# KERALA SAHITYA CHARITRAM

*by*

RAO SAHIB, MAHAKAVI

ULLOOR S. PARAMESWARA AIYER

Parts II & III

Travancore University Series No. 30.

# കേരളസാഹിത്യചരിത്രം

## രണ്ടാം ഭാഗം




ഗ്രന്ഥകർത്താ:

റാവുസാഹിബ്, മഹാകവി

ഉള്ളൂർ എസ്സ് പരമേശ്വരയ്യർ,

എം. എ. ബി. എൽ; എം. ആർ. ഏ. എസ്.

തിരുവിതാംകൂർ

സർവ്വകലാശാലാ പ്രസിദ്ധീകരണവകുപ്പ്

# വിഷയവിവരം

## ഇരുപതാമദ്ധ്യായം: സംസ്കൃതസാഹിത്യം.

ശ്രീകണ്ഠവാരിയർ, രഘൂദയം, ശൌരിചരിതം—രുദ്ര മിശ്രൻ, രഘൂദയവ്യാഖ്യ (പദാർത്ഥദീപിക)—രാഘ വവാരിയർ, യുധിഷ്ഠിരവിജയവ്യാഖ്യ (പദാർത്ഥചി ന്താനം)—കോലത്തുനാട്ട രാമവർമ്മ ഇളയ തമ്പുരാൻ, ഭാരതസങ്ഗ്രഹം മഹാകാവ്യം, ചന്ദ്രികാകലാപീഡം നാടകം—ശങ്കരകവി, ശ്രീകൃഷ്ണവിജയം കാവ്യം—കൃഷ്ണാഭ്യുദയം—പൂർണ്ണസരസ്വതി, മേഘസന്ദേശവ്യാ ഖ്യ (വിദ്യുല്ലത), വിഷ്ണുപാദാദികേശസ്തവവ്യാഖ്യ (ഭക്തിമന്ദാകിനി), മാലതീമാധവവ്യാഖ്യ (രസമഞ്ജ രി), ശാകുന്തളം, ഉത്തരരാമചരിതം, അനർഘരാഘ വം ഇവയ്ക്കു ലഘുടീകകൾ, ഋജുലഘ്വീ, കമലിനീ രാജഹംസം നാടകം, ചമ്മണ്വതീചരിതം, ഹംസസ ന്ദേശം, നിപാതവൃത്തി, നാട്യവേദവിവൃതിസങ്ഗ്രഹം —മാനവിക്രമൻ, അനർഘരാഘവവ്യാഖ്യ (വിക്ര മീയം)—പയ്യൂർ പ്രഥമപരമേശ്വരൻ, വാചസ്പതി മിശ്രന്റെ ന്യായകണികയ്ക്കു ജുഷദ്ധ്വംകരണി, സ്വദി തംകരണി, മേഘസന്ദേശത്തിനു സുമനോരമണി, ന്യായസമുച്ചയം, ഹരിചരിതം—ദ്വിതീയപരമേശ്വ രൻ, മണ്ഡനമിശ്രന്റെ വിഭ്രമവിവേകത്തിനു വ്യാ ഖ്യാ, മണ്ഡനമിശ്രന്റെ സ്ഫോടസിദ്ധിക്കു ഗോപാ ലിക, വാചസ്പതിമിശ്രന്റെ തത്വബിന്ദുവിനു തത്വ വിഭാവന, ചിദാനന്ദന്റെ നീതിതത്വാവിർഭാവത്തിനു വ്യാഖ്യ—വാസുദേവൻ, കൌമാരിലയുക്തിമാല, കോ കസന്ദേശം, ദേവീചരിതം, സത്യതപഃകഥ, ശിവോ ദയം, അച്യുതലീല, വാക്യാവലി—വാസുദേവൻ, പര്യായപദാവലി—ശങ്കരാര്യൻ, സർവ്വപ്രത്യയമാല, സർവ്വമതസങ്ഗ്രഹം—സുബ്രഹ്മണ്യൻ, ശാസ്ത്രോപന്യാ സമാലിക—ശങ്കരപൂജ്യപാദൻ, ശാങ്കരസ്മൃതി—ഉദ്ദ ണ്ഡശാസ്ത്രികൾ, ശ്രീദേവീപ്രശസ്തി—സ്വാതീചാട്ട —കാക്കശ്ശേരി ഭട്ടതിരി—ചേന്നാസ്സ നാരായണൻ നമ്പൂരി, തന്ത്രസമുച്ചയം, മാനവവാസ്തുലക്ഷണം—ശങ്കരൻ, തന്ത്രസമുച്ചയവ്യാഖ്യ, വിമർശിനി—കൃഷ്ണ ശർമ്മ, തന്ത്രസമുച്ചയവ്യാഖ്യ, വിവരണം, ശേഷസമു ച്ചയം—നാരായണൻനമ്പൂരി, സുഭദ്രാഹരം മഹാകാ

## ഇരുപത്തേഴാമദ്ധ്യായം: സംസ്കൃതസാഹിത്യം.

ക്രിസ്തീയമുദ്രാലയങ്ങൾ—മഴമംഗലത്തു ശങ്കരൻനമ്പൂരി, രൂപാനയനപദ്ധതി—ചിത്രഭാനുനമ്പൂരി, കിരാതാർജ്ജുനീയത്തിനു ത്രിസർഗ്ഗീവ്യാഖ്യ (ശബ്ദാർത്ഥദീപിക), കരണാമൃതം—ഭാവചിന്താവലി (ചിത്രഭാനുശിഷ്യൻ)—തിരുമംഗലത്തു നീലകണ്ഠൻമൂസ്സതു്, മനുഷ്യാലയചന്ദ്രിക, മാതംഗലീല, കാവ്യോല്ലാസം—മയമതം—വാസ്തുവിദ്യ—വിശ്വകർമ്മീയം—വെട്ടത്തുനാട്ടു രവിവർമ്മതമ്പുരാൻ, ഭാഗവതടീകാസമുച്ചയം—വെട്ടത്തുനാട്ടു വാസുദേവൻനമ്പൂരി, സംക്ഷേപരാമായണം, സംക്ഷേപഭാരതം, ഗോവിന്ദചരിതം, കല്യാണനൈഷധം—ശ്വേതാരണ്യസ്തുതി—നാരായണൻനമ്പൂരി (സുഭഗസന്ദേശകാരൻ)—കുശാഭ്യുദയകാവ്യം—മഴമംഗലത്തു നാരായണൻനമ്പൂരി, സ്മാർത്തപ്രായശ്ചിത്തവിമർശിനി, മഴമംഗലഭാണം, രാസക്രീഡാകാവ്യം, ഉത്തരരാമായണചമ്പു, വ്യവഹാരമാല—വേദാന്തദേശികർ, പ്രകാശോത്തേജിനി (കാവ്യപ്രകാശവ്യാഖ്യ)—നീലകണ്ഠപൂജ്യപാദൻ, അർത്ഥപ്രകാശിക (ത്രിപുരദഹനവ്യാഖ്യ), തത്ത്വപ്രകാശിക (ശൌരികഥാവ്യാഖ്യ)—മഴമംഗലത്തു പരമേശ്വരൻനമ്പൂരി, ആശൌചദീപകം—ചന്ദ്രിക (ആശൌചദീപകവ്യാഖ്യ)—ആശൌചചിന്താമണി—വചനമാല (ബാലക്രീഡാവ്യാഖ്യ)—ഏക്കര ബ്രഹ്മൻ (സ്മാർത്തപ്രായശ്ചിത്തം)—ജൈമിനീയഗൃഹ്യമന്ത്രവൃത്തി—ബോധായനദർശപൂർണ്ണമാസാനുഷ്ഠാനം—ദാമോദരൻനമ്പൂരി, ആശ്വലായനഗൃഹ്യപ്രയോഗവൃത്തി—ആശ്വലായനഗൃഹ്യപ്രയോഗദർപ്പണം—വിഷ്ണുസംഹിതാവ്യാഖ്യകൾ, ഹാരിണി, പുലിയന്നൂർ നാരായണൻനമ്പൂരി, തത്ത്വപ്രദീപിക, നാഗസ്വാമിനമ്പൂരി—രവിനമ്പൂരി, ക്രിയാസാരം—കുഴിക്കാട്ടു ശങ്കരൻഭട്ടതിരി, ക്രിയാസംഗ്രഹം, പരാസ്തോത്രം—നീലകണ്ഠൻനമ്പൂരി, ക്രിയാലേശസ്മൃതി—മാന്ധാതാവു, സ്മാർത്തവൈതാനികപ്രായശ്ചിത്തം — സ്മാർത്തപ്രായശ്ചിത്തസംഗ്രഹം—തൃക്കണ്ടിയൂർ അച്യുതപ്പിഷാരടി, ഗോളദീപിക, ഉപരാഗക്രിയാക്രമം, കരണോത്തമം, ജാതകാഭരണം, ഹോരാസാരോച്ചയം (പരിഭാഷാസഹിതം), പ്രവേശകം—ബാലകവി, രത്നകേതൂദയം, രാമവർമ്മവിലാസം—കേരളമാഹാത്മ്യം—അഭിരാമൻ അഥവാ ദേശമംഗലത്തു ശ്രീകണ്ഠവാരിയർ (ഒന്നാമതു്),

ഇരുപതാമധ്യായം

# സംസ്കൃതസാഹിത്യം

## ക്രി: പി: പതിനഞ്ചാം ശതകം

**കോലത്തിരിമാരും സാഹിത്യവും:—** ഉത്തരകേരളത്തിന്റെ ആധിപത്യം വഹിച്ചിരുന്ന കോലത്തുനാട്ടുരാജാക്കന്മാരെപ്പററി ഇതിനു മുമ്പുതന്നെ ഞാൻ പലതും ഉപന്യസിച്ചിട്ടുണ്ട്. കൊല്ലം ഏഴാം ശതകത്തിന്റെ ആരംഭത്തിൽ അവർ സംസ്കൃതസാഹിത്യത്തേയും ഭാഷാസാഹിത്യത്തേയും അനന്യസാധാരണമായ രീതിയിൽ പോഷിപ്പിക്കുകയുണ്ടായി. അവരിൽ കൊല്ലം 598 മുതൽ 621 വരെ രാജ്യഭാരം ചെയ്ത പള്ളിക്കോവിലകത്തു കേരളവർമ്മതമ്പുരാനേയും അദ്ദേഹത്തിന്റെ ഭാഗിനേയൻ രാമവർമ്മയുവരാജാവിനേയും കുറിച്ചാണ് ഈ അധ്യായത്തിൽ പ്രസ്താവിക്കുവാനുള്ളതു്. രാമവർമ്മയുവരാജാവു ഭാരതസംഗ്രഹം എന്ന മഹാകാവ്യത്തിൽ തന്റെ വംശത്തേയും മാതുലനേയും പററി ഇങ്ങനെ പറയുന്നു:

''യേഷാം നഗര്യേളിഗിരാവുദാരാ വിഭാതി മേരാവമരാവതീവ;
തേഷാം നൃപാണാം ഭവതി സ്മ വംശേ മഹാപ്രഭാ ശ്രീരിവ
ഭൂശസിനയ.
സംപ്രാപ്തരാജ്യം രവിവർമ്മസംജ്ഞം ഭാതാരമസ്യാസ്തനയം സമേത്യ
ഉദാരകല്യാണധരാലയസ്ഥാഃ പ്രജാവിപക്ഷാൽഭിഗണാ നനന്ദുഃ.

ഭാതി ശേഷശ്ശിരസാ ധരിത്രീമസ്യ ഭുജേനാതി ജഗത്ത്രയേണ
സാമാന്യമാനോ വിനിധായ ഭൂമിം നിജാനുജേ സ ത്രിദിവം പ്രപേദേ.

ഗുണാകരഃ കേരളവർമ്മനാമാ സ തേന ദത്തം പ്രതിപദ്യ രാജ്യം
ശശാസ പ്രശാന്താരിഗണഃ സമസ്തം നിഷ്കലങ്കമനസ മദം രിപൂണാം.

ചതുർവിധാനന്തരാൻ പ്രഭൂതാൻ പ്രസ്താവ്യ ധർമ്മാൻ മഹാദാനമുഖാൻ
സ കൃത്വാ
പ്രാദാദ്വിജേഭ്യോ ഗിരീശപാദാബ്ജ കാമപ്രദം ജീവിതമന്തികായാഃ.

ജഗന്നിവാസം ഹൃദയേ ദധാനോ മുദാ കദാചിന്നിജഭാഗിനേയം
സ രാമവർമ്മാണമുവാച കാവ്യം വിധീയതാം ഭാരതസംഗ്രഹാഖ്യം.

ഗുരുപ്രസാദപ്രഥമാശ്രിതേന തേനാജ്ഞയാ ഭാരതവാരിരാശേഃ
സമുദ്ധൃതാർത്ഥമൗക്തികാഃ കൃതജ്ഞതയാ ശ്ലോകമുഖൈരലങ്കരണീകൃതാഃ

കോലത്തിരിമാരുടെ ഒരു പുരാതനരാജധാനി ഏഴിമലക്കോട്ടയായിരുന്നു എന്നു നാം മൂഷികവംശത്തിൽനിന്നു ധരിച്ചുവല്ലോ. അതിനും

മുൻപു തളിപ്പറമ്പുക്ഷേത്രത്തിനു നാലഞ്ചു നാഴിക തെക്കുള്ള കരിപ്പത്ത് എന്ന സ്ഥലത്തായിരുന്നു അവർ താമസിച്ചിരുന്നതു്. ഏഴിമലക്കോട്ടയ്ക്കുപുറമേ ചിറയ്ക്കലിനു സമീപമായി സ്ഥിതിചെയ്യുന്ന വളർപട്ടണത്തിലും അവർക്കു രാജധാനികളുണ്ടായിരുന്നു. മഹാപ്രഭ എന്ന രാജ്ഞി രവിവർമ്മത്തമ്പുരാനെ പ്രസവിച്ചതു് ഏഴിമലക്കോട്ടയിൽവച്ചാണ്. 590 നുശേഷം വളർപട്ടണം ആ രാജകുടുംബത്തിന്റെ വാസസ്ഥാനമായി. രവിവർമ്മാവിന്റെ മരണാനന്തരം അദ്ദേഹത്തിന്റെ അനുജൻ കേരളവർമ്മത്തമ്പുരാൻ രാജ്യഭാരം കയ്യേറ്റു. അദ്ദേഹം ശിവേശ്വരക്ഷേത്രത്തിലെ ശ്രീപരമേശ്വരനെ സാക്ഷാൽകരിച്ച ഒരു ഭക്തശിരോമണിയായിരുന്നു. അദ്ദേഹത്തിന്റെ ആജ്ഞ നിമിത്തമാണ് രാമവർമ്മയുവരാജാവു ഭാരതസംഗ്രഹം രചിച്ചതു്. കേരളവർമ്മകോലത്തിരിയെ യുധിഷ്ഠിരവിജയത്തിനു പദാർത്ഥചിന്തനം എന്ന വ്യാഖ്യാനം രചിച്ച രാഘവവാരിയരും ശ്രീകൃഷ്ണവിജയം എന്ന കാവ്യത്തിന്റെ പ്രണേതാവായ ശങ്കരവാരിയരും രാമവർമ്മാവിനെപ്പോലെതന്നെ പ്രശംസിച്ചിട്ടുണ്ടു്:

"ശ്രീകേരളവർമ്മനൃപഃ പരിഭൂതാരാതിഭൂതിഭൂരിമദഃ
ആസ്ഥാനമലങ്കുർവന്നാസ്ഥായോഗാൽ കദാചിദശിഷന്മാം.

രചയ യുധിഷ്ഠിരവിജയവ്യാഖ്യാം പ്രഖ്യാപിതോരുതാൽപര്യാം
പര്യാലോചനചതുരാം രാഘവ! ലാഘവവിവർജ്ജിതാത്മജിതാം."

എന്നാണ് രാഘവന്റെ പ്രസ്താവന.

"ചകാസ്തി രാജാ ചതുരന്തവീരച്ചൂഡാതടീചുംബിതപാദപീഠഃ
കാലാഗ്നികുലങ്കഷബാഹുതേജാഃ കോലാധിപഃ കേരളവർമ്മനാമാ.

ശിവേശ്വരാഖ്യേ ഭവനോത്തമേ യഃ ശ്രുത്യന്തരത്യന്തവിശുദ്ധരൂപം
പ്രാകാശയൽ പ്രൗഢതപഃപടിഷ്ഠാ പശ്യത്സുലീലാപരിപാടി തേജഃ.

പ്രചണ്ഡിമാ ശിക്ഷയതേ യദീയദോർദ്ദണ്ഡജന്മാ, രിപുസുന്ദരീണാം
പത്രാംശുകാനാം പരിധാനരീതിം കന്ദാശനം കാനനചങ്ക്രമം ച.

ഉർവ്വീഭരം ബിഭ്രതി യത്ര നൃണാം ഗുർവ്വീം മുദം തന്വതി ചാന്നദാനൈഃ
ദർവ്വീകരേന്ദ്രശ്ച കരോതി നിദ്രാം ദർവ്വീ ച വിശ്രാമ്യതി ശൈലജായാഃ."

എന്നു ശങ്കരനും അദ്ദേഹത്തിന്റെ മഹിമാതിശയത്തെ ഉപശ്ലോകനം ചെയ്യുന്നു.

കേരളവർമ്മത്തമ്പുരാൻ മുമ്പു പ്രസ്താവിച്ചതുപോലെ കൊല്ലം 598-ൽ കോലത്തിരിയായി; 621-ൽ 64-ാമത്തെ വയസ്സിൽ പരഗതിയെ പ്രാപിച്ചു. അദ്ദേഹത്തിന്റെ അനന്തരവനും കവിയുമായ രാമവർമ്മയുവരാജാവു് 618-ൽത്തന്നെ യശശ്ശരീരനായി. രാഘവനും ശങ്കരകവിയും കേരളവർമ്മാവിന്റെ ആസ്ഥാനപണ്ഡിതന്മാരായിരുന്നു. കേരളവർമ്മാവിന്റെ പിൻവാഴ്ചക്കാരനായ ഉദയവർമ്മത്തമ്പുരാൻ 621 മുതൽ 650 വരെ രാജ്യഭാരം ചെയ്തു. തന്റെ പൂർവ്വഗാമി സംസ്കൃതസാഹിത്യ

ത്തിനു് എങ്ങനെയോ അങ്ങനെ ഉദയവർമ്മതമ്പുരാൻ ഭാഷാസാഹിത്യത്തിനു പുരസ്കർത്താവായിത്തീർന്നു. കൃഷ്ണഗാഥാകാരൻ അദ്ദേഹത്തിന്റെ സദസ്സിനെയാണു് അലങ്കരിച്ചിരുന്നതു്.

**ശ്രീകണ്ഠവാരിയർ:—**രാഘവവാരിയരുടെ ഗുരുവായി ശ്രീകണ്ഠവാരിയർ എന്നൊരു കവിപുംഗവൻ ക്രി: പി: 6–ാം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ കോലത്തുനാട്ടിൽ ജീവിച്ചിരുന്നു. അദ്ദേഹത്തിന്റെ ഗൃഹം കോഴിക്കോട്ടു സാമൂതിരിക്കോവിലകത്തിനു സമീപമായിരുന്നു എന്നറിയുന്നു. അദ്ദേഹം സംസ്കൃതത്തിൽ രഘൂദയമെന്നു് എട്ടാശ്വാസത്തിൽ ഒരു യമകകാവ്യവും പ്രാകൃതത്തിൽ ശൗരിചരിതമെന്നു നാലാശ്വാസത്തിൽ ഭാഗവതം ദശമസ്കന്ധകഥയെ വിഷയീകരിച്ചു മറ്റൊരു യമകകാവ്യവും നിർമ്മിച്ചു. രഘൂദയത്തിനു ശ്രീകണ്ഠീയമെന്നും പേരുണ്ടു്. രഘൂദയത്തിലെ അവസാനലിഖിതങ്ങളായ ശ്ലോകങ്ങളിൽനിന്നു ശ്രീകണ്ഠൻ ആയുർവ്വേദവിശാരദനായ ഒരു ശങ്കരവാരിയരുടെ ഭാഗിനേയനും ശിഷ്യനുമായിരുന്നു എന്നു വെളിപ്പെടുന്നു. ഗൃഹനാമം എന്തെന്നറിയുന്നില്ല.

“അനോജ്ഞാനിനാനാസന്നായാദൃതിമത്യബ്ദിശംഖ്യനാസന്നായാം
ശിവദിശിനാസന്നായാന്യായാദപി ദൂരതഭുജനാസന്നായാം.

പാരശവാനാമയമാനഃഖ്യാതോസാവഷ്ടാങ്ഗഹൃദയവാനാമയമാനഃ
ഗുണവിഭവാനാമയമാനസ്പൃശ്ശ്രീമാഃ ശങ്കരോപിവാനാമയമാനഃ.

തജ്ജവസാന്യരസ്യ ശ്രീകണ്ഠശ്ശിഷ്യ ഉദ്ഭവസ്സ്വാന്യരസ്യ
രസപദസാന്യരസ്യ സ്ഥിരമതിരലമദ്യനിരതസാധ്വസാന്യരസ്യ.”

നളോദയത്തിലെന്നപോലെ രഘൂദയത്തിലും നാലുപാദങ്ങളിലും യമകമുണ്ടു്. തനിക്കു് ആ വിഷയത്തിൽ മാർഗ്ഗദർശിയായ നളോദയകാരനെ അദ്ദേഹം ‘നമോസ്തു രവിദേവായ’ എന്നു വന്ദിക്കുന്നതായി ഞാൻ അന്യത്ര നിർദ്ദേശിച്ചിട്ടുണ്ടല്ലോ. രഘൂദയത്തിനു ശ്രീകണ്ഠന്റെ ശിഷ്യനായ രുദ്രമിശ്രൻ എന്നൊരു പണ്ഡിതൻ പദാർത്ഥദീപിക എന്ന വ്യാഖ്യാനം രചിച്ചിട്ടുള്ളതായി കാണുന്നു. കവിമുഖത്തിൽനിന്നുതന്നെ അർത്ഥം ഗ്രഹിച്ചാണു് അദ്ദേഹം ആ വ്യാഖ്യാനം നിർമ്മിച്ചതു്.

“ശ്രീകണ്ഠരചിതസ്യാഹം കാവ്യസ്യ യമകാത്മനഃ
പദാർത്ഥമാത്രോപകാരി വ്യാഖ്യാനം കർത്തുമാരഭേ.

ശ്രുതം കവിമുഖാദേവ യദർത്ഥം ബ്രൂമഹേ വയം
പ്രയാസോയമതോസ്മാകം കേവലം ശബ്ദഗുംഫനേ.

മന്ദാനാം ദുർഗ്ഗമതയാ ചിത്രകാവ്യം ന രുച്യതി
യത്സ്വാദസ്തൽ സുധിയാം ഭാമഹസ്യ വചോ യഥാ.”

എന്നു് ആ വ്യാഖ്യാതാവു പ്രസ്താവിക്കുന്നു. രുദ്രമിശ്രനെപ്പറ്റി മറ്റൊരറിവും ലഭിക്കുന്നില്ല.

ശൗരിചരിതം ഒരു പ്രാകൃതയമകകാവ്യമാണെന്നു പറഞ്ഞുവല്ലോ. അതിലെ ആദ്യത്തെ പദ്യം താഴെച്ചേർത്തു് അതിന്റെ ഛായയും കുറിക്കാം.

"ണമഹ ഗആണയപാഅം
ജത്തോ ബിദുഹാ ജണാ ഗആ ണാ ണ പാഅം
ജണ്ണഇരത്താ ലേഹാ
സളാഹണിജ്ജോ അ ജപ്ഥ രപ്താലേഹാ."

"നമത ഗജാനനപാദം യസ്മാദബിദുഖാ ജനാ ഗതാ ന ന പാതം
യന്നതിരക്താ ലേഖാഃ ശ്ലാഘനീയാശ്ച യത്ര രക്താ ലേഖാഃ"

ഈരണ്ടു പാദങ്ങളിൽമാത്രമേ ഈ കാവ്യത്തിൽ യമകം ഘടിപ്പിച്ചിട്ടുള്ളൂ. ഇതിനും ഒരു വ്യാഖ്യാനമുണ്ടു്. അതു് ആരുടേതാണെന്നറിയുന്നില്ല.

'ശ്രീകണ്ഠരചിതം കാവ്യം തച്ഛൗരിചരിതാഹ്വയം
വ്യാഖ്യാസ്യേഹം സയമകം പ്രൗഢപ്രാകൃതഭാഷയോഃ.'

എന്നു് ആ വ്യാഖ്യാതാവു പ്രതിജ്ഞചെയ്യുന്നു.

**രാഘവവാരിയർ:—** യുധിഷ്ഠിരവിജയത്തിനു പദാർത്ഥചിന്തനം എന്ന വിസ്തൃതവും വിശദതരവുമായ വ്യാഖ്യാനം രചിച്ച രാഘവവാരിയർ ശ്രീകണ്ഠന്റെ ശിഷ്യനും ഒരു പ്രശസ്തപണ്ഡിതനുമായിരുന്നു. ചിറയ്ക്കൽതാലൂക്കിൽ പെട്ട പള്ളിക്കുന്നമായിരുന്നു അദ്ദേഹത്തിന്റെ ജന്മഭൂമി. പദാർത്ഥചിന്തനത്തിന്റെ പ്രാരംഭത്തിൽ രാഘവൻ തന്നെ ഈ വസ്തുത പ്രസ്താവിച്ചിട്ടുണ്ടു്:

"വിഹാരക്ഷിതിഭൂൽക്ഷേത്രേ വസന്തീം വിശ്വരക്ഷിണീം
പദ്മാക്ഷസോദരീമീഡേ മാക്ഷ്യായാനക്ഷണം ഗിരാം.

* * * *

ശ്രീവിഹാരധരാവാസാ വാസവാനുജസോദരീ
സാദരാ ഭക്തവർഗ്ഗേഷു സാദരാനമ രക്ഷികാ.

ശ്രീകണ്ഠാഖ്യാ സമാഖ്യാതാഃ ശ്രീകണ്ഠാകണ്ഠധീഗുണാഃ
സുശ്രുതാ വിശ്രുതാ ലോകേ ഗുരവോ മമ രക്ഷകാഃ."

ഈ ശ്ലോകങ്ങളിൽനിന്നു രാഘവന്റെ ഇഷ്ടദേവത പള്ളിക്കുന്നത്തു പാർവ്വതീദേവിയായിരുന്നു എന്നും അദ്ദേഹത്തിന്റെ ഗുരുവിന്റെ സംജ്ഞ ശ്രീകണ്ഠനെന്നായിരുന്നു എന്നും വിശദമാകുന്നു. കോലരാജ് കോലത്തിരിയുടെ ആജ്ഞാനുസാരമാണു് അദ്ദേഹം യുധിഷ്ഠിരവിജയം വ്യാഖ്യാനിച്ചതെന്നു മുമ്പു പറഞ്ഞുകഴിഞ്ഞു. 'ശ്രീകണ്ഠദാസൻ' എന്ന മുദ്രയാണു് വ്യാഖ്യാതാവു് അനുസ്യൂതമായി സ്വീകരിച്ചുകാണുന്നതു്. ഗുരുവിൽനിന്നുതന്നെയായിരിക്കണം അദ്ദേഹത്തിനു യമകകാവ്യങ്ങളോടു വിശേഷവ്യുത്പത്തിയും അവയുടെ അർത്ഥപ്രതിപാദനത്തിൽ വിചക്ഷണതയും സിദ്ധിച്ചതു്. ചന്ദ്രോത്സവമെന്ന സുപ്രസിദ്ധമായ മണിപ്രവാളകാവ്യത്തിൽ 'മധുരകവിഭിരന്യൈരാചിതാ രാഘവാദ്യൈഃ' എന്നും

''സുമുഖി! സുരഭയന്തീ സൈന്ധവാമോദമേനാം
മധുരകവിതയാലേ രാഘവാന്തേവസന്തഃ
നിരുപമരുചിഭാജാം ദേവി! നിത്യം ത്വയാനാം
നിലയമിതിയ പള്ളിക്കുന്നദേശം വിധാസ്യം''

എന്നും ഉപന്യസിച്ചുകാണുന്നതിൽനിന്നു രാഘവൻ ഒരു സരസകവിക്കുടിയായിരുന്നു എന്നും അദ്ദേഹത്തിനു വളരെ ശിഷ്യസമ്പത്തുണ്ടായിരുന്നു എന്നും ഗ്രഹിക്കാവുന്നതാണ്. എന്നാൽ അദ്ദേഹത്തിന്റെ വകയായി പരാർഥചിന്തനമല്ലാതെ മറ്റൊരു ഗ്രന്ഥത്തെയോ ശങ്കരകവിയല്ലാതെ മറ്റൊരു ശിഷ്യനേയോ പറ്റി നമുക്ക് ഇതുവരെയും അറിവു കിട്ടീട്ടില്ല. ശങ്കരൻ ശ്രീകൃഷ്ണവിജയത്തിൽ അദ്ദേഹത്തെ ഇങ്ങനെ പ്രശംസിക്കുന്നു:

''പാത്രം ശ്രിയസ്തസ്യ ചകാസ്തി രാജ്യേ ക്ഷേത്രം വിഹാരാചലനാമധേയം;
ജഗത്പവിത്രീ ഖലു യൽ പവിത്രീകരോതി നീഹാരഗിരീന്ദ്രപുത്രീ.

വിഭാതി തസ്മിൻ ഗിരിജാകടാക്ഷപാത്രീഭവൻ കശ്ചന സൂരിവര്യഃ
ശ്രീകോലട്ടപാലകഹംസസിന്ധുരാകാശശീ രാഘവനാമധേയഃ.

സദാ മനീഷാമയതാമ്രപർണ്ണീസമ്പർക്കിണോ വാങ്മയമൗക്തികാനി
ഭാഗൈകസിന്ധോസ്സമവാപ്യ'യസ്യ സുധീജനാഃ കണ്ഠമലങ്കരോതി.

അന്തേവസൻ കശ്ചന തസ്യ ചാസീത് കവിതാമാർഗ്ഗേ കലിതപ്രചാരഃ
ആചാര്യകാരുണ്യജലപ്രരൂഢപ്രജ്ഞാങ്കുരശ്ശങ്കരനാമധേയഃ.''

**രാമവർമ്മയുവരാജാവ്:**—രാമവർമ്മയുവരാജാവു ഭാരതസങ്ഗ്രഹം എന്ന മഹാകാവ്യത്തിന്റേയും ചന്ദ്രികാകലാപീഡം എന്ന നാടകത്തിന്റേയും നിർമ്മാതാവാണ്. ഭാരതസങ്ഗ്രഹത്തെപ്പററി മുമ്പു സൂചിപ്പിക്കുകയുണ്ടായല്ലോ. അതിൽ ആദ്യത്തെ 24 സർഗ്ഗങ്ങളും 25-ാംസർഗ്ഗത്തിലെ ഏതാനും ശ്ലോകങ്ങളും മാത്രമേ കിട്ടീട്ടുള്ളു. പക്ഷേ ഗ്രന്ഥം സമാപ്തമാകുന്നതിനുമുമ്പു കവി അന്തരിച്ചുപോയി എന്നും വരാവുന്നതാണ്. ധൃതരാഷ്ട്രരും ഗാന്ധാരിയും കുന്തിയും മരിച്ച് അവരുടെ അപരക്രിയ പാണ്ഡവന്മാർ അനുഷ്ഠിക്കുന്നതുവരെ—അതായതു് ആശ്രമവാസത്തോളം—ഉള്ള കഥ ലബ്ധമായ ഭാഗത്തിൽ പ്രതിപാദിതമായി കാണുന്നു. കവി അഗസ്ത്യഭട്ടന്റെ ബാലഭാരതത്തെ ധാരാളമായി ഉപജീവിച്ചിട്ടുണ്ട്. ക്രി: പി: പതിനാലാംശതകത്തിന്റെ പൂർവാർദ്ധത്തിൽ കാകതീയമഹാരാജാവായ പ്രതാപരുദ്രന്റെ ആസ്ഥാനപണ്ഡിതനായി ജീവിച്ചിരുന്ന ഒരു മഹാകവിയാണ് അഗസ്ത്യഭട്ടൻ. പ്രതാപരുദ്രീയത്തിന്റെ നിർമ്മാതാവ് അദ്ദേഹമാണെന്നും വിദ്യാനാഥസംജ്ഞ അദ്ദേഹത്തിന്റെ ബിരുദമാണെന്നും ഊഹിക്കുവാൻ ചില ന്യായങ്ങളുണ്ട്. പതിനഞ്ചാംശതകത്തിന്റെ പൂർവാർദ്ധത്തിൽ ബാലഭാരതത്തിനു കേരളത്തിൽ സിദ്ധിച്ചുകഴിഞ്ഞിരുന്ന പ്രചാരം ഈ ഘട്ടത്തിൽ പ്രത്യേകം സ്മർത്തവ്യമാകുന്നു. രാമവർമ്മാവിന്റെ കവിതയ്ക്കു ലാളിത്യമുണ്ടെങ്കിലും ശബ്ദസുഖം പോരാത്ത പദ്യങ്ങളും

ധാരാളമുണ്ട്. സൂക്ഷ്മമായ പര്യാലോചനയിൽ അദ്ദേഹത്തെ ഒന്നാംക്ലാസ്സിലുള്ള ഒരു കവിയായി ഗണിക്കുവാൻ തരമില്ലെങ്കിലും രണ്ടാംകിടക്കാരിൽ അദ്ദേഹം ഉയർന്നനില്ക്കുന്നതായി സ്ഥാപിക്കാം. മൂന്നു ശ്ലോകങ്ങളും ഉദ്ധരിക്കാം. ശന്തനുവും ഗംഗാദേവിയുംതമ്മിലുള്ള സംഭാഷണമാണ് വിഷയം.

"ശനൈശ്ശനൈരന്തികമീയുഷീം താം
ശുചിസ്മിതശ്ശന്തനുരാബഭാഷേ
അന്യസ്യ ഭാര്യാ ന യദീന്ദുവക്ത്രേ
മൽപ്രേയസീനാം പ്രവരാ ഭവേതി.

ശുഭേ/ശുഭേ വാ ഭുവനൈകവീര
യാവദ്ഭവാൻ കർമ്മണി മാം പ്രവൃത്താം
നിരോത്സ്യതേ താവകധാമ്നി താവ-
ദ്വസേയമിത്യേനമവോചദേഷാ.

താം രാജഹംസപ്രതിമാനയാനാം
തഥേതി രാജന്യവരോ ഗദിത്വാ
രോമാഞ്ചരാജീപരിരാജിതാംഗ-
സ്തയാ സഹാഗാന്നിജരാജധാനീം."

വേദവ്യാസന്റെ പേരിൽ കവിക്ക് അസാമാന്യമായ ഭക്തിയുണ്ട്. അതിൽ ആശ്ചര്യത്തിന് അവകാശവുമില്ല. താഴെ കാണുന്ന ശ്ലോകം നോക്കുക:

"സമാഖിലാഭിസ്സഹിതഃ കലാഭിർ-
ദ്വൈപായനേന്ദുഃ കൃതിരശ്മിജാലൈഃ
ഹരൻ ജഗന്മോഹമഹാന്ധകാര-
മാനന്ദമസ്പൃഷ്ടതമം ദിശേന്നഃ."

**ചന്ദ്രികാകലാപീഡം നാടകം:**—രാമൻതമ്പുരാൻ അഞ്ചങ്കത്തിൽ രചിച്ചിട്ടുള്ള ഒരു നാടകമാണ് ചന്ദ്രികാകലാപീഡം. പ്രസ്താവനയിൽനിന്നു താഴെ ഉദ്ധരിക്കുന്ന പങ്ക്തികളിൽനിന്ന് ഈ വസ്തുത വെളിപ്പെടുന്നു:

"സൂത്ര:—ആര്യേ! സുന്ദരികേ! ആദിഷ്ടോസ്മി സമസ്തസാമന്തചക്രവർത്തിചക്രവിശങ്കടമകുടതടഘടിതനാനാവിധാനർഘരത്നനിരുത്തനിരുൽകരനികരകേസരിതചരണസരോരുഹസ്യ, ചതുർദ്ദശഭുവനഭവനസ്തംഭായമാനഭുജദണ്ഡമണ്ഡലസ്യ, ഗന്ധർവ്വവേദമർമ്മജ്ഞമാണിക്യാദികരണാംഗഹാരപാദകുട്ടനഭ്രമരഭ്രമരികാദിരസഭാവാനുഭാവസഞ്ചാരികാദൃഷ്ടിവിശേഷൈശ്ച പതാകാദിഭിരസംയുതഹസ്തൈസ്സംയുതഹസ്തൈശ്ചതുരശ്രമുഖൈർന്നൃത്തഹസ്തൈശ്ചാംഗപ്രത്യംഗോപാംഗക്രിയാംഗരാഗാംഗഭാഷാംഗാദിഭിന്നൈർമ്മാർഗ്ഗദേശിതാളൈശ്ച, ഗ്രാമജാതിദശകനാനാവിധരാഗസംയോജിതഗീതഗീതികാഭിശ്ച, ബഹുവിധപാടാക്ഷരലക്ഷിതപടഹപടഹമൃദംഗപ്രമുഖചതുർവ്വിധവാദ്യൈശ്ച മണ്ഡിതേഷു നാനാദിദൃത

താനുഭവേഷു പണ്ഡിതസ്യ, സകലവിദ്യാപാരീണാനാം വിബുധാനാമധ്വരാണാം ബ്രാഹ്മണശീലാനാം ജിതാരിഷട്കാനാം ബ്രഹ്മകല്പാനാം ദമീനൃപസമാജാനാം യോഗക്ഷേമമഹാധുരന്ധരസ്യ, പ്രണതപൂജകപരിവിതരണജാഗരൂകസ്യ, മകരകേതനകേളിശൈലായമാനശൈലരാജതനയാകുചവിലസിതകാശ്മീരമകരികാപത്രാങ്കരലീലസ്യ, മഹാപാത്രപ്രമുഖരാജഷിതപഃപ്രകാണ്ഡാവിർഭാവസ്യ, ചെല്ലൂരപുരവാസിനോ നിഗമവനനീലകണ്ഠസ്യ നീലകണ്ഠസ്യ ചൈത്രയാത്രോത്സവസമാഗതൈഃ..........രാര്യമിശ്രൈഃ.

“ആര്യേ! പുരാണകവിനിബദ്ധാനി ബഹുവിധാനി രൂപകാണി പ്രയോഗതോ ദർശിതാനി, ഇദാനീമഭിനവം രൂപകം നിവേദയാമി. (വിമൃശ്യ, സോല്ലാസം) ആഃ! ജ്ഞാതം സമസ്തസാമന്തചൂഡാമണിസമുദഞ്ചദരുണമണികിരണഗണനീരാജിതപാദപീഠാന്തഭൂതലസ്യ, ഷോഡശമഹാദാനാക്ഷരിതാപാരധാരാകലിതചതുരർണ്ണവസ്യ, ഷഡ്രസോപേതചതുർവിധാന്നദാനപരിതോഷിതസകലലോകസ്യ വീരലക്ഷ്മീവിഭ്രമസ്യ, ഹരിശ്ചന്ദ്രനിഭേദവപ്രമുഖരാജന്യനിഷേവിതാധ്വപരിചംക്രമണധുരന്ധരസ്യ, മഹാരാജസ്യ, ശ്രീരവിവർമ്മണഃ കനീയസോ, മൂർത്തസ്യേവ കോലഭൂഭാഗധേയസ്യ ശ്രീകേരളവർമ്മണഃ സഹോദരീസഞ്ജാതേന, ജഗന്നിവാസപാദാംബുജമധുവ്രതേന, സരസ്വതീമാതൃപാകടാക്ഷപാത്രീകൃതേന, രാമവർമ്മാഭിധേയേന കവിരാജേന വിരചിതം ശൃങ്ഗാരരസഭൂയിഷ്ഠം ചന്ദ്രികാകലാപീഡം നാമ നാടകം സപ്രയോഗമഭിനീയാര്യമിശ്രാനുപാസ്മഹേ.”

ഭാരതസങ്ഗ്രഹത്തിൽ കവി ഒരു രവിവർമ്മരാജാവിനേയും അദ്ദേഹത്തിന്റെ അനുജനും ശങ്കരാദികവികളുടെ പുരസ്കർത്താവുമായ കേരളവർമ്മരാജാവിനേയുംപറ്റി പറയുകയും അദ്ദേഹത്തിന്റെ ഭാഗിനേയനാണ് താനെന്നു പ്രസ്താവിക്കുകയും ചെയ്തിട്ടുണ്ടല്ലോ. ആ മഹാകാവ്യത്തിന്റേയും ചന്ദ്രികാകലാപീഡത്തിന്റേയും കർത്താവ് ഒരേ കവിതന്നെയാണെന്നുള്ളതു നിസ്സംശയമാണ്. ‘ജഗന്നിവാസം ഹൃദയേ ദധാനം’ എന്നു മഹാകാവ്യത്തിലും അദ്ദേഹം തന്റെ ഭഗവൽഭക്തിയെ പ്രദർശിപ്പിക്കുന്നു. ഈ നാടകത്തിന്റെ പ്രസ്താവനയിൽനിന്നു് അദ്ദേഹത്തിനു സങ്ഗീതശാസ്ത്രത്തിലും നൃത്തകലയിലും അഗാധമായ വൈദുഷ്യമുണ്ടായിരുന്നു എന്നു സ്പഷ്ടമാകുന്നു.

ചന്ദ്രികാകലാപീഡം കവി പെരുഞ്ചെല്ലൂർ ക്ഷേത്രത്തിലെ ചൈത്രോത്സവത്തിൽ അഭിനയിക്കുന്നതിനായി രചിച്ച ഒരു നാടകമാണെന്നു പ്രസ്താവനയിൽനിന്നു നാം ധരിച്ചുവല്ലോ. ചന്ദ്രികയെന്ന കലിങ്ഗരാജപുത്രിയെ ചന്ദ്രശേഖരൻ എന്ന കാശിരാജാവു വിവാഹം ചെയ്യുന്നതാണു വിഷയം. ഇതിവൃത്തസംവിധാനത്തിൽ കവി മാളവികാഗ്നിമിത്രത്തെ ധാരാളമായി ഉപജീവിച്ചിട്ടുണ്ടു്. എങ്കിലും നാടകം ആകെക്കൂടി ഹൃദ്യമാണെന്നു വേണം പറയുവാൻ. പല ശ്ലോകങ്ങളും ആര്യാവൃത്തത്തിൽ നിബന്ധിച്ചിരിക്കുന്നു.

‘‘കസ്യോൽകരപരിപൂൎണ്ണഃ കുമാരകതരോയം ഭാതി ഹർഷകരഃ,
രോമാഞ്ചസഞ്ചിത ഇവ സ്മാരയൻ ഗാത്രാൽ സരോജാക്ഷ്യാഃ.''

‘‘ദേവീ ഹർഷപരീതാ മാമേഷാ യാതി കാന്തയാ സാകം
വീരശ്രീരിവ മൂൎത്താ കലിങ്ഗരാജ്യാദ്ദാരകീൎത്തിയുതാ.''

ഇത്യാദി പദ്യങ്ങളാം നോക്കുക. മറ്റൊരു ശ്ലോകംകൂടി ഉദ്ധരിക്കാം.

‘‘ശ്രീവീതോ ഹരിവദ്ഗുഹാഹിതരസസ്സല്ലീവ പത്രോത്സുകോ
നാമാസ്യാംബുജവന്നളൈകശരണോ ഭീമാത്മജാചിന്തവൽ
ദ്ദൂരാപാസ്തശിരോവതരോ വജനാവൎത്തകസ്യ, കാശീപതേ!
ത്വൽസേനാവിജിതഃ കലിങ്ഗനൃപതിൎന്നവ്യാം ദശാമാശ്രിതഃ''

താഴെക്കാണുന്നതു ഭരതവാക്യമാകുന്നു:

‘‘ദേവി, പ്രസന്നഹൃദയാ സതതം മയി സ്യാഃ;
സ്വാചാരമഗ്നമനസസ്സകലാഃ പ്രജാഃ സ്യുഃ;
ബ്രഹ്മാന്യലോകരസികാ നൃപയോ ഭവന്തു;
രാജ്യേ വസേൽ സ്ഥിരതരാനപമാ ച ലക്ഷ്മീഃ.''

**ശങ്കരകവി,** ജീവിതചരിത്രം:—ഈക്കാലത്തു ഉത്തരകേരളത്തിലേ പ്രഥമഗണനീയനായ സംസ്കൃതകവി രാഘവവാരിയരുടെ അന്തേവാസി എന്നു ഞാൻ മുമ്പു നിൎദ്ദേശിച്ച ശങ്കരവാരിയരായിരുന്നു.

‘‘കോലാനേലാവനസുരഭിലാൻ യാഹി, യത്ര പ്രഥന്തേ
വേലാതീതപ്രഥിതയശസശ്ശങ്കരാദ്യാഃ കവീന്ദ്രാഃ''

എന്നു് ഉദ്ദണ്ഡശാസ്ത്രി കോകിലസന്ദേശത്തിൽ സൂചിതമായി പ്രശംസിച്ചിട്ടുള്ളതു് ആ കവിസാൎവ്വഭൗമനെയാണു്. പള്ളിക്കുന്നു ക്ഷേത്രത്തിനു സമീപം വടക്കുകിഴക്കായി ശങ്കരൻകണ്ടി എന്നൊരു പറമ്പു് ഇപ്പോഴും ഉണ്ടു്. ആ പറമ്പിൽ പണ്ടു പ്രസ്തുതക്ഷേത്രത്തിലെ കഴകക്കാരായ വാരിയന്മാരുടെ ഒരു ഗൃഹമുണ്ടായിരുന്നു. ആ കുടുംബത്തിലെ ഒരങ്ഗമാണു ശങ്കരൻ. പറമ്പിനു് ആ സംജ്ഞ സിദ്ധിച്ചതും അദ്ദേഹത്തിന്റെ സ്മാരകമായാണു്. കുടുംബം അന്യം നിന്നുപോയി. ശങ്കരകവി വളരെക്കാലം അവിടെ കഴകപ്രവൃത്തി ചെയ്തുകൊണ്ടും ദേവിയെ ഭജിച്ചുകൊണ്ടും അവിടെനിന്നു് ഒന്നര നാഴിക വടക്കുള്ള വളർപട്ടണം കോട്ടയിൽ കേരളവൎമ്മ തമ്പുരാന്റെ സദസ്സിനെ അലങ്കരിച്ചുകൊണ്ടും താമസിച്ചതിനുമേൽ തീൎത്ഥസ്നാനത്തിനായി പരദേശങ്ങളിൽ പര്യടനം ചെയ്കയും അവിടെവച്ചു് അന്തരിക്കുകയും ചെയ്തു എന്നു പുരാവിത്തുകൾ പറയുന്നു. ശ്രീകൃഷ്ണവിജയത്തിൽ ‘അന്തേവാസൻ കശ്ചന’ എന്ന പദ്യത്തിനുമേൽ താഴെച്ചേൎക്കുന്ന പദ്യങ്ങളാം കാണുന്നു:

‘‘അദ്ധം ശരീരസ്യ ച ശീതഭാനോഃ
കളത്രയന്തീ ച വതംസയന്തീ
കാചിൽ കൃപാ കന്ദളപൂരൈകഭൂഷാ
കാമപ്രസൂരുൽകലദൈവമാസ്തേ.

നിത്യം വിഹാരാദ്രിജുഷോ ഭവാന്യാഃ
സ്തോത്രാംബുഭിഃ സന്നതിഭേദനാളൈശ്ച
അകാരി യസ്യാഭരിതോ മഹീയാൻ
നവതമാശ്രിത്യ കവിത്വശാഖീ.

ഈ പദ്യങ്ങളിൽനിന്നു (തൃക്കണ്ണപുരം) കണ്ണപുരത്തിലെ ശിവൻ അദ്ദേഹത്തിന്റെ കുലദൈവമാണെന്നും എന്നാൽ അദ്ദേഹം സദാ ആരാധിച്ചുവന്നതു പള്ളിക്കുന്നത്തു ഭഗവതിയെയാണെന്നും സിദ്ധിക്കുന്നു. തനിക്കു കവിതാവിഷയത്തിലുണ്ടായ പ്രാഗല്ഭ്യത്തിനു കാരണം ആ ദേവീഭജനമാണെന്നും കവി പ്രസ്താവിക്കുന്നു. ശ്രീകൃഷ്ണവിജയം താൻ നിബന്ധിച്ചതു കേരളവർമ്മതമ്പുരാന്റെ ആജ്ഞ നിമിത്തമാണെന്നു് അദ്ദേഹം തുടർന്നുപറയുന്നു:

"കോലേശ്വരസ്തം മുദിതഃ കദാചിദാസ്ഥാനവർത്തീ നൃപചക്രവർത്തീ
നിർണ്ണീതധീഃ കൃഷ്ണകഥാനിബന്ധം കാവ്യം കുരു ശ്രാവ്യമിതി ന്യഗാ[ദീൽ.
കൃശോപി കോലേശവചസ്സമീരസംപ്രേരണാദ്ദേശികദൃഷ്ടിനാവാ
ഭക്തിദ്വിതീയാഥ തദീയവാണീ പാരം ഗതാ കൃഷ്ണകഥാപയോധേഃ.

* * * *

വാചാം ചമൽക്കാരകരീ ന മാധുരീധുരീപരീപാകധുരീണതാസ്മിൻ;
തഥാപി മുകുന്ദകഥാസുധാസു പിപാസവഃ കിന്ന ഭവന്തി സന്തഃ?"

ഒടുവിൽ,

"ശ്രീരാമവാര്യദേശികകാരുണ്യകടാക്ഷവീക്ഷണവിലാസഃ
മമ കൃഷ്ണചരിതജലധൗ മരകതമണിസേതുചാതുരീമകരോൽ"

എന്നൊരു മുക്തകവും കാണുമാറുണ്ടു്. ഇവയിൽനിന്നു കവിയുടെ പ്രകൃഷ്ടമായ വിനയവും ശ്രീകൃഷ്ണവിഷയകമായ രതിഭാവവും ഗുരുഭക്തിയും പ്രത്യക്ഷീഭവിക്കുന്നു.

സമകാലികന്മാരായ കവികളിൽ ഉദ്ദണ്ഡൻ മാത്രമല്ല ശങ്കരനെ പുകഴ്ത്തിയിരിക്കുന്നതു്. ചന്ദ്രോത്സവത്തിൽ താഴെ ഉദ്ധരിക്കുന്ന ശ്ലോകങ്ങൾ കാണാം:

"ഉചിതരസവിചാരേ ചതുരവാഗ്ദേവതാശ്രീ–
കരകിസലയസാനൃഷ്ടശ്രമസ്വേദജാലം
അഹമഹമികയാ വന്നൽശബ്ദപ്രവാഹം
ഭവതു വദനബിംബം ശാങ്കരം പ്രീതയേ മേ."

"ശ്രീശങ്കരേണ വിദുഷാ കവിസാർവ്വഭൗമേ–
ണാനന്ദമന്ദഗതിനാ പുരതോ ഗതേന
ശ്രീമന്മുകുന്ദമുരളീമധുരസ്വരേണ
പദ്യൈരവദ്യരഹിതൈരനുവർണ്ണ്യമാനാ."

ചുവടേ ചേർക്കുന്ന അവിജ്ഞാതകർത്തൃകമായ ഒരു ശ്ലോകവും അദ്ദേഹത്തെപ്പറ്റിയുള്ളതാണ്:

ന വിനാ ശങ്കരകവിനാ മമ ധിഷണാ സൗഖ്യഭൂഷണാ ഭവതി;
വിധുനാ പ്രസാദനിധിനാ കുമുദവതീ കിന്നു മുദവതീ ഭവതി?

**ശ്രീകൃഷ്ണവിജയം**—ശങ്കരകവിയുടെ കൃതിയായി പന്ത്രണ്ടുസർഗ്ഗത്തിൽ നിബന്ധമായ ശ്രീകൃഷ്ണവിജയം മഹാകാവ്യമല്ലാതെ മറ്റൊരു സംസ്കൃതഗ്രന്ഥവും നമുക്കു ലഭിച്ചിട്ടില്ല. അദ്ദേഹത്തിന്റെ ജീവിതകാലത്തിൽത്തന്നെ സിദ്ധിച്ച അന്യദുർല്ലഭമായ പ്രശസ്തിക്ക് അവലംബം ആ കാവ്യംതന്നെയാണ്. ശ്രീകൃഷ്ണവിജയത്തോളം ശബ്ദസുന്ദരവും ശ്രവണമധുരവുമായ ഒരു കാവ്യം സംസ്കൃതസാഹിത്യത്തിലുണ്ടെന്നു തോന്നുന്നില്ല. മൂകപഞ്ചശതിയും മറ്റും ദേവതാസ്തോത്രങ്ങൾ മാത്രമാണല്ലോ. അതേതരത്തിലുള്ള ലളിതകോമളകാന്തപദാവലി വിലാസങ്ങളേലത്തിന്മാത്രമേ സ്വാധീനമായിരുന്നിട്ടുള്ളൂ; പക്ഷേ അദ്ദേഹത്തിന്റെ കർണ്ണാമൃതവും മറ്റും ഒരു ഇതിവൃത്തത്തെ ആസ്പദീകരിച്ചു വിരചിതങ്ങളായ കൃതികളല്ലാത്തതിനാൽ ശങ്കരന്റെ കവനകലയിൽ സഹൃദയന്മാർക്ക് ആദരാതിശയം തോന്നുന്നത് അസ്വാഭാവികമല്ല. ശ്രീകൃഷ്ണവിജയത്തിലെ പ്രതിപാദ്യം ഭാഗവതത്തിലെ ദശമസ്കന്ധകഥയാണ്; കവിക്ക് ഉപജീവ്യൻ ശ്രീകൃഷ്ണവിലാസകാരനായ സുകുമാരനുമാണ്. വിലാസകാരനെപ്പോലെ വിജയകാരനും തന്റെ കാവ്യം മഹാമേരുവിന്റെ വർണ്ണനംകൊണ്ട് ആരംഭിക്കുന്നു. വിജയം സന്താനഗോപാലകഥയോടുകൂടിയാണ് പര്യവസാനിക്കുന്നത്. രസഭാവസമ്പത്തിലും വ്യംഗ്യവൈഭവത്തിലും വിജയം വിലാസത്തെ സമീപിക്കുന്നു എന്നു പറവാൻ നിവൃത്തിയില്ലെങ്കിലും ശബ്ദധോരണി പരിശോധിക്കുമ്പോൾ അങ്ങിനെ അതിന്റെ ഉപരിതലത്തിൽ സ്ഥിതിചെയ്യുന്നു എന്നുപോലും സംഭാവിക്കുവാൻ കഴിയുന്നതാണ്. ചില ശ്ലോകങ്ങൾ ഉദ്ധരിച്ച് ആ വിഷയത്തിൽ ശങ്കരനുള്ള കൃതഹസ്തത പ്രത്യക്ഷമാക്കിക്കൊള്ളട്ടെ.

പൂതനയുടെ പതനം:—

"പ്രചലൽകചഗന്ധശൈലലോലാ
ചലിതോർവ്വീരുഹഘനബാഹുദണ്ഡാ
ന്യപതദ് ഭുവി സാ ഖഗാന്തമൂർച്ഛൽ-
പവനോന്മൂലിതപുഷ്പിതോപമാനാ." (1)

കാളിയമർദ്ദനം:—

"പീതാംബരാഞ്ചിതകടീതടമേനമാജൗ-
സ്ഥിത്വാൻ ഭുജംഗപതിമൂർധ്നി പങ്കജാക്ഷഃ
സമ്പ്രാപ നീലഗിരിശൃംഗശിലാനിഷണ്ണ-
ബാലാതപസ്ഫുരിതബാലതമാലലീലാം." (2)

ശരദ്വർണ്ണനം:—

"ദിശി ദിശി കളഹംസിനാദസംഗീതഭൃംഗീ-
ശിഥിലിതമദിരാക്ഷീമാനമുദ്രാ വിചേരുഃ

നാനാനാളീനാനാനാളീധൃതനാളീകകേളീ–
പരിമിളിതമധൂളീബന്ധുരഗന്ധാ മന്ദവാതാഃ.'' (3)

രാസക്രീഡ:—

''നീലം നിസർഗ്ഗതരളം നിതരാം വിശാലം
സ്വച്ഛാന്തരം സുകൃതിഭിസ്സുലഭാവലോകം
പര്യാകുലം പയ ഇവാശു കളിന്ദജായാഃ
കാരുണ്യമാപ നയനം കമലേക്ഷണാനാം.'' (4)

''വിസ്രംസമാനചികുരാ വിഗളദ്ദുകൂലാ
വല്ഗദ്ഘനസ്തനഭരാ വലമാനപാർശ്വാഃ
പ്രാപുസ്സരോജനയനാഃ പ്രണയപ്രണുന്നാഃ
പുണ്യാതിരേകസുഭഗം പുരുഷം പുരാണം.'' (5)

''താനപ്രതാനലയതാളവിമിശ്രമഞ്ജു–
ഗാനപ്രയോഗതരളീകൃതവിശ്വലോകാഃ
പീനസ്തനദ്വയനതാ നനൃതുർമ്മൃഗാക്ഷ്യോ
മീനധ്വജപ്രഹരണക്ഷണഭിന്നധൈര്യാഃ.'' (6)

ഹൃദ്യമായ അർത്ഥചമൽകാരവും അലങ്കാരഭംഗിയുമുള്ള ശ്ലോകങ്ങളും ധാരാളമുണ്ട്. മന്ദവായുവിനെ വർണ്ണിക്കുന്ന അധോലിഖിതമായ ശ്ലോകം നോക്കുക.

''ഉപവനഭവനാന്തേ രിങ്ഖണം വ്യാദധാനാഃ
പരിപതിതപരാഗൈർദ്ധൂസരാഃ കേസരാണാം
ക്വണിതമധുകരാളീകിങ്കിണീകാ വിചേരു–
ർവ്വിഗളിതമധുലാലാപാഥസോ വാതപോതാഃ.''

അചുംബിതമായ ഒരു ഉല്ലേഖമാണ് ഇവിടെ നമ്മെ ആവർജ്ജിക്കുന്നത്. താൻ ഒരു നവ്യ വൈയാകരണനാണെന്നും കവി അവിടവിടെ നമ്മെ ധരിപ്പിക്കുന്നു. ആകെക്കൂടി ശങ്കരവാരിയരെ കേരളത്തിലെ ഒന്നാം പടിയിൽ നില്ക്കുന്ന സംസ്കൃതകവികളുടെ കൂട്ടത്തിൽ ഭാവുകന്മാർ ഐകമത്യേന പരിഗണിക്കുകതന്നെ ചെയ്യും. 'മുകുന്ദമുരളീമധുരസ്വരൻ' എന്നു ചന്ദ്രോത്സവകാരൻ അദ്ദേഹത്തിനു നല്കീട്ടുള്ള വിശേഷണം ഏറ്റവും ഉചിതമായിരിക്കുന്നു. ഒരു സംസ്കൃതമുക്തകം അദ്ദേഹത്തിന്റേതാണെന്നു കേട്ടിട്ടുള്ളതുകൂടി ഇവിടെ ഉദ്ധരിക്കാം.

''ആന്ധ്യം മേ വിധേയ ത്വൽപദയുഗവിമുഖേ–
ഷ്വംബ, ലോകേഷു; ജിഹ്വാ–
കുണ്ഠത്വം ദേഹി ഭൂയസ്സ്വപരനുതിപരീ–
വാദയോശ്ശൈലകന്യേ!
ഖഞ്ജത്വം പോഷയേഥാഃ ഖലഗൃഹഗമനേ
ദേവി! ബാധിര്യമുദ്രാം
ത്വന്നാമാന്യപ്രലാപേ വിതര കരുണയാ
ശ്രീവിഹാരാദ്രിനാഥേ.''

പള്ളിക്കുന്നു ഭഗവതിയെപ്പറ്റി ശബ്ദാലങ്കാരസുഭഗമായ ഒരു സംസ്കൃതഗദ്യമുണ്ട്. അതും പക്ഷേ വാരിയരുടെ കൃതിയായിരിക്കാം. അതിൽ ചില പംക്തികളാണ് അടിയിൽ കാണുന്നത്:

"ജയ ജയ സകലജനനി, സകലലോകപാലിനി, കരകലിതശൂലകപാലിനി, ഗിരിശഹൃദയരഞ്ജനി, ദുരിതനിവഹഭഞ്ജനി, നിഖിലദിതിസുതഖണ്ഡിനി, നിഗമവിപിനശിഖണ്ഡിനി, വിന്ധ്യശൈലലീലാകാരിണി, ബന്ധുരേന്ദ്രനീലാകാരിണി, കമലഭൂതലാവിഗ്രഹേ, പാപിഹൃദയദുർഗ്രഹേ, നിരവഗ്രഹേ, നിർവ്വികൃതേ, നിഷ്ക്രിയേ, നിരുദ്ഭവേ, നിരുപമേ, നിരുപരമേ, പരമേശ്വരി.......................പദസരസിജനഖരുചിപരമ്പരാനീരാജിതസ്വഭാവാപികേ, വിബുധവ്യസനനിർവ്വാപികേ, നിഖിലവിശ്വവ്യാപികേ, നിസ്സീമമോഹതിമിരദീപികേ, വിവിധവിലാസവിവശിതഗിരിശചേതനേ, നിരസ്തസ്വഭക്തയാതനേ, മൃഗരാജകേതനേ, വിഹാരഗിരിനികേതനേ, ഭഗവതി! നമസ്തേ നമസ്തേ."

**കൃഷ്ണാഭ്യുദയം:**—ശങ്കരകവിയുടെ ശിഷ്യന്മാരിൽ ഒരാളുടെ കൃതിയാണ് കൃഷ്ണാഭ്യുദയം. ശ്രീകൃഷ്ണവിജയത്തെ കവി പല പ്രകാരത്തിലും ഉപജീവിച്ചിട്ടുണ്ടെന്നുമാത്രമല്ല തന്റെ കൃതി ആ മഹാകാവ്യത്തിന്റെ സംക്ഷേപമായിരിക്കണമെന്നു സങ്കല്പിച്ചിരിക്കുന്നതുപോലെയും തോന്നുന്നു. ഗ്രന്ഥം സമഗ്രമായി ഞാൻ കണ്ടിട്ടില്ല. അഞ്ചാം സർഗ്ഗത്തിന്റെ മധ്യഭാഗംവരെ വായിച്ചിട്ടുണ്ട്. അവിടംകൊണ്ടു വിപ്രപത്ന്യനുഗ്രഹലീലാവർണ്ണനം അവസാനിച്ചിട്ടില്ല. കവിതയ്ക്കു ശ്രീകൃഷ്ണവിജയത്തോളംതന്നെ ഹൃദ്യതയില്ലെങ്കിലും പ്രശംസനീയമായ ശബ്ദസൗകുമാര്യവും ശയ്യാസുഖവുമുണ്ട്. താഴെച്ചേർക്കുന്ന ശ്ലോകങ്ങൾ അഭ്യുദയത്തിലുള്ളവയാണ്:

"മദദ്രവക്ഷാളിതഗണ്ഡദേശാ രദദ്യുതിദ്യോതിതമൗലിചന്ദ്രാഃ
ഉദിത്വരാ തദ്രമദാം വിപത്തീഃ പ്രദദ്യുരദ്ദേലതയാ മുദം നഃ.

ഗിരാം മഹത്വാനി പുരാതനീനാം ജയന്തി പുണ്യാനി ഗിരീന്ദ്രജായാഃ
ധയന്തി കാകോളമയന്തി ശോണാചലം ശരാസീകൃതസാനുമന്തി.

കുമുദ്വതീപുണ്യവിപാകലേഖാസമുല്ലസൽകൈശികമായതാക്ഷം
നമസ്കരോമ്യഞ്ചിതമങ്ഗജാങ്ഗപ്രമർദ്ദനാനന്ദനമേകമോജഃ.

കളിന്ദജാകൂലചരായ ഗോപീകദംബവക്ഷോരുഹപുണ്യഭൂമ്നേ
വൃന്ദാവനാങ്ഗീകൃതഗോപധേനുവൃന്ദാവനായാസ്തു നമോ മഹിമ്നേ.

അശേഷമജ്ഞാനതമഃകദംബം ഗ്രസൻ കൃപാലോകമയൂഖജാലൈഃ
മനോമയം മേ വിദധാതു ഫുല്ലം കുശേശയം ദേശികവാസരേന്ദ്രഃ.

കോലേശ്വരാജ്ഞാമവലംബ്യ യേന കാവ്യം കൃതം കൃഷ്ണജയാഭിധാനം
തദീയസാരസ്വതമാർഗ്ഗഗാമീ ചരാമ്യഹം പങ്ഗുരിവ പ്രയാസാൽ.

സ്വയം വിനിര്യന്നവിപദ്യുബിന്ദുശ്രമാംബു യസ്യാനനപത്മലഗ്നം
മമാജ്ജ വാണീ കരപല്ലവേന സ ശങ്കരാഖ്യോ മമ ശം കരോതു.

നിസർഗ്ഗനിർബോധകവിത്വമാർഗ്ഗേ ചരൻ ന ഭൂയേ ശ്രുതകേതിബന്ധഃ
ഗുരൂപദേശോജ്ജ്വലദീപശാലീ സരസ്വതീദത്തകരാവലംബഃ.

മദീയവാണീ ചപലാപി നൂതകൃപ്രസാദലേശാപി രസോജ്ഝിതാപി
ദാമോദരോദാരകഥാമധൂളീരസാദ്ഭുതാ ഗൃഹ്യത ഏവ സദ്ഭിഃ.''

ശോണാചലക്ഷേത്രം വടക്കേ മലയാളത്തിൽ എവിടെയുള്ളതാണെന്നു് അറിയുന്നില്ല. വാല്മീകി, വ്യാസൻ, കാളിദാസൻ, ഭട്ടബാണൻ, ഭാരവി എന്നീ കവികുലകൂടസ്ഥന്മാരെക്കൂടി ശങ്കരവാരിയക്കു മുൻപായി കവി സ്മരിക്കുന്നു. വ്യാസനേയും ബാണനേയും വാദിക്കുന്ന പദ്യങ്ങളാണു് ചുവടേ ചേർക്കുന്നതു്:

''പരാശരാദ്യം സമലബ്ധ പൂതം ശരീരജാജ്ഞാപരതന്ത്രചിത്താൽ
തരീശതാ സത്യവതീ; സ നിത്യം കരോതു മേ സൽകവിതാവിലാസം.''

സത്യം സരസ്വത്യവതാരിതേയം വാണേന വാണീതി ബഭാജ സംജ്ഞാം;
ഭഗീരഥേനൈവ സുരസ്രവന്തീ ഭാഗീരഥീതി പ്രഥിമാനമാപ.''

**പൂർണ്ണസരസ്വതി,** ഇല്ലം:—കേരളത്തിന്റെ ജനയിതാവെന്നു് ഐതിഹ്യം നിർദ്ദേശിക്കുന്ന ശ്രീപരശുരാമൻതന്നെ സാംഗോപാംഗമായും സരഹസ്യമായും മന്ത്രശാസ്ത്രോപദേശംചെയ്തു് അനുഗ്രഹിച്ച ഒരു മഹനീയമായ ബ്രാഹ്മണകുടുംബമാണു് കാട്ടുമാടസ്സു്(കാട്ടുമാടത്തു്)മന. ആ കുടുംബം ആദികാലത്തു കോലത്തുനാട്ടിലാണു് സ്ഥിതിചെയ്തിരുന്നതു്. ഇപ്പോഴം അതിന്റെ സ്ഥാനം തെക്കേമലയാളത്തിൽ പൊന്നാനിത്താലൂക്കിൽ വലിയകുന്നംദേശത്തു പള്ളിപ്പുറത്തു പോലീസ്സ്റ്റേഷന്നു സമീപമാകുന്നു. തന്ത്രത്തിനും മന്ത്രവാദത്തിനും പ്രസിദ്ധകുടുംബം പണ്ടെന്നപോലെ ഇന്നും കേൾവിപ്പെട്ടിരിക്കുന്നു. ആ മനയെ തന്റെ അവതാരംകൊണ്ടു ധന്യമാക്കിയ ഒരു മഹാത്മാവാണു് കേരളത്തിലെ സംസ്കൃതഗ്രന്ഥവ്യാഖ്യാതാക്കന്മാരിൽ പ്രഥമഗണനീയനായ പൂർണ്ണസരസ്വതി. പൂർണ്ണസരസ്വതി എന്നതു് ഒരു ബിരുദമാണു്. പിതൃദത്തമായ നാമധേയം ഏതെന്നു് അറിയുന്നില്ല.

പൂർണ്ണസരസ്വതിയുടെ കാലമേതെന്നു സാമാന്യമായി തിട്ടപ്പെടുത്തുവാൻ ചില മാർഗ്ഗങ്ങളുണ്ടു്. അദ്ദേഹത്തിന്റെ ഭക്തിമന്ദാകിനി എന്ന വിഷ്ണുപാദാദികേശസ്തോത്രവ്യാഖ്യയിൽ ശാരദാതനയന്റെ ഭാവപ്രകാശനത്തിൽനിന്നു ചില ഭാഗങ്ങൾ ഉദ്ധരിച്ചിട്ടുണ്ടു്. ശാരദാതനയന്റെ കാലം 1175-നും 1250-നും ഇടയ്ക്കാണു്. രസമഞ്ജരി എന്ന മാലതീമാധവവ്യാഖ്യയിൽ ആനന്ദബോധന്റെ ന്യായദീപാവലിയും ചിത്സുഖന്റെ തത്വപ്രദീപികയും ഉദ്ധൃതമായിരിക്കുന്നു. ചിത്സുഖന്റെ ജീവിതം പതിമ്മൂന്നാം ശതകത്തിന്റെ പ്രാരംഭത്തിലായിരുന്നു. സുമനോ

രമണിയുടെ പ്രണേതാവായ പ്രഥമപരമേശ്വരൻ പൂർണ്ണസരസ്വതിയുടെ വിദ്യുല്ലതയെ വിമർശിക്കുന്നുണ്ടെന്നു നാം കണ്ടുവല്ലോ. പതിന്നാലാം ശതകത്തിന്റെ അന്ത്യത്തിലായിരുന്നു അദ്ദേഹത്തിന്റെ ജീവിതകാലം. അതുകൊണ്ടു പതിന്നാലാംശതകത്തിന്റെ മധ്യത്തിലായിരുന്നിരിക്കണം പൂർണ്ണസരസ്വതി ജീവിച്ചിരുന്നതു് എന്നു വന്നുകൂടുന്നു. വിദ്യുല്ലതയിൽ അദ്ദേഹം മല്ലിനാഥന്റെ മേഘസന്ദേശവ്യാഖ്യയിലെ ചില അഭിപ്രായങ്ങളെ ഖണ്ഡിക്കുവാൻ ഉദ്യമിച്ചിട്ടുണ്ടെന്നു ചിലർ പറയുന്നു. അതിനു തെളിവില്ലാതെയാണിരിക്കുന്നതു്. 'കാന്താവിരഹഗുരുണാ' എന്ന പദം വ്യാഖ്യാനിക്കുമ്പോൾ "കാന്താവിരഹേണ ഗുരുണാ, ദുർഭരേണേതി കേചിൽ" എന്നു പൂർണ്ണസരസ്വതി ഉപന്യസിക്കുന്നതു മല്ലിനാഥന്റെ പങ്ക്തിയെ ഉദ്ധരിച്ചുകൊണ്ടായിരിക്കുവാൻ ഇടയില്ല. എന്തെന്നാൽ അദ്ദേഹം 1420-ൽ ജനിച്ച കാടയവേമന്റെ സാഹിത്യചിന്താമണിയിൽനിന്നു് ഒരു പങ്ക്തി ഉദ്ധരിക്കുന്നുണ്ടു്. യാതൊരവസരത്തിലും അദ്ദേഹം മല്ലിനാഥനെ സ്മരിക്കുന്നു എന്നു സംശയിക്കുന്നതിനുപോലും പഴുതു കാണുന്നുമില്ല.

ഗുരു:—പൂർണ്ണജ്യോതിസ്സെന്ന ഒരു സന്ന്യാസിയായിരുന്നു പൂർണ്ണസരസ്വതിയുടെ ഗുരു. കമലിനീരാജഹംസത്തിൽ "ശൈവതോ വൃഷപുരാധിഭോർവാനീപതേർല്ലബ്ധമഹിമ്നാ ...........വിശദശ്രുതാദിനയമാധുര്യധുര്യേണ പരമേശ്വരഭക്തിസാരസീവിഹാരകാസാരേണ, പദവാക്യപ്രമാണതന്ത്രത്രയനിരീക്ഷണാപരപരമേശ്വരപൂർണ്ണജ്യോതിശ്ശ്രീചരണനിരന്തരനിസ്സൃതകരുണാമൃതപൂർണ്ണപാത്രേണ, പൂർണ്ണസരസ്വതീനാമധേയേന, കവിനാ, നിബദ്ധമിദമഭിനവമദ്ഭുതാർത്ഥം കമലിനീരാജഹംസം നാമ നാടകം" എന്ന പ്രസ്താവനയുണ്ടു്. പൂർണ്ണജ്യോതിസ്സ് സാക്ഷാൽ തൃപ്പൂണിത്തുറയപ്പൻതന്നെയാണെന്നു ചിലർ ഉദ്ദേശിക്കുന്നതു നിരാസ്പദമാണെന്നു് ഇതിൽനിന്നു തെളിയുന്നു. പൂർണ്ണജ്യോതിസ്സ് തൃശ്ശൂരിലെ ഏതോ ഒരു മഠത്തിന്റെ അധിപതിയായ സ്വാമിയാരായിരുന്നു. അദ്ദേഹത്തെ പൂർണ്ണസരസ്വതി ഓരോ ഗ്രന്ഥത്തിലും വന്ദിക്കുന്നുണ്ടു്. താഴെക്കാണുന്ന ശ്ലോകം മാലതീമാധവവ്യാഖ്യയായ രസമഞ്ജരിയിലുള്ളതാണ്. ഇതു ശ്രീകൃഷ്ണനേയും കവിയുടെ ഗുരുനാഥനേയും യൗഗപദ്യേന പരാമർശിക്കുന്നു.

"യദ്ഗീതാഖ്യശ്രവണരസതോ ധ്വസ്തമോഹാന്ധകാരഃ
കൃഷ്ണാനന്ദീ ത്രിജഗതി നരോ ജിഷ്ണുഭൂയം ജിഹീതേ
സ്വാസ്ഥ്യേനൈവ പ്രകടിതമഹാവിശ്വരൂപം തദേകം
പൂർണ്ണജ്യോതിഃ സ്ഫുരതു ഹൃദി മേ പുണ്ഡരീകായതാക്ഷഃ."

'പൂർണ്ണജ്യോതിഃപദയുഗജുഷഃ പൂർണ്ണസാരസ്വതസ്യ' എന്നു ഹംസസന്ദേശത്തിലും, 'പൂർണ്ണജ്യോതിശ്ചരണകരുണാജാഹ്നവീപൂതചേതാഃ' എന്നും 'പൂർണ്ണസരസ്വത്യാഖ്യഃ പൂർണ്ണജ്യോതിഃപദാബ്ജപരമാണുഃ' എന്നും വിദ്യുല്ലതയിലും, 'പ്രണമ്യ സച്ചിദാനന്ദം പൂർണ്ണജ്യോതിർനിരഞ്ജനം, അനർഘരാഘവം നാമ നാടകം വ്യാകരോമ്യഹം" എന്നു് അന

...രാഘവടീകയിലും, 'പൂർണ്ണജ്യോതിഃപ്രസാദേന ചക്രേ പൂർണ്ണസരസ്വതീ' എന്നു വീണ്ടും രസമഞ്ജരിയിലും കാണുന്ന പ്രസ്താവനകൾകൂടി നോക്കുക.

കൃതികൾ:—കവി, പണ്ഡിതൻ, സഹൃദയൻ, വിമർശകൻ, വ്യാഖ്യാതാവു് എന്നിങ്ങനെ പല നിലകളിൽ പൂർണ്ണസരസ്വതി കേരളീയർക്ക് ആരാധ്യനാണ്. (1) മേഘസന്ദേശത്തിനു വിദ്യുല്ലത, (2) ശങ്കരഭഗവത്പാദരുടെ വിഷ്ണുപാദാദികേശസ്തോത്രത്തിനു ഭക്തിമന്ദാകിനി, (3) മാലതീമാധവത്തിനു രസമഞ്ജരി എന്നീ സുവിസ്തൃതങ്ങളായ വ്യാഖ്യാനങ്ങളും (4) ശാകുന്തളം (5) ഉത്തരരാമചരിതം (6) അനർഘരാഘവം എന്നീ നാടകങ്ങൾക്കു ടീകകളും (7) മാലതീമാധവത്തിലെ ഇതിവൃത്തത്തെ അധികരിച്ചു് ഋജുലഘ്വീ എന്ന കാവ്യവും (8) കമലിനീരാജഹംസം എന്ന നാടകവും (9) രന്തിദേവന്റെ ചരിത്രത്തെ പ്രതിപാദിക്കുന്ന ചർമ്മണ്വതീചരിതം എന്ന ലഘുകാവ്യവും (10) ഹംസസന്ദേശം എന്ന സന്ദേശകാവ്യവും അദ്ദേഹത്തിന്റെ കൃതികളായി നമുക്കു ലഭിച്ചിട്ടുണ്ട്. അതുകൂടാതെ (11) നിപാതവൃത്തി എന്ന വ്യാകരണഗ്രന്ഥവും (12) അഭിനവഗുപ്തന്റെ നാട്യവേദവിവൃതിക്കു് ഒരു സംഗ്രഹവും അദ്ദേഹം രചിച്ചിട്ടുള്ളതായി പഴമക്കാർ പറയുന്നു. ആ വാങ്മയങ്ങൾ കണ്ടുകിട്ടിയിട്ടില്ല. വിദ്യുല്ലതയുടെ മധ്യത്തിൽ 'രന്തിദേവസ്യ കീർത്തിം' എന്നാരംഭിക്കുന്ന മേഘസന്ദേശശ്ലോകം വ്യാഖ്യാനിക്കുമ്പോൾ അവസരോചിതമായി ഉപനിബന്ധിച്ചിട്ടുള്ളതാണ് ചർമ്മണ്വതീചരിതം.

**വിദ്യുല്ലത:**—വിദ്യുല്ലത പ്രകാശനം ചെയ്ത അവസരത്തിൽ അതിനു മുഖവുരയെഴുതിയ മഹാമഹോപാധ്യായൻ ആർ. വി. കൃഷ്ണമാചാര്യർ പ്രസ്താവിക്കുന്നു 'മാഘേ മേഘേ ഗതം വയഃ' എന്നു സാഭിമാനം ആത്മപ്രശംസ ചെയ്ത മല്ലിനാഥന്റെ വ്യാഖ്യപോലും അതിനെ സമീപിക്കുവാൻ യോഗ്യമല്ലെന്നും, അതിൽ പദാർത്ഥവും വാക്യാർത്ഥവും വിവരിച്ചിട്ടുള്ളതിനു പുറമേ, ശങ്കാസമാധാനങ്ങൾ സയുക്തിപ്രമാണം പ്രദർശിപ്പിച്ചിരിക്കുന്നു എന്നും, രസഗമനിക രമ്യതരമായി വിചാരണ ചെയ്തിരിക്കുന്നു എന്നും, അലങ്കാരം, വ്യംഗ്യാർത്ഥം, സമീചീനതരമായ പാഠം ഇവ നിർദ്ദേശിച്ചിരിക്കുന്നു എന്നും, സർവോപരി പ്രസ്തുതകാവ്യത്തിന്റെ പാദംതൊട്ടുള്ള പ്രയോജനം വിശദീകരിച്ചിരിക്കുന്നു എന്നും, ഏതു പാശ്ചാത്യവിമർശകന്റെ ദൃഷ്ടികൊണ്ടു നോക്കിയാലും തൽകർത്താവു് ഒരു പ്രശസ്യനായ നിരൂപകനായിത്തന്നെ പ്രശോഭിക്കുമെന്നുമാണ്. ഈ അഭിപ്രായത്തിൽ അതിശയോക്തിയുടെ സ്പർശമേയില്ല. വിദ്യുല്ലതയിൽനിന്നു നാലഞ്ചു ശ്ലോകങ്ങൾ താഴെ ഉദ്ധരിക്കുന്നു:

"വിസ്താരഭാജി ഘനപത്രലതാസനാഥേ
മുക്താവലീവിമലനിർഝരധാമ്നി തുങ്ഗേ
ശോഭാഭരേ കുചതടേപി ച ഗോപികാനാ-
മാപതനം സ്മരസാം രമമാണമീഡേ."

“നിധൗ രസാനാം നിലയേ ഗുണാനാമലങ്കൃതീനാമുദധൗ ബുധോപി
കാവ്യേ കവീന്ദ്രസ്യ നവാർത്ഥതീർത്ഥേ യാ വ്യാചികീർഷാ മമ താം
നതോസ്മി.”

ആസീൽ പുരാ നരപതിഃ കില രന്തിദേവഃ
കീർത്തിപ്രസൂനസുരഭീകൃതദിങ്മുഖശ്രീഃ
യോ വർണ്ണസങ്കരവതീമപി രത്നപുഞ്ജൈഃ
ക്ഷോണീമപാലയദസങ്കരവർണ്ണഹൃദ്യാം.”
(ചന്ദ്രണാപതീചരിതം)

“സുകവിവചസി പാഠാനന്യഥാകൃത്യ മോഹാ-
ദ്രസഗതിമവധൂയ പ്രൗഢമർത്ഥം വിഹായ
വിബുധവരസമാജേ വ്യാക്രിയാകാമുകാനാം
ഗുരുകുലവിമുഖാനാം ധൃഷ്ടതായൈ നമോസ്തു.”

“ആവിഃസ്നേഹമുപാസിതാ സഹ ബുധൈ-
രന്തേ വസന്ത്യാ ഗിരാ
ചാന്ദ്രീ ചന്ദ്രികയേവ മൂർത്തിരമലാ
താരാഗണൈശ്ശാരദീ
മൂലേ ധാമ്നി നിഷേദുഷീ വടതരോർ-
മുഗ്ദ്ധേന്ദുനാ മുദ്രിതാ
മുദ്രാ വേദഗിരാം പരാ വിജയതേ
വിജ്ഞാനമുദ്രാവതീ.”

ചില ഇതരകൃതികൾ:—ഭക്തിമന്ദാകിനിയും ഒരു *പ്രൗഢമായ വ്യാഖ്യാനമാണ്. മാലതീമാധവത്തിനു രസമഞ്ജരിയെപ്പോലെ വിശിഷ്ടവും സർവങ്കഷവുമായ ഒരു വ്യാഖ്യാനം മറ്റാരും രചിച്ചിട്ടില്ല. ഉല്ലലാഘവീ, അതിലെ ഇതിവൃത്തത്തെ ഉപജീവിച്ചു നിർമ്മിച്ചിട്ടുള്ള ഒരു കാവ്യമാണെന്നു പറഞ്ഞുവല്ലോ.

“മഹൽ പ്രകരണം യേന സോൽപാദ്യചരിതം കൃതം;
ചിരന്തനായ കവയേ നമസ്തസ്മൈ ഭവഭൂതയേ.”

എന്ന പ്രാരംഭപദ്യത്തിൽ കവി മൂലകാരനെ വന്ദിക്കുന്നു.

“അസ്തി ശ്രിയോനന്തപുരമഗ്രഹാരം
പുടപുണ്യരാവഃ പുടിതാഗ്രഹാരഃ
പദം മഹൽ പത്മപുരീതി നാമ്നാ
ധന്യാഭിരാമം ധരണീസുരാണാം.

തത്രാനപായശ്രുതവിത്തവിത്തൗ
മാന്യൗ ദ്വിജൗ മാധവകേശവാഖ്യൗ
ബഭൂവതുർബ്ബാലജഗത്പ്രമോദൗ
ഭുവി ദ്യുരന്താവിവ പുഷ്പവന്തൗ.”

എന്നിത്യാദി പ്രസാദാദിഗുണങ്ങൾക്ക് മകുടോദാഹരണങ്ങളായി ഇരുന്നൂറോളം പദ്യങ്ങൾ ആ കൃതിയിൽ ഉണ്ടു്.

"പ്രകടിതമിതി പദ്യൈരഞ്ജസാ ബാലിശാനാം
സ്ഫുടിതമിതിവൃത്തം മാലതീമാധവസ്യ
ദിശതു സഹൃദയേഭ്യോ ദീപ്രമാനന്ദമുദ്രാം
കൃതിരിയമുരുലഘ്വീ പൂർണ്ണസാരസ്വതസ്യ."

എന്ന പദ്യത്തോടുകൂടിയാണ് ഗ്രന്ഥം അവസാനിക്കുന്നതു്. ഇതൊരു ഉത്തമകവിതയാണെന്നു തോന്നുന്നു. ശാകുന്തളം, ഉത്തരരാമചരിതം, അനർഘരാഘവം ഇവയുടെ വ്യാഖ്യകൾ ലഘുടിപ്പണികളാണ്.

അനർഘരാഘവത്തിനു 'പഞ്ചിക' എന്ന ശീർഷകത്തിൽ മറ്റൊരു വ്യാഖ്യാനമുണ്ടു്. അതിന്റെ പ്രണേതാവു മുക്തിനാഥന്റെ പുത്രനായ വിഷ്ണുവാണ്.

"അനർഘരാഘവാഖ്യസ്യ നാടകസ്യ യഥാമതി
കരോതി പഞ്ചികാം വിഷ്ണുർമ്മുക്തിനാഥസ്യ നന്ദനഃ"

എന്നു വ്യാഖ്യാനത്തിന്റെ ആരംഭത്തിൽ അദ്ദേഹം പ്രസ്താവിച്ചിരിക്കുന്നു. ഈ വിഷ്ണു കേരളീയനാണോ എന്നു് അറിവില്ല.

**കമലിനീരാജഹംസം:**—ഇതു് അഞ്ചങ്കത്തിലുള്ള ഒരു നാടകമാകുന്നു. അദ്വൈതവേദാന്തമാണ് പ്രതിപാദ്യവിഷയം. താഴെക്കാണുന്നവയിൽ ആദ്യത്തെ ശ്ലോകം നാന്ദിയും, ഒടുവിലത്തേതു രണ്ടും ഭരതവാക്യവുമാണ്.

"ജടാവാടീകോടീചടുലതടിനീവീചിപടലീ-
വിഗലദ്ബാലേന്ദുക്ഷരദമൃതധാരാകണയുതഃ
ദധാനോ മുക്താളീമിവ ഗളഗരോഷ്മപ്രശമനീം
പുനാതു ശ്രീമാൻ വോ വൃഷപുരവിഹാരീ പുരഹരഃ."

"തരത്തു നിമഗ്നാനഃ പ്രകാമം
പിശുനാശുനാം വദനൈരദൂഷിതാനി
കവിതാപ്രസൂനാനി ശീതളാനി ച-
രതിസന്ധായി ഹരിയംഘ്രി വാങ്മയാനി."

"മദസ്യന്ദമന്ദം മന്ദം മന്ദം മലയസുരഭിവാസം ഗിരാം
മാധുര്യ കേരളസ്ഥലീം പ്രാപ്യ വൃഷഭഗിരേഃ പ്രത്യയുതാ,
ആളിന്ദ്യാൻ നടവൃന്ദ്രിയോ കമലിനീമാമോദിനീമുജ്ജ്വലാം
നൃത്യ ഭാതു മമ വ്യപോഃ ശൈലീ ലീലയാൻ ഭാവായ ഹംസോ മനാൻ."

തൃശ്ശിവപുരത്തിലെ വസന്തമഹോത്സവത്തിൽ അഭിനയിക്കുന്നതിനാണ് എഴുതിയതാണ് കമലിനീരാജഹംസമെന്നു പ്രസ്താവനയിൽനിന്നു വെളിവാകുന്നു. ആ ഘട്ടത്തിൽ നടക്കുന്നതിനെക്കുറിച്ചും ആ മഹോത്സവത്തെക്കുറിച്ചും അത്യന്തം സുമനോജ്ഞങ്ങളായ വിവരണങ്ങളുണ്ടു്. പ്രസ്താവനയിൽപ്പെട്ടവയാണ് അടിയിൽ കാണുന്ന പദ്യങ്ങൾ:

“സ്തുത—

സാഹിത്യവിഷയവിചരണചണശ്ചാരണസ്സ്തുതിപാത്രായ മേ ഫലവാൻ
യസ്യാദരപ്രപാതഃ കേരളമണ്ഡലമണ്ഡനസൗഭാഗ്യം.

തഥാഹി—

ചതുഷ്ഷഷ്ട്യാ ശിഷ്ടദ്വിജപരിവൃഢൈർഗ്രാമനിവഹൈ—
രലങ്കാരം സാരം വഹതി മഹിതാ കേരളമഹീ
ഉമാനാഥേ യസ്യാം വൃഷപുരനിവാസൈകരസികേ
വിലാസാൻ കൈലാസോ വിരഹമഹിമഃ ശ്ലാഘയതി.

അപിച—

വിശേഷശാലസ്യ ഭുവി കാശിപുരീവയസ്യാ
വിഖ്യായതേ വൃഷപുരീതി പുരീ പരാർദ്ധ്യാ
അദ്വൈതബോധപരിണാമഗതോപി
യസ്യാം നികേതഗണികാ ഭജതേ മുമുക്ഷൂൻ.”

വടക്കുന്നാഥനെപ്പറ്റി:

“അനാദിരൂപോ ഭഗവാനനാദിഃ ശിവസ്സ്വയംഭൂർമിളിതശ്ച തത്ര സൻ
വൃഷാകൃതി രൂപം നിജമപ്രമേയം ദധത്യവനീലസ്സിതാസിതശ്ച.”

എന്നും മററും പല ശ്ലോകങ്ങളും കാണുന്നു. തന്റെ കവിതയ്ക്കു ഗുണമില്ലെങ്കിലും വിദ്വാന്മാർ ശ്ലാഘിക്കുമെങ്കിൽ അതു സഗുണമായിക്കൊള്ളുമെന്നാണ് അദ്ദേഹത്തിന്റെ പക്ഷം.

“വാണീ മമാപ്യ വരണീയഗുണൗഘവന്ധ്യാ
ശ്ലാഘ്യാ തഥാപി വിദുഷാം ശിവമാശ്രയന്തീ;
ദാസീ നൃപസ്യ യദി ദാരപദേ നിവിഷ്ടാ
ദേവീതി സാപി നനു മാന്യപദം ജനാനാം.”

നിപാതവൃത്തി നിപാതങ്ങളെ സംബന്ധിച്ചുള്ള ഒരു ചെറിയ കൃതിയാണെന്നു കേട്ടിട്ടുണ്ട്. അതും നാട്യവേദവിവൃതിസങ്ഗ്രഹവും എനിക്കു വായിക്കുവാൻ ഇടവന്നിട്ടില്ല.

**ഹംസസന്ദേശം:**—ഹംസസന്ദേശത്തിൽ 102 പദ്യങ്ങളുണ്ട്. പൂർവ്വോത്തരവിഭാഗങ്ങളില്ല. കാഞ്ചീപുരത്തുകാരിയായ ഒരു യുവതി ശ്രീകൃഷ്ണനിൽ അനുരക്തയായി ഒരു ഹംസത്തോടു വൃന്ദാവനത്തോളം ദൗത്യം വഹിച്ചു ചെന്നു തന്റെ വിരഹതാപം ആ ദേവനോടു നിവേദനം ചെയ്യുവാൻ അപേക്ഷിക്കുന്നതാണ് വിഷയം. ദൂതൻ പോകേണ്ട മാർഗ്ഗം ചോളം, പാണ്ഡ്യം, കേരളം എന്നീ രാജ്യങ്ങളിൽക്കൂടിയാകുന്നു. ചോളരാജ്യം, കാവേരി, ശ്രീരങ്ഗം. പാണ്ഡ്യരാജ്യം, താമ്രപർണ്ണി, കേരളരാജ്യം, അനന്തശയനം, രക്തദ്രുമം (തൃച്ചിവപുരം), കാളിന്ദി, വൃന്ദാവനം, ഗോകുലം (വ്രജം) ഇവയെ കവി പ്രസ്തുതസന്ദേശത്തിൽ സ്തുതിക്കുന്നു. കേരളത്തിന്റെ വർണ്ണനം താഴെക്കാണുന്നതാണ്:

“ലക്ഷ്മീസാക്ഷാൽകൃതപുരസഖോ ദേശഃ സാനന്ദമാദ്യ
മാലിന്യാഢ്യം കലിവിലസിതം മന്യമാനസ്ത്രിണായ

കേളീസ്ഥാനം കമലദൃഗഹിതഃ കേരളാംസ്താനപേയാഃ
ശീതോത്തുംഗാന്തരിചലതികാലിംഗിതാംഗൈർല്ലവംഗൈഃ.

"വേലാമേലാവനസുരഭിലാം വീക്ഷമാണഃ പയോധേ–
സ്താലീകാലീകൃതപരിസരാം തദ്ധ്യമാനാം തരംഗൈഃ
ദേശാന്നാശാവിതതയശസോ ദേവലോകോപമേയാൻ
കേശാകേശിക്ഷതകലിമലാൻ കേരളാംസ്താൻ ക്രമേഥാഃ."

നോക്കുക: കമലിനീരാജഹംസത്തിലും ഹംസസന്ദേശത്തിലും വ്യഞ്ജിക്കുന്ന പൂർണ്ണസരസ്വതിയുടെ ദീപ്രമായ ദേശാഭിമാനം. തിരുവനന്തപുരത്തെ കവി ഇങ്ങനെ പുകഴ്ത്തുന്നു:

"തേഷാം ഭൂഷാമണിമനുപമം സേവിതം യോഗിമുഖ്യൈഃ
പ്രാപ്യാനന്തം പുരമഹിശയം ജ്യോതിരാനമ്യ ഭക്ത്യാ
അനാപിദേഷ്യസ്ത്വം ജനമകരണം മന്ദനശ്ചാരമാരാ–
ദ്ദേശ തസ്മിൻ സ ഖലു രമതേ ദേവകീപുണ്യരാശിഃ.

തത്രത്യാനാം തരുണവയസാം സുന്ദരീണാം വിലാസൈർ–
മാ ഭൂൽ ക്ഷോഭസ്തവ മതിമതോ നാഥകാര്യോദ്യതസ്യ;
കേശൈസ്സാന്ദ്രൈരസിതകുടിലൈഃ കേകിപിഞ്ഛാഭമേയൈഃ
കേഷാം ന സ്യാദ്ധൃതിവിഹതയേ കേരളീനാം മുഖാനി?"

കേരളത്തിൽ ശ്രീകൃഷ്ണനെ തിരുമേനിയായി നായിക നിർദ്ദേശിക്കുന്ന ക്ഷേത്രങ്ങളാം തിരുവനന്തപുരവും തൃച്ചംബരവും മാത്രമേയുള്ളൂ.

## സാമൂതിരിരാജവംശവും സാഹിത്യവും

**പട്ടത്താനം:**— ക്രി: പി: പതിമ്മൂന്നാം ശതകം തുടങ്ങി സാമൂതിരി കോവിലകത്തിനു സിദ്ധിച്ച ഉത്തരോത്തരമായ ശ്രേയസ്സിനെക്കുറിച്ചു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇബ്നു ബത്തൂത്താ (1342–47), മാഹുവാൻ (1403), അബ്ദുർറസാക്ക് (1442) തുടങ്ങിയ ദേശസഞ്ചാരികൾ അവരുടെ സന്ദർശനകാലങ്ങളിൽ കോഴിക്കോട്ടു നഗരത്തിനുണ്ടായിരുന്ന ഐശ്വര്യത്തെയും പ്രശസ്തിയെയും പറ്റി പുളകപ്രദമായ രീതിയിൽ പ്രപഞ്ചനം ചെയ്തിട്ടുണ്ട്. മാഹുവാന്റെ സമകാലികനാണെന്നു ഞാൻ മുമ്പു നിർദ്ദേശിച്ചിട്ടുള്ള തളിപ്പറമ്പിലെ ഒരു സിദ്ധനായ കോക്കുന്നത്തു ശിവാങ്ങളുടെ കാലംമുതല്ക്കു സാമൂതിരിപ്പാടന്മാർ പല സൽക്കർമ്മങ്ങളും ചെയ്തുവന്നതിൽ സാഹിത്യദൃഷ്ട്യാ പരിശോധിക്കുന്നതായാൽ പ്രധാനമായി പരിഗണിക്കേണ്ടതു തളിയിൽക്ഷേത്രത്തിൽ അവർ നടത്തിപ്പോന്ന പട്ടത്താനമാകുന്നു. ആ പട്ടത്താനത്തിന്റെ ആരംഭത്തെപ്പറ്റി ഒരു പുരാവൃത്തം കേട്ടിട്ടുണ്ട്. ഒരിക്കൽ സാമൂതിരിക്കോവിലകത്തു പുരുഷന്മാരില്ലാതെ രണ്ടു യുവതികളായ സ്ത്രീകൾമാത്രം അവശേഷിക്കുകയും അവരിൽ ഇളയ തമ്പുരാട്ടി കിരീടാവകാശിയായ ഒരു പുത്രനെ ആദ്യമായി പ്രസവിക്കുകയാൽ ഇച്ഛാഭംഗം നേരിട്ട മൂത്ത തമ്പുരാട്ടി ആ ശിശുവിനെ വിഷം കൊടുത്തു കൊല്ലുകയും ചെയ്തു. അടുത്ത പുത്ര

ഷപ്രജ മൂത്ത രാജ്ഞിയുടേതുതന്നെയായിരുന്നതിനാൽ ആ ശിശുവിനു പ്രായപൂർത്തി വന്നപ്പോൾ രാജ്യാഭിഷേകം സിദ്ധിച്ചു. മാതാവു രാജ്യകാര്യങ്ങളിൽ ഇടപെടുന്നതു രാജാവു തടുത്തപ്പോൾ താൻ ചെയ്ത ശിശുമാരണത്തിന്റെ ഫലമായാണു് അദ്ദേഹം സിംഹാസനാരൂഢനായതു് എന്നു പുത്രനോടു് ആ രാജ്ഞി പറയുകയും അപ്പോൾമാത്രം പുത്രൻ ആ വാസ്തവം ഗ്രഹിക്കുകയും ചെയ്തു. അദ്ദേഹം ഉടനടി തിരുനാവായയോഗക്കാരോടു തന്റെ മാതാവു ചെയ്ത പാപത്തിനു പരിഹാരമെന്തെന്നു ചോദിക്കുകയും ആ യോഗത്തിന്റെ ഉപദേശം അനുസരിച്ചു സാമൂതിരിപ്പാടന്മാരുടെ പരദേവതാവാസമായ കോഴിക്കോട്ടു തളിയിൽക്ഷേത്രത്തിൽ പട്ടത്താനം ഏർപ്പെടുത്തുകയും ചെയ്തുവത്രേ. 'പട്ടത്താനം' ഭട്ടദാനം എന്ന സംസ്കൃതശബ്ദത്തിന്റെ തത്ഭവമാണു്. പന്ത്രണ്ടു കൊല്ലം ഇടച്ചുവായി പ്രാഭാകരമീമാംസ, ഭാട്ടമീമാംസ, വേദാന്തം, വ്യാകരണം എന്നീ ശാസ്ത്രങ്ങളിൽ ഏതിലെങ്കിലും മത്സരിച്ചു പരീക്ഷയിൽ ഉത്തീർണ്ണന്മാരായ ബ്രാഹ്മണർക്കാണു് പണ്ടു 'ഭട്ടൻ' (ഭട്ടതിരി) എന്ന സ്ഥാനം നല്കിവന്നതു്. കാലാന്തരത്തിൽ ആ കുടുംബങ്ങളിൽ ജനിച്ച അവരുടെ സന്താനങ്ങളെയും ഭട്ടതിരിമാർ എന്നു സ്ഥാനസൂചകമായി വിളിച്ചുതുടങ്ങി. തളിയിൽക്ഷേത്രത്തിലെ താനം തുലാമാസത്തിൽ രേവതിനാളിൽ ആരംഭിക്കുകയും തിരുവാതിരനാളിൽ കാലംകൂടുകയും ചെയ്യും. തന്നിമിത്തം അതിനു പ്രാരംഭദിനത്തെ പുരസ്കരിച്ചു രേവതിപട്ടത്താനം എന്ന പേർ പ്രസിദ്ധമായി. പൂർവ്വകാലങ്ങളിൽ കൊല്ലംതോറും വിദ്വത്സദസ്സു കൂടി വാക്യാർത്ഥപ്രവചനത്തിൽ പരീക്ഷ നടത്തി വിജയികളായവർക്കു പാരിതോഷികമായി പണക്കിഴികൾ സമ്മാനിച്ചുവന്നിരുന്നു. ഓരോ കിഴിയിലും 51 പുത്തൻപണം (പതിനാലുറുപ്പിക ഒൻപതണ) ഉണ്ടായിരിക്കും. പ്രാഭാകരമീമാംസയ്ക്കും ഭാട്ടമീമാംസയ്ക്കും 12 വീതവും വ്യാകരണത്തിനു് 9-ം വേദാന്തത്തിനു 13-ം അങ്ങനെ 46 ആണു് കിഴികളുടെ സംഖ്യ. കൊല്ലം 854-ൽ 43 കിഴികൾ സമ്മാനിച്ചതിനു രേഖയുണ്ടു്. തളിയിലമ്പലത്തിന്റെ തെക്കേ വാതിൽമാടത്തിന്റെ തെക്കെ അറ്റത്തു പ്രാഭാകരമീമാംസയിലും വടക്കേ വാതിൽമാടത്തിന്റെ തെക്കെ അറ്റത്തു വ്യാകരണത്തിലും പരീക്ഷകൾ നടന്നിരുന്നു. ടിപ്പുവിന്റെ ആക്രമണത്തോടുകൂടി നാമാവശേഷമായിപ്പോയ ഈ ഏർപ്പാടു കൊല്ലം 1031-ൽ വീണ്ടും കുട്ടുണ്ണിത്തമ്പുരാന്റെ വാഴ്ക്കാലത്തു പുനരുജ്ജീവിതമായി. അദ്ദേഹം വിദുഷിയായ മനോരമത്തമ്പുരാട്ടിയുടെ പുത്രനായിരുന്നു. അന്നുതൊട്ടു് 1109-ാമാണ്ടുവരെ പട്ടത്താനം ഒരു വിനോദമെന്ന നിലയിൽ അനുഷ്ഠിച്ചുവന്നിരുന്നു എങ്കിലും പന്ത്രണ്ടു കൊല്ലത്തിലൊരിക്കൽമാത്രമേ വിദ്വൽപരീക്ഷ നടത്തിയിരുന്നുള്ളൂ. പണ്ടു പ്രസ്തുതസദസ്സിൽ പരമ്പരയാ ആധ്യക്ഷ്യം വഹിച്ചുവന്നതു പയ്യൂർ പട്ടേരിമാരായിരുന്നു. കൊല്ലം പതിനൊന്നാം ശതകത്തിലെ പരിഷ്കാരത്തിൽ ആ മാന്യസ്ഥാനം നാറേരി (കൂടല്ലൂർ)മനയ്ക്കു സിദ്ധിച്ചു. 1109-നുമേൽ പട്ടത്താനം നടക്കുന്നില്ലെന്നാണു് അറിയുന്നതു്.

**മാനവിക്രമമഹാരാജാവു്:**—കൊല്ലം ഏഴാം ശതകത്തിന്റെ മദ്ധ്യത്തിൽ മാനവിക്രമനെന്ന പേരിൽ ഒരു മഹാരാജാവു് നെടുവിരിപ്പുസ്വരൂപം (കോഴിക്കോടു്) ഭരിച്ചിരുന്നു. ഒരു മഹാവീരനായിരുന്ന അദ്ദേഹത്തെ ശക്തൻ എന്ന ബിരുദംകൂടി ചേർത്തു പശ്ചാൽകാലികന്മാർ സ്മരിച്ചുവരുന്നു. പുണ്യശ്ലോകനായ അദ്ദേഹം ഒരു വിദഗ്ദ്ധമൂർദ്ധന്യനും പണ്ഡിതന്മാരെയും കവികളെയും ആദരിക്കുന്നതിൽ വിശിഷ്യ ജാഗരൂകനുമായിരുന്നു. അദ്ദേഹത്തിന്റെ വാഴ്ചക്കാലം കൊല്ലം 642 മുതൽ 650 വരെയാണെന്നു ശ്രീമാൻ കെ. വി. കൃഷ്ണയ്യർ അദ്ദേഹത്തിന്റെ സാമൂതിരിരാജവംശചരിത്രത്തിൽ പ്രസ്താവിക്കുന്നുണ്ടെങ്കിലും അത്ര ഹ്രസ്വമായിരുന്നുവോ ആ കാലഘട്ടം എന്നു ഞാൻ സംശയിക്കുന്നു. കാക്കശ്ശേരി ഭട്ടതിരി വസുമതീമാനവിക്രമം നാടകത്തിൽ "സാരസ്വതനിധിനാ സാക്ഷാദ്ദ്വിസമുദ്രനായകേനൈവാനേന ബാല്യാദേവാരഭ്യ വൈപശ്ചിതീം വൃത്തിമധികൃത്യ പാഠം കാഷ്ഠാമാരോപിതഃ" എന്നു് ഉപന്യസിച്ചിട്ടുള്ള സ്ഥിതിക്കു് എട്ടു വർഷത്തേക്കുമാത്രമായിരുന്നിരിക്കുകയില്ല അദ്ദേഹത്തിന്റെ രാജ്യഭാരമെന്നും, അഥവാ അതു ശരിയാണെങ്കിൽ അദ്ദേഹം യുവരാജാവായിരുന്നപ്പോൾത്തന്നെ കാക്കശ്ശേരിയുടെ പുരസ്കർത്താവായിത്തീർന്നു എന്നും വരാവുന്നതാണു്. അതെങ്ങനെ ആയാലും ശക്തൻ സാമൂതിരിപ്പാട്ടിലെ പരിപോഷണം കേരളത്തിൽ ശാസ്ത്രത്തിനും സാഹിത്യത്തിനും അത്യന്തം പ്രേരകവും ഉത്തേജകവുമായി പരിണമിച്ചു എന്നുള്ളതിൽ പക്ഷാന്തരത്തിനു് അവകാശമില്ല.

**വിക്രമീയം:**—ഉദാരചരിതനായ ആ മഹാരാജാവു വിവിധ ഗ്രന്ഥങ്ങളുടെ കർത്താവും കാരയിതാവുമായിരുന്നിരിക്കണം. ഭട്ടമുരാരിയുടെ പ്രൗഢഗംഭീരമായ അനർഘരാഘവനാടകത്തിനു വിക്രമീയം എന്നൊരു വ്യാഖ്യയുണ്ടു്. അതു് അദ്ദേഹത്തിന്റെ കൃതിയാണു്. വ്യാഖ്യാനത്തിന്റെ ആരംഭത്തിൽ താഴെച്ചേർക്കുന്ന ശ്ലോകങ്ങൾ കാണുന്നുണ്ടു്.

"കക്ഷക്രോഡഗാ ലക്ഷ്മീ രക്ഷ്യതേ ഋക്ഷയാ യയാ
വലയാരണ്യവാസിന്യൈ തസ്യൈ ദേവ്യൈ നമോ നമഃ.

പദവാക്യപ്രമാണേഷു പ്രവീണൈർബ്രാഹ്മണോത്തമൈഃ
പ്രത്യഹം സേവ്യമാനം തം സ്ഥലീശമുപാസ്മഹേ.

ദേവീമിതു മഹോപാന്തേ ദേവദാനവപൂജിതം
അന്തരായവിഘാതായ ദന്താവളമുഖം മഹഃ.

വസ്തു മേ ഹൃദയേ നിത്യം വർത്തതാം നിസ്തുഷോദയം
പുസ്തകാദിമഹാമുദ്രം ഹസ്തസിദ്ധി വഹൽ സദാ.

കിശോരം ജലദശ്യാമം യശോദാസ്തനപായിനം
ദന്തുരാസ്യമുഖാംഭോജം ചിന്തയേ സ്വാന്തസമ്പദേ.

കരുണാകരസംജ്ഞാംസ്താൻ പങ്കജാക്ഷാഖ്യയാന്വിതാൻ
രാമാഭിധാംശ്ച വന്ദേഹം ഗുരൂനേതാൻ മഹാമതീൻ."

ഒന്നാമത്തെ പദ്യത്തിൽ വ്യാഖ്യാതാവു കുലദൈവതമായ തിരുവാഴനാട്ടു (തിരുവളയനാട്ടു) ഭഗവതിയെ നമസ്കരിക്കുകയും രണ്ടാമത്തേതിൽ താൻതന്നെ പ്രതിഷ്ഠിച്ച തളിയിൽക്ഷേത്രത്തിലെ നാഥനെ സ്മരിക്കുകയും ചെയ്യുന്നു. ഒടുവിലത്തെ ശ്ലോകത്തിൽ കരുണാകരൻ, പങ്കജാക്ഷൻ, രാമൻ എന്നു തനിക്കു മൂന്നു ഗുരുക്കന്മാരുള്ളതായി പറയുന്നു. ഇവരിൽ കവിചിന്താമണികാരനായ കരുണാകരപ്പിഷാരടിയെപ്പറ്റി പിന്നീടു പ്രസ്താവിക്കും. കരുണാകരന്റെ അച്ഛനായ കമലേക്ഷണനല്ല ഇവിടെ സ്മൃതനായ പങ്കജാക്ഷൻ. അദ്ദേഹം കരുണാകരന്റെ ഭാഗിനേയനും വാസുഭട്ടതിരിയുടെ ത്രിപുരദഹനമെന്ന യമകകാവ്യത്തിനു ഹൃദയഗ്രാഹിണി എന്ന ടീക രചിച്ച പണ്ഡിതനുമാണ്. രാമൻ ആരെന്നു മനസ്സിലാകുന്നില്ല. ഒടുവിൽ

"അനർഘരാഘവവ്യാഖ്യാ വിക്രമേണ വിനിർമ്മിതാ
അനഘാ വിക്രമീയാഖ്യാ ദിക്ഷു ദിക്ഷു പ്രകാശതാം."

എന്നൊരു ആശംസാശ്ലോകവും കാണുന്നുണ്ട്. വ്യാകരണശാസ്ത്രത്തിൽ ആകണ്ഠമഗ്നനായ ഒരു മഹാപണ്ഡിതനല്ലാതെ വ്യാഖ്യാനിക്കുവാൻ സാധ്യമല്ലാത്ത നാടകങ്ങളിൽ പ്രഥമഗണനീയമാണല്ലോ അനർഘരാഘവം. തദനുരോധേനതന്നെ കാക്കശ്ശേരി അദ്ദേഹത്തെ 'സാരസ്വതനിധി' എന്ന പദംകൊണ്ടു വിശേഷിപ്പിച്ചിരിക്കുന്നതു് എത്രയും പരമാർത്ഥമാണെന്നു സിദ്ധിക്കുന്നു.

**പതിനെട്ടരക്കവികൾ:**—മാനവിക്രമമഹാരാജാവിന്റെ വിദ്വത്സദസ്സിൽ സ്വദേശികളും വിദേശികളുമായ പല പണ്ഡിതന്മാരും അഹമഹമികയാ സമ്മേളിച്ചിരുന്നു. ആ സദസ്സിലെ അംഗങ്ങളായിരുന്നു കേളികേട്ട പതിനെട്ടരക്കവികൾ. കവി എന്ന ശബ്ദത്തിനു് ഇവിടെ പണ്ഡിതൻ എന്നു് അർത്ഥയോജന ചെയ്യുന്നതാണ് സമീചീനം. അവരെക്കൊണ്ടു കോഴിക്കോട്ട്, അനന്തരകാലത്തിൽ കൃഷ്ണദേവരായരുടെ അഷ്ടദിഗ്ഗജങ്ങളെക്കൊണ്ടു വിജയനഗരമെന്നപോലെ, ശോഭിച്ചു. പയ്യൂർ പട്ടേരിമാർ അച്ഛനും അപ്ഫന്മാരും മരുമക്കളുമുൾപ്പെടെ ഒമ്പതു പേർ, തിരുവേഗപ്പുറ(തിരുപ്പുറ)ക്കാരായ നമ്പൂരിമാർ അഞ്ചുപേർ, മുല്ലപ്പള്ളി ഭട്ടതിരി, ചേന്നാസ്സുനമ്പൂരി, ഉദ്ദണ്ഡശാസ്ത്രികൾ, കാക്കശ്ശേരി ഭട്ടതിരി ഇങ്ങനെ പതിനെട്ടുപേരും, സംസ്കൃതത്തിലല്ലാതെ ഭാഷയിൽ കവനം ചെയ്കനിമിത്തം അരക്കവിയായിമാത്രം ഗണിക്കപ്പെട്ട പുനം നമ്പൂരിയുമാണ് ആ പതിനെട്ടരക്കവികൾ എന്നു പുരാവൃത്തജ്ഞന്മാർ പറയുന്നു. വാസ്തവത്തിൽ പതിനെട്ടു സംസ്കൃതപണ്ഡിതന്മാർ ആ രാജസദസ്സിനെ അലങ്കരിച്ചിരുന്നുവോ എന്നു നിശ്ചയമില്ല. പതിനെട്ടര എന്ന സംഖ്യ വേറേയും കലാസംബന്ധമായ ചില പരിഗണനകൾക്കു പ്രാചീനന്മാർ ഉപയോഗിച്ചിരുന്നതായി കാണുന്നു. കേരളത്തിൽ പണ്ടു പതിനെട്ടരത്തളികൾ ഉണ്ടായിരുന്നു എന്നും അവയിൽ കൊടുങ്ങല്ലൂർമാത്രം അരത്തളിയായി കണക്കാക്കപ്പെട്ടിരുന്നു എന്നും ഐതിഹ്യമുണ്ട്. സംഘകാളിയോഗങ്ങളുടെ സംഖ്യയും പതി

ത്തോളരാപ്പുടെ പതിനെട്ടരക്കവികളാണല്ലോ. മണിപ്രവാളകവിയായ പുന ത്തെപ്പറ്റി മറ്റൊരദ്ധ്യായത്തിൽ പ്രസ്താവിക്കും. മാനവിക്രമന്റെ ഇ തരസദസ്യന്മാരെപ്പറ്റി അറിവുള്ളതു് ഇവിടെ സംക്ഷേപിക്കാം.

**പയ്യൂർ പട്ടേരിമാർ:**—ശങ്കരാചാര്യരുടെ കാലത്തിനു മുമ്പും പിമ്പും പൂർവമീമാംസയ്ക്കു മലയാളബ്രാഹ്മണരുടെ ഇടയിൽ വളരെ വിപു ലമായ പ്രചാരമുണ്ടായിരുന്നു എന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. കൊച്ചി രാജ്യത്തിൽപ്പെട്ട കുന്നംകുളം താലൂക്കിൽ ഗുരുവായൂരിനു സമീപമായി പോർക്കുളം എന്നൊരു സ്ഥലമുണ്ടു്. അവിടെയാണു് സുപ്രസിദ്ധമായ പയ്യൂരില്ലം സ്ഥിതിചെയ്യുന്നതു്. ആ ഇല്ലത്തിനടുത്തായി വേദാരണ്യം (വെളക്കാട്ടു്) എന്നൊരു ക്ഷേത്രമുണ്ടു്. ആ ക്ഷേത്രത്തിലെ ഗോപാലിക എന്ന പേരിൽ അറിയപ്പെടുന്ന ശ്രീകൃഷ്ണസോദരിയായ കാത്യായനീ ദേവിയാണു് പയ്യൂർ പട്ടേരിമാരുടെ പരദേവത. പ്രസ്തുതകുടുംബം വളരെക്കാലത്തേയ്ക്കു ശാസ്ത്രനിഷ്ണാതന്മാരും സഹൃദയശിരോമണികളും കവിവരേണ്യന്മാരുമായ പുണ്യപുരുഷന്മാരെക്കൊണ്ടു പ്രശോഭിച്ചിരുന്നു. അവരുടെ കീർത്തി അതിന്റെ പരമകാഷ്ഠയെ പ്രാപിച്ചതു ക്രി: പി: പതി നാലാം ശതകത്തിലാകുന്നു. താഴെ വിവരിക്കുന്ന പയ്യൂർ പട്ടേരിമാ രെപ്പറ്റിമാത്രമേ നമുക്കു് അറിവു കിട്ടീട്ടുള്ളു.

**ഒന്നാമത്തെ ഋഷിയും പരമേശ്വരനും:**—ഋഷി എന്ന പേരിൽ ഒരു മഹാൻ പയ്യൂരില്ലത്തു ക്രി: പി: പതിനാലാം ശതക ത്തിന്റെ ഉത്തരാർദ്ധത്തിൽ ജീവിച്ചിരുന്നു. അദ്ദേഹത്തിനു ഗൗരി എന്ന ധർമ്മപത്നിയിൽ ജനിച്ച പുത്രനാണു് പ്രഥമപരമേശ്വരൻ. ഈ പര മേശ്വരൻ സർവതന്ത്രസ്വതന്ത്രനായ വാചസ്പതിമിശ്രന്റെ മഹനീയ മായ ന്യായകണിക എന്ന പൂർവമീമാംസാഗ്രന്ഥത്തിനു ജുഷദ്ധ്വങ്കരണി എന്നും സ്വദിതംകരണി എന്നും രണ്ടു വ്യാഖ്യാനങ്ങൾ നിർമ്മിച്ചിട്ടുണ്ടു്. ന്യായകണികതന്നെ മണ്ഡനമിശ്രന്റെ വിധിവിവേകത്തിനു വാചസ്പ തിമിശ്രൻ രചിച്ച ഒരു ടീകയാണല്ലോ. സ്വദിതംകരണിയ്ക്കു മുമ്പാ ണു് പരമേശ്വരൻ ജുഷദ്ധ്വങ്കരണി നിബന്ധിച്ചതു്.

"ജുഷദ്ധ്വങ്കരണീ വ്യാഖ്യാ രചിതാസ്മാഭിരാദിതഃ
സ്വദിതംകരണീ വ്യാഖ്യാ സമ്പ്രതീയം വിതന്യതേ."

എന്ന പ്രസ്താവനയിൽനിന്നു് ഈ വസ്തുത വെളിപ്പെടുന്നു. പര മേശ്വരൻ ശങ്കരപൂജ്യപാദന്റെ ശിഷ്യനായിരുന്നു. അദ്ദേഹത്തിനു വേദാന്തവിചക്ഷണനായി ഭവദാസൻ എന്നൊരു പിതൃവ്യൻ ഉണ്ടായി രുന്നതായും അറിയാം. 'ഇതി ശ്രീമദൃഷിഗൗരീനന്ദനശ്രീഭവദാസ പിതൃവ്യശ്രീമച്ഛങ്കരപൂജ്യപാദശിഷ്യപരമേശ്വരകൃതൗ'' എന്നു സ്വദി തംകരണിയിൽ ഒരു കുറിപ്പു കാണുന്നു. ശങ്കരപൂജ്യപാദൻ ഒരു സ്വാ മിയാരായിരിക്കാം.

ഈ ശാസ്ത്രഗ്രന്ഥങ്ങൾക്കു പുറമേ 'സുമനോരമണി' എന്ന പേരിൽ

മേഘസന്ദേശത്തിന് ഒരു വ്യാഖ്യാനവും പ്രഥമപരമേശ്വരന്റെ കൃതികളിൽ ഉൾപ്പെടുന്നു. താഴെ കാണുന്ന പദ്യങ്ങൾ നോക്കുക.

"അനന്ദിനാമഭിനവരൂപാ സുമനോരമണീ ജഗതി ജയതിതരാം
നാരിചരിതകാവ്യസഹൃദ്വ്യാഖ്യാസ്യ മേഘദൂതസ്യ.
മന്ത്രബ്രാഹ്മണസൂത്രവിൽ കൃതമതിശ്ശാസ്ത്രസ്യ ച കവമാരികല
കർത്താ ന്യായസമുച്ചയസ്യ കണികാവ്യാഖ്യാപ്രണേതാ കവിഃ
ഉൽപത്തിസ്ഥലമഗ്നിപ്രവാളജാത് ശയ്യാമൃതോഷരാഷ്ടാനാൻ
കർത്താസ്യാഃ പരമേശ്വരോ നതശിരാഃ പൂജ്യേ ഗുരൗ ശങ്കരേ.
ലബ്ധഭേദാഭസഭാവോ ഭഗവതി ഭക്ത്യാ ച ഭവദാസഃ
വാദീ വേദാന്തതോ യസ്യ പിതൃവ്യസ്സ ഏവ കർത്താസ്യാഃ."

ഏററവും സരസമായ ഒരു വ്യാഖ്യാനമാണ് സുമനോരമണി. ഈ ഗ്രന്ഥം വിസ്തൃതമായും സംക്ഷിപ്തമായും രണ്ടു പ്രകാരത്തിൽ കാണുന്നു. ഒന്നു മറെറാന്നിന്റെ സംഗ്രഹമായിരിക്കാം. കാളിദാസകൃതിയിലെ അശ്രുതപൂർവങ്ങളായ പല ഗൂഢാർത്ഥങ്ങളും അതിൽ വ്യാഖ്യാതാവ് ഉൽഘാടനം ചെയ്തിട്ടുണ്ട്. പൂർണ്ണസരസ്വതിയുടെ വിദ്യുല്ലതാവ്യാഖ്യാനത്തെ അനേകഘട്ടങ്ങളിൽ ഉദ്ധരിച്ചു ഖണ്ഡിക്കുവാനും ഉദ്യമിച്ചിരിക്കുന്നു. ന്യായസമുച്ചയമെന്ന് ഒരു ശാസ്ത്രഗ്രന്ഥവും നാരിചരിതം എന്നൊരു കാവ്യവുംകൂടി പരമേശ്വരൻ രചിച്ചതായി മേലുദ്ധരിച്ച ശ്ലോകങ്ങളിൽനിന്ന് അറിയുന്നു. അവ ഇനിയും കണ്ടുകിട്ടീട്ടില്ല. ദ്വിതീയപരമേശ്വരൻ തത്വവിഭാവനയിൽ "ഇതി സ്ഥിതം നാനാവയവാത്മകം വാക്യം വാക്യാർത്ഥസ്യ ബോധകമിതി" എന്ന തത്വബിന്ദുപങ്ക്തി വ്യാഖ്യാനിക്കുമ്പോൾ "ഏതൽപ്രസംഗാച്ച ന്യായസമുച്ചയേ ദ്രഷ്ടവ്യം" എന്നു പ്രസ്താവിച്ചിരിക്കുന്നു.

**രണ്ടാമത്തെ ഋഷിയും പരമേശ്വരനും:**— പ്രഥമപരമേശ്വരന്റെ പുത്രന്മാരിൽ അഞ്ചുപേരെപ്പററി കേട്ടിട്ടുണ്ട്. രണ്ടാമത്തെ ഋഷി, ഭവദാസൻ, വാസുദേവൻ, സുബ്രഹ്മണ്യൻ, ശങ്കരൻ എന്നിങ്ങനെയാണ് അവരുടെ സംജ്ഞകൾ. രണ്ടാമത്തെ ഋഷിയുടേയും ഗോപാലികയുടേയും പുത്രനാണ് രണ്ടാമത്തെ പരമേശ്വരൻ. ഗോപാലിക അഥവാ കൃഷ്ണസഹോദരിയായ കാത്യായനീദേവി പയ്യൂർഭട്ടതിരിമാരുടെ കുടുംബപരദേവതയുടെയും പേരാണ്. ഈ പരമേശ്വരൻ മണ്ഡനമിശ്രന്റെ വിധിവിവേകം സ്ഫോടസിദ്ധി ഈ ഗ്രന്ഥങ്ങൾക്കും വാചസ്പതിമിശ്രന്റെ തത്വബിന്ദുവിനും ചിദാനന്ദപണ്ഡിതന്റെ നീതിതത്വാവിർഭാവത്തിനും പ്രൗഢങ്ങളായ വ്യാഖ്യാനങ്ങൾ രചിച്ചിട്ടുണ്ട്. ആദ്യമായി വിധിവിവേകത്തിനും പിന്നീടു ക്രമേണ തത്വബിന്ദു, നീതിതത്വാവിർഭാവം, സ്ഫോടസിദ്ധി ഇവയ്ക്കുമാണ് അദ്ദേഹം വ്യാഖ്യകൾ നിർമ്മിച്ചതു്. സ്ഫോടസിദ്ധിവ്യാഖ്യയ്ക്കു കുടുംബപരദേവതയായ ഗോപാലികയുടെ നാമധേയംതന്നെ നല്കിയിരിക്കുന്നു. തത്വബിന്ദുവിന്റെ വ്യാഖ്യയ്ക്കു തത്വവിഭാവനാ എന്നാണ് സംജ്ഞ. ഗോപാലികയിൽ

"മണ്ഡനാചാര്യകൃതയോ യേ ച ഭാതിഷ്ഠന്ത കൃതിനശഃ
തദ്വംശ്യേന മയാപ്യേഷാ രചിതാ ഭാവ്യഭേദതാം."

എന്നു് ഒരു ശ്ലോകം ഉദ്ധരിച്ചിട്ടുണ്ടു്. അതിന്റെ അർത്ഥം ചിലർ സങ്കല്പിക്കുന്നതുപോലെ മണ്ഡനമിശ്രന്റെ വംശജനാണു് പരമേശ്വരൻ എന്നല്ലെന്നും മണ്ഡനമിശ്രന്റെ ഗ്രന്ഥങ്ങളിൽ നിഷ്ണാതന്മാരായ പല പൂർവ്വസൂരികളും ജീവിച്ചിരുന്ന ഒരു കുടുംബത്തിലാണു് പരമേശ്വരന്റെ ജനനമെന്നുമാത്രമേയുള്ളൂ എന്നും നാം മനസ്സിലാക്കേണ്ടതുണ്ടു്. അദ്ദേഹത്തിന്റെ ഗുരുക്കന്മാർ പിതൃവ്യന്മാരായ ഭവദാസനും വാസുദേവനുമായിരുന്നു. നീതിതത്ത്വാവിർഭാവത്തിലെ കാര്യവാദം മറ്റൊരു പിതൃവ്യനായ സുബ്രഹ്മണ്യന്റെ നിദേശമനുസരിച്ചും സ്വതഃപ്രമാണവാദം ഗുരുവായ വാസുദേവന്റെ ഉപദേശപ്രകാരവുമാണു് രചിച്ചതു്. അന്യഥാഖ്യാതിവാദം ശങ്കരനെ വന്ദിച്ചുകൊണ്ടു് ആരംഭിക്കുന്നു. ഭവദാസനും വാസുദേവനും ഭാട്ടമീമാംസയിലും സുബ്രഹ്മണ്യൻ പ്രാഭാകരമീമാംസയിലും നിഷ്ണാതന്മാരായിരുന്നു. മണ്ഡനമിശ്രൻ വിഭ്രമവിവേകത്തിൽ പഞ്ചഖ്യാതികളെ വിചാരിക്കുന്നു. സ്ഫോടസിദ്ധിയിൽ ഭർത്തൃഹരിയുടെ പക്ഷത്തെ അനുസരിക്കുകയും സ്ഫോടതത്ത്വസ്ഥാപനത്തിനുവേണ്ടി കുമാരിലഭട്ടന്റെ ശ്ലോകവാർത്തികത്തിൽ പ്രപഞ്ചനം ചെയ്തിട്ടുള്ള വർണ്ണവാദങ്ങളെ ഖണ്ഡിക്കുവാൻ ഉദ്യമിക്കുകയും ചെയ്യുന്നു. ശാബ്ദബോധത്തിന്റെ നിമിത്തത്തെ [illegible] വാചസ്പതിമിശ്രൻ തത്ത്വബിന്ദുവിൽ പ്രതിപാദിക്കുന്നതു്. ക്രി: പി: പതിമ്മൂന്നാം ശതകത്തിൽ ജീവിച്ചിരുന്ന ചിദാനന്ദപണ്ഡിതൻ ഒരു കേരളീയനായിരുന്നു എന്നാണു് ഐതിഹ്യം. ആ മീമാംസകമുഖ്യന്റെ ചരിത്രത്തെപ്പറ്റി യാതൊന്നും അറിയുന്നില്ല. അധ്യയനവാദം തുടങ്ങി വേദാപൗരുഷേയത്വവാദംവരെ നാല്പത്തിനാലു വാദങ്ങളെപ്പറ്റി അദ്ദേഹം നീതിതത്ത്വാവിർഭാവത്തിൽ പ്രതിപാദിക്കുന്നു. ദ്വിതീയപരമേശ്വരൻ വ്യാഖ്യാനത്തിനു തിരഞ്ഞെടുത്തിരിക്കുന്ന പ്രകരണഗ്രന്ഥങ്ങളുടെ പ്രാമാണികത എത്രകണ്ടുണ്ടെന്നു മനസ്സിലാക്കുന്നതിനുവേണ്ടിയാണു് അവയെപ്പറ്റി ഇത്രയും ഉപന്യസിച്ചതു്. പരമേശ്വരൻ നീതിതത്ത്വാവിർഭാവവ്യാഖ്യയിൽ നയതത്ത്വസംഗ്രഹകാരനായ ഭട്ടവിഷ്ണുവിനേയും വിവേകതത്ത്വകാരനായ രവിദേവനേയും സ്മരിക്കുന്നുണ്ടു്. ഭട്ടവിഷ്ണു തന്റെ സംഗ്രഹവ്യാഖ്യ രചിച്ചതു ഭവനാഥന്റെ നയവിവേകത്തിനാണെന്നു്

"ഭവനാഥവിവിക്തസ്യ നയതത്ത്വസ്യ സംഗ്രഹഃ
യഥാമതി യഥാഭ്യാസം വർണ്ണ്യതേ ഭട്ടവിഷ്ണുനാ"

എന്ന ശ്ലോകത്തിൽനിന്നു വിശദമാകുന്നു. അദ്ദേഹം ചിദാനന്ദനെ അപേക്ഷിച്ചു് അർവ്വാചീനനാണു്. വിഷ്ണുവിന്റെ പുത്രനായ നാരായണൻ മണ്ഡനമിശ്രന്റെ ഭാവനാവിവേകത്തിനു 'വിഷമഗ്രന്ഥിഭേദിക' എന്നൊരു വ്യാഖ്യാനം നിർമ്മിച്ചു. രവിദേവൻ നയവിവേകത്തിനു രചിച്ച വ്യാഖ്യയാണു് വിവേകതത്ത്വം. ഇവയെല്ലാം പ്രാഭാകരമതപ്രതിപാദകങ്ങളായ മീമാംസാഗ്രന്ഥങ്ങളാകുന്നു. ചിദാനന്ദൻ, വിഷ്ണു, നാരായണൻ എന്നീ മൂന്നു ഗ്രന്ഥകാരന്മാരും കേരളീയരാണു്. ഇവ

രുടെ ജീവിതകാലം ക്രി: പി: പതിനഞ്ചാം ശതകത്തിന്റെ ആരംഭവു മാണ്. ഭവദാസൻ പതിനാലാം ശതകത്തിൽ ജീവിച്ചിരുന്നതായി ഊഹിക്കാം. ശേഷമൊന്നറിയുന്നില്ല.

‘‘ഇതി ഗോപാലികാസൂനൂര്യഷേഃ പിതുരനുഗ്രഹാൽ
അനേനാദായി പിത്ര്യസ്യ ഭവദാസസ്യ ധീമതഃ’’

എന്നും

‘‘യോ ന്യായകണികാവ്യാഖ്യാമകരോൽ പരമേശ്വരഃ
തസ്യ പുത്രേണ തൽസൂനോരന്തേവാസിനാ മയാ’’

എന്നും നീതിതത്വാവിർഭാവവ്യാഖ്യയിലും

‘‘നന്ദഗോപസുതാ ദേവീ വേദാരണ്യനിവാസിനീ
മാതാ ഗോപാലികാനാമ്നാ സേവിതാസ്മദപേക്ഷയാ;
തൽപ്രസാദാദിയം വ്യാഖ്യാ മയാ വിരചിതാ കില
ഇതി ഗോപാലികാസംജ്ഞാമസ്യാ വ്യാചക്ഷതേ ബുധാഃ’’

എന്നു സ്ഫോടസിദ്ധിവ്യാഖ്യയിലും ദ്വിതീയപരമേശ്വരൻ തന്നെപ്പറ്റി ഉപന്യസിക്കുന്നു. അദ്ദേഹവും അദ്ദേഹത്തിന്റെ പിതാവായ ഋഷിയു മാണ് മാനവിക്രമസാമൂതിരിയുടെ സദസ്യന്മാർ എന്നു ഞാൻ കരുതുന്നു. ഋഷിയെ ഒരു ഗ്രന്ഥകാരനെന്ന നിലയിൽ നാം അറിയുന്നില്ലെങ്കിലും അക്കാലത്തു മലയാളക്കരയിൽ ജീവിച്ചിരുന്ന പണ്ഡിതന്മാരിൽ അദ്ദേഹം അഗ്രേസരനായിരുന്നു എന്നുള്ളതു നിർവിവാദമാണ്. അദ്ദേഹത്തെ ‘മഹർഷി’ എന്ന ബിരുദനാമം നല്കിയാണ് സമകാലികന്മാർ ബഹു മാനിച്ചുവന്നത്. ‘മഹർഷിഗോപാലിനന്ദനകൃതിഃ’ എന്നു കുമാരീലഘു കതിമാലയിൽ അദ്ദേഹത്തിന്റെ പുത്രനായ വാസുദേവൻ പ്രസ്താവിക്കു ന്നതു നോക്കുക. ഉദ്ദണ്ഡശാസ്ത്രികൾ

‘‘കിമ്പിൽപൂവം തണെഖള്ളൂവി ശ്രീമദധ്യക്ഷയോഗാ–
ന്ത്രാമീമാംസാദ്വയകലശരാസ്ഥ്ഥി പുണ്യം മഹർഷേഃ
വിദ്വദ്വൃന്ദേ വിവദിതുമനസ്യാഗതേ യത്ര ശശ്വ–
ദ്വ്യാഖ്യാശാലാവളഭിനിലയസ്തിഷ്ഠതേ കീരസംഘഃ.

ശാസ്ത്രവ്യാഖ്യാ ഹരിഹരകഥാ സൽകഥാദ്യാഗതാനാ–
മാലാപോ വാ യദി സഹ ബുധൈരാക്ഷിപേദസ്യ ചേതഃ
തദ്വിസ്രബ്ധം ദ്വിജപരിവൃതേ നിഷ്കുടാന്തേ നിഷണ്ണഃ
കോകൂയേഥാഃ; സ ഖലു മധുരാം സൂക്തിമാകർണ്ണ്യ തുഷ്യേൽ.

ശ്ലാഘ്യൈർജ്ജന്മസ്ഥലമിതി മയാ ശോഭനോദ്ദേശനിരുക്തം
ശ്രാവ്യം ശബ്ദൈസ്സ്വസമനോഭാജമഭ്രാന്തവൃത്തിം
ദൂരപ്രാപ്യം പ്രശിഥിലമിവ ത്വാം സഖേ, കാവ്യകല്പം
ധീമാൻ പശ്യേൽ സ യദി നനു തേ ശ്ലാഘ ഏവ പ്രചാരഃ.’’

എന്നു കോകിലസന്ദേശത്തിലും, ‘‘ത്രൈവിദ്യേശോ മഹർഷിന്നിരുപമ മഹിമാ യദ്ഭിതോ ജാഗരൂകഃ’’ എന്നു മല്ലികാമാരുതത്തിലും,

''പദപ്രമാണേ, മീമാംസാ, കവിതാമാർഗ്ഗേ ച കാളിദാസം തഥാ
ദാനേ ച കല്പവൃക്ഷം സർവ്വജ്ഞത്വേ ച ചതുർമ്മുഖസദൃശം''

എന്നു് ഒരു മുക്തകത്തിലും നല്കീട്ടുള്ള അസാധാരണമായ പ്രശസ്തിക്കു് ആ മഹാനുഭാവൻ വിഷയീഭവിക്കണമെങ്കിൽ അദ്ദേഹത്തിന്റെ ഭാട്ടപ്രാഭാകരമീമാംസകളിലുള്ള പാണ്ഡിത്യം, ഇതരദർശനങ്ങളിലുള്ള അവഗാഹം, കാവ്യനിർമ്മാണകൗശലം, വിമർശനകലാവൈദഗ്ദ്ധ്യം, വിദ്വജ്ജനപക്ഷപാതം, ദാനശൗണ്ഡത, ഷട്കർമ്മനിരതത്വം മുതലായ അപദാനങ്ങൾ എത്രമാത്രം അതിമാത്രങ്ങളായിരുന്നിരിക്കണം എന്നു നമുക്കു് ഏറെക്കുറെ സങ്കല്പദൃഷ്ടികൊണ്ടു സമീക്ഷണം ചെയ്യാവുന്നതാണു്. കാക്കശ്ശേരിയും വസുമതീവിക്രമം നാടകത്തിൽ അദ്ദേഹത്തെ

''യസ്മിൻ പ്രീണാതി വാണീകരതലവിലസ-
ദ്വല്ലകീതുല്യഭാജാം
ശ്രോതാ വാതാലയാധീശ്വരവിശദശിരഃ-
കമ്പസംഭാവിതാനാം
വാചാം മോചാമധൂളീപരിമളസുഹൃദാം
സർവ്വദാ നൈഗമാധ്വ-
ശ്രമാലുഃ കേരളക്ഷ്മാതലതിലകമൃഷി-
സ്സാഹിതീപാരദൃശ്വാ''

എന്നു മുക്തകണ്ഠമായി പുകഴ്ത്തിയിരിക്കുന്നു. ശാസ്ത്രികൾ വീണ്ടും മല്ലികാമാരുതത്തിൽ ''കഥിതമപ്യേതന്മീമാംസകചക്രവർത്തിനാ മഹർഷിപുത്രേണ പരമേശ്വരേണ—

വേദേ സാദരബുദ്ധിരുത്തരേ തർക്കേ പരം കർക്കശഃ
ശാസ്ത്രേ ശാന്തമതിഃ കലാസു കുശലഃ കാവ്യേഷു ഭവ്യോദയഃ
ശ്ലാഘ്യസ്സൽകവിതാസു ഷട്സ്വപി പടുർഭാഷാസു, സ ത്വം ക്ഷിതൗ
സന്ദർഭാനധികവിപ്രകാണ്ഡ, ഭദ്രസ കണ്ഠെസ്സ ന വിസ്മൃതാഃ''

എന്നു മഹാൻ പരമേശ്വരഭട്ടതിരി തനിക്കു നല്കിയ പ്രശംസാപത്രം ഉദ്ധരിച്ചിട്ടുണ്ടു്. അങ്ങനെ രണ്ടാമത്തെ ഋഷിയും അദ്ദേഹത്തിന്റെ അഞ്ചു പുത്രന്മാരുമുൾപ്പെടെ ആറുപേരെ നമുക്കു കിട്ടി. വേറേയും ആ ഋഷിക്കു രണ്ടു പുത്രന്മാരുണ്ടായിരുന്നുവോ എന്നറിയുന്നില്ല.

**മൂന്നാമത്തെ ഋഷിയും പരമേശ്വരനും:**—ദ്വിതീയപരമേശ്വരന്റെ പുത്രൻ തൃതീയർഷിയും തൃതീയർഷിയുടെ പുത്രൻ തൃതീയപരമേശ്വരനാകുന്നു. തൃതീയപരമേശ്വരന്റെ കൃതികളായി മീമാംസാസൂത്രാർത്ഥസംഗ്രഹം എന്ന ഗ്രന്ഥവും സുചരിതമിശ്രന്റെ കാശികയ്ക്കു് ഒരു ടീകയും നമുക്കു ലഭിച്ചിട്ടുണ്ടു്. ജൈമിനീയസൂത്രങ്ങൾക്കു ശാബരഭാഷ്യം പോലെ വിസ്തൃതമായ ഒരു വ്യാഖ്യാനമാണു് സൂത്രാർത്ഥസംഗ്രഹം. സുചരിതമിശ്രൻ ക്രി: പി: പതിനൊന്നാം ശതകത്തിൽ ജീവിച്ചിരുന്നു. അദ്ദേഹം കുമാരിലഭട്ടന്റെ ശ്ലോകവാർത്തികത്തിനു രചിച്ചിട്ടുള്ള വ്യാഖ്യാനമാണു് കാശിക. സൂത്രാർത്ഥസംഗ്രഹത്തിന്റെ ആരംഭത്തിൽ പരമേശ്വരൻ

"ഇഷ്ടാനിഷ്ടപ്രാപ്തിഹാന്യോർജ്ജാഗരൂകാ ഭവന്തു നഃ
ഋഷയഃ പിതരോ ദേവാസ്സാവിത്ര്യാര്യാശ്ച മാതരഃ"

എന്ന ശ്ലോകത്തിൽ തന്റെ മാതാപിതാക്കന്മാരെ വന്ദിക്കുന്നു. ആര്യയെന്നായിരുന്നു അദ്ദേഹത്തിന്റെ മാതാവിന്റെ നാമധേയം.

"ജൈമിനിശബരകുമാരിലപ്രഭാകരപരിതോഷപാർത്ഥസാരഥയഃ
ഉംവേകവിജയകാരൗ മണ്ഡനവാചസ്പതീ ച വിജയന്താം"

എന്ന വന്ദനശ്ലോകത്തിൽ അദ്ദേഹം പൂർവന്മാരായ പല മീമാംസാഗ്രന്ഥകാരന്മാരേയും സ്മരിക്കുന്നു. വിജയകാരൻ, പരിതോഷമിശ്രന്റെ അജിത എന്ന തന്ത്രവാർത്തികവ്യാഖ്യയ്ക്കു 'വിജയം' എന്ന വ്യാഖ്യാനം രചിച്ച അനന്തനാരായണമിശ്രനാണ്. 'പ്രണമാമ്യാചാര്യാൻ വാസുദേവനാമാര്യാൻ' എന്നു സൂത്രാർത്ഥസംഗ്രഹത്തിൽ കാണുന്ന പ്രസ്താവനയിൽനിന്നു വാസുദേവനായിരുന്നു പ്രസ്തുതപരമേശ്വരന്റെ ഗുരു എന്നു ഗ്രഹിക്കാം. "യദാ ച തത്രഭവന്തഃ ഷഡ്ദർശനീപാരദൃശ്വാനഃ സത്യപി വിശേഷതഃ കുമാരിലതന്ത്രസ്വാതന്ത്ര്യേണ വിവൃതതത്ത്വാവിർഭാവതത്ത്വബിന്ദുശ്ലോകസിദ്ധയഃ അസ്മത്പിതാമഹപാദാ വിഭ്രമവിവേകവ്യാഖ്യായാം" എന്ന വാക്യത്തിൽ അതേ ഗ്രന്ഥത്തിൽത്തന്നെ അദ്ദേഹം ദ്വിതീയപരമേശ്വരന്റെ സർവതന്ത്രസ്വാതന്ത്ര്യത്തേയും സ്മരിക്കുന്നു.

**വാസുദേവയമകകവി:**—ദ്വിതീയപരമേശ്വരന്റെ സഹോദരനായി വാസുദേവൻ എന്നൊരു പണ്ഡിതനുണ്ടായിരുന്നു എന്നു പ്രസ്താവിച്ചുവല്ലോ. അദ്ദേഹം ഒരു ശാസ്ത്രജ്ഞനും യമകകവിയുമായിരുന്നു. അദ്ദേഹത്തിന്റെ കൃതികളായി (1) കുമാരിലയുക്തിമാല എന്നൊരു ശാസ്ത്രഗ്രന്ഥവും (2) ചകോരസന്ദേശം എന്ന സന്ദേശകാവ്യവും (3) ദേവീചരിതം (4) സത്യതപഃകഥ (5) ശിവോദയം (6) അച്യുതലീല എന്നീ നാലു യമകകാവ്യങ്ങളും (7) വാക്യാവലി എന്ന മറ്റൊരു കാവ്യവും നമുക്കു ലഭിച്ചിട്ടുണ്ട്. 'മഹർഷിഗോപാലിനന്ദനകൃതിഃ' എന്നു കുമാരിലയുക്തിമാലയുടെ അവസാനത്തിൽ ഒരു കുറിപ്പു കാണുന്നുണ്ട്. അതിലെ ഓരോ ശ്ലോകവും വരരുചിയുടെ ഓരോ വാക്യംകൊണ്ട് ആരംഭിക്കുന്നു. "ശീഘ്രശ്രേയസ്കരീതി ശ്രുതിരിഹ പഠനീയേതി പിത്രാദിവാചാ" എന്ന് ആദ്യത്തെ ശ്ലോകം തുടങ്ങുന്നു. വാക്യാവലിയിൽ ശ്രീകൃഷ്ണചരിതമാണ് ഇതിവൃത്തം. അതു നാലു സർഗ്ഗത്തിലുള്ള ഒരു കാവ്യമാകുന്നു. അതിലെ ശ്ലോകങ്ങളും വരരുചിവാക്യങ്ങൾകൊണ്ടുതന്നെ ആരംഭിക്കുന്നു. ഒരു ശ്ലോകം ഉദ്ധരിക്കാം:

"ഭവോ ഹി യാജ്ഞ്യസ്തനയോ ഭവാനപി
സ്വയം ഭവത്യേതി മുനീന്ദ്രഭാഷിതം
ക്ഷണാദ്ഭുതം കന്ദമിവാത്മനാ ഹരി–
സ്സുഖേന ചാന്വൂയത ഭോജകന്യയാ."

**ചകോരസന്ദേശം:**—'ചകോരസന്ദേശം' എന്ന കാവ്യവും വാസുദേവമഹാകവിയുടെ കൃതിയാണെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. ഗ്രന്ഥാന്തത്തിൽ വാസുദേവകൃതമെന്നു മുദ്രയും 'ഗോപാല്യപി ജയതു സാ' എന്നു് ഇഷ്ടദേവതയുടെ സ്മരണയുമുണ്ടു്. പക്ഷേ വേദാരണ്യജന്മാവായ മറ്റൊരു വാസുദേവനെന്നും വരാവുന്നതാണു്. സാധാരണസന്ദേശങ്ങളിൽനിന്നു സ്വല്പം ഭിന്നമായ ഒരു രീതിയാണു് കവി ഈ വാങ്മയത്തിൽ സ്വീകരിച്ചിരിക്കുന്നതു്. ഒരു നായിക ഭർത്തൃസഹിതയായി (ശാർദ്ദൂലപുരം) ചിദംബരത്തു താമസിക്കുന്ന കാലത്തു തീർത്ഥാടനം ചെയ്തുകൊണ്ടിരുന്ന ചില ബ്രാഹ്മണർ അവിടെ പോവുകയും അവരോടുകൂടി നായകൻ ഒരു നൃത്യഗ്രന്ഥം സമ്പാദിച്ചു കേരളദേശത്തിലുള്ള വേദാരണ്യക്ഷേത്രത്തിൽ ദേവീദർശനത്തിനായി പുറപ്പെടുകയും ചെയ്തു. നായകന്റെ പ്രത്യാഗമനത്തിനു കാലതാമസം നേരിടുകയാൽ വിരഹോൽക്കണ്ഠിതയായ നായിക ഒരു ചകോരപക്ഷിയെക്കണ്ടു് അതിനോടു തന്റെ ഭർത്താവിനെ അവിടെയോ മാർഗ്ഗസ്ഥിതമായ മറ്റേതെങ്കിലും ക്ഷേത്രത്തിലോ പോയി തിരഞ്ഞുപിടിച്ചു തന്റെ സന്ദേശം അറിയിക്കുവാൻ അഭ്യർത്ഥിക്കുന്നു. ഇതിൽനിന്നു് ഇതിവൃത്തം സാങ്കല്പികമാണെന്നു വ്യക്തമാകുന്നുണ്ടല്ലോ. കാവ്യം ആരംഭിക്കുന്നതു താഴെക്കാണുന്ന വിധത്തിലാണു്.

''കാചിന്നാരീ കിമപി ച ഗതേ കാന്തമുദ്ദിശ്യ ദൂരം
കാലം കാന്തേ ബഹുതരമനായാതി കാര്യാന്തരേണ
കാമാർത്ത്യാ നിശ്യഹനി ച സമാ നാധികാ മന്യമാനാ
ക്ലാന്താപശ്യൽ കമപി ച കദാപ്യന്തികേ തം ചകോരം.''

ഭർത്താവിന്റെ യാത്രോദ്ദേശ്യത്തെപ്പറ്റി നായിക ഇങ്ങനെ പറയുന്നു:

''യാതഃ കാന്തോ മമ ഖഗപതേ! കേരളാൻ പുണ്യദേശാൻ
കീർത്തിസ്തംഭാനിവ ഭഗവതോ രൈണുകേയസ്യ രമ്യാൻ
വേദാരണ്യാഹ്വയപുരഗതേ വേദഗമ്യാം വസന്തീം
ദുർഗ്ഗാം ദുർഗ്ഗാർത്ത്യപനയകരീം ലോകിതും ലോകനാഥാം.''

'ശ്രുതിവനമിതി ഖ്യാതിമദ്ധാമ' എന്നും മറ്റും ആ ക്ഷേത്രത്തെപ്പറ്റി പിന്നെയും നിർദ്ദേശിക്കുന്നുണ്ടു്. നായകന്റെ അഭാവത്തെപ്പറ്റി നായിക ശങ്കിക്കുന്നതു് അടിയിൽ കാണുന്ന വിധത്തിലാണു്:

''ഭക്ത്യാ തസ്യാം നു കിമു നിഗമാരണ്യതോ നിർഗ്ഗതോസൗ?
യദ്വാ വൃത്തം കചന ഗമനാൻ കേനചിൽ കാരണേന?
ദൃശ്യം പശ്യൻ ബഹുവിധമപി തത്ര തത്രാത്യുകൃതേ
തത്രാവസ്ഥഃ കിമുത? ഗതവാൻ മയ്യസൗ വിസ്മൃതിം വാ?
നാ ഗച്ഛൻ വാ പഥി വിപിനേ വ്യാളജാലം വ്യപേതേ?
ഗ്രസ്തഃ കിം വാ? നദീലംഘനേ മഗ്നവാൻ?''

ചിദംബരത്തുനിന്നു പുറപ്പെട്ടു ശ്രീരങ്ഗം, കുംഭകോണം, വേദാരണ്യം (ചോളദേശത്തിലെ ഒരു ശിവക്ഷേത്രം), രാമേശ്വരം മുതലായ സ്ഥലങ്ങ

ളിൽ സഞ്ചരിച്ചു താമ്രവർണ്ണീനദി കടന്നു കന്യാകുമാരിയിൽ എത്തിയാൽ അവിടെനിന്നു വടക്കോട്ടു കേരളമാണെന്നു കവി ഉൽബോധിപ്പിക്കുന്നു. താഴെക്കാണുന്നതു കേരളത്തിന്റെ വർണ്ണനമാണ്:

“ലോകിഷ്യന്തേ മഹിതസഹജവൈശാല്യശാലിപ്രതോളീഃ
കേദാരാഢ്യൈഃ പഥഗ! രുചിരൈഃ കേരളാശ്ശ്യാമളാസ്തു
യത്രേക്ഷ്യേരൻ ദ്വിജവര! മഹായജ്ഞശാലാ വിശാലാ
ദേവക്ഷേത്രേഷ്വപി ച മരുതാ കമ്പ്യമാനാഃ പതാകാഃ.

“വേദാഭ്യാസേ....ഭിരമതാമാത്മധർമ്മേ സ്ഥിതാനാം
വിപ്രേന്ദ്രാണാം വസതിവിതതീഃ കേരളാന്തേ ദധാനാഃ
തൈസ്തൈർദ്ദിവ്യൈർഭൃശമുപഗതാഃ കസ്യ ന പ്രീതയേ സ്യു–
ർദ്ധർമ്മ്യേ വർത്മന്യഭിരതിയുതൈ രാജഭിഃ പാല്യമാനാഃ.”

ശുചീന്ദ്രം, ശിലീന്ദ്രാഹ്വയഗ്രാമം, തിരുവനന്തപുരം, കൊല്ലം, ചെങ്ങന്നൂർ (രക്തഗുഞ്ജാഭിധാനഗ്രാമം—ചെങ്ങന്നിയൂർ), തിരുവല്ലാ (ശ്രീബിലാഖ്യപുരം), കുമാരനല്ലൂർ, ചെങ്ങന്നൂർ (സ്ഥൂലശാലീഗ്രാമം), വൈക്കം, തൃപ്പൂണിത്തുറ (പൂർണ്ണവേദം), തൃക്കാരിയൂർ (കാര്യാഭിധഗ്രാമം), ഇടപ്പള്ളി (ജ്ഞാനാരാഖ്യം വിഹാരം), ചേന്നമംഗലം (മംഗലം ശക്രജാഖ്യം ബിഭ്രത്), ഇരിങ്ങാലക്കുട (സംഗമഗ്രാമം), പെരുമനം (ബൃഹന്മാനസഗ്രാമം), തിരുവഞ്ചിക്കുളം, തിരുവാലൂർ (ബാലധിഗ്രാമം), ഗോവിന്ദപുരം, കൃഷ്ണപുരം, കഴകമ്പലം (ഗൃധ്രാപപദക്ഷേത്രം), തൃക്കണാമതിലകം, തൃശ്ശൂർ, അരിയന്നൂർ (ആര്യകന്യാഗ്രാമം), ഗുരുവായൂർ, ശങ്കരപുരം, ശക്തിഗ്രാമം, ധീഗ്രാമം, തിരുനാവാ, ചമ്രവട്ടം എന്നിങ്ങനെ അനേകം വിശിഷ്ടസ്ഥലങ്ങളേയും ചില നദികളേയും മററും കവി സ്മരിക്കുന്നുണ്ടെങ്കിലും ചരിത്രസംബന്ധമായുള്ള സൂചനകൾ ഈ കാവ്യത്തിൽ വിരളമാണ്. ചില സ്ഥലങ്ങൾക്കു പേരുകൾ പുതുതായി സൃഷ്ടിച്ചും (ചെങ്ങന്നൂർ തിരുവല്ലാ പെരുമനം മുതലായവ നോക്കുക) ചിലതുകൾ ആനുപൂർവി തെററിച്ചും കാണുന്നു. പയ്യൂർ ഭട്ടതിരിമാരുടെ ഇഷ്ടദേവതാക്ഷേത്രം തൃശ്ശൂരിൽനിന്നു 16 നാഴിക വടക്കുപടിഞ്ഞാറായി സ്ഥിതിചെയ്യവേ, കവി തിരുനാവാക്ഷേത്രത്തെ സ്മരിച്ചതിനുമേൽ അതിനെ വർണ്ണിക്കുന്നതുകൊണ്ടു പ്രസ്തുതസന്ദേശം രചിച്ച കാലത്തു പയ്യൂർ ഭട്ടതിരിമാർ പോക്കളത്തു താമസിച്ചിരുന്നതെന്ന് ഊഹിക്കാൻ ന്യായമുണ്ടെന്നു ചിലർ പറയുന്നു. ഇതു ക്ഷോദക്ഷമമല്ല. സ്ഥലങ്ങളുടെ സംഖ്യാനത്തിൽ കവി പലേടവും പൌർവ്വാപര്യം തെററിച്ചിട്ടുള്ളതായി കാണാം. തൃശ്ശൂരിനെപ്പററിയുള്ള വർണ്ണനത്തിൽനിന്ന് ഒരു ശ്ലോകം ഉദ്ധരിക്കാം:

“ഐശ്വര്യേദ്ധം പരമരുചിരം സർവ്വതശ്ശാതകുംഭം
യൽ കൈലാസം നിഗദതി ജനാ ദക്ഷിണം പൂർണ്ണവേദം
പ്രാപ്യം പ്രാജ്ഞ്യം ശിവപദമിദം നന്ദിതം; കിന്നു ദൃശ്യം
വസ്തു പ്രത്യസ്തിഹ സുമഹത്തരം സർവ്വലോകൈരസേവ്യം.”

പൂർവ്വോത്തരസന്ദേശങ്ങളുടെ വ്യവച്ഛേദം ഞാൻ വായിച്ച മാതൃകയിൽ കാണ്മാനില്ല. ആകെയുള്ള നൂററിതൊണ്ണൂറോളം പദ്യങ്ങളിൽ നൂററൻപതിരണ്ടോളം പദ്യങ്ങൾ, പൂർവസന്ദേശമെന്നൊന്നു കവി സങ്കല്പിച്ചിട്ടുണ്ടെങ്കിൽ അതിൽ ഉൾപ്പെടുന്നതായി പരിഗണിക്കാവുന്നതാണ്. ഉത്തരസന്ദേശം മിക്കവാറും വേദാരണ്യക്ഷേത്രത്തിന്റെ വർണ്ണനമാകുന്നു. നായികാസന്ദർശനവും സന്ദേശവാചകവും നാലഞ്ചു പദ്യങ്ങൾകൊണ്ടു കവി സംഗ്രഹിക്കുന്നു.

"കൃഷ്ണദ്വൈപായനമുനികൃതാ ഭാരതാഖ്യാ കഥാ സാ
ദേവീമാഹാത്മ്യമപി മഹിതം തൽ പുരാണാന്തരം ച
ശ്രീമദ്രാമായണവരകഥാ സാപി വാല്മീകിഗീതാ
ശ്രൂയന്തേഽസ്മിൻ ശ്രവണസുഭഗാ ഹ്യാഗമാശ്ചാപി സർവ്വേ.

ഗാനം ശൃണ്വന്നധികമധുരം ബ്രഹ്മവീണാവിപഞ്ചീനാനാം
താനം ഷഡ്ജാദിഭിരഭിയുതം ശ്രോത്രചിത്താഭിരാമം
വാദ്യാനാം ച സ്വനിതമമിതം ചാരുനാനാവിധാനാം
ഭൂയോ വേദാംശ്ചതുര ഋഷിഭിസ്സാനപൈശ്ചര്യമാണാൻ.

മന്ദാദേശ്യം ശൃണു ച പദവാക്യാത്മഭാഷ്യാണി ടീകാ-
സ്സൂത്രവ്യാഖ്യാന്യപി മുനികൃതാന്യുല്ലസത്പാർത്ഥികാനി
കാവ്യം ശ്രാവ്യം ശൃണു ച മധുരം നാടകം ചാപി നാനാ-
വൃത്തം ദൃഷ്ടം രമയദഖിലം കാളിദാസാദിദൃഷ്ടം."

എന്നും മററും ആ ക്ഷേത്രത്തിന്റെ സംസ്കാരാധിഷ്ഠിതമായ മാഹാത്മ്യത്തെ കവി ഉദീരണം ചെയ്യുന്നു. നായിക തന്റെ ഭർത്താവിന്റെ ദേഹത്തെ വർണ്ണിച്ചു കേൾപ്പിക്കുന്നതു താഴെക്കാണുന്ന വിധത്തിലാണ്:

"നായം നീലോ ന ച സിതതനുഃ സ്വർണ്ണവർണ്ണോ യുവാ തു
ഹ്രസ്വോ ദീർഘോഽപി ച ന നിതരാം രൂപവാംശ്ചാരുവേഷഃ"

കവിതയ്ക്കു ശബ്ദമാധുര്യം വളരെക്കുറവാണ്. അസഹ്യമായ യതിഭംഗദോഷവും അതിൽ അങ്ങിങ്ങു ധാരാളമായി മുഴച്ചുനില്ക്കുന്നു. എങ്കിലും പ്രസ്തുതകാവ്യത്തിന്റെ പാരായണത്തിൽനിന്നു നമുക്കു പലവിധത്തിലുള്ള അറിവുകളും ലഭിക്കുന്നുണ്ടെന്നുള്ള പരമാർത്ഥം വിസ്മരിക്കാവുന്നതല്ല.

**യമകകാവ്യങ്ങൾ:**—ദേവീചരിതത്തിൽ കവി വേദാരണ്യത്തിലെ ഗോപാലി ശ്രീകൃഷ്ണന്റെ സഹോദരിയായ കാത്യായനീദേവിയാണെന്നു സമർത്ഥിക്കുന്നു. ആകെ ആറാശ്വാസങ്ങളുണ്ട്. "ഇതി ശ്രീമത്ത്രിപുരസുന്ദരീപാദാംബുജമധുവ്രതേന ശ്രീമദ്ഗോപാലിസൂനുനാ ശ്രീവാസുദേവേന വിരചിതേ" എന്നൊരു കുറിപ്പ് ഈ കാവ്യത്തിന്റെ അവസാനത്തിൽ കാണുന്നുണ്ട്.

ചില ശ്ലോകങ്ങൾ ചുവടെ ചേർക്കുന്നു:

"ഹത്വാ ദേവീതമദ്ഭുതചരിതമിദം യദ്ഗിരാമുത്തമേദ്ധാ
കാവ്യം പരമമരചയം പാവനിദം മോദയതി ഹി പരമമരചയം.

സന്ധ്യാശാനാം ധൃതാരാധ്യാ ജഗതാം ചതുർദ്ദശാനാം ധൃതാ
മാതാ വേദവനമിതാധിജനാര്യാ വിജയതാം വേദവനമിതാ
സദാശിവാശിവാപരാ പരാജയതപന്തമാ
നികേതവേദകാനനാ പരാ ജയതപന്തമാ''

സത്യതപഃകഥയിൽ കവി തന്റെ പൂർവ്വനും സത്യതപസ്സെന്ന അപരാഭിധാനത്താൽ വിദിതനുമായ ഒരു ഋഷി വേദാരണ്യത്തിലും ഭാരതപ്പുഴയുടെ തീരത്തിലും അനുഷ്ഠിച്ച തപസ്സിനെപ്പററി വർണ്ണിക്കുന്നു. അതിൽനിന്നു ചില ശ്ലോകങ്ങളെ താഴെ ഉദ്ധരിക്കുന്നു:

''സ്വസ്തി ഭവേദമിതായൈ വേദവനം ശ്രൂയമാണായോദമിതായൈ
ദേവ്യൈ നാമാഗസ്യ സ്ഥിതം തടാകം ച നാമാഗസ്യ.''

* * * *

ഗദിതം പരമാഖ്യാനം നാശിതവന്തോ മഹേഹ പരമാഖ്യാനം
ഭക്തേനാഘ്നായമിതം ധൃതമൃഷയ സത്യതപസി നാഘ്നാ യമിതം.
സത്യതപോനാമാസ(വൃഷ)ഋഷിരഗ്ര്യാ ദ്വിജാധിപാനാമാസ
സ പുനരേദമഹാത്മം നാകസദാം ധൃസദാനു വേദ മഹാത്മം.''

ആദ്യത്തെ ഋഷിയുടെ തപസ്സിനെ കുറിച്ചായിരിക്കാം പ്രസ്തുതകാവ്യത്തിൽ പ്രതിപാദിച്ചിരിക്കുന്നത്. ആകെ മൂന്നാശ്വാസങ്ങളാണുള്ളത്. കവിയുടെ എട്ടു സഹോദരന്മാരെപ്പററി ഇതിൽ പ്രസ്താവനയുള്ളതായി ചിലർ പറയുന്നതു നിർമ്മൂലമാകുന്നു. ശിവോദയത്തിലെ ആദ്യത്തെ രണ്ടാശ്വാസങ്ങളേ കിട്ടിയിട്ടുള്ളു. അതിലും കവിയുടെ സഹോദരന്മാരെപ്പററി ഒരു പ്രസ്താവനയും കാണുന്നില്ല. നാലു പാദത്തിലും യമകമുണ്ടെന്നുള്ളതാണ് പ്രസ്തുതകാവ്യത്തിന്റെ വിശേഷം. അതിലെ രണ്ടു ശ്ലോകങ്ങളെ താഴെ ചേർക്കുന്നു:

''സ്വസ്തിഭവേദവനായൈവാര്യായൈ ഗോരവാപ്തവേദവനായൈ
(നമമി)ദേവേദവനായൈ കാന്താശ്രുമഗർജ്ജിജപഗവേദവനായൈ.
വേദാരണ്യനാമസ്തുഷ്ടിദമഖിലതോഹിരണ്യനാമ
ശ്രുതിസദരണ്യനാമ ഹേത്യതി യശോ യന്നാഗൂരണ്യനാമ.''

അച്യുതലീലയിലെ ഇതിവൃത്തം ശ്രീകൃഷ്ണന്റെ ചരിതമാണ്. നാലാശ്വാസങ്ങളേ ലഭിച്ചിട്ടുള്ളു. ആ ഗ്രന്ഥത്തിലെ രണ്ടു ശ്ലോകങ്ങൾ അടിയിൽ ചേർക്കുന്നു:

''ജയതി ശ്രുതികാന്താരം ശ്രിതോ ഗുണാല്ലാസി വേദതതികാന്താരം
ദേവി നാനാപന്നാശ്രിതവൃന്ദമനാമജ്ജഗൽ പുനാനാപന്നാ.
യാനതുരി വിധാതാദ്യാ തിദാനാ ചാച്യുതസ്യ വിവിധോത്താദ്യ
ലീലാസദൃമകോ ഗുണോ മയോച്യതേ ലസദൃമകോ.''

അച്യുതലീലയിൽ കവി തന്റെ ജ്യേഷ്ഠനായ ഭവദാസനെ വന്ദിക്കുന്നുണ്ട്:

''പ്രണതോസ്മി ഗതം ഭവസാഗരനാവികസദൃശദയം ഭവദാസമഹം
ഭവദേതദയാനഭവനമിതം വികസദൃശദയം ഭവദാസമഹം.''

എന്ന പദ്യം നോക്കുക. വാസുദേവന്റെ യമകകവിത പട്ടത്തു പട്ടേരിയുടേതുമായി താരതമ്യപ്പെടുത്തുമ്പോൾ അവരമാണെങ്കിലും അതിനു ആസ്വാദ്യതയില്ലെന്നു പറയാവുന്നതല്ല. വാസുദേവൻ ദ്വിതീയപരമേശ്വരന്റെ സഹോദരനാണെന്നു കാണുന്ന സ്ഥിതിക്കു് അദ്ദേഹവും പതിനെട്ടരക്കവികളിൽ ഒരാളായിരുന്നിരിക്കുവാൻ ഇടയുണ്ടു്. പട്ടത്തു വാസുദേവഭട്ടതിരിയെപ്പറ്റി പ്രസ്താവിക്കുമ്പോൾ ഞാൻ പ്രാസങ്ഗികമായി സ്മരിച്ച ശബ്ദരത്നമോക്ഷം ഈ യമകകവിയുടെ കൃതിയല്ല. അതിന്റെ പ്രണേതാവിനെക്കുറിച്ചു യാതൊരറിവും എനിക്കു കിട്ടീട്ടില്ലെന്നു വീണ്ടും പറഞ്ഞുകൊള്ളട്ടെ.

**പര്യായപദാവലി:**—കേരളത്തിൽ വ്യാകരണം അധ്യയനം ചെയ്യുന്നവർക്കു് അത്യന്തം ഉപകാരകമായി പര്യായപദാവലി എന്നൊരു ഗ്രന്ഥമുണ്ടു്. വ്യാകരണപദാവലി എന്നും അതിനു പേരു കാണുന്നു. പ്രസ്തുതകൃതിയുടെ നിർമ്മാതാവു വാസുദേവസംജ്ഞനായ ഒരു പണ്ഡിതനാകുന്നു. അദ്ദേഹം പയ്യൂർ ഭട്ടതിരിമാരിൽ ആരെങ്കിലുമാണോ എന്നു നിശ്ചയമില്ല. ഗ്രന്ഥത്തിന്റെ സ്വരൂപമെന്തെന്നു താഴെ ഉദ്ധരിക്കുന്ന ശ്ലോകങ്ങളിൽനിന്നു വിശദമാകുന്നതാണു്:

"നമശ്ശിവായ കന്ദർപ്പദർപ്പഹാരിദൃഗഗ്നയേ
ഗിരീന്ദ്രതനയാസക്തമാനസായേന്ദുമൗലയേ.
ഗോവിന്ദം ഗോപഗോപീനാം നന്ദനം നന്ദനന്ദനം
വൃന്ദാരകമുനിവ്രാതൈർവന്ദ്യം വന്ദാമഹേ വയം.

പൂജിതം വിഘ്നജിത്തേന ശിവേനാപി പുരദ്വിഷാ
സർവ്വസമ്പൽകരം ദേവം നമാമി ഗണനായകം.
വ്യക്ത്യൈ വിദ്യാർത്ഥിനാം പദാനാം ധാതുജന്മനാം
ഉച്യതേ വാസുദേവേന പര്യായേണ പദാവലിഃ.

പ്രസിദ്ധാനപ്രസിദ്ധാംശ്ച വൈദികാൻ ലൗകികാൻ ബ്രുവേ
ലട്പ്രത്യയാന്താൻ പര്യായാൻ കേവലാംശ്ചോപസൃഷ്ടാൻ.
പ്രത്യാഹാരാംശ്ച സൂത്രാണി പ്രക്രിയാം ബഹുവിസ്തരാം
മുക്ത്വാ വ്യവസ്യതേഽസ്മാഭിഃ പര്യായപദസംഗ്രഹഃ."

അദ്ദേഹം പ്രസിദ്ധങ്ങളും അപ്രസിദ്ധങ്ങളും വൈദികങ്ങളും ലൗകികങ്ങളും കേവലങ്ങളും ഉപസൃഷ്ടങ്ങളുമായ ലട്പ്രത്യയാന്തപദങ്ങളെ സംഗ്രഹിക്കുന്നു; എന്നാൽ പ്രത്യാഹാരങ്ങൾ, പാണിനിസൂത്രങ്ങൾ, ബഹുവിസ്തരമായ പ്രക്രിയ ഇവയെ വിട്ടുകളയുകയും ചെയ്യുന്നു. കാവ്യത്തിന്റെ രീതി താഴെക്കാണുന്ന കാരകാവതാരശ്ലോകങ്ങളിൽനിന്നു വ്യക്തമാകും:

"ക്രിയാഹേതുഷു സർവ്വേഷു യസ്സ്വാതന്ത്ര്യാ വിവക്ഷിതഃ
സോഽയമസ്യ കർത്താ കർമ്മാദികാരകാണാമധീശ്വരഃ.
സ്വതന്ത്രോ യോജകോ ഹേതുരിതി കർത്താ ഭവേത്ത്രിധാ
സ്വതന്ത്രകർത്തരി പ്രോക്തേ പ്രഥമാ സ്യാൽ ക്രിയാപദൈഃ.

ബാലശ്ശേതേ ശശീ ഭാതി വൃക്ഷസ്തിഷ്ഠതി തദ്യഥാ.
യാജയന്തി ദ്വിജാ ഭൂപമിത്യാദി സ്യാൽ പ്രയോജകേ.
ആഹ്ലാദയതി ശീതാംശുർജ്ജഗതീ ഭീഷയതേ ശിശൂൻ
വിനീതോ ലഭതേ ധർമ്മമിതി വാ ഹേതുകർത്തരി.''

കർത്താദികാരകങ്ങൾക്ക് അധീശ്വരനായ കർത്താവിനെപ്പറ്റി ബാലന്മാർക്ക് ഇതിലധികം എന്താണ് അറിവാനുള്ളത്? വിശിഷ്ടങ്ങളായ ഉദാഹരണങ്ങൾ പ്രസ്തുതഗ്രന്ഥത്തെ ആമൂലാഗ്രം അലങ്കരിക്കുന്നു.

**സുബ്രഹ്മണ്യൻ:**—പൂർവമീമാംസയിലെ പ്രഥമസൂത്രത്തിനു സുബ്രഹ്മണ്യൻ എന്നൊരു കേരളീയപണ്ഡിതൻ 'ശാസ്ത്രോപന്യാസമാലിക' എന്ന പേരിൽ ഒരു വ്യാഖ്യാനം രചിച്ചിട്ടുണ്ട്. അതിൽ താൻ സുബ്രഹ്മണ്യന്റെ ശിഷ്യനാണെന്നും തത്ത്വാവിർഭാവത്തിലും അതിന്റെ വ്യാഖ്യാനത്തിലും മറ്റും ഉൽഘാടനം ചെയ്തിട്ടുള്ള യുക്തികളെയാണ് അനുസരിക്കുന്നതെന്നും അദ്ദേഹം പ്രസ്താവിക്കുന്നു. തത്ത്വാവിർഭാവത്തിന്റെ വ്യാഖ്യ ദ്വിതീയപരമേശ്വരന്റേതായിരിക്കണം. ഭവനാഥന്റെ നയവിവേകം, ഭട്ടവിഷ്ണുവിന്റെ നയതത്ത്വസംഗ്രഹം, പാർത്ഥസാരഥിമിശ്രന്റെ ന്യായരത്നമാല എന്നീ ഗ്രന്ഥങ്ങളെ സ്മരിക്കുകയും ഭട്ടവിഷ്ണുവിന്റെ മതങ്ങളെ വിമർശിക്കുകയും ചെയ്തിരിക്കുന്നു. അധോലിഖിതങ്ങളായ പദ്യങ്ങൾ ശ്രദ്ധേയങ്ങളാണ്:

''തത്ത്വാവിർഭാവതദ്വ്യാഖ്യാദ്യുക്തയുക്ത്യനുസാരിണീം
ആദ്യസൂത്രേ വിധാസ്യാമഃ ശാസ്ത്രോപന്യാസമാലികാം.

സതി വിഭവേ ദാന്തസ്യ സ്ഫുടതരഹൃദയാവഭാസിവേദാന്തസ്യ
ഏതാം സുബ്രഹ്മണ്യസ്യാന്തേവാസീ കരോതി സുബ്രഹ്മണ്യഃ.''

രണ്ടാമത്തെ പദ്യത്തിലെ യമകപ്രയോഗം നോക്കുമ്പോൾ വാസുദേവകവിയുടെ സഹോദരനായ സുബ്രഹ്മണ്യനായിരിക്കാം ശാസ്ത്രോപന്യാസമാലികയുടെ പ്രണേതാവ് എന്നു തോന്നിപ്പോകും. ആ സുബ്രഹ്മണ്യനും പ്രഭാകരനിഷ്ണാതനായിരുന്നുവല്ലോ.

**സർവപ്രത്യയമാല:**—ശങ്കരാര്യന്റെ അനുജനായ ശങ്കരാര്യൻ രചിച്ചതായി 'സർവപ്രത്യയമാലാ' എന്ന സംജ്ഞയിൽ ഒരു വ്യാകരണഗ്രന്ഥമുണ്ട്. അതും പര്യായപദാവലിപോലെ വിദ്യാർത്ഥികൾക്കു വളരെ പ്രയോജനകരമാകുന്നു. ആ ഗ്രന്ഥത്തിന്റെ ആരംഭത്തിലുള്ളവയാണ് അടിയിൽ പകർത്തുന്ന ശ്ലോകങ്ങൾ:

''അഭങ്ഗുരകലാദാരാനുല്ലേഖാനമമീഷ്വപി
തുങ്ഗായ മഹസേ തസ്മൈ തുങ്ഗായ മുഖേ നമഃ.
ശിവാത്മജമവിഘ്നായ സുരാസുരസുപൂജിതം
സർവ്വക്രിയാദൗ സർവ്വാര്യം വന്ദേ ഗണപതിം പ്രഭും.

ഗോവിന്ദം ഗോപഗോപീനാം നന്ദനം നന്ദനന്ദനം
വന്ദേ വൃന്ദാരകൈർവന്ദ്യമിന്ദിരാനന്ദകാരിണം.

പ്രത്യയഗ്രഥിതൈശ്ശബ്ദൈഃ പര്യായൈസ്സർവധാതുജൈഃ
ശങ്കരാര്യാനുജോ മാലാം ശങ്കരാര്യഃ കരോമ്യഹം.
ക്രിയാക്രമോക്തശബ്ദാനാം പര്യായപദവിസ്തൃതാ
സർവപ്രത്യയമാലേയം ബാലശിക്ഷാർത്ഥമുദ്ധൃതാ.''

ഈ ശ്ലോകങ്ങളിൽ ''ഗോവിന്ദം ഗോപഗോപീനാം'' എന്നതിനു പര്യായപദാവലിയിലെ ''ഗോവിന്ദം ഗോപഗോപീനാം'' എന്ന ശ്ലോകവുമായി കാണുന്ന സാദൃശ്യം വിസ്മയാവഹമായിരിക്കുന്നു. വാസുദേവനും ശങ്കരനുമായി എന്തോ ഒരു ബന്ധമുണ്ടെന്ന് ഈ സാദൃശ്യത്തിൽ നിന്നു വ്യഞ്ജിക്കുന്നു. സർവപ്രത്യയമാല, എല്ലാ വ്യാകരണപ്രത്യയങ്ങളേയും പരാമർശിക്കുകയും അവയെ ഉദാഹരണങ്ങൾകൊണ്ടു വ്യക്തമാക്കുകയും ചെയ്യുന്നു. താഴെക്കാണുന്ന ശ്ലോകങ്ങൾ തദ്ധിതമാലയിൽ ഉള്ളതാണ്:

''ഏതൽ പ്രമാണമസ്യേതി തദർത്ഥേ ദഘ്നസജ്ഞാദയഃ
ഊരുമാത്രം ജലം നദ്യാം കണ്ഠമാത്രം ക്വചിജ്ജലം.
ജാനുപ്രമാണമസ്യേതി ജാനുദഘ്നമിത്യപി
ജാനുദഘ്നം ഭവതി തഥാ പ്രയോഗേഷൂഹ്യതാം പുനഃ.''

ണിൻമാലയിൽനിന്ന് ഒരു ഭാഗംകൂടി ചേർക്കാം:

''അനുശാസ്തി പിതാ പുത്രം ബാല്യാൽ പ്രഭൃതി ശിക്ഷതേ;
പിതാനുശാസയത്യേനം ണിചി ശിക്ഷയതി ധ്രുതം.
പിത്രാ കർമ്മണി ബാലോസൗ ശിക്ഷ്യതേ ചാനുശാസ്യതേ;
അധീതേ ചാമനത്യേവം വേദം പഠതി സർവദാ.
പാഠയത്യധ്യാപയതി വേദമാമ്നാപയത്യപി;
ആമ്നായതേ പഠ്യതേ ച വേദഃ കർമ്മണ്യധീയതേ.''

പ്രസ്തുതവൈയാകരണനെ മേൽപ്പത്തൂർ ഭട്ടതിരി ഒന്നിലധികം തവണ പ്രക്രിയാസർവസ്വത്തിൽ സ്മരിച്ചിട്ടുണ്ട്. ''നിഷ്ഠേഷു ഇത്യർത്ഥമാഹ ശങ്കരഃ'' എന്നു കൃൽഖണ്ഡത്തിലും ''നിഗൃഹ്യമാണസ്യാഭാവോത്ര ജ്ഞാപ്യത ഇതി ശങ്കരഃ'' എന്നു സുബർത്ഥഖണ്ഡത്തിലും കാണുന്ന വചനങ്ങൾ നോക്കുക.

**വേദാന്തസാരം:**—ഈ ശങ്കരൻ സർവസിദ്ധാന്തസംഗ്രഹമെന്നു കൂടിപ്പേരുള്ള വേദാന്തസാരമെന്ന ഗ്രന്ഥത്തിൻേറയും പ്രണേതാവാണ്. അതിലും ശ്രീകൃഷ്ണനെ വന്ദിച്ചിട്ടുണ്ട്.

''അംഗോപാംഗോപവേദേഷു സർവസിദ്ധാന്തസംഗ്രഹഃ
ക്രിയതേ ശങ്കരാര്യേണ ശങ്കരാര്യകനീയസാ''

എന്ന് ആ ഗ്രന്ഥത്തിൻെറ ആരംഭത്തിൽ ഒരു ശ്ലോകം കാണുന്നുണ്ട്. വാസുദേവൻനമ്പൂരിയും ശങ്കരൻനമ്പൂരിയും കൊല്ലം ഏഴാം ശതകത്തിലാണ് ജീവിച്ചിരുന്നതെന്ന് ഊഹിക്കാം. മഴമംഗലത്തു ശങ്കരൻനമ്പൂരി വാസുദേവൻെറ പര്യായപദാവലിയെ രൂപാന്തരപദ്ധതിയിൽ ഉപജീവിക്കുന്നു.

സകലദർശനങ്ങളുടെയും തത്വാർത്ഥങ്ങൾ പതിനൊന്നധ്യായങ്ങളിൽ സമഞ്ജസമായി സംക്ഷേപിച്ചിട്ടുള്ള ഒരു ഉത്തമഗ്രന്ഥമാണ് ഇതു്. പത്താമധ്യായത്തിൽ മഹാഭാരത(ഗീതാ)പക്ഷവും പതിനൊന്നാമധ്യായത്തിൽ വേദാന്തപക്ഷവും സംഗ്രഹിച്ചിരിക്കുന്നു. ബൃഹസ്പതി(ചാർവാക)പക്ഷംകൊണ്ടാണ് ഗ്രന്ഥം ആരംഭിക്കുന്നതു്.

"അക്ഷപാദഃ കണാദശ്ച കപിലോ ജൈമിനിസ്തഥാ
വ്യാസഃ പതഞ്ജലിശ്ചേതി വൈദികാശ്ശാസ്ത്രകാരകാഃ.
ബൃഹസ്പത്യാർഹതൌ ബുദ്ധോ വേദമാർഗ്ഗവിരോധിനഃ"

എന്നു് അദ്ദേഹം ആറു വൈദികദർശനങ്ങളേയും മൂന്നു് അവൈദികദർശനങ്ങളേയും പരാമർശിക്കുന്നു. താഴെ കാണുന്ന ശ്ലോകങ്ങളിൽനിന്നു ശങ്കരൻ്റെ സരളമായ പ്രതിപാദനശൈലി അവധാരണം ചെയ്യാവുന്നതാണ്.

"അംഗോപാംഗോപവേദാസ്സ്യുർവേദസ്യാത്രോപകാരകാഃ
ധർമ്മാർത്ഥകാമമോക്ഷാണാമാശ്രയസ്യ ചതുർദ്ദശ.

വേദാംഗാനി ഷഡേതാനി ശിക്ഷാ വ്യാകരണം തഥാ
നിരുക്തം ജ്യോതിഷം കല്പം ഛന്ദോവിചിതിരിത്യപി.

മീമാംസാ ന്യായശാസ്ത്രം ച പുരാണം സ്മൃതിരിത്യപി
ചത്വാര്യേതാന്യുപാംഗാനി ബഹിരംഗാനി താനി വൈ.

ആയുർവേദോർത്ഥവേദശ്ച ധനുർവേദസ്തഥൈവ ച
ഗാന്ധർവവേദ ഇത്യേവമുപവേദാശ്ചതുർവിധാഃ."

അനന്തരം ആചാര്യൻ ഈ അംഗോപാംഗോപവേദങ്ങളുടെ ലക്ഷണങ്ങൾ വിവരിക്കുന്നു.

"ശിക്ഷാ ശിക്ഷയതി വ്യക്തം വേദോച്ചാരണലക്ഷണം
വക്തി വ്യാകരണം തസ്യ സംഹിതാപദലക്ഷണം
വക്തി തസ്യ നിരുക്തം ച പദനിർവചനം സ്ഫുടം;
ജ്യോതിശ്ശാസ്ത്രം വദത്യസ്യ കാലം വൈദികകർമ്മണാം;
ക്രമം കർമ്മപ്രയോഗാണാം കല്പസൂത്രം വദത്യപി;
മന്ത്രാക്ഷരാണാം സംഖ്യോക്താ ഛന്ദോവിചിതിഭിസ്തഥാ."

എന്നിങ്ങനെ ആ വിവരണം തുടരുന്നു. പ്രഭാകരൻ കുമാരിലൻ്റെ ശിഷ്യനെന്നതിനെയാണു് കേരളത്തിലെ ബദ്ധമൂലമായ ഐതിഹ്യം എന്നു മുൻപു പ്രസ്താവിച്ചിട്ടുണ്ട്. അതിനെ ശങ്കരനും

"മീമാംസാവാർത്തികം ഭാട്ടം ഭട്ടാചാര്യകൃതം ഹി തൽ;
തച്ഛിഷ്യോ ഹ്യല്പഭേദേന ശബരസ്യ മതാന്തരം
പ്രഭാകരഗുരുശ്ചക്രേ തദ്ധി പ്രാഭാകരം മതം"

എന്നീ വചനങ്ങളിൽ ഉദീരണം ചെയ്യുന്നു.

**ശാങ്കരസ്മൃതി:**—ശാങ്കരസ്മൃതി അഥവാ ലഘുധർമ്മപ്രകാശിക എന്ന ഗ്രന്ഥം ഭഗവൽപാദരുടെ കൃതിയാകുവാൻ ന്യായമില്ലെന്നു് എട്ടാ

മധ്യായത്തിൽ ഉപപാദിച്ചിട്ടുണ്ടു്. പ്രഥമപരമേശ്വരന്റെ ശിഷ്യനായി ഒരു ശങ്കരപൂജ്യപാദൻ ഉണ്ടായിരുന്നുവല്ലോ. അദ്ദേഹമായിരിക്കാം ശാങ്കരസ്മൃതികാരൻ; പരിച്ഛേദിച്ചു് ഒന്നും പറയുവാൻ നിർവാഹമില്ല. ആ സ്മൃതി ഇങ്ങനെ ആരംഭിക്കുന്നു:

''നത്വാ ധർമ്മവിദോ ദേവാനൃഷീംശ്ച പരമം മഹഃ
ധ്യാനം ശിവമനസ്യസ്യ ശങ്കരേണ യതാത്മനാ

ആലോക്യ ഭാർഗ്ഗവാൽ പ്രാപ്തം ധർമ്മശാസ്ത്രമിതസ്തതഃ
വിസ്തരേണ വിഷീദത്സു കൃപയാ മന്ദബുദ്ധിഷു

പ്രായസ്തദേവ സംക്ഷിപ്യ ക്രിയതേ മൃദുഭിഃ പദൈഃ.
അല്പാക്ഷരൈരനല്പാർത്ഥൈഃ പൃഥഗേതന്നിബന്ധനം

വർണ്ണാനാമാശ്രമാണാഞ്ച ധർമ്മേ ദീപ ഇവാപരഃ
അനവദ്യം സതാം നാമ്നാ ലഘുധർമ്മപ്രകാശികാ.''

ശാങ്കരസ്മൃതിയെയാകട്ടെ അതിന്റെ മൂലഗ്രന്ഥമാകുന്ന ഭാർഗ്ഗവസ്മൃതിയെയാകട്ടെ ഇതരഗ്രന്ഥകാരന്മാർ ആരും സ്മരിച്ചിട്ടില്ല. ഭാർഗ്ഗവസ്മൃതി കണ്ടുകിട്ടീട്ടുപോലുമില്ല. ശാങ്കരസ്മൃതി മുപ്പത്താറധ്യായങ്ങളുള്ള ഒരു ഗ്രന്ഥമാണെന്നു പറഞ്ഞുവരുന്നു. എന്നാൽ അവയിൽ ആദ്യത്തെ പന്ത്രണ്ടധ്യായങ്ങൾമാത്രമേ ഇതുവരെ നമുക്കു ലഭിച്ചിട്ടുള്ളു. ഓരോ അധ്യായത്തിലും നന്നാലു പാദങ്ങളുണ്ടു്.

''ഔർദ്ധ്വദൈഹികകർമ്മാണി ശാവാശൗചഞ്ച സൂതകം
പ്രകീർണ്ണസംഗ്രഹം ചാത്ര ദ്വാദശസ്യ ഭാഗ ഉത്തരേ''

എന്നു പറഞ്ഞു പ്രസ്തുതനിബന്ധകാരൻ പന്ത്രണ്ടാമധ്യായം അവസാനിപ്പിക്കുന്നു. പ്രണേതൃത്വത്തെപ്പറ്റി പക്ഷാന്തരമുണ്ടെങ്കിലും ശാങ്കരസ്മൃതി നിരുപയോഗമായ ഒരു ഗ്രന്ഥമാണെന്നു പറവാൻ നിവൃത്തിയില്ല. സ്നാതകന്മാരുടെ സ്ഥിതി, മരുമക്കത്തായികളുടെ ദത്തു്, സ്മാർത്തവിചാരം, അറുപതിനാലു് അനാചാരങ്ങൾ മുതലായി കേരളത്തിനു പ്രത്യേകമായുള്ള ആചാരങ്ങളെക്കുറിച്ചു് അതിൽ പ്രതിപാദിച്ചിട്ടുള്ളതു് എല്ലാവരും അറിഞ്ഞിരിക്കേണ്ടതാകുന്നു. സ്നാതകന്മാരുടെ സ്ഥിതിയെപ്പറ്റി നിരൂപിക്കുമ്പോൾ 'സഹോദരാണാം വിവാഹോന്യമതോ ഗുരോഃ' 'അതോ വിവാഹസ്സ്വേച്ഛയാമിഷ്ടകല്പ്യോയമുത്തമഃ' എന്നുള്ള മതത്തിനു പരശുരാമന്റെ അനുമതിയുള്ളതായി ഗ്രന്ഥകാരൻ ഉപന്യസിക്കുന്നു. അങ്ങനെയാണെങ്കിൽ 'ജ്യേഷ്ഠഭ്രാതാ ഗൃഹീ ഭവേൽ' എന്ന അനാചാരത്തിനു ജ്യേഷ്ഠഭ്രാതാവുമാത്രമേ വിവാഹം ചെയ്യാവൂ എന്നുള്ള സങ്കുചിതാർത്ഥമില്ലെന്നു സങ്കല്പിക്കാം. ഇങ്ങനെ പലതും വിമർശനീയമായുണ്ടു്. സദാചാരപ്രകരണത്തിൽനിന്നു ചില ശ്ലോകങ്ങൾ ചുവടെ ചേർക്കുന്നു:

''അവമാനം ന കുർവീത കസ്യചിൽ ക്ഷേമകൗതുകീ
ഹീനാംഗാനധികാംഗാൻ വാ വികൃതാംഗാനഥാപി വാ
ന ഹീനാംശ്ച ന മൂർഖാംശ്ച പ്രഹസേദപ്യധീതാനപി
ന ഹീനസേവനം കുര്യാന്ന സ്വാധ്യായം ദ്വിജസ്ത്യജേൽ;

വർണ്ണസ്യ ചാശ്രമസ്യാപി വയസോഭിജനസ്യ വാ
ശ്രുതസ്യ ച ധനസ്യാപി ദേശസ്യ സമയസ്യ ച
അനുരൂപേണ വേഷേണ വർത്തേത ന ച ഗർവിതഃ.
നിത്യം ശാസ്ത്രാത്മവീക്ഷീ സ്യാജ്ജീർണ്ണവാസോ ന ധാരയേൽ
മലിനഞ്ച തഥാ തദ്വൽ സച്ഛിദ്രം വിഭവേ സതി.
ന നാസ്തീത്യഭിഭാഷേത മ്ലേച്ഛഭാഷാം ന ചാഭ്യസേൽ
*　　　*　　　*　　　*
നാത്മാനമവമന്യേത പരമർമ്മാണി ന സ്പൃശേൽ
*　　　*　　　*　　　*
ന കുര്യാല്ലോകവിദ്വിഷ്ടം ധർമ്മമപ്യുദിതം കചിൽ.''

**ഉദ്ദണ്ഡശാസ്ത്രികൾ, ജീവചരിത്രം:—** ഉദ്ദണ്ഡശാസ്ത്രികളുടെ ജന്മഭൂമി പണ്ടു തൊണ്ടമണ്ഡലം എന്നു പറഞ്ഞുവന്നിരുന്ന ചെങ്കൽപ്പേട്ട (ചിങ്കൽപെട്ട) ഡിസ്ത്രിക്റ്റിൽ കാഞ്ചീപുരത്തിനു സമീപം പാലാർ എന്ന പുഴയുടെ വക്കത്തുള്ള ലാടപുരം ഗ്രാമമാകുന്നു. ഈ വൃത്താന്തം മററും അദ്ദേഹംതന്നെ മല്ലികാമാരുതത്തിൽ വിശദമായി രേഖപ്പെടുത്തീട്ടുണ്ടു്.

''അസ്തി ദക്ഷിണാപഥേ ദയമാനകാമാക്ഷീകടാക്ഷതാണ്ഡവിതകവിശിഖണ്ഡിമണ്ഡലേഷു തുണ്ഡീരേഷു ക്ഷീരനദീതരങ്ഗിതോപശല്യോ ലാടപുരോ നാമ മഹാനഗ്രഹാരഃ; തത്ര ച

തപശ്ചരണചുഞ്ചവസ്സകലശാസ്ത്രദൃഷ്ടിശ്രമാഃ
സമനുഷ്ഠിതമഹാധ്വരാഃ ശ്രുതിപരായണാഃ ശ്രോത്രിയാഃ
മഹാഭിജനശാലിനോ വദനവർത്തിവാഗ്ദേവതാ
വസന്ത്യതിഥിസൽകൃതിക്ഷപിതവാസരാ ഭൂസുരാഃ.

തത്ര ചാമുഷ്യായണസ്യ, ആപസ്തംബശാഖാധ്യായിനോ, വാധൂലകുലതരുപല്ലവസ്യ, കവിതാവല്ലഭസ്യ, വിപഞ്ചീപഞ്ചമോഞ്ചിതകീർത്തേ, തപാധ്യായഗോകുലനാഥപൗത്രസ്യ, ശ്രീകൃഷ്ണസൂനോഃ രങ്ഗനാഥസ്യ പ്രിയനന്ദനോ ഇരുഗുപനാഥാപരപര്യായ ഉദ്ദണ്ഡകവിർന്നാമ....സ കില വിധിവദുപാസിതാൽ തീർത്ഥാദധിഗതസകലവിദ്യോ, ദിഗ്ജൈത്രിശന്നാരാണി, ആന്ധ്രകർണ്ണാടകകലിങ്ഗചോളകേരളാനവതീർണ്ണഃ, മജ്ജൻ മഹാനദീഷു, പശ്യൻ ദേവതാസ്ഥാനാനി, സേവമാനസ്സജ്ജനാൻ, അഭിനന്ദനനന്ദാവാണീൻ, ഇദമേവ താമ്രചൂഡക്രോഡനാഗരമാഢൗകത.''

ഈ പ്രസ്താവനയിൽനിന്നു ലാടപുരംഗ്രാമത്തിൽ ഗോകുലനാഥൻെറ പൌത്രനായി, ശ്രീകൃഷ്ണൻെറ പുത്രനായി, മഹാകവിയായി ആപസ്തംബസൂത്രത്തിലും വാധൂലഗോത്രത്തിലും പെട്ട രങ്ഗനാഥൻ എന്നൊരു മഹാബ്രാഹ്മണൻ ജീവിച്ചിരുന്നു എന്നും, അദ്ദേഹത്തിൻെറ പുത്രനാണ് ഇരുഗുപനാഥൻ എന്നുകൂടിപ്പേരുള്ള ഉദ്ദണ്ഡനെന്നും, ഇരുഗുപനാഥൻ എന്ന സംജ്ഞകൊണ്ടു് അദ്ദേഹം ഒരു ആന്ധ്രനായിരിക്കണമെന്നും ഉദ്ദേശിക്കാം. അദ്ദേഹം ഗുരുമുഖത്തിൽനിന്നു ബാല്യത്തിൽ സകലവിദ്യകളും അഭ്യസി

ഷ്ട്, ആന്ധ്രം, കലിങ്ഗം, ചോളം, കേരളം എന്നീ രാജ്യങ്ങൾ ചുററി സ്സഞ്ചരിച്ച് ഒടുവിൽ കോഴിക്കോട്ടു ചെന്നുചേൎന്നു എന്നും കാണാവുന്നതാണ്. മല്ലികാമാരുതത്തിലെ

"ഉദ്ദണ്ഡം രങ്ഗനാഥസ്സുതമലഭത യം രങ്ഗദേവീ തഥാംബാ"

ഇത്യാദിപദ്യത്തിൽനിന്നു ശാസ്ത്രികളുടെ മാതാവു രങ്ഗദേവിയായിരുന്നു എന്നും വെളിപ്പെടുന്നു. ലാടപുരം എന്ന പേരിൽ കാഞ്ചീപുരത്തിന്റെ പരിസരത്തിൽ ഇക്കാലത്തു് ഒരു അഗ്രഹാരമുള്ളതായി അറിയുന്നില്ല. കാലാന്തരത്തിൽ അതിന്റെ സംജ്ഞയ്ക്കു വ്യത്യാസം വന്നിരിക്കാം. രാമഭദ്രദീക്ഷിതരുടെ ശിഷ്യനായി ക്രി: പി: പതിനെട്ടാം ശതകത്തിന്റെ പൂൎവാൎദ്ധത്തിൽ ജീവിച്ചിരുന്ന ഭൂമിനാഥകവി (നല്ലാദീക്ഷിതർ) രങ്ഗനാഥനും ഉദ്ദണ്ഡനും ഒരു കാലത്തു തഞ്ചാവൂർ ഡിസ്ത്രിക്ടിൽ പെട്ട കണ്ഡരമാണിക്യം ഗ്രാമത്തിൽ താമസിച്ചിരുന്നുവെന്നും രങ്ഗനാഥൻ ക്രതുവൈഗുണ്യപ്രായശ്ചിത്തം മുതലായ ഗ്രന്ഥങ്ങളുടെ കൎത്താവായിരുന്നു എന്നും സുഭദ്രാഹരണനാടകത്തിൽ പ്രസ്താവിച്ചിരിക്കുന്നു എന്നു ഡാക്ടർ കൃഷ്ണമാചാര്യർ അദ്ദേഹത്തിന്റെ സംസ്കൃതസാഹിത്യചരിത്രത്തിൽ പറഞ്ഞിട്ടുള്ളതു നിൎമ്മൂലമാണ്. "ഉദ്ദണ്ഡപണ്ഡിതാധ്യുഷിതം" എന്നുമാത്രമേ ആ നാടകത്തിൽ പ്രസ്താവിച്ചുകാണുന്നുള്ളു.

"ജയതി കില ചോളമണ്ഡലമണ്ഡനമുദ്ദണ്ഡപണ്ഡിതാധ്യുഷിതം
കണ്ഡരമാണിക്യമിതി ഖ്യാതം മഹദഗ്രഹാരമാണിക്യം"

എന്ന് അദ്ദേഹത്തിന്റെ ശൃങ്ഗാരസൎവസ്വഭാണത്തിലും പ്രസ്താവിച്ചിട്ടുണ്ട്. ഉദ്ധൃതഭാഗങ്ങളിൽ കാണുന്ന 'ഉദ്ദണ്ഡ'പദം ശാസ്ത്രികളെ പരാമൎശിക്കുന്നില്ലെന്നുള്ളതു നിൎവിവാദമാണ്; ഉദ്ദണ്ഡന്മാരായ പണ്ഡിതന്മാർ താമസിക്കുന്ന ഗ്രാമം എന്നേ 'ഉദ്ദണ്ഡപണ്ഡിതാധ്യുഷിതം' എന്ന വിശേഷണത്തിന്നു് അൎത്ഥമുള്ളു. കൎണ്ണാടകരാജാവിനെ (വിജയനഗരമഹാരാജാവു്) ശാസ്ത്രികൾ കുറേക്കാലം ആശ്രയിക്കുകയും അനുപിശുകനായ അദ്ദേഹത്തെ വിട്ടുപിരിയുന്ന അവസരത്തിൽ

"മാ ഗാഃ പ്രത്യുപകാരകാതരതയാ വൈവൎണ്ണ്യമാകൎണ്ണയ
ശ്രീകൎണ്ണാടവസുന്ധരാധിപ, സുധാസിക്താനി സൂക്താനി നഃ;
വൎണ്ണ്യന്തേ കവിഭിഃ പയോനിധിസരിൽസന്ധ്യാദ്രിവിന്ധ്യാടവീ-
ഝംഝാമാരുതനിൎഝരപ്രഭൃതയസ്തേഭ്യഃ കിമാപ്തം ഫലം?"

എന്ന ശ്ലോകം സമ്മാനിക്കുകയും ചെയ്തു എന്നുള്ള ഐതിഹ്യം അവിശ്വസനീയമല്ല. അങ്ങനെ പല ദേശങ്ങളിലും പര്യടനം ചെയ്തതിന്റെ ഒടുവിലാണ് ആ കവിപ്രവേകൻ കോഴിക്കോട്ടുനഗരത്തിൽ എത്തിച്ചേൎന്നതു്. മാനവിക്രമമഹാരാജാവിന്റെ വാഴ്ചക്കാലമായിരുന്നു അതു്. അദ്ദേഹവും ശാസ്ത്രികളുമായുള്ള പ്രഥമസമാഗമത്തിന്റെ ഉജ്ജ്വലമായ ഒരു ചിത്രം മല്ലികാമാരുതത്തിൽ ദൃശ്യമാകുന്നുണ്ട്. അതു താഴെ പകൎത്തുന്നു:

"ആരാധനാമധുഗതമുഖരസ്യ വിദ്യ-
ദ്രുക്ഷേപചോദിതനമച്ചതുരന്തവീരം

ശ്രീവിക്രമം ചതുരവാരവധൂകരാബ്ജ-
വ്യാധൂതചാമരമലോകത ലോകനാഥം.

അന്യോപ്യത്ര ച—

പ്രത്യർത്ഥിക്ഷ്മാപാലപ്രതാപാഗ്നേസ്തോയവൃഷ്ടിരാത്ത,
വിശ്വംഭരാകല്പശാഖിൻ, വിക്രമ, വിശൈകവീര, വിജയസ്വ.

ഏകദാപി പരിസരവർത്തികോവിദകവിവരനാകൃഷ്ടോ വിഘടമാനകമലദളശീതളേന കടാക്ഷേണ സംഭാവയൻ സാദരമേവമാദിക്ഷത്—

ശ്രീമന്നുദ്ദണ്ഡ, വിദ്വൻ, നിശമയ വചനം
മാമകം; കാമദോഗ്ധ്രീ
വാണീ നാണീയസീ തേ നനു വരകവിതാ-
ഭൂഷിതാ വാഗ്വിലാസൈഃ;
തസ്മാദ്ധന്യായ സമ്യക് പ്രകരണമധുനാ
മല്ലികാമാരുതാഖ്യം
കിഞ്ചിദ്ഭൃംഗപ്രസാർദ്രം വിരചയ വിധിനാ
സൽകവേ, സൽക്രിയാം മേ.''

മഹാരാജാവിന്റെ നിയോഗമനുസരിച്ചാണ് കവി മല്ലികാമാരുതം രചിച്ചതെന്ന് ഇതിൽനിന്നു വിശദമാകുന്നുണ്ടല്ലോ. അവിടത്തെ ഒരു സദസ്യനായ ചേന്നാസ്സുനമ്പൂരിപ്പാട്ട് ശാസ്ത്രികളെ തമ്പുരാനുമായി പരിചയപ്പെടുത്തുമ്പോൾ ചൊല്ലിയ ശ്ലോകം ചുവടെ ഉദ്ധരിക്കുന്നു:

''പ്രക്രീഡൽകാർത്തവീര്യാർജ്ജുനഭുജവിസ്രുതാ-
നന്തസോമോദ്ഭവാംഭ-
സ്സംഭാരാഭോഗഡംഭപ്രശമനപടവാ-
ഗ്ഗംഭഗംഭീരിമശ്രീഃ
ഉണ്ഡീരക്ഷോണിദേശാൽ തവ ഖലു വിഷയേ
ഹിണ്ഡതോദ്ദണ്ഡസൂരി-
സ്സോയം തേ വിക്രമക്ഷ്മാവര, ന കിം ഗതഃ
ശ്രോത്രിയഃ ശ്രോത്രദേശം?''

ഈ ശ്ലോകത്തിലും ശാസ്ത്രികളുടെ ശൈലീമുദ്ര പതിഞ്ഞിരിക്കുന്നതു പോലെ തോന്നുന്നു. ശാസ്ത്രികൾ തമ്പുരാന് ആദ്യമായി അടിയറ വെച്ച ശ്ലോകമാണ് താഴെക്കാണുന്നത്:

''ഉദ്ദണ്ഡഃ പരദണ്ഡഭൈരവ, ഭവദ്യാത്രാസു ജൈത്രശ്രിയാ
ഹേതുഃ കേതുരതീത്യ സൂര്യസരണിം ഗച്ഛൻ നിവാര്യസ്ത്വയാ,
നോ ചേൽ തത്പടസമ്പുടോദരലസച്ഛാർദ്ദൂലമുദ്രാദ്രവൽ-
സാരങ്ഗം ശശിബിംബമേഷ്യതി തുലാം ത്വൽപ്രേയസീനാം മുഖൈഃ.''

രസോത്തരമായ ആ ശ്ലോകം കേട്ട് ആഹ്ലാദഭരിതനായ മഹാരാജാവ് കവിക്ക് 'ഉദ്ദണ്ഡൻ' എന്ന ബിരുദനാമം സമ്മാനിച്ചുവത്രേ. ചേന്നാസ്സ് നമ്പൂരിപ്പാട്ടിലെ പദ്യത്തിൽ കാണുന്ന ഉദ്ദണ്ഡപദത്തിനു

പ്രതിവാദികൾക്കു ഭയങ്കരൻ എന്നുമാത്രം അർത്ഥം കല്പിച്ചാൽ മതി. ശാസ്ത്രികളെ കോഴിക്കോട്ടെ വിദ്വത്സദസ്സിലെ രത്നമായി സാമൂതിരിപ്പാട്ടു സസന്തോഷം സ്വീകരിച്ചു. ഏതു പണ്ഡിതന്മാരെയും കൊന്നുകുത്തിക്കുവാൻ വേണ്ട ശാസ്ത്രപാണ്ഡിത്യം അദ്ദേഹം സമ്പാദിച്ചിരുന്നു. 'ഭേദേ സാദരബുദ്ധയഃ' എന്നു ഞാൻ മുന്പുദ്ധരിച്ചിട്ടുള്ള പദ്യത്തിൽനിന്നു് ഇതു വെളിവാകും. ഒരിക്കൽ ശാസ്ത്രികളുമായുള്ള വാദപ്രതിവാദത്തിൽ മഹർഷിക്കുപോലും സ്ഖലനം പറ്റുകയും അദ്ദേഹത്തിന്റെ പേരിൽ ജാതമായ ബഹുമാനമുണ്ടായിരുന്ന ശാസ്ത്രികൾ തെറ്റിയ ഭാഗം ഒന്നുകൂടി വിവേചിക്കുവാൻ അപേക്ഷിച്ചപ്പോൾ ആദ്യം ഒരു വിധത്തിലും പിന്നീടു മറ്റൊരു വിധത്തിലും താൻ ഒരിക്കലും നിർവചിച്ചിട്ടില്ലാത്തതിനാൽ അതു കഴികയില്ലെന്നു പറഞ്ഞു്, ആ മഹാപുരുഷൻ ഒഴിഞ്ഞുമാറുകയും ചെയ്തുവത്രേ. മറ്റൊരവസരത്തിൽ ശാസ്ത്രികൾ നാറേരി (കൂടല്ലൂർ) മനയ്ക്കൽ ചെന്നപ്പോൾ പദമഞ്ജരി എന്ന കാശികാവ്യാഖ്യ പഠിച്ചിട്ടുണ്ടോ എന്നു വൈയാകരണമൂർദ്ധന്യനായ അവിടത്തെ അച്ഛൻനമ്പൂരിപ്പാടു ചോദിക്കുകയും ആരെങ്കിലും ഓലയും നാരായവും കൊണ്ടുവന്നാൽ പറഞ്ഞുകൊടുക്കാമെന്നു വാഗ്ദാനം ചെയ്തു് ആ പരീക്ഷയിൽ വിജയം നേടി നമ്പൂരിപ്പാട്ടിലെക്കൊണ്ടു ക്ഷമായാചനം ചെയ്യിക്കുകയും ചെയ്തു എന്നും ഐതിഹ്യമുണ്ടു്. പട്ടത്താനത്തിൽ കുറെക്കാലത്തേക്കു കിഴികൾ മുഴുവൻ ശാസ്ത്രികൾതന്നെ വാങ്ങി എന്നു പറയുന്നതു് അതിശയോക്തിയാണെന്നു തോന്നുന്നു. അദ്ദേഹത്തിനു് ആ വിദ്വത്സദസ്സിൽ അത്യുന്നതമായ ഒരു സ്ഥാനമുണ്ടായിരുന്നു എന്നേ ആ പുരാവൃത്തത്തിനു് അർത്ഥമുള്ളൂ.

ഉദ്ദണ്ഡൻ ചേന്നമംഗലത്തു മാരക്കര എന്ന വീട്ടിൽ ഒരു നായർസ്ത്രീ പ്രണയിനിയായിരുന്നു എന്നു നാം കോകിലസന്ദേശത്തിൽനിന്നറിയുന്നു:

മാഹാഭാഗ്യം രതിപതിഭുജാലംബനോ പയാതുകത്യാൽ–
കല്യാണാംഗഃ സ്ഫുരതി രസികാനന്ദതാപ്യത്ര ഹീതി
ഏഷാ മാതൃക്ഷമാഗണമുപാദായ ബന്ധേന നാമ്നാ
മാന്യം മാരക്കരനിലയനം യൽ കവീന്ദ്രാ ഗൃണന്തി.''

എന്ന കോകിലസന്ദേശപദ്യം നോക്കുക. അപ്രകാശിതമായ മയൂരസന്ദേശമെന്ന കാവ്യത്തിൽ ചേന്നമംഗലത്തിന്റെ പ്രസംഗം വരുന്ന ഘട്ടത്തിൽ ആ സന്ദേശത്തിന്റെ പ്രണേതാവായ ഉദയൻ ശാസ്ത്രികളെപ്പറ്റി

''ഉദ്ദണ്ഡാഖ്യസ്സരസകവിതാസാഗരോദ്ദഃ കവീന്ദ്ര–
സ്തുണ്ഡീരക്ഷ്മാവലയതിലകസ്തത്ര ചേൽ സന്നിധത്തേ
ശ്രാവ്യാശ്രാവ്യ ത്രിദശതടിനീവേഗവൈലക്ഷ്യദോഗ്ധ്രീ
വാഗ്ധാടീ സാ വിജിതദരസംഫുല്ലമല്ലീമധൂളീ.''

എന്നു പ്രശംസിച്ചിരിക്കുന്നതും ഈ സംബന്ധത്തിനു മറ്റൊരു തെളിവാണു്. ഉദ്ദണ്ഡനു വിദ്വാനായ ഒരനുജൻ സഹചാരിയായി ഉണ്ടായി

ന്നു എന്നും ജ്യേഷ്ഠന്റെ മരണാനന്തരം പല അപൂർവ്വഗ്രന്ഥങ്ങളും അനുജൻ പായ്യൂർ ഭട്ടതിരിക്കു സമ്മാനിച്ചു എന്നും അവയിൽ ചില ഗ്രന്ഥങ്ങൾ ഇപ്പോഴും ചില പഴയ ഗ്രന്ഥപ്പുരകളിലുണ്ടെന്നും അറിയുന്നു.

കൃതികൾ:—ഉദ്ദണ്ഡശാസ്ത്രികളുടെ കൃതികളായി മല്ലികാമാരുതവും കോകിലസന്ദേശവും മാത്രമേ നമുക്കു ലഭിച്ചിട്ടുള്ളു. നാടകശം എന്ന ഒരു അഭിനയനിരൂപണഗ്രന്ഥവും അദ്ദേഹത്തിന്റേതെന്നാണ് വയ്പ്. ഈ കൃതികളെപ്പററി സ്വല്പം ഉപന്യസിക്കാം.

**മല്ലികാമാരുതം:**—മല്ലികാമാരുതം ഭവഭൂതിയുടെ മാലതീമാധവംപോലെ പത്തങ്കത്തിലുള്ള ഒരു പ്രകരണമാകുന്നു. കാമദേവന്റെ മന്ത്രിയായ മലയവായുവിന്റെയും നാഗരാജാവിന്റെ മന്ത്രി മണിധരന്റെ പുത്രിയായ മഞ്ജുളയുടേയും സന്താനമായി മാരുതൻ എന്ന ഒരു കുമാരൻ അവതരിച്ചു. ആ കുമാരനെ മലയപർവ്വതത്തിൽ അഗസ്ത്യമഹർഷിയും അദ്ദേഹത്തിന്റെ ധർമ്മപത്നി ലോപാമുദ്രയും കൂടി വളർത്തി. കാലാന്തരത്തിൽ മാരുതൻ വിദ്യാധരരാജമന്ത്രിയായ വിശ്വാവസുവിന്റെ പുത്രി മല്ലികയിൽ അനുരക്തനായി ചമഞ്ഞു; അവർതമ്മിൽ സമാഗമവുമുണ്ടായി. ആ അവസരത്തിൽ മാരുതന്റെ കൈയിൽ ഇരുന്ന ചിത്രഫലകം സുലഭമന്യു എന്ന മഹർഷിയുടെ ശിരസ്സിൽ പതിക്കുകയും ക്രോധാവിഷ്ടനായ മഹർഷി അവരെ ശപിക്കുകയും ചെയ്തു. ആ ശാപത്തിന്റെ ഫലമായി രണ്ടുപേർക്കും മനുഷ്യജന്മം സ്വീകരിക്കേണ്ടിവന്നു. മാരുതൻ കുന്തളേശ്വരമന്ത്രിയായ ബ്രഹ്മദത്തന്റെ പുത്രനായും മല്ലിക കുസുമപുരവാസ്തവ്യനായ വിശ്വാവസുവിന്റെ പുത്രിയായും ജനിച്ചു. അവരെ കുസുമപുരത്തിനു സമീപമുള്ള ഒരാശ്രമത്തിൽ താമസിക്കുന്ന മന്ദാകിനി എന്ന യോഗിനി പരസ്പരം ഘടിപ്പിക്കുന്നതാണ് ശാസ്ത്രികളുടെ പ്രകരണത്തിലെ ഇതിവൃത്തം. കവി, ശാകുന്തളം മുതലായ പല നാടകങ്ങളോടും പ്രത്യേകിച്ചു മാലതീമാധവത്തോടും കടപ്പെട്ടിട്ടുണ്ടെങ്കിലും അദ്ദേഹത്തിന്റെ വ്യക്തിപ്രഭാവം പ്രസ്തുതകൃതിയിൽ എവിടേയും അനാവൃതമായി പ്രകാശിക്കുന്നുണ്ട്. മല്ലികാമാരുതത്തിലെ പദ്യങ്ങളും ഗദ്യങ്ങളും ഒന്നുപോലെ മനോമോഹനങ്ങളാണ്. രചനാവിഷയത്തിൽ ശാസ്ത്രികൾക്കു സിദ്ധിച്ചിട്ടുള്ള ഹസ്തലാഘവം ഏതു സഹൃദയനേയും ഹർഷപര്യാകുലനാക്കുകതന്നെ ചെയ്യും. ശൃംഗാരരസത്തിന്റെ എല്ലാ മുഖങ്ങളേയും അദ്ദേഹത്തിന്റെ കൂലങ്കഷമായ മനോധർമ്മം സവിശേഷമായി സ്പർശിക്കുന്നു. പ്രകൃതിവർണ്ണനത്തിൽ അദ്ദേഹത്തിനുള്ള പാടവവും പ്രശംസാസീമയെ അതിലംഘിച്ചു പരിസ്ഫുരിക്കുന്നു. മാതൃക കാണിക്കുവാൻ ചില ശ്ലോകങ്ങൾ ഉദ്ധരിക്കാം.

(1) നൂപുരങ്ങളുടെ ശിഞ്ജിതം:

“തസ്മിൻ ക്ഷണേ കമപി മന്മഥകാർമ്മുകജ്യാ—
ടങ്കാരതാരമഭിനന്ദനമിന്ദ്രിയാണാം
കാഞ്ചീകലാപകലധൗതരണാനുകീർണ്ണ—
മാകർണ്ണയം ഝണഝണം മണിനൂപുരാണാം.

(2) ഉപവനം:
"ആരക്താഃ പടമണ്ഡപാഃ കിസലയൈരുല്ലോചിതാഃ പാദപാ,
ഭൃങ്ഗാളീ കരവാളികാ, പരികരാസ്സന്നാഹഭാ വായവഃ,
താരാഃ കാഹളനിസ്വനാഃ പികരവാ,സ്തന്മന്മഹേ ധാമതം
സ്കന്ധാവാരപദം വിയോഗപവനം നാമ സ്മരോർവ്വീഭുജഃ."

(3) പുഷ്പാപചയം:
"ഉത്താനീകൃതവക്ത്രബിംബ,മുപരിച്ഛേദ്യാതൽപരാഗോൽകര–
ത്രസ്താകുഞ്ചിതലോചനം, സ്തനഭരോദായത്തമധ്യാങ്കുരം,
ഇച്ഛന്ദർശിതനാഭി, തുങ്ഗജഘനക്ലാന്തോരുപാദാങ്ഗുലി–
ന്യാസക്ഷതസ്ഖലിതി ലീലയാപചിന്വതേ പുഷ്പന്ന ചിത്തന്ന മേ?"

(4) കാമദേവൻ:—
"വക്ഷസ്ഥലീവിദനാവാമശരീരഭാജഃ
ദൃഷ്യന്തി യസ്യ വിഭുതാം പുരുഷാസ്ത്രയോപി,
സോയം ജഗത്ത്രിതയജിത്വരചാപധാരീ
മാരഃ പരാൻ പ്രഹരതീതി ന വിസ്മയായ."

(5) നായകന്റെ വാക്യം:
"വേലാലംഘിവിലാസയോർവ്വികസതോർവ്യാജിഹ്മയോർമന്ദയോഃ
സ്മേരാകേകരതാരയോസ്തരളയോസ്സാകൂതയോസ്സാശ്രുണോഃ
സഭ്രൂതാണ്ഡവയോസ്സബാഷ്പലവയോസ്സമുഗ്ധയോഃ സ്നിഗ്ധയോ–
സ്സോയം ഭാജനതാമഗാച്ചിരതരം ദ്രാഘീയസോർന്നേത്രയോഃ."

(6) സുഹൃത്തിനെപ്പററി നായകന്റെ വിലാപം:
"കിമാലംബ്യം ധൈര്യം ഭവതു, നനു ശൂന്യാ സുജനതാ,
നിരാധാരാ നീതിഃ, പ്രിയവചനമേകാന്തവിരതം,
വിനഷ്ടോ വിസ്രംഭഃ, ശമിതമഖിലം ബാന്ധവതപഃ,
കഥാമാത്രാ സത്താ മമ ഹരി കളകണ്ഠ, ത്വയി ഗതേ."

(7) നായകന്റെ അനുരാഗഗതി:
"ലഗ്നം പാദതലേ, നഖേഷു വിലുഠൽ, സംസക്തമൂർവ്വോര്യുഗേ,
വിശ്രാന്തം ജഘനസ്ഥലേ, നിപതിതം നാഭീസരോമണ്ഡലേ,
ശ്രാന്ത്യം മധ്യമവേക്ഷ്യ രോമലതികാമാലംബമാനം, ക്രമാ–
ദാരൂഢം സ്തനയോഃ, പ്ലുതം നയനയോർ,ലീനം മനഃ കൈശികേ."

(8) നായികയുടെ ദൃഷ്ടിപാതം:
"പ്രണയചപലാഃ പ്രേമസ്ഫാരാഃ പ്രസൃതമനോഭുവഃ
ക്ഷപിതധൃതയശ്ശോണശ്ശോഭാശ്ചലാചലതാരകാഃ
ശിവശിവ മയി പ്രേംഖന്ത്യസ്യാസ്തരങ്ഗിതവല്ഗിത–
സ്മിതമധുരസ്പേശലാ മൃദുലാ വിലോചനവിഭ്രമാഃ."

(9) ദേവേന്ദ്രൻ:
"ത്രൈലോക്യം ഭൂവിധേയം ബലിജിദവരജഃ സേവിതാരോ നിലിമ്പാ–
സ്സന്ത്യൈശ്വര്യ സപ്തതന്തുഃ സ്തുതികൃതകവയസ്സിദ്ധയസ്സന്തി വാദഃ

സ്വർണ്ണാദ്രിസ്സദ്മ വാപീ ഗഗനസരിദഹോ നിഷ്കുടഃ കല്പവാടഃ
പൗലോമീനേത്രപേയം വപുരിഹ കിമിവ ശ്ലാഘ്യതാ നോ മഘോനഃ?

(10) മഹിഷമർദ്ദനം:

''ലോളീഭാവോ ന്യരംസീന്ന കില വിജയതാ സാർദ്ധമാനായ്യമാനാ;
നാകൃഷ്ടാ ദൃഷ്ടിപാതാഃ കില നടനജുഷശ്ചന്ദ്രചൂഡസ്യ വക്ത്രാൽ;
ഉൽക്ഷിപ്തേ പാദപദ്മേ കില മണികടകാ നോച്ചകൈർന്നാ ശിശിഞ്ജേ;
മാതശ്ശൈലേന്ദ്രകന്യേ, മഹിഷവിമഥനം നാമ കോയം വിലാസഃ?''

(11) വർഷാകാലം:

''അമീഭിരാഖണ്ഡലചാപമണ്ഡിതൈ-
സ്തടിന്നടീതാണ്ഡവരങ്ഗമണ്ഡപൈഃ
നിചോളിതം വ്യോമ സമീരണേരിതൈ-
സ്തമാലമാലാമലിനൈർവലാഹകൈഃ.''

''അമീ കിമപി വാസരാഃ പ്രസുവതേ മുദം ദേഹിനാം
വിജൃംഭിനവകന്ദളീദളനിലീനപുഷ്പന്ധയാഃ
പയോദമലിനീഭവദ്ഗഗനദർശനപ്രോച്ചലൽ-
കൃഷീവലവിലാസിനീനയനകാന്തിതാപിഞ്ഛിതാഃ.''

(12) മലയപർവ്വതം:

''മന്ദാനിലപ്രസവഗേഹഗുഹാവിഹാരി-
നാഗാങ്ഗനാമണിവിഭൂഷണകാന്തിചിത്രഃ
കുംഭോദ്ഭവപ്രണയിനീകരവർദ്ധമാന-
പാടീരവല്ലിവലയോ മലയോ ഗിരീന്ദ്രഃ.

പ്രതീയന്താം വിശേഷ പരമഗരിമാണഃ ക്ഷിതിഭൃതോ;
മഹീയാൻ കോപ്യന്യഃ ഖലു മലയശൈലസ്യ മഹിമാ;
ഗുണാസ്ത്വിശ്വാസ്തൽകുലഗിരിയശോഹാരിണി കഥേ
വിശുദ്ധാം യൽകീർത്തിം ദധതി വനിതാശ്ചന്ദനമിഷാൽ.''

ഇങ്ങിനെയുള്ള പദ്യങ്ങൾ എത്ര വേണമെങ്കിലും മല്ലികാമാരുതത്തിലുണ്ട്. അഥവാ ''നഹി ഗുളഗുളികായാഃ കാപി മാധുര്യഭേദഃ'' എന്നല്ലേ ആപ്തവാക്യം? ഈ പ്രകരണം ആദ്യമായി അഭിനയിച്ചതു തളിയിൽ ക്ഷേത്രത്തിൽവച്ചുതന്നെയാണ്. താഴെക്കാണുന്ന ഗദ്യഖണ്ഡിക നോക്കുക:

''അഹമസ്മി സകലഹരിദന്തരനഗരസംസദാരാധനാധിഗതസാരപ്രയോഗപാടവോ വിഷ്ണുപത്രിയപ്രഖ്യാതം കക്കടക്രോഡനഗരമുപനൃത്യകുതൂഹലാദഭ്യാഗതോ രങ്ഗചന്ദ്രോ നാമ ശൈലൂഷകിശോരഃ. അദ്യ ഖലു പ്രായേണ സർവ്വതഃ കലികാലവിധുന്തുദകബളിതവിവേകചന്ദ്രമസ്സു സുമനസ്സു, പൗരോഭാഗ്യപരുഷേഷു പരിഷദന്തരേഷു, ലവണാപണേഷ്വിവ നവഘനസാരമകിഞ്ചിൽകരമഭിനയസാരം അഖിലഭുവനഘസ്മരകരാളകാളകൂടകബളനപ്രഭാവപ്രകടിതകാരുണ്യാവഷ്ടംഭസ്യ പുരമഥനിതംബിനീകപോലപത്രാങ്കുരകൃന്തനലവിത്രസ്യ കങ്കണകണിതസ്ഥിരീകൃതശബ്ദബ്ര

തത്ത്യാനാം കിമിഹ ബഹുനാ സർവ്വമേതൽ പാന്ഥഃ
ശൃങ്ഗേ ശൃങ്ഗേ ഗൃഹവിടപിനാം സ്പഷ്ടയിഷ്യന്തി കീരാഃ''

എന്ന പദ്യത്തിൽ അദ്ദേഹം അവിടെയുള്ള ബ്രാഹ്മണരുടെ വിശ്വതോമുഖമായ മാഹാത്മ്യത്തെ സ്പഷ്ടമായി ഉൽഘോഷിക്കുന്നു. കേരളത്തിൽ സഹ്യപർവതം, തിരുനെല്ലി വിഷ്ണുക്ഷേത്രം, ചെവമന്നൂ ശിവക്ഷേത്രം, വടക്കൻകോട്ടയം ഇവയെയാണ് ശാസ്ത്രികൾ ആദ്യമായി സ്മരിക്കുന്നത്. കോട്ടയത്തെ "ഉച്ചൈസ്സൗധൈരുഡുഗണഗതിഭ്രംശമുത്പാദയന്തീം ഫുല്ലാരാമാം പ്രവിശ പുരളീക്ഷ്മാഭൃതാം രാജധാനീം'' എന്നും, അവിടത്തെ രാജാക്കന്മാരെ

"യേഷാം വംശേ സമജനി ഹരിശ്ചന്ദ്രനാമാ നരേന്ദ്രഃ
പ്രത്യാപത്തിഃ പതഗ, യദുപജ്ഞം ച കൗമാരിലാനാം
യുദ്ധേ യേഷാമഹിതഹതയേ ചണ്ഡികാ സന്നിധത്തേ
തേഷാമേഷാം സ്തുതിഷു ന ഭവേൽ കസ്യ വക്ത്രം പവിത്രം''

എന്നും ആ രാജകുടുംബത്തിലെ സ്വാതി എന്ന വിദുഷിയും സുന്ദരിയുമായ കുമാരിയെ

"കേളീയാനാകലനിതരശനാ കോമളാഭ്യാം പദാഭ്യാ–
മാളീഹസ്താർപ്പിതകരതലാ തത്ര ചേദാഗതാ സ്യാൽ
സ്വാതീ നാമ ക്ഷിതിപതിസുതാ സേവിതും ദേവമസ്യാ–
സ്സ്വൈരാലാപൈസ്തവ പികി, ഗിരാം കാപി ശിക്ഷാ ഭവിത്രീ.

താമായാന്തീം സ്തനഭരപരിത്രസ്തഭുഗ്നാവലഗ്നാം
സ്വേദച്ഛേദച്ഛുരിതവദനാം ശ്രോണിഭാരേണ ഖിന്നാം
കിഞ്ചിച്ചഞ്ചൂകലിതകലികാശീധുഭാരേണ സിഞ്ചേ–
ശ്ചഞ്ചച്ചില്ലീചലനസുഭഗാൻ ലപ്സ്യസേഽസ്യാഃ കടാക്ഷാൻ.''

എന്നും പ്രശംസിക്കുന്നു. ഈ സ്വാതീകുമാരിയെപ്പറ്റി ഞാൻ വീണ്ടും പ്രസ്താവിക്കും. പിന്നീടു കയിൽ പെരുഞ്ചെല്ലൂർ ക്ഷേത്രത്തിൽ ചെന്നു ശിവനെ തൊഴണമെന്നാണ് കവി ഉപദേശിക്കുന്നത്. കാളിദാസന് ഉജ്ജയിനി എങ്ങനെയോ അങ്ങനെയാണ് ശാസ്ത്രികൾക്കു പെരുഞ്ചെല്ലൂർ. "സമ്പാദ്ഗ്രാമം യദി ന ഭജസേ ജന്മനാ കിം ഭൃതേന?'' എന്ന് അദ്ദേഹം ചോദിക്കുന്നു. ആ ക്ഷേത്രത്തിൽ 'പരിചിതനമസ്കാരജാതശ്രമ'രായ നമ്പൂരിമാരുണ്ടെന്നു ചൂണ്ടിക്കാണിച്ചുകൊണ്ട് അവിടത്തെ ദേവനെ താഴെ ഉദ്ധരിക്കുന്ന ശ്ലോകം ചൊല്ലി വന്ദിക്കണമെന്നു പറയുന്നു:

"ദിവ്യൈശ്വര്യം ദിശസി ഭജതാം, വർത്തസേ ഭിക്ഷമാണോ;
ഗൗരീമങ്കേ വഹസി, ഭസിതം പന്നഗാഭരണം ചകാസ്സി;
കൃത്സ്നാം വ്യാപ്യ സ്ഥിതവസി ഭുവനാം, ദൃശ്യസേ ചാഗമാന്തൈഃ;
കസ്തേ തത്ത്വം പ്രഭവതി പരിച്ഛേത്തുമാശ്ചര്യസിന്ധോ!''

അനന്തരം തൃച്ചമ്പരം, ശങ്കരാദ്യന്മാരായ കവിപ്രവരർ വസിക്കുന്ന കോലത്തുനാട് ഇവ കടന്നു കയിൽ കോഴിക്കോട്ടേക്കു പോകണം. ആ

നഗരത്തെപ്പററിയുള്ള ശാസ്ത്രികളുടെ വർണ്ണനം അത്യുജ്ജ്വലമായിത്തീരുന്നതു് ആശ്ചര്യമല്ലല്ലോ. നോക്കുക അദ്ദേഹത്തിൻെറ അപ്രതിമമായ വാക്പ്രസരം:

''കുര്യാൽ പ്രീതിം തവ നയനയോഃ കുക്കുടക്രോഡനാമ
പ്രാസാദാഗ്രോല്ലിഖിതഗഗനം പത്തനം തൽ പ്രതീതം;
യത്രോർവീവൃദ്ധിമകരദീട്ടതരാജന്യവീരാ-
സ്തുരാഗ്രണ്യശ്ശിഖരിജലധിസപാമിനഃ പാലയന്തി.

ഗേഹേ ഗേഹേ നവനവസുധാക്ഷാളിതം യത്ര സൗധം;
സൗധേ സൗധേ സുരഭികുസുമൈഃ കല്പിതം കേളിതല്പം;
തല്പേ തല്പേ രസപരവശം കാമിനീകാന്തയുഗ്മം;
യുഗ്മേ യുഗ്മേ സ ഖലു വിഹരൻ വിശ്വവീരോ മനോഭൂഃ.

വ്യർത്ഥം കർണ്ണേ നവകുവലയം വിദ്യമാനേ കടാക്ഷേ;
ഭാരോ ഹാരഃ സ്തനകലശയോർഭാസുരേ മന്ദഹാസേ;
യത്ര സ്ത്രീണാമപി കചഭരേഷ്വർണശാബേക്ഷണാനാം
മാദ്യൽഭൃംഗേ സതി പരിമളേ മംഗളായ പ്രസൂനം.

യത്ര ജ്ഞാത്വാ കൃതനിലയനാമിന്ദിരാമാത്മകന്യാം
മന്യേ സ്നേഹാകുലിതഹൃദയോ വാഹിനീനാം വിവോഢാ
തന്മാട്ടവീപാന്തരശതസമാനീതരത്നൗഘപൂർണ്ണം
നൗകാജാലം മുഹുരുപഹരൻ വീചിഭിഃ ശ്ലിഷ്യതീവ.

തത്സൗധാഗ്രേഷ്വരുണദൃഷദാം സാന്ദ്രസിന്ദൂരകല്പം
തേജഃപുഞ്ജം കിസലയധിയാ ചർവിതും മാരഭേതാഃ
ദ്രഷ്ടാ വാതായനവിനിഹിതൈർല്ലോചനാബ്ജൈസ്തരുണ്യോ
വല്ഗദ്വക്ഷോരുഹമുപചിതൈഃസ്മിതാളൈഃസ്മേയുഃ.''

അതിനുമേൽ തൃപ്പങ്ങോട്ടു ക്ഷേത്രം, ഭാരതപ്പുഴ, തിരുനാവാക്ഷേത്രം, മാമാങ്കം, ചമ്രവട്ടത്തു ക്ഷേത്രം ഇവയെ അനുസ്മരിപ്പിച്ചുകൊണ്ടു കവി കവിലിനെ വെട്ടത്തുനാട്ടിലേക്കു നയിക്കുന്നു. ആ ഘട്ടത്തിൽ അദ്ദേഹം നമ്പൂരിമാരെ സ്തുതിക്കുന്ന ഒരു ശ്ലോകമുള്ളതു സവിശേഷം ഉദ്ധരണീയമാണു്:

''സർവ്വോൽകൃഷ്ടാ ജഗതി വിദിതാഃ കേരളേഷു ദ്വിജേന്ദ്രാ;
വല്മീകഘ്നണ്യാസ്തദപി മഹിമാ കാപി മധ്യശ്രിതാനാം;
തത്രാപ്യസ്യാസ്സലിലപവനാ യത്ര യത്ര പ്രചന്തോ
ന്തഷാന്തേഷാമതിശയജുഷശ്ശീലവിദ്യാനുഭാവാഃ.''

''ഇത്ഥേഷു തേഷാം സ്തുതിഷു ന ഗുരുഃ; കാ കഥാല്പീയസാം നഃ'' എന്നു പറഞ്ഞുകൊണ്ടാണു് അദ്ദേഹം ആ പ്രസംഗം ഉപസംഹരിക്കുന്നതു്. പിന്നെ ആഴ്വാഞ്ചേരിമന, മൂക്കോല, പോക്കളം, തൃശ്ശൂർ, പെരുവനം, ഊരകം, ഇരിങ്ങാലക്കുട, കൊടുങ്ങല്ലൂർ, തിരുവഞ്ചിക്കുളം, പെരിയാർ ഇവയെ കവി വർണ്ണിക്കുന്നു. പെരിയാററിനു തെക്കാണു്

കോകിലം പറന്നുചെന്നു പറ്റേണ്ട ചേന്നമങ്ഗലം. ഇത്രയും പ്രസ്താവിച്ചതിൽനിന്നു സാഹിത്യസംബന്ധമായി മാത്രമല്ല, ചരിത്രസംബന്ധമായി നോക്കുമ്പോഴും കോകിലസന്ദേശം ഒരു അമൂല്യമായ കൃതിയാണെന്നു തെളിയുന്നുണ്ടല്ലോ.

**നടാങ്കുശം:**—ചാക്കിയാന്മാരുടെ കൂടിയാട്ടത്തിൽ കാണുന്ന അനൗചിത്യാദിദോഷങ്ങളെ ശക്തിയുക്തമായ ഭാഷയിൽ ചൂണ്ടിക്കാണിക്കുന്ന ഒരു പ്രൗഢമായ ശാസ്ത്രഗ്രന്ഥമാകുന്നു നടാങ്കുശം. ആ നിബന്ധത്തിന്റെ നാമധേയത്തിൽനിന്നുതന്നെ അതു നടന്മാരെ നിയന്ത്രിക്കുന്നതിനുവേണ്ടി രചിച്ചിട്ടുള്ള ഒരു കൃതിയാണെന്നു വിശദമാകുന്നുണ്ടല്ലോ. അതിന്റെ പ്രണേതാവു് ഉദ്ദണ്ഡനാണെന്നു് ഐതിഹ്യമുണ്ടു്. ആ ഗ്രന്ഥത്തിൽ അതിന്റെ പ്രണേതാവു തന്റെ അലങ്കാരനിഷ്ണാതത, അഭിനയകലാജ്ഞാനം, ന്യായശാസ്ത്രപാണ്ഡിത്യം, ഫലിതപ്രയോഗചാതുരി മുതലായ സിദ്ധികളെ നിസ്തുലമനോഹരമായ രീതിയിൽ പ്രകടിപ്പിക്കുന്നു. ഭരതന്റെ നാട്യശാസ്ത്രം, ധനഞ്ജയന്റെ ദശരൂപകം ഇവയെ ആശ്രയിച്ചാണു് അദ്ദേഹം വാദിക്കുന്നതു്. കൂടിയാട്ടത്തിനു് ഉപയോഗിക്കുന്ന രൂപകങ്ങളിൽ ശാകുന്തളം, ചൂഡാമണി, നാഗാനന്ദം, സംവരണം, ധനഞ്ജയം, പ്രതിജ്ഞായൗഗന്ധരായണം, കല്യാണസൗഗന്ധികം ഇവയെ സ്മരിക്കുന്നുണ്ടു്. ചാക്കിയാന്മാർ തങ്ങളുടെ അഭിനയത്തിൽ വൈകല്യങ്ങളുണ്ടെന്നു് അന്യന്മാർ പറയുമ്പോൾ "നാസ്ത്യൽപ്രയോഗം ജാനന്തി കുശലാ ഏവ തേ ജനാഃ" എന്നു് അവരെ പുച്ഛിക്കുന്നു എന്നും അതുകൊണ്ടു് അങ്ഗുലീയാങ്കപ്രയോഗത്തിലെ സംശയങ്ങളെപ്പറ്റിത്തന്നെ ആദ്യമായി ചോദിക്കാമെന്നും പ്രസ്തുതവിമർശകൻ ഉപന്യസിച്ചുകൊണ്ടു മൂലത്തിൽ കാണാത്ത മങ്ഗലാചരണം അവർ ചെയ്യുന്നതു് അനുപപന്നമാണെന്നു തെളിയിക്കുവാൻ ഉദ്യമിക്കുന്നു. ചൂഡാമണിയിൽ ആദ്യത്തെ അങ്കത്തിൽ മങ്ഗലാചരണമുണ്ടല്ലോ എന്നാണു് സമാധാനമെങ്കിൽ

"പൂർവ്വോൽപന്നനേഷ്ടാ പൂർവ്വതാനാരംഭേ സംസ്തുതി
കഥം താവൽ കങ്ഗാങ്ക്യാഃ സ്വനഗ്രീവം വിലിഖ്യതേ"

എന്നു് അദ്ദേഹം മന്ദാപൂർവ്വം ചോദിക്കുന്നു. വാചികാദ്യഭിനയചതുഷ്ടയാത്മകമാണു് നാട്യമെന്നു് ആചാര്യന്മാർ ന്യായമായും വ്യവസ്ഥാപിക്കുന്ന സ്ഥിതിക്കു ചാക്കിയാന്മാർ 'ക്രിയ' എന്നു പറയുന്ന ന്യാസത്തിന്റെ ആവശ്യമോ ഔചിത്യമോ അദ്ദേഹത്തിനു മനസ്സിലാകുന്നില്ല.

"ക്രിയേയം ദേവതാപ്രീതിനിമിത്തം ക്രിയതേ യദി
നാട്യാൽ പ്രാഗേവ സാദരീ തു പ്രയോക്തവ്യാ ഭരോദ്ധുരൈഃ."

എന്നാണു് അദ്ദേഹത്തിന്റെ അഭിപ്രായം. അതൊരാചാരമാണെന്നു പറയുന്നതായാൽ അതുകൊണ്ടു സഹൃദയന്മാർ തൃപ്തരാകുകയില്ല.

"ആചാരസ്യോപലബ്ധ്യൈവ ന സാധുത്വം വ്യവസ്ഥിതം;
കിന്ത്വാഗമേന യുക്ത്യാ വാ ലോകേ ചൂഷ്ടാലമ്ബുജന്മനാം;
ന ത്വാചരണം തത്തുല്യസ്തിനൈകാനാം ഭവേൽ."

സിംഹളദ്വീപവൃത്താന്തമാത്രമാലോകയൻ സ്വധീഃ
സഹകാരാങ്കരേവ ഘനാകാലം പ്രശംസതി.''

ഇത്യാദിശ്ലോകങ്ങൾ നോക്കുക. ചുരുക്കത്തിൽ അനാവശ്യകമായ വർണ്ണനം അത്യന്തം രസഭംഗഹേതുകമെന്നാണ് അദ്ദേഹത്തിന്റെ മതം.

''ഇത്ഥമങ്ഗാദ്യുഭൂതസ്യ വസ്തുനോऽതിപ്രപഞ്ചനം
പ്രകൃതാർത്ഥലതാമൂലേ കുഠാരപതനം സ്ഫുടം.''

ഒടുവിൽ തങ്ങളുടെ അഭിപ്രായത്തിന്റെ സാധുത്വം യുക്തികൊണ്ടു സമർത്ഥിക്കാവുന്നതല്ലെന്നും പ്രയോഗമാത്രശരണന്മാരാണ് തങ്ങളെന്നും ചാക്കിയാന്മാർ സമ്മതിക്കേണ്ടിവരുമെന്ന് അദ്ദേഹം വാദിക്കുന്നു. അങ്ങിനെയാണെങ്കിൽ

''കിന്നിമിത്തമിദം നാട്യം, കിംപ്രകാരം, കിമാശ്രയം,
ഇതി കിഞ്ചിന്ന ജാനന്തി പ്രയോക്താരോപ്യമീ ജനാഃ.
ഉക്തമാത്രം ഗൃഹീത്വാ തൽപ്രയോഗേ ഗൗരവം യദി
ബഹുമാനോയമസ്മാഭിശ്ശ്രൂകേഷു വിധീയതേ.''

എന്ന് അദ്ദേഹം അവരെ പുച്ഛിക്കുന്നു.

മേൽക്കാണുന്ന വിവരണത്തിൽനിന്നു നാടാങ്കശം ഒരു വാദഗ്രന്ഥമാണെങ്കിലും അതിൽനിന്ന് അഭിനയത്തെസ്സംബന്ധിച്ച പല സൂക്ഷ്മങ്ങളായ രഹസ്യങ്ങളും അനുവാചകന്മാർ ഗ്രഹിക്കാവുന്നതാണെന്നും കൂടിയാട്ടച്ചട്ടങ്ങളെ കാലോചിതമായി പരിഷ്കരിക്കണമെന്ന് അതിന്റെ പ്രണേതാവിന്ന് അഭിസന്ധിയുണ്ടായിരുന്നു എന്നും സ്പഷ്ടമാകുന്നു. ''ഒട്ടുകുറേ ദിവസമാടേണ്ടുകിൽ അതിന്നു തക്കവണ്ണം കാലദേശാവസ്ഥകൾക്ക പിടിക്കുമാറു ചുരുക്കി ആടിക്കൊള്ളു'' എന്നൊരു വിധി ചില നാടകങ്ങളുടെ ആട്ടപ്രകാരങ്ങളിൽ കാണുന്നുണ്ട്; അങ്ങനെയൊരു പരിഷ്കാരത്തിനു പഴുതുണ്ടാക്കിയതു പ്രസ്തുതനിബന്ധത്തിലെ നിശിതവിമർശനമായിരിക്കുമോ എന്നു ഞാൻ ശങ്കിക്കുന്നു.

**ഉദ്ദണ്ഡന്റെ മുക്തകങ്ങൾ:**—ഉദ്ദണ്ഡശാസ്ത്രികളും ചേന്നാസ്സു നമ്പൂരിയും തമ്മിലുള്ള മൈത്രിയെപ്പററി മുൻപു സൂചിപ്പിച്ചുവല്ലോ. നമ്പൂരിയുടെ തന്ത്രസമുച്ചയത്തിൽ ശാസ്ത്രികളുടെ ഒരു ശ്ലോകവും മറെറാരു ശ്ലോകത്തിന്റെ പകുതിയും കടന്നുകൂടീട്ടുണ്ട്. ആദ്യത്തേതു പാതാളം പടലത്തിൽ ദേവനെ ആറാട്ടിനെഴുന്നള്ളിക്കുമ്പോൾ സ്ത്രീകൾ വിളക്കെടുത്ത് അനുഗമനം ചെയ്യുന്ന കാര്യം വർണ്ണിക്കുന്നതാണ്:

''ശങ്ഖപ്രേങ്ഖച്ചടുലപടഹോത്താളതാളോരുഭേരീ–
രങ്ഗച്ഛൃങ്ഗോച്ഛ്രിതമരധമജ്ഝല്ലരീപ്രവീണാപ്രവീണാഃ
ഢക്കാഢ്യക്കാവിരളമുരളീകാഹളാഞ്ചാഭിയാന്തു
സ്സൂവർത്തീപാസ്തമിഹ മഹിതോത്താമഹേളാ മഹേളാഃ.''

''കചഭിതകചിതവൃക്ഷതചക്കരീയം നൃഗന്ധം'' എന്ന ഭാഗമാണ് രണ്ടാമത്തേതു.

"സമ്പസ്ഥിൻ വേശ്മനി പൂർണ്ണാവിശദവിഭവേ പൂജ്യാൻ സമാരാധയൻ
പ്രേയസ്യാ ഗുണപൂർണ്ണയാ ഗുണവതാ പുത്രേണ മിത്രേണ ച
സാകം പ്രാവൃഷി കേരളേഷു നിവസൻ ഭക്ത്യാ സമാകർണ്ണയൻ
ലീലാം രാഘവകൃഷ്ണയോഃ ക്ഷപയതേ കാലം സ ധന്യോ ജനഃ."

എന്ന ശ്ലോകം അദ്ദേഹം നമ്പൂരിമാരുടെ ജീവിതരീതിയെ പ്രശംസിച്ചു കൂടല്ലൂർ മനയ്ക്കൽവച്ചു ചൊല്ലിയതാണു്. അവിടെ കുട്ടികളെ പഠിപ്പിച്ചു താമസിക്കാമോ എന്നു വലിയ നമ്പൂരിപ്പാടു ചോദിച്ചതിനു് ഉത്തമധൻെറ മറുപടി താഴെക്കാണുന്നതായിരുന്നു:

"വാചാ വാക്യപദപ്രമാണപദവീസഞ്ചാരസമ്പൂതയാ
സമ്പദ്പ്രതിമല്ലഗല്ലമകുടീകുട്ടാകധാടീജുഷാ
സാടോപം വിഹരൻ കഥം ന രമതേ സാഹിത്യമുദ്രാരസേ?
പ്രൗഢസ്ത്രീരസികായ ബാലവനിതാസംഗഃ കഥം രോചതേ?"

കാക്കശ്ശേരിയുടെ രംഗപ്രവേശംവരെ ശാസ്ത്രികൾ കേരളത്തിലെ സകലപണ്ഡിതന്മാരോടും വാദത്തിലേർപ്പെട്ടു് അവരെ പരാജയപ്പെടുത്തിക്കൊണ്ടിരുന്നു. തൃക്കണ്ടിയൂർ സുപ്രസിദ്ധനായ അച്യുതപ്പിഷാരടിയുടെ പൂർവ്വനായി നാണപ്പപ്പിഷാരടി എന്നൊരു വൃദ്ധപണ്ഡിതൻ അക്കാലത്തു ജീവിച്ചിരുന്നു. അദ്ദേഹത്തെപ്പററി ചൊല്ലിയതാണു് ചുവടെ ഉദ്ധരിക്കുന്ന പദ്യം:

"ധന്യധന്യധന്യാഃ ഫണിപതിഭണിതാം-
ഭോധികുംഭീകുമാരാഃ
പ്രൗഢാഃ കേചിൽ പ്രഥന്തേ പരഗുണകണികാ-
ശ്ലാഘിനസ്താൻ നമാമഃ;
പ്രത്യാഹാരഗ്രഹോപി ഭ്രമിതമതിരസൗ
കോപി സാഹിത്യവിദ്യാ-
കാണോ നാണപ്പനാമാ പ്രലപതു ജരാ-
സ്താവതാ മേ ന ഹാനിഃ."

മറെറാരു വിദ്വാൻ വാദത്തിനു വന്നപ്പോൾ ശാസ്ത്രികൾ അദ്ദേഹത്തെപ്പററി

"ഉദാത്തമദപിത്തളദ്വിരദരാജഗണ്ഡസ്ഥലീ-
വിദാരണവിനോദനക്ഷപിതവാസരഃ കേസരീ
കഥം ന കലഹക്രമം വിതനുതേ പരേതാടവീ-
പുരാണകുണപാശനപ്രകടിതാരവേ ഫേരവേ?"

എന്ന പദ്യം ചൊല്ലുകയുണ്ടായി. താഴെച്ചേർക്കുന്ന പദ്യം ഉദരകുന്ന ദോഷത്തെപ്പററിയുള്ളതാണു്:

"കാന്തഃ കപാലീ കഠിനഃ പിതാ തേ;
മേനേതി മാതുസ്തവ നാമധേയം;
കഥം ന ഭദ്രേ, വലയാലയസ്യേഥ,
വദാന്യതാ മാതൃശി ബോഭവീതു?"

ഒരിക്കൽ കോഴിക്കോട്ടു തളിയിൽക്ഷേത്രത്തിൽ തൊഴാൻ ചെന്നപ്പോൾ നടയടച്ചിരുന്നതിനാൽ മാരാർ കൊട്ടിക്കൊണ്ടിരുന്ന ഇടയ്ക്കയുടെ താളത്തിനൊപ്പിച്ച് അവിടെവച്ചു ശാസ്ത്രികൾ പെട്ടെന്നുണ്ടാക്കിച്ചൊല്ലിയതാണ് താഴെക്കാണുന്ന ഗാനഗന്ധിയായ പദ്യം:

നൃത്യദ്ധൂർജ്ജടികരഗതഡമരുക-
ധുമുധുമുപടുരവപരിപാടിന്യഃ,
കല്പക്ഷ്മാരുഹവികസിതകുസുമജ-
മധുരസമധുരിമസഹചാരിണ്യഃ,
മന്ഥക്ഷ്മാധരവിമഥിതജലനിധി-
ഘുമുഘുമുഘനരവമദമാഥിന്യഃ,
ശൈലാബ്ധീശ്വരനൃപവര, വിദധതു
ബുധസുഖമയി തവ വചസാം ശ്രേണ്യഃ.’’

ഓണം. കന്നി, ചൈങ്ങ ഇവയെപ്പറ്റി യഥാക്രമം അദ്ദേഹം രചിച്ചിട്ടുള്ള മൂന്നു ശ്ലോകങ്ങൾ ചുവടേ ചേർക്കുന്നു:

‘‘ചോക്ഷ്യന്തേ പൃഥുകതതയശ്ചാപതാഡിന്യ ഉച്ചൈ-
സ്സ്വാദ്വാ നാര്യഃ പതിഭിരനിശം ലംഭയന്ത്യർക്കകാമാൻ,
ബംഭ്രമ്യന്തേ സകലപുരുഷൈശ്ചോല്ലടോല്യഃ പ്രദാതും
ചിത്രം വസ്ത്രം; ശ്രവണകുതുകം വർത്തതേ കേരളേഷു.’’

‘‘ശുണ്ഠീകുസ്തീകൃതാംഭോഗതഗരിമഭരാം
പൈതാരീം ജാഠരാഗ്നേ-
സ്താപം നിർവ്വാപയന്തീം ശ്രമശമനകരീം
മായുജായൂഭവന്തീം
മത്സ്യൈശ്ശൂല്യൈഃ പരീതാം ഘൃതലവസുരഭീം
മന്ഥിതാം കേരഖണ്ഡൈർ-
ന്നൃണാം ശ്രാന്താനാം സുരാണാം പുനരകൃത സുധാം
യസ്സ വേധാസ്സമേധാഃ.’’

‘‘ഉഷ്ണാകൃന്തി ബൃഹന്തി ചാരുതരസസ്യന്തി ശ്രമോത്കൃന്തി ച
സ്ഥൂലായതസ്ഥൂലിജ്ഞി തമാലപത്രസുഭഗാ ഭാജ്ഞി പ്രഭോരുജ്ജ്വലി
ഇഞ്ചത്ത്രാസനിപീഡനാപ്രവിഗളദ്ദ്രാക്ഷാംബുപൂഗീഫലാ-
ന്യന്യഃ കോ നു ലഭേത പ്രയാഗപതനപ്രാപ്തൈർവിഭേദൈർന്നരാഃ.

‘‘നാനാരാധ്യ കാളീമനാനാപാത്ര വീടീം’’ എന്ന പദ്യം ശാസ്ത്രികളുടേതല്ലെന്നും തോണ്ടമണ്ഡലം ഗോപാലകവിയുടെ ‘ശാകിനീവസനഭാരം’ എന്ന ചമ്പുവിലുള്ളതാണെന്നും ഇപ്പോൾ വെളിപ്പെട്ടിട്ടുണ്ട്. സാമൂതിരിപ്പാട്ടിലെ സദ്യാലയത്തെപ്പറ്റി ഒരിക്കൽ കുപിതനായി അദ്ദേഹം നിന്ദിച്ചതാണ്,

‘‘ചത്വരം തുരഗം പരിവർത്തയസേ;
പഥി പൗരജനാൻ പരിമർദ്ദയസേ;

ന ഹി തേ ഭുജഭാഗ്യഭവോ വിഭവോ,
ഭഗിനീഭഗഭാഗ്യഭവോ വിഭവഃ.''

എന്ന ഭർത്സനപദ്യം. ആ കഥയറിഞ്ഞിട്ടും അദ്ദേഹത്തോടു യാതൊരു വൈരവും തോന്നാത്ത ആ മഹാരാജാവിന്റെ വിദ്വൽപക്ഷപാതത്തെ എത്ര പുകഴ്ത്തിയാലാണു് മതിയാകുക? ഒരവസരത്തിൽ ശാസ്ത്രികൾ മൂക്കോലക്ഷേത്രത്തിൽ തൊഴാൻ ചെന്ന അവസരത്തിൽ

''സംഭരിതഭൂരികൃപമംബ, ശുഭമംഗം
ശുംഭതു ചിരന്തനമിദം തവ മദന്തഃ''

എന്നൊരു വന്ദനശ്ലോകത്തിന്റെ പൂർവാർദ്ധം ചൊല്ലുകയും അടുത്തു നിന്നിരുന്ന കവിചിന്താമണികാരനായ കരുണാകരപ്പിഷാരടി

''ജംഭരിപുകുംഭിവരകുംഭയുഗഡംഭ–
സ്തംഭികുചകുംഭപരിരംഭപരശംഭു.''

എന്നു് അതു നിഷ്പ്രയാസം ഒന്നുകൂടി ഉജ്ജ്വലമായ ശൈലിയിൽ പൂരിപ്പിക്കുന്നതു കേട്ടു ''കോയം കവിമല്ലഃ?'' എന്നു് അത്ഭുതപരവശനായി ചോദിക്കുകയും ''അയം ദേവ്യാഃ കരുണാകരഃ'' എന്നു പിഷാരടി മറുപടി പറയുകയും ചെയ്തതായി ഒരൈതിഹ്യമുണ്ടു്. മറ്റൊരവസരത്തിൽ ഉദ്ദണ്ഡൻ തളിയിൽക്ഷേത്രത്തിൽ തൊഴാൻ ചെന്നപ്പോൾ ഒരു പദ്യത്തിന്റെ താഴെ ഉദ്ധരിക്കുന്ന മൂന്നു പാദം ഉണ്ടാക്കിച്ചൊല്ലി:

''വിണാലസന്മണിഖലായ നമോസ്തു തസ്മൈ
വിണാഘ്രണാജിനവതേ ത്രിണിനേത്രണായ
അഭേദ്യമീശ്വരനമസ്കൃതയേ കഥം സ്യാൽ?''

എന്നു മുഖമണ്ഡപത്തിൽ ജപിച്ചുകൊണ്ടിരുന്ന നമ്പൂരിമാരോടു് ഒരു ചോദ്യമായിരുന്നു അതു്. അന്നുവരെ അരക്കവിയായിമാത്രം സാമൂതിരിപ്പാട്ടിലെ സദസ്യകുഞ്ജരന്മാർ കരുതിയിരുന്ന പുനം ഉടനെ

''അസ്യോത്തരോക്തിമവിദന്നപി കീദൃശസ്സ്യാൽ?''

എന്നു പ്രസ്തുതപദ്യം പൂരിപ്പിച്ചു് ആ ചോദ്യത്തിനു പ്രത്യുത്തരം നല്കി. 'വിഷണ്ണഃ' എന്ന ശബ്ദമാണു് അദ്ദേഹം പ്രയോഗിച്ചതു്. ആ ണകാരമില്ലാത്തതു് എന്നുകൂടി ആ ശബ്ദത്തിനു് അർത്ഥമുണ്ടല്ലോ. ''വ്യാലസന്മേഖലായ, വ്യാഘ്രാജിനവതേ, ത്രിനേത്രായ തസ്മൈ നമോസ്തു'' എന്നർത്ഥം.

ശാസ്ത്രികൾ ഗർവിഷ്ഠനായിരുന്നു എന്നു ചിലർ ഉപരിപ്ലവമായി അഭിപ്രായപ്പെടാറുണ്ടു്. അദ്ദേഹത്തിനു തന്റെ സർവതോമുഖമായ പാണ്ഡിത്യവൈഭവത്തെപ്പറ്റി വലിയ മതിപ്പുണ്ടായിരുന്നു എന്നുള്ളതിനു സംശയമില്ല. വൈയാകരണഖസൂചികളെയും മീമാംസകദർദ്ദുരന്മാരെയും മറ്റും പററി അളവററ പുച്ഛവുമുണ്ടായിരുന്നു. എന്നാൽ ഗുണമതി ആരെവിടെ അറിക്കുന്നുവോ അവിടെ മുക്തഹസ്തമായി സമർപ്പിക്കുവാൻ ആ വിശാലഹൃദയൻ എപ്പോഴും സന്നദ്ധനായിരുന്നു. ''അ

ഭിനാദനന്ദനാണീൻ'' എന്നു് അദ്ദേഹം തന്നെക്കുറിച്ചു മല്ലികാമാരുതത്തിൽ പ്രസ്താവിച്ചിട്ടുള്ളതു് ഏററവും പരമാർത്ഥമാകുന്നു.

**സ്വാതീചാടു:**—വടക്കൻ കോട്ടയത്തു രാജകുടുംബത്തിലെ സ്വാതി എന്ന രാജകുമാരിയെ ഉദ്ദണ്ഡൻ കോകിലസന്ദേശത്തിൽ പ്രശംസിച്ചിട്ടുണ്ടെന്നു മുമ്പു പറഞ്ഞുവല്ലോ. ആ മഹതിയുടെ അപദാനങ്ങളെ പ്രപഞ്ചനം ചെയ്യുന്ന കുറെ മനോഹരങ്ങളായ സംസ്കൃതശ്ലോകങ്ങൾ ഞാൻ സാഹിത്യപരിഷത്ത്ത്രൈമാസികത്തിൻെറ സപ്തമസഞ്ചികയിൽ ഉദ്ധരിച്ചിട്ടുണ്ടു്. ആ ശ്ലോകങ്ങളുടെ നിർമ്മാതാവു് ആരെന്നറിയുന്നില്ല. കവിതയുടെ ശൈലി കണ്ടാൽ ഉദ്ദണ്ഡൻേറതാണെന്നു തോന്നും. പ്രസ്തുതമുക്തകങ്ങളിൽനിന്നു നാലഞ്ചു ശ്ലോകങ്ങൾ താഴെ ചേക്കുന്നു:

''പ്രഖ്യാതാ പുരളീശവംശകലശാംഭോധേസ്സമുന്മീലിതാ
സ്വാതീകല്പലതാ വിഭാതി സുമനസ്തോമപ്രിയംഭാവുകാ,
രാഗൈഃ പല്ലവിതാ, സ്മിതൈഃ കുസുമിതാ, കേശൈശ്ച ലോലംബിതാ,
കാന്ത്യാ കോരകിതാ, രസേന ഫലിതാ, കാമേന ചോപഘ്നിതാ.''

''കേചിത്തേ കഥയന്തി മന്ദഹസിതം കീർത്ത്യങ്കുരം മാനവം;
സ്വാതി, സ്മിതമനോജധർമ്മലതികോദ്ഗച്ഛദ്ഗുളുച്ഛം പരേ;
ഏതേ കേപി വയന്തു മഞ്ജുരസനാരങ്ഗസ്ഥലീചന്ദ്രമ–
സ്സ്വൈരോജ്ജാഗരശാരദാതനമഹസ്സ്യന്ദം ബഹിഃ സ്പന്ദിതം.''

''ദൃഗഞ്ചലമിദം ചലം കിമിതി രഞ്ജിതം; കിഞ്ച തേ
നികുഞ്ചിതതരേ ഭ്രുവൗ; നിബിഡകമ്പി ബിംബാധരം;
അഹന്തു ന പരാങ്ഗനാഹൃദയമവാദിഷം സ്വാതി, ത–
ന്ന മന്തുരിഹ വിദ്യതേ; നനു കലാവതീ ത്വം പ്രിയേ!''

''ശൃങ്ഗാരജീവനകലേ സങ്ഗീതപരദേവതേ
സാഹിത്യരസമർമ്മജ്ഞേ ജീവ സ്വാതി! ശതം സമാഃ.''

''ഹംഹോ! ഭാഗ്യമനർഗ്ഗളം മമ; യതസ്സ്വാതീ സുധാഭാഷിണീ
ശ്രുത്വാ മഞ്ജുണിതിം സുഗന്ധിമല്ലസ്സ്വർണ്ണപ്രാരബ്ധപത്രാങ്കുരാൽ
വക്ഷോജാതവകൃഷ്ടബാലതരണിപ്രാദുർമ്മഹഃകന്ദളീ–
കൂട്ടാകദ്യുതികോമളാംശുകയുതം പട്ടാംശുകം പ്രാദിത.''

**ശ്രീദേവീപ്രശസ്തി:**—ആയിടയ്ക്കുതന്നെ ചേന്നമങ്ഗലത്തു ശ്രീദേവി എന്നൊരു നായികയെപ്പററിയും ഏതോ ഒരു കവി ചില പ്രശസ്തിപദ്യങ്ങൾ രചിച്ചിട്ടുണ്ടു്. അവയിൽ രണ്ടെണ്ണം ചുവടേ ചേക്കുന്നു:

''നീരന്ധ്രാസു ജയന്തമങ്ഗലമഹാദേശൈകഭൂഷാമണേഃ
ശ്രീദേവ്യാശ്ചികുരാടവീഷു സുചിരം സഞ്ചാര്യ പഞ്ചാശുഗഃ
ആനീയ സ്തനഭൂധരദ്വയമധസ്സൂന്യേ പ്രദേശേ ബലാ–
ച്ചേതശ്ചോരിതവാനതീവ രുചിരം നേത്രം നിജം മന്ദിരം.''

"ശ്രീദേവീം സ്തനഭാരമന്ദഗതിം സാവധ്യാനു സേവാഗതാം
ദൃഷ്ട്വാ ചന്ദ്രകഭാമകോമളതരാം ജാതാന്തരംഗോദയഃ
വ്യാമുഗ്ദ്ധൽപുളകാഞ്ചിതാംഗലതികോ വിസ്രസ്തപീതാംബരോ
നാനൈക്യവ്യപദേശഭാഗനവധ്യംബോധികാന്യാം ഹരിഃ."

ഇതുപോലെ വെട്ടത്തുനാട്ടിലെ ദേവി എന്നൊരു നായികയെ

"പ്രകാശപ്പുടപീഡികാ ഭവന്തഃ
പശ്യന്തു മേ വക്ഷസി കാമബാണാൻ."

എന്ന പദ്യത്തിൽ വിലാപവശേന ഒരു കവി വാഴ്ത്തുന്നു.

അക്കാലത്തു കവികൾ വിദുഷികളായ നായികമാരെപ്പററി വിശിഷ്ടങ്ങളായ ശൃങ്ഗാരശ്ലോകങ്ങൾ വിരചിച്ചു സമപ്പിച്ചിരുന്നു. അതു കേവലം പാശ്ചാത്യർ 'Platonic love' എന്നു പറയുന്ന ആത്മാവിന്നു ആത്മാവിനോടുള്ള അലൈംഗികമായ പ്രണയത്തിൻെറ ഫലമായിരുന്നു. അത്തരത്തിലുള്ള ശ്ലോകങ്ങൾ ആ സ്ത്രീരത്നങ്ങൾ സ്വീകരിച്ചു, പ്രസ്തുതകവികളെ സമുചിതങ്ങളായ സമ്മാനങ്ങൾ നല്കി അനുഗ്രഹിച്ചുമിരുന്നു. സ്വാതിപ്രശസ്തികാരന്നു ഒരു പട്ടാംബരം ആ രാജകുമാരിയിൽനിന്നു ലഭിച്ചതായി അദ്ദേഹംതന്നെ പ്രസ്താവിക്കുന്നതു നോക്കുക. ഏതാദൃശങ്ങളായ പദ്യങ്ങളിൽനിന്നു അന്നത്തെ ജനസമുദായത്തിൻെറ ചാരിത്രപരിപാലനത്തെപ്പററി അനുവാചകന്മാക്കു യാതൊരുതരത്തിലുള്ള ദുശ്ശങ്കയും അങ്കുരിക്കേണ്ടതില്ല.

**കാക്കശ്ശേരി ഭട്ടതിരി,** ജനനം:—ഉദ്ദണ്ഡശാസ്ത്രികൾക്കു സമസ്ഥാ സമസ്തനന്ദനായ ഒരു പ്രതിദ്വന്ദ്വിയായിരുന്നു കാക്കശ്ശേരി ഭട്ടതിരി. അദ്ദേഹത്തിൻെറ ജനനത്തെപ്പററി ഒരൈതിഹ്യമുണ്ടു്. കേരളത്തിൽ വന്നു തളിയിൽ താനത്തിൽ മാനവിക്രമമഹാരാജാവു നല്കിവന്നിരുന്ന കിഴികൾ മുഴുവൻ ശാസ്ത്രികൾ കരസ്ഥമാക്കുവാൻ തുടങ്ങിയപ്പോൾ നമ്പൂരിമാക്കു ആ വിദേശീയൻെറ വിജയം അസഹ്യമായ അവമാനമായിത്തോന്നി. താനത്തിനു വിദ്വാന്മാരെ ചാത്തുന്നതു പന്തിരാണ്ടിലൊരിക്കലാകയാൽ അടുത്ത ഊഴത്തിനുമാത്രമേ ശാസ്ത്രികൾ കിഴികൾക്കു അവകാശപ്പെടാവൂ എന്നു അവർ അദ്ദേഹത്തെക്കൊണ്ടു സമ്മതിപ്പിച്ചു. പിന്നീടു കാക്കശ്ശേരിയില്ലത്തു് ഒരന്തജ്ജനം ഗർഭം ധരിച്ചിരിക്കുന്നതായി അറിഞ്ഞു മന്ത്രജ്ഞന്മാരായ ചില നമ്പൂരിമാർ അവിടെച്ചെന്നു ഗർഭസ്ഥനായ ശിശു അമാനുഷപ്രതിഭയോടുകൂടി ജനിക്കത്തക്കവണ്ണം പല സൽകർമ്മങ്ങളും നടത്തി. അങ്ങനെ ജനിച്ച ഉണ്ണിയാണത്രേ ഭട്ടതിരി. ഈ ഐതിഹ്യം മുഴുവൻ വിശ്വസനീയമല്ല. പേർ ദാമോദരനെന്നായിരുന്നു എന്നു അദ്ദേഹംതന്നെ വസുമതീമാനവിക്രമം എന്ന നാടകത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്.

ദേശവും കുടുംബവും:—പൊന്നാനിതാലൂക്കിൽ ബ്രഹ്മകുളം അംശത്തിൽ കാക്കശ്ശേരി എന്നൊരു ദേശമുണ്ടു്. അവിടെ പണ്ടു് അതേ പേരിൽ ഒരു നമ്പൂരിയില്ലമുണ്ടായിരുന്നു. ഇപ്പോൾ ആ ഇല്ലം അന്യം

നിന്നു സ്വത്തുക്കൾ മങ്ങലത്തു ഭട്ടതിരിയുടെ ഇല്ലത്തേക്കു് ഒതുങ്ങിയിരിക്കുന്നു. ശൈശവത്തിൽത്തന്നെ അച്ഛൻ മരിച്ചുപോയി. ബലിപിണ്ഡം കൊത്തിത്തിന്നുവാൻ വരുന്ന കാക്കകളെ വേർതിരിച്ചറിയുവാൻ സാധിച്ചതുകൊണ്ടാണു് ഉണ്ണിക്കു കാക്കശ്ശേരി എന്നു പേർ വന്നതു് എന്നും മററും പഴമക്കാർ പറയുന്ന കെട്ടുകഥ ത്യാജ്യകോടിയിൽ തള്ളേണ്ടതാകുന്നു. അദ്ദേഹം വസുമതീമാനവിക്രമത്തിൽ തന്നെപ്പററി ഇങ്ങനെ പറയുന്നുണ്ടു്: "അസ്തി ദക്ഷിണാപഥേ ഭൃഗുസംഭവചണ്ഡദോർദ്ദണ്ഡപാണ്ഡിത്യസാരേഷു വിഭൂതിമത്തമേഷു കേരളേഷു, സതതമനന്യമാനസപ്രവൃത്തയജ്ഞധൂമധൂസരിതസത്യലോകൈഃ കലികാലകാലുഷ്യകന്ദളദളനശോഭിതമഹിമഭിർമ്മഹീസുരൈരധ്യാസിതേ, ശുകകീരകലത്രനഖഖണ്ഡിതമാതുലുങ്ഗഫലശകലകിസലയിതമഹീതലേ, മദമന്ഥരബാലഹംസരാക്ഷീകടിലശൃംഖലാവലംബദയുവകദംബകസൗഖ്യമാനോപവനേ, മന്ദമാരുതാധൂതപൂഗപാളീസിന്ദൂരിതാശാമുഖേ നിളാസംചാരികൂലേ ദോഷാകരഖണ്ഡമണ്ഡിതശിഖണ്ഡഖണ്ഡിമശാലിനിശിതനിജശൂലനിർഭിന്നദന്താവളാസൃഗ്ചർമ്മപരികർമ്മിതകടീതടഃ, ശൈലാധിരാജതനയാരൂഢകഠോരകുചകുഡ്മളീപീഡിതോരഃസ്ഥലഃ, പ്രളയസമയകുപിതകൃതവഹനമാളമാലാലോഹിതജടാഭാരഭരിതനൃത്തരങ്ഗിണീവാതപോതപോഷിതഭുജംഗമഃ, പരിവൃഢപരികല്പിതസപര്യാവിശേഷഃ സാക്ഷാദശോകപുരശേഖരോ നാമ ജഗദ്വന്ദ്യോ ഭഗവാൻ പിനാകപാണിഃ.

> അസ്യൈവ കന്യാപതിപാദപീഠ-
> വിചേഷ്ടമാനാശയപുണ്ഡരീകഃ
> നാരായണാചാര്യ ഇതി പ്രസിദ്ധിം
> പ്രാപ്തഃ പരാം പ്രാജ്ഞതയാ പുരോഗഃ.

തസ്യ ചരണാരവിന്ദയുഗളീഗളിതരേണുപരമാണുപാതപൂതചേതനാസാരഃ സാരസ്വതനിധിനാ സാക്ഷാദദ്രിസുതാനായകേനൈവാനേന ബാല്യാദേവാരഭ്യ വൈപശ്ചിതീം വൃത്തിമധികൃത്യ പരാം കാഷ്ഠാമാരോപിതഃ സതതസാഹിതീപരിചിതിവാഗ്മാനവാണീവിലാസസമുദ്ഭാസിതോത്തരിന്ദുശേഖരകുടുംബിനീകരുണാകടാക്ഷപാത്രീഭൂതമാണവൈഭവോ നാമ കവിരസാധാരണമഹിമൈവ."

ഇതിൽനിന്നു ഭട്ടതിരിയുടെ ഗുരുവായ നാരായണാചാര്യന്റെ ജന്മദേശം (അശോകപുരം) തിരുവേഗപ്പുറയായിരുന്നു എന്നും ഞാൻ മുമ്പൊരിക്കൽ പ്രസ്താവിച്ചതുപോലെ മാനവിക്രമമഹാരാജാവുതന്നെയാണു് അദ്ദേഹത്തെ ബാല്യംമുതൽക്കു പണ്ഡിതപദവിയിൽ കയററുന്നതിനു് ഉററു ശ്രമിച്ചതെന്നും ആ ശ്രമം ഫലവത്തായി പരിണമിച്ചു എന്നും കാണാവുന്നതാണു്.

സഭാപ്രവേശവും ഉദ്ദണ്ഡനുമായുള്ള വാഗ്വാദവും:— പന്ത്രണ്ടാമത്തെ വയസ്സിൽ എന്നുള്ള ഐതിഹ്യാംശം അല്പം അവിശ്വാസ്യമാണെങ്കിലും വളരെ ചെറുപ്പത്തിൽത്തന്നെ ഭട്ടതിരി തളിയിൽക്ഷേത്രത്തിൽ പ്രവേ

ശിച്ച് ഉദ്ദണ്ഡശാസ്ത്രികളുമായി വാദത്തിലേർപ്പെട്ടു എന്നു സാമൂതിരിക്കാ വൃന്നതാണ്.

'ന ച്ഛത്രം ന തുരംഗമോ ന വദതാം വൃന്ദാനി നോ വന്ദിനാം
ന ശ്രേണീ ന പട്ടണിവസനം ന ഹ്യംബരാഡംബരം
അന്തസ്സ്ഥാകമമന്ദമന്ദരഗിരിപ്രോദ്ധൂതദുഗ്ധോദധി–
പ്രേങ്ഖദ്വീചിപരമ്പരാപരിണതാ വാണീ തു നാണീയസീ.''

എന്ന ശ്ലോകമാണ് ഭട്ടതിരി ആദ്യമായി ചൊല്ലിയതു്. അതു കേട്ടു ശാസ്ത്രികൾ

''ഉക്തിപ്രത്യുക്തിമാർഗ്ഗക്രമപരിചയവാനസ്തി കശ്ചിദ്വിപശ്ചി–
ദ്യദ്യസ്മിൻ സന്തി തർഹ്യേഷ ബുധവരസമിതൗ ബിഭ്യദഭ്യാഗതോസ്മിൽ
ഭേകാന്തർഭേകകക്ഷിംഭരിഷു മദതോദ്ഭ്രാന്തഭോഗീന്ദ്രഭൃ–
ദ്ഭ്രൂണഭ്രംശീ കിമംഭഃഫണിഷു പതഗരാഡ് സംഭ്രമീ ബാംഭ്രമീതി?''

എന്നു ഗർജ്ജിച്ചു. ഭട്ടതിരി വീണ്ടും

''വേദം നാധ്യൈഷമധ്യഗീഷി, കാവ്യാമപ്യാദൃഷി, വ്യാപ്തഷി
ന്യായേ, വ്യാകരണം വ്യജൈഷി, വിഷമേ വൈശേഷികേ ക്ലേശിഷി,
മീമാംസാമപി പര്യവൈഷമഭവം, വ്യാഖ്യന്ത സാംഖ്യം, സ്മൃതീ–
രഭ്യാസിഷം, ശ്രുതധാം പുരാണപദവീം, യോഗേ ച പര്യശ്രമം.''

എന്നും

ശബ്ദവ്യാകൃതിനാന്തകർമ്മണി പടീയസ്സ്ഥാ തവ സ്യാദ്യദി
തർഹി കസ്യാപി പദസ്യ ഭട്ട രൂപധാം ദ്രാക് പ്രക്രിയോപക്രിയാം;
മീമാംസാരസമാംസളാ യദി ഗിരോ ന്യായോപി കോദീര്യതാം;
തർക്കേ വാ യദി കർക്കശോസ്യനുമിതിം കാമപ്യനല്പീകുരു.''

എന്നും

''കഠോ ഗവോഢസ്യ പ്രതിവദിതുരഹം
ഭാരതീമപ്യസാധ്വീം
സാധ്വീം സാധ്വീമസാധ്വീം ബുധവരസമിതൗ
ലക്ഷണേനാ ക്ഷണേന
മാനാഭാസം പ്രമാണം പ്രകൃതിഗതിവശാ–
ദപ്രമാണം പ്രമാണം
സച്ചാസത്തത്ഥാസന്നിശമയത ബുധാ
മച്ചരിത്രം വിചിത്രം''

എന്നും മറ്റും ഓരോ തരത്തിൽ വീരവാദം ചെയ്തു. ഇങ്ങനെ അവർ തമ്മിൽ അനേകം ഉക്തിപ്രത്യുക്തികൾ നടന്നു. 'ആകാരോ ഹ്രസ്വഃ' എന്നു ശാസ്ത്രികൾ ആക്ഷേപിച്ചപ്പോൾ 'ന ഹി ന ഹി അകാരോ ഹ്രസ്വഃ; ആകാരോ ദീർഘഃ' എന്നു കാക്കശ്ശേരി സമാധാനം പറഞ്ഞതായി കേട്ടിട്ടുണ്ട്. പക്ഷേ ഈ കഥ വേദാന്തദേശികരുടെ ചരിത്രത്തോടും ഘടിപ്പിച്ചു കാണുന്നു. വാസ്തവത്തിൽ ശാസ്ത്രികളെക്കാൾ ഭട്ടതിരി പ്രതിഭാവാനായിരുന്നു എങ്കിലും, ചതുശ്ശാസ്ത്രപണ്ഡിതനും പരിണ

തല്പരന്മാരായ അദ്ദേഹത്തോടു ശാസ്ത്രവാദങ്ങളിൽ ഏൎപ്പെടുന്നതു സൂക്ഷിച്ചുവേണമെന്നറിവുണ്ടായിരുന്ന അദ്ദേഹം പ്രായേണ ദുര്യുക്തികൾകൊണ്ടു വിജയം നേടുവാനാണു് ഉദ്യമിച്ചതു്. ഒടുവിൽ സദസ്സിൽ സന്നിഹിതനായിരുന്ന മഹാരാജാവു് രഘുവംശത്തിലെ ആദ്യത്തെ ശ്ലോകത്തിനു രണ്ടു പേരോടും അർത്ഥം പറയുവാൻ ആവശ്യപ്പെടുകയും ശാസ്ത്രികൾ നാലു വിധത്തിലും ഭട്ടതിരി പത്തു വിധത്തിലും അർത്ഥം പറയുകയും ചെയ്തു. ശാസ്ത്രികൾ ഭട്ടതിരിയുടെ കുശാഗ്രബുദ്ധി കണ്ടു് ആശ്ചര്യപ്പെട്ടു, 'യാ മാതാ പതിവ്രതാ' എന്നു പറയുകയും അവിടെയും ഭട്ടതിരി 'ന ഹി ന ഹി' എന്നു തക്കത്തരം ആവർത്തിക്കുകയും ചെയ്തു. അതെങ്ങനെയെന്നു നമ്പൂതിരിമാർ ചോദിച്ചപ്പോൾ അല്പം ആലോചിച്ചു "സോമഃ പ്രഥമോ വിവിദേ, ഗന്ധർവോ വിവിദ ഉത്തരഃ, തൃതീയോ അഗ്നിഷ്ടേ പതി,സ്തുരീയസ്തേ മനുഷ്യജാഃ" എന്ന ഋഗ്വേദം എട്ടാമഷ്ടകത്തിൽ മൂന്നാമധ്യായം ഇരുപത്തെട്ടാം വർഗ്ഗത്തിലെ അഞ്ചാമത്തെ ഋക്കു പ്രമാണമായി ഉദ്ധരിച്ചു കാണിച്ചുവത്രേ. ഏതായാലും ഭട്ടതിരി അന്നത്തെ വാദത്തിൽ വിജയം നേടി. 'സാധ്വീമസാധ്വീം' എന്ന ശ്ലോകത്തിൽ തനിക്കുണ്ടെന്നു ഘോഷിച്ച ശക്തിയാണു് ഭട്ടതിരി പ്രകൃതത്തിൽ പ്രദർശിപ്പിച്ചതു്. മറ്റൊരവസരത്തിൽ ശാസ്ത്രികൾ തനിക്കു സാഹിത്യത്തിലും സംഗീതത്തിലും ഒന്നുപോലെ നൈപുണ്യമുണ്ടെന്നു പ്രസ്താവിച്ചപ്പോൾ ഭട്ടതിരി ചൊല്ലിയതാണു്

"ഇന്ദ്രനീലേ ന രാഗോസ്തി; പദ്മരാഗേ ന നീലിമാ;
ഉഭയം മയി ഭാതീതി ഹന്ത! ഗുഞ്ജാ വിജൃംഭതേ."

എന്ന ശ്ലോകം. ഇങ്ങനെ പല വാദങ്ങളും ആ പണ്ഡിതമല്ലന്മാർ തമ്മിൽ നടത്തി എങ്കിലും രണ്ടു പേൎക്കും അന്യോന്യം അളവറ്റ ബഹുമാനമാണു് ഉണ്ടായിരുന്നതു്. രണ്ടു പേരുടേയും പുരസ്കർത്താവു പയ്യൂർ മഹർഷിയായിരുന്നു എന്നു മുമ്പുതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ.

അനന്തരചരിത്രം:—ഭട്ടതിരി ദ്വിതീയാശ്രമം സ്വീകരിക്കുകയുണ്ടായില്ല. ക്രമേണ അദ്ദേഹം അദ്വൈതവേദാന്തിയായി, അതിവർണ്ണാശ്രമിയായി, അനാസക്തിയോഗം അനുഷ്ഠിച്ചുകൊണ്ടു പല സ്ഥലങ്ങളിലും സഞ്ചരിച്ചു. ശുദ്ധാശുദ്ധങ്ങളിലും ഭക്ഷ്യാഭക്ഷ്യങ്ങളിലും അദ്ദേഹത്തിനു യാതൊരു നിഷ്കൎഷയുമില്ലാതായിത്തീർന്നു. തന്നിമിത്തം പൂർവാചാരപരിപാലകന്മാരായ നമ്പൂരിമാൎക്കു് അദ്ദേഹത്തെ സമുദായത്തിൽനിന്നു ബഹിഷ്കരിക്കണമെന്നു് ആഗ്രഹമുണ്ടായി എങ്കിലും ആ ജീവന്മുക്തന്റെ തപഃപ്രഭാവത്തിൽ ഭയമുണ്ടായിരുന്നതിനാൽ അവർ അതിനു് ഒരുങ്ങിയില്ല. അക്കാലത്തു് ഒരിക്കൽ നേരം വൈകീട്ടും നിത്യകർമ്മമായ സന്ധ്യാവന്ദനം ചെയ്യാതിരിക്കുന്നതു കണ്ടു ചില നമ്പൂരിമാർ അദ്ദേഹത്തെ കളിയാക്കുകയും അപ്പോൾ അദ്ദേഹം ഉപനിഷദന്തർഗ്ഗതമായ

"ഹൃദാകാശേ ചിദാദിത്യസ്സദാ ഭാതി നിരന്തരം;
ഉദയാസ്തമയൗ ന സ്തഃ കഥം സന്ധ്യാമുപാസ്മഹേ?"

എന്ന ശ്ലോകം ചൊല്ലി അവരെ മടപ്പിക്കുകയും ചെയ്തു. മറെറാരിക്കൽ പിതൃശ്രാദ്ധംപോലും ചെയ്യാത്ത അദ്ദേഹത്തെ മററു ചില നമ്പൂരിമാർ അധിക്ഷേപിച്ചപ്പോൾ

"മൃതാ മോഹമയീ മാതാ; ജാതോ ജ്ഞാനമയസ്സുതഃ;
ശാവസൂതകസംബന്ധാദനൎഹസ്സ്വകൎമ്മസു."

എന്നു വേറൊരു ഉപഹാസശ്ലോകം ചൊല്ലി അവരേയും ലജ്ജിപ്പിച്ചു. തൃപ്പൂണിത്തുറയ്ക്കു സമീപമുള്ള സുപ്രസിദ്ധമായ ചോററാനിക്കര ദേവീക്ഷേത്രത്തിനടുത്തായി ഭട്ടതിരിക്കു് ഒരു ഗൃഹമുണ്ടായിരുന്നു എന്നും ആ ക്ഷേത്രത്തിൽ താൻ പ്രവേശിച്ചപ്പോൾ ചില നമ്പൂരിമാക്കു് അതിൽ വൈരസ്യം തോന്നുകയാൽ അദ്ദേഹം നാടു വിട്ടു പരദേശത്തേയ്ക്കു പോയി എന്നും പഴമക്കാർ പറയുന്നു. അവിടെവച്ചാണു് "ആപദി കിം കരണീയം?" എന്നൊരു നമ്പൂരി അദ്ദേഹത്തോടു ചോദിക്കുകയും "സ്മരണീയം ചരണയുഗളമംബായാഃ" എന്നു് അദ്ദേഹത്തിന്റെ ഉത്തരം കേട്ടിട്ടു "തൽസ്മരണം കിം കുരുതേ" എന്നു വീണ്ടും ചോദിക്കുകയും അതിനു് അദ്ദേഹം "ബ്രഹ്മാദീനപി ച കിങ്കരീകുരുതേ" എന്നു വീണ്ടും മറുപടി പറയുകയും ചെയ്തതു്. മരണം പരദേശത്തുവച്ചായിരുന്നു. ചോററാനിക്കരയ്ക്കു സമീപമുള്ള കീഴ്പ്പുറത്തു ഭട്ടതിരിയും പള്ളിപ്പുറത്തു ഭട്ടതിരിയും കാക്കശ്ശേരിയുടെ ശിഷ്യഗണത്തിൽ പെട്ടവരായിരുന്നു. പള്ളിപ്പുറത്തു ഭട്ടതിരിയുടെ ഒരു മുക്തകമാണു് ചുവടെ ചേക്കുന്നതു്:

"ദൈവതേ ലക്ഷദായാധീതീ ഹ്യദൈവതേ ലക്ഷപാരഗഃ;
അദ്യാപി വിദ്യാലാഭായ ജാഗൎത്ത്യേവ ജരന്നപി."

"ശാലികാനാഥവസുധഃ" എന്ന അദ്ദേഹത്തിന്റെ മറെറാരു ശ്ലോകം ഞാൻ പ്രഭാകരനെപ്പററിയുള്ള വിമർശനത്തിൽ ഉദ്ധരിച്ചിട്ടുണ്ടു്.

**വസുമതീമാനവിക്രമം:**—കാക്കശ്ശേരിയുടെ കൃതിയായി 'വസുമതീമാനവിക്രമം' എന്ന ഏഴങ്കത്തിലുള്ള ഒരു നാടകമല്ലാതെ മറെറാന്നും കണ്ടുകിട്ടീട്ടില്ല. എങ്കിലും ആ ഒരു കൃതികൊണ്ടുതന്നെ അദ്ദേഹം സഹൃദയന്മാരുടെ സശിരഃകമ്പമായ ശ്ലാഘയ്ക്കു പാത്രീഭവിക്കുന്നുണ്ടു്. മാനവിക്രമമഹാരാജാവു മങ്ങാട്ടച്ചൻ എന്ന മന്ത്രിയുടെ പുത്രിയായ വസുമതിയെ വിവാഹം ചെയ്യുന്നതാണു് കഥാവസ്തു. ഇതരനാടകങ്ങളിലെന്നപോലെ ഇതിലും നായികയ്ക്കും നായകനും പല ദുഃഘടങ്ങളും തരണം ചെയ്യേണ്ടിവരുന്നു. പ്രസ്താവനയിൽത്തന്നെ മഹാരാജാവിനെപ്പററി ശ്രുതിഹ്ലാദകമായ ഒരു വർണ്ണനയുണ്ടു്. അതാണു് താഴെച്ചേക്കുന്നതു്:

"അദ്യ ഖലു ഹമാദിശ്ചാസ്തി നിഖിലനരപതിനികരവികടമകുടതടഘടിതമാണിക്യമണികിരണപല്ലവിതപദപാരിജാതസ്യ വിജയലക്ഷ്മീവിഹാരരംഗായമാണവക്ഷഃസ്ഥലസ്യ വിമതനരപതിവനിതാനിബിഡതരകുചകുംഭസംഭൃതകസ്തൂരികാപത്രപടലികാപരിക്ഷേപപാരീണദോഃകാണ്ഡസ്യ ഖണ്ഡപരശുനിടിലതടഘടിതദഹനവിസ്മരജ്വാലാമാലാ

കോലാഹലാസഹിഷ്ണുപ്രതാപാനലാച്ഛിന്നതിമിരതതിനീരാജിതബ്രഹ്മാണ്ഡമണ്ഡലസ്യ പ്രചണ്ഡതരമന്ദരഗിരിഭ്രമണോല്ലുണ്ഠനോദ്ഭൂതാംഭോനിധിതരംഗിതരംഗനികരാനുഷംഗസംഗതാരിവ ശുഃ പ്രതിനിഃ ചാളിതദിഗന്തയശസ്സമാനസ്യ സൗന്ദര്യസാരാമലോചനാനന്ദിതസുന്ദരമുഖശ്രീവല്ലിമല്ലികാബദ്ധപരിമളസുരഭിപരിവാഹസാഹായ്യകദായകവിതാചാതുരീസന്തോഷിതാഖിലവിദ്വജ്ജനസ്യ സജ്ജനസംസ്തൂയമാനഗുണഗണവിസ്തൃതപൂർണ്ണചന്ദ്രപതികാന്തസന്താനസ്യ കമലാവിലോലനയനാഞ്ചലസഞ്ചാരഖേലാസങ്കേതമന്ദിരായമാണവദനസ്യ സന്താനചിന്താമണിസുരഭിഭൈകന്ദനുഖവദാന്യനിവഹമഹിമനിഗമപാനാനധ്യായപണ്ഡിതഃ ശാർവ്വരീസാർവ്വഭൗമരുചിഗർവ്വസർവ്വങ്കഷസർവ്വതോമുഖസ്മിതചന്ദ്രികാനിഷ്യന്ദാനന്ദപരിഷദഃ പരപരാക്രമപ്രക്രമഹേലാരാശനികല്പാന്തവലാഹകസ്യ വിശിഷ്ടതമധർമ്മമന്ദരധാരണകലാകൂടസ്ഥകമഠസ്യ നിരുപമസൗന്ദര്യലക്ഷ്മീകലാപിനീവിലാസകേതുയഷ്ടേഃ അഷ്ടാദശദ്വീപസമാഗതസകലരത്നപരമ്പരാപരിപൂരിതനിജനഗരബാഹ്യാളിന്ദനിഗളിതലക്ഷ്മീകരേണുകസ്യ രേണുകാതനയചരിതസാധർമ്മ്യശാലിസാഹസോപക്രമനിർജ്ജിതപരിപന്ഥിസഞ്ചയബാഹുപൂരാജ്യാഹുതിജാജ്വല്യമാനതേജഃപാവകസ്യ പാർത്ഥപാരാവാരപാകശാസനസ്യ ശ്രീവിക്രമക്ഷ്മാനായകസ്യ ആസ്ഥാനീകൃതപരിഹിണ്ഡിതേന പണ്ഡിതമണ്ഡലേന

ബാണാസാരപ്രസർപ്പത്തുരഗഖരഖുരോ-
ദ്ധൂതധൂളീപയോദ-
വ്യാത്തച്ഛാദിത്യരോചിഃപ്രചയപരിണമ-
ദ്ദുർദ്ദിനാഭോഗഭീമാം
ഖേ ഖേലത്തുങ്ഗശൃങ്ഗധ്വജപടപടലീ-
സബലാകാവലീകാം
സങ്ഗ്രാമപ്രാവൃഷം യസ്സൃജതി നിജയശ-
സ്സസ്യസമ്പത്സമൃദ്ധ്യൈ.

തസ്യ ചന്ദ്രചൂഡചരണസരസിജരുചിരരുചിമധുരമധുകണങ്ങളലോലുപലോലംബായമാനമാനസസ്യ, സങ്ഗ്രാമാങ്ഗണരിങ്ഖണവശംവദതുരഗഖരതരഖുരപുടനിപാതദലിതധരണീതലോച്ചലിതബഹളധൂളീപാളീകലുഷിതവിയന്നദീസലിലസ്യ, അസ്മത്സ്വാമിനഃ ശ്രീമാനവിക്രമസ്യ, ചരിതാനുബന്ധി ദാമോദരകവിനിബദ്ധം കിമപി രൂപകോത്തമം''

ഈ ഗദ്യത്തിൽനിന്നുതന്നെ ''അസ്പൃശ്യാകമന്ദമന്ദരഗിരി'' ഇത്യാദി പ്രശംസ അദ്ദേഹത്തിന്റെ സൃഷ്ടിക്ക യോജിച്ചതാണെന്നു വായനക്കാർക്കു ഗ്രഹിക്കാവുന്നതാണ്. പ്രസ്താവനയിൽത്തന്നെയുള്ള രണ്ടു പദ്യങ്ങൾ കൂടി പ്രകൃതോപയോഗികളാകയാൽ ഉദ്ധരിക്കേണ്ടിയിരിക്കുന്നു:

''ഭോഭോസ്സൽകവയഃ ഖലാദ്രിപവയഃ ശൃണ്വന്തു സർവ്വേ വചോ
മൽകം, യത് കവിതാപഥേ മിതവചാസ്സോയം പ്രവൃത്തോ ജനഃ;

കോലാഹലാസഹിഷ്ണുപ്രതാപാനലാച്ഛിസ്സന്തതിനിര്‍ഭരനീരാജിതബ്രഹ്മാണ്ഡമണ്ഡപസ്യ പ്രചണ്ഡതരമന്ദരഗിരിഭ്രമണോല്ലുണ്ഠമാനദുഗ്ധാംഭോധിതരങ്ഗിതരങ്ഗകലാപഷങ്ഗശൃങ്ഗാരിതശശിപാടീരനിശ്ചാളിതദിഗ്വധൂസ്തനാസ്യ സൌരഭിതഹാസസൌന്ദര്യലോചനാനന്ദിതസുന്ദരയോഷില്ലതാമല്ലികാബാഹുള്യപരിമളധരീപരീവാഹസാഹായ്യകദായികവിതാചാതുരീസന്ദോഹിതാഖിലവിദ്വജ്ജനസ്യ സജ്ജനസംസ്തൂയമാനഗുണഗണവിസ്തൃതചൂര്‍ണ്ണാരപതികഥാസന്താനസ്യ കമലാവിലോലനയനാനവലസജ്ജാഹേലാസങ്കേതമന്ദിരായമാണവദനസ്യ സന്താനചിന്താമണിസുരഭിവൈകര്‍ത്താനുഭവദാന്യനിവഹമഹിമനിഗമപാനാസ്യായപാണേഃ ശര്‍വ്വരീസാര്‍വ്വഭൌമതുച്ഛീകരസര്‍വ്വങ്കഷസര്‍വ്വതോമുഖസ്ഫീതചന്ദ്രികാനിഷ്യന്ദാനന്ദപരിഷദഃ പരപരാക്രമപ്രക്രമഘോരാരാശനികല്ലോലവലാഹകസ്യ വിശിഷ്ടതമധ്യമന്ദരധാരണകലാകൂടസ്ഥകമഠസ്യ നിരുപമസൌന്ദര്യലക്ഷ്മീകലാപിനീവിലാസകേതുയഷ്ടേഃ അഷ്ടാദശദ്വീപസമാഗതസകലരത്നപരമ്പരാപരിപൂരിതനിജനഗരനഗര്യാളിന്ദനിഗളിതലക്ഷ്മീകരേണുകസ്യ രേണുകാതനയചരിതസാധര്‍മ്യശാലിസാഹസോപക്രമനിര്‍ജ്ജിതപരിപന്ഥിസഞ്ചയബാഹുപൂരാജ്യാഹുതിജാജ്വല്യമാനതേജഃപാവകസ്യ പരിതപാരാവാരപാകശാസനസ്യ ശ്രീവിക്രമകമ്പനായകസ്യ ആസ്ഥാനീകൃതപരിഹറിണ്ഡിതോ പണ്ഡിതമണ്ഡലേന

ബാണാസാരപ്രസര്‍പ്പത്തുരഗഖരഖുരോ-
ദ്ധൂതധൂളീപയോദ-
വ്യൂഢധ്വാദിത്യരോചിഃപ്രചയപരിണമ-
ദ്ദുര്‍ദ്ദിനാഭോഗഭീമാം
ഖേ ഖേലത്തുങ്ഗശൃങ്ഗധ്വജപടപടലീ-
സദ്ബലാകാവലീകാം
സങ്ഗ്രാമപ്രാവൃഷം യസ്സൃജതി നിജയശ-
സ്സസ്യസമ്പത്സമൃദ്ധ്യൈ.

തസ്യ ചന്ദ്രചൂഡചരണസരസിജരുചിരരുചിമധുരമധുകരബാലനലോലുപചലാലംബായമാനമാനസസ്യ, സങ്ഗ്രാമാങ്ഗണരിങ്ഗണവശംവദതുരഗഖരതരഖുരപുടാഭിപാതദലിതധരണീതലോച്ചലിതവര്‍ദ്ധിഷ്ണുധൂളീപാളീകലുഷിതവിയന്നദീപയസ്സലിലസ്യ, അത്യുത്സാഹിനഃ ശ്രീമാനവിക്രമസ്യ, ചരിതാന്തര്‍ബന്ധി ദാമോദരകവിനിബന്ധം കിമപി രൂപകോത്തമം''

ഈ ഗദ്യത്തില്‍നിന്നുതന്നെ ''അസ്കൃദ്ധ്യാകമന്ദമന്ദരഗിരി'' ഇത്യാദി പ്രശംസ അദ്ദേഹത്തിന്റെ സ്വകൃതിക്കു യോജിച്ചതാണെന്നു ഭാവുകന്മാര്‍ക്കു ഗ്രഹിക്കാവുന്നതാണ്. പ്രസ്താവനയില്‍ത്തന്നെയുള്ള രണ്ടു പദ്യങ്ങള്‍കൂടി പ്രകൃതോപയോഗികളാകയാല്‍ ഉദ്ധരിക്കേണ്ടിയിരിക്കുന്നു:

''ഭോ ഭോസ്സല്‍കവയഃ ഖലാദ്വിപവയഃ ശൃണ്വന്തു സര്‍വ്വേ വചോ
മല്‍കം, യല്‍ കവിതാപഥേ മിതവചാസ്സോയം പ്രവൃത്തോ ജനഃ;

പാണീ ഗാഢധൃതാകങ്കണധരൗ; സ്ത്രീണാം തഥാപി സ്ഫുടം
ജ്ഞായന്തേ മുഖസൗരഭേണ മഹതാ കാന്താഭിസാരക്രമാഃ.''

(7) ചന്ദ്രോദയം:

''യൽ പ്രാഗഞ്ജനപങ്കരഞ്ജിതമിവ, പ്രാവൃട്പയോദാവലീ-
ഗാഢാശ്ലിഷ്ടമിവ, സ്മരാന്തകഗളച്ഛായൈരിവാപൂരിതം,
ലോലംബൈരിവ ചുംബിതം സമജനി ധ്വാന്താന്ധബാധാദഹോ
തൽ പശ്യാദ്യ വിപാണ്ഡുരം വലഭിദസ്സഞ്ജായതേ ദിങ്മുഖം.''

'കാളിദാസഹർഷരാജശേഖര'മുഖന്മാരായ മഹാകവികളെയാണ് ഭട്ടതിരി പ്രസ്താവനയിൽ സ്മരിച്ചിരിക്കുന്നതെങ്കിലും അദ്ദേഹത്തിന് അത്യധികം പഥ്യം മുരാരിയോടും രാജശേഖരനോടുമാണെന്നു് ഉദ്ധൃതങ്ങളായ ശ്ലോകങ്ങളിൽനിന്നു ധരിക്കാവുന്നതാണ്. ഉദ്ദണ്ഡന്റെ കവിതയ്ക്കുള്ള മാധുര്യം ഭട്ടതിരിയുടേതിനില്ല. അതിൽ ഓജസ്സാണ് സർവോപരി പരിസ്ഫുരിക്കുന്നതു്. ആശയങ്ങളുടെ അചുംബിതത്വം, വിശിഷ്ടശബ്ദങ്ങളുടെ സമ്യക്പ്രയുക്തത മുതലായ അംശങ്ങളിൽ ഭട്ടതിരിയുടെ നാടകത്തിനു ഗണനീയമായ ഔൽകൃഷ്ട്യമുണ്ടു്. എന്നാൽ ആകെക്കൂടി നോക്കുമ്പോൾ മല്ലികാമാരുതത്തിനുതന്നെയാണ് അഭ്യർഹിതത്വം എന്നുള്ളതിനു സന്ദേഹമില്ല.

**കാക്കശ്ശേരിയുടെ ഒരു ഭാഷാശ്ലോകം:—** അതിബാല്യത്തിൽ ഭട്ടതിരിയെ ഒരിക്കൽ മൂക്കോലയ്ക്കൽ ദേവീക്ഷേത്രത്തിൽ തൊഴിയിക്കുവാൻ കൊണ്ടുപോയി. അപ്പോൾ അദ്ദേഹം ചൊല്ലിയതാണ് പ്രസിദ്ധവും അധോലിഖിതവുമായ ഭാഷാശ്ലോകം:

''യോഗിമാർ സതതം പൊത്തും തുമ്പത്തെത്തള്ളയാരഹോ
നാഴിയിൽപ്പാതിയാടീല പലാകാശേന വാ ന വാ''

യോഗിമാർ പൊത്തുന്നതു മൂക്കു്; മൂക്കിന്റെ തുമ്പു മൂക്കുതല (മൂക്കോല); അവിടത്തെ ദേവി ഉരിയാടാത്തതു (പലാകാശം) ബ്രഹ്മമാനം അഥവാ ഗർവംകൊണ്ടാണോ എന്നു ശങ്ക. ഇതാണ് ആ ശ്ലോകത്തിന്റെ അർത്ഥം. വികടപ്രയോഗങ്ങളിൽ അദ്ദേഹത്തിനു ശൈശവത്തിൽത്തന്നെ പ്രാഗത്ഭ്യമുണ്ടായിരുന്നു എന്നു് ഈ ശ്ലോകം തെളിയിക്കുന്നു.

**ഇന്ദുമതീരാഘവം:—** ഇന്ദുമതീരാഘവം എന്നൊരു നാടകത്തിന്റെ ഏതാനും ഭാഗം കണ്ടുകിട്ടീട്ടുണ്ടു്. അതു കാക്കശ്ശേരിയുടെ കൃതികളിൽ ഒന്നാണെന്നു ഡാക്ടർ കൃഷ്ണമാചാര്യർ അദ്ദേഹത്തിന്റെ സംസ്കൃതസാഹിത്യചരിത്രത്തിൽ പ്രസ്താവിച്ചിട്ടുള്ളതിനു് അടിസ്ഥാനമൊന്നുമില്ല. ഇന്ദുമതീരാഘവം ഒരു കേരളീയന്റെ കൃതിതന്നെ. പ്രസ്താവനയിൽ ''അസ്തി കില കേരളേഷു സമസ്തദുശ്ചരിതവിധ്വംസിനീ, നിരസ്തമലവിപ്രകുലപരിക്രാന്തതടപ്രദേശാ, പ്രാചീനാമധേയാ സരിൽപ്രവരാ.

തസ്യാസ്തീരേ വിലസതിതരാം താരകാധീശമൗലേഃ
ക്ഷേത്രം; തത്ര പ്രഥിതയശസാമസ്തി വാസ്തും പവിത്രം

കൈലാസാന്വാമജനി രവിവർമ്മാഭിധേയസ്തദീയേ
വംശേ വിദ്യാവിഹൃതിനിലയഃ പദ്യബോധോ നരാണാം''

എന്നു പറഞ്ഞിരിക്കുന്നു. ഈ പ്രാചീനാദി ഏതെന്നും അതിന്റെ തീരത്തിൽ വസിച്ചിരുന്ന രവിവർമ്മാവു് ആരെന്നും അറിയുന്നില്ല. രവിവർമ്മാവു കൈലാസൻ(വാരിയർ)ആകുന്നതു് എങ്ങനെയെന്നും ചിന്ത്യമായിരിക്കുന്നു. അദ്ദേഹത്തെ ''നിശ്ശേഷശബ്ദാംബുധിചുളുകയിതാ കഃ സംഭൃതിരന്യഃ'' എന്നു കവി വാഴ്ത്തുകയും

''ദേശികസ്യാസ്യ കരുണാമവലംബ്യ പരം ബലം
അകരോദ്ദീപകമിദം കോപി ഭൂസുരബാലകഃ''

എന്നു തുടർന്നുപന്യസിക്കുകയും ചെയ്യുന്നു. പറയത്തക്ക യാതൊരു ഗുണവുമില്ലാത്ത പ്രസ്തുതശ്ലോകങ്ങളുടെ കർത്താവു കാക്കശ്ശേരിയല്ലെന്നു സഹൃദയന്മാരെ പറഞ്ഞു ബോധിപ്പിക്കേണ്ടതില്ല. കാക്കശ്ശേരിയുടെ ഗുരുനാഥനായി ഒരു രവിവർമ്മാവിനെപ്പറ്റി ആരും കേട്ടിട്ടുമില്ല.

**ചേന്നാസ്സ നാരായണൻ നമ്പൂരിപ്പാട്ടു്, തന്ത്രസമുച്ചയം:—** ചേന്നാസ്സ നാരായണൻനമ്പൂരിപ്പാട്ടിലെ ജനനം കൊല്ലം 603 മേടമാസത്തിലായിരുന്നു എന്നുള്ളതിനു് അദ്ദേഹത്തിന്റെ കൃതിയായ തന്ത്രസമുച്ചയത്തിന്റെ പന്ത്രണ്ടാം പടലത്തിൽ ലക്ഷ്യമുണ്ടു്:

'കല്യബ്ദേഷ്വതിയത്സു നന്ദനയനേഷ്വംഭോധിസംഖ്യേഷു യ-
സ്സംഭൂതോ ഗുരുവീതിഹവ്യനിയുങ്മേഷേ സവേദാന്വയേ
പ്രാഹുര്യസ്യ ജയന്തമങ്ഗലപദേദ്ധം ധാമ നാരായണ-
സ്സോയം തന്ത്രമിദം വ്യധാദ് ബഹുവിധാദുദ്ധൃത്യ തന്ത്രാർണ്ണവാൽ.

* * * *

ഇതി തന്ത്രസമുച്ചയേ ശ്രുതാച്യുതാക്രമഗുരുപ്രൈഷ്യ രവിജനസമ്പ്രണീതേ
പടലഃ പരിശിഷ്ടകർമ്മവാദീ ദശമോത്തരദ് ദ്വിപുരസ്സരസ്സമാപ്തഃ.''

ഈ ശ്ലോകങ്ങളിൽനിന്നു നമ്പൂരിപ്പാടു ജനിച്ചതു കലി 4529-ാം വർഷത്തിലാണെന്നും, അദ്ദേഹത്തിന്റേയും പിതാവിന്റേയും നാമധേയങ്ങൾ യഥാക്രമം നാരായണനെന്നും രവിയെന്നും ആയിരുന്നു എന്നും ഗുരുസംജ്ഞമാണു് (ഭാർഗ്ഗവം) അദ്ദേഹത്തിന്റെ ഗോത്രമെന്നും വിശദീഭവിക്കുന്നു. നമ്പൂരിപ്പാട്ടിലെ ഇല്ലം പൊന്നാനിത്താലൂക്കിൽ വന്നേരിദേശത്തിലായിരുന്നു. ആ ഇല്ലം ഇപ്പോൾ ഗുരുവായൂരിലെ തന്ത്രിയുടെ കുടുംബത്തിൽ ലയിച്ചിരിക്കുന്നു. ഒരു ശാഖ കൊച്ചിരാജ്യത്തു ചൊവ്വരയും താമസിക്കുന്നു. രണ്ടേയും ചേന്നാസ്സ് എന്ന പേരിൽ രണ്ടില്ലങ്ങൾ ഉണ്ടായിരുന്നതു. തന്ത്രസമുച്ചയം രചിച്ചതു് 603-ൽ ആണെന്നു 'കല്യബ്ദേഷു' എന്ന ശ്ലോകത്തിൽനിന്നു സിദ്ധിക്കുന്നില്ല. ''അതീതേഷു വ്യോമേഷു സവേദാന്വയേ സംഭൂതഃ'' എന്നു തന്ത്രസമുച്ചയവ്യാഖ്യാതാവായ വിവരണകാരനും ''നാലായിരത്തഞ്ഞൂറിരുപതു കലിയുഗസംവത്സരം

കഴിഞ്ഞിരിക്കുമ്പോഴും കൊല്ലവർഷം 603-ാമാണ്ടു 'യാതൊരു ഗ്രന്ഥകാരൻ ഉണ്ടായി'' എന്നു് അതേ ഗ്രന്ഥത്തിനു ഭാഷാവ്യാഖ്യാനം രചിച്ച കഴിക്കാട്ടു മഹേശ്വരൻഭട്ടതിരിയും പ്രസ്താവിച്ചിട്ടുണ്ടു്. കൊല്ലം 603-ൽ ആണു് സമുച്ചയനിർമ്മിതി എങ്കിൽ ആ ഗ്രന്ഥകാരനു മാനവിക്രമമഹാരാജാവിന്റെ സദസ്യനാകുവാൻ മാർഗ്ഗവുമില്ല. സമുച്ചയകാരന്റെ ഗുരു ദിവാകരൻ എന്നൊരു പണ്ഡിതനായിരുന്നു എന്നുള്ളതു 'ഗുരുദിവാകരഭദ്രകടാക്ഷതഃ' ഇത്യാദി ശ്ലോകത്തിൽ അദ്ദേഹംതന്നെ സൂചിപ്പിച്ചിട്ടുള്ളതായി അദ്ദേഹത്തിന്റെ ശിഷ്യനായ വിവരണകാരൻ പറയുന്നു. ചെല്ലപ്പള്ളിബ്ഭട്ടതിരിയും ചേന്നാസ്സു നമ്പൂരിപ്പാടും രാജാവിനെ ദ്വേഷിച്ചു ചില ശ്ലോകങ്ങൾ ഉണ്ടാക്കുകയാൽ ചെല്ലപ്പള്ളി തന്നെക്കാൾ പല യോഗ്യന്മാരുമിരിക്കേ മുമ്പിൽകടന്നു ചീട്ടു വാങ്ങണമെന്നും ചേന്നാസ്സു തന്ത്രവിഷയകമായി ഒരു ഗ്രന്ഥം രചിക്കണമെന്നുമായിരുന്നു മാനവിക്രമന്റെ ശിക്ഷയെന്നാണല്ലോ ഐതിഹ്യം. അതു ശരിയാണെങ്കിൽ മഹാരാജാവു മലയാളക്കരയിലെ ക്ഷേത്രങ്ങൾക്കും ക്ഷേത്രാചാരങ്ങൾക്കും ഒരു മഹാനുഗ്രമാണു് തന്മൂലം ചെയ്തതു്. എന്തെന്നാൽ ആ ആജ്ഞയുടെ വൈഭവത്താൽ തന്ത്രശാസ്ത്രത്തിൽ പ്രകൃഷ്ടമായ പ്രാവീണ്യം സമ്പാദിച്ചിരുന്ന നമ്പൂരിപ്പാടു ബഹുവിധമായ തന്ത്രാർണ്ണവം മഥിച്ചു സമുച്ചയം എന്ന അമൃതകുംഭം ലോകത്തിനു നല്കുവാനിടവന്നു. സ്മൃതിയുടെ വിഷ്ണുസംഹിത, ഈശാനഗുരുദേവപദ്ധതി, പ്രപഞ്ചസാരം, പ്രയോഗമഞ്ജരി, മയമതം, ക്രിയാസാരം മുതലായി അന്നുവരെ കേരളത്തിൽ ഏതദ്വിഷയത്തിൽ പ്രമാണീഭൂതങ്ങളായ പല ഗ്രന്ഥങ്ങളേയും അതു് ഉപജീവിക്കുകയും കബളീകരിക്കുകയും ചെയ്തു. "അത്രാന്യദാവിശുദ്ധൈഃ കാശ്ചന ഗുരുശിക്ഷിതാസ്തു പവോചാമ'' എന്ന വാക്യത്തിൽനിന്നു തന്റെ ഗുരുനാഥന്റെ മുഖത്തുനിന്നു ഗ്രഹിക്കുവാനിടവന്ന ചില രഹസ്യങ്ങളും പ്രസ്തുതഗ്രന്ഥത്തിൽ അന്തർഭവിപ്പിച്ചിട്ടുണ്ടെന്നു കാണാം. പരമേതു സംശയച്ഛേദകമായ രീതിയിൽ സംക്ഷേപിച്ചു പറവാൻ നമ്പൂരിപ്പാട്ടിലേക്കുള്ള സാമർത്ഥ്യം പ്രത്യേകിച്ചും പ്രശംസാവഹമാണു്. സമുച്ചയത്തിലെ പന്ത്രണ്ടു പടലങ്ങളിലുമായി അദ്ദേഹം ഉൾക്കൊള്ളിച്ചിട്ടുള്ള 2896 പദ്യങ്ങളിൽ ദേവാലയനിർമ്മാണപരിപാടികളും

"ശ്രീശേശശങ്കരനാരായണദുർഗ്ഗാകുമാര-
വിഘ്നേശശാസ്തൃപതിനാമധിദൈവതാനാം
വക്ഷ്യേ പരസ്യ ച തഥാപരസ്യ സമാസതോത്ര-
മർച്ചാവിധിം സഹ ദൃതൈശ്ച വിശേഷയുക്തം.

എന്ന തന്റെ പ്രതിജ്ഞ അനുസരിച്ചു വിഷ്ണു, ശിവൻ, ശങ്കരനാരായണൻ, ദുർഗ്ഗ, സ്കന്ദൻ, ഗണപതി, ശാസ്താവു എന്നീ ഏഴു ദേവതകളുടെ അർച്ചാവിധിയും അദ്ദേഹം പ്രതിപാദിക്കുന്നു.

**മാനവവാസ്തുലക്ഷണം:**—തന്ത്രസമുച്ചയത്തിനു പുറമേ മാനവവാസ്തുലക്ഷണം എന്നൊരു ഗ്രന്ഥംകൂടി ചേന്നാസ്സു നമ്പൂരിപ്പാടു രചിച്ചി

ട്ടുണ്ടു്. ഇതിനു മനുഷ്യാലയചന്ദ്രിക എന്നും പേരുണ്ടു്. പ്രസ്തുതഗ്രന്ഥത്തിന്റെ വ്യാഖ്യാതാവു്, "അയം കവിഃ, മയാ തന്ത്രസമുച്ചയേ ദേവാലയലക്ഷണമുക്തം; മനുഷ്യാലയലക്ഷണം കുത്രാപി നോക്തഞ്ച; തസ്മാദിദാനീം തന്ത്രസമുച്ചയാൽ കതിപയപദ്യാനി സമാവകാശമുദ്ധൃത്യ തൈസ്സഹ ചതുശ്ചത്വാരിംശദ്ഭിഃ ശ്ലോകൈർമ്മനുഷ്യാലയലക്ഷണം വക്ഷ്യാമീതി നിശ്ചിത്യ തത്രാദൗ പ്രഥമേന ശ്ലോകേനോദ്ദിഷ്ടദേവതാനമസ്കാരം ചികീർഷിതപ്രതിജ്ഞാഞ്ചാഹ" എന്നു പ്രസ്താവിച്ചിട്ടുള്ളതിൽനിന്നാണു് ഈ വസ്തുത വെളിപ്പെടുന്നതു്. ശ്ലോകം അടിയിൽ ചേർക്കുന്നു:

"പ്രണമ്യ വിശ്വസ്ഥപതിം പിതാമഹം
നിസർഗ്ഗസിദ്ധാമലശില്പനൈപുണം
മയാ വിവിച്യാഗമസാരമീര്യതേ
സമാസതോ മാനവവാസ്തുലക്ഷണം."

വ്യാഖ്യാതാവു് ആരെന്നറിയുന്നില്ല. പ്രസ്തുതഗ്രന്ഥത്തിൽ ആകമാനമായി നാല്പതിനാലു ശ്ലോകങ്ങളേയുള്ളു. പിന്നീടു ശില്പരത്നത്തിൽനിന്നു ചില ശ്ലോകങ്ങൾകൂടി എടുത്തു ചേർത്തു ഷട്പഞ്ചാശിക എന്ന പേരിൽ അതു് ഏതോ ഒരു പണ്ഡിതൻ വികസിപ്പിച്ചിട്ടുള്ളതായും കാണുന്നു.

മനുഷ്യാലയനിർമ്മാണത്തിനു യോഗ്യമായ പ്രദേശമേതെന്നു താഴെ കാണുന്ന ശ്ലോകത്തിൽ നിർണ്ണയിച്ചിരിക്കുന്നു:

"ഗോമത്യഃ ഫലപുഷ്പദുഗ്ദ്ധതരുകാശ്ചാഢ്യാ സമാ പ്രാക്പ്ലവാ
സ്നിഗ്ദ്ധാ ധീരരവാ പ്രദക്ഷിണജലോപേതാശ്ശുണ്ഡീജോദ്ഗമാ
സംപ്രോക്താ നിമ്നപാംസുരക്ഷയജലാ തുല്യാ ച ശീതോഷ്ണയോഃ
ശ്രേഷ്ഠാ ഭൂരധമാ സമുക്തവിപരീതാ മിശ്രിതാ മധ്യമാ."

മാനവവാസ്തുലക്ഷണത്തിനു് ഒരു പഴയ ഭാഷാവ്യാഖ്യാനമുണ്ടു്; അതു് ആരുടെ കൃതിയെന്നറിയുന്നില്ല.

**തന്ത്രസമുച്ചയവ്യാഖ്യകളും ശേഷസമുച്ചയവും:—** തന്ത്രസമുച്ചയത്തിനു വിമർശിനിയെന്നും വിവരണമെന്നും രണ്ടു പ്രസിദ്ധങ്ങളായ വ്യാഖ്യകളുണ്ടു്. ആദ്യത്തേതു ഗ്രന്ഥകാരന്റെ പുത്രനായ ശങ്കരൻനമ്പൂതിരിപ്പാട്ടിലേയും, രണ്ടാമത്തേതു ശിഷ്യനും കൃഷ്ണശർമ്മാവുമായ മറ്റൊരു ബ്രാഹ്മണന്റേയും കൃതികളാണു്.

"യസ്യ ഹി തന്ത്രസമുച്ചയരചനാപ്രോക്താ സമുദിതാ കീർത്തിഃ,
തത്പുത്രേണ കൃതേയം ശങ്കരനാമ്നാ വിമർശിനീ വ്യാഖ്യാ"

എന്നു വിമർശിനിയിലും

"ഗുരൂൻ ഗണാധിരാജഞ്ച നത്വാ ഗുരുനിദേശതഃ
തത്കൃതം വിവരിഷ്യാമഃ ദൃഢം തന്ത്രസമുച്ചയം"

എന്നു വിവരണത്തിലും പ്രസ്താവനയുണ്ടു്. തന്ത്രസമുച്ചയത്തിന്റെ പൂരണമായ ശേഷസമുച്ചയവും വിവരണകാരൻ രചിച്ചതാണു്.

"യോയം തന്ത്രസമുച്ചയോ ഗുരുകൃതോ യത്നാത് സാരഗ്രഹാൽ
തച്ഛിഷ്യാഗമസാരസംഗ്രഹതയേഹാരഭ്യമാണോ തതഃ
ഗ്രാഹ്യം ശേഷസമുച്ചയേ സ്വകശരൈസ്സാമാന്യകർമ്മാഖിലം
യോഽജാദ്യേഷു വിശേഷ ഏഷ നിഖിലസ്സാമാന്യതന്ത്രോച്യതേ."

എന്നു ഗ്രന്ഥകാരൻ പ്രാരംഭത്തിൽ തന്റെ ഉദ്ദേശ്യത്തെ വിശദീകരിക്കുന്നു. എങ്ങനെ തന്റെ ഗുരു വിഷ്ണ്വാദികളായ ഏഴു ദേവതകളുടെ അർച്ചനാപ്രകാരങ്ങൾ വിവിധഗ്രന്ഥങ്ങളിൽ വിപ്രകീർണ്ണങ്ങളായി കിടന്നിരുന്നതു സമുച്ചയിച്ചുവോ അതുപോലെ താനും തദവശിഷ്ടന്മാരായ ബ്രഹ്മാദിദേവതകളെ സംബന്ധിച്ചുള്ള തന്ത്രവിധികൾ ഒരിടത്തു് ഒന്നിച്ചു പ്രദർശിപ്പിക്കുവാൻ ആഗ്രഹിക്കുന്നു എന്നാണു് അദ്ദേഹം നമ്മെ ധരിപ്പിക്കുന്നതു്.

"ബ്രഹ്മാർക്കവൈശ്രവണകൃഷ്ണസരസ്വതീശ്രീ-
ഗൌര്യഗ്രജാ ഭദ്രകാള്യപി മാതരോ മേ,
ക്ഷേത്രാധിപോ ഗുരുരജിദ്ഗിരിശാദിരൂപാ
ഇന്ദ്രാദയോഽപി നമതേഽഭിമതം പ്രസന്നാഃ."

എന്ന പദ്യത്തിൽ അദ്ദേഹം താൻ തന്ത്രപ്രതിപാദനത്തിനായി സ്വീകരിക്കുന്ന ദേവതകളുടെ നാമധേയങ്ങൾ സംഘടിപ്പിച്ചിരിക്കുന്നു. ബ്രഹ്മാവു്, ആദിത്യൻ, കുബേരൻ, ശ്രീകൃഷ്ണൻ, സരസ്വതി, ലക്ഷ്മി, ഗൌരി, ജ്യേഷ്ഠ, ഭദ്രകാളി, മാതൃക്കൾ, ക്ഷേത്രപാലൻ, ബൃഹസ്പതി, അജിത്തു്, ഇന്ദ്രാദിദിക്പാലന്മാർ എന്നിവരാണു് ആ ദേവതകൾ. കൃഷ്ണശർമ്മാവു ഗുരുവായൂർക്കു സമീപമുള്ള കൈനിക്കരക്കടലാടി എന്ന ഇല്ലത്തിലെ ഒരംഗമായിരുന്നു എന്നു ചില തന്ത്രിമാരുടെ ഇടയിൽ ഒരൈതിഹ്യമുള്ളതായി കേൾവിയുണ്ടു്; ഇതിന്റെ സൂക്ഷ്മതത്വം അറിയുവാൻ രേഖയൊന്നുമില്ല.

**കൂടല്ലൂർ നാരായണൻനമ്പൂരിപ്പാടു്:**—പതിനെട്ടരക്കവികളുടെ കൂട്ടത്തിൽ പെട്ട തിരുവേഗപ്പുറക്കാരായ അഞ്ചു നമ്പൂരിമാർ ആരെന്നറിയുന്നില്ല. കാക്കശ്ശേരിയുടെ ഗുരുനാഥനായ നാരായണൻ അവരിൽ ഒരാളായിരിക്കാം. അവരും പുല്ലശ്ശേരി ഭട്ടതിരിയും രചിച്ചിട്ടുള്ള കൃതികളൊന്നും കണ്ടുകിട്ടീട്ടില്ല. കാക്കശ്ശേരിയുടെ ഗുരുവായ നാരായണനാണു് സുഭദ്രാഹരണകാരൻ എന്നു വെളിപ്പെടുന്നപക്ഷം അദ്ദേഹവും, അദ്ദേഹത്തിന്റെ ഗുരുനാഥനായ ജാതവേദസ്സും അച്ഛനും പിതൃവ്യനായ രാമനും ഉദയനുമാണു് തിരുവേഗപ്പുറക്കാരായ അഞ്ചു സദസ്യന്മാർ എന്നു സങ്കല്പിക്കാം. പക്ഷേ അതിനൊന്നും തെളിവില്ല. സുഭദ്രാഹരണം രചിച്ച നാരായണൻ ആരെന്നാണു് പ്രകൃതത്തിൽ പ്രശ്നം.

**ഏതു നാരായണൻ?**—കാക്കശ്ശേരിയുടെ ഗുരുനാഥനായ നാരായണൻനമ്പൂരിയാണു് സുഭദ്രാഹരണകാരൻ എന്നു ചിലർ ഉറപ്പിച്ചുപ

ണ്ടുതുടങ്ങിയിരിക്കുന്നു. അധോലിഖിതങ്ങളായ പദ്യങ്ങളിൽ ആദ്യത്തേതു് ആരംഭത്തിലും രണ്ടാമത്തേതു് അവസാനത്തിലുമുള്ളതാണ്:

''നിളോപകണ്ഠാഭരണാദ്വിനീതാ-
ദ്ദ്യാ ബ്രഹ്മദത്താദജനി ദ്വിജേന്ദ്രാൽ
രാമോദയാചാര്യപിതൃവ്യചുഞ്ചു-
ന്നാരായണോസ്യ കവിരസ്യ കർത്താ.''

''വിശ്വാമിത്രസ്യ ഗോത്രേ ദ്വിജമണിരഭവദ്
ബ്രഹ്മദത്താഭിധാനഃ
ശ്രൗതസ്വാധ്യായപൂതസ്സകലഗുണനിധി-
ശ്ശാസ്ത്രവിൽ കാവ്യശൗണ്ഡഃ
അന്തേവാസീ വിപശ്ചിദ്ദ്വിപഹരിണോഽഭൂത്തതോ-
ജ്ജാതവേദോഷ്ടമൂർത്ത്യോ-
സ്തൽസൂനുഃ കാവ്യമേതദ്വ്യധിത ബുധമുദേ
ഖ്യാതനാരായണാഖ്യഃ.''

ഈ പദ്യങ്ങൾ കവി വിശ്വാമിത്രഗോത്രജനും ശാസ്ത്രജ്ഞനും കവിയുമായ ബ്രഹ്മദത്തൻനമ്പൂരിയുടെ പുത്രനായിരുന്നു എന്നും, അദ്ദേഹത്തിനു ജാതവേദസ്സെന്നും അഷ്ടമൂർത്തിയെന്നും രണ്ടു ഗുരുക്കന്മാരും, രാമനെന്നും ഉദയനെന്നും രണ്ടു പിതൃവ്യന്മാരും ഉണ്ടായിരുന്നു എന്നും ആ പിതൃവ്യന്മാർ മൂലമാണു് (അവരുടേയും അന്തേവാസിത്വം മൂലമായിരിക്കണം) താൻ വിഖ്യാതനായതു് എന്നും ഭാരതപ്പുഴയുടെ സമീപത്തായിരുന്നു അദ്ദേഹത്തിന്റെ ഇല്ലമെന്നും ഖ്യാപനംചെയ്യുന്നു. 'നിളോപകണ്ഠ'ത്തിലല്ലാ, 'നിളാസഹചരീ'തീരത്തിലായിരുന്നു കാക്കശ്ശേരിയുടെ ഗുരുനാഥനായ നാരായണന്റെ ഗൃഹമെന്നു നാം കണ്ടുവല്ലോ. അതു പോകട്ടെ. ഒരു മഹാവൈയാകരണനായിരുന്ന അദ്ദേഹത്തെ ആ ശാസ്ത്രത്തിലും പാരങ്ഗതനായിരുന്ന കാക്കശ്ശേരി ഒരു പാദാതീർത്ഥനെന്നും പ്രാജ്ഞോത്തമൻ എന്നും മാത്രം വർണ്ണിച്ചാൽ മതിയാകുമോ? പോരാ. തിരുവേഗപ്പുറയിൽ കിഴവപ്പാം എന്നൊരില്ലമുണ്ടെന്നും 'വിനീതാൽ' എന്ന ശബ്ദംകൊണ്ടു് ആ ഇല്ലത്തെ ഗ്രഹിക്കണമെന്നുമാണു് എതിർകക്ഷികളുടെ വാദം. അതു സുഭദ്രാഹരണകാരന്റെ മതത്തിനു വിപരീതമാകുന്നു. ''വിനീതാൽ=ശാസ്ത്രാനുഗതാൽ'' എന്നാണു് ആ ശബ്ദത്തിനു് അദ്ദേഹത്തിന്റെ വ്യാഖ്യാനം. കൂടല്ലൂരില്ലത്തിൽ അന്നു ശാസ്ത്രജ്ഞന്മാരില്ലായിരുന്നു എന്നും പിൻകാലത്തുമാത്രമാണു് അതിലെ അംഗങ്ങൾ വ്യാകരണത്തിൽ പ്രവീണന്മാരായിത്തീർന്നതു് എന്നുമാണു് മറ്റൊരു വാദം. ഉത്തമശാസ്ത്രികളെ അന്നൊരു കൂടല്ലൂർ അച്ഛൻ നമ്പൂരിപ്പാടു് പദമഞ്ജരിയിൽ പരീക്ഷിക്കുവാൻ ഒരുമ്പെട്ടു എന്നുള്ള ഐതിഹ്യത്തിനു് ആ വാദം കടകവിരുദ്ധമായി നിലകൊള്ളുന്നു. കൂടല്ലൂരിൽ പതിനാലു തലമുറക്കാലത്തോളം മാത്രമേ വ്യാകരണപാണ്ഡിത്യം അനസ്യൂതമായി നിലനില്ക്കുകയുള്ളൂ എന്നു് ഒരു

സങ്കല്പമുണ്ടായിരുന്നതായും, ആ സങ്കല്പമനുസരിച്ച് 1060-ാമാണ്ടിടയ്ക്കു ജീവിച്ചിരുന്ന ഉണ്ണിനമ്പൂരിപ്പാടോടുകൂടി ആ പാണ്ഡിത്യം അസ്തമിച്ചു എന്നും ഒരൈതിഹ്യം ഞാൻ കേട്ടിട്ടുണ്ട്. ആ ഐതിഹ്യം യഥാർത്ഥമാണെന്നു വന്നാൽക്കൂടിയും, ഒരു തലമുറയ്ക്കു മുപ്പതു കൊല്ലം കണക്കാക്കുന്നതായാൽ എന്റെ അനുമാനത്തിനു ക്ഷതിയില്ല. അതിനുമുമ്പു വൈയാകരണന്മാരേ ആ ഗൃഹത്തിൽ ജനിച്ചിട്ടില്ല എന്നു സമർത്ഥിക്കുന്നതിനും ആ ഐതിഹ്യം ഉപയോഗപ്പെടുന്നില്ല. കൂടല്ലൂർ മനക്കാർ വിശ്വാമിത്രഗോത്രക്കാരാണ്; അവരിൽ ഒരാൾ നിർമ്മിച്ച കാവ്യമാണ് സുഭദ്രാഹരണം എന്ന് എനിക്കു കേട്ടുകേൾവിയുള്ള ഐതിഹ്യത്തെ ഞാൻ അവിശ്വസിക്കണമെങ്കിൽ അതിനു കൂടുതൽ തെളിവു വേണ്ടിയിരിക്കുന്നു. കാക്കശ്ശേരിയുടെ ഗുരുനാഥനും ആ ഗോത്രത്തിൽ ജനിച്ച ആളാണെന്നുള്ളതു സുഭദ്രാഹരണത്തെത്തന്നെ അവലംബിച്ചുള്ള ഒരു സങ്കല്പമാകയാൽ അതിനു യാതൊരു വിലയുമില്ല. പിന്നീടൊരു വാദം കൂടല്ലൂർക്കാർക്കു നിളോപകണ്ഠവുമായി യാതൊരു ബന്ധവുമില്ലായിരുന്നു എന്നാണ്. ആ വാദം നിരാസ്പദമെന്നു കാണിക്കാൻ കൂടല്ലൂർ നീലകണ്ഠൻ നമ്പൂരിപ്പാട്ടിലെ സഹസ്രനാമഭാഷ്യത്തിൽനിന്നു താഴെ ഉദ്ധരിക്കുന്ന ശ്ലോകം പ്രയോജകീഭവിക്കുമെന്നു വിശ്വസിക്കുന്നു:

"ജജ്ഞേ യജ്ഞേശ്വരഃ പ്രാഗുപനിളമധിപോ
യജ്വനാമാഹിതാഗ്നി-
സ്തദ്വംശോദ്ഭൂതനാരായണബുധവരജാദ്
ഗോത്രജാദ് ഗാധിസൂനോഃ
നാഗശ്രേണ്യാഖ്യദേശോദ്ഭവജനനജുഷോ
ബ്രഹ്മദത്താദ്ദ്വിജേന്ദ്രാ-
ജ്ജാതോ നാമ്നാം സഹസ്രം വ്യവൃണുത ഗുരുകാ-
രുണ്യതോ നീലകണ്ഠഃ."

യജ്ഞേശ്വരൻ മേഴത്തോൾ അഗ്നിഹോത്രിയാണെന്നും അദ്ദേഹത്തിന്റെ വംശജന്മാരാണ് കൂടല്ലൂർ (നാഗശ്രേണി=നാഗേരി) ഇല്ലക്കാർ എന്നും പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. നിളോപകണ്ഠത്തിലാണ് മേഴത്തോളം നിവസിച്ചിരുന്നതെങ്കിൽ അദ്ദേഹത്തെത്തുടർന്നു കൂടല്ലൂർകാർ അവിടെ വളരെക്കാലം താമസിച്ചിരുന്നിരിക്കാമെന്നും ഊഹിക്കുന്നതിൽ യാതൊരപാകത്തിനും മാർഗ്ഗമില്ലല്ലോ. കൂടല്ലൂരിൽ ആരാണ് വൈയാകരണനെന്നും അക്കൂട്ടരിൽ എന്നാണ് തിരുവാണമെന്നും തിരിച്ചറിയുവാൻ നിവൃത്തിയില്ലെന്ന് ഒരു പഴഞ്ചൊല്ലുണ്ട്. ആശ്ചര്യകരമായ ആ പാരമ്പര്യം കൂടല്ലൂർ മനക്കാർ അടുത്ത കാലംവരെ അനുസ്യൂതമായി പരിപാലിച്ചു പോന്നിരുന്നു.

"കൗമുദീപിപഠിഷാ യദി തേ സ്യാൽ
പഞ്ചവത്സരമനന്യവിചാരഃ
സംഗമാലയമഹീസുരവര്യ-
സ്യാലയേ വസ കൃപാനിലയസ്യ"

എന്നൊരു ശ്ലോകമുണ്ടു്. അഞ്ചു സംവത്സരം തദേകതാനന്മാരായി കൂടല്ലൂർ മനയ്ക്കൽ ചെന്നു സിദ്ധാന്തകൗമുദി വായിക്കാമെങ്കിൽ ആർക്കും വല്യ വൈയാകരണന്മാരാകാമെന്നാണ് ഈ ശ്ലോകത്തിന്റെ അർത്ഥം. നാരായണൻനമ്പൂരിപ്പാടു് ജീവിച്ചിരുന്നതു മാനവിക്രമമഹാരാജാവിന്റെ കാലത്തുതന്നെയായിരിക്കണം. അദ്ദേഹവും പതിനെട്ടരക്കവികളുടെ കൂട്ടത്തിൽ പെട്ടിരുന്നു എന്നു തോന്നുന്നു. ഏതായാലും മേല്പുത്തൂർ ഭട്ടതിരി "ഭക്താഃ പഠിതാ അതിഥയ ഇത്യാദൗ തു കർമ്മവിവക്ഷയാ അകർമ്മകത്വാൽ കർത്തരി ക്ത ഇതി സുഭദ്രാഹരണേ" എന്നു പ്രക്രിയാസർവ്വസ്വത്തിൽ പറഞ്ഞുകാണുന്നതുകൊണ്ടു കൊല്ലം 7-ാംശതകമായിരുന്നു അദ്ദേഹത്തിന്റെ ജീവിതകാലമെന്നുള്ളതിനു സന്ദേഹമില്ല.

**സുഭദ്രാഹരണം:**—20 സർഗ്ഗങ്ങൾ അടങ്ങിയ ഒരു വിശിഷ്ടമായ മഹാകാവ്യമാകുന്നു സുഭദ്രാഹരണം. ഭട്ടികാവ്യംപോലെ വ്യാകരണപ്രക്രിയകളെ ഉദാഹരിക്കുന്നതിനുവേണ്ടിയാണ് കവി പ്രസ്തുതകൃതി രചിച്ചതു്.

"മുനിത്രയീപാദഭുവഃ പരാഗാ
മൃജന്തു ചേതോമുകുരം മമേമം
വാഗർത്ഥരൂപാ ശിവയോസ്തനുസ്സാ
യഥോദയീഹ പ്രതിബിംബിതാ സ്യാൽ.

സുദുസ്തരം വ്യാകരണാംബുരാശിം
മനസ്തരിത്രേണ വിഗാഹ്യ ലബ്ധൈഃ
സുശബ്ദരത്നൈ രചയാമി ഹാരം
കാവ്യം സുഭദ്രാഹരണാഭിധാനം."

എന്നീ പദ്യങ്ങൾ നോക്കുക. അജ്ഞാനരാവണീയകാരനെപ്പോലെ അഷ്ടാധ്യായിയിലെ ഓരോ സൂത്രത്തിനും ആനുപൂർവ്വികമായി ഉദാഹരണം പ്രദർശിപ്പിക്കുന്നില്ലെങ്കിലും അതിലെ പ്രധാനസൂത്രങ്ങളൊന്നും കവി സ്പർശിക്കാതെ വിടുന്നില്ല. പ്രകീർണ്ണകാണ്ഡം, സാർവ്വകാലികകൃദധികാരം, കാലവിശേഷാശ്രയകൃദധികാരം, അവ്യയകൃതി, പ്രാഗ്ദീവ്യതീയവിലസിതം, സ്വാർത്ഥികതദ്ധിതവിലസിതം, സമാസകാണ്ഡം, പ്രക്രിയാകാണ്ഡം, പ്രസന്നകാണ്ഡം, ഇങ്ങനെയാകുന്നു ചില സർഗ്ഗങ്ങളുടെ സംജ്ഞകൾ. ഗ്രന്ഥകാരൻതന്നെ തന്റെ കൃതിക്കു വിവരണമെന്ന പേരിൽ ഒരു ടീകയും നിർമ്മിച്ചിട്ടുണ്ടു്. ഗണപതി, സരസ്വതി, പാർവ്വതീപരമേശ്വരന്മാർ, വാല്മീകി, വേദവ്യാസൻ എന്നിവരെ വന്ദിച്ചതിനു മേൽ ഗ്രന്ഥകാരൻ ഇങ്ങനെ ഉപന്യസിക്കുന്നു:

"ജയന്തി തേ സൽകവികുഞ്ജരാ യേ
ലിഖന്തി ജിഹ്വാമയതൂലികാഭിഃ
പ്രൗഢസ്വധീപ്രാതിഭരാഗിണീഭി–
ശ്ചിത്രം ജഗദ്ഭിത്തിതലേഷു കാവ്യം.

കഠോരതാമേകേ നൃകഠോരതായാ
മാധുര്യം കവീന്ദ്രാ വചസഃ പ്രപന്നാഃ;
മേഘസ്വനോൽക്കണ്ഠനമാനസാ മയൂരാ
ഹംസാഃ പുനർന്നൂപുരശിഞ്ജിതേഷു.''

ഭട്ടികാവ്യത്തെക്കാൾ പ്രസന്നവും ആസ്വാദ്യവുമാണ് സുഭദ്രാഹരണം.

''ദീപതുല്യഃ പ്രബന്ധോയം ശബ്ദലക്ഷണചക്ഷുഷാം
ഹസ്താമർഷ ഇവാന്ധാനാം ഭവേദ്വ്യാകരണാദൃതേ.
വ്യാഖ്യാഗമ്യമിദം കാവ്യമുത്സവഃ സുധിയാമലം
ഹതാ ദുർമ്മേധസശ്ചാസ്മിൻ വിദ്വൽപ്രിയതയാ മയാ.''

എന്ന ഭട്ടിയെപ്പോലെ ഏതു ശാസ്ത്രകാവ്യകാരനും ഒരു സമാധാനം പറയേണ്ടതുണ്ടെങ്കിലും സുഭദ്രാഹരണത്തിൽ അതിന്റെ ആവശ്യകത അത്ര തന്നെയില്ല. ഗ്രന്ഥത്തിൽ ഭൂരിഭാഗവും രചിക്കുവാൻ അനുഷ്ടുപ്പവൃത്തം സ്വീകരിക്കകനിമിത്തം കവിക്കു വാങ്മാധുര്യവിഷയത്തിൽ താരതമ്യേന സ്വാതന്ത്ര്യം ലഭിച്ചിട്ടുണ്ട്. ചില ഉദാഹരണങ്ങൾ ഉദ്ധരിച്ചു നമ്പൂരിപ്പാട്ടിലെ കവിതാരീതി വ്യക്തമാക്കാം.

(1) ദ്രൗപദി:

''ആഢ്യംഭവിഷ്ണുസ്സുഭഗംഭവിഷ്ണുഃ
സ്ഥൂലംഭവിഷ്ണുഃ സ്തനചക്രവാളഃ
യത്രാസ്യമാപ്തും യുവലോചനാനാം
പ്രിയംഭവിഷ്ണുർവ്വനിതാജനോഽഭൂൽ.

അന്ധംഭവിഷ്ണൂൻ പലിതംഭവിഷ്ണൂൻ
നഗ്നംഭവിഷ്ണൂംശ്ച ജനാനനാഥാൻ
നിസ്സ്വാനരക്ഷദ്യയയാശ്രിതാൻ യാ
പരോപകാരൈകരസാർദ്രചിത്താ.''

(2) ഇന്ദ്രപ്രസ്ഥം:

''യത്രോത്താനാശയൈർവ്വിംഭൈരഭ്യച്യുതശൃംഗമജ്ജയൈഃ
മുഷ്ടിമധ്യൈരദന്താഢ്യൈഃ കുട്ടംബിന്യഃ സ്തനന്ധയൈഃ;
സരസ്സു പീതപാനീയൈർബ്ബഭൗ യൽക്കുലമുദാരൈഃ
അഭ്രംലിഹമഹാശൃംഗൈഃ കകുദ്മിദ്വിഹംലിഹൈഃ;
പാദൈഃ പ്രസരംപരൈർദ്രാണംപരൈശ്ചര്യതാലയാ ബഭുഃ
ഖരിംപചൈശ്ച ദിമലൈരകദേശനിവേശിതൈഃ.''

(3) ഗംഗാനദി:

''സ്വാദീയോരസസമ്പൂർണ്ണാം ഗഗനദ്രുമമഞ്ജരീം
വീചിസ്ഫടികസോപാനപദവീം ദേവതാപുരഃ
പൃതനാം ധർമ്മരാജസ്യ ബലം പാപസ്യ മർദ്ദനീം
ശിതികണ്ഠശിരോമാലാം ഹിമാദ്രേർഹാരവല്ലരീം

ഛായാമിവ പുരതോ മദീയാം പുരാഗതസ്യാദിനാഥികാം
ഗിരിരാജപാദമാൽപിലസമ്പക്കാമിവ ശീതളാം
മധുരാം മുരവൈരലീന്ദ്രമധുസങ്കലനാമിവ
കാനനാക്രിശിലാപൃഷ്ഠലുഠനാമിവ നിർമ്മലാം.

**വിവരണം:**—പ്രസ്തുതശാസ്ത്രകാവ്യത്തിനു വിവരണം എന്ന പേരിൽ കവിതന്നെ ഒരു വ്യാഖ്യാനം നിർമ്മിച്ചിട്ടുണ്ട്.

സ്വകൃതാഹരണം കൃത്വാ കാവ്യം വ്യാഖ്യാതുമാരഭേ
കാവ്യാദൌ വാദിതാ ഏവ താ നമസ്കൃത്യ ദേവതാഃ.
പദാനാമപ്രസിദ്ധാനാം ലക്ഷിതാനാം സ്വലക്ഷണൈഃ
വ്യുൽപാദനാദിരസ്യേദം വ്യാഖ്യാനം സപ്രയോജനം.''

എന്നിങ്ങനെ ആ നിബന്ധം ഉപക്രമിക്കുന്നു.

''സ്വാലോകനാപ്യലമേകാകീ ന കർത്തുമമലാം കൃതിം;
നൃത്തം സ്വാകൃഭാഷ്യം ഹരി പാണിനീയമപി സ്ഥിതം.
ഇദം വിമൃശ്യ നിശ്ശേഷം മമ കാവ്യം മനീഷിണഃ
ഗ്രാഹ്യം ഗൃഹ്ണന്തു വാ ദൃഷ്ട്വാ ശിഷ്ടാഃ ക്ഷേപ്യം ക്ഷിപന്തു വാ.''

എന്നിവ ആ ഘട്ടത്തിലെ മററു രണ്ടു ശ്ലോകങ്ങളാണ്.

**ആനായത്തു കരുണാകരപ്പിഷാരടി:**—'സംഭരിതത്തരിക്തപം' എന്നു തുടങ്ങുന്ന ഒരു ശ്ലോകത്തിന്റെ പൂർവാർദ്ധം ഉദ്ദണ്ഡശാസ്ത്രികൾ ചൊല്ലുമ്പോൾ അതു ''അംഭസി പൃക്കംഭിസ്വര'' എന്നു തുടങ്ങുന്ന ഉത്തരാർദ്ധം ചൊല്ലി പൂരിപ്പിച്ച ആനായത്തു കരുണാകരപ്പിഷാരടിയെപ്പററി മുമ്പു സൂചിപ്പിച്ചുവല്ലോ. അദ്ദേഹം അക്കാലത്തെ പ്രധാനപണ്ഡിതന്മാരിൽ അന്യതമനായിരുന്നു. പിഷാരടിയുടേതായി 'കവിചിന്താമണി' എന്നൊരു കൃതിമാത്രമേ നമുക്കു ലഭിച്ചിട്ടുള്ളു. അതു സുപ്രസിദ്ധമായ വൃത്തരത്നാകരം എന്ന ഛന്ദശ്ശാസ്ത്രഗ്രന്ഥത്തിന്റെ ടീകയാകുന്നു. ഗ്രന്ഥാരംഭത്തിൽ താഴെ ഉദ്ധരിക്കുന്ന പ്രസ്താവന കാണുന്നുണ്ട്:

''കൃതാർത്ഥയല്ലൂരണ്യേവിദ്യം നിർമ്മലൈർന്നിജകർമ്മഭിഃ
ഭൂസുരേഭ്യസ്തപോലക്ഷ്മീദാതൃഭ്യോയമഞ്ജലിഃ.
തന്ത്രേ നാമൈക ശാസ്ത്രായ ഛന്ദോവിചയനാത്മനേ
ആദ്യന്തഗമമാദ്യായ വിദ്യായാ ഗതിസാധനം.
അസ്തി ശ്രീരാജരാജാഖ്യഃ കേരളേഷു മഹീപതിഃ
യൽപ്രതാപഗ്രഹഗ്ലാനോ നിഷ്പ്രഭോ ലിങ്ഗായതേ രവിഃ.
യൽകീർത്തികലശീസിന്ധു സന്ധ്യാന്തേതാഭ്യുദ്ഭൂതമീ
മന്ദരാദ്ഭുതമാപാദ്ധിരുദ്ധാം ധരതേ മഹാനടഃ.
വദാന്യം വാസവാചാര്യം വാഗ്മിനാം ച നഗദ്ഗുരും
യന്നിർമ്മിതവതാ ധാത്രാ ലംഭിതാ ഭാതി കംഭിനീ.

ധരാധരൈരഗംഭീരൈരുദാരൈർന്നൈതൈഃ
ന ലഭ്യതേ കവയതാം വാചി യസ്യ വയസ്യതാ.

വിദ്യാസ്ഥാനാനി ഭൂവനാന്യപി യസ്യ ചതുർദ്ദശ
പ്രൗഢാ പ്രജ്ഞാ സമജ്ഞാ ച സമഭിവ്യാപ്യ വർത്തതേ.

പരസ്പരോപഘാതേന പാർത്ഥിവേഷു കദർത്ഥിതഃ
ത്രിവർഗ്ഗോ രമതേ യത്ര സമഗ്രസ്സംയതാത്മനി.

അഭൂൽ കശ്ചന നിശ്ശേഷഗുണസാൽകൃതസമ്പദഃ
സർവവിദ്യാനിധേസ്തസ്യ സാഹിത്യദിശി ദേശികഃ.

ശ്രീവൈഷ്ണവകുലോദ്ഭൂതഃശ്ശ്രാഘ്യഃ കവിസമ്പദാം
കരുണാകരദാസാഖ്യഃ കമലേക്ഷണനന്ദനഃ,

---

കലപാലികയാ മാത്രാ കുശാഗ്രീയമനീഷയാ
സംശിക്ഷിതാക്ഷരതയാ സാക്ഷരൈരഭിരാധിതഃ.

സഹസ്രധേനോരുദ്ധൃത്യ സദ്ഗ്രന്ഥൈഃ ശ്ലോകരത്നകൈഃ
വിദഗ്ദ്ധഗോഷ്ഠ്യാം വിഹരതാ വ്യാഹൃതസ്സ മഹീഭൂതാ.

'ബഹ്വ്യോഽവലോകിതാ വ്യാഖ്യാ വൃത്തരത്നാകരസ്യ താഃ;
അതോ വ്യാഖ്യാ നിബദ്ധവ്യാ ശ്ലാഘ്യാ പ്രേക്ഷാവതാം ത്വയാ
ദയാലവഃ പരാർത്ഥേ ഹി യതന്തേ ഹൃദയാലവഃ.

യല്ലക്ഷണാത്മകതയാ ലക്ഷ്യസ്യാത്ര വിജിഹ്മതാ
തദുദാഹരണവ്യാജാദൃൽ പ്രതിലക്ഷ്യ പ്രകാശ്യതാം.

യദ്യസ്ത്യുപനിഷച്ഛിന്നാദ്യത്യന്തമുപയുജ്യതേ
പ്രകൃതേ തു പ്രസക്താനുപ്രസക്താദപി തന്യതാം.

തതഃ കവയതാം പ്രായോ വ്യാഖ്യേയമുപകാരിണീ;
കവിചിന്താമണിരിതി ഖ്യാതിരസ്യ ഭവിഷ്യതി.'

ഇതി ശൈലാബ്ധിവേദ്രസ്യ വചനാമൃതസേചനാൽ
വ്യാചിഖ്യാസാ പ്രരൂഢാന്തരേവമസ്യോദജൃംഭത.''

മേൽ കാണിച്ച പദ്യങ്ങളിൽ കരുണാകരൻ താൻ ഒരു (വൈഷ്ണവൻ) പിഷാരടിയായിരുന്നു എന്നും, കലപാലികയും കമലേക്ഷണനുമായിരുന്നു തന്റെ മാതാപിതാക്കന്മാർ എന്നും, (പിതാവു ബാല്യത്തിൽ മരിച്ചുപോകുകകൊണ്ടോ മററോ) മാതാവാണ് തന്നെ വേണ്ടവിധത്തിൽ വിദ്യ അഭ്യസിപ്പിച്ചതെന്നും, രാജരാജനെന്ന ബിരുദനാമം ധരിച്ചിരുന്ന സാമൂതിരിപ്പാട്ടിലേ സാഹിത്യദേശികത്വം തനിക്കു സിദ്ധിച്ചു എന്നും, അവിടത്തെ നിദേശത്തിനു വിധേയനായയാണ് താൻ വൃത്തരത്നാകരത്തിനു ടീക രചിച്ചതെന്നും, അതിനു കവിചിന്താമണിയെന്നു പേർ നല്കിയതുതന്നെ ആ വിദഗ്ദ്ധപ്രണയിയായിരുന്നു എന്നും ഉപന്യസിക്കുന്നു. പ്രസ്തുതപണ്ഡിതൻ ഉദ്ദണ്ഡന്റെ സമകാലികനാണെന്നുള്ള ഐതിഹ്യം അവിശ്വസനീയമല്ലെങ്കിൽ അദ്ദേഹമാണ് പതിനെട്ടര

കവികളുടെ പുരസ്കർത്താവായ മാനവിക്രമമഹാരാജാവിന്റെ സാഹിത്യഗുരു എന്നു വന്നുകൂടുന്നു. 'കരുണാകരസംജ്ഞാംസ്താൻ' എന്ന വിക്രമീയത്തിലെ ശ്ലോകം നോക്കുക. ആനായത്തു പിഷാരടിമാർക്കു കോഴിക്കോട്ടു രാജകുടുംബത്തിലെ ഗുരുസ്ഥാനം പരമ്പരാഗതമാണ്. അതിനാൽ കവിചിന്താമണികാരൻ ആനായത്തു തറവാട്ടിലെ ഒരംഗമായിരുന്നിരിക്കുവാൻ ഇടയുണ്ട്. കവിചിന്താമണി കേരളത്തിൽ ഛന്ദശ്ശാസ്ത്രത്തെസ്സംബന്ധിച്ചുള്ള ഒരു പ്രമാണഗ്രന്ഥമാണ്. മാനവേദചമ്പൂവിന്റെ കൃഷ്ണീയമെന്ന വ്യാഖ്യാനത്തിൽ പ്രസ്തുതഗ്രന്ഥത്തിലെ ചില പങ്ക്തികൾ ഉദ്ധരിച്ചുകാണുന്നു.

**ആനായത്തു പങ്കജാക്ഷപ്പിഷാരടി:**—വാസുദേവഭട്ടതിരിയുടെ ത്രിപുരദഹനം എന്ന യമകകാവ്യത്തിനു മൂക്കോലക്കൽ നീലകണ്ഠൻനമ്പൂരി ക്രി: പി: എട്ടാംശതകത്തിൽ രചിച്ച അർത്ഥപ്രകാശിക എന്ന വ്യാഖ്യാനത്തിനാണ് പ്രസിദ്ധി എങ്കിലും അതിനെക്കാൾ വളരെ അധികം പ്രശംസനീയമായ ഒരു വ്യാഖ്യാനമാണ് പങ്കജാക്ഷപ്പിഷാരടിയുടെ ഹൃദയഗ്രാഹിണി. ഈ വ്യാഖ്യാനത്തിൽ ഓരോ ആശ്വാസത്തിന്റെയും ഒടുവിൽ "ഇതി വൈഷ്ണവാകലാലങ്കൃതേഃ കവി(സ)ഹൃദയസാർവ്വഭൗമസ്യ കരുണാകരനാമ്നോ വിദ്വൽപ്രവേകസ്യ ഭാഗിനേയേന പങ്കജാക്ഷനാമ്നാ വിരചിതായാം ത്രിപുരദഹനവ്യാഖ്യായാം" എന്നൊരു സൂചികാവാചകം കാണുന്നുണ്ട്. കരുണാകരന്റെ ഭാഗിനേയനായിരുന്നു ഇദ്ദേഹം. ഈ പങ്കജാക്ഷനേയും മാനവിക്രമൻ അദ്ദേഹത്തിന്റെ ഗുരുക്കന്മാരുടെ കൂട്ടത്തിൽ സ്മരിക്കുന്നു എന്നു നാം ധരിച്ചുവല്ലോ. പങ്കജാക്ഷപ്പിഷാരടിക്കു വ്യാകരണാദിശാസ്ത്രങ്ങളിലുള്ള പരിനിഷ്ഠിതമായ ജ്ഞാനവും വിവിധകോശഗ്രന്ഥങ്ങളിലുള്ള പരിചയവും സർവ്വോപരി ശ്ലാഘനീയമായ സഹൃദയത്വവും അതിവിസ്തൃതമായ ഈ വ്യാഖ്യാനത്തിൽ അനുസ്യൂതമായി പരിസ്ഫുരിക്കുന്നു.

**മൂക്കോലയ്ക്കൽ വാസുദേവൻനമ്പൂരി:**—രാജശേഖരമഹാകവിയുടെ വിദ്ധസാലഭഞ്ജിക എന്ന നാടികയ്ക്കു മാർഗ്ഗദർശിനി എന്ന പേരിൽ ഒരു കേരളീയമായ വ്യാഖ്യാനമുണ്ട്. അതിന്റെ പ്രണേതാവായ വാസുദേവൻനമ്പൂരി കരുണാകരപ്പിഷാരടിയുടെ ശിഷ്യനായിരുന്നു. വിദ്ധസാലഭഞ്ജികയിലെ ഇതിവൃത്തംതന്നെ കേരളരാജാവായ വിദ്യാധരമല്ലനും ലാടപുരത്തിലെ രാജാവായ ചന്ദ്രവർമ്മാവിന്റെ പുത്രി മൃഗാങ്കാവലിയും തമ്മിലുള്ള വിവാഹമാകയാൽ കേരളീയർക്ക് അതിനോടു പ്രത്യേകമായ ആഭിമുഖ്യത്തിനു കാരണമുണ്ട്. പാഠാന്തരമനുസരിച്ചു വിദ്യാധരമല്ലൻ തൈലിങ്ഗനായ കലിങ്ഗരാജാവാണെന്നും ഒരു പക്ഷമില്ലാതില്ല. ഏതായാലും അദ്ദേഹത്തിന്റെ പത്നികളുടെ കൂട്ടത്തിൽ കേരളരാജപുത്രിയായ പത്രവല്ലിയും ഉൾപ്പെട്ടിരുന്നു എന്നു നാലാമങ്കത്തിൽനിന്നു നാം ഗ്രഹിക്കുന്നു. മാർഗ്ഗദർശിനി നാതിവിസ്തരമാണെങ്കിലും മർമ്മസ്പൃക്കായ ഒരു വ്യാഖ്യാനമാണ്. താഴെ ചേർക്കുന്ന ശ്ലോകങ്ങൾ ആ വ്യാഖ്യാനത്തിൽ കാണുന്നു:

‘‘ധൃതിനിദ്രാ പദഭ്രംശം മതിഭേദാത്മനാഞ്ച–
ന്യൂനതാസ്ഥിതിനിഖിലാകാംക്ഷിതകല്പവല്ലീ
കരുണാ ഭൃശമാനസി ഖേലതു സർവ്വകാലം
ഗതിസമ്പദീനിലയനിധി ശരണ്യാ നഃ.

---

പ്രത്യക്ഷീകൃതനിശ്ശേഷവിശേഷവിന്യാസമാശ്രയേ
അശേഷവിദ്യാധീശം ഗിരീശം രാജശേഖരം.

ചിത്തേ നിധായ കരുണാകരനാമധേയാ–
നാമ്നായ്യഗുരൂൻ ഗുരുകൃപാഭരപൂരിതാക്ഷാൻ
ശ്രീരാജശേഖരകവീന്ദ്രകൃതേരുദസ്യാഃ
കിഞ്ചിദ്വിതേ പദപദാർത്ഥനിവേദകസിദ്ധ്യൈ.

അവിചാരകൃതാന്യത്ര ക്ഷമതാം സകലാന്യപി
ബാലസ്യ ദുർവ്വിനീതാനി മമ മാതേവ ഭാരതീ.’’

രാമൻ എന്നൊരു ലേഖകൻ പ്രസ്തുതവ്യാഖ്യാനം പകർത്തുമ്പോൾ

‘‘സാഹിത്യമല്ലകവിനാ വിഹിതം നിബദ്ധാ
സൗഹിത്യഹേതുരധികം വിബുധോത്തമാനാം
വ്യാഖ്യാ മനോജ്ഞരസഭാവവിചാരചുഞ്ചു–
ര്വ്യാലേഖി കേനചിദിയം ഖലു രാമനാമ്നാ.’’

എന്നൊരു ശ്ലോകം ഗ്രന്ഥാന്തത്തിൽ എഴുതിച്ചേർത്തിട്ടുണ്ടു്. മാതൃദർശിനീകാരനു സാഹിത്യമല്ലനെന്നൊരു ബിരുദമുണ്ടായിരുന്നു എന്നു് ഇതിൽനിന്നു കാണാം. പോരെങ്കിൽ ‘‘ശ്രീകരുണാകരശിഷ്യേണ, സാഹിത്യമല്ലാപരാഖ്യേന, വാസുദേവകവിനാ വിരചിതായാം’’ എന്നു് അങ്കാവസാനങ്ങളിൽ കുറിപ്പുമുണ്ടു്.

രാജശേഖരന്റെ കർപ്പൂരമഞ്ജരീസട്ടകത്തിനു പ്രകാശം എന്ന വ്യാഖ്യാനം നിർമ്മിച്ച പ്രഭാകരഭട്ടപുത്രനായ വാസുദേവൻ കരുണാകരശിഷ്യനായ വാസുദേവനാണെന്നു തോന്നുന്നില്ല. അദ്ദേഹം തന്നെപ്പററി സാഹിത്യമല്ലനെന്നോ കരുണാകരശിഷ്യനെന്നോ പ്രസ്തുതടീകയിൽ ഒരു സ്ഥലത്തും പറയുന്നില്ല. മുക്കോലഭഗവതിയെ ആരംഭത്തിൽ വന്ദിക്കുന്നുമില്ല; എന്നു മാത്രമല്ല തന്റെ കുലോപാസ്യൻ ശ്രീരാമനാണെന്നു പ്രത്യേകം പ്രസ്താവിക്കുന്നുമുണ്ടു്. പ്രഭാകരഭട്ടന്റേയും ഗോമതിയുടേയും പുത്രനായ ഈ വ്യാഖ്യാതാവു കേരളീയനായിരിക്കാം.

ഓരോ ജവനികാന്തരത്തിന്റെ അവസാനത്തിലും ‘‘ഇതി ശ്രീമദ്ഭട്ടപാദാരവിന്ദദ്വന്ദ്വപദ്മാകരപ്രതിമയശഃപ്രകാശപ്രഖരകരോരുകിരണാകരപ്രഭപ്രതിഭപ്രഭാകരഭട്ടാത്മജവാസുദേവവിരചിതകർപ്പൂരമഞ്ജരീപ്രകാശേ’’ എന്നൊരു സൂചികയും കാണുന്നു. ഈ ആത്മപ്രശംസ മാതൃദർശിനീകാരൻ ചെയ്തിരിക്കാവുന്നതല്ല. സട്ടകവ്യാഖ്യാകാരന്റെ കാലദേശങ്ങൾ അജ്ഞാതങ്ങളായിരിക്കുന്നു.

**ഉദയൻ, കൌമുദി:**—ആനന്ദവർദ്ധനന്റെ വിശ്വവിശ്രുതമായ ധ്വന്യാലോകമെന്ന അലങ്കാരഗ്രന്ഥത്തിന് അഭിനവഗുപ്തന്റെ സുപ്രസിദ്ധമായ ലോചനം എന്ന പേരിലുള്ള വ്യാഖ്യാനത്തെപ്പറ്റി കേട്ടിട്ടില്ലാത്ത സഹൃദയന്മാർ ഉണ്ടായിരിക്കയില്ലല്ലോ. ലോചനത്തിന് ഇതുവരെയായി നമുക്കു കൌമുദി എന്നും അഞ്ജനമെന്നും രണ്ടു വ്യാഖ്യകൾമാത്രമേ പ്രാചീനങ്ങളായി ലഭിച്ചിട്ടുള്ളൂ. അവ രണ്ടും കേരളീയങ്ങളുമാണ്. അഞ്ജനത്തെപ്പറ്റി യഥാവസരം അന്യത്ര പ്രസ്താവിക്കും. കൌമുദിയുടെ പ്രണേതാവാണ് ഉദയൻ. ലോചനത്തിന്റെ പ്രഥമോദ്യോതത്തിനുള്ള കൌമുദീവ്യാഖ്യാനമേ ഇതുവരെ കണ്ടുകിട്ടീട്ടുള്ളൂ. അതിന്റെ കർത്താവ് ആ ഉദ്യോതത്തിന്റെ ആരംഭത്തിൽ തന്നെപ്പറ്റി

"ആശംസിതാ രസികലോകചകോരവൃന്ദൈ-
രാവിർഭവത്യുദയതോ/മൃതഗോത്രജാതാ
ആചന്ദ്രതാരകമിദം നവകൌമുദീവ
പ്രീതിം ദധാതു ജഗതാം വിവൃതിർമ്മദീയാ"

എന്നും അവസാനത്തിൽ

"ഇത്ഥം മോഹതമോനിമീലിതദൃശാം ധന്യധ്വനാധ്വേ യതാം
വ്യാഖ്യാഭാസമഹോഷ്ണജാലജുഷാം പ്രേക്ഷാവതാം പ്രീതയേ
ഉത്തുങ്ഗാദുദയാൽ ക്ഷമാഭൃത ഉദേയുഷ്യാമമുഷ്യാമയം
കൌമുദ്യാമിഹ ലോചനസ്യ വിവൃതാവുദ്യോത ആദ്യോ ഗതഃ"

എന്നും പ്രസ്താവിച്ചുകാണുന്നു. "ക്ഷമാഭൃതഃ" എന്ന പദം ഇവിടെ ശ്ലേഷഭങ്ഗിയിൽ പ്രയുക്തമാണെന്നു കരുതേണ്ടിയിരിക്കുന്നതിനാൽ ഉദയൻ ഏതോ രാജകുടുംബത്തിലെ ഒരങ്ഗമാണെന്നു വന്നുകൂടുന്നു. 'ഉത്തുങ്ഗാൽ' എന്ന പദം കണ്ടുകൊണ്ടു വ്യാഖ്യാതാവിന്റെ നാമധേയം ഉത്തുങ്ഗോദയനാണെന്നു സങ്കല്പിക്കാവുന്നതല്ല. അതു ക്ഷമാഭൃത്പദവുമായി ഘടിപ്പിക്കേണ്ട ഒരു വിശേഷണമാണ്. കൌമുദി ലോചനത്തിനു സർവ്വഗ്രാഹിയായ ഒരു വിവരണമാകുന്നു. അതിന്റെ പ്രണേതാവു ചതുശ്ശാസ്ത്രപണ്ഡിതനായിരുന്നു എന്നും ഭാവുകന്മാർ സമ്മതിക്കുന്നതാണ്. ഈ ഉദയൻ കൃഷ്ണഗാഥാകാരന്റെ പോഷകനായ കോലത്തുനാട്ടിലെ ഉദയവർമ്മരാജാവാണെന്നു ചിലർ സങ്കല്പിക്കുന്നതു യുക്തിസഹമാണെന്നു തോന്നുന്നില്ല. അത്ര വലിയ സംസ്കൃതപണ്ഡിതനായിരുന്നു അദ്ദേഹം എന്നു വരികിൽ കൃഷ്ണഗാഥയിൽ 'പ്രാജ്ഞനായ' എന്ന വിശേഷണംകൊണ്ടുമാത്രം അദ്ദേഹത്തെ വർണ്ണിച്ചു തൃപ്തിപ്പെടുന്നതല്ലായിരുന്നു. എന്നുതന്നെയുമല്ല, ഉദയൻ കൌമുദിയിൽ കാരകദീപകാലങ്കാരത്തിന് ഉദാഹരണമായി "യഥാ മമൈവ മയൂരദൂതേ കാവ്യേ" എന്ന പീഠികയോടുകൂടി

"സാ ജാഗർത്തി സ്വപിതി ച മുധാ മൂകതാമേത്യബാലം
ബ്രൂതേ രോദിത്യധികമതുലം ധൈര്യമാലംബതേ ച

മൂർച്ഛാം പ്രാപ്താത്യപി ച ഭജതേ ചേതനാമിത്യശങ്കോ–
വക്ത്രം വേധാ അപി വിരഹജവ്യാപൃതീരങ്ഗനാനാം.''

എന്നൊരു ശ്ലോകം ഉദ്ധരിക്കുന്നുണ്ട്. ഈ ശ്ലോകം നമുക്കു കിട്ടീട്ടുള്ള 'മയൂരസന്ദേശ'ത്തിൽ നിസ്സാരങ്ങളായ ചില ഭേദഗതികളോടുകൂടി കാണുന്നതുകൊണ്ടു കൌമുദീകാരനും മയൂരദൂതകാരനും ഒരാളാണെന്നു വ്യക്തമാകുന്നു. മയൂരദൂതത്തിലെ നായിക 'ശ്രീകണ്ഠോർവീപതി'യാൽ ബഹുമതയായ മാരചേമന്തികയും ആ സുന്ദരിയുടെ വാസസ്ഥലം കൊച്ചിരാജ്യത്തിൽപ്പെട്ട ശ്വേതച്ഛത്രതടവും (അന്നകര) ആണ്. ശ്രീകണ്ഠോർവീപതി മനക്കുളത്തു രാജാവാണെന്നു പറയേണ്ടതില്ലല്ലോ. ആ സ്ഥിതിക്ക് ഉദയൻ അന്നത്തെ മനക്കുളത്തുരാജാവുതന്നെ ആയിരുന്നിരിക്കുവാൻ ഇടയുണ്ട്. മയൂരസന്ദേശത്തെപ്പറ്റി പറയുമ്പോൾ ഈ വസ്തുത കുറേക്കൂടി വിസ്തരിക്കാം. കൌമുദിയുടെ ഒരു മാതൃകാഗ്രന്ഥത്തിൽ അതിന്റെ നിർമ്മാതാവു പരമേശ്വരാചാര്യനാണെന്നു പ്രസ്താവിച്ചുകാണുന്നു. ഈ പരമേശ്വരൻ പക്ഷെ മേഘസന്ദേശത്തിനു 'സുമനോരമണി' എന്ന ടിപ്പണി രചിച്ച പയ്യൂരില്ലത്തെ പ്രഥമപരമേശ്വരനാണെന്നു സങ്കല്പിക്കാമെങ്കിലും "ഉത്തുങ്ഗോദ്ഭവയാൽ ക്ഷമാഭൃത ഉദയേഷുഷ്യാം" എന്ന കൌമുദീകാരന്റെ ഉൽഘോഷണത്തെ ഈ കുറിപ്പിനെ ആസ്പദമാക്കിമാത്രം തിരസ്കരിക്കാവുന്നതല്ലല്ലോ. കൌമുദിയിൽ ഉദയകൃതമായി

"കചസീമനി കുടിലതാം ഘനസ്തനസാന്ദ്രശാരദീഷു രജനീഷു
ചന്ദ്രശ്ചസുന്ദരതാം ദധതി വ്യങ്ഗ്യേഷു ചൈവ സുകവിഗിരഃ.''

"അരുണമണിസഹോദരാധരോഷ്ഠം
ഹസദസിതോൽപലപത്രദീർഘനേത്രം
മദയതി മധുരം മൃദുസ്മിതം തേ
വദനമിദം മദിരാക്ഷി മാനസം മേ.''

"സത്യം സംഹതിശാലിശീതളദലാശാലീകരാളീകൃതഃ
സ്നിഗ്ദ്ധോദാരഫലാവനമ്രിതമഹാശാഖോപശാഖാന്വിതഃ
ചൂതദ്രോ! ന ന ഭാസി, ഭാസി ന പുനശ്ചേതശ്ചമൽകാരിണീ
രീതിസ്തേ ഗിരിദുർഗ്ഗസങ്കടതരാരോഹസ്ഥലീസ്ഥപുഷഃ.''

"മുഖമിദമലസാക്ഷ്യാ മുക്തലക്ഷ്മോപരോധ–
വ്യതികരമിവ ബിംബം ഭാതി പീയൂഷഭാനോഃ;
ഇദമപി വിധുബിംബം കുരഘർമ്മാംബുലേശ–
സ്ഫുരിതമിവ രതാന്തേ വക്ത്രബിംബം പ്രിയായാഃ.''

എന്നിങ്ങനെ വേറേയും ചില ശ്ലോകങ്ങൾ എടുത്തു ചേർത്തിട്ടുണ്ടെങ്കിലും അവ ഏതു കൃതികളിൽനിന്നാണെന്ന് അറിയുവാൻ നിവൃത്തിയില്ല. ഏതായാലും ഉദയൻ ഒരു പ്രശസ്യനായ ശാസ്ത്രജ്ഞൻ എന്നതിനു പുറമേ പ്രകൃഷ്ടനായ കവിയുമായിരുന്നു എന്ന് ഈ ശ്ലോകങ്ങൾ തെളിയിക്കുന്നു. മൂന്നു നാലു ശ്ലോകങ്ങൾകൂടി കൌമുദിയുടെ ഉപക്രമത്തിൽ നിന്നുതന്നെ പകർത്താം:

''നവരസമയമാധുരീശാമന്യവ്യപേക്ഷാ-
വിരഹിതമുപരോക്ഷം ശശ്വദുന്മീലയന്തീ
കവിസഹൃദയസംസന്മാനസാംഭോജഹംസീ
വിഹരതു ഹൃദി നിത്യം വാങ്മയീ ദേവതാ വഃ.''

''യൽപ്രജ്ഞാശില്പിയന്ത്രസ്ഫുടഘടിതവിവേകാത്മസോപാനപങ്ക്തിം
പ്രാപ്യോൽപാൽപാധിരോഹസ്ഥിതമുപരി ബുധാ വിന്ദതേ വസ്തുതത്ത്വം;
വാഗ്ദേവീലാസ്യശിക്ഷാക്രമപരികലനാപൂർവരങ്ഗായമാണാ-
നാദ്യാനാചാര്യവര്യാനഭിനമിഹ താൻ ഭാമഹാദ്യാൻ പ്രപദ്യേ.''

''ധ്വനിസമയരഹസ്യവസ്തുതത്ത്വ-
പ്രഥനപടിഷ്ഠഗരിഷ്ഠവാക്പ്രപഞ്ചാൻ
അഭിമതസുരപാദപാൻ ഗുരൂംസ്താ-
നഭിനവഗുപ്തപദാഭിധാനുപാസേ.''

''ഖ്യാതിം നേതും പ്രതിഷ്ഠാം ജഗതി ഗമയിതും നു പ്രകൃഷ്ടാം വിദ്വേഷ്ടാ-
മാവിഷ്കർത്തും നിജാം വാ വിവൃതിവിരചനാ പ്രസ്തുതാ വസ്തുതോ നഃ;
തീർത്ഥേനാനേന കാവ്യാമൃതസരസി മനാങ്മങ്ക്ഷുകാമോസ്മി; തസ്മാ-
ന്നസ്മിം മാ മത്സരത്വം നാമ ദധത മനോ ഹന്ത! മാ മാ മഹാന്തഃ.''

**മയൂരസന്ദേശം:**—ഉദയനാൽ വിരചിതമായ മയൂരസന്ദേശം എന്നൊരു കാവ്യത്തെപ്പററി പൂർവഖണ്ഡികയിൽ സൂചിപ്പിച്ചുവല്ലോ. ആ കാവ്യത്തിൽ ആദ്യത്തെ മന്ദാക്രാന്താപദ്യമാണ് അടിയിൽ കാണുന്നത്:

''ശ്രീകണ്ഠാദ്രീപതിബഹുമതം മാരചേമന്തികാഖ്യം
മാരസ്യാസ്യം മഹിതമധികൃത്യാധുനാ സാധു ബദ്ധം
ഹൃദ്യമല്ലീമധുരമധുനിഷ്യന്ദി സന്ദേശകാവ്യം
നവ്യം വിദ്വൽകവിപരിഷദാമസ്തു കർണ്ണാതിഥേയം.''

ചന്ദ്രോത്സവം എന്ന മണിപ്രവാളകാവ്യത്തിൽ നാം ശ്രീകണ്ഠനെന്ന മാനഃപൂർവമുള്ള മനക്കുളത്തു രാജാവു ബഹുമാനിച്ചിരുന്ന ഈ മാരചേമന്തികയെ സന്ദർശിക്കുന്നുണ്ട്. അതിൽനിന്ന് ഈ കൃതിയുടെ കാലം കൊല്ലം ഏഴാം ശതകത്തിന്റെ ഉത്തരാർദ്ധമാണെന്ന് അനുമാനിക്കാവുന്നതാണല്ലോ.

''നഭ്യുന്നമ്രദ്രുമനവലതാസൂനസൗരഭ്യലോഭ-
ഭ്രാമ്യദ്ഭൃങ്ഗീവലയകലകളധ്വാനവാചാലിതാശേ
സൗധേ സാധീയസി പരിലസച്ചന്ദ്രപാദാഭിരാമേ
രേമേ വ്യോമസ്പൃശി ദയിതയാ ലാളിതഃ കോപി കാമീ.''

അത്യുന്നതമായ ഒരു സൗധത്തിൽ ഒരു കാമുകൻ തന്റെ പ്രേയസിയുമായി രമിച്ചുകൊണ്ടിരുന്നു. ആകാശചാരികൾ ആ ദമ്പതികളെ കണ്ട്, (''കന്ദർപ്പാവിഷ്കൃതിമുമയാ സങ്ഗതഃ സ്മൂതികാദ്രാവദ്യേ........ശ്രീകണ്ഠോയം ന ഖലു മദനഃ!'') ഉമാദേവിയുമായി കൈലാസസ്ഥിതനാം ചെ

ന്നു സാക്ഷാൽ ശ്രീകണ്ഠൻ(ശിവൻ)തന്നെയാണ് ആ രജതഗിരിയിൽ സന്നിഹിതനായിരിക്കുന്നതു് എന്നു സങ്കല്പിച്ചു് അവരെ വന്ദിച്ചു. ആ ഭ്രാന്തി കാണവേ കാമുകൻ അവരെ പരിഹസിക്കുകയും അവർ തന്നിമിത്തം ക്രുദ്ധരായി അദ്ദേഹം തന്റെ പ്രാണനാഥയെ വിട്ടുപിരിഞ്ഞു് ഒരു മാസം അന്യസ്ഥലത്തു താമസിക്കണമെന്നു ശപിക്കുകയും ചെയ്തു. (''മഹദവമതിഃ കസ്യ നാർത്തിം പ്രസൂതേ?'') മഹാന്മാരെ അവമാനിച്ചാൽ ആർക്കാണ് ആർത്തി ഉണ്ടാകാത്തതു്?

''തേനാവാസോ മമ മധുജിതസ്സന്നിധൗ കാപി പുണ്യേ
ക്ഷേത്രേ സ്യാദിത്യുദിത സവിനയം പ്രാർത്ഥ്യമാനാസ്തഥേതി
പ്രാപ്യ പ്രായാദയമപി സമൈക്ഷിഷ്ട സദ്യസ്സ ദൂരേ
സ്യാനന്ദൂര വിഗതദയിതാദീനമാത്മാനമേവ.

ദൈത്യാരാതിം ദലിതശതമന്യൂപലോദാരശോഭം
പശ്യന്നേനം ഭുജഗശയനേ കല്പിതസ്വാപസൌഖ്യം
താപോദ്രേകം ദധദപി മുഹുഃ പ്രേയസീവിപ്രയോഗാ-
ദുച്ഛ്വാസ ക്ഷണമിവ ശനൈരേഷ സഞ്ജാതസംജ്ഞഃ.''

ആ വിരഹകാലം മുഴുവൻ തനിക്കു് ഒരു വിഷ്ണുക്ഷേത്രത്തിൽ കഴിച്ചുകൂട്ടുവാൻ ഇടവരണമെന്നു കാമുകൻ അവരോടു പ്രാർത്ഥിക്കുകയും അവർ അതു് അനുവദിക്കുകയും ചെയ്തു. അങ്ങനെ അദ്ദേഹം ദൂരസ്ഥിതമായ തിരുവനന്തപുരത്തു ചെന്നുചേർന്നു. അവിടെവച്ചു നായകൻ ലബ്ധസംജ്ഞനായി ''വിദ്യുദ്വല്ലീകവചിതനവാംഭോദനീരന്ധ്രിതാശ''മായ ഒരു മയൂരത്തെ കണ്ടുമുട്ടുകയും ആ പക്ഷിയെ തന്റെ സന്ദേശഹരനാക്കി ശ്രീപാർവ്വതിയുടെ നിത്യസാന്നിധ്യത്താൽ പവിത്രവും 'ശോണച്ഛദതടം' എന്ന സംജ്ഞയാൽ വിദിതവുമായ തന്റെ നായികയുടെ ദേശത്തേക്കു് അയയ്ക്കുകയും ചെയ്യുന്നു. ശോണച്ഛദതടമെന്നും സിതഗരുത്തീരമെന്നും കവി വ്യപദേശിക്കുന്ന ആ സ്ഥലം കുന്നംകുളത്തുനിന്നു് അഞ്ചാറു നാഴിക തെക്കുകിഴക്കും ചിറ്റിലപ്പള്ളിക്കു് അടുത്തുമുള്ള അന്നകരയാണെന്നു് അറിയുന്നു. ഉമാ, ശ്രീകണ്ഠൻ ഈ രണ്ടു പദങ്ങളും 'കാന്തിച്ഛന്നാവിഹൃതിം' എന്ന പദ്യത്തിൽ കവി പ്രകടമായി പ്രദർശിപ്പിച്ചിരിക്കുന്ന സ്ഥിതിക്കു് ഉമയുടെ കാമുകനായ ശ്രീകണ്ഠൻതന്നെയാണു് സന്ദേശത്തിന്റെ പ്രണേതാവെന്നും, അദ്ദേഹം ഇന്നും 'ആര്യശ്രീകണ്ഠൻ' എന്നു നിർദ്ദേശപ്പെട്ടുള്ള മനക്കുളത്തു വലിയ രാജാക്കന്മാരിൽ ഒരാളായിരുന്നു എന്നും സാമാന്യം ഉറപ്പിച്ചുതന്നെ പറയാം. വർക്കല, കൊല്ലം മുതലായ സ്ഥലങ്ങൾ കടന്നു കൊടുങ്ങല്ലൂരിൽക്കൂടി മയൂരം ഇരിങ്ങാലക്കുടയിൽ ചെല്ലണമെന്നു കവി ഉപദേശിക്കുന്നു.

''കണ്ണ്വാദ്യൈഃ ശ്രുതിജലനിധേഃ കർണ്ണധാരൈർദ്വിജാഗ്ര്യൈർ–
ഗ്രാമഃ കോപി ദ്വിജവര! പുരസ്സംഗമാഖ്യോ വിഭാതി''

എന്നു് ആ ഗ്രാമത്തെയും,

''പശ്യേർവിശ്വത്രിതയവിദിതം ശോണഖേടാഖ്യമഗ്ര്യം
ഗ്രാമം; ശ്രീമദ്ധരിഹരമയം യത്ര ജാഗർത്തി തേജഃ''

പിന്നീടാണ് ''ശ്രീകണ്ഠോർവ്വീപതി'' എന്നുള്ള ശ്ലോകം.

തിരുവനന്തപുരത്തെ പ്രശംസിക്കുന്ന ചില ശ്ലോകങ്ങളുംകൂടി ഉദ്ധരിക്കാം:

''കാലേ തസ്മിൻ ബലിമഹനിഷേവാർത്ഥമാഢൗകമാനാൻ
നാനാദിഗ്ഭ്യോ മനുജനിവഹാൻ ഭ്രാതരധ്യക്ഷയേഥാഃ
തത്ര ച്ഛത്രാണ്യജിനസിചയച്ഛന്നനാനാ പട്ടനാദം
പ്രാപ്താനാസേവിതുമിവ മഹാമേരുശൈലാദ്വിശാലാൽ.

രോഹിണീഭാരൈസ്തിമിരിതദിശോ വക്ത്രപത്മൈർദ്ദിവാനാ-
ശ്ചന്ദ്രാദ്വൈതം സ്മിതരസരുചാ ജ്യോത്സ്നികാമാദധാനാഃ
വ്യാദധ്നാ ദൃക്ഃ കുചഭരനതൈഃ കുഞ്ചിതൈർമ്മദ്ധ്യദേശൈ-
രാതന്വാനാഃ പുരമൃഗദൃശോ നേത്രയോഃ പാത്രയേഥാഃ.

വക്ത്രേന്ദൂദ്യച്ഛ്രമജലകണൈ രാഗിഭിശ്ചാധരോഷ്ഠൈ-
ർന്നേത്രൈർന്നീലാംബുജദലനിഭൈഃ സ്ഥൂലതുംഗൈർന്നിതംബൈഃ
ഗാത്രൈഃ പീനസ്തനവിനമിതൈശ്ചാരുതാംബൂലഗന്ധൈ-
ർഗ്ഗന്ധാഢ്യാഭോഗൈസ്തരളിതദൃശസ്തത്ര ദൃശ്യാസ്തരുണ്യഃ.''

ഉപസംഹാരശ്ലോകമാണ് ചുവടെ ചേർക്കുന്നതു്:

''വിശ്ലേഷാത്താം മമ സഹചരീമിത്ഥമാശ്വാസ്യ യുക്ത്യാ
പശ്ചാദ്ദൂരാശയ പരിപത ഭ്രാതരാശാമഭീഷ്ടാം;
നൂത്നവ്യൂഹം പ്രിയസഖ പുനസ്ത്വത്ത്വാന്തരേ തേ;
മാ ഭൂൽ കാന്താവിരഹഘടനാ കിഞ്ച ജന്മാന്തരേപി.''

പൂർവ്വഭാഗത്തിൽ 107-ം ഉത്തരഭാഗത്തിൽ 87-ം അങ്ങനെ ആകെ 194 ശ്ലോകങ്ങൾ പ്രസ്തുതസന്ദേശത്തിൽ അന്തർഭവിക്കുന്നു.

### പന്നിയൂർ കൃഷ്ണൻനമ്പൂരി, ശ്രീകൃഷ്ണപുരാണം:—

മഹാഭാരതം, രാമായണം എന്നിവപോലെ ഇതിഹാസരൂപത്തിൽ വിരചിതമായ ഒരു ഗ്രന്ഥമാണ് ശ്രീകൃഷ്ണപുരാണം. ഭാരതകഥയാണ് അതിൽ പ്രതിപാദിച്ചിരിക്കുന്നതു്. കവി തന്നെപ്പററി ചിലതെല്ലാം ഉപക്രമത്തിൽ പ്രസ്താവിച്ചിട്ടുണ്ട്:

''കൈരളീയോ നിളാതീരേ ഗ്രാമേ ഭദ്രാരസംജ്ഞിതേ
കൃഷ്ണോ നാമാഭവദ്വിപ്രോ ഭൃഗൂണാം മഹിതേന്വയേ.

ബാല്യ ഏവ സ ധർമ്മാത്മാ പുരാണാഭ്യാസകോവിദഃ
വാസുദേവാൽ പരം നാന്യദിതി നിശ്ചയമേയിവാൻ.

ഇതിഹാസപുരാണാഭ്യാം സമ്യഗ്ജ്ഞാതപരാവരഃ
ദ്വൈപായനം മുനിവരം സ മേനേ ഗുരുമാത്മനഃ.

തസ്യൈവം വർത്തമാനസ്യ കൃഷ്ണസ്യോദാരചേതസഃ
പുരാണസംഹിതാം കർത്തുമുൽകണ്ഠാ സമജായത.

ആത്മഭക്തസ്യ കൃഷ്ണസ്യ ജ്ഞാത്വാ വ്യാസോ മനീഷിതം
തസ്മൈ വിജ്ഞാനബഹുലാം പ്രദദൌ വിപുലാം മതിം.

ലബ്ധപ്രസാദഃ കൃഷ്ണോഽപി പുരാണമകരോന്മുദാ
ദേവദേവപ്രസാദാച്ച ശാസനാച്ച ദ്വിജന്മനാം.

കൃഷ്ണപ്രസാദാൽ കൃഷ്ണേന കൃഷ്ണഭക്തേന ധീമതാ
കൃതം കൃഷ്ണപുരാണം തദ്വിഖ്യാതമഭവദ് ഭുവി.

കൃത്വാ പുരാണം കൃഷ്ണാഖ്യം കൃഷ്ണഃ കൃഷ്ണകൃപാബലാൽ
ദ്വിജേന്ദ്രാൻ ഗ്രാഹയാമാസ ഭക്തിപൂർവ്വമുപാഗതാൻ.

നിളായാ ദക്ഷിണേ തീരേ തം നിഷണ്ണം കദാചന
ദ്രഷ്ടുമഭ്യായയുർവിപ്രാ വേദവേദാംഗപാരഗാഃ.

ഉപാഗതാൻ ദ്വിജാൻ ദൃഷ്ട്വാ പ്രത്യുത്ഥാനാസനാദിഭിഃ
പൂജയാമാസ താൻ സർവ്വാൻ കൃഷ്ണോ വിഷ്ണുധിയാ സ്വയം.
സുഖോപവിഷ്ടാൻ വിശ്രാന്താൻ താനുവാചാഥ ഭാർഗ്ഗവഃ.''

ഈ ശ്ലോകങ്ങളിൽനിന്നു കൃഷ്ണപുരാണകർത്താവിന്റെ പേർ കൃഷ്ണൻ എന്നായിരുന്നു എന്നും, അദ്ദേഹം ഭാരതപ്പുഴയുടെ തെക്കേക്കരയിലുള്ള പന്നിയൂർ ഗ്രാമത്തിലെ ഭാർഗ്ഗവവംശജനായ ഒരു നമ്പൂരിയായിരുന്നു എന്നും, പുരാണനിർമ്മിതി കഴിഞ്ഞു് ആ നിബന്ധം ആഗതരായ ബ്രാഹ്മണരെ ചൊല്ലിക്കേൾപ്പിച്ചു എന്നും കാണാവുന്നതാണ്. ഭീഷ്മസദ്ഗതി കഴിഞ്ഞു യുധിഷ്ഠിരൻ രാജ്യഭരണം ചെയ്യുന്ന കാലത്തു് ഒരിക്കൽ അർജ്ജുനൻ ശ്രീകൃഷ്ണനോടു് ''വിശ്വസ്യാസ്യ ഗതിം കൃത്സ്നാം വേത്തുമിച്ഛാമി കേശവ'' എന്നു് അഭ്യർത്ഥിക്കുകയും ശ്രീകൃഷ്ണൻ അദ്ദേഹത്തിനു് ആ വിഷയത്തിൽ വേണ്ട ജ്ഞാനം ലഭിക്കുന്നതിനായി പ്രസ്തുതകഥ പറഞ്ഞു കേൾപ്പിക്കുകയും ചെയ്യുന്നു എന്നാണു് പൂർവ്വപീഠിക. ആ കഥ പിന്നീടു ശതാനീകൻ യുധിഷ്ഠിരനോടു നിവേദനം ചെയ്യുന്നു. അങ്ങനെ ദ്വേധാ കൃഷ്ണപുരാണസംജ്ഞയ്ക്കു് അർഹമായ ഈ വാങ്മയത്തിൽ വനപർവ്വത്തിലെ മാർക്കണ്ഡേയപ്രോക്തമായ രാമായണോപാഖ്യാനത്തിന്റെ അവസാനംവരെയുള്ള ഭാഗങ്ങളേ ലഭിച്ചിട്ടുള്ളു. പുരാണരൂപത്തിലാണു് തന്റെ കൃതി രചിച്ചിരിക്കുന്നതെങ്കിലും താൻ ഒരു നല്ല കവികൂടിയാണെന്നു കൃഷ്ണൻനമ്പൂരി അങ്ങിങ്ങു സ്പഷ്ടമായി തെളിയിച്ചിട്ടുണ്ടു്. താഴെക്കാണുന്ന ശരദ്വർണ്ണനത്തിലെ ചില ശ്ലോകങ്ങൾ പരിശോധിക്കുക:

ശൃംഗാരരസസർവ്വസ്വദേവതാമാഗതാമിവ,
നിഃശ്ശേഷദേഹിലാവണ്യപുണ്യസാരപ്രഭാമിവ,
വിശ്വമാധുര്യസമ്പത്തിയോഗസംഘടിതാമിവ,
സൌന്ദര്യസുദായശ്രീവിശിഷ്ടപദവീമിവ,

വിധേർവിശിഷ്ടനിർമ്മാണനൈപുണ്യഘടിതാമിവ,
പുഷ്പബാണജഗജ്ജൈത്രസിദ്ധിം മൂർത്തിമതീമിവ,
കാമകേളീപാരിഷദാം ദേവതാമുജ്ജ്വലാമിവ,

രൂപചിത്തരജാകൎഷവരാങ്കശശിഖാമിവ,
സൌഭാഗ്യകല്പലതികാപടലീമഞ്ജരീമിവ.”

ഈ പുരാണത്തിനു കുറെ അധികം പഴക്കമുണ്ടു്. കാലമേതെന്നു ഖണ്ഡിച്ചു പറയുവാൻ നിവൃത്തിയില്ല. കൊല്ലം ഏഴാം ശതകമായിരിക്കാമെന്നു തോന്നുന്നു.

**ഉദയവൎമ്മചരിതം:**— ഉദയവൎമ്മചരിതം പതിനൊന്നദ്ധ്യായങ്ങളിൽ കൊല്ലം എട്ടാം ശതകത്തിൽ ജീവിച്ചിരുന്ന ഉദയവൎമ്മ കോലത്തിരിയുടെ അപദാനങ്ങളെ വൎണ്ണിച്ചു പുരാണരീതിയിൽ രചിച്ചിട്ടുള്ള ഒരു കൃതിയാണു്.

“പുനാതു ഭാരതിത്യുക്തേ കലിസംവത്സരേ പുനഃ
ഹേ വിഷ്ണോ നിഹിതം കൃത്സ്നമിത്യുക്തേഽസ്മിന്നഹൎഗ്ഗണേ
പ്രാഗേവ ഭിക്ഷുണാ പ്രോക്തം ചരിതം കോലഭൂപതേഃ
ചകാര ശ്ലോകരൂപേണ രവിവൎമ്മമഹീപതിഃ”

എന്നുള്ള പ്രസ്താവനയിൽനിന്നു രവിവൎമ്മരാജാവു പ്രസ്തുതഗ്രന്ഥം നിൎമ്മിച്ചതു കൊല്ലം 676-ൽ ആണെന്നു കാണാവുന്നതാണു്. “ഹേ വിഷ്ണോ” ഇത്യാദികലിദിനസംഖ്യതന്നെ കേളല്ലൂർ ചോമാതിരിയുടെ തന്ത്രസംഗ്രഹത്തിലും കാണുന്നു. ഈ രവിവൎമ്മാ കൊല്ലം 667 മുതൽ 681 വരെ കോലത്തുനാടു പരിപാലിച്ചതായി ചിറയ്ക്കൽ കോവിലകത്തു രേഖയുണ്ടു്. ഉത്തരദേശത്തിൽ, ശിവപുരം എന്ന സ്ഥലത്തു ശൃംഖലക്രോധൻ എന്ന ബ്രാഹ്മണനോടു വില്വമങ്ഗലത്തു സ്വാമിയാർ ഉദയവൎമ്മാ എന്ന പ്രതാപശാലിയായ കോലത്തിരി രാജാവിന്റെ ചരിത്രം പറഞ്ഞുകേൾപ്പിക്കുന്നതായി കവി ഉപക്രമത്തിൽ ഉപന്യസിക്കുന്നു. സോമവംശത്തിൽ ജനിച്ച മൂന്നു ക്ഷത്രിയസ്ത്രീകൾ ഗോകൎണ്ണത്തു പോയി ശ്രീപരമേശ്വരനെ ഭജിച്ചുകൊണ്ടിരുന്നപ്പോൾ കേരളരാജാവായ ചേരമാൻപെരുമാൾ അവിടെ ചെല്ലുകയും അവരെ മൂന്നുപേരെയും വിവാഹം ചെയ്കയും ചെയ്തു. ദ്വിതീയപത്നിയിൽ അദ്ദേഹത്തിനു് അംബാലിക എന്നൊരു പുത്രി ജനിച്ചു; ആ കുമാരിക്കു രവിവൎമ്മാ എന്ന രാജാവു ഭൎത്താവായി. പെരുമാൾക്കു പിന്നീടു രാജ്യഭാരം ചെയ്തതു് അംബാലികയാണു്. ക്രി: പി: 724-ൽ ആ ദേവിക്കു “ശക്രസദൃശനും പിതൃമാതൃഭയാപഹനു”മായി കേരളവൎമ്മാ എന്നൊരു പുത്രൻ ഉണ്ടായി. ആ കേരളവൎമ്മാവാണു് കോലവംശം സ്ഥാപിച്ചതെന്നു ഗ്രന്ഥകാരൻ പറയുന്നു; ഇതു മൂഷികവംശത്തിലെ പ്രസ്താവനയ്ക്കു വിരുദ്ധമാണു്. ക്രി: പി: 746-ൽ കേരളവൎമ്മാവിന്റെ ഭാഗിനേയി ഉദയവൎമ്മാ എന്നൊരു കുമാരനെ പ്രസവിച്ചു. കേരളവൎമ്മാവിനു പിന്നീടു് ഉദയവൎമ്മതമ്പുരാൻ രാജ്യഭാരം കൈയേറ്റു. അദ്ദേഹത്തെ പെരുഞ്ചെല്ലൂർ ഗ്രാമക്കാരായ നമ്പൂരിമാർ ഒരവസരത്തിൽ അധിക്ഷേപിക്കുകയുണ്ടായി. തന്നിമിത്തം അദ്ദേഹം കുപിതനായി ഗോകൎണ്ണത്തു ചെന്നു ഗ്രന്ഥവനം, ദീപപത്തനം (വിളക്കൂർ), ഇഡ്യകുഞ്ജം (ഇഡുകമ്പി) എന്നീ

ഗ്രാമങ്ങളിൽ താമസിച്ചിരുന്ന വേദവേദാങ്ഗപാരഗന്മാരായ ചില തുളുബ്രാഹ്മണരെ കോലത്തുനാട്ടിലേക്കു നയിക്കുവാൻ നിശ്ചയിച്ചു. ആ ക്ഷത്രിയവീരന്റെ പ്രഭാവം ശരിക്ക് അറിയാത്ത അവർ

"ശ്രീമൽകോലമഹീപാല ഗോകർണ്ണേ f സ്ഥിതേ ശിവാലയേ
കോടിതീർത്ഥമിതി ഖ്യാതം പുണ്യം മുനിനിഷേവിതം
ദേവഖാതമഭൂൽ പൂർവമിദാനീം ജീർണ്ണതാം ഗതം;
ത്വയാ ദൃഷ്ടമിദം രാജൻ ദൃഷ്ടീർണ്ണം സാഗരോപമം.
ത്രിരാത്രേണാസ്യ തീർത്ഥസ്യ സ്നാവീകരണക്രിയാ
ത്വയാ കൃതം ചേദ്രാജേന്ദ്ര ഗമിഷ്യാമസ്ത്വയാ സഹ."

അത്യന്തം വിശാലമായ ഗോകർണ്ണത്തിലെ കോടിതീർത്ഥം രാജാവു മൂന്നു ദിവസംകൊണ്ടു നാവീകരിക്കുകയാണെങ്കിൽ തങ്ങൾ അദ്ദേഹത്തിന്റെ നാട്ടിലേക്കു പോകാമെന്നു സമ്മതിച്ചു. രാജഭക്തന്മാരായ അദ്ദേഹത്തിന്റെ പ്രജകൾ അതറിഞ്ഞു് ഓരോരുത്തരും ഓരോ വെട്ടുകല്ലുമായി അവിടെച്ചെന്നു മൂന്നു മുഹൂർത്തങ്ങൾകൊണ്ടു് ആ തീർത്ഥം ജീർണ്ണോദ്ധാരണം ചെയ്തു. അതു കണ്ടു് ആശ്ചര്യപരതന്ത്രന്മാരായി രാജാവിന്റെ അപേക്ഷ അനുസരിച്ചു് ആ ബ്രാഹ്മണരും തങ്ങളുടെ തപശ്ശക്തികൊണ്ടു കണങ്കാൽവരെമാത്രമുണ്ടായിരുന്ന ജലം സരസ്സു മുഴുവൻ പെരുക്കി. ഈ സംഭവം നടന്നതു 'വൃദ്ധിദാംബ' എന്ന കലിവർഷത്തിൽ അതായതു ക്രി: പി: 793-ൽ ആയിരുന്നു. അത്തരത്തിൽ സമാഗതരായ തുളുപ്പോററിമാരെ ഉദയവർമ്മരാജാവു് ആചാരപരിഷ്കാരം ചെയ്തു മലയാളബ്രാഹ്മണരാക്കി. അവരാണു് കേരളത്തിലെ എമ്പ്രാന്തിരിമാരുടെ പൂർവന്മാർ. ഉദയവർമ്മചരിതത്തിലെ പ്രതിപാദ്യസംക്ഷേപം ഇത്രമാത്രമാകുന്നു.

**ബ്രഹ്മപ്രതിഷ്ഠ:**—ഇതു രവിവർമ്മകോലത്തിരിയുടെ കാലത്തിനു പിന്നീടുണ്ടായ ഒരു കൃതിയാണു്. ഇതിലും ഉദയവർമ്മരാജാവിന്റെ ബ്രാഹ്മണാനയനംതന്നെയാണു് വിഷയമെങ്കിലും രണ്ടു കൃതികൾക്കും തമ്മിൽ കഥയെസ്സംബന്ധിച്ചു പല വ്യത്യാസങ്ങളും കാണുന്നു. ഒരു എമ്പ്രാന്തിരിയാണു് ഇതിന്റെ പ്രണേതാവു്. നാരദമഹർഷി സുപ്രഭൻ എന്ന ഗന്ധർവനോടു പ്രസ്താവിച്ച ഇതിഹാസത്തെ സൂതൻ ബ്രാഹ്മണരെ പറഞ്ഞുകേൾപ്പിക്കുന്നതാണു് ബ്രഹ്മപ്രതിഷ്ഠയിലെ വിഷയം. പ്രതിഷ്ഠ കൊല്ലം 264-ാമാണ്ടു നടന്നതായാണു് ഇതിൽ രേഖപ്പെടുത്തുന്നതു്. ആ കാലഗണന ശരിയാണെന്നു തോന്നുന്നില്ല. ഉദയവർമ്മാവു തിരുവല്ലായിൽനിന്നു ദേശികളായ 237 ('സാഗര')ഗ്രഹക്കാരെ കോലത്തുനാട്ടിലേക്കു കൂട്ടിക്കൊണ്ടുപോയതായും അവർക്കു തൃത്താഴത്തുക്ഷേത്രത്തിന്റേയും അരാതിൽക്ഷേത്രത്തിന്റേയും ആധിപത്യം നല്കിയതായും മററും പ്രസ്തുതകൃതി ഘോഷിക്കുന്നു. "ഇതി കേരളമാഹാത്മ്യേ കോലരാഷ്ട്രവർണ്ണനേ ഉദയവർമ്മചരിതേ ബ്രഹ്മപ്രതിഷ്ഠാ നാമ പ്രകരണം സമ്പൂർണ്ണം" എന്നൊരു വിഷയസൂചീവാചകവും ഒടുവിൽ കാണുന്നുണ്ടു്. ഗ്രന്ഥാരംഭത്തിൽ

കവി ചെറുതാഴത്തു ശ്രീരാമനെ വന്ദിക്കുന്നു. അദ്ദേഹം തൃത്താഴത്തുകാരനായ ഒരു എമ്പ്രാന്തിരിയായിരിക്കാം.

"ശ്രീരാഘവം പ്രണമ്യാഹം കൃശാധഃക്ഷേത്രവാസിനം
കോലഭൂപോദയോദന്തം ബ്രാഹ്മണസ്ഥാപനം ബ്രുവേ"

എന്നാണ് അതിലെ മംഗലശ്ലോകം. രണ്ടു കാവ്യങ്ങൾക്കും സാഹിത്യദൃഷ്ട്യാ യാതൊരു വൈശിഷ്ട്യവുമില്ലെങ്കിലും പുരാവൃത്തകഥനം എന്ന നിലയിൽ അവയും നമ്മുടെ ശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ടതാണല്ലോ.

**ദേശ്യഷ്ടകം:—** ഇതു സ്രഗ്ധരാവൃത്തത്തിൽ വിരചിതമായ ഒരഷ്ടകമാകുന്നു. ഉദയവർമ്മചരിതംതന്നെയാണ് ഇതിലേയും കഥാവസ്തു. ഒടുവിൽ അഷ്ടകകാരൻ രവിവർമ്മകോലത്തിരിയുടെ ഉദയവർമ്മചരിതത്തെ സ്മരിക്കുകയും താൻ ഒരു ബ്രാഹ്മണനാണെന്നു പറയുകയും ചെയ്യുന്നു. അദ്ദേഹവും ഒരു ദേശി(എമ്പ്രാന്തിരി)തന്നെയാണെന്നു തോന്നുന്നു.

"ശ്രീമൽകോലക്ഷിതീശോദയനൃപചരിതം
ദേശികാനീതിരൂപം
തദ്വംശ്യേനാത്ര കേനാപ്യഭിഹിതമതിവി-
സ്തീർണ്ണമധ്യായയുക്തം
ദേവബ്രഹ്മപ്രതിഷ്ഠാത്മകമിദമുദിതം
സമ്യഗാലോച്യ കേനാ-
പ്യുർവീദേവേന സംക്ഷേപത ഇഹ ബുധമോ-
ദായ പദ്യാഷ്ടകം സ്യാൽ."

**കൃഷ്ണകവി, ഭരതചരിതം:—** ഭരതചരിതം എന്ന മനോഹരമായ മഹാകാവ്യത്തിന്റെ പ്രണേതാവാണ് കൃഷ്ണകവി. ചില ഗ്രന്ഥമാതൃകകളിൽ അദ്ദേഹത്തെ കൃഷ്ണാചാര്യനെന്നും വ്യപദേശിച്ചുകാണുന്നു. ശങ്കരകവിയുടെ ശ്രീകൃഷ്ണവിജയത്തിലെന്നപോലെ ഭരതചരിതത്തിലും പന്ത്രണ്ടു സർഗ്ഗങ്ങളുണ്ട്. ചമ്പ്വാദസാഹിത്യത്തിൽ ഭരതചരിതത്തിന്റെ അനുകരണം പല ഘട്ടങ്ങളിലും ദൃശ്യമാകുന്നതുകൊണ്ട് ആ ഗ്രന്ഥത്തിന്റെ രചനാകാലം കൊല്ലം ആറാം ശതകമായിരിക്കണമെന്ന് അല്ലെങ്കിലും മുൻപാണ് പ്രസ്തുതകൃതിയുടെ ആവിർഭാവമെന്ന് അനുമാനിക്കാം. കൊല്ലം ഏഴാംശതകത്തിന്റെ ആരംഭമായിരിക്കാം കവിയുടെ കാലഘട്ടം. പ്രസ്തുതകൃതിക്കു ശബ്ദസൗഭാഗ്യമുണ്ടെങ്കിലും അർത്ഥചമൽക്കാരത്തിലാണ് അതിന്റെ വിജയം ഐദമ്പര്യേണ അധിഷ്ഠിതമായിരിക്കുന്നത്. ശ്ലേഷപ്രയോഗങ്ങൾ ധാരാളമുണ്ടെങ്കിലും അവയിൽ ക്ലിഷ്ടതയുടെ ലാഞ്ഛനം ഒരിടത്തുമില്ല. ഭരതചരിതം എന്നാണ് ഗ്രന്ഥത്തിന്റെ പേരെങ്കിലും അതിന്റെ ആദ്യത്തെ എട്ടു സർഗ്ഗങ്ങളിൽ പ്രതിപാദിച്ചിരിക്കുന്ന കഥ ശാകുന്തളംതന്നെയാണ്. പക്ഷേ കൃഷ്ണകവി കാളിദാസന്റെ ഇതിവൃത്തത്തിൽനിന്നു പല വ്യതിയാനങ്ങളും വരുത്തിയിട്ടുണ്ട്. ദുർവ്വാസസ്സിന്റെ ശാപമാകട്ടെ, ദുഷ്ഷന്തന്റെ ഗാന്ധർവ്വവിവാഹവിസ്മൃതിയാകട്ടെ ഭരതചരിതത്തിൽ പരാമൃഷ്ടമാകുന്നില്ല. ആദ്യത്തെ

സർഗ്ഗത്തിൽ 'ജഗദ്ദർശനം' എന്ന പേരിൽ ഒരു ദർപ്പണരത്നം രാജാവിനു ലഭിക്കുന്നു. തന്നിമിത്തം ആ ചക്രവർത്തിക്കു ദൂരസ്ഥിതമോ പ്രച്ഛന്നമോ ആയ ഏതു വസ്തുവിശേഷം ദർശിക്കുന്നതിനും അതിനൊക്കൊണ്ട് അതേ വിധത്തിൽ തന്നെ ദർശിപ്പിക്കുന്നതിനും ഉള്ള ശക്തി സിദ്ധിക്കുന്നു. തദ്വാരാ അദ്ദേഹം ശകുന്തളയെ കാണുകയും ശകുന്തളയ്ക്കു തന്നെ കാണുവാൻ സംഗതി വരുത്തുകയും ചെയ്യുന്നു. ആ വിധത്തിലാണ് അവർക്ക് അന്യോന്യം അനുരാഗം ഉദിക്കുന്നത്. ഭരതന്റെ ജനനം എട്ടാംസർഗ്ഗത്തിൽ വർണ്ണിക്കുന്നു. ഒൻപതാംസർഗ്ഗത്തിൽ പുത്രനോടുകൂടി ശകുന്തള ഭർത്തൃഗൃഹത്തിലേക്കു പോകുകയും അവിടെ ദുഷ്ഷന്തൻ ജനാപവാദത്തിൽ ചകിതനായി ആ സാധ്വിയേയും കുമാരനെയും സ്വീകരിക്കുവാൻ വൈമനസ്യം പ്രകടിപ്പിക്കുകയുംചെയ്യുന്നു. അതിൽനിന്നു് അദ്ദേഹത്തെ ധർമ്മപഥത്തിൽ പ്രവേശിപ്പിക്കുന്നതു് അശരീരിവാക്കാണ്. ഇവിടെ കവി മഹാഭാരതത്തെയാകുന്നു അനുവർത്തിക്കുന്നതു്. പത്താംസർഗ്ഗത്തിൽ ഭരതന്റെ രാജ്യാഭിഷേകവും ദിഗ്വിജയപ്രസ്ഥാനവും, പതിനൊന്നാംസർഗ്ഗത്തിൽ ദിഗ്വിജയവും, പന്ത്രണ്ടാംസർഗ്ഗത്തിൽ ദേവേന്ദ്രന്റെ പ്രാർത്ഥനയനുസരിച്ചു് അസുരന്മാരുമായുള്ള യുദ്ധവും പ്രതിപാദിച്ചിരിക്കുന്നു.

കാവ്യശൈലി:—ആപാദചൂഡം ഹൃദയഹാരിയായി പ്രശോഭിക്കുന്ന ഈ കാവ്യതല്ലജത്തിൽനിന്നു പ്രണേതാവിന്റെ വിവിധസിദ്ധികളെ പ്രദർശിപ്പിക്കുവാൻ ഏതു ഭാഗമാണു് ഉദ്ധരിക്കേണ്ടതെന്നു രൂപമില്ല. കാവ്യാരംഭത്തിൽ കൃഷ്ണകവി, വാല്മീകി, വേദവ്യാസൻ, കാളിദാസൻ, പ്രവരസേനൻ (സേതുബന്ധകാരൻ), ഭാരവി, ഗുണാഢ്യൻ, സുബന്ധു, ഭട്ടബാണൻ എന്നീ പൂർവസൂരികളെ പ്രശംസിക്കുന്നു. തത്സംബന്ധികളായ പദ്യങ്ങളാണു താഴെച്ചേർക്കുന്നതു്:

''ആദേശികായ പദ്യപഥോദ്യതാനാം
രത്നാകരായ സൂക്തിമഹാമണീനാം
സന്മാർഗ്ഗസന്ദർശനപുണ്യവന്ത്യ
വന്ദേ കവീനാം പ്രഥമായ മുനീന്ദ്രായ.

അസ്പൃഷ്ടദോഷാ നളിനീവ ഹൃഷ്ടാ
ഹാരാവലീവ ഗ്രഥിതാ ഗുണൗഘൈഃ
പ്രിയാങ്കപാളീവ വിമർദ്ദഹൃദ്യാ
ന കാളിദാസാദപരസ്യ വാണീ.

ജലാശയസ്യാന്തരഗാഢമാർഗ്ഗ—
മലബ്ധരന്ധ്രം ഗിരിചൗര്യവൃത്ത്യാ
ലോകേഷ്വലം കാന്തമപൂർവസേതും
ബബന്ധ കീർത്ത്യാ സഹ കുന്തളേശഃ.

പ്രദേശവൃത്ത്യാപി മഹാന്തമർത്ഥം
പ്രദർശയന്തീ രസമാദധാനാ

സാ ഭാരവേഃ സൽപഥദീപികേവ
രമ്യാ കൃതിഃ കൈരിവ നോപജീവ്യാ?

ബൃഹൽകഥാകാരസുബന്ധുബാണാഃ
കേഷാമിവാശ്ചര്യപദം ന തേ സ്യുഃ
യതഃ പ്രസിദ്ധൈരപി ഗദ്യബന്ധൈഃ
ശ്ലോകാനനേകാൻ ഭുവി തേ വിതേനുഃ.''

ഭാരവിയേയും ബാണനേയും കവി പല പ്രകാരത്തിൽ ഉപജീവിച്ചിട്ടുണ്ടു്. സൽകാവ്യത്തിന്റെ ഉൽകർഷത്തെപ്പററി പല അവസരങ്ങളിലും പ്രശംസിക്കുന്നതിൽ അദ്ദേഹം പ്രത്യേകം ദത്താവധാനനാണു്.

''സന്നായകോൽകൃഷ്ടഗുണാ മഹാർഘാ
ലോകോത്തമാലങ്കൃതിരസ്തദോഷാ
വിശുദ്ധവർണ്ണാശ്രമഗുംഫിതാ യാ
ഹാരാവലീ കാവ്യകലാഭിരാമാ.''

(പ്രതിഷ്ഠാനപുരീവർണ്ണനം)

''യോഗ്യാർത്ഥസംഘടനകൗതുകിനീ രസാർദ്രാ
കേനാപി ഭാഗ്യവിഭവേന വിഭാവ്യമാനാ
ചിന്താപരം തമഥ ഭൂപതിമാസസാദ
മാധവീ നിസർഗ്ഗമധുരാ കവിതേവ സാധ്വീ.''

ഇത്യാദിപദ്യങ്ങൾ പരിശോധിക്കുക. മാധവി എന്ന ദേവലോകപരിചാരികയുടെ ആഗമനമാണു് ഒടുവിലത്തെ ശ്ലോകത്തിലെ വിഷയം. ദിഗ്വിജയഘട്ടത്തിൽനിന്നു ചില പദ്യങ്ങൾകൂടി ഉദ്ധരിക്കാം:

''ഏദി ലൂനവമൗക്തികമണ്ഡനാം
ശഫരലോലദൃശം കുമുദസ്മിതാം
ബലഭരേണ മമർദ്ദ മഹീപതിഃ
പ്രിയതമാമിവ താമ്രവരാം നദീം.''

(താമ്രപർണ്ണീപ്രസ്താവം)

''അഥ ഗിരേരിവ പക്ഷപരമ്പരാം
ജലനിധേരുപരി പ്രവിസാരിതാം
പരശുരാമമഹാസ്ത്രവിനിർമ്മിതാ-
മവതതാര മഹീം സ മഹാരഥഃ.

കലിതനീതിരസൗ കില കേരള-
ക്ഷിതിപതിഃ പുനരാത്മസമർപ്പണാൽ
അനുവിവേശ ശശീവ ദിവാകരം
രുചിരയാ കലയാ ഭരതം വിഭും.'' (കേരളപ്രസ്താവം)

കൃഷ്ണകവിയുടെ ''സമ്പാഗ്ഗസന്ദർശനചുമ്പിവരതൗ'' എന്ന പദ്യപാദത്തിന്റെ അനുരണനം ''ഏദയതിമിരമാലാസൂര്യചന്ദ്രൗ'' എന്ന വരിയി

പ്പും 'മുക്താശ്രീയം ജലാനിലശരീര താമ്രപർണ്ണീ'' എന്നതിന്റെ പ്രതിനാദം ''മുക്താമയാൻ ജലകണാനിവ താമ്രപർണ്ണീ'' എന്ന വരിയിലും ചന്ദ്രോദയത്തിൽ നമുക്കു ശ്രവണഗോചരമാകുന്നുണ്ടല്ലോ.

**ദേശിങ്ങനാട്ട് ആദിത്യവർമ്മമഹാരാജാവ്:**—ദേശിങ്ങനാട്ട് (കൊല്ലം) ആദിത്യവർമ്മമഹാരാജാവിനെപ്പററി പ്രസ്താവനയുള്ള രണ്ടു സംസ്കൃതകാവ്യങ്ങൾ നമുക്കു ലഭിച്ചിട്ടുണ്ട്. ഒന്നു യദുനാഥചരിതം എന്ന പദ്യകാവ്യവും മറെറാന്നു രാമകഥ എന്ന ഗദ്യകാവ്യവുമാണ്. ആദിത്യവർമ്മാ എന്ന പേരിൽ പല ദേശിങ്ങനാട്ടുരാജാക്കന്മാർ ഉണ്ടായിരുന്നു എങ്കിലും അവരിൽ അഖിലകലാവല്ലഭൻ എന്ന ബിരുദം കൊല്ലം 644 മുതൽ 660 വരെ രാജ്യഭാരംചെയ്തു ഒരു രാജാവിനുമാത്രമേ കാണുന്നുള്ളു. അദ്ദേഹം വടശ്ശേരി ശ്രീകൃഷ്ണസ്വാമിക്ഷേത്രം നവീകരിക്കുകയും ഇന്നു തിരുനെൽവേലിജില്ലയിൽ ഉൾപ്പെടുന്നതും എന്നാൽ അക്കാലത്തു ദേശിങ്ങനാട്ടിന്റെ ഒരംശമായിരുന്നതുമായ തിരുക്കുറുങ്കുടിയിലെ മഹാവിഷ്ണുക്ഷേത്രത്തിൽ ഒരു വലിയ മണി നടയ്ക്കു വയ്ക്കുകയും ചെയ്തു. ആ മണി ഇന്നും ആ ക്ഷേത്രത്തിനു് ഒരലങ്കാരമായി പരിലസിക്കുന്നു. അദ്ദേഹത്തിന്റെ ജന്മനക്ഷത്രം വിശാഖമായിരുന്നു. പ്രസ്തുതഘണ്ടയിൽ താഴെക്കാണുന്ന ശ്ലോകം കൊത്തീട്ടുണ്ട്:

''ശ്രീമത്കോളംബവംശേ ഭവതി ഗുണമണി-
ശ്രേണിരാദിത്യവർമ്മാ
വഞ്ചീപാലോ വിശാഖഃ പ്രഭുരഖിലകലാ-
വല്ലഭഃ പര്യബധ്നാൽ
ഭാരാലങ്കാരഘണ്ടാം തിലകിതജയസിം-
ഹാന്വയഃ ശ്രീകുരങ്ഗ-
ക്ഷേത്രാദൃഷ്ടോ മുരാരേരധിഗതചിരവാസ്യ്-
മന്ധലേന്ദ്രോ നരേന്ദ്രഃ.''

അദ്ദേഹത്തിന്റെ കാലത്തായിരിക്കും മുൻപറഞ്ഞ രണ്ടു ഗ്രന്ഥങ്ങളുടേയും നിർമ്മിതി എന്നു ഞാൻ ഊഹിക്കുന്നു.

**യദുനാഥചരിതം:**—യദുനാഥചരിതം പത്തു സർഗ്ഗത്തിലുള്ള ഒരു കാവ്യമാകുന്നു. അതിനു ഭാഗവതസങ്ഗ്രഹമെന്നും പേരുണ്ട്. ദശമസ്കന്ധകഥയാണ് വിഷയം. താഴെപ്പകർത്തുന്ന ശ്ലോകങ്ങൾ അതിന്റെ ആരംഭത്തിൽ കാണുന്നു. ഗ്രന്ഥകാരന്റെ നാമധേയം അജ്ഞാതമാണ്.

''നന്ദാത്മജാനന്ദരാമചിന്താസന്താനപാദപം
സന്താനമിന്ദുചൂഡസ്യ വന്ദേ ദന്താവളാനനം.
വാണീഗുണാത്മണീഭൂതവീണാമേണാങ്കരോചിഷം
വാണീമാരാധയേ പീനശ്രോണീമേണീവിലോചനാം.
വംശീസംശീലനപരം ധേനുവൃന്ദാവനേ രതം
വൃന്ദാവനാചരം ഗോപീകാമരൂപമുപാസ്മഹേ.

വതംസിനീചകോരാളീസാമ്രാജ്യനാസ്തമന്യഥാ(?)
കാപി മേ കരുണാ ഭൂയാദരുണാചലഗാ മുദേ.

അസ്തി കൂപകഭൂപാലവംശമംഗലദേവതാ
നിലയസ്സദ്ഗുണാളീനാം രാജ്ഞീ പ്രാജ്ഞൈകസമ്മതാ.

ധന്യാമന്നപ്രദാനേന തന്വതീം ജനസമ്മദം
അന്നപൂർണ്ണേശ്വരീമന്യാം മന്യന്തേ യാം മഹാജനാഃ.

ലാവണ്യസിന്ധോരുത്ഥിതാദാവിർഭൂതാം മനോഭുവാ
ഉദിതാം മന്യതേ ലോകാ മുദിതാം യാം നവാം രമാം.

യൽകീർത്തിനർത്തകീ ദിക്ഷു വിദിക്ഷു ച കൃതക്രമാ
സ്വർഗ്ഗിണാമാലയം പ്രാപ്യ നിഷ്കളങ്കാദ്യ നൃത്യതി.

സാഹിത്യസാരസർവ്വസ്വപാരീണതളിമേശയാ
ശ്യാമളാ നാടിതസ്വാപാ ഭാതി യൽകുലദേവതാ.

കാമാഗമാർത്ഥസർവ്വസ്വം വാമാങ്ഗേന സമുദ്വഹൻ
ശ്യാമാജീവാതുനാ മൗലിസീമാനമപി ഭൂഷയൻ

യദ്രാജധാന്യാമനിശം കൃസ്ഥവിഭൂഷണഃ
സർവ്വത്ര കുശലം കുർവ്വൻ വർത്തി പരമേശ്വരഃ.

ഭ്രാതാപി യസ്യാ ഭൂലോകത്രാതാ നീത്യ സ്ഥിതസ്സതാം
നിർമ്മാതി നിത്യമാദിത്യവർമ്മാ ശർമ്മാണി മർമ്മവിൽ.

ഈദൃശ്യപി ഗുണൈസ്സർവ്വൈർവ്വൈദുഷ്യം ദധതീ മഹൽ
രാജതേജോമയീ ലോകേ രാജതേ യൽകനീയസീ.

ശ്രാവം ശ്രാവം കഥാ വിഷ്ണോരാമോദം മോദം മഹീയസീ
ആജ്ഞാവിധേയസാമന്താ രാജ്ഞീ യാ വർത്തതേ സദാ.

തസ്യാഃ കലാധരാസ്യായാഃ പ്രീത്യൈ മാധവീഗിരാ മയാ
സംക്ഷിപ്താ സാക്ഷരപ്രാസാ ക്രിയതേ ഭഗവൽകഥാ.

യദി സന്തി ഗുണാഃ കേചിദസ്യാം ഗൃഹ്ണന്തു താൻ ബുധാഃ;
ന സന്തി ചേദ്ധരികഥാസ്സന്തു തൽകർണ്ണപാരണാഃ.

ന വിദ്യാവിഭവേനേദം ന കവിത്വേന ഭൂയസാ
രചിതം; വൈഷ്ണവീ ഭക്തിർമ്മുഖരീകുരുതേഥ മാം.

ദേശികസ്യ കടാക്ഷേണ രാജ്ഞീവാഗങ്കുശേന ച
ഭക്ത്യാ ച കൃഷ്ണേ പ്രാരബ്ധം ബഹുഭിസ്സാധനൈസ്ത്രയാ.

അവിഘ്നം വിഘ്നരാജോ മേ വാണീ ശബ്ദാർത്ഥകൗശലം
പ്രാരബ്ധാന്തഗതിം കൃഷ്ണോ വിദധ്യാന്മുദിതാസ്ത്രയഃ.

അത്ഭുതഭൂതസാമ്രാജ്യമധുരാ മധുരാ ഗുണൈഃ
അവരീകൃതപാകാരിനഗരീ നഗരീ ഭുവി.''

കവി ശേഖരിനാട്ടു പരിപാലിച്ചിരുന്ന ആദിത്യവർമ്മമഹാരാജാവിന്റെ കനിഷ്ഠസഹോദരിയായ കൃപകരാജ്ഞിയുടെ ആശ്രിതനായിരുന്നു. ആ രാജ്ഞിയുടെ സൗന്ദര്യം, വൈദഗ്ദ്ധ്യം, അന്നദാനശ്രദ്ധ മുതലായ വിശേഷ സിദ്ധികളേയും മറ്റും അദ്ദേഹം ഭക്തിപൂർവ്വം പ്രശംസിക്കുന്നു. കവി തന്റെ സ്വാമിനിയുടെ നിർദ്ദേശത്താലാണ് യദുനാഥചരിതം രചിക്കുന്നതു്. അരുണാചലനാഥനായ ശിവനെ പ്രത്യേകമായി വന്ദിക്കുന്നതിൽ നിന്നു് അദ്ദേഹത്തിന്റെ ജന്മഭൂമി ചെങ്ങന്നൂരാണെന്നു് അനുമാനിക്കുവാൻ തോന്നുന്നു. സാക്ഷരപ്രാസമായ പ്രൗഢകാവ്യത്തിന്റെ രീതി എന്തെന്നു് "അദ്ഭുതസാമ്രാജ്യ" എന്ന പദ്യത്തിൽനിന്നു കാണാവുന്നതാണ്. ചുവടേ ചേർക്കുന്ന രണ്ടു ശ്ലോകങ്ങളോടുകൂടി കാവ്യം അവസാനിക്കുന്നു:

"സുത്രാമവിത്തേശപുരീവിഭൂതിം
വിദ്രാവയന്ത്യാം നിജയാ സമൃദ്ധ്യാ
സ ദ്വാരകായാം പുരി ശാർങ്ഗധന്വാ
പുത്രൈശ്ച പൗത്രൈർമ്മുമുദേ സമേതഃ.

സ്ഥിരീകുർവ്വൻ ധർമ്മം ഭുവി നിരുപമം ധർമ്മജമുഖൈർ–
ഭുവോ ഭാരം ഭീമാർജ്ജുനതപനജാദ്യൈഃ പ്രശമയൻ
കലിം ക്ഷുദ്രീകുർവ്വന്നതിമഹിതയാത്മീയകഥയാ
രമാനാഥഃ പുര്യാമവസദവസന്നാരിരനിശം."

**വാസുദേവൻ, രാമകഥ:**—രാമകഥാഗദ്യത്തിന്റെ ആരംഭത്തിൽ അടിയിൽ ഉദ്ധരിക്കുന്ന ശ്ലോകങ്ങൾ കാണുന്നു:

"സതാം പരിത്രാണപരസ്സുമേധാ
ജിതാരിഷഡ്വർഗ്ഗതയാ മഹീയാൻ
വിഭ്രാജതേ വിശ്രുതവിക്രമശ്രീ–
രാദിത്യവർമ്മാ നരലോകവീരഃ.

ചിരായ രക്ഷോപഗമേന കുർവ്വൻ
ഗ്ലാനിം മുദം യസ്സുമനോജനാനാം
മഹീജയോദഞ്ചിതപുണ്യകീർത്തി–
രാമോദതേ രാമ ഇവ പ്രകാമം.

തസ്യാജ്ഞയാ സർവ്വജനീനവൃത്തേ–
രാവിസ്തരാ രാമകഥാ പവിത്രാ
നിബധ്യതേ ഗദ്യമയീ മയേയം
സന്തോऽനുഗൃഹ്ണന്തു നിതാന്തമസ്യാം."

ഒടുവിൽ

"യം വാസുദേവമനുരൂപമവാപ പുത്രം
നാരായണോ വിമലബുദ്ധിരുമാ തഥാംബാ,
പ്രാണായി തേന മനുവംശപതേശ്ചരിത്ര–
മാദിത്യവർമ്മനൃപതേഃ കൃതിനോ നിദേശാൽ."

എന്നും ഒരു ശ്ലോകമുണ്ട്. കവിയുടെ പേർ വാസുദേവനാണെന്നും അദ്ദേഹത്തിന്റെ അച്ഛൻ നാരായണനും അമ്മ ഉമയുമായിരുന്നു എന്നും ആദിത്യവർമ്മ മഹാരാജാവിന്റെ ആജ്ഞയെ അനുസരിച്ചാണ് അദ്ദേഹം രാമകഥ നിർമ്മിച്ചതെന്നും ഇതുകൊണ്ടു സ്പഷ്ടമാകുന്നു. ഈ ആദിത്യവർമ്മാവും അഖിലകലാവല്ലഭനും ഒരാൾതന്നെയായിരിക്കാം. കവി ഒരു നമ്പൂരിയായിരിക്കുവാൻ ഇടയുണ്ട്.

രാമകഥയിലെ ഗദ്യമാതൃക:—പ്രസ്തുതകൃതിയിൽനിന്നു ചില പങ്ക്തികൾ ചുവടേ ചേർക്കുന്നു:

"മധ്യേമഹാടവി ഘോരതരരാമചാപവിസ്ഫാരശ്രവണസ്ഥായമാനാ രോഷഭരദുഷ്പ്രേക്ഷ്യാകൃതിഃ അഭ്രംലിഹശരീരാ രസഹചാര്യമാണതാപസജനാ രുധിരദ്രാർദ്രീകൃതസ്വകപോലാ മഹാമായസ്യ മാരീചസ്യ ജനനീ താടകാ നാമ നിശാചരീ ശേഷാമധ്യാനുത്കടധ്യാനമരുന്നിൽ. തത്ക്ഷണേന ച വിശ്വജനീനതേജസോ വിശ്വാമിത്രസ്യ വചസാ രാഘവരാജസൂനുഗൃധാരേണ ശരേണ കബളീകൃതപ്രാണയാ തയാ സർവശരീരിചാരി വിനാശക്രിയാകാണ്ഡപുണ്യാഹമങ്ഗലം വിദധേ. നിഗൃഹീതതാടകായ തസ്മൈ പ്രമോദഗൃഹീതബാലാതിബാലാഖ്യവിദ്യാവിദ്യോതിതായ മുനിരസ്തോകതപഃപ്രസാദം അസ്യ പാരായണോപാദിശൽ."

**പൂർണ്ണവിദ്യൻ:**—ഭട്ടബാണന്റെ ചണ്ഡികാസപ്തതിക്കും പുഷ്പദന്തന്റെ മഹിമ്നഃസ്തോത്രത്തിനും പൂർണ്ണവിദ്യൻ എന്നൊരു മുനിയുടെ വകയായി ഓരോ വ്യാഖ്യാനമുണ്ട്.

മുദ്രിതമായിരിക്കുന്ന ചണ്ഡീശതകത്തിൽ ആദ്യത്തെ എഴുപതു പദ്യങ്ങൾ മാത്രമേ ബാണൻ രചിച്ചിട്ടുള്ളു എന്നാണ് കേരളത്തിലെ ഐതിഹ്യം.

"വ്യാഖ്യാനം ക്രിയതേ തസ്യാഃ പൂർണ്ണവിദ്യൈര്യതീശ്വരൈഃ
വേദപൂർണ്ണപദാംഭോജദ്വന്ദ്വധ്യാനൈകമാനസൈഃ"

എന്ന് ആദ്യത്തേയും

"മഹിമ്നഃ പാരമിത്യാദിസ്തോത്രരത്നാർത്ഥബോധിനീ
പൂർണ്ണവിദ്യാഖ്യമുനിനാ വ്യാഖ്യേയം ക്രിയതേഽഞ്ജസാ"

എന്നു രണ്ടാമത്തേയും ഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. രണ്ടിലും സത്യശൈലൻ എന്നൊരു ഗുരുവിനെയാണ് കവി വന്ദിക്കുന്നത്; അല്ലാതെ പൂർണ്ണജ്യോതിസ്സിനെയല്ല. ചണ്ഡീസപ്തതിവ്യാഖ്യയിൽ വേദപൂർണ്ണൻ എന്നൊരു ഗുരുവിനെക്കൂടി വന്ദിച്ചിട്ടുള്ളതായും സങ്കല്പിക്കാം. പൂർണ്ണജ്യോതിസ്സിനെ സ്മരിക്കാത്ത പ്രസ്തുതവ്യാഖ്യാതാവിന്റെ നാമധേയം പൂർണ്ണവിദ്യൻ എന്നാണെങ്കിലും അദ്ദേഹം പൂർണ്ണസരസ്വതിയിൽനിന്നു ഭിന്നനാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

**കാശിയില്ലത്തു നമ്പൂരി:**—വടക്കൻ തിരുവിതാംകൂറിൽ മൂവാറ്റുപുഴ താലൂക്കിൽ രാമമംഗലത്തു പാങ്കോട്ടു ദേശത്തു രാമനല്ലൂർ

എന്നൊരു ക്ഷേത്രവും അതിനു സമീപമായി 'കാശി' എന്ന പേരിൽ ഒരു നമ്പൂരിയില്ലവുമുണ്ട്. അവിടെ പണ്ടു മഹാവൈയാകരണനായ ഒരു നമ്പൂരിയുണ്ടായിരുന്നു. നാമധേയം എന്തെന്നറിയുന്നില്ല. ധാതുവൃത്തികാരനായ മാധവാചാര്യർക്കു പിന്നീടും സർവസ്വകാരനായ മേല്പുത്തൂർ ഭട്ടതിരിക്കു മുമ്പുമാണ് അദ്ദേഹത്തിന്റെ കാലമെന്നു ക്ലിപ്തമായി പറയാം. നമ്പൂരിയുടെ കൃതികളായി മൂന്നു വ്യാകരണഗ്രന്ഥങ്ങൾ നമുക്കു ലഭിച്ചിട്ടുണ്ട്. അവ വൃത്തിരത്നവും (പാണിനീയസൂത്രബൃഹദ്വിവൃതി) ലഘുവൃത്തിയും (പാണിനീയസൂത്രലഘുവിവൃതി), ധാതുകാരികയുമാണ്. കാശികാവൃത്തിയുടെ വ്യാഖ്യാനമാകുന്നു വൃത്തിരത്നം; ലഘുവൃത്തി അതിന്റെ സംക്ഷേപമാണ്. വൃത്തിരത്നത്തിൽ 11111-ം, ലഘുവൃത്തിയിൽ 2720-ം പദ്യങ്ങൾ അടങ്ങിയിരിക്കുന്നു. ബാലമിത്രമെന്നുകൂടി പേരുള്ള ധാതുകാരിക മാധവാചാര്യരുടെ ധാതുവൃത്തിയെ അവലംബിച്ചു വിരചിതമായ ഒരു കൃതിയാകുന്നു. മൂന്നു നിബന്ധങ്ങളും ആപാദചൂഡം പദ്യമയങ്ങളാണ് എന്നുള്ളത് അവയുടെ വൈശിഷ്ട്യത്തെ ദ്വിഗുണീകരിക്കുന്നു. ഗഹനമായ വ്യാകരണശാസ്ത്രത്തെ കാവ്യമാക്കുവാൻ ഒരുങ്ങിയ നമ്പൂരിയുടെ സാഹസം സർവഥാ വിജയത്തിൽ കലാശിച്ചിട്ടുണ്ട്.

"പാണിനിവരരുചിഫണിനോ ഹരിഹരദത്തൗ ഹരോ ജയാദിത്യഃ
വാമനകൈയടഭോജാശ്ശാസ്ത്രകൃതോഽമീ പ്രസീദന്തു."

എന്ന ലഘുവൃത്തിയിലെ പദ്യത്തിലും മററും ആചാര്യൻ പൂർവാചാര്യന്മാരെ വന്ദിക്കുന്നു. അദ്ദേഹം ശ്രീരാമഭക്തനായിരുന്നു എന്ന്

"നിശാചരതമോലീനജഗദ്ദ്വേഷഹേതവേ
ജാനകീജാനയേ തസ്മൈ തേജസാം നിധയേ നമഃ"

എന്ന ലഘുവൃത്തിപദ്യത്തിൽനിന്നും മററും സ്ഫുരിക്കുന്നു. താഴെക്കാണുന്ന പദ്യങ്ങൾ ലഘുവൃത്തിയിലുള്ളവയാണ്:

"കൈയടാദീൻ ഗുരൂൻ നത്വാ തൽപ്രസാദാന്വയാധുനാ
സൂത്രാണാം പാണിനീയാനാം വിവൃതിഃ ക്രിയതേ മനാക്.

വൃത്തിരത്നമിദം യേന കാശികാബ്ധേസ്സമുദ്ധൃതം
തേനൈവ ക്രിയതേ ഭൂയോ വൃത്തിരേഷാ ലഘീയസീ.

ലഘീയസ്ത്വേന സുധരം കരശ്രുതിമനസ്സ്വപിദം
ശബ്ദാനുശാസനം ബാലൈരിത്യാലോച്യ യതാമഹേ."

"ഉജ്ജഹ്രേ പാണിനീയസ്മൃതിവിഷയമിദം കാശികാഗാധസിന്ധോഃ
സാധീയോ വൃത്തിരത്നം ലഘുധിഷണമനോഹാരി സദ്വൃത്തരമ്യം
യോഽസൗ ഭൂയോപി രാമസ്തുതിദലിതസമസ്താശുഭോ രാമശാലി-
ക്ഷേത്രാവാസീഹ കശ്ചിദ്വ്യധിത ലഘുതരാം വൃത്തിമേനാം ദ്വിജന്മാ.

"ഭാഷ്യാദൗ വിപ്രകീർണ്ണം ബഹുവിധമഖിലം തന്ത്രമേതദ്വിപശ്ചിൽ
സംഗൃഹ്യൈകത്ര ഹസ്താമലകമിവ പുരോഽദർശയൽ കാശിധാമാ

തത്താദൃക്പദ്യവൃന്ദൈഃ പ്രഥമമഥ ലഘൂകൃത്യ തദ്രാമശാലി–
ക്ഷേത്രാവാസീഹ പശ്ചാൽ സമരചയദസൌ കേരളേഷു ദ്വിജന്മാ.

ധാതുകാരികയിൽനിന്നുകൂടി ചില പദ്യങ്ങൾ ഉദ്ധരിക്കാം:

"വൃത്തിദ്വയം പരിമിതം ഖലു പാണിനീയ–
ശബ്ദസ്തതേർല്ലഘുബൃഹദ്ഭിദയാ വിധായ
അസ്മാഭിരദ്യ പുനരാദൃതപദ്യബന്ധൈ–
ർധാതൂത്ഥരൂപവിഷയഃ ക്രിയതേ പ്രയാസഃ.

ധാതോസ്സ്വരൂപമഭിധേയമഥാനുബന്ധ–
കാര്യാന്വിതാനി ഹി പദാനി ലഡാദിരൂപം
ഇട്സംഭവഞ്ച ബഹുനാ കിമിഹാവസേയം
വ്യുൽപത്തയേ ലഘുധിയാമുപപാദയാമഃ."

"ധാതൂനാം വൃത്തിമേനാം സപദി ലഘുതരാം
കാര്യരൂപാഭിധേയ–
പ്രാകാശ്യാദർത്ഥരൂപാം കഥിതബഹുമതാം
മാധവീയാവലംബാം
തത്തദ്രൂപാവതാരസ്ഫുടിതരുചിരതാ–
ശാലിനീം രാമശാലി–
ക്ഷേത്രാവാസീഹ കശ്ചിൽ സമരചയദസൌ
ബാലമിത്രം ദ്വിജന്മാ."

ഈ ശ്ലോകങ്ങളിൽനിന്നു് ആദ്യം ബൃഹദ്വിവൃതിയും തദനന്തരം ലഘുവിവൃതിയും ഒടുവിൽ ബാലമിത്രവുമാണു് ആചാര്യൻ രചിച്ചതെന്നു കാണാവുന്നതാണു്. ഈ മൂന്നു ഗ്രന്ഥങ്ങളും പ്രചുരപ്രചാരത്തിനു സർവഥാ അർഹങ്ങളാകുന്നു.



ഇരുപത്തൊന്നാമധ്യായം

# ജ്യോതിഷത്തിന്റെ അഭിവൃദ്ധി

## ക്രി: പി: പതിനഞ്ചാംശതകം

**ഉപക്രമം:**—ഒൻപതാമധ്യായത്തിൽ തലക്കുളത്തു ഭട്ടതിരിയെപ്പററി പ്രതിപാദിച്ചപ്പോഠം കേരളത്തിലെ ജ്യോതിശ്ശാസ്ത്രത്തെക്കുറിച്ചു കുറഞ്ഞൊന്നു് ഉപന്യസിക്കുകയുണ്ടായല്ലോ. ക്രി: പി: ഏഴാംശതകത്തിൽ ആ ശാസ്ത്രം കേരളത്തിൽ അത്യധികം അഭിവൃദ്ധിയെ പ്രാപിച്ചു. അതുകൊണ്ടു സ്വല്പംകൂടി ആ പ്രകരണം ഈ അവസരത്തിൽ വിസ്തരിക്കേണ്ടിയിരിക്കുന്നു. ശിക്ഷ, വ്യാകരണം, നിരുക്തം, ജ്യോതിഷം, കല്പം, ഛാന്ദോവിചിതി എന്നിവ വേദത്തിന്റെ ഷഡംഗങ്ങളാണു്. "ജ്യോതിശ്ശാസ്ത്രം വദത്യത്ര കാലം വൈദികകർമ്മണാം" എന്ന പ്രമാണമനുസരിച്ചു വൈദികകർമ്മങ്ങഠം അനുഷ്ഠിക്കുന്നതിനുള്ള കാലത്തെ നിർണ്ണയിക്കുന്നതിനാണു് ജ്യോതിഷം ആദികാലങ്ങളിൽ പ്രയോജകീഭവിച്ചിരുന്നതു്. ജ്യോതിശ്ശാസ്ത്രത്തിനു ഗണിതം, സംഹിത, ഹോര എന്നിങ്ങനെ മൂന്നു സ്കന്ധങ്ങളുണ്ടെന്നു മുമ്പു പറഞ്ഞുവല്ലോ. അതിനു പുറമേ ആ ശാസ്ത്രത്തിനു്

"ജാതകഗോളനിമിത്തപ്രശ്നമുഹൂർത്താഖ്യഗണിതനാമാനി
അഭിദധതീഹ ഷഡംഗാന്യാചാര്യാ ജ്യോതിഷേ മഹാശാസ്ത്രേ."

എന്ന വാക്യത്തിൽനിന്നു ജാതകം, ഗോളം, നിമിത്തം, പ്രശ്നം, മുഹൂർത്തം, ഗണിതം എന്നിങ്ങനെ ആറംഗങ്ങളുണ്ടെന്നും സിദ്ധിക്കുന്നു. ഈ ഷഡംഗങ്ങളിൽ ഗോളം, ഗണിതം ഇവ ഗണിതസ്കന്ധത്തിലും, ജാതകം, പ്രശ്നം, മുഹൂർത്തം ഇവ ഹോരാസ്കന്ധത്തിലും നിമിത്തം സംഹിതാസ്കന്ധത്തിലും അന്തർഭവിക്കുന്നു. നിമിത്തത്തെപ്പററി ഹോരാസ്കന്ധത്തിലും പ്രസ്താവനയില്ലെന്നില്ല. എന്നാൽ

"ജനപുഷ്ടിക്ഷയവൃദ്ധിദ്വിപരഥതുരങ്ഗാദിസഞ്ജന്മനാം
കേതൂല്ക്കാദീനാം ച ലക്ഷണമുദിതം ഹി സംഹിതാസ്കന്ധേ."

എന്ന പ്രമാണപ്രകാരം, നിമിത്തം സംഹിതയിൽ വളരെ വിസ്തരിച്ചാണു് പ്രതിപാദിക്കപ്പെടുന്നതു്. ജ്യോതിശ്ശാസ്ത്രത്തെ പ്രമാണഭാഗമെന്നും ഫലഭാഗമെന്നും രണ്ടായി വേർതിരിച്ചു ഗണിതസ്കന്ധം പ്രമാണഭാഗത്തേയും മററു രണ്ടു സ്കന്ധങ്ങളും ഫലഭാഗത്തേയും പരാമർശിക്കുന്നതായി പരിഗണിക്കുന്നവരുമുണ്ടു്. സൂര്യചന്ദ്രന്മാരുടെ ഗ്രഹണം, ഗ്രഹങ്ങളുടെ മൌഢ്യം, ചന്ദ്രശൃങ്ഗോന്നതി, ഗ്രഹങ്ങളുടെ ഗതിഭേദങ്ങഠം മുതലായവയെ മുൻകൂട്ടി ഗണിച്ചറിയുന്നതും ഭൂഗോളഖഗോളങ്ങളെ വിവരിക്കുന്നതും മററും പ്രമാണഭാഗത്തിൽ പെടുന്നു. ജാതകം, പ്രശ്നം, ഭൂതശകുനാദിലക്ഷണങ്ങഠം, മുഹൂർത്തങ്ങഠം തുടങ്ങിയ വിഷയങ്ങഠം ഫലഭാഗത്തിലാണു് ഉഠം

ക്കൊള്ളുന്നതു്. ഇവയിൽ ജാതകവും പ്രശ്നവും അതിപ്രധാനങ്ങളാകുന്നു. ഒരു മനുഷ്യന്റെ ജനനസമയം ക്ലിപ്തമായി ഗണിച്ചു് ആ സമയത്തിലേ ഗ്രഹസ്ഥിതി മുതലായവ പരിശോധിച്ചു് ആയുഷ്കാലത്തിലുണ്ടാകാവുന്ന ശുഭാശുഭഫലങ്ങളെ വിവരിക്കുന്നതാകുന്നു ജാതകശാഖ. ദൈവജ്ഞൻ ചില പ്രത്യേകപരീക്ഷകരം ചെയ്യുന്ന അവസരത്തിലേ ഗ്രഹസ്ഥിതി ഭേദങ്ങളേയും മറ്റും ആസ്പദമാക്കി പ്രഷ്ടാവിന്റെ ശുഭാശുഭഫലങ്ങളെ നിർണ്ണയിക്കുന്നതാണു് പ്രശ്നശാഖ.

**പ്രാചീനാചാര്യന്മാർ:—** ഭാരതീയജ്യോതിശ്ശാസ്ത്രജ്ഞന്മാരുടെ കൂടസ്ഥനായ ആര്യഭടാചാര്യൻ ക്രി: പി: അഞ്ചാംശതകത്തിന്റെ ഉത്തരാർദ്ധത്തിൽ പാടലീപുത്രത്തിൽ ജീവിച്ചിരുന്നു. അദ്ദേഹം ക്രി: പി: 499-ൽ രചിച്ച ആര്യഭടീയമെന്ന ഗണിതഗ്രന്ഥം ഗീതികാപാദം, ഗണിതപാദം, കാലക്രിയാപാദം, ഗോളപാദം എന്നിങ്ങനെ നാലു പാദങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. രണ്ടുമുതൽ നാലുവരെയുള്ള പാദങ്ങളിൽ സവിസ്തരം പ്രതിപാദിതങ്ങളായ ശാസ്ത്രസിദ്ധാന്തങ്ങളുടെ സാരാംശങ്ങരം ഗീതികാപാദത്തിൽ സംഗ്രഹിക്കുകയാണു് ആചാര്യൻ ചെയ്തിട്ടുള്ളതു്. ആര്യഭടീയത്തിൽ ആകെ 121 ആര്യാപദ്യങ്ങരം അടങ്ങിയിരിക്കുന്നു. വരാഹമിഹിരാചാര്യനാണു് ആര്യഭടനു ശേഷം അവതരിച്ച പ്രധാന ദൈവജ്ഞൻ. ബൃഹജ്ജാതകം, ലഘുജാതകം, പഞ്ചസിദ്ധാന്തം, ബൃഹദ്യാത്ര, ബൃഹദ്വിവാഹപടലം, ബൃഹത്സംഹിത ഇങ്ങനെ പല ഉൽകൃഷ്ടഗ്രന്ഥങ്ങരം അദ്ദേഹം രചിച്ചിട്ടുണ്ടു്. ക്രി: പി: 505-ാമാണ്ടിടയ്ക്കു ജീവിച്ചിരുന്ന അദ്ദേഹത്തെ ആദിത്യന്റെ അവതാരമാണെന്നു് ആസ്തികന്മാർ വിഭാവനംചെയ്യുന്നു. ബൃഹജ്ജാതകത്തിലേ ആദ്യത്തെ പത്തധ്യായങ്ങരംക്കുള്ള ഭാഷ്യമാണു് തലക്കുളത്തു ഭട്ടതിരിയുടെ ദശാധ്യായി എന്നു നാം കണ്ടുവല്ലോ. മഹാഭാസ്കരീയം, ലഘുഭാസ്കരീയം മുതലായ കൃതികളുടെ കർത്താവായ പ്രഥമഭാസ്കരാചാര്യൻ ക്രി: പി: 522-ാമാണ്ടിടയ്ക്കു ജീവിച്ചിരുന്നതായും അദ്ദേഹം കേരളീയനാണെന്നു ചിലർ ഊഹിക്കുന്നതായും അന്യത്ര പ്രസ്താവിച്ചിട്ടുണ്ടു്. ബീജഗണിതം, കരണകുതൂഹലം, സിദ്ധാന്തശിരോമണി, ലീലാവതി മുതലായ ഗ്രന്ഥങ്ങളുടെ നിർമ്മാതാവായ ദ്വിതീയഭാസ്കരാചാര്യൻ ക്രി: പി: 1114-ൽ ജനിച്ചു. ശിഷ്യധീവൃദ്ധിദകാരനായ ലല്ലന്റെ ജീവിതകാലം ക്രി: പി: 598-ാമാണ്ടിടയ്ക്കും ലഘുമാനസകാരനായ മുഞ്ജാലകന്റേതു 922-ാമാണ്ടിടയ്ക്കുമാണു്. ശ്രീപതി എന്ന ജ്യൗതിഷികപുംഗവനെയും ഇവിടെ പ്രത്യേകമായി സ്മരിക്കേണ്ടിയിരിക്കുന്നു. അദ്ദേഹം സിദ്ധാന്തശേഖരം (ആര്യഭടീയവ്യാഖ്യ), ഗണിതതിലകം, ജാതകകർമ്മപദ്ധതി, ജ്യോതിഷരത്നമാല മുതലായി പല വിശിഷ്ടഗ്രന്ഥങ്ങരം നിർമ്മിച്ചിട്ടുണ്ടു്.

''നിജഗുരുപദദ്വന്ദ്വം കൃത്വാ മനസ്യതിഭക്തിതോ
ഗണകതിലകഃ ശ്രീപൂർവോയം പതിർദ്വിജപുങ്ഗവഃ
സ്ഫുടമവിഷമം മന്ദപ്രജ്ഞപ്രബോധവിവൃദ്ധയേ
ലളിതവചനൈസ്സിദ്ധാന്താനാം കരോമി ഹി ശേഖരം''

എന്നും മററുമുള്ള പ്രസ്താവനകളിൽനിന്നു ശ്രീപതി ഒരു ബ്രാഹ്മണനാണെന്നറിയുന്നതൊന്നല്ലാതെ അദ്ദേഹത്തിന്റെ ജന്മഭൂമി ഏതെന്നു വിശദമാകുന്നില്ല. പ്രസ്തുതദൈവജ്ഞന്റെ ജീവിതകാലം ക്രി: പി: 1039-ാമാണ്ടിടയ്ക്കാണു്. ശ്രീപതിയുടെ പദ്ധതിക്കു കേരളത്തിൽ അന്യാദൃശമായ പ്രചാരമുണ്ടു്. താരതമ്യേന അർവാചീനനാണെങ്കിലും വാസിഷ്ഠഗോത്രജനായ വിദ്യാമാധവനെപ്പററിക്കൂടി പ്രസ്താവിക്കാം. വിദ്യാമാധവൻ ഒരു ജ്യോതിശ്ശാസ്ത്രജ്ഞനെന്നതിനുപുറമേ കവിയും കാവ്യവ്യാഖ്യാതാവും കൂടിയായിരുന്നു. മുഹൂർത്തദർശനമാണ് അദ്ദേഹത്തിന്റെ മുഖ്യമായ ജ്യോതിഷകൃതി. കിരാതാർജ്ജുനീയമഹാകാവ്യവും അദ്ദേഹം സമഞ്ജസമായി വ്യാഖ്യാനിച്ചിട്ടുണ്ടു്.

"ശ്രീമന്നീലഗൃഹാലയേ ഗുണവതിഗ്രാമേ പ്രസൂതേ പരേ
ഖ്യാതോ ഭാഗിരിശ്‌ഹാമുനിരഭൂൽ തദ്ഭ്രാതൃപുത്രാത്മജഃ
യോ നാരായണസൂരിരസ്യ തനയോ വ്യാഖ്യാതൃമദ്യാഗദഃ
വിദ്യാമാധവസംജ്ഞിതഃ കവിരസൗ കാവ്യം മഹദ് ഭാരവേഃ"

എന്ന ശ്ലോകത്തിൽനിന്നു് അദ്ദേഹം ഗുണവതിഗ്രാമത്തിൽ നീലമന എന്ന ഗൃഹത്തിൽ നാരായണന്റെ പുത്രനായി ജനിച്ചു എന്നു വെളിവാകുന്നു. ഗുണവതി ഗോകർണ്ണത്തിനു സമീപമുള്ള ഒരു ഗ്രാമവും വിദ്യാമാധവൻ ഒരു തുളുവബ്രാഹ്മണനുമാണു്. മല്ലപ്പൻ എന്നൊരു രാജാവിന്റെ ആസ്ഥാനപണ്ഡിതനായിരുന്നു നാരായണൻ. "ശ്രീമന്മല്ലപ്പഭൂപസ്സ ജയതി ജഗതീഭൂഷണീഭൂതധാമാ" എന്നും "വീരശ്രീധരബുക്കഭൂപതിമഹാസാമ്രാജ്യലക്ഷ്മീകരാലംബനാ" എന്നും മററുമുള്ള പദ്യങ്ങൾ വിദ്യാമാധവൻ രചിച്ച മുഹൂർത്തദർശനത്തിന്റെ അവസാനത്തിൽ കാണുന്നതുകൊണ്ടു നാരായണന്റെ പുരസ്കർത്താവു വിജയനഗരമഹാരാജാവായ പ്രഥമബുക്കന്റെ പുത്രനായ മല്ലപ്പനാണെന്നു വിശദീഭവിക്കുന്നു. മല്ലപ്പൻ അഥവാ മല്ലിനാഥൻ കൊല്ലം ആറാം ശതകത്തിന്റെ പൂർവാർദ്ധത്തിലാണു് ജീവിച്ചിരുന്നതു്. ഈ മല്ലപ്പൻ ക്രി: പി: പന്ത്രണ്ടാം ശതകത്തിന്റെ പൂർവാർദ്ധത്തിൽ പശ്ചിമചാലുക്യരാജാവായിരുന്ന ചതുർത്ഥസോമേശ്വരനാണെന്നു ചിലർ സങ്കല്പിക്കുന്നതു യുക്തിസഹമല്ല. സോമേശ്വരന്റെ പിതാവിനു ബുക്കൻ എന്നു പേരുണ്ടായിരുന്നതായി അറിവില്ല. മുഹൂർത്തദർശനം പതിനഞ്ചധ്യായത്തിലുള്ള ഒരു ഗ്രന്ഥമാണു്. അതിനു കേരളത്തിൽ വളരെ പ്രചാരമുണ്ടു്. വിദ്യാമാധവീയമെന്നും മുഹൂർത്തമാധവീയമെന്നും പല പേരുകളിൽ അതിനു പ്രസിദ്ധി കാണുന്നു. പ്രസ്തുതഗ്രന്ഥത്തിനു് അദ്ദേഹത്തിന്റെ ശിഷ്യനെന്നു കരുതാവുന്ന വിഷ്ണുശർമ്മാവു മുഹൂർത്തദീപികയെന്നും പേരുള്ള ഒരു വ്യാഖ്യാനം നിർമ്മിച്ചിട്ടുണ്ടു്. അതിലെ പതിനൊന്നാമധ്യായം വ്യാഖ്യാനിച്ചതു വിദ്യാമാധവന്റെ പുത്രൻതന്നെയാണു്.

"മുഹൂർത്തദർശനാദർശവ്യാഖ്യാനേ വിഷ്ണുനാ കൃതേ
വ്യാചഷ്ടൈകാദശാധ്യായം വിദ്യാമാധവനന്ദനഃ"

എന്ന പദ്യം നോക്കുക. ഈ വിദ്വാൻ കേരളീയനാണോ എന്നു നിശ്ചയമില്ല. ഭാരതഭൂമിയിൽ ജ്യോതിശ്ശാസ്ത്രത്തിനു ത്രിസ്കന്ധങ്ങളിലും അഭിവൃദ്ധിവരുത്തുവാൻ കേരളീയരെപ്പോലെ ഇതരദേശക്കാർ ആരും പ്രയത്നിച്ചിട്ടില്ലെന്നുള്ളതു നമ്മുടെ ജന്മഭൂമിക്കു ലഭിച്ചിട്ടുള്ള വലിയ മെച്ചങ്ങളിൽ ഒന്നായി കരുതാവുന്നതാണ്. 12-ാം ശതകത്തിനുമേൽ പ്രസ്തുതശാസ്ത്രത്തിനു പ്രശസ്യമായ അഭിവൃദ്ധി കേരളത്തിലേ ഉണ്ടായിട്ടുള്ളു.

**ചില കേരളീയജ്യോതിർവ്വിത്തുകൾ, ഗോവിന്ദസ്വാമി:**—മഹാഭാസ്കരീയത്തിനു സമഗ്രമായ ഒരു ഭാഷ്യവും മുഹൂർത്തരത്നം എന്ന മറ്റൊരു ജ്യോതിഷഗ്രന്ഥവും നിർമ്മിച്ച ഗോവിന്ദസ്വാമി ദൃഗ്ഗണിതകാരനായ പരമേശ്വരനെക്കാൾ പ്രാക്തനനാണെന്നാണ് ഊഹിക്കേണ്ടിയിരിക്കുന്നതു്.

"ആചാര്യാര്യഭടഃ പിതാമഹമതം തന്ത്രം സുസംക്ഷിപ്തവാൻ
വൃത്താം വിസ്തരതോഽസ്യ മന്ദമതയേ തന്ത്രാകരോദ് ഭാസ്കരഃ
തസ്യാ അപ്യതിദുർഗ്ഗമത്വ സുധിയാമർത്ഥസ്തു ഗൂഢാനിമിതി
വ്യാഖ്യേയം കലിതാ ശ്രുതാ ഗുരുമുഖാദ് ഗോവിന്ദനാമ്നാ മയാ"

എന്നൊരു ശ്ലോകം ആ ഗ്രന്ഥത്തിൽ കാണുന്നുണ്ട്.

"ഗോവിന്ദേന കൃതാ ടീകാ ഗോവിന്ദസ്വാമിനാമികാ
സമാപ്താ ഭാസ്കരീയസ്യ ഗുരുവ്യാഖ്യാനിബന്ധനാ"

എന്ന പദ്യത്തിൽനിന്നു ഗ്രന്ഥത്തിനു ഗോവിന്ദസ്വാമി എന്നാണ് സംജ്ഞയെന്നു വന്നുകൂടുന്നു. ഗ്രന്ഥകാരനേയും ഗോവിന്ദസ്വാമി എന്നു പറയാറുണ്ട്. കേളല്ലൂർ സോമയാജി ആര്യഭടീയഭാഷ്യത്തിൽ അദ്ദേഹത്തെ സ്മരിക്കുന്നു. പരമേശ്വരവിരചിതമായി ആചാരസംഗ്രഹം എന്നൊരു ജ്യോതിഷഗ്രന്ഥമുണ്ട്. അതിൽ

"പിതുഃ പിതുർമ്മേ ഗുരുരഗ്രജന്മാ
ഗോവിന്ദനാമാ ഭുവി യഃ പ്രസിദ്ധഃ
തേനോദിതോ യോ ഗുരുഭക്തിതോ മാം
പ്രാപ്യസ്സ ആചാര ഇഹ പ്രദിഷ്ടഃ.

ശിഷ്യാണാം മന്ദബുദ്ധീനാം പ്രബോധായ യഥാ(മതി)
പരമേശ്വരനാമ്നൈഷ കൃത ആചാരസംഗ്രഹഃ."

എന്ന് അതിൽ പ്രസ്താവിച്ചിരിക്കുന്നു. ആചാരസംഗ്രഹത്തെ ഒരു പ്രമാണഗ്രന്ഥമായാണ് മഴമംഗലത്തു ശങ്കരൻനമ്പൂരി സ്വീകരിച്ചിരിക്കുന്നതു്. അതിന്റെ നിർമ്മാതാവായ പരമേശ്വരൻനമ്പൂരി സാക്ഷാൽ ദൃഗ്ഗണിതകാരനാകുന്നു.

മുഹൂർത്തരത്നം ഒരു ഗോവിന്ദന്റെ കൃതിയാണെന്നുള്ളതിന് ആ ഗ്രന്ഥത്തിന്റെ ഒടുവിലുള്ളതും താഴെ ഉദ്ധരിക്കുന്നതുമായ ശ്ലോകം ജ്ഞാപകമാണ്:

"രവിചന്ദ്രാദിതിമിംഗിലലോല-
ജ്യോതിഷദശമഹാംബുധിമധ്യാൽ
ഗോവിന്ദേന മുഹൂർത്തമഹാമണി-
രുദ്ധൃത ഏഷ ഹി ലോകഹിതായ."

ഈ മുഹൂർത്തരത്നവും ദൃഗ്ഗണിതകാരൻ വ്യാഖ്യാനിച്ചിട്ടുണ്ട്. ആ വ്യാഖ്യയിൽ

"ഗോവിന്ദപൂജ്യപാദേന കൃപാസംസിക്തചേതസാ
മുഹൂർത്താഗമദുഗ്ദ്ധാബ്ധേർമുഹൂർത്തമണിരുദ്ധൃതഃ;
തസ്മിംസ്തച്ഛിഷ്യപൌത്രേണ കിയാംശ്ചിൽ പരമാദിനാ
ഭാവോ വിവ്രിയതേ സ്വല്പമീശ്വരേണ യഥാശ്രുതം."

എന്നിങ്ങനെ പ്രാരംഭത്തിൽ കാണുന്ന പദ്യങ്ങളിൽനിന്ന് ഈ വാസ്തവം വെളിപ്പെടുന്നു. തലക്കുളത്തു ഭട്ടതിരിയിൽനിന്നു ഭിന്നനായ ഗോവിന്ദസ്വാമിയെ പരമേശ്വരൻനമ്പൂരി 'പൂജ്യപാദ'പദംകൊണ്ടു വ്യപദേശിക്കുന്നതിനാൽ അദ്ദേഹം ഒരു സ്വാമിയാരായിരുന്നു എന്ന് ഊഹിക്കാവുന്നതാണ്. പരമേശ്വരൻെറ പിതാമഹന് അദ്ദേഹം ഗുരുവായിരുന്നു എന്നു കാണുന്ന സ്ഥിതിക്ക് അദ്ദേഹത്തിൻെറ ജീവിതകാലം കൊല്ലം ആറാംശതകത്തിൻെറ പൂർവാർദ്ധമായിരിക്കണമെന്നും സിദ്ധിക്കുന്നു.

**സൂര്യദേവൻ:**—സൂര്യദേവയജ്വാവെന്നാണ് പ്രസ്തുതദൈവജ്ഞനെ സാധാരണമായി പറയാറുള്ളത്. ഒരു നമ്പൂരിയും സോമയാജിയുമായിരുന്നു അദ്ദേഹമെന്നുള്ളതു നിസ്സംശയമാണ്. 'നിധ്രുവ'ഗോത്രനിലായിരുന്നു അദ്ദേഹത്തിൻെറ ജനനമെന്നു ശ്രീപതിയുടെ ജാതകകർമ്മപദ്ധതിക്ക് അദ്ദേഹം രചിച്ചിട്ടുള്ള ജാതകാലങ്കാരത്തിലെ

"ഇത്ഥം നിധ്രുവഗോത്രേണ സൂര്യദേവേന യജ്വനാ
കൃതം ജാതകപദ്ധത്യാമായുർദ്ദായാർത്ഥവർണ്ണനം"

എന്ന ശ്ലോകത്തിൽനിന്നു വെളിപ്പെടുന്നു. ശ്രീപതിയുടെ ജാതകകർമ്മപദ്ധതിക്കു സൂര്യദേവൻ രചിച്ചിട്ടുള്ള ടീകയാണ് ജാതകാലങ്കാരം. അതിനു കേരളത്തിൽ വളരെ പ്രചാരമുണ്ട്.

"ആചാര്യശ്രീപതികൃതാ ജാതകേ കർമ്മപദ്ധതിഃ
വ്യാഖ്യായതേ മയാ സ്പഷ്ടം സൂര്യദേവേന യജ്വനാ.
പശ്യന്തു തമിമം ഗ്രന്ഥം ശാസ്ത്രന്യായോപബൃംഹിതം
പൂർണ്ണം ജാതകശാസ്ത്രാണാമലങ്കാരം വിപശ്ചിതഃ"

എന്ന് അദ്ദേഹം ഗ്രന്ഥാരംഭത്തിൽ പറയുന്നു. "ജാതകാലങ്കാരേ സൂര്യദേവസോമസുദ്വിരചിതേ" എന്നു ഗ്രന്ഥാവസാനത്തിൽ ഒരു വാചകവും കാണുന്നു. അതു കൂടാതെ (2) ആര്യഭടീയത്തിനു ഭടപ്രകാശമെന്ന ലഘുവ്യാഖ്യാനം, (3) വരാഹമിഹിരൻെറ ബൃഹദ്യാത്രയ്ക്കു വ്യാഖ്യ,

(4) മുഞ്ജാലകന്റെ ലഘുമാനസകരണത്തിന്റെ വ്യാഖ്യ എന്നീ ഗ്രന്ഥങ്ങളും ആ ആചാര്യന്റെ കൃതികളാണ്.

"നമാമി പരമാത്മാനം സ്വതസ്സിദ്ധാർത്ഥവേദിനം
വിദ്യാനാമാദിവക്താരം നിമിത്തം ജഗതാമപി.
നമസ്സകലകല്യാണഗുണസംവാസഭൂമയേ
നിരവദ്യായ നിത്യായ നമസ്തേസ്തു മഹീയസേ.
ത്രിസ്കന്ധാർത്ഥവിദാ സമ്യക് സൂര്യദേവേന യജ്വനാ
സംക്ഷിപ്യാര്യഭടീയോക്തന്യൂനാർത്ഥോത്ര പ്രകാശ്യതേ"

എന്ന് ആര്യഭടീയവ്യാഖ്യയിൽ പ്രസ്താവനയുണ്ട്. അതിൽ "ശ്രീസൂര്യദേവനാമ്നോ മാതുർഭ്രാതുഃ പ്രസാദേന" എന്നു പറഞ്ഞിരിക്കുന്നതിൽ നിന്ന് അദ്ദേഹത്തിന്റെ സൂര്യദേവൻ എന്ന പേരിൽ ഒരു മാതുലനുണ്ടായിരുന്നതായി വെളിപ്പെടുന്നു. ലഘുമാനസകരണത്തിനു സൂര്യദേവന്റേതുകൂടാതെ പരമേശ്വരനാമധേയനായ മറ്റൊരു പണ്ഡിതന്റേയും വ്യാഖ്യാനമുണ്ട്. പാരമേശ്വരമെന്നാണ് അതിന്റെ പേർ പറയുന്നത്. അദ്ദേഹം വടശ്ശേരി പരമേശ്വരൻനമ്പൂരിയാണെന്നുള്ളതിനു ലക്ഷ്യമൊന്നുമില്ല.

"വ്യാഖ്യാനം മാനസസ്യൈതൽ സുചിരം തിഷ്ഠതു ക്ഷിതൗ
ഹരിപാദാബ്ജയുഗളേ സതതം മാനസഞ്ച മേ"

എന്നൊരു ശ്ലോകം ആ ഗ്രന്ഥത്തിന്റെ ഒടുവിൽ കാണുന്നു. കേളല്ലൂർ ചോമാതിരി സൂര്യദേവനെ സ്മരിക്കുന്നുണ്ട്.

**ഇരിഞ്ഞാടപ്പള്ളി മാധവൻനമ്പൂരി:**—വിദ്യാമാധവനിൽനിന്നു ഭിന്നനായ ഈ ആചാര്യനെ 'സംഗമഗ്രാമമാധവൻ' എന്ന പേരിൽ ആപ്തന്മാർ വ്യവഹരിക്കുന്നു. ഇരിഞ്ഞാലക്കുട തെക്കേടത്തു വാരിയന്മാരിൽ ഒരാളായിരുന്നു ഈ ദൈവജ്ഞൻ എന്നു ചിലർ ഊഹിക്കുന്നതു നിരാസ്പദമാണ്. സംഗമഗ്രാമമെന്ന് ഇരിഞ്ഞാലക്കുട ഗ്രാമത്തിനും പേരുണ്ട്. ഇരിഞ്ഞാലക്കുട തീവണ്ടിയാപ്പീസിനു സമീപമുള്ള ഇരിഞ്ഞാടപ്പള്ളി ഇല്ലത്തിലെ ഒരംഗമായിരുന്നു സംഗമഗ്രാമമാധവൻ എന്ന് ഐതിഹ്യമുള്ളതു വിശ്വസനീയമായി തോന്നുന്നു. വടശ്ശേരി പരമേശ്വരൻനമ്പൂരി താൻ കണ്ടുപിടിച്ച ദൃഗ്ഗണിതപദ്ധതി അദ്ദേഹത്തെ കാണിച്ചപ്പോൾ ഗണിതഗ്രന്ഥത്തിൽമാത്രം അതിനു പ്രവേശം നല്കിയാൽ മതി എന്ന് ആ പരിണതപ്രജ്ഞൻ അഭിപ്രായപ്പെട്ടുവത്രേ. അതു ശരിയാണെങ്കിൽ വടശ്ശേരിക്കും മാനനീയനായ ഒരു ജ്യോതിഷികനായിരുന്നു അദ്ദേഹം എന്നു വന്നുകൂടുന്നു. വടശ്ശേരിയെ അപേക്ഷിച്ചു വൃദ്ധനായിരുന്നിരിക്കണം അദ്ദേഹം. വേണ്വാരോഹാദിഗ്രന്ഥങ്ങളുടെ പ്രണേതാവ് എന്ന നിലയിൽ ദൃക്കരണകാരൻ അദ്ദേഹത്തെ സാദരം സ്മരിക്കുന്നുണ്ട്. കേളല്ലൂർ ചോമാതിരി ആര്യഭടീയഭാഷ്യത്തിൽ തന്നെപ്പറ്റി 'സുദാഹൃതമാധവാദിഗണിതജ്ഞാചാര്യകൃതയുക്തിസമുദായേ' എന്നു നിർദ്ദേശിച്ച് അതിന് ഉപോൽബലകമായി "തദാ

നാം പുരസ്കൃത്യ വിഷയം വസന്തതിലകം സംജ്ഞമഗ്രാമജമാധവനിർമ്മിതം ച ശ്രുതം യഥാ

ജീവേ പരസ്പരനിജർക്ഷയദൈവികാദ്യോ-
മന്യസ്യ വിസ്തൃതിഗുണേന വിഭജ്യമാനേ
അന്യോന്യയോഗവിരഹാന്നഗുണേ ഭവേതാം
യദ്വാ സ്വലംബകൃതഭേദപദീകൃതേ ദേ''

എന്നും മററുമുള്ള വചനങ്ങൾ ഉദ്ധരിക്കുന്നു. 'ജീവേ പരസ്പര'ന്യായത്തിന്റെ മൂലകർത്താവായിട്ടാണ് മാധവനെ കേരളത്തിൽ ഇന്നും പ്രസിദ്ധി എന്നും, പരിധിവ്യാസം ഗ്രഹിക്കുവാൻ ഉതകുന്ന ശ്രേണിയുടെ ഉത്ഭവം കേരളത്തിലായിരുന്നു എന്നും പരിധിമാനത്തെ കേരളീയർ അത്യന്തം സൂക്ഷ്മമായി നിർണ്ണയിച്ചിട്ടുണ്ടെന്നും അഭിജ്ഞന്മാർ പറയുന്നു.

**വേണ്വാരോഹം:**—അൻപത്തൊൻപതു ശ്ലോകങ്ങൾകൊണ്ടു ക്രിയാക്രമം വിവരിക്കുന്ന ഒരു കൃതിയാണ് വേണ്വാരോഹം. അതിനു തൃക്കണ്ടിയൂർ അച്യുതപ്പിഷാരടി ആഴ്വാഞ്ചേരിതമ്പ്രാക്കളുടെ നിദേശമനുസരിച്ചു ഗദ്യത്തിൽ ഒരു ഭാഷാവ്യാഖ്യാനവും രചിച്ചിട്ടുണ്ട്. താഴെ കാണുന്ന ശ്ലോകങ്ങൾ ഗ്രന്ഥാരംഭത്തിൽ ഉള്ളവയാണ്:

''ശ്രിയേ ഭവതു മേ ദേവഃ ശ്രീവത്സശ്രീതാംശുശേഖരഃ
തദൈവ താരതോപ്യസ്തു വിഘ്നോ വിഘ്നോപശാന്തയേ.

അവിചാരകൃതം വാചാമചാതുര്യമപോഹതു
ജാഗ്രതീ രസനാഗ്രേ മേ ഗിരാമധിദേവതാ.

പ്രഭാകരാദയസ്സർവേ പ്രണതാന്തഃപ്രഭാകരാഃ
ദിവി ഗ്രഹാഃ പ്രസീദന്തു ത്രിലോകാനന്ദവിഗ്രഹാഃ.

വാക്യം സംഖ്യാവിശേഷാംസ്തു വർഗ്ഗസ്ഥാനാത്മസൂചകൈഃ
പദ്യാനി രചയേ ഭൂയാംസ്യത്ര ജിതഹ്രീ നോ ജനാഃ.

ബകുളാധിഷ്ഠിതത്വേന വിഹാരോ യോ വിശിഷ്യതേ;
ഗ്രാമനാമപി സോയം സ്യാന്നിജനാമനി മാധവഃ.''

ഇവയിൽ ഒടുവിലത്തെ ശ്ലോകം പിഷാരടി വ്യാഖ്യാനിച്ചിരിക്കുന്നതു് ഇങ്ങനെയാണ്: ''യാതൊരു ഗ്രാമം ബകുളാധിഷ്ഠിതത്വംകൊണ്ടു വിശേഷിക്കപ്പെടുന്നതു്........ ബകുളം=ഇലഞ്ഞി; വിഹാരം=പള്ളി. ഇലഞ്ഞി നിന്ന പള്ളി എന്നു ഇല്ലപ്പേർ. തന്റെ നാമത്തിങ്കൽ മാധവൻ.'' ഇലഞ്ഞി നിന്ന പള്ളി അനന്തരകാലങ്ങളിൽ ഇരിഞ്ഞാടപ്പള്ളിയായി രൂപാന്തരപ്പെട്ടിരിക്കാം. ഒടുവിലത്തെ ശ്ലോകത്തിൽ ഗ്രന്ഥത്തിലെ ശ്ലോകസംഖ്യ കാണിച്ചിട്ടുണ്ടു്:

''ശ്ലോകൈരേകോനപഞ്ചാശന്മിതൈരീദൃശം ക്രിയാക്രമം
ക്രമശസ്സാനി സൂക്ഷ്മാണി വാക്യാന്യുപക്രമേ.''

വ്യാഖ്യാതാവിന്റെ ശ്ലോകമാണ് അടിയിൽ ചേർക്കുന്നതു്:

"മാധവൻതാൻ ചമച്ചുള്ള വേണ്വാരോഹത്തിന്നച്യുതൻ
ഭാഷാവ്യാഖ്യാനമുണ്ടാക്കി നേത്രനാരായണാജ്ഞയാ."

കേളല്ലൂർ ചോമാതിരി ഉദ്ധരിക്കുന്ന വസന്തതിലകപദ്യം അടങ്ങിയ കൃതി മാധവന്റെ മറ്റൊരു വാങ്മയമായിരിക്കണമെന്നു തോന്നുന്നു.

**വടശ്ശേരി പരമേശ്വരൻനമ്പൂരി,** ദേശകാലങ്ങൾ:— കേരളീയരായ ജ്യൗതിഷികന്മാരിൽ ആലത്തൂർ ഗ്രാമത്തിൽപ്പെട്ട വടശ്ശേരി ഇല്ലത്തെ പരമേശ്വരൻനമ്പൂരിയെക്കാൾ പ്രശസ്തിശാലിയായ ഒരു പണ്ഡിതൻ ഒരു കാലത്തും ജീവിച്ചിരുന്നിട്ടില്ല. "നിളായാസ്സൗമ്യതീരേ/ബ്ധേഃ കൂലസ്ഥഃ പരമേശ്വരഃ" എന്നും "നിളാബ്ധ്യോസ്സംഗമാത് സൗമ്യേ സ്ഥിതേന" എന്നും അദ്ദേഹം തന്നെപ്പറ്റി പറഞ്ഞിട്ടുള്ളതിൽനിന്നു് അദ്ദേഹത്തിന്റെ ഇല്ലം ഭാരതപ്പുഴ സമുദ്രത്തിൽ പതിക്കുന്ന സ്ഥലത്തിനു സമീപം ആ പുഴയുടെ വടക്കേക്കരയിലായിരുന്നു എന്നു നാം ധരിക്കുന്നു. പരഹിതഗണിതം ക്രി: പി: ഏഴാം ശതകത്തിൽ തിരുനാവായിൽ ഒരു മാമാങ്കമഹോത്സവത്തിലാണു് വ്യവസ്ഥാപനം ചെയ്തതു് എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ആ ഗണിതം കാലക്രമേണ അസ്പഷ്ടമായി കണ്ടുതുടങ്ങിയപ്പോൾ ദൃഗ്ഗണിതം ആവിർഭവിച്ചു. മുഞ്ജാലകൻ, ശ്രീപതി മുതലായവർ ഗ്രഹയോഗം, ഗ്രഹനക്ഷത്രയോഗം, ഗ്രഹണം മുതലായ പ്രത്യക്ഷാനുഭവങ്ങളെ ഗണിച്ചറിയുന്നതിനു ചില പുതിയ സംസ്കാരങ്ങൾ ഏർപ്പെടുത്തി. പരമേശ്വരൻനമ്പൂരി അവരുടെ മാർഗ്ഗത്തിൽ അകുതോഭയനായി സഞ്ചരിച്ചു കുജാദിഗ്രഹങ്ങൾക്കെല്ലാം ആ രീതി അനുസരിച്ചു ഗണിതം ക്രമീകരിച്ചു പരലോകഹിതം പരഹിതവും ഇഹലോകഹിതം ദൃഗ്ഗണിതവുമാക്കി വ്യവസ്ഥ ചെയ്തു. തന്നിമിത്തം തിഥി, നക്ഷത്രം, മുഹൂർത്തം മുതലായവയുടെ കാര്യത്തിൽ പരഹിതരീതിയും, ജാതകം ഗ്രഹമൗഢ്യം ഗ്രഹണം മുതലായവയുടെ കാര്യത്തിൽ ദൃഗ്രീതിയും പ്രവർത്തിക്കുന്നു. ദൃഗ്ഗണിതത്തിലും സൂര്യനൊഴിച്ചു മറ്റുള്ള ഗ്രഹങ്ങളുടെ വിഷയത്തിൽമാത്രമേ മൂലതത്വങ്ങൾ പരിഷ്കരിച്ചിട്ടുള്ളൂ. "കേരളത്തിലെ കാലഗണനപോലെ ശാസ്ത്രാനുസൃതമായ ഒരു സമ്പ്രദായം ഭൂലോകത്തിൽ മറ്റൊരിടത്തുംതന്നെയില്ലെന്നു പറയാം" എന്നു ജ്യോതിർവ്വിത്തുകൂടിയായിരുന്ന പ്രൊഫെസർ രാജരാജവർമ്മകോയിത്തമ്പുരാൻ ഒരവസരത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. 'ഏവം ദൃഗ്ഗണിതേ ശാകേ ത്രിഷു വിശാമിതേ കൃതം' എന്നു ദൃഗ്ഗണിതത്തിൽ രേഖയുള്ളതുകൊണ്ടു പരമേശ്വരാചാര്യന്റെ ദൃഗ്ഗണിതഗ്രന്ഥം കൊല്ലം 606-ൽ വിരചിതമായി എന്നു നാമറിയുന്നു. തന്നിമിത്തം കൊല്ലം 550-നും 625-നും ഇടയ്ക്കാണു് അദ്ദേഹം ജീവിച്ചിരുന്നതെന്നു് ഒരുവിധം തീർച്ചപ്പെടുത്തിപ്പറയാവുന്നതാണു്.

കൃതികൾ:—ജ്യോതിശ്ശാസ്ത്രസംബന്ധമായി അനവധി ഗ്രന്ഥങ്ങൾ ഈ ആചാര്യൻ നിർമ്മിച്ചിട്ടുണ്ടു്. അവയിൽ (1) സിദ്ധാന്തദീപിക (2) ഗോളദീപിക (3) കർമ്മദീപിക (4) ദൃഗ്ഗണിതം (5) മുഹൂർത്താഷ്ട

വ്യാഖ്യ (6) ലീലാവതീവ്യാഖ്യ (7) ലഘുഭാസ്കരീയവ്യാഖ്യ (8) ജാതകകർമ്മപദ്ധതി (9) ജാതകപദ്ധതി (10) പ്രശ്നഷട്പഞ്ചാശികാവൃത്തി (11) സൂര്യസിദ്ധാന്തവിവരണം (12) ആചാരസംഗ്രഹം എന്നീ ഗ്രന്ഥങ്ങൾ നമുക്കു ലഭിച്ചിട്ടുണ്ട്. ആചാരസംഗ്രഹത്തെപ്പറ്റി മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഇവ കൂടാതെ (1) ഗ്രഹണമണ്ഡനം (2) ഗ്രഹണാഷ്ടകം (3) വ്യതീപാതാഷ്ടകവൃത്തി എന്നീ മൂന്നു ഗ്രന്ഥങ്ങൾകൂടി അദ്ദേഹത്തിന്റെ കൃതികളാകുവാൻ ന്യായമുണ്ട്.

**സിദ്ധാന്തദീപിക:—**ഇതു ഗോവിന്ദസ്വാമിയുടെ മഹാഭാസ്കരീയഭാഷ്യത്തിന്റെ വ്യാഖ്യാനമാണ്. ഒടുവിൽ, താഴെ ഉദ്ധരിക്കുന്ന ശ്ലോകങ്ങൾ ചില കൈയെഴുത്തു പ്രതികളിൽ കാണുന്നുണ്ട്:

"ആചാര്യാര്യഭടോഽകരോദ്വിധിമതം തന്ത്രം പുരാ ഭാസ്കരോ
വൃത്തിം തസ്യ ച വിസ്തരാൽ പുനരഭോ ഭാഷ്യഞ്ച തസ്യാസ്തഥാ;
ഗോവിന്ദോഽസ്യ ച ഭൂരമേത്യ സുധിയാമത്യസ്തചിത്താനിമാം
വ്യാഖ്യാ തസ്യ മയാ കൃതാ ലഘുതരാ തദ്ദ്വപ്രസാദാദിതി.
നിളാബ്ധ്യോസ്സംഗമാൽ സൗമ്യേ ഭാഗേ യോജനസംസ്ഥിതേ
ഗ്രാമമധ്യേ പ്രസാരണ്യേ വസൻ വിഷ്ണുഃ പ്രസീദതു.
പരമേശ്വരരചിതായാം വ്യാഖ്യായാം ഭാസ്കരീയഭാഷ്യസ്യ
സിദ്ധാന്തദീപികായാമാസീത് പൂർണ്ണോഽഷ്ടമോഽധ്യായഃ"

ഇതിനു മഹാഭാസ്കരീയഭാഷ്യമെന്നും പേരുണ്ട്. കേളല്ലൂർ ചോമാതിരി അദ്ദേഹത്തിന്റെ ആര്യഭടീയഭാഷ്യത്തിൽ സ്മരിക്കുന്ന ഗ്രന്ഥങ്ങളിൽ ഒന്നാകുന്നു സിദ്ധാന്തദീപിക. "അശ്വത്ഥഗ്രാമ(ആലത്തൂർ)ജോ ദ്വിജഃ പരമേശ്വരഃ സിദ്ധാന്തദീപികായാം............പ്രാഹ" എന്ന് അദ്ദേഹം ഈ മഹാചാര്യനെ നാമനിർദ്ദേശം ചെയ്യുന്നു.

**ഗോളദീപിക:—**302 ആര്യാപദ്യങ്ങളിൽ നക്ഷത്രഗോളത്തെയും ഭൂമിയുടെ മാനം മുതലായ വിഷയങ്ങളെയും പറ്റി അത്യന്തം ലളിതമായ ഭാഷയിൽ പ്രതിപാദിക്കുന്ന ഒരു ഗ്രന്ഥമാണ് ഗോളദീപിക. സിദ്ധാന്തദീപികയുടെ നിർമ്മിതിക്കുമേലാണ് പ്രസ്തുതഗ്രന്ഥത്തിന്റെ രചനയെന്ന് ആചാര്യർതന്നെ പ്രസ്താവിച്ചിട്ടുണ്ട്:

"പരമാദിനാഽനന്തരമേവം സംക്ഷേപാദീശ്വരേണ ഗോളസ്യ
സംസ്ഥാനം ലഘുമതയേ വക്തവ്യം ചാന്യദസ്തി ഗോളഗതം.
യുക്തിഃ പ്രദർശിതാ പ്രാഗ്വാ മഹാഭാസ്കരീയഭാഷ്യസ്യ
സിദ്ധാന്തദീപികായാം വിവൃതൗ വക്ഷ്യേ തഥാപി ശങ്കാദേഃ."

എന്ന പദ്യങ്ങൾ നോക്കുക. പരമാദിയായ ഈശ്വരൻ എന്നാൽ പരമേശ്വരൻ എന്നർത്ഥം.

**കർമ്മദീപിക:—**

"വ്യാഖ്യാനേ ഭാസ്കരീയസ്യ ഭാഷ്യസ്യ പ്രാക് പ്രദർശിതാ
ഗുരുകർമ്മോപപത്തിസ്തു സഗോളാ വിസ്തരാന്വയാ;
ക്രിയാമാത്രപ്രസിദ്ധ്യർത്ഥമധുനാ മന്ദചേതസാം
വ്യാഖ്യാ ലഘ്വീ തസ്യ മൂലസ്യ ക്രിയതേ കർമ്മദീപികാ"

എന്നീ പദ്യങ്ങളിൽനിന്നു പ്രസ്തുതകൃതി ആര്യഭടീയത്തിന്റെ ഒരു ലഘുവ്യാഖ്യയാണെന്നു കാണുന്നു. ഇതിനു ഭടദീപികയെന്നും പേരുണ്ടു്:

"തന്ത്രസ്യാര്യഭടീയസ്യ വ്യാഖ്യാ ലഘ്വീ ക്രിയതേ മയാ
പരമാദീശ്വരാഖ്യേന നാമ്നാ തു ഭടദീപികാ"

എന്ന പദ്യം ഇതിനു തെളിവാകുന്നു.

**ദൃഗ്ഗണിതം:—**ദൃഗ്ഗണിതത്തെപ്പറ്റി മുമ്പു പ്രസ്താവിച്ചുവല്ലോ. ആചാര്യന്റെ നാമധേയം അന്യാദൃശമായ മാഹാത്മ്യത്തോടുകൂടി പരിസ്ഫുരിക്കുന്നതു് ഈ ഗ്രന്ഥത്തിന്റെ നിർമ്മിതിനിമിത്തമാകുന്നു. ഇതു കണ്ടു കിട്ടീട്ടില്ല. പ്രാണകലാന്തരസംസ്കാരമാണു് അദ്ദേഹം ഗണിതപദ്ധതിയിൽ വരുത്തീട്ടുള്ള പ്രധാനപരിഷ്കാരം. "പരമേശ്വരസ്തു ഭൃഗുപരമേശ്വരാത്മജനാരായണമാധവാദിഭ്യോ ഗോളവിദ്ഭ്യോ ഗണിതഗോളയുക്തീരപി ബാല്യ ഏവ സമ്യഗ് ഗൃഹീത്വാ ദൃഗ്ഗണിതം കരണം ചകാര" എന്നു കേളല്ലൂർ ചോമാതിരി ആര്യഭടീയഭാഷ്യത്തിൽ പറയുന്നതിൽനിന്നു ദൃഗ്ഗണിതകാരനു ഭൃഗു എന്ന പ്രധാനാചാര്യനു പുറമേ പരമേശ്വരപുത്രനായ നാരായണൻ, മാധവൻ (സംഗമഗ്രാമമാധവൻ) മുതലായി ജ്യോതിശ്ശാസ്ത്രവിഷയത്തിൽ വേറെയും ഗുരുക്കന്മാരുണ്ടായിരുന്നു എന്നു വിശദമാകുന്നു. ഭൃഗു ഒരു വാരിയരായിരിക്കണം. വരാഹഹോരയ്ക്കു വിവരണമെന്ന വ്യാഖ്യാനം രചിച്ച ഭൃഗുവും പരമേശ്വരന്റെ ആചാര്യനും ഭിന്നന്മാരാകുന്നു. വിവരണകാരൻ കേളല്ലൂർ ചോമാതിരിയുടെ സമകാലികനാണു്. പ്രസ്തുതഗ്രന്ഥത്തിന്റെ നിർമ്മിതിക്കുവേണ്ടി പരമേശ്വരൻനമ്പൂരി അൻപത്തഞ്ചു വർഷം ക്ലേശിച്ചു എന്നൊരു ഐതിഹ്യമുള്ളതു് അതിശയോക്തിപരമാണെന്നു പറയേണ്ടിയിരിക്കുന്നു.

**മുഹൂർത്തരത്നവ്യാഖ്യ:—**ഇതു ഗോവിന്ദസ്വാമിയുടെ മുഹൂർത്തരത്നത്തിന്റെ വ്യാഖ്യാനമാണെന്നു മുൻപു പ്രസ്താവിച്ചിട്ടുണ്ടു്.

**ലീലാവതീവ്യാഖ്യ—**ഇതു ഭാസ്കരാചാര്യരുടെ ലീലാവതിക്കുള്ള ഒരു വ്യാഖ്യാനമാണു്.

"നിളായാസ്സാഗരസ്യാപി തീരസ്ഥഃ പരമേശ്വരഃ
വ്യാഖ്യാനമര്യൂ ബാലായ ലീലാവത്യാഃ കരോമ്യഹം"

എന്നൊരു പദ്യം ആ ഗ്രന്ഥത്തിന്റെ ഉപക്രമത്തിലുണ്ടു്. ഈ പദ്യത്തിന്റെ പൂർവ്വാർദ്ധത്തിനു "പ്രണമ്യ പാർവ്വതീപുത്രം ശ്രീഗുരും ച കൃപാനിധിം" എന്നൊരു പാഠാന്തരവും കാണുന്നു.

ഒടുവിൽ

“ശ്രീമദ്രുദ്രസ്യ ശിഷ്യേണ ലീലാവത്യാഃ കൃതം മയാ
പരമേശ്വരനാമ്നൈവം വ്യാഖ്യാനം ഹരയേ നമഃ”

എന്നും ഒരു പദ്യമുണ്ട്.

**ലഘുഭാസ്കരീയവ്യാഖ്യ:**—ഇതു പ്രഥമഭാസ്കരാചാര്യരുടെ ലഘുഭാസ്കരീയത്തിനുള്ള ഒരു വ്യാഖ്യാനമാണെന്നു പേരുകൊണ്ടുതന്നെ മനസ്സിലാക്കാവുന്നതാണല്ലോ.

“അർഥോ യോ ഭാസ്കരീയസ്യ ശ്രുതോ ഗുരുമുഖാന്മയാ
അദ്യൈവ സ മന്ദമതയേ സംക്ഷേപേണോപദിശ്യതേ.”

എന്നും

“പരമേശ്വരേണ രചിതം വ്യാഖ്യാനം ഭാസ്കരോക്തശാസ്ത്രസ്യ
ഹൃത്തച്ചിരായ വിലസതു കരൗഘമിവ ഭൂതലേ ദിനകരസ്യ.”

എന്നും രണ്ടു പദ്യങ്ങൾ ഈ ഗ്രന്ഥത്തിൽ കാണുന്നുണ്ട്. ശങ്കരനാരായണീയമെന്ന പൂർവ്വവ്യാഖ്യാനം അദ്ദേഹം സ്മരിക്കാത്തതു് അത്ഭുതമായിരിക്കുന്നു.

**ജാതകകർമ്മപദ്ധതിവ്യാഖ്യ:**—ജാതകകർമ്മപദ്ധതി ശ്രീപതി എട്ടധ്യായങ്ങളിൽ രചിച്ചിട്ടുള്ള ഒരു ജ്യോതിഷഗ്രന്ഥമാകുന്നു. അതിന്റെ വ്യാഖ്യാനമാണു് പരമേശ്വരന്റെ കൃതി.

“പരമേശ്വരനാമ്നൈവം കൃതം ജാതകപദ്ധതേഃ
വ്യാഖ്യാനം ശിഷ്യബോധാർത്ഥം ഭാർഗ്ഗവേണ സമാസതഃ.”

ഇതു സൂര്യദേവയജ്വാവും വ്യാഖ്യാനിച്ചിട്ടുള്ള ഒരു ഗ്രന്ഥമാണെന്നു നാം ധരിച്ചുകഴിഞ്ഞുവല്ലോ.

**ജാതകപദ്ധതി:**—നാല്പത്തൊന്നു ശ്ലോകങ്ങളിൽ ആചാര്യൻ രചിച്ചിട്ടുള്ള ഒരു സ്വതന്ത്രഗ്രന്ഥമാകുന്നു ജാതകപദ്ധതി.

“ശ്രീവടശ്രേണിഭൂദേവൈഃ കൃതാ ജാതകപദ്ധതിഃ
ദിവ്യാം ഭാഷാം സമാശ്രിത്യ ലിഖ്യതേ ദേശഭാഷയാ.”

എന്നു് അതിന്റെ ഭാഷാവ്യാഖ്യാനത്തിൽ ഒരു ഉപക്രമപദ്യം കാണുന്നുണ്ട്.

**പ്രശ്നഷട്പഞ്ചാശികാവൃത്തി:**—ഇതും പരമേശ്വരന്റെ ഒരു കൃതിതന്നെ. പാരമേശ്വരി എന്നാണു് ഇതിനു പേർ പറയുന്നതു്. മൂലഗ്രന്ഥം രചിച്ചതു വരാഹമിഹിരന്റെ പുത്രനായ പൃഥുയശസ്സാകുന്നു.

**സൂര്യസിദ്ധാന്തവിവരണം:**—

‘വ്യാഖ്യാതം ഭാസ്കരീയം ലഘു, തദനു മഹാ-
ഭാസ്കരീയം ച ഭാഷ്യം

പശ്ചാല്ലീലാവതീ ച ഗ്രന്ഥഗതിവിഷയം
കിഞ്ചിദന്യച്ച യേന,
സോഽയം ശ്രീരുദ്രശിഷ്യോ വദനജശിശവേ
സൂര്യസിദ്ധാന്തസംസ്ഥം
വക്ഷ്യത്യസ്പഷ്ടമർത്ഥം ഗണിതവിഷയഗം
കർമ്മ തത്രൈവ ഹി സ്യാൽ''

എന്നും

''നിളാബ്ധ്യോസ്സംഗമാൽ സൌമ്യേ സ്ഥിതേന പരമാദിനാ
സിദ്ധാന്തം വിവൃതം സൌമ്യമീശ്വരേണേദമല്പശഃ''

എന്നും ഉള്ള ശ്ലോകങ്ങൾ ഈ ഗ്രന്ഥത്തിൽ കാണുന്നു.

## ഗ്രഹണമണ്ഡനം, ഗ്രഹണാഷ്ടകം:—

''വിജ്ഞായ ലാഘവം തന്ത്രം ദൃഷ്ട്വാ ഗോളസ്യ സംസ്ഥിതിം ബഹുശഃ
ഗണകാനാം സന്തോഷപ്രദം മയാ ഗ്രഹണമണ്ഡനം ക്രിയതേ''

എന്നു് ഇവയിൽ ആദ്യത്തെ കൃതിയിലും

''കാര്യോ ഗ്രഹേഷു ഗ്രഹണമണ്ഡനോക്തേഷ്വതഃ പരം
സംസ്കാരസ്തം ച വക്ഷ്യാമി തത്ര നോക്തം യതോ മയാ''

എന്നു രണ്ടാമത്തേതിലും പ്രസ്താവിച്ചിരിക്കുന്നു. രണ്ടു കൃതികളുടേയും പ്രണേതാവു് ഒരാളാണെന്നു് ഇതിൽനിന്നു വ്യക്തമാകുന്നു. അതു് ഒരു പരമേശ്വരനുംതന്നെ. വടശ്ശേരി നമ്പൂരിയായിരിക്കണം.

''ജയതി ജഗതോ ദിനേശഃ പ്രബോധകൃദ്യസ്യ ഭാനുസമ്പർക്കാൽ
ശശിഭൂഭുജതാരകാദ്യാ ജ്യോതിർദ്ദീപ്താഃ പ്രദൃശ്യന്തേ''

എന്ന ശ്ലോകംകൊണ്ടാണു് ഗ്രഹണമണ്ഡനം ആരംഭിക്കുന്നതു്.

''പരമേശ്വരേണ രചിതം നവാധികാശീതിസമമിതാര്യാഭിഃ''

എന്നു കവി തന്റെ നാമധേയം ഒടുവിൽ ഘടിപ്പിക്കുന്നു. ആകെ ആര്യാവൃത്തത്തിൽ എൺപത്തൊൻപതു ശ്ലോകങ്ങളുണ്ടു്.

**വ്യതീപാതാഷ്ടകവൃത്തി:**—ഈ ഗ്രന്ഥത്തിൽ ആകെ അൻപതു ശ്ലോകങ്ങളുണ്ടു്. അവയെല്ലാം അനുഷ്ടുപ്പുവൃത്തത്തിലാണു് രചിച്ചിരിക്കുന്നതു്.

''പ്രണമ്യ ഭാസ്കരം ദേവം കരോതി പരമേശ്വരഃ
വ്യതീപാതാഷ്ടകസ്യാല്പാം വൃത്തിം ബാലപ്രബോധിനീം''

എന്ന ശ്ലോകം പ്രസ്തുതകൃതിയുടെ ആരംഭത്തിൽ കാണുന്നു.

ഇത്രയും വിവരിച്ചതിൽനിന്നു വടശ്ശേരി പരമേശ്വരൻ നമ്പൂരി ജ്യൌതിഷതന്ത്രത്തിൽ എത്രമാത്രം ബഹുമുഖമായും വിദഗ്ദ്ധമായും പ്രവർത്തിച്ചിരുന്നു എന്നു് അനുവാചകന്മാർക്കു ഗ്രഹിക്കാവുന്നതാകുന്നു. അദ്ദേഹത്തെപ്പററി കൊല്ലം എട്ടാം ശതകത്തിന്റെ ആരംഭത്തിൽ ജീവിച്ചിരുന്ന

മഴമംഗലം ശങ്കരൻനമ്പൂരിയുടെ ബാലശങ്കരത്തിൽനിന്നു് ഒരു വിവരം കൂടി കിട്ടുന്നുണ്ടു്. "പണ്ടു ദൃഗ്ഗണിതം ചമച്ച പരമേശ്വരവാടശ്ശേരിക്കു പതിനാറു വയസ്സിൽ തന്റെ അച്ഛൻ നാടേ വേട്ട അമ്മ മരിച്ചു ദീക്ഷയുണ്ടായി. ആ ദീക്ഷ ഇടയിൽ വിട്ടുവാൻ മടിച്ചു പതിനെട്ടിലത്രേ ഗോദാനം ചെയ്തു. പരമേശ്വരൻ ആശ്വലായനൻതാനും" എന്നാണു് അദ്ദേഹം രേഖപ്പെടുത്തിട്ടുള്ളതു്. ആ മഹാത്മാവിനെപ്പറ്റി അനന്തരകാലികന്മാർക്കു് എത്രമാത്രം മതിപ്പുണ്ടായിരുന്നു എന്നുള്ളതിനു രണ്ടുദാഹരണങ്ങൾ പ്രദർശിപ്പിച്ചുകൊണ്ടു പുരോഗമനം ചെയ്യാം. വിവരണകാരനായ ഉഴുത്തിരവാരിയർ

"സത്യജ്ഞാനപ്രദായേഷ്ടദേശകാലാവബോധിനേ
നമഃ ശ്രീഗുരവേ സാക്ഷാൽ പരമേശ്വരമൂർത്തയേ"

എന്നു് അദ്ദേഹത്തെ വന്ദിക്കുന്നു. സിദ്ധാന്തദർപ്പണകാരനായ കേളല്ലൂർ ചോമാതിരി "തത്രാസ്മൽപരമഗുരുഃ പരമേശ്വരാചാര്യോ ഭാർഗ്ഗവോഽശ്വത്ഥഗ്രാമജോ മുന്യംശസപ്തമാംശോ വാ പഞ്ചമാംശോ വേതി സംശയ്യേന്ദൂപരാഗദർശനേന പഞ്ചമാംശോനത്വം നിർണ്ണീയ സിദ്ധാന്തദീപികായാം ഗോവിന്ദഭാഷ്യവ്യാഖ്യായാമവദൽ" എന്നു പറയുന്നു.

**മുഹൂർത്താഭരണം:**— മുഹൂർത്താഭരണത്തിന്റെ കർത്താവു ദാമോദരൻനമ്പൂരിയാണു്.

"യോഗക്ഷേമം നിഖിലജഗതാം കുർവ്വതശ്ചന്മഹേശഃ
പൂർണ്ണൈശ്വര്യോ വിലസതി യതസ്സ്വാനുഭാവം പ്രകാശ്യ
ചെല്പുരാഖ്യോ ജയതി സ പരം ഗ്രാമവര്യഃ പ്രസിദ്ധോ
വിപ്രേന്ദ്രാണാം പ്രഥിതയശസാമാശ്രയഃ ശ്രീനികേതഃ.

വിഷ്ണോഃ സ്ഥാനം ജയതി ഹി തതോ ദക്ഷിണസ്യാം ദിശായാം
ശ്വേതാരണ്യാഹ്വയമിതി സദാ സർവ്വലോകോപകാരി
യച്ച പ്രാഹുഃ കൃതദശമുഖധ്വാന്തവിധ്വംസനാത്ത-
ത്ത്രൈലോക്യാംഭോരുഹരുചികൃതോ ഭാസ്കരസ്യോദയാദ്രിം.

തസ്മാൽ പ്രാച്യാം ദിശി പരിമിതേ യോജനേഽസ്തി ദ്വിജാനാം
ഗ്രാമോ യസ്മിൻ വസതി വിമലജ്ഞാനദായീ രമേശഃ
വിദ്യാം രക്ഷത്യപി മുനിവരോ നാകപതിസ്സന്നിധാനാൽ
ദൈവീം വാചം പ്രഥയിതുമനാ യത്ര വിപ്രോത്തമാനാം.

തസ്മിൻ ഗുരുപ്രശസ്തേ കതിപയഗോത്രാഢ്യവേഷു നാഗദേവീ
സാനുഗ്രഹാ ഭഗവതീ വശംവദാ ച പ്രവർത്തതേ നിത്യം.

തേഷാം വിദ്ദുഷാം മധ്യേ ഭാരദ്വാജാഖ്യഗോത്രജാതാ യേ,
സന്തി ഹി തേഷാം സ്ഥാനം ജ്യോതിർമ്മീമാംസകേഷു മുഖ്യാനാം.

ദൈവജ്ഞാനാമുത്തമസ്തത്ര ജാതോ
യജ്ഞാഖ്യോഽദ്ഭുതവിപ്രവര്യോ മഹാത്മാ

ശ്രീമാൻ പുത്രോƒസ്യ ദാമോദരാഖ്യോ
ലോകേ യസ്യാല്പജ്ഞവിദ്യാഃ പ്രസിദ്ധാഃ.
തദ്ഭ്രാതൃപുത്രോ ജഗതി പ്രസിദ്ധോ
ഗുണൈസ്സ്വകീയസ്യ പിതുസ്സമാനഃ
ജയത്യസൌ കേശവനാമധേയഃ
ശ്രുതിസ്മൃതിവ്യാകരണാദ്യഭിജ്ഞഃ.

*　　　*　　　*

ആചാര്യാര്യഭടീയസൂത്രിതമഹാഗ്രന്ഥാർത്ഥമുക്താവലീ
മാലാലങ്കൃതയോ ജയന്തി വിമലാ വാചോ യദീയാശ്ശുഭാഃ
സ്പഷ്ടാ യൽപ്രതിഭാ ച ഗൂഢഗണിതം നിശ്ശേഷകാലക്രിയം
ഭൂഗോളം ഗ്രഹചക്രമാസ്തവമിദം വിശദം സ്ഫുടം പശ്യതി.

തസ്യാനുജശ്ശിഷ്യവരഃ പ്രസാദ-
മാശ്രിത്യ ദാമോദരനാമധേയഃ
മുഹൂർത്തശാസ്ത്രാഭരണം ഗുണാഢ്യം
വിചിത്രവൃത്തം രുചിരം ചകാര.

*　　　*　　　*

ഇത്യുക്തവിധിവിധാനൈരധ്യായൈർന്നവഭിരിവ മഹാരത്നൈഃ
സ്വമുഹൂർത്താഭരണമിദം സുദൃശാം കണ്ഠേഷു ഭൂഷണം ഭൂയാൽ.''

ഈ ശ്ലോകങ്ങളിൽനിന്നു ഗ്രന്ഥകാരന്റെ പൂർവ്വപുരുഷനായി യജ്ഞൻ എന്നൊരു നമ്പൂരിയുണ്ടായിരുന്നു എന്നും, അദ്ദേഹത്തിന്റെ സഹോദരപുത്രനായി കേശവൻ എന്നൊരു മഹാപണ്ഡിതൻ ജീവിച്ചിരുന്നു എന്നും അദ്ദേഹത്തിന്റെ അനുജനാണു് ഗ്രന്ഥകർത്താവെന്നും വെളിപ്പെടുന്നു. കേശവൻ കേരളത്തിൽ പ്രചരിക്കുന്ന അനേകം ജാതകപദ്ധതികളിൽ ഒന്നിന്റെ പ്രണേതാവാകുന്നു. അതിൽ നാല്പതു ശ്ലോകങ്ങളോളം അടങ്ങിയിരിക്കുന്നു. അതിനു ദിവാകരൻ എന്നൊരു ദൈവജ്ഞൻ പ്രൌഢമനോരമ എന്ന പേരിൽ ഒരു വ്യാഖ്യാനം എഴുതീട്ടുള്ളതായും അറിവുണ്ടു്.

തൃപ്രങ്ങോടിനു സമീപമുള്ള ഒരു ഗ്രാമത്തിലാണു് ആ കുടുംബം സ്ഥിതി ചെയ്തിരുന്നതു് എങ്കിലും അതു തളിപ്പറമ്പു ഗ്രാമത്തിൽ പെട്ടതായിരുന്നു എന്നും വെളിവാകുന്നു. മുഹൂർത്താഭരണവും മുഹൂർത്തരത്നാദി പോലെ മഴമങ്ങലം പ്രമാണമായി സ്വീകരിക്കുന്നുണ്ടു്. കേശവദൈവജ്ഞൻ കേരളത്തിൽ പ്രചരിക്കുന്ന പല ജാതകപദ്ധതികളിൽ ഒന്നിന്റെ പ്രണേതാവാണു്. അദ്ദേഹവും ദാമോദരന്റെ ജ്യേഷ്ഠനും ഒരാൾ തന്നെയായിരിക്കുവാൻ ന്യായമുണ്ടു്. മുഹൂർത്താഭരണം വടശ്ശേരി പരമേശ്വരൻ നമ്പൂരിയുടെ പുത്രനായ ദാമോദരൻ നമ്പൂരിയുടെ കൃതിയല്ല. ആ ഗ്രന്ഥത്തിന്റെ നിർമ്മാതാവു് ഭരദ്വാജഗോത്രജനും വടശ്ശേരി ഭട്ടാദിത്യാത്മജനുമാണു്. എന്നാൽ പരമേശ്വരന്റെ പുത്രനും ഒരു ജ്യോതിർവിത്തായിരുന്നു എന്നുള്ളതിനു സ്ഫുടനിർണ്ണയതന്ത്രവിവൃതിയിലെ "പരമേശ്വരസുതനായം" എന്ന പങ്‌ക്തി ജ്ഞാപകമാകുന്നു. അദ്ദേ

നാമാണു് കേളല്ലൂർ ചോമാതിരിയുടെ ജ്യോതിശ്ശാസ്ത്രാചാര്യൻ. ഏതു ഗ്രന്ഥമാണ് അദ്ദേഹം നിർമ്മിച്ചതെന്നറിയുന്നില്ല.

**നാരായണൻനമ്പൂരി:**—മുഹൂർത്തദീപകം എന്ന ഗ്രന്ഥത്തിന്റെ പ്രണേതാവാണു് നാരായണൻനമ്പൂരി. ആ ഗ്രന്ഥത്തിൽ താഴെ ഉദ്ധരിക്കുന്ന പദ്യങ്ങൾ കാണുന്നു:

ഗജാസ്യഗൌരീശിവാൻ ഗുരൂൻ നത്വാ ദൃഷ്ട്വാ പരാന്മതം
മുഹൂർത്തദീപകം സ്വല്പം സ്വല്പബുദ്ധിഹിതായ വൈ.

*　　*　　*　　*

കശ്ചിദ്ദ്വിജോ ഗുണഖ്യാതകേശവാഖ്യദ്വിജാത്മജഃ
കാണാദ്രിസ്ഥാലയഗ്രാമജന്മാ നാരായണാഭിധഃ
ഇത്ഥം മുഹൂർത്തദീപാഖ്യം മുഹൂർത്താഗമസാരജം
മുഹൂർത്തജ്ഞാനം പുണ്യം സജ്ജനൈഃ കൃതവാൻ ശ്രുതം.''

'കാണാദ്രിസ്ഥ' എന്നതു ശങ്കരകവി സ്മരിക്കുന്ന തൃക്കണ്ണപുരമായിരിക്കാം. വടശ്ശേരി പരമേശ്വരൻനമ്പൂരിയുടെ ഗുരുക്കന്മാരിൽ അന്യതമനായ കേളല്ലൂർ ചോമാതിരി പറയുന്ന നാരായണൻ പക്ഷേ ഇദ്ദേഹമായിരിക്കുവാൻ ഇടയുണ്ടു്. മുഹൂർത്തദീപകവും മഴമംഗലം സ്മരിക്കുന്ന ഗ്രന്ഥങ്ങളിൽ ഒന്നാകുന്നു.

**പുതുമനച്ചോമാതിരി:**—കൊല്ലം ഏഴാം ശതകത്തിന്റെ ആരംഭത്തിൽ വടശ്ശേരിനമ്പൂരിയുടെ സമകാലികനായി ജീവിച്ചിരുന്ന മറ്റൊരു ദൈവജ്ഞനാണു് പുതുമനച്ചോമാതിരി. അദ്ദേഹത്തിന്റെ കൃതികളായി കരണപദ്ധതി, ജാതകാദേശമാർഗ്ഗം, ന്യായരത്നം, സ്മാർത്തപ്രായശ്ചിത്തം എന്നിങ്ങനെ നാലു ഗ്രന്ഥങ്ങൾ കിട്ടീട്ടുണ്ടു്. കരണപദ്ധതിയുടെ അവസാനത്തിൽ താഴെ ഉദ്ധരിക്കുന്ന ശ്ലോകം കാണുന്നു:

''ഇതി ശിവപുരനാമഗ്രാമജഃ കോപി യജ്വാ
കിമപി കരണപദ്ധത്യാഹ്വയം തന്ത്രരൂപം
വ്യധിത ഗണിതമേതത്; സമ്യഗാലോക്യ സന്തഃ
കഥിതമിഹ വിദന്തഃ സന്തു സന്തോഷവന്തഃ.''

കരണപദ്ധതിക്കു് അജ്ഞാതനാമാവായ ഒരു പണ്ഡിതൻ ഒരു ഭാഷാവ്യാഖ്യാനം രചിച്ചിട്ടുണ്ടു്. അതിൽ

''നത്വാ ഗ്രാമേശസോമസുതാ രചിതായാഃ കരണപദ്ധതേരിഹ ഭാഷാ
ഭാഷ്യം വിലിഖതി കശ്ചിത് ബാലാനാം ബോധനാർത്ഥമല്പധിയാം''

എന്നൊരു പ്രതിജ്ഞാപദ്യം കാണുന്നു. ഇവയിൽനിന്നു പ്രസ്തുതഗ്രന്ഥത്തിന്റെ പ്രണേതാവു പുതുമനച്ചോമാതിരിയാണെന്നും അദ്ദേഹം ശിവപുരം ഗ്രാമക്കാരനാണെന്നും വിശദമാകുന്നു.

''നാവിനാവിപിനാ മഹിമഖഭുജാം മണിദ്യുമായാ–
ബ്ദാരഗണകോ/ത്ര ഹൃദ്യമരചി; തേനാമുനാ

വ്യലേഖി സുഗ്രഹതമാ കരണപദ്ധതിസ്സംസ്കൃതാ
ത്രിപഞ്ചശിഖിഭൂമിതപ്രമിതശാകസംവത്സരേ''

എന്നു ഗോവിന്ദഭട്ടന്റെ ഗണിതസൂചികയിലുള്ള ഒരു പദ്യം വടക്കുങ്കൂർ രാജരാജവർമ്മരാജാവു് അദ്ദേഹത്തിന്റെ കേരളീയസംസ്കൃതസാഹിത്യചരിത്രത്തിൽ ഉദ്ധരിച്ചിരിക്കുന്നു. ഗോവിന്ദഭട്ടന്റെ കാലഗണന ശരിയായിരിക്കണം. അങ്ങനെയാണെങ്കിൽ കരണപദ്ധതിയുടെ നിർമ്മിതി ശകാബ്ദം 1353-നു സമമായ കൊല്ലവർഷം 606-ൽ ആണെന്നു വരുന്നു. ആ കൊല്ലത്തിൽത്തന്നെയാണു് വടശ്ശേരിനമ്പൂരി ദൃഗ്ഗണിതവും കണ്ടുപിടിച്ചതെന്നു നാം ധരിച്ചുവല്ലോ. 'ഗണിതമേതൽ സമ്യക്' എന്ന വാക്യത്തിൽ കലിദിനസൂചനയില്ല. 'ദൂതസംഗ്രഹം' പുതുമനയും 'നാഗീനാവിപിനം' പുതുവനയുമാണു്. പുതുമന പുതുവനമായി വിപരിണമിച്ചിരിക്കണം. അങ്ങനെ ആ രണ്ടു സംജ്ഞകളും ഒരേ ഇല്ലത്തെക്കു സിദ്ധിച്ചു. ഇന്നു സോമയാഗാധികാരികളായ നമ്പൂരിമാർ തൃശ്ശിവപേരൂർഗ്രാമത്തിലില്ലെന്നു ചിലർ പറയുന്നതു ശരിതന്നെ; എന്നാൽ ശിവപുരമെന്നു ചൊവ്വരം ഗ്രാമത്തിനും പേരുണ്ടെന്നും ചോമാതിരി ചൊവ്വരം ഗ്രാമക്കാരനായിരിക്കാമെന്നും നാം അതിനു പരിഹാരമായി കരുതിയാൽ മതി. കരണപദ്ധതി പത്തദ്ധ്യായങ്ങളിൽ രചിക്കപ്പെട്ടിരിക്കുന്നു. പ്രസ്തുതഗ്രന്ഥത്തിൽ ഗണിതപരിഷ്കാരത്തിനുള്ള മാർഗ്ഗങ്ങളെപ്പററി പറയുന്നുണ്ടെങ്കിലും ഉപകരണങ്ങളെക്കുറിച്ചുള്ള സൂചന കാണുന്നില്ല.

''ഗണിതമിദമശേഷം യുക്തിയുക്തം പഠന്തോ
ഭുവി ഗണകജനാനാമഗ്രഗണ്യാ ഭവേയുഃ;
അപി ച ഗതിവിശേഷാൽ കാലതുല്യസ്യ വിജ്ഞാ-
സ്സുരഗമനഭവന്തോ യാന്തി തദ്ധാമ ശുദ്ധം''

എന്നൊരു ഫലശ്രുതിശ്ലോകവും ചേർത്തിരിക്കുന്നു. കരണപദ്ധതിയും ജാതകാദേശമാർഗ്ഗവും

''മദീയഹൃദയാകാശേ ചിദാനന്ദമയോ ഗുരുഃ
ഉദേതു സതതം സമ്യഗജ്ഞാനതിമിരാരുണഃ

എന്ന വന്ദനശ്ലോകംകൊണ്ടാണു് ആരംഭിക്കുന്നതു്.

''ഗണേശാദീൻ നമസ്കൃത്യ മയാ ഗുരുമുഖാച്ഛ്രുതഃ
ജാതകാദേശമാർഗ്ഗോ/യമവിസ്പഷ്ടം വിലിഖ്യതേ''

എന്നു രണ്ടാമത്തെ ഗ്രന്ഥത്തിൽ വിനയദ്യോതകമായ ഒരു വിജ്ഞാപനവുമുണ്ടു്. അവസാനത്തിൽ

''നവാലയവനാഖ്യേന ധീമതാ സോമയാജിനാ
കൃതം പ്രകരണം ഹ്യേതദ്ദൈവജ്ഞജനതുഷ്ടയേ''

എന്നു് ഒരു കുറിപ്പു കാണുന്നുണ്ടു്. 'പുതുമന' എന്ന ഇല്ലപ്പേരു ശരിതന്നെയെന്നും മുഖ്യമു് അതിനെ 'പുതുമനക്കാടു്' എന്നാണു് പറയേണ്ടതെന്നും ഈ പദ്യത്തിൽനിന്നു വ്യഞ്ജിക്കുന്നു.

**ന്യായരത്നം:**—ന്യായരത്നവും ഒരു ഗണിതഗ്രന്ഥമാണ്. 'മദീയഹൃദയാകാശേ' എന്ന വന്ദനശ്ലോകംകൊണ്ടാണ് ഇതും ആരംഭിക്കുന്നത്.

"നമസ്കൃത്യ ഗുരൂൻ ഭക്ത്യാ ഗണേശാദീൻ ഗ്രഹാനപി
ന്യായരത്നാഹ്വയം കിഞ്ചിൽ ഗണിതം ക്രിയതേ മയാ"

എന്ന് ആ ഗ്രന്ഥത്തിൽ ആചാര്യൻ ചികീർഷിതപ്രതിജ്ഞ ചെയ്തിരിക്കുന്നു. അതിൽ എട്ടധ്യായങ്ങൾ അടങ്ങിയിട്ടുണ്ട്. ഗ്രന്ഥം ചെറുതാണ്.

ഈ മൂന്നു ഗ്രന്ഥങ്ങളിൽനിന്നു പുതുമനച്ചോമാതിരിക്കു ഗണിതഭാഗത്തിലും ഫലഭാഗത്തിലും ഒന്നുപോലെ വൈദുഷ്യമുണ്ടായിരുന്നു എന്നു തെളിയുന്നുണ്ടല്ലോ. കരണപദ്ധതി കേരളത്തിലെ ഒരു പ്രമാണീഭൂതവും പ്രചുരപ്രചാരവുമായ ജ്യോതിഷഗ്രന്ഥമാകുന്നു. സൂത്പ്രായശ്ചിത്തത്തിനു 'പുതുമനച്ചോമാതിരിയുടെ പ്രായശ്ചിത്തം' എന്നുതന്നെയാണ് പേർ നല്കിക്കാണുന്നത്. അതിൽ വിവിധവൃത്തങ്ങളിലായി 173 സംസ്കൃതപദ്യങ്ങൾ അടങ്ങിയിരിക്കുന്നു. അതിലും 'മദീയഹൃദയാകാശേ' എന്ന വന്ദനശ്ലോകമുണ്ട്.

"അഥാശ്വലായനാം നത്വാ മുനിം കൗഷീതകം തഥാ
യൽകിഞ്ചിൽ ബഹ്വൃചാസൂത്പ്രായശ്ചിത്തം വിലിഖ്യതേ"

എന്ന പദ്യത്തിൽനിന്ന് അദ്ദേഹം ഋഗ്വേദികളെ പരാമർശിക്കുന്ന സൂത്പ്രായശ്ചിത്തത്തെപ്പററിമാത്രമേ പ്രതിപാദിക്കുന്നുള്ളു എന്നു കാണാം.

"ആലേപാദ്യന്വാധാനാദ്യുത്തിശ്ച ഹവിഷോ
നിർവാപ ആജ്യസ്യ വാ-
ഗ്രന്ഥാംശേപി ദേവതാഹുതിരിതി ത്വാ-
ന്യൂൽപത്തികർമ്മാണ്യപി
കാര്യം സ്വിഷ്ടകൃതഃ പുരാഗ്നിമുഖത-
ശ്ചോർദ്ധ്വം പ്രധാനം മുഹു-
ര്യത്താഗതം ചാവിധിനാ കൃതാനി സകലാ-
ന്യേതാനി ചാവത്ഥയൽ."

എന്ന പദ്യത്തിൽ വിഷയം ആരംഭിക്കുന്നു.

**മാത്തൂർ നമ്പൂരിപ്പാട്:**—കേരളീയരായ ജ്യോതിശ്ശാസ്ത്രജ്ഞന്മാർ മുഹൂർത്തപദവി എന്ന പേരിൽ നാലോളം ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. അവയിൽ രണ്ടെണ്ണം കൊല്ലം എട്ടാംശതകത്തിന്റെ പൂർവാർദ്ധത്തിൽ ജീവിച്ചിരുന്ന മഴമങ്ങലം ശങ്കരൻനമ്പൂരിക്കു മുമ്പും ശേഷം രണ്ടു പിന്നീടും ഉണ്ടായിട്ടുള്ളവയാണ്. മഴമങ്ങലം, ബാലശങ്കരമെന്ന പേരിൽ പ്രസിദ്ധമായ കാലദീപവ്യാഖ്യയിൽ, തന്റെ കാലത്തിനു മുമ്പു പ്രചരിച്ചിരുന്ന മുഹൂർത്തപദവികളെ നടേത്തെ മുഹൂർത്തപദവിയെന്നും രണ്ടാം മുഹൂർത്തപദവിയെന്നും വ്യവഹരിക്കുന്നു. രണ്ടാം മുഹൂർത്തപദവിയെ മുഹൂർത്തപദവിയെന്ന പേരിൽത്തന്നെ പലപ്പോഴും സൂചി

ഷമായുണ്ടു്. ആദ്യത്തെ മുഹൂർത്തപദവി തലക്കുളത്തു ഭട്ടതിരിയുടേതെന്നാണു് പറഞ്ഞുവരുന്നതു്. അതു ശരിയാണോ എന്നു നിശ്ചയമില്ല. രണ്ടാം മുഹൂർത്തപദവിയുടെ പ്രണേതാവാണു് മാത്തൂർ നമ്പൂരിപ്പാടു്. നാമധേയമെന്തെന്നറിയുന്നില്ല. അദ്ദേഹത്തിന്റെ ജന്മസ്ഥലം കൊച്ചിയിൽ ചേലക്കരയ്ക്കു സമീപം പാഞ്ഞാൾ എന്ന ദേശമാണെന്നും ആ കുടുംബപരമ്പര ഇപ്പോഴുമുണ്ടെന്നും അറിയുന്നു. സംസ്കൃതത്തിൽ പാഞ്ഞാൾ പാഞ്ചാലഗ്രാമവും മാത്തൂർ മഹാവാസ്തുപുരവുമായി രൂപം മാറുന്നു. ആ മുഹൂർത്തപദവിതന്നെ രണ്ടു പാഠങ്ങളിലായി കണ്ടിട്ടുണ്ടു്. ഒന്നു്

"പ്രത്യൂഹപ്രണിഹന്താരം പ്രണിപത്യ ഗണാധിപം
മുഹൂർത്താഖ്യേ മാർഗ്ഗമുളം കുർവ്വേ യഥാമതി"

എന്ന ശ്ലോകത്തോടുകൂടി ആരംഭിക്കുന്നു; അതാണു് മഴമംഗലത്തു ശങ്കരൻനമ്പൂരി വ്യാഖ്യാനിച്ചിട്ടുള്ളതും. അതിൽ മംഗളാചരണമുൾപ്പെടെ മുപ്പത്താറു ശ്ലോകങ്ങൾ അടങ്ങിയിരിക്കുന്നു. മറേറതിലെ പ്രഥമശ്ലോകം

"പ്രത്യൂഹപ്രണിഹന്തൃ കിന്തു മഹദ്ബ്രഹ്മാദി ഭാസാം നിധിം
ഹോരാബ്ധൗ ക്രിയതേ മുഹൂർത്തപദവീ സംക്ഷിപ്തശാസ്ത്രാന്തരാ
വർജ്ജ്യാവർജ്ജ്യവിവേകിനീ കൃതസദാചാരാനുസാരാ മയാ
സന്തുഷ്യന്തുതരാം ചിരായ സുധിയോ ദേവാഃ പ്രസീദന്തു നഃ"

എന്നതാണു്. ഇവയിൽ ആദ്യത്തെ പാഠമനുസരിച്ചാണു് മഴമംഗലത്തു ശങ്കരൻനമ്പൂരിയുടെ വ്യാഖ്യാനം; രണ്ടാമത്തെ പാഠത്തിന്റെ വ്യാഖ്യാതാവു് അജ്ഞാതനാമാവാണു്. അതിൽ നാല്പത്തിമൂന്നു ശ്ലോകങ്ങൾ ഉൾക്കൊള്ളുന്നു.

"ത്രിചത്വാരിംശതാ പദ്യൈർമ്മുഹൂർത്തപദവീമിമാം
പാഞ്ചാലഗ്രാമവാസ്തവ്യോ ദ്വിജഃ കശ്ചിദരീരചത്."

എന്നു് അതിൽ ഒടുവിൽ ഒരു ശ്ലോകം ഘടിപ്പിച്ചിട്ടുണ്ടു്. ഇതാണോ മൂന്നാം മുഹൂർത്തപദവി എന്നു നിശ്ചയമില്ല. ഇവ കൂടാതെ മുപ്പത്തിരണ്ടു ശ്ലോകങ്ങൾമാത്രമടങ്ങിയ മറെറാരു മുഹൂർത്തപദവിയുമുണ്ടു്. അതിനെ നാലാം മുഹൂർത്തപദവി എന്നു പറയുന്നു.

മഴമംഗലം പ്രസ്തുതഗ്രന്ഥം വ്യാഖ്യാനിച്ചിട്ടുള്ളതുകൊണ്ടു കൊല്ലം ഏഴാം ശതകത്തിന്റെ മദ്ധ്യത്തിലാണു് മാത്തൂരിന്റെ ജീവിതകാലം എന്നു് ഊഹിക്കാം. പഴയ മുഹൂർത്തപദവിയെ അദ്ദേഹം സംക്ഷേപിച്ചു മുപ്പത്താറു ശ്ലോകങ്ങളിൽ ആശയങ്ങൾ മുഴുവൻ അടക്കീട്ടുള്ളതു് ഏററവും ആശ്ചര്യകരമായിരിക്കുന്നു.

ഈ മുഹൂർത്തപദവിയിൽ മൂന്നു പരിച്ഛേദങ്ങളുണ്ടു്. പ്രഥമപരിച്ഛേദത്തിൽ നിത്യദോഷങ്ങളെയും പക്ഷദോഷങ്ങളെയും കർത്തൃദോഷങ്ങളെയും കർമ്മങ്ങളുടെ കാലനിർണ്ണയത്തെയും പ്രതിപാദിക്കുന്നു. ദ്വിതീയ

പരിച്ഛേദത്തിൽ ഷോഡശക്രിയകളുടെ മുഹൂർത്തങ്ങൾ നിർണ്ണയിക്കുകയും, തൃതീയപരിച്ഛേദത്തിൽ പ്രതിഷ്ഠ, ഗൃഹനിർമ്മിതി, ഔഷധസേവ, യാത്ര, കൃഷി, ഇവയ്ക്കുള്ള മുഹൂർത്തങ്ങൾ വിവരിക്കുകയും ചെയ്യുന്നു. പ്രസ്തുതഗ്രന്ഥത്തിനു മുമ്പു സൂചിപ്പിച്ച മഴമംഗലത്തിന്റെ ബാലശങ്കരമെന്ന വിശിഷ്ടമായ ഭാഷാവ്യാഖ്യാനത്തിനുപുറമേ അജ്ഞാതനാമാവായ ഒരു പണ്ഡിതന്റെ മുഹൂർത്തസരണീദീപം എന്നൊരു ചെറിയ സംസ്കൃതടീകയും ചൊവ്വായന്നൂർ പരമേശ്വരൻ നമ്പൂതിരിപ്പാട്ടിലെ വരദീപിക എന്ന വിസ്തൃതമായ ഒരു സംസ്കൃതവ്യാഖ്യാനവും ആഴ്വാഞ്ചേരിത്തമ്പ്രാക്കളുടെ മുഹൂർത്തഭാഷയെന്ന ഭാഷാവ്യാഖ്യാനവുമുണ്ട്.

'പ്രത്യൂഹവ്യൂഹനിഹന്താരം' എന്ന ശ്ലോകം വരദീപികാകാരൻ വ്യാഖ്യാനിക്കുമ്പോൾ "പഞ്ചസിദ്ധാന്ത–ഷട്സൂത്ര–മുഹൂർത്തരത്ന–മുഹൂർത്തദീപക–വിധിരത്നസാരസമുച്ചയ–സർവ്വസിദ്ധി–പഞ്ചാശികാ–കാലപ്രകാശികാ–ചാരദീപികാ–ചാരസംഗ്രഹ–മാധവീയ–മുഹൂർത്തപദവ്യാദിഷു മുഹൂർത്തശാസ്ത്രേഷു" എന്ന പങ്‌ക്തിയിൽ മുഹൂർത്തശാസ്ത്രപ്രതിപാദകങ്ങളായ പല പൂർവ്വഗ്രന്ഥങ്ങളേയും സ്മരിച്ചു "അതിവിസ്തരത്വാച്ച അതിദുർഗ്ഗമത്വാച്ച ഉത്സർഗ്ഗാപവാദബാഹുല്യത്വാച്ച തത്തച്ഛാസ്ത്രേഷു തത്തദ്വിധവിധാനഭേദാച്ച അനന്തസജ്ജനാചാരവൈചിത്ര്യാച്ച ഗ്രന്ഥവിസ്തരഭീരൂണാമൽപമേധസാം മന്ദമതീനാം താനി ശാസ്ത്രാണ്യാലോച്യ സുമുഹൂർത്തകാലജ്ഞാനസ്യ ദുഷ്കരത്വാൽ" അവയെക്കൊണ്ട് പോരാത്തതിനാലാണ് ആചാര്യൻ നാതിസംക്ഷേപവിസ്തരവും നാതിസംവൃതാർത്ഥവും നാതിഗഹനശബ്ദബാഹുല്യവുമായ പുതിയ മുഹൂർത്തപദവി നിർമ്മിച്ചതെന്നു പറയുന്നു. വരദീപികയുടെ രചന കൊല്ലം 990-ൽ ആണ്. മുഹൂർത്തസരണീദീപത്തിൽ

> "മുഹൂർത്തസരണീദീപം സർവ്വസംശയനാശനം
> വ്യാഖ്യാനം ലിഖിതും യത്നം കരോമി ജനരഞ്ജനം"

എന്നൊരു ശ്ലോകം കാണുന്നു.

**സങ്ഗ്രാമവിജയോദയം:**—ഇത് ആര്യാവൃത്തത്തിൽ ഇരുപത്തിനാലധ്യായങ്ങളിൽ രചിച്ചിട്ടുള്ള ഒരു ഗ്രന്ഥമാണ്. കവി കേരളീയനായിരിക്കുവാൻ ന്യായമുണ്ട്. കാലദേശങ്ങളെയോ നാമധേയത്തെയോ പറ്റി യാതൊന്നും ലഭിക്കുന്നില്ല. ആദ്യത്തെ പതിനാറധ്യായങ്ങളിൽ യുദ്ധവിജയകാംക്ഷിയായ രാജാവിനു നക്ഷത്രം, തിഥി, വാരം, യോഗം, ലഗ്നം, ഗ്രഹചാരം മുതലായവയുടെ സ്ഥിതിയിൽനിന്നു വരാവുന്ന ശുഭാശുഭഫലങ്ങളെ നിരൂപണം ചെയ്യുന്നു. 17മുതൽ 21വരെയുള്ള അധ്യായങ്ങളിൽ മന്ത്രം, യന്ത്രം, ഔഷധം മുതലായവകൊണ്ടു ശത്രുസൈന്യത്തിന്റെ വ്യാമോഹനം, സ്തംഭീകരണം, പ്രത്യുച്ചാടനം ഇത്യാദി വിജയപ്രകാരങ്ങൾ എങ്ങനെ സാധിക്കാമെന്നു നിർദ്ദേശിക്കുന്നു. ഒടുവിലത്തെ മൂന്നധ്യായങ്ങളിൽ ധാരാലിപ്തകം അടങ്ങിയ

ശസ്ത്രങ്ങളുടെ നിർമ്മിതിയും മറ്റുമാണു് പ്രതിപാദിച്ചിരിക്കുന്നതു്. പ്രഥമാധ്യായത്തിൽ ആചാര്യൻ ഇങ്ങനെ പ്രസ്താവിക്കുന്നു:

"ജഗദേകഹേതുരീശോ ജഗാദ ജഗതോ ഹിതായ സർവ്വജ്ഞഃ
ശാസ്ത്രമതിവിസ്തരാർത്ഥം യുദ്ധസ്യ ജയാർണ്ണവം നാമ.
വിഷ്ണുപിതാമഹഗിരിജാനന്ദികുമാരചന്ദ്രസൂര്യാദ്യൈഃ
ഗരുഡധരശേഷമുനിഭിഃ ശ്രുതം ച തച്ഛാസ്ത്രമീശാനാൽ.
യുദ്ധജയാർണ്ണവശാസ്ത്രാദുദ്ധൃത്യ മനാക് തതോ മയാര്യാഭിഃ
ക്രിയതേ ശാസ്ത്രം സാരം സംഗ്രാമജയോദയം നാമ."

ശ്രീപരമേശ്വരൻ യുദ്ധജയാർണ്ണവം എന്നൊരു ഗ്രന്ഥം നിർമ്മിച്ചു എന്നും, ആ ഗ്രന്ഥം വിഷ്ണു, ബ്രഹ്മാവു, പാർവ്വതീദേവി, നന്ദികേശ്വരൻ, ദേവേന്ദ്രൻ, സുബ്രഹ്മണ്യൻ, ചന്ദ്രൻ, സൂര്യൻ, ഗരുഡൻ, അനന്തൻ, മഹർഷിമാർ മുതലായവർ കേട്ടു പഠിച്ചു എന്നും അതിന്റെ സാരം ഉദ്ധരിച്ചാണു് സംഗ്രാമവിജയോദയം താൻ രചിക്കുന്നതെന്നും അദ്ദേഹം പ്രസ്താവിക്കുന്നു. സംഗ്രാമശബ്ദം കേട്ടു ഭ്രമിച്ചു പ്രസ്തുതകൃതി സംഗ്രാമധീരരവിവർമ്മചക്രവർത്തിയുടെ കാലത്തു നിർമ്മിച്ചതാണെന്നു പറയുന്നതു പ്രമാദമാകുന്നു. വരാഹഹോരയ്ക്കു വിവരണം എന്ന ടീക രചിച്ച ഉഴുത്തിരവാരിയർ സംഗ്രാമവിജയോദയത്തിൽനിന്നു "സാങ്ഗോ ഭൃഗ്വങ്ഗിരസൗ ദണ്ഡധരീശൗ ദിവാകരോർവ്വിജൗ" ഇത്യാദി ശ്ലോകം ഉദ്ധരിക്കുന്നുണ്ടു്. വാരിയർ കൊല്ലം എട്ടാംശതകത്തിന്റെ ആരംഭത്തിൽ ജീവിച്ചിരുന്നു.

**രണദീപിക, കുമാരഗണകൻ:**—യുദ്ധസംബന്ധമായി പല ഉപദേശങ്ങളും നല്കുന്ന മറ്റൊരു പ്രമാണഗ്രന്ഥമാകുന്നു രണദീപിക. ഈ ഗ്രന്ഥത്തിൽ (1) നാമവിവേകം (2) യാത്രാവിവേകം (3) ജയാജയവിവേകം (4) കാലവിവേകം (5) ശൂലചക്രാദിവിവേകം (6) പഞ്ചസ്വരവിവേകം (7) ഭൂഗവീര്യവിവേകം (8) ഭൂബലവിവേകം എന്നീ പേരുകളിൽ എട്ടു് അധ്യായങ്ങൾ അടങ്ങിയിരിക്കുന്നു. ആദ്യന്തം ആനുഷ്ടുഭവൃത്തത്തിലാണു് പ്രസ്തുതനിബന്ധം രചിച്ചിരിക്കുന്നതു്. ഗ്രന്ഥകാരന്റെ പേർ കുമാരനെന്നാണെന്നു്,

"കുമാരനാമധേയേന ഗണകേന മയാധുനാ
പ്രബോധനാർത്ഥം ബാലാനാം ക്രിയതേ രണദീപികാ"

എന്നു് ആദ്യത്തിലും

"രാജൽകേരളരാജരാജമകുടീരാജിവ്രജാംഘ്രിദ്വയ-
ശ്രീഗോവിന്ദമഹീന്ദ്രസഹജശ്രീദേവശർമ്മാജ്ഞയാ
കൃതവാനസൗ രണദീപികാരചനയാ രാജ്ഞാം ജയോദയസന്നാം
(ബുധ്നീ)യത്യയുനാ കുമാരഗണകഃ; സന്തഃ പ്രസീദന്ത്വതഃ"

എന്നു് അവസാനത്തിലുമുള്ള പദ്യങ്ങളിൽനിന്നു വെളിവാകുന്നു. രണ്ടാമത്തെ പദ്യത്തിൽനിന്നു ഗ്രന്ഥകാരൻ രണദീപിക നിർമ്മിച്ചതു ഗോവി

ദൻ എന്ന ബ്രാഹ്മണൻെറ അനുജനായ ദേവശർമ്മാവിൻെറ ആജ്ഞയനുസരിച്ചാണെന്നും ഗ്രഹിക്കാവുന്നതാണ്. ആ പദ്യത്തിലെ പ്രഥമപാദത്തിൽ കവി സ്മരിക്കുന്ന കേരളരാജരാജൻ ഏതോ ഒരു കൊച്ചി മഹാരാജാവാണെന്ന് എനിക്കു തോന്നുന്നു. ഗോവിന്ദൻ പക്ഷേ അന്നത്തെ ഇടപ്പള്ളി വലിയ തമ്പുരാനായിരിക്കാം. രണദീപിക മൂന്നാമധ്യായത്തിൽ ഗ്രന്ഥകാരൻ ജ്യോതിർവിത്തായ ഒരു മാധവനെപ്പററി പ്രസ്താവിക്കുന്നുണ്ട്. ആ വിദ്യാമാധവനാണെന്നു സങ്കല്പിച്ചാലും കുമാരൻ പതിനാലാം ശതകത്തിൻെറ ഒടുവിലോ പതിനഞ്ചാം ശതകത്തിലോ ജീവിച്ചിരുന്നിരിക്കുവാനേ മാർഗ്ഗമുള്ളു. അതുകൊണ്ടു പൂർവ്വ നിർദ്ദേശിച്ച രാജരാജൻ ഒരു ചേരമാൻപെരുമാളല്ലെന്നു തീർച്ചപ്പെടുത്താവുന്നതാണ്. 'ഗണകൻ' എന്ന ബിരുദംകൊണ്ടു കവി ജാത്യാ ഒരു ഗണകനായിരുന്നിരിക്കണമെന്നില്ല. 'ഉദാരഗണകഃ' എന്നു പുതുമനച്ചോമാതിരിയെപ്പററിതന്നെ വർണ്ണിച്ചുകാണുന്നുണ്ടല്ലോ. ഏതു ജ്യോതിശ്ശാസ്ത്രജ്ഞനും ആ ബിരുദം സ്വനാമധേയത്തോടുകൂടി ഘടിപ്പിക്കാവുന്നതാണ്. കുമാരഗണകൻ ഒരു വലിയ ദൈവജ്ഞനായിരുന്നതിനുപുറമേ അശ്വശാസ്ത്രം, സ്വരാഗമം, പക്ഷിവിദ്യ മുതലായ പല ശാസ്ത്രങ്ങളിലും നിഷ്ണാതനായിരുന്നു എന്നു ഗ്രന്ഥത്തിൽനിന്നു വിശദമാകുന്നു. അദ്ദേഹം സ്വതന്ത്രചിന്തകനായിരുന്നു എന്നുള്ളതിനും അതിൽ തെളിവുണ്ട്:

''വദന്തു ബഹുധാ കാമം മുനീന്ദ്രാശ്ശുദ്ധമാനസാഃ;
അഹം സത്യം പ്രവക്ഷ്യാമി ധൃത്വാ പരമസാരതാം.
ഗ്രാമേ നിവാസിനാം യദ്വച്ഛൂദ്രാദീനാമനന്തരം
ഭാഗിനേയാൻ പരിത്യജ്യ പുത്രാ ഭോക്താ ഭവിഷ്യതി,
യദ്വൽ സംസർഗ്ഗമാത്രേണ ഹീനോപ്യുത്തമതാം വ്രജേൽ;
രജതം സ്വർണ്ണസമ്പർക്കാദ് വ്രജത്യേവ സുവർണ്ണതാം.
ജാതിവർണ്ണകുലാദീനാം ക്ഷയവൃദ്ധി ഭവിഷ്യതഃ;
ദേശമാശ്രിത്യ സുവർണ്ണാ ഭവന്തി കില വായസാഃ.
തസ്മാദസ്മിൻ കേരളാഖ്യ മഹീദേവമഹീതലേ
ശൂദ്രാദിഭിരപി ജ്ഞേയം ജാതകസ്യ ഫലാഫലം.''

എന്നീ പദ്യങ്ങൾ പരിശോധിക്കുക. കൊല്ലം 825-ൽ ഇടക്കാട്ടു നമ്പൂരിയുടെ പ്രശ്നമാർഗ്ഗത്തിൽ രണദീപികയെ ഒരു പ്രമാണഗ്രന്ഥമായി സ്വീകരിച്ചിരിക്കുന്നു എന്നുള്ളതു

''തത്കാലം സൂര്യശീതാംശുക്രൂരരാശിവശാദപി
ജയഭങ്ഗാദികം വാച്യം തഥാ ച രണദീപികാ.''

എന്ന പദ്യത്തിൽനിന്നു വെളിപ്പെടുന്നു.

**രവിനമ്പൂരി:**—കെല്ലൂർ ചോമാതിരിയുടെ ഗുരുക്കന്മാരിൽ അന്യതമനാണ് രവിനമ്പൂരി. അദ്ദേഹം ജ്യോതിശ്ശാസ്ത്രത്തിലും വേദാ

നത്തിലും പണ്ഡിതനായിരുന്നു. അദ്ദേഹത്തോടു ചോമാതിരി രണ്ടു ശാസ്ത്രങ്ങളും അഭ്യസിക്കുകയുണ്ടായി. “രവിരത്രാത്രേയോദ്ഭവോ നഗാർഗ്ഗ്യൻ'' എന്ന് ആര്യഭടീയഭാഷ്യത്തിലും

> “ശ്രീമദ്ദാമോദരം നത്വാ ഭഗവന്തം രവിം തഥാ
> തത്പ്രസാദാന്മയാ ലബ്ധം ജ്യോതിശ്ചരിതമുച്യതേ.''

എന്നു സിദ്ധാന്തദർപ്പണത്തിലും അദ്ദേഹം ഈ ആചാര്യനെ സബഹുമാനം സ്മരിക്കുന്നു. ജ്യോതിഷത്തിൽ രവി ആചാരദീപിക എന്നൊരു ഗ്രന്ഥം രചിച്ചിട്ടുണ്ട്. ആചാരദീപിക മുഹൂർത്താഷ്ടകത്തിന്റെ വൃത്തിയാകുന്നു.

> “ജ്യോതിർമ്മയം ശിവം നത്വാ വൃത്തിരാചാരദീപികാ
> പദ്യൈർമ്മുഹൂർത്താഷ്ടകസ്യ ക്രിയതേഽദ്യ രവീ മയാ''

എന്ന പദ്യം നോക്കുക.

**ദേശമങ്ങലത്ത് ഉഴുത്തിരവാരിയർ:**—വരാഹമിഹിരന്റെ ഹോരയിലെ ഇരുപത്തഞ്ചദ്ധ്യായങ്ങൾക്കും സവിസ്തരമായുള്ള ഒരു വ്യാഖ്യാനമാണ് ഉഴുത്തിരവാരിയരുടെ വിവരണം. 'ഭദ്രൻ' എന്ന പദത്തിന്റെ തത്ഭവമാണ് ഉഴുത്തിരൻ. വ്യാഖ്യാനത്തിന്റെ ആരംഭത്തിൽ വാരിയർ ഗണപതിയേയും ശ്രീപരമേശ്വരനേയും ബ്രാഹ്മണരേയും താഴെ കാണുന്ന പദ്യങ്ങളിൽ വന്ദിക്കുന്നു:

> “ജയതി ഭഗവാൻ ഗജാസ്യോ യത്കർണ്ണവ്യജനമാരുതാ ഭജതാം
> യാന്തോ വ്യസനാനി ഹരന്ത്യനന്താശ്ചാപ്യയന്ത്യഭീഷ്ടാനി.''

> “സത്യജ്ഞാനപ്രദായാഷ്ടദേശകാലപ്രബോധിനേ
> നമഃ ശ്രീഗുരവേ സാക്ഷാൽ പരമേശ്വരമൂർത്തയേ.''

> “യേഷാമാനനതോ നിശബ്ദസംസ്കൃതിപൂതൈർമ്മഖൈർജ്ജീവിതാനിധനാനീതൈഃ
> പൂതൈഃ കർമ്മഭിരത്ര ഭാതി വിധിവദ് ബ്രഹ്മ പ്രതിഷ്ഠാപിതം,
> ശ്രേയസ്യാത്മസമസ്തകർമ്മസതതാനുഷ്ഠാനനിഷ്ഠാത്മനാ-
> സ്താനേതാൻ പ്രണമാമി ഭൂമിവിബുധാനിഷ്ടാർത്ഥകല്പദ്രുമാൻ.''

രണ്ടാമത്തെ ശ്ലോകത്തിൽ ദൃഗ്ഗണിതകാരനെക്കൂടി ഗ്രന്ഥകാരൻ അഭിവാദനം ചെയ്യുന്നതായി വിചാരിക്കാമെന്നു മുമ്പു സൂചിപ്പിച്ചുവല്ലോ. 'ശ്രീഗുരവേ' എന്ന വിശേഷണം ആചാര്യൻ ഘടിപ്പിച്ചിട്ടുണ്ടെങ്കിലും ദൃഗ്ഗണിതകാരന്റെ അന്തേവാസിയായിരുന്നു അദ്ദേഹമെന്നു തോന്നുന്നില്ല. അതെന്തെന്നാൽ ഗ്രന്ഥത്തിന്റെ അവസാനത്തിൽ

> “ഖാഗ്നീന്ദ്രിയതാദ്യ്യൂനി മകരേഽർക്കോദയോദയേ
> ഇദം ഹോരാവിവരണം ഭദ്രേണ സമാപിതം.''

എന്നൊരു പദ്യം കാണുന്നു. കലിദിനസൂചകമായ പ്രസ്തുതപദ്യത്തിന്റെ പൂർവ്വപാദത്തിൽനിന്നു കൊല്ലം 702-മാണ്ടിടയ്ക്കാണ് ഗ്രന്ഥരചന സമാപ്തമായതു് എന്ന് അറിയുവാൻ ഇടവരുന്നു.

ഈ രുദ്രൻ ദേശമംഗലത്തു വാരിയന്മാരിൽ ഒരാളായിരുന്നു എന്നും കൂടല്ലൂർ മനയ്ക്കൽ ചെന്നു വ്യാകരണം പാഠിച്ചു വിവിധശാസ്ത്രങ്ങളിൽ വിദ്വാനായിത്തീർന്നു എന്നും ഐതിഹ്യമുണ്ടു്. ആ മനയ്ക്കലെ മഹൻ മൂസ്സും വാരിയരും സതീർത്ഥ്യന്മാരായിരുന്നു എന്നും,

"കൃത്വാ തർക്കമിസഹോദരീകമിതരി പ്രാവണ്യപൂതം മനോ-
ന്യഗ്ദപിഭ്രമ്യ ഗിരാ വരാഹമിഹിരോക്തേരർത്ഥനാമിശ്രയാ
സത്സംപ്രീകൃത്യനവദ്യമാഗമികതാപ്രാണം സുധീന്ദ്രപ്രിയാ-
യാർത്ഥം വ്യാകൃഷി വാസ്തുവജ്ഞസദനേ നമ്പല്ലയാഹം ധിയാ."

എന്ന വ്യാഖ്യാനാന്തത്തിലെ ശ്ലോകം അതിനു തെളിവാണെന്നും ചില പണ്ഡിതന്മാർ പറയുന്നു. സുധീന്ദ്രപ്രിയനായ ആ നമ്പൂരിപ്പാട്ടിലെ അഭ്യർത്ഥനാ അനുസരിച്ചു വാസ്തുവജ്ഞസദനത്തിൽവച്ചു വാരിയർ വിവരണം രചിച്ചു എന്നു് ഈ ശ്ലോകത്തിനു് ഒരുവിധം അർത്ഥകല്പന ചെയ്യാം. വാസ്തുവജ്ഞസദനം നേരറിയുന്നവരുടെ മന, അതായതു് നാഗരി ഇല്ലമാണെന്നുകൂടി പറയാമോ? അതു പ്രയാസംതന്നെ. മാഘന്റെ ശിശുപാലവധത്തിനു ബാലബോധിക എന്ന വ്യാഖ്യാനം രചിച്ച ദേശമംഗലത്തു ശ്രീകണ്ഠവാരിയർ തന്റെ കുടുംബത്തിൽ തനിക്കു മുമ്പു് ഒരു രുദ്രനും മൂന്നു ശ്രീകണ്ഠന്മാരുമുണ്ടായിരുന്നതായി പ്രസ്താവിക്കുന്നു. ആ ഭാഗം ഇവിടെ ഉദ്ധരിക്കാം:

"പാരേദക്ഷിണഗംഗമസ്തി മഹിതസ്സ്വസ്തിപ്രദോ ദേഹിനാം
ദേശഃ കോപി ശശാങ്കചൂഡരമണീസാന്നിധ്യനിത്യോത്സവഃ
വൈതാനാഗ്നിവിലോലധൂമപടലീസൗഗന്ധ്യനൈരന്തരീ-
മംഗല്യോ ജയസിംഹമംഗല ഇതി ക്ഷോണീസുരൈരർച്ചിതഃ.

വിദ്യതേ തത്ര സാഹിത്യവിദ്യാഭ്യാസവല്ലരികാ
വിശപാരശവേന്ദ്രസ്യ വിശ്രുതം ഭവനോത്തമം.

പാരമ്പര്യേണ ജായന്തേ യേ തത്ര സുകൃതോദയാൽ
ആചാര്യാ ഏവ തേ സർവ്വേ കേരളക്ഷ്മാഭുജാം നൃണാം.

രുദ്രാഭിധാനാ തത്രാസീദ് ഭാരത്യാഃ പുരുഷാകൃതിഃ
പരക്രോധസ്ഥലാക്രീഡരുദ്രതാദാത്മ്യമുദ്രിതാ.

ആ പഞ്ചാശൽ സമാസ്സോയം ശ്രീപഞ്ചാക്ഷരജീവനം
ചകാരാസേവ്യ സാഹിത്യവിദ്യാം സകലവർത്തിനീം.

പാസ്പരാപരാഃ ശാന്താഃ തദ്വംശേ സാർവ്വലൗകികാഃ
ശ്രീകണ്ഠാഖ്യാസ്ത്രയോ ജാതാഃ സാഹിത്യൈകപരായണാഃ.

അഭൂതാനാ സുസംവൃദ്ധം ദേവബ്രാഹ്മശേഖരഃ
ശ്രീപരക്രോധവാസ്തവ്യവൃത്തികലം വീക്ഷ്യ ഏഷ്ടവാൻ.

സ തത്ര ജനലാഭായ കുതുകീ പാകശാസനഃ
ശ്രീകണ്ഠാൽ പിതൃതുല്യാജ്ജ്ഞോ ദ്വിതീയാദ്ദൈവതാൽ സ്വയം.

സ ബാല്യാൽ പ്രഭൃതി ശ്രീമാൻ സാഹിത്യസ്വരൂപാദപഃ
അതിഗംഭീരവാഗ്ഗുംഭസ്വഭംഗാഭാവുകോ ബഭൗ.

ശ്രീകണ്ഠാഖ്യ ഇതി സ്പഷ്ടനിജാവിർഭാവകൗതുകഃ
അസൂത ജഗതാം ഭൂത്യൈ ശിഷ്യകല്പദ്രുമാനസൗ.

ജ്ഞാനേന വാചാ വയസാ പ്രവൃദ്ധതപൂർവ്വവാൻ
സോഽഭജൽ പലിതാഭോഗം പുണ്യാങ്കരമിവോദിതം.

യഥാ യഥാ വയോ ജാതം തസ്യ ജ്ഞാനഗരീയസഃ
തഥാ തഥാ സമായാതാ സ്വച്ഛതാ മനസസ്തനോഃ.

ശീതളീകൃതചിത്തസ്യ ശ്രീകോലൂരഗിരീന്ദ്രജാ
പ്രവിവേശാന്തരാത്മാനം ശിവസ്യേവാസ്യ നിർവൃതഃ.

ജയസിംഹാദിമങ്ഗല്യവാസ്തവ്യഃ ശ്രീമഹേശ്വരഃ
അനേന സൗഹൃദമധാൽ പരക്രോഡേശ്വരേച്ഛയാ.

സദാശിവപദാംഭോജഭക്തിഭാരരസായനം
മൂർദ്ധ്നാ വഹന്നസാവുച്ചൈരാനതോ........

അങ്ഗസ്യാങ്ഗസ്യ തസ്യാസ്യ സ്മാരംസ്മാരം കുതൂഹലീ
കിന്നു വക്ഷ്യേ തതോ ജാതഃ തന്നാമാഹം സതാം മതഃ.

ഗുരോരനന്തരം സോഽഹം കാരുണ്യേനാസ്യ ഭൂയസാ
ബാലകോപി പ്രയത്നേന കലവിദ്യാമുദ്ഗ്രഹവാൻ.

മന്ദസ്മിതാംബുജാസ്ഥാസ്യനുഗ്രഹഭൃതനിയോഗതഃ
അഹം പുനര്യാജ്യശിക്ഷാദക്ഷോ ദേശികതാമഗാം.

ഗുരോന്നിയോഗാദ്യാജ്യാനാം ശശ്വൽപ്രാർത്ഥനയാപി ച
ചതുഷ്ടയാദിഗ്രന്ഥാനാം വ്യാഖ്യാ ബഹ്വ്യഃ കൃതാ മയാ.

സോഹം മാഘകവേഃ കാവ്യപാരാവാരം തിതീർഷയാ
വിതനോമി സ്വവിസ്തീർണ്ണാം വ്യാഖ്യാനൗകാം വിചക്ഷണാഃ.''

ഒടുവിൽ ''ഇതി ശ്രീകണ്ഠാചാര്യശിഷ്യേണ ശ്രീകണ്ഠേന വിരചിതേ'' എന്നൊരു കുറിപ്പും കാണുന്നുണ്ട്. ദേശ(ജയസിംഹ)മങ്ഗലത്തു വാര്യന്മാർ സാമൂതിരിക്കോവിലകത്തെ ആചാര്യന്മാരാണെന്നും മാഘവ്യാഖ്യാകാരന്റെ മൂന്നു പൂർവ്വന്മാരും ശ്രീകണ്ഠാഭിധന്മാരായിരുന്നു എന്നും ആ വാരിയത്തിൽ ആദ്യത്തെ പണ്ഡിതശ്രേഷ്ഠൻ ഒരു ഉഴുത്തിരവാരിയരായിരുന്നു എന്നും അദ്ദേഹം അൻപതു വയസ്സുവരെ ജീവിച്ചിരുന്നു എന്നും അവരെല്ലാവരും സാഹിത്യത്തിൽ വിചക്ഷണന്മാരായിരുന്നു എന്നും തൃപ്പങ്ങോട്ടു ശിവൻ അവരുടെ കുലദേവതയായിരുന്നു എന്നും മാഘവ്യാഖ്യാകാരന്റെ പിതാവു വാർദ്ധക്യത്തിലാണു് മരിച്ചതു് എന്നും മററും നാം ഈ ശ്ലോകങ്ങളിൽനിന്നു ധരിക്കുന്നു. വിവരണകാരനൊരു ശ്രീകണ്ഠൻ ഇവിടെ സ്മരിക്കുന്നതു്. ആണെങ്കിൽ അദ്ദേഹം ഒരു ജ്യോതിഷിതന്നെ ആയിരിക്കുകയില്ലല്ലോ.

വിവരണകാരന് വ്യാകരണം മീമാംസ യോഗം മുതലായി പല ശാസ്ത്രങ്ങളിലും പ്രശംസനീയമായ പാണ്ഡിത്യമുണ്ടായിരുന്നു എന്നുള്ളതിന്ന് ആ ഗ്രന്ഥത്തിൽത്തന്നെ ധാരാളം ലക്ഷ്യമുണ്ട്. കല്യാണവർമ്മാവിൻെറ സാരാവലി, കൃഷ്ണീയം, സ്വല്പജാതകം, പാരാശരഹോര, മഹായാത്ര മുതലായി പല ജ്യോതിഷഗ്രന്ഥങ്ങളിൽനിന്നും ഗാർഗ്ഗി, ഭട്ടോൽപലൻ, ശ്രീപതി, ബാദരായണൻ, യവനാചാര്യൻ, ജീവശർമ്മാ, വിദ്യാമാധവൻ, മണിത്ഥൻ, സത്യൻ തുടങ്ങിയ പൂർവ്വസൂരികളുടെ കൃതികളിൽനിന്നും അദ്ദേഹം പ്രമാണങ്ങൾ ഉദ്ധരിക്കുന്നു. കൃഷ്ണീയത്തെപ്പററി മുമ്പു പ്രസ്താവിച്ചിട്ടുണ്ട്.

**അഷ്ടമങ്ഗലപ്രശ്നം:**—ഈ ഗ്രന്ഥവും ഉഴുത്തിരവാരിയരുടെ കൃതിയാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ 'ജയതി ഭഗവാൻ ഗജാസ്യോ' 'സത്യജ്ഞാനപ്രദായേഷു' 'യേഷാമാത്മനി' ഇത്യാദി ശ്ലോകങ്ങൾ അതിൻെറ ആരംഭത്തിലും കാണുന്നുണ്ട്.

"വിധാത്രാ ലിഖിതാ യാസൗ ലലാടേऽക്ഷരമാലികാ
ദൈവജ്ഞസ്താം പഠേദ്വ്യക്തം ഹോരാനിർമ്മലചക്ഷുഷാ.
ആദേശവിധാനമിദം പാരമ്പര്യക്രമാഗതം ജ്ഞാനം
അപൃഷ്ടമങ്ഗലാഖ്യം വിലിഖ്യതേ ഗുരുകൃപാവലംബേന."

എന്ന പദ്യങ്ങളും ഈ കൃതിയിലുള്ളവതന്നെ.

**കേളല്ലൂർ നീലകണ്ഠസോമയാജി:**—വടശ്ശേരി പരമേശ്വരൻ നമ്പൂരിക്കു സമശീർഷനായി കേരളീയർ സാമാന്യേന കരുതിപ്പോരുന്ന സർവതന്ത്രസ്വതന്ത്രനായ ഒരു ജ്യോതിശ്ശാസ്ത്രജ്ഞനാണ് കേളല്ലൂർ നീലകണ്ഠസോമയാജി. അദ്ദേഹം കേളല്ലൂർ ചോമാതിരി എന്ന പേരിലാണ് സാധാരണമായി അറിയപ്പെടുന്നത്. അദ്ദേഹത്തിൻെറ കൃതികളായി അഞ്ചു ഗ്രന്ഥങ്ങൾ നമുക്കു ലഭിച്ചിട്ടുണ്ട്. അവ (1) ആര്യഭടീയഭാഷ്യം (2) തന്ത്രസംഗ്രഹം (3) സിദ്ധാന്തദർപ്പണം (4) ഗോളസാരം (5) ചന്ദ്രച്ഛായാഗണിതം ഗ്രഹണനിർണ്ണയം എന്നൊരു ഗ്രന്ഥംകൂടി ഉള്ളതായി ചിലർ പറയുന്നു. അതു ഞാൻ കണ്ടിട്ടില്ല.

ചരിത്രം:—നീലകണ്ഠസോമയാജി തന്നെപ്പററി ആര്യഭടീയഭാഷ്യത്തിലെ ഗണിതപാദാന്തത്തിൽ ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു:

"ഇതി ശ്രീകുണ്ഡഗ്രാമജേന ഗാർഗ്ഗ്യഗോത്രേണാശ്വലായനേന ഭട്ടേന കേരളസദ്ഗ്രാമഗൃഹസ്ഥേന ശ്രീശ്വേതാരണ്യനാഥപരമേശ്വരകരുണാലങ്കൃതവിഗ്രഹേണ ജാതവേദഃപുത്രേണ ശങ്കരാഗ്രജേന ജാതവേദോമാതുലേന ദൃഗ്ഗണിതനിർമ്മാപകപരമേശ്വരപുത്രശ്രീദാമോദരാത്തജ്യോതിഷാമയനേന രവിതആത്തവേദാന്തശാസ്ത്രേണ സുബ്രഹ്മണ്യസഹ്യദേവേന നീലകണ്ഠേന സോമസുതാ വിരചിതവിവിധഗണിതഗ്രന്ഥേന ദൃഷ്ടാദ്യുപപത്തിനാ സ്ഥാപിതപരമാർത്ഥേന കാലേന

ശങ്കരാര്യാനുജേന ശ്രീമദാര്യഭടാചാര്യവിരചിതസിദ്ധാന്തവ്യാഖ്യാന മഹാഭാഷ്യ ഉത്തരഭാഗേ യുക്തിപ്രതിപാദനപരേ തൃതീയാദ്ധ്യായപ്രതി പദ്യ നിരന്തരവ്യാഖ്യാപ്രപഞ്ചേ സുദൃഢമലോടിതഗ്രന്ഥാർത്ഥ സകലജന പദജാതമനോഹാരിത നിദർശിതഗീതിപാദാർത്ഥ സർവജ്യോതിഷാമയനാമഹ സ്യാർത്ഥനിദർശക സുദൃഢാഹൃതമാധവാദിഗണിതജ്ഞാചാര്യകൃതയുക്തിസമു ദായ നിരസ്താഖിലവിപ്രതിപത്തിപ്രപഞ്ചസമുപജനിതസർവജ്യോതിഷാ മയനാവിർമലഹൃദയസരസിജവികാസേ നിർമ്മലേ ഗംഭീരേ അന്യൂനാനാ തിരിക്തേ ഗണിതപാദഗതാര്യാത്രയസ്ത്രിംശദ്വ്യാഖ്യാനം സമാപ്തം.''

ഈ വാക്യത്തിൽനിന്നു് അദ്ദേഹം തെക്കേ മലയാളത്തിൽ സുപ്രസിദ്ധമായ തൃക്കണ്ടിയൂർ ഗ്രാമത്തിൽ ജനിച്ചു എന്നും അദ്ദേഹത്തിന്റെ ഇഷ്ടദേവത (ശ്വേതാരണ്യം) തൃപ്രങ്ങോട്ടു ശ്രീപരമേശ്വരനായിരുന്നു എന്നും അച്ഛൻ ജാതവേദസ്സെന്നും അനുജൻ ശങ്കരനെന്നും ഭാഗിനേയൻ ജാതവേദസ്സെന്നുമായിരുന്നു നാമധേയങ്ങളെന്നും ദൃഗ്ഗണിതകാരനായ പരമേശ്വരൻനമ്പൂരിയുടെ പുത്രൻ ദാമോദരൻ ജ്യോതിശ്ശാസ്ത്രത്തിലും രവിനമ്പൂരി വേദാന്തത്തിലും ഗുരുക്കന്മാരായിരുന്നു എന്നും സുബ്രഹ്മണ്യനെന്നൊരു വയസ്യനും അദ്ദേഹത്തിനുണ്ടായിരുന്നു എന്നും സ്പഷ്ടമാകുന്നു. ദാമോദരൻ, രവി എന്നീ ഗുരുക്കന്മാരെപ്പറ്റി മുമ്പു സൂചിപ്പിച്ചിട്ടുണ്ടു്.

കാലം:—തന്ത്രസംഗ്രഹം എട്ടദ്ധ്യായങ്ങളിൽ നാനൂറിരുപത്തിരണ്ടു ശ്ലോകങ്ങളെക്കൊണ്ടു നിബന്ധിച്ചിരിക്കുന്ന ഒരു ഗ്രന്ഥമാകുന്നു. അതിന്റെ ഉപക്രമത്തിൽ

''ഹേ വിഷ്ണോ നിഹിതം കൃത്സ്നം ജഗത്ത്വയ്യേവ കാരണേ
ജ്യോതിഷാം ജ്യോതിഷേ തസ്മൈ നമോ നാരായണായ തേ''

എന്നും ഉപസംഹാരത്തിൽ

''ഗോളഃ കാലക്രിയാ ചാപി ദ്യോത്യതേ/ത്ര മയാ സ്ഫുടം
ലക്ഷ്മീശനിഹിതധ്യാനൈരിഷ്ടം സർവം ഹി ലഭ്യതേ''

എന്നും ശ്ലോകങ്ങളുണ്ടു്. ഈ ശ്ലോകങ്ങളിൽനിന്നു ഗ്രന്ഥരചനയുടെ ആരംഭത്തിന്റേയും പരിസമാപ്തിയുടേയും കാലങ്ങളെ കലിദിനസംഖ്യകൾകൊണ്ടു സൂചിപ്പിക്കുന്നു എന്നു ചിലർ പറയുന്നു. അതു ശരിയാണെങ്കിൽ തന്ത്രസംഗ്രഹം ആരംഭിച്ചതു കൊല്ലം 676-ാമാണ്ടു മീനമാസം 26-ാംതിയ്യതിയും അവസാനിച്ചതു മേടമാസം 1-ാംനു-യുമാണെന്നു നാം ധരിക്കുന്നു. എന്നാൽ അഞ്ചോ ആറോ ദിവസംകൊണ്ടു് എഴുതിത്തീർത്ത ഒരു ഗ്രന്ഥമാണു് അതു് എന്നു സങ്കല്പിക്കുവാൻ നിവൃത്തിയില്ല. 718-ൽ ഇരിങ്ങാലക്കുട മാധവൻനമ്പൂരി പ്രശ്നസാരം രചിക്കുന്ന കാലത്തു് അദ്ദേഹം ജീവിച്ചിരുന്നു. അന്നു് അദ്ദേഹം വയോധികനായിരുന്നിരിക്കണം. ആകെക്കൂടി നോക്കുമ്പോൾ കൊല്ലം 640-നും 720-നും ഇടയ്ക്കാണു് അദ്ദേഹത്തിന്റെ ജീവിതകാലം എന്നു വന്നുകൂടുന്നു.

ഗ്രന്ഥങ്ങളുടെ പൗർവാപര്യം:—ആര്യഭടീയഭാഷ്യത്തിൽ നീലകണ്ഠൻ 'ഏതൽ സർവമസ്മാഭിർഗ്ഗോളസാരേ പ്രദർശിതം' എന്നും 'അത ഏവോക്തം മയാ തന്ത്രസംഗ്രഹേ' എന്നും പറഞ്ഞിട്ടുള്ളതുകൊണ്ട് അവ രണ്ടും ഭാഷ്യത്തിനുമുമ്പു രചിച്ചതാണെന്നു സിദ്ധിക്കുന്നു. താഴെക്കാണുന്ന ശ്ലോകം ഗോളസാരത്തിലുള്ളതാണ്:

''ഗോളാകാരാ പൃഥിവീ സർവധരാ സ്വയം നിരാധാരാ
ജ്യോതിർഗ്ഗോളഃ പരിതോ യസ്മാൽ സദാ ഭ്രമയതി സാ ജയതി.

സിദ്ധാന്തദർപ്പണത്തിന്റെ നിർമ്മിതി എപ്പോളാണെന്ന് അറിയുന്നില്ല. അതിൽ ആകെ ൩൨ അനുഷ്ടുപ്ശ്ലോകങ്ങളേയുള്ളൂ.

''ഗാർഗ്ഗ്യകേരളസദ്ഗ്രാമനീലകണ്ഠേന നിർമ്മിതം
സിദ്ധാന്തദർപ്പണം ശാസ്ത്രമലിപ്തജ്ഞരാഭിധഃ''

എന്നൊരു ശ്ലോകം ഒരു പ്രതിഗ്രന്ഥത്തിൽ കാണാനുണ്ട്.

''ത്രിംശത്യാനുഷ്ടുഭാ സ്പഷ്ടം കൃതം ശാസ്ത്രമിദാഖിലം
ദശഭിർന്ന്യായഭാഗൈശ്ച സംക്ഷേപാദേവ ദർശിതഃ''

എന്നു ഗ്രന്ഥത്തിന്റെ അവസാനത്തിൽ ആചാര്യൻ ആ വിവരം വിശദമാക്കിയിരിക്കുന്നു.

**ആര്യഭടീയഭാഷ്യം:**—ആര്യഭടീയഭാഷ്യമാണ് കേളല്ലൂർ ചോമാതിരിയുടെ അതിപ്രധാനമായ കൃതി. പാണിനിക്കു പതഞ്ജലി എന്നപോലെയാണ് ആര്യഭടനു ചോമാതിരി എന്നു ചുരുക്കത്തിൽ പറയാം. അത്ര സർവങ്കഷവും മർമ്മോൽഘാടകവുമായ ഒരു മഹാഭാഷ്യംതന്നെയാണ് അദ്ദേഹം ആര്യഭടീയത്തിനു നിർമ്മിച്ചിരിക്കുന്നത്. അതിന്റെ വൈശിഷ്ട്യത്തെപ്പറ്റി ഗ്രന്ഥകാരൻ, മുമ്പു ഞാൻ ഉദ്ധരിച്ച വാക്യത്തിൽ ചെയ്തിട്ടുള്ള പ്രശംസ അശേഷം അതിസ്തുതിയല്ല. ആഴ്വാഞ്ചേരി നാരായണൻ തമ്പ്രാക്കളുടെ ആജ്ഞയെ അനുസരിച്ച് ഏതാനും സൂത്രങ്ങൾക്കു താൻ ബ്രഹ്മചാരിയായിരുന്ന കാലത്ത് ഒരു ഭാഷ്യം നിർമ്മിച്ചു എന്നും ആ മഹാത്മാവ് ഉണ്ണികളെ പഠിപ്പിച്ചു താമസിച്ചിരുന്ന തന്റെ അനുജൻ ശങ്കരൻ ചില സൂത്രങ്ങളുടെ ഗതികൾ അദ്ദേഹത്തിനു മനസ്സിലാക്കിക്കൊടുത്തു എന്നും ആ തമ്പ്രാക്കളുടെ മരണാനന്തരം വാർദ്ധക്യത്തിലാണ് താൻ പ്രസ്തുതഭാഷ്യം രചിക്കുവാൻ ആരംഭിച്ചതെന്നും അതിൽ ഭാസ്കരാദിമഹാചാര്യന്മാരുടെ മതങ്ങളെപ്പറ്റിപ്പോലും വിമർശനം ചെയ്യുവാൻ താൻ മുതിർന്നിട്ടുണ്ടെന്നും ആര്യഭടീയത്തിലെ ഗീതികാപാദം വിട്ടു ബാക്കിയുള്ള ത്രിപാദിമാത്രമേ താൻ വ്യാഖ്യാനിക്കുന്നുള്ളു എന്നും ചോമാതിരി പ്രസ്താവിക്കുന്നു. താഴെക്കാണുന്ന വാക്യങ്ങളിൽനിന്ന് ഈ വസ്തുതകൾ വെളിവാകുന്നതാണ്:

''യദ്യത്ര കേഷാഞ്ചിൽ സൂത്രാണാം തദ്ഗതീഃ പ്രതിപാദ്യ കൗഷീതകിനാഥ്യേന നാരായണാഖ്യേന വ്യാഖ്യാനം കാരിതം അനന്തരേ വാത്ര ലിഖ്യതേ.'' ''ഇതീദം പ്രഥമേ വയസ്യേവ വർത്തമാനേന മയാ

ദ്വിതീയവയസി സ്ഥിതേന കൗഷീതകിനാദ്ധ്യേന കാരിതം. അത്ര കേഷാഞ്ചിദ്ദൃഷ്ടതയഃ പുനരസ്മദനുജേന ശങ്കരാഖ്യേന തത്സമീപേഽധ്യാപയതാ വത്സമാനാനാ തന്മൈവ്വ പ്രതിപാദിതാഃ, തസ്യാദ്ധ്യതാൽ സ്വാതന്ത്ര്യാച്ച തത്ര വ്യാപാരശ്ച നിർവൃത്തഃ. തസ്മിൻ സ്വർഗ്ഗതേ പുനരത ഏവ മയാദൃപ്രവയസാ ജന്മനാ ദുഷ്കൃതീഃ പ്രതിപാദയിതും ഭാസ്കരാദിഭിരന്യഥാ വ്യാഖ്യാതാനാം കർമ്മാണ്യപി പ്രതിപാദയിതും യഥാകഥഞ്ചിദേവ വ്യാഖ്യാനമാരബ്ധം.'' ''തത്രേയം ത്രിപാദ്യസ്മാഭിർവ്യാഖ്യാസിതാ, യതസ്തദ്വ്യാഖ്യയത്രുപതാദ് ഗീതികാപാഠസ്യൈതദ്വ്യാഖ്യാനേനൈവാർത്ഥഃ പ്രകാശതേ.''

> ''ഇതി കൗഷീതകീ ശ്രുത്വാ നേത്രനാരായണഃ പ്രഭുഃ
> മഹ്യം ന്യവേദയത്തന്മൈവ്വ തദൈവം പ്രത്യപാദയം.''

എന്ന പദ്യത്തിൽനിന്നും മറ്റും ചോമാതിരി ആഴ്വാഞ്ചേരി തമ്പ്രാക്കളുടെ ആശ്രിതനായിരുന്നു എന്നു സിദ്ധിക്കുന്നു. ചോമാതിരിക്കു ജ്യോതിഷം, വേദാന്തം എന്നീ ശാസ്ത്രങ്ങൾക്കുപുറമെ മീമാംസ, വ്യാകരണം, ന്യായം എന്നീ ശാസ്ത്രങ്ങളിലും പാണ്ഡിത്യം ഉണ്ടായിരുന്നു എന്ന് അനുമാനിക്കുന്നതിന് ആര്യഭടീയഭാഷ്യം വഴിനല്കുന്നു. പാർത്ഥസാരഥിമിശ്രന്റെ വ്യാപ്തിനിർണ്ണയത്തിൽനിന്ന് ഒരു ശ്ലോകം അദ്ദേഹം ഭാഷ്യത്തിൽ ഉദ്ധരിക്കുന്നുണ്ട്.

**ചന്ദ്രച്ഛായാഗണിതം:**—ചന്ദ്രച്ഛായാഗണിതവും അതിനൊരു വ്യാഖ്യയും ചോമാതിരി രചിച്ചിട്ടുണ്ട്. വ്യാഖ്യയിലെ ഒരു ശ്ലോകം ചുവടെ ചേർക്കുന്നു:

> ''ജനസ്ഥിതിഹൃതയസ്സ്വർജഗതോ യസ്മാൽ പ്രണമ്യ തദ് ബ്രഹ്മ
> ചന്ദ്രച്ഛായാഗണിതം കർത്രാ വ്യാഖ്യായതേഽസ്യ ഗാർഗ്ഗ്യേണ''

**തന്ത്രസങ്ഗ്രഹവ്യാഖ്യകൾ:**—തന്ത്രസങ്ഗ്രഹത്തിനു രണ്ടു സംസ്കൃതവ്യാഖ്യകൾ കിട്ടീട്ടുണ്ട്. അവയിൽ ഒന്നു തൃപ്രങ്ങോട്ടുകാരനായ ഒരു നമ്പൂരിയുടേതാണെന്നുമാത്രമറിയാം:

> ''ഇത്യേഷ പരക്രോഡവാസദ്വിജവരസമീരിതോ യോഽർത്ഥഃ
> സ തു തന്ത്രസങ്ഗ്രഹസ്യ പ്രോക്തോഽധ്യായേ ചതുർത്ഥേഽഭൂൽ.''

എന്നൊരു ശ്ലോകം അതിൽ കാണുന്നുണ്ട്. മറ്റേ വ്യാഖ്യാനം സുപ്രസിദ്ധമായ ലഘുവിവൃതിയാണ്. കൊല്ലം 731-ാമാണ്ടിടയ്ക്കാണ് അതിന്റെ ആവിർഭാവം. ആ ഗ്രന്ഥത്തിന്റെ ഒടുവിൽ ''ഈ വ്യാഖ്യാനം തൃക്കുടവേലിച്ചങ്കരവാരിയർ ഒടുക്കത്തു ചമച്ചതു്. ആഴ്വാഞ്ചേരിക്കുവേണ്ടീട്ടു സ്വല്പം ശിക്ഷിച്ചു ചമച്ചു എന്നു പറഞ്ഞോട്ടു പറഞ്ഞുകേട്ടു'' എന്നു രേഖപ്പെടുത്തീട്ടുണ്ട്.

> ''പ്രത്യൂഹവ്യൂഹവിഹതികാരണം പരമം മഹഃ
> അന്തഃകരണശുദ്ധിം മേ വിദധാതു സനാതനം.

നാരായണം ജഗദനുഗ്രഹജാഗരൂകം
ശ്രീനീലകണ്ഠമപി സർവ്വവിദം പ്രണമ്യ
യത്തന്ത്രസങ്ഗ്രഹഗതം ഗ്രഹതന്ത്രജാതം
തസ്യാപരാന്ന വിവൃതിം വിലിഖാമി ലഘ്വീം''

എന്നീ ശ്ലോകങ്ങൾ വ്യാഖ്യാനത്തിലെ ആരംഭത്തിലും

''ഇതി തന്ത്രസങ്ഗ്രഹസ്യ ക്രിയാകലാപം ക്രമേണ സങ്ഗൃഹ്യ
രചിതേ തദ്വ്യാഖ്യാനേ പൂർണ്ണോഽഷ്ടമോഽധ്യായഃ''

എന്ന ശ്ലോകം അവസാനത്തിലും കാണുന്നു.

ശങ്കരവാരിയർ സോമയാജിയെ നേരിട്ടുകണ്ടിരിക്കുവാനും പക്ഷെ അദ്ദേഹത്തിൻെറ അന്തേവാസിയായിരുന്നിരിക്കുവാനും ഇടയുണ്ട്. ലഘുവിവൃതി അദ്ദേഹത്തിൻെറ ഒടുവിലത്തെ ഗ്രന്ഥമാണല്ലോ. ''നാരായണം ജഗദനുഗ്രഹ'' എന്ന ശ്ലോകത്തിൽ വാരിയർ ശ്ലേഷമര്യാദയാ ആഴ്‌വാഞ്ചേരി നാരായണൻതമ്പ്രാക്കളേയും നീലകണ്ഠസോമയാജിയേയും വന്ദിക്കുന്നു എന്നുള്ളതിനു സംശയമില്ല.

**നാരായണൻനമ്പൂരി, കർമ്മപ്രദീപിക:**—നാരായണനാമധേയനായ ഒരു ദൈവജ്ഞൻ ഭാസ്കരാചാര്യരുടെ ലീലാവതിക്കു കർമ്മപ്രദീപിക അഥവാ കർമ്മപ്രദീപകം എന്ന പേരിൽ ഒരു വ്യാഖ്യാനം നിർമ്മിച്ചിട്ടുണ്ട്. 'ക്രിയാക്രമകരി' എന്നൊരു സംജ്ഞാന്തരവും ആ ഗ്രന്ഥത്തിനു് ഉള്ളതായി കാണുന്നു. പ്രസ്തുതവ്യാഖ്യാനം നാതിസംക്ഷേപവിസ്തരവും മനസ്പൃക്കുമാണ്. അതിൻെറ ആരംഭത്തിൽ

''പ്രണമ്യ ഭാസ്കരം ദേവമാചാര്യാന്യഭടം തഥാ
വ്യാഖ്യാ വിലിഖ്യതേ ലീലാവത്യാഃ കർമ്മപ്രദീപികാ.

നാരായണം ജഗദനുഗ്രഹജാഗരൂകം
ശ്രീനീലകണ്ഠമപി സർവ്വവിദം പ്രണമ്യ
വ്യാഖ്യാം ക്രിയാക്രമകരീം രചയാമി ലീലാ-
വത്യാഃ കഥഞ്ചിദഹമല്പധിയാം ഹിതായ''

എന്നും അവസാനത്തിൽ

''ഏതന്നാരായണാഖ്യേന രചിതം കർമ്മദീപകം
സന്തിഷ്ഠതു ചിരം ലോകേ; നമസ്യാര്യഭടം സദാ''

എന്നുമുള്ള ശ്ലോകങ്ങളുണ്ട്. ശങ്കരവാരിയരെപ്പോലെ നാരായണൻനമ്പൂരിയും നാരായണൻതമ്പ്രാക്കളുടെ ആശ്രിതനും സോമയാജിയുടെ ശിഷ്യനുമായിരുന്നിരിക്കാം. കർമ്മപ്രദീപികയുടെ വൈശിഷ്ട്യത്തെപ്പററി വ്യാഖ്യാതാവിനു വലിയ മതിപ്പുണ്ടായിരുന്നു.

''വിഫലിതന്യൂനദോഷേ ഭാസ്കരപാദീഗഭീരഗഗനതലേ
കർമ്മപ്രദീപതോഽന്യൽ കഥമിവ വസ്തു പ്രകാശയേന്നിത്യം''

എന്ന ശ്ലോകം നോക്കുക.

**കരണസാരം:**—ദൃക്സമ്പ്രദായത്തിൽ ഗ്രഹസ്ഫുടാനയനം മുത

ലായ വിഷയങ്ങളെപ്പററി പ്രതിപാദിക്കുന്നതാണു് കരണസാരം എന്ന ഗ്രന്ഥം. അതിൽ ആകെ നാലധ്യായങ്ങൾ അടങ്ങിയിരിക്കുന്നു. താഴെ കാണുന്ന ശ്ലോകങ്ങൾ ആരംഭത്തിലുള്ളവയാണു്:

"ആഭാത്യുദയദന്താഢ്യം ദന്താവളമുഖം മഹഃ
നിരന്തരാന്തരായാന്തകരണോന്നിദ്രശക്തിമൽ........
ശ്രീനീലകണ്ഠമാചാര്യം ശ്രീമദ്ദാമോദരം ഗുരും
പ്രണമ്യ ലിഖ്യതേ കിഞ്ചിദ് ഗണിതം സുലഭക്രിയം."

രണ്ടാമത്തെ ശ്ലോകത്തിൽ ആചാര്യൻ വന്ദിക്കുന്ന നീലകണ്ഠൻ കേളല്ലൂർ ചോമാതിരിയാണു്. ദാമോദരൻ ആരെന്നു തിട്ടമില്ല. ഏതായാലും കരണസാരം എട്ടാംശതകത്തിന്റെ ആരംഭത്തിൽ രചിച്ച ഒരു കൃതിയാണെന്നു സങ്കല്പിക്കാം. ഒടുവിൽ

"ബാലപ്രബോധനായൈതൽ ദിങ്മാത്രേണോദിതം മയാ
വ്യാഖ്യേയമേതദന്യൈസ്തൈർഗ്ഗോളജ്ഞൈരാപ്തയുക്തിഭിഃ

അമൃതമിവ സുരൌഘൈരുദ്ധൃതം ക്ഷീരസിന്ധോഃ
പ്രണവ ഇവ വിധാത്രാ വേദരാശേശ്ച സാരഃ
ദ്വിജകുലതിലകസ്യ ശ്രീഗുരൂണാം പ്രസാദാൽ
സകലഗണിതശാസ്ത്രാത്താവദേവാത്തമയാപി."

എന്നു കവി താൻ നിഷ്കർഷിച്ചു നിർമ്മിച്ച പ്രസ്തുതഗ്രന്ഥത്തെപ്പററി പ്രകൃഷ്ടമായി പ്രശംസിക്കുന്നുണ്ടു്.

**ഭാഷായുക്തിഭാഷ:**—ആദ്യന്തം ഭാഷാഗദ്യരൂപത്തിൽ ഒരു യുക്തിഭാഷ കാണ്മാനുണ്ടു്. അതു് എട്ടാംശതകത്തിലോ ഒൻപതാം ശതകത്തിലോ രചിച്ചതാണെന്നു തോന്നുന്നു. കർത്താവിന്റെ പേർ അജ്ഞാതമാണു്. അതു ഗണിതയുക്തികാരനായ കേളല്ലൂർ ചോമാതിരിയുടെ കൃതിയല്ല. ചില ഖണ്ഡികകൾ ചുവടേ പകർത്താം:

"അനന്തരം ഏതു പുറത്തു ഗ്രഹണം തുടങ്ങുന്നു എങ്ങനെ ഇഷ്ടകാലത്തിങ്കൽ സംസ്ഥാനമെന്നതിനെയും അറിയുംപ്രകാരം. അവിടെ സൂര്യഗ്രഹണം തുടങ്ങുമ്പോളത്തു ചന്ദ്രൻ പടിഞ്ഞാറേപ്പുറത്തിന്നു കിഴക്കോട്ടു നീങ്ങീട്ടു് ആദിത്യബിംബത്തിന്റെ പടിഞ്ഞാറേപ്പുറത്തു നേമിയിങ്കൽ ഒരിടം മറയും. അതു് എവിടം എന്നു നിരൂപിക്കുന്നതു്. അവിടെ ചന്ദ്രനു വിക്ഷേപമില്ല എന്നിരിക്കുമ്പോൾ ചന്ദ്രബിംബം ഘനമധ്യത്തിങ്കലും ആദിത്യബിംബം ഘനമധ്യത്തിങ്കലുംകൂടി സ്പർശിച്ചിരിക്കുന്നൊന്നു് അപക്രമമണ്ഡലം. അവിടെ ആദിത്യബിംബഘനമധ്യത്തിങ്കന്നു തന്റെ പടിഞ്ഞാറുപാർശ്വത്തിങ്കൽ യാതൊരിടത്തു് അപക്രമമണ്ഡലം പുറപ്പെടുന്നു അവിടെ വിക്ഷേപമില്ലാത്ത ചന്ദ്രന്റെ ബിംബംകൊണ്ടു നടേ മറയുന്നതു്. അവിടെ ആദിത്യന്റെ തൽകാലസ്വാഹോരാത്രവൃത്തവും ബിംബഘനമധ്യത്തിങ്കൽ സ്പർശിച്ചിരിപ്പോന്നു്. അതു നിരക്ഷദേശത്തിങ്കൽ നേരെ കിഴക്കുപടിഞ്ഞാറായിട്ടിരിക്കുന്നൊന്നു് ആകയാൽ അവിടെ നേരെ പടിഞ്ഞാറു സ്വാഹോരാത്രവൃത്തത്തിന്റെ പുറപ്പാടു്."

ഇരുപത്തിരണ്ടാമധ്യായം

# ഭാഷാസാഹിത്യം

## ക്രി: പി: പതിനഞ്ചാം ശതകം

**കൃഷ്ണഗാഥ,** ഉപക്രമം:—മലയാളഭാഷയിലെ മഹനീയങ്ങളായ കാവ്യങ്ങളിൽ അഗ്രിമസ്ഥാനത്തെ അർഹിക്കുന്നതു് ഏതാണെന്നുള്ള ചോദ്യത്തിനു സഹൃദയന്മാർ ഏകകണ്ഠമായി നല്കുന്ന ഉത്തരം 'കൃഷ്ണഗാഥ'യെന്നായിരിക്കും. അതിന്റെ സമാനകക്ഷ്യയെ അധിരോഹണം ചെയ്യുവാൻ അന്യകാവ്യങ്ങൾക്കൊന്നിനും അധികാരിത്വമില്ല. നമ്മുടെ സാഹിത്യനഭോവീഥിയിൽ [illegible] ഭാസുരങ്ങളായ പല ജ്യോതിർഗ്ഗോളങ്ങളേയും സമീക്ഷിക്കാവുന്നതാണ്; എന്നാൽ പരിപൂർണ്ണമായ ശരച്ചന്ദ്രബിംബം 'ഏകമേവാദ്വിതീയ'മായിമാത്രമേ അവിടെ പ്രകാശിക്കുന്നുള്ളു. അതു കൃഷ്ണഗാഥയല്ലാതെ മറ്റൊന്നുമല്ല എന്നു് ഏതു സഹൃദയനും സധൈര്യം സമർത്ഥിക്കുവാൻ സാധിക്കുന്നതാണ്.

കൃഷ്ണഗാഥയുടെ നാമാന്തരങ്ങൾ:—കൃഷ്ണഗാഥയ്ക്കു കൃഷ്ണപ്പാട്ടെന്നും ചെറുശ്ശേരിയെന്നും നാമാന്തരങ്ങൾ കാണുന്നു. 'ഗൈ ഗാനേ' എന്നു സംസ്കൃതത്തിൽ ഒരു ധാതുവുണ്ടു്. അതിൽനിന്നു നിഷ്പന്നമായ ഒരു പദമാണു് 'ഗാഥാ'. പ്രാകൃതഭാഷയിലെ കാവ്യങ്ങൾക്കു ഗാഥകൾ എന്നു പേരുണ്ടു്. ചെന്തമിഴിൽ അതു 'കാതൈ' എന്ന രൂപം കൈക്കൊണ്ടു 'പാട്ടു്' എന്ന അർത്ഥത്തിൽ പ്രയുക്തമായിത്തീർന്നു. ചിലപ്പതികാരത്തിലും മണിമേഖലയിലും ദ്രാവിഡമഹാകാവ്യത്തിന്റെ സർഗ്ഗവിഭാഗം എന്ന അർത്ഥത്തിൽ ആ പദം ഉപയോഗിച്ചിട്ടുണ്ടെന്നു നാം കണ്ടുവല്ലോ.

"ബോധമില്ലാതെ ഞാനേതുമേ വല്ലാതെ
ഗാഥയായ്ച്ചൊല്ലുന്നു ഭാഷയായി"

"ഗാഥയെക്കൊണ്ടിവൻ പാതകം പൂണ്ടോരെ—
പ്പൂതന്മാരാക്കിനാൻ നീതിയാലേ"

എന്നും മറ്റും കൃഷ്ണഗാഥയിൽ അവിടവിടെയായിക്കാണുന്ന ഗാഥാശബ്ദത്തിനു ദ്രാവിഡഭാഷാഗാനം (പാട്ടു്) എന്നേ അർത്ഥമുള്ളൂ. തന്നിമിത്തം കൃഷ്ണഗാഥയും കൃഷ്ണപ്പാട്ടും പര്യായപദങ്ങൾതന്നെയാണ്. എന്നാൽ കൃഷ്ണപ്പാട്ടിൽ കവി സ്വീകരിച്ച വൃത്തത്തിൽ വിരചിതങ്ങളായ പാട്ടുകൾക്കുമാത്രമേ 'ഗാഥ' എന്ന സംജ്ഞ അനന്തരകാലികന്മാർ നല്കിക്കാണുന്നുള്ളൂ എന്നും നാം അറിഞ്ഞിരിക്കേണ്ടതുണ്ടു്.

കവിയുടെ ദേശം:—

“പാലാഴിമാതുതാൻ പാലിച്ചുപോരുന്ന
കോലാധിനാഥനുദയവർമ്മൻ,
ആജ്ഞയെച്ചെയ്കയാലജ്ഞനായുള്ള ഞാൻ
പ്രാജ്ഞരെന്നിങ്ങനെ ഭാവിച്ചിപ്പോടം”

എന്നു ഗ്രന്ഥത്തിന്റെ ആരംഭത്തിലും,

“ആജ്ഞയാ കോലഭൂപസ്യ പ്രാജ്ഞസ്യോദയവർമ്മണഃ
കൃതായാം കൃഷ്ണഗാഥായാം കൃഷ്ണസദ്ഗതിരീരിതാ”

എന്നു് അവസാനത്തിലും, ഇതേമാതിരിയിൽ പല കഥകളുടേയും അവസാനത്തിൽ ഇടയ്ക്കിടയ്ക്കും കാണുന്ന വ്യക്തങ്ങളായ പ്രസ്താവനകളിൽനിന്നു കൃഷ്ണഗാഥാകാരൻ കോലത്തുനാട്ടു് ഉദയവർമ്മരാജാവിന്റെ സദസ്യനായിരുന്നു എന്നും അദ്ദേഹത്തിന്റെ നിദ്ദേശമനുസരിച്ചാണു് പ്രസ്തുതഗ്രന്ഥം രചിച്ചതെന്നും വെളിവാകുന്നു. കവിയും കോലത്തു നാട്ടുകാരനായിരിക്കുവാൻ ഇടയുണ്ടു്; ഈ മതത്തെപ്പററി ആക്കും വിപ്രതിപത്തിയുമില്ല.

**പേരും കാലവും,** ചില പഴയ അഭിപ്രായങ്ങൾ:—ചെറുശ്ശേരി എന്നുകൂടി കൃഷ്ണഗാഥയ്ക്കു പേരുണ്ടെന്നു മുൻപു പ്രസ്താവിച്ചുവല്ലോ. നാട്ടുകാർ പ്രായേണ കൃഷ്ണഗാഥയെന്നും കൃഷ്ണപ്പാട്ടെന്നും പറയുന്ന ഈ കാവ്യത്തെ തെക്കർ ‘ചെറുശ്ശേരി’ എന്ന പേരിലാണു് വ്യവഹരിച്ചുവരുന്നതെന്നും അതു കവിയുടെ ഇല്ലപ്പേരാണെന്നും അദ്ദേഹം കൊല്ലം 650-നും 750-നും ഇടയ്ക്കു ജീവിച്ചിരുന്നിരിക്കണമെന്നും അദ്ദേഹത്തിന്റെ വംശജനായ ഒരു നമ്പൂരി വടക്കു ചെറുകുന്നത്തു ക്ഷേത്രത്തിൽ ശാന്തിക്കാരനായിരിക്കുന്നുണ്ടെന്നും ഗോവിന്ദപ്പിള്ള സർവ്വാധികാര്യക്കാർ അദ്ദേഹത്തിന്റെ ഭാഷാചരിത്രത്തിൽ ഇദംപ്രഥമമായി ഉപന്യസിച്ചു. ആ മതം ശരിയല്ലെന്നും ചെറുകുന്നത്തു ക്ഷേത്രം സ്ഥിതിചെയ്യുന്ന കുറുമ്പ്രനാട്ടുതാലൂക്കിൽ വടകര എന്ന സ്ഥലത്തു ചെറുശ്ശേരി എന്ന പേരിൽ ഒരില്ലമില്ലെന്നും അതിനാൽ ആ കുടുംബത്തിൽ ജനിച്ച ഒരു നമ്പൂരി പ്രസ്തുതക്ഷേത്രത്തിൽ ശാന്തിക്കാരനാണെന്നു പറയുന്നതു നിരാസ്പദമാണെന്നും കൃഷ്ണഗാഥയുടെ കർത്താവു പുനംനമ്പൂരിയാണെന്നത്രേ വടക്കേ മലയാളത്തിൽ പ്രചരിക്കുന്ന ഐതിഹ്യമെന്നും കടത്തനാട്ടു് ഉദയവർമ്മത്തമ്പുരാൻ വിമർശിച്ചു. കൃഷ്ണഗാഥാകാരൻ പുനം നമ്പൂരിയാണെന്നുള്ളതു് ഉത്തരകേരളത്തിലെ ഒരു പഴയ ഐതിഹ്യമാണെന്നു് ഇരുവനാട്ടു കെ. സി. നാരായണൻനമ്പിയാരുടെ മുഖത്തുനിന്നു് എനിക്കും കേൾക്കുവാൻ ഇട വന്നിട്ടുണ്ടു്. കടത്തനാട്ടു തമ്പുരാന്റെ ആ പ്രസ്താവനയ്ക്കുശേ

ഗവേഷകന്മാർ ചെറുശ്ശേരിയോ പുനമോ കൃഷ്ണഗാഥയുടെ കർത്താവു് എന്ന വിഷയത്തെപ്പററി പല വാദപ്രതിവാദങ്ങളും നടത്തീട്ടുണ്ടു്. അവയുടെ ചരിത്രം ഇവിടെ വിസ്തരിക്കേണ്ട ആവശ്യമില്ല. എന്നാൽ മങ്ഗളമാലയിൽ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടു് “ഉത്തരകേരള

ത്തിൽ ചെറുശ്ശേരിയെന്നും പുനമെന്നും രണ്ടു തറവാട്ടുകൾ ഉണ്ടായിരുന്നതിൽ ഒന്നു മറ്റൊന്നിലേക്കു ഒതുങ്ങിയെന്നു കേട്ടിട്ടുണ്ട്'' എന്നു വളരെക്കാലം മുൻപു രേഖപ്പെടുത്തിട്ടുള്ള വസ്തുത പ്രകൃതത്തിൽ സ്മരണീയമാണ്.

പുതിയ ഗവേഷണഫലങ്ങൾ:—ഉദയവർമ്മ കോലത്തിരിയേയും അദ്ദേഹത്തിന്റെ ആസ്ഥാനപണ്ഡിതനായ കൃഷ്ണഗാഥാകാരനേയും പററി സൂക്ഷ്മമായി എന്തെങ്കിലും വിവരങ്ങൾ അറിയണമെങ്കിൽ അതിനുള്ള പ്രധാനമാർഗ്ഗം ചിറയ്ക്കൽക്കോവിലകത്തെ ഗ്രന്ഥങ്ങളുടെ പരിശോധനയാണല്ലോ. 1087-ൽ ഭാരതഗാഥ പ്രസിദ്ധീകരിച്ചപ്പോൾ ഇപ്പോഴത്തെ ചിറയ്ക്കൽ വലിയ തമ്പുരാൻ 250 സംവത്സരങ്ങൾക്കുമുൻപ് ആ കോവിലകത്ത് ഉദയവർമ്മൻ എന്ന പേരോടുകൂടി ഒരു രാജാവുണ്ടായിരുന്നുവെന്നും അവിടത്തെ പ്രധാനസേവകൻ വിദ്വാനായ ഒരു നമ്പൂരി കവിയായിരുന്നുവെന്നും കൃഷ്ണഗാഥ, ഭാരതഗാഥ എന്നീ രണ്ടു കൃതികളുടേയും കർത്താവ് അദ്ദേഹമാണെന്നും പ്രസ്താവിക്കുകയുണ്ടായി. കൃഷ്ണഗാഥാകാരൻ ജീവിച്ചിരുന്നതു കൊല്ലം ഒൻപതാംശതകത്തിനു വളരെ മുൻപായിരിക്കണം എന്നു ഭാഷയുടെ പഴക്കംകൊണ്ടു വ്യക്തമാകയാൽ ആ പ്രസ്താവനയെ അന്യഗവേഷകന്മാർ ആരുംതന്നെ അങ്ഗീകരിച്ചില്ല. അതിൽപ്പിന്നീട് ഏഴെട്ടു കൊല്ലങ്ങൾക്കുമുൻപ് അദ്ദേഹത്തിന്റെ പുത്രൻ പി. ബാലകൃഷ്ണൻനായർ ചിറയ്ക്കൽക്കോവിലകത്തെ ഗ്രന്ഥപ്പുര നിപുണമായി പരിശോധിക്കുകയും പ്രകൃതോപയോഗികളായ പല വിവരങ്ങളും പ്രസിദ്ധീകരിക്കുകയും ചെയ്തു. അവയെ താഴെക്കാണുന്ന വിധത്തിൽ സംഗ്രഹിക്കാം: ഉത്തരകേരളത്തിൽപ്പെട്ട കോട്ടയം താലൂക്കിൽ 'കാവിൽ പുറം' എന്നൊരു നമ്പൂരിയില്ലം ഇന്നും നിലനിന്നുപോരുന്നു. നൂററൻപതു വർഷങ്ങൾക്കുമുൻപ് ആ ഗൃഹം ചിറയ്ക്കൽ താലൂക്കിൽ പള്ളിക്കുന്നം (ശങ്കരകവിയുടെ 'വിഹാരാചലം') എന്ന ദേശത്തിൽ പെട്ടതായിരുന്നു. പ്രസ്തുതഗൃഹംപെട്ട ഗ്രാമത്തിനു കാനത്തൂർ ഗ്രാമമെന്നാണ് പേർ. അക്കാലത്തു കോലത്തുനാട്ടിന്റെ തലസ്ഥാനം വള(വളർ)പട്ടണം കോട്ടയായിരുന്നു. അതിനു പുറമേ കോലത്തിരിക്കു വേറേയും പതിനൊന്നു കോട്ടകൾകൂടി ഉണ്ടായിരുന്നതായും അവ പന്ത്രണ്ടും പന്ത്രണ്ടു ചേരിക്കലുകളുടെ (ചേരിക്കല്ലുകളുടെ) തലസ്ഥാനങ്ങളായിരുന്നതായും കാണുന്നു. ആ ചേരിക്കലുകളിൽ ഒന്നാണ് ചെറുശ്ശേരി; ചെറുശ്ശേരിയിലെ ഏക ഗ്രാമമാണ് കാനത്തൂർ. കൊല്ലം 547-ൽ മേല്പടി ഗ്രാമത്തിൽ ചെറുശ്ശേരിയെന്നും പൊനമെന്നും രണ്ടില്ലമുണ്ടായിരുന്നതായി രേഖയുണ്ട്. അന്നു നിലവിലിരുന്ന പതിനൊന്നില്ലങ്ങളിൽ ചെറുശ്ശേരിയുൾപ്പെടെ രണ്ടില്ലങ്ങൾ 790-നുമുൻപ് അന്യംനിന്നുപോയി എന്നുള്ളതിനും രേഖ കാണുന്നു. ചെറുശ്ശേരി ഇല്ലത്തിനു ചെറുശ്ശേരിച്ചേരിക്കലിന്റെ പേർ സിദ്ധിച്ചതു് ആ കാനത്തൂർ ഗ്രാമത്തിലെ ഒരു പ്രധാനഗൃഹമാകയാലായിരിക്കാം. കോലസ്വരൂപത്തിലെ കുലദേവതയായ തിരുവർകാട്ടുകാവിൽ ഭഗവതിയുടെ തേവാരിസ്ഥാനവും മററും പൊനത്തില്ലത്തേക്കാ

ച്ചിരുന്നതിനാൽ ആ ഇല്ലത്തിനും പ്രാധാന്യമുണ്ടായിരുന്നു. ഇത്രയും ഗ്രന്ഥകാരിയെ ആസ്പദീകരിച്ചുള്ള വിവരങ്ങളാകയാൽ അപ്രാമാണികങ്ങളാണ്. ഇവയോട് ഒന്നനുസരിച്ചു ചെറുശ്ശേരി ഇല്ലത്ത് ഒരിക്കൽ ഒരു ഉണ്ണിനമ്പൂരിമാത്രം അവശേഷിക്കുകയും അദ്ദേഹത്തെ പൊന്നത്തില്ലത്തേക്കു ദത്തെടുക്കുകയും ചെയ്തു എന്ന് ഒരൈതിഹ്യശകലവും ഉണ്ട്.

**ഉദയവർമ്മ കോലത്തിരി:**—ശങ്കരകവിയുടെ പരിപോഷകനായ കോലത്തുനാട്ടു കേരളവർമ്മരാജാവ് കൊല്ലം 621-ൽ തീപ്പെടുകയും അദ്ദേഹത്തിന്റെ ഭാഗിനേയനും യുവരാജാവുമായ രാമവർമ്മ 618-ൽത്തന്നെ അന്തരിക്കുകയും കേരളവർമ്മാവിനെ തുടർന്ന് 621-മുതൽ 650-വരെ ഉദയവർമ്മരാജാവ് നാടുവാഴുകയും ചെയ്തതായി മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ആ തമ്പുരാന്റെ കാലത്ത്, 625-ൽ, നാട്ടിൽ പുഷ്ടിയുണ്ടായിരുന്നതായി ചിറയ്ക്കൽ ഗ്രന്ഥവരിയിൽനിന്ന് ഒരു രേഖ ബാലകൃഷ്ണൻനായർ ഉദ്ധരിക്കുന്നുണ്ട്. 627-ൽ അദ്ദേഹം ധർമ്മത്തു വച്ചു സാമൂതിരിപ്പാടുമായി സഖ്യം ചെയ്യുകയും 629 മകരം 16-ാംനു 'പൊന്നത്തിൽ ശങ്കരൻനമ്പിടിക്കു' ചില സ്ഥാനമാനങ്ങളും വീരചങ്ങലയും സമ്മാനിക്കുകയും പിന്നീടു പൊന്നത്തിൽ കണ്ണനമ്പിടിയെ സാമൂതിരിക്കോവിലകത്തേക്ക് അയയ്ക്കുകയും ചെയ്തു എന്നുള്ളതിനും അദ്ദേഹം രേഖകൾ കാണിക്കുന്നു. നമ്പൂരിമാരെ ഉത്തരകേരളത്തിൽ നമ്പിടിമാരെന്നു പറയുന്നതു സാധാരണമാണ്.

ചിറയ്ക്കൽ കോവിലകത്തെ ചില താളിയോലഗ്രന്ഥങ്ങൾ:—ചിറയ്ക്കൽ കോവിലകത്തെ ഒരു ഗ്രന്ഥത്തിൽ 'കൊല്ലം 702-ൽ തുലാം മാധവവാരര് എഴുതി തീർത്ത കൃഷ്ണപ്പാട്ടിനെ വാലൂരശ്ശേരിക്കോട്ടയിൽ രാഘവൻ കരലിഖിതം............പൊന്നത്തിൽ ശങ്കരൻനമ്പി രചിച്ച കൃഷ്ണപ്പാട്ടു സമാപ്തം'' എന്നൊരു കുറിപ്പു കാണുന്നു. ആ പകർത്തിയെഴുതിയതു 995-ൽ ആണ്. 780-ലെ മറ്റൊരു ഗ്രന്ഥത്തിൽ 'പൊന്നം നമ്പിടിയുടെ കൃഷ്ണപ്പാട്ടു'' എന്നും എഴുതീട്ടുണ്ട്. ഈ കുറിപ്പുകൾ പകർത്തിയെഴുതിയ ആളിന്റെ കൈപ്പിഴയാണെന്നു പരിശോധനയിൽ എനിക്കു തോന്നീട്ടില്ല. എങ്കിലും ഇവ സമീപകാലത്ത് എഴുതിച്ചേർത്തിട്ടുള്ളവയല്ലെന്നും സമാധാനിക്കാവുന്നതാണ്.

എന്റെ അഭിപ്രായം:—ഈ വിഷയത്തിൽ ലഭിച്ചിടത്തോളമുള്ള രേഖകളെപ്പറ്റി കുലങ്കഷമായി വിവേചനംചെയ്തതിൽ എനിക്കു താഴെ സംക്ഷേപിക്കുന്ന അഭിപ്രായമാണ് തോന്നുന്നതു. കൃഷ്ണഗാഥാകാരൻ ആ ഗ്രന്ഥം രചിച്ചതു 621 മുതൽ 650 വരെ രാജ്യഭാരം ചെയ്ത ഉദയവർമ്മ കോലത്തിരിയുടെ കാലത്തുതന്നെയാണ്. അദ്ദേഹത്തിന്റെ ഇല്ലത്തിന്റെ പേർ ചെറുശ്ശേരി എന്നായിരുന്നു. ദത്തുണ്ടായി എന്ന ഐതിഹ്യവും ചിറയ്ക്കൽ കോവിലകത്തെ ആദർശഗ്രന്ഥങ്ങളിൽ കാണുന്ന പുഷ്പികകളിലെ കുറിപ്പുകളും ശരിയാണോ എന്ന തീർച്ച പറവാൻ നിവൃത്തിയില്ല. അവ വാസ്തവസ്ഥിതിയെയാണ് നിർദ്ദേശിക്കുന്നതെങ്കിൽ

കവിയുടെ നാമധേയം ശങ്കരനാണെന്നു് അനുമാനിക്കാം. ഉദയവർമ്മ കോലത്തിരിയുടെ വാഴ്ചക്കാലത്തിന്റെ പ്രാരംഭത്തിൽ അദ്ദേഹം കൃഷ്ണഗാഥ രചിച്ചിരിക്കാം. പിന്നീടാണു് ചെറുശ്ശേരിയില്ലം പൊനത്തിൽ ലയിച്ചതു്. അതു് 629-ാമാണ്ടിനു മുൻപായിരിക്കാം. ആ ലയത്തിനു പറയുന്ന കാരണം യുക്തിസഹമായിരിക്കുന്നില്ല. ചെറുശ്ശേരി ഇല്ലത്തിൽ ഒരു ഉണ്ണിനമ്പൂരിമാത്രം ശേഷിച്ചാൽ പൊനത്തിൽനിന്നു് ആ ഇല്ലത്തേക്കല്ലേ ദത്തുകൊള്ളേണ്ടതു്? എന്നതന്നെയുമല്ല ദത്തു് ഉദയവർമ്മാവിന്റെ കാലത്താണെങ്കിൽ ചെറുശ്ശേരി ഒരു ഉണ്ണിനമ്പൂരിയായിരിക്കുവാൻ തരവുമില്ല. 628-ൽ അദ്ദേഹത്തെ വലിയ നമ്പിടി എന്നാണല്ലോ രേഖപ്പെടുത്തിക്കാണുന്നതു്. അതുകൊണ്ടു രണ്ടില്ലങ്ങളും ഏകീഭവിച്ചതിനു വേറെ എന്തെങ്കിലും കാരണമുണ്ടായിരുന്നിരിക്കണം. ചെറുശ്ശേരിയില്ലം ഒരു കാലത്തു കാനത്തൂർ ഗ്രാമത്തിൽ പ്രധാനമായിരുന്നുവെങ്കിലും പ്രകൃതഘട്ടത്തിൽ അതു ക്ഷീണദശയെ പ്രാപിച്ചിരുന്നു എന്നും ഉദയവർമ്മകോലത്തിരിക്കു് അതിന്റെ നില ഉയർത്തണമെന്നു് ആഗ്രഹം ജനിച്ചുവെന്നും പൊനത്തില്ലത്തിൽ ആളില്ലാതെ വരികയാൽ ചെറുശ്ശേരി ഇല്ലത്തെ അങ്ങത്തെ അതിനു് അവകാശികളാക്കിയെന്നും അതിനുവേണ്ട [illegible] ആ രണ്ടില്ലങ്ങൾക്കും തമ്മിൽ മുൻപിനാലേ ഉണ്ടായിരുന്നു എന്നും സങ്കല്പിക്കുന്നതിൽ വലിയ അപാകമുണ്ടെന്നു തോന്നുന്നില്ല. അങ്ങനെ ചെറുശ്ശേരി ശങ്കരൻ എന്ന വലിയ നമ്പിടിയും ആ ഇല്ലത്തെ കുഞ്ഞുനമ്പിടിയും യഥാക്രമം പൊനത്തിലെ വലിയ നമ്പിടിയും കുഞ്ഞുനമ്പിടിയുമായി. ആ കുടുംബരഹസ്യങ്ങൾ അറിവുള്ള ഉത്തരകേരളീയർക്കു പിൽക്കാലങ്ങളിൽ കൃഷ്ണഗാഥ പൊനം നമ്പൂരിയുടെ കൃഷ്ണപ്പാട്ടായി; അവ അറിയാത്ത ഇതരദേശീയർക്കു് അതു ചെറുശ്ശേരിയുടെ കൃഷ്ണഗാഥയായിത്തന്നെ നിലനിന്നുപോരികയും ചെയ്തു; ഭാരതഗാഥയുടെ പ്രണേതാവു കൃഷ്ണഗാഥാകാരനല്ലെന്നു മേൽ ഉപപാദിക്കും.

മററു ചില മതങ്ങളുടെ അസാധുത്വം:—'കൃതായാം കൃഷ്ണഗാഥായാം' എന്ന ഗ്രന്ഥാവസാനപദ്യത്തിന്റെ തൃതീയപാദത്തിൽ കലിദിനത്തിന്റെ സൂചനയുണ്ടെന്നു കരുതുന്നതു നിഷ്ഫലമാകുന്നു. അതു ഗ്രന്ഥകാരന്റെ പദ്യംതന്നെയാണെന്നുള്ളതിനു സംശയമില്ല. അതിൽ കലിദിനസൂചനയുണ്ടെന്നു വാദിച്ചാൽ കൃഷ്ണഗാഥയുടെ നിർമ്മിതി കൊല്ലം 825-ാമാണ്ടിടയ്ക്കാണെന്നു സമ്മതിക്കേണ്ടിവരും. അതു തീരെ അസംഭവമാണെന്നു പറയേണ്ടതില്ലല്ലോ. 'കൃതായാം കൃഷ്ണഗാഥായാം' എന്ന മാതിരിയിൽ ഒരു പദ്യത്തെ അനുഷ്ടുപ്പുകളുണ്ടാക്കി അത്യന്തം നിരർത്ഥകമായ ഒരു കലിവാക്യം ആരും സൃഷ്ടിച്ചുകണ്ടിട്ടുമില്ല. ചെറുശ്ശേരി പദം 'ചെറുച്ചേരി' എന്നതിന്റെ രൂപാന്തരമാണെന്നും, ഓണക്കാലത്തു കന്യകകൾ രണ്ടു ഭാഗമായി ആളുകളെ നിർത്തുന്നതിനു ചേരി എന്നു പറയാറുണ്ടെന്നും അതുകൊണ്ടു വടക്കൻപാട്ടിനു ചേരിപ്പാട്ടെന്നു പേർ യോജിക്കുമെന്നും കൃഷ്ണഗാഥയുടെ രീതി വടക്കൻപാട്ടിനോടു വളരെ അടുപ്പമുള്ളതാണെന്നും,

"തച്ചോളിപ്പാലാട്ടേക്കോമപ്പുണ്ണി
തച്ചോളിപ്പാലാട്ടേക്കോമപ്പുണ്ണി"

എന്ന വടക്കൻപാട്ടിന്റെ ആദ്യത്തെ ഭാഗത്തിന്റെ ഒടുവിലുള്ള നാലക്ഷരം വെട്ടിച്ചുരുക്കി ബാക്കിയുള്ള അംശം രണ്ടു പ്രാവശ്യം ആവർത്തിച്ചു പിന്നീടു ദ്വിതീയഭാഗം യാതൊരു ഭേദഗതിയുംകൂടാതെ ചൊല്ലുമ്പോൾ അതു

"തച്ചോളിപ്പാലാട്ടേ–തച്ചോളിപ്പാലാട്ടേ–
തച്ചോളിപ്പാലാട്ടേക്കോമപ്പുണ്ണി"

എന്നു രൂപം കൈക്കൊണ്ടു ചെറുച്ചേരിപ്പാട്ടായി പരിണമിക്കും എന്നും കണ്ടൂർ നാരായണമേനോൻ 1092 കർക്കടകത്തിലെ കൈരളിയിൽ ഉപന്യസിക്കുകയുണ്ടായി. ചെറിയ രണ്ടു ചേരിയായി സൈന്യം നിരന്നു പടവെട്ടുന്ന ജാതിയിലുള്ള ചതുരംഗായോധനത്തിനും പ്രസ്തുതകൃതിക്കും തമ്മിലുള്ള ബന്ധത്തെപ്പറ്റി ഐതിഹ്യം സൂചിപ്പിക്കുന്നതിനാൽ ആ വഴിക്കും ചെറുച്ചേരി എന്ന പദം ഉത്ഭവിച്ചിരിക്കാമെന്നു് അദ്ദേഹം അഭിപ്രായപ്പെടുന്നു. ഇവിടെ നാം വടക്കൻപാട്ടുകൾക്കു ചേരിപ്പാട്ടുകൾ എന്നൊരു പേരേ ഇല്ലെന്നു് ഓർമ്മിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടു കണ്ടൂരിന്റെ ഏതദ്വിഷയകമായ അഭിപ്രായം അംഗീകാര്യമല്ല. ആ അഭിപ്രായത്തിന്റെ ഒരു രൂപാന്തരംമാത്രമാണ് 'ചെറുശ്ശേരി' എന്നതു 'ചെറുചീര്' എന്നതിൽനിന്നു നിഷ്പന്നമായ ഒരു പദമാണെന്നുള്ള ചിലരുടെ വാദം. ചീര് എന്ന പദത്തിനു ഗണമെന്നല്ലാതെ ശീലെന്നു് അർത്ഥമില്ല എന്നുള്ള വസ്തുത ഇവിടെ സ്മരണീയമാണ്. പോരാത്തതിനു വടക്കൻപാട്ടിലെ ആദ്യത്തെ ഭാഗം (നാലക്ഷരം കുറച്ചിട്ടാണെങ്കിലും) ഇരട്ടിക്കുമ്പോൾ അതു് എങ്ങനെ ചെറുചീരാകുമെന്നുള്ള ചോദ്യവും പ്രകൃതത്തിൽ ന്യായമായി ഉത്ഭവിക്കുന്നു. അതുപോലെ കൃഷ്ണഗാഥയുടെ പ്രണേതാവു മേൽപ്പുത്തൂർ ഭട്ടതിരിയുടെ സമകാലികനായ പൂന്താനം നമ്പൂരിയാണെന്നു വാദിക്കുന്നതും ക്ഷോദക്ഷമമല്ല. ഭാഷാരീതികൊണ്ടു കൃഷ്ണഗാഥ കൊല്ലം 7–ാംശതകത്തിലെ കൃതിയാണെന്നു നിസ്സംശയമായി സ്ഥാപിക്കാവുന്നതാണ്. ഈ അഭിപ്രായങ്ങൾക്കൊന്നിനുംതന്നെ ബാലകൃഷ്ണൻനായരുടെ ഗവേഷണഫലങ്ങളെ പശ്ചാൽകരിക്കുന്നതിനു തക്ക പ്രാമാണികതയില്ലെന്നു പറയേണ്ടതുമില്ലല്ലോ.

ഗ്രന്ഥോൽപത്തിയെപ്പറ്റിയുള്ള ഐതിഹ്യം:—അത്യന്തം പരിണതപ്രജ്ഞനായ ഒരു പണ്ഡിതപ്രവേകനും മഹാകവിയുമായിരുന്നു ചെറുശ്ശേരി നമ്പൂരി. കൃഷ്ണഗാഥയുടെ ഉത്പത്തിക്കുള്ള കാരണത്തെ സംബന്ധിച്ചു നിലവിലിരിക്കുന്ന ഒരൈതിഹ്യമുള്ളതു് ഇവിടെ സംക്ഷേപിക്കാം. രാജാവും നമ്പൂരിയുംകൂടി ചതുരംഗം വച്ചുകൊണ്ടിരിക്കുമ്പോൾ അടുത്തു തൊട്ടിലിൽ കുട്ടിയെ കിടത്തി ആട്ടിക്കൊണ്ടിരുന്ന രാജാവിന്റെ പത്നി ഒരു നിലക്കുടിതെറ്റിയാൽ രാജാവിനു് അടിയറവായി എന്നു ധ്വനിപ്പിച്ചിട്ടു് "ഉന്തുന്തു ഉന്തുന്തു ഉന്തുന്തു ഉന്തുന്തു, ഉന്തുന്തു ഉന്തുന്തു ആളെ ഉന്തു"

എന്നു കുട്ടിയെ ഉറക്കുന്ന ഭാവത്തിൽ പാടി ഭർത്താവിന്നു നില്ക്കുകളി കാണിച്ചുകൊടുക്കുകയും അതിന്റെ സാരം ഗ്രഹിച്ച രാജാവു് ആളിനെ ഉന്തി കളിയിൽ ജയിക്കുകയും ചെയ്തു. പത്നി പാടിയ മട്ടിൽ ദശമം പാട്ടാക്കണമെന്നു സന്തുഷ്ടനായ രാജാവു നമ്പൂരിയോടു് ആജ്ഞാപിക്കുകയും നമ്പൂരി ആ ആജ്ഞയ്ക്കു വിധേയനായി കൃഷ്ണഗാഥ നിർമ്മിക്കുകയും ചെയ്തു. ഈ ഐതിഹ്യത്തിൽ അസ്വാഭാവികമാണെന്നു പറയത്തക്ക വൈകല്യമൊന്നും കാണുന്നില്ല. മഞ്ജരീവൃത്തത്തിൽ ചില പാട്ടുകൾ കീർത്തനരൂപത്തിലും മറ്റും അതിനു മുമ്പും ഉണ്ടായിരുന്നിരിക്കാം. അതു് ഒരു ഭാഷാകാവ്യനിർമ്മിതിക്കു് ഉപയോഗിക്കുവാൻ ധൈര്യപ്പെട്ടതു നമ്പൂരി ഒരു വശ്യവചസ്സായിരുന്നതുകൊണ്ടാണു്. കൃഷ്ണഗാഥയിൽ ഐദമ്പര്യേണ നമ്മുടെ ആശ്ചര്യത്തെ ആർജ്ജിക്കുന്നതു് അതിലെ പദലാളിത്യമാണല്ലോ. ഒരു സ്ത്രീനിമിത്തമായി തനിക്കു ഗ്രന്ഥനിർമ്മാണത്തിനു് അവസരം നേരിട്ടപ്പോൾ ആ ഗ്രന്ഥം പൊതുവേ സ്ത്രീകൾക്കു് അർത്ഥഗ്രഹണംചെയ്തു പാടി ആനന്ദിക്കത്തക്ക നിലയിൽ രചിക്കുന്നതു് അഭിലഷണീയമാണെന്നു കവിക്കു തോന്നിയിരിക്കാം. കൃഷ്ണഗാഥയിലെ സംസ്കൃതപദവൈരള്യവും ബന്ധപാരുഷ്യരാഹിത്യവും തന്നെയായിരിക്കണം ഏതോ ഒരു പല്ലവഗ്രാഹിയായ പണ്ഡിതനെക്കൊണ്ടു് "എരിശ്ശേരിക്കു കഷണമില്ല" എന്നു പറയിക്കുകയും ചിന്താശീലനായ മറ്റൊരു പണ്ഡിതനെക്കൊണ്ടു് "ഇളക്കിനോക്കിയാൽ കാണാം" എന്നു് അതിനു പ്രത്യുത്തരം നല്കിക്കുകയും ചെയ്തതു്.

കവിയുടെ പാണ്ഡിത്യം:—കൃഷ്ണഗാഥയുടെ ഓരോ ശീലിലും കവിതന്റെ ആലങ്കാരികമൂർദ്ധന്യതയെ അതിസ്പഷ്ടമായി പ്രകടീകരിക്കുന്നു. പല പ്രാവശ്യം ഭാഗവതം ദശമസ്കന്ധം വായിച്ചു് ആ പുരാണസ്വരൂപവുമായി സാത്മ്യം പ്രാപിച്ച ഒരു ഭാഗവതശിരോമണിയായും നാം അദ്ദേഹത്തെ പ്രസ്തുതകൃതിയിൽ സന്ദർശിക്കുന്നു. കൃഷ്ണഗാഥയിലെ വൃത്തം പ്രായേണ ആദ്യന്തം മഞ്ജരിയാകയാൽ അതിൽ സംസ്കൃതപദപ്രയോഗത്തിനു് അവസരമില്ല. എന്നാൽ സ്വർഗ്ഗാരോഹണകഥയിൽ അദ്ദേഹം വേറെ ഏഴു വൃത്തങ്ങളെക്കൊണ്ടുകൂടി അല്പാല്പമായി കൈകാര്യം ചെയ്തിട്ടുണ്ടു്.

"ഉരുവായ മൊഴികൊണ്ടു ഗുരുവായ പരൻതന്നെ-
പ്പരിചോടു പുകഴ്ന്നവർ തെളിഞ്ഞോരം,
പെരിയൊരു പുരുഹൂതനരികെ ചെന്നണഞ്ഞിതാ-
നരിയൊരു ഹരിയോടു വിരവോടപ്പോൾ." (1)

"പുതിയ ചൊല്ലുകൊണ്ടു പുരുഷൻതന്നെയ-
പ്പുരുഹൂതൻ നിന്നു പുകഴ്ന്നപ്പോൾ
മുദിതരായുള്ള മുനികളെല്ലാമ-
മുകിൽവർണ്ണൻതന്നെപ്പുകഴ്ന്നോരം." (2)

"അഗ്രജം പാരാതെ പാണ്ഡുസുതന്മാരുമുടൻ
ഉദ്ധൂളി ശോഭിച്ചു വന്നങ്ങു ചത്വരാന്തരേ വാഴ്ത്തിനാർ." (3)

"ഉത്തമകാന്തിമെത്തിയിരുന്ന നിത്യനെ നീതിയോടേ
ഭക്തി പൊഴിഞ്ഞു ചിത്തമഴിഞ്ഞു ഭക്തർ പുകഴ്ന്നനേരം." (4)

"ഉത്തമരായുള്ളശാലികളോരം
ഭക്തി പൊഴിഞ്ഞു പുകഴ്ന്നു തെളിഞ്ഞു
അച്യുതപാദസരോരുഹയുഗം
നിശ്ചലരായി വണങ്ങിനനേരം." (5)

"നിമേഷം വെടിഞ്ഞോർ നിരന്നീടിനോര-
ന്നിജ മന്ദിരേ നിർമ്മലേ സംവസന്തം
ഗുണാതീതരൂപം രമാധീശമേവം
ദിനാധീശപരന്മാർ പുകഴ്ന്നോരുനേരം." (6)

"കമലാകുചപരിലാളിതകശൽതന്നിണ കനിവോ-
ടമരാവലി വിരവോടഥ തൊഴുതീടിന സമയേ
വിവിധാഗമവചസാമപി പൊരുളാകിന ഭഗവാൻ
വിധുശേഖരനുപഗമ്യ ച മധുസൂദനസവിധേ." (7)

എന്നീ മട്ടുകളിലുള്ളവയാണ് ആ വൃത്തങ്ങൾ. അവയ്ക്കു മഹാകാവ്യങ്ങളിലെ സർഗ്ഗാന്തശ്ലോകങ്ങളുടെ സാദൃശ്യമുണ്ട്. നാലാമത്തെ വൃത്തം തന്നെയാണ് ഗ്രന്ഥത്തിന്റെ അവസാനത്തിലുള്ള

"മറപൊരുളായി മറന്തവനോ ഹരി;
മലർമകൾകൊങ്ക പുണർന്നവനോ ഹരി;
മരുമതവെണ്ണ നുകർന്നവനോ ഹരി;
മരുതുമരങ്ങൾ ഞെരിച്ചവനോ ഹരി."

ഇത്യാദി ഹരിസ്തുതിയിലും കാണുന്നതു്. ആ രീതികളിൽ കവനം ചെയ്യുമ്പോൾ മഹാകവിയുടെ സംസ്കൃതപ്രേമം അണപൊട്ടിയ പുഴപോലെ അസങ്കോചമായി പ്രവഹിക്കുന്നു.

"ചലൽകുന്തളം ചഞ്ചലാപാംഗരമ്യം
മിളൽകുണ്ഡലോല്ലാസിഗണ്ഡാഭിരാമം
മൃദുസ്മേരമേവം മുഖാംഭോരുഹം തേ
സ്മരിക്കായ്‌വരേണം മരിക്കുന്നനേരം."

"മുരശാസന, നരകാന്തക, മുഖരീകൃതമുരളീ-
വിവശീകൃതജനമാനസസരസീരുഹവിനതേ,
ചരിതാമൃതവിവശീകൃതഭുവനാഖിലവസതേ,
നിരുപാധിക, നിയതം തവ തിരുമെയ് പരികലയേ."

തുടങ്ങിയ വരികൾ ആ ഘട്ടത്തിലുള്ളവയാണ്. അദ്ദേഹം ഒരു ശാസ്ത്രജ്ഞനായില്ലെങ്കിലും അനവധി സംസ്കൃതകാവ്യനാടകങ്ങൾ വായിച്ച് അനന്യസാധാരണമായ സംസ്കാരം സിദ്ധിച്ച ഒരു ഹൃദയമായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്നതു്. പള്ളിക്കുന്നത്തു ക്ഷേത്രത്തിലെ കദളിപ്പുറം ശങ്കരകവിയേയും അതിന്റെ മേലി ശാന്തിക്കാരനായ കൃഷ്ണശാസ്ത്രികാരനെ

ലും നിറയ്ക്കുന്നതായി ഐതിഹ്യമുള്ളതു തീരെ അസംഭാവ്യവും അതു് അതിന്റെ ഉപജ്ഞാതാക്കന്മാൎക്കു ലളിതകോമളമായ ഭാഷാകവിതയുടെ നേൎക്കുള്ള അവജ്ഞയുടെ പ്രത്യക്ഷലക്ഷ്യവുമാണെന്നേ ഇക്കാലത്തെ സഹൃദയന്മാർ കരുതേണ്ടതുള്ളൂ.

കവിതയുടെ മെച്ചം:—കൃഷ്ണഗാഥയിൽ ഏതു ഭാഗം വായിച്ചാലും അതിന്റെ പ്രണേതാവു സരസ്വതീദേവിയുടെ സവിശേഷമായ അനുഗ്രഹത്തിനു പാത്രീഭവിച്ച ഒരു പുണ്യപുരുഷനാണെന്നു ഭാവുകന്മാൎക്കു നിരീക്ഷിക്കാവുന്നതാകുന്നു. ഏതു വിഷയത്തെപ്പററിയുള്ള പ്രതിപാദനത്തിനും അദ്ദേഹത്തിനു് അന്യാദൃശമായ നൈപുണ്യമുണ്ടു്. അൎത്ഥാലങ്കാരപ്രയോഗത്തിൽ അദ്ദേഹത്തെ ജയിക്കുവാൻ കേരളീയകവികളിൽ ആൎക്കുംതന്നെ സാധിച്ചിട്ടില്ല. പ്രത്യേകിച്ചു് ഉൽപ്രേക്ഷാകല്പനയിൽ അദ്ദേഹത്തിനുള്ള പാടവം അദ്വിതീയമാകുന്നു. അതുകൊണ്ടുതന്നെയാണു് 'ഉപമാ കാളിദാസസ്യ' എന്നപോലെ 'ഉൽപ്രേക്ഷാ കൃഷ്ണഗാഥായാം' എന്നൊരു ആഭാണകമുള്ളതും. പ്രകൃതിവൎണ്ണനമായാലും, ലോകസ്വഭാവനിരൂപണമായാലും അദ്ദേഹത്തിനു് ഏതു സന്ദൎഭവും ഒന്നുപോലെ ഉദാത്തമായ കവിതകൾക്കു പ്രയോജകീഭവിക്കുന്നു. ശൃംഗാരവും ഹാസ്യവുമാണു് അദ്ദേഹത്തിനു് ഏററവും അഭിമതങ്ങളായ രസങ്ങൾ. എങ്കിലും രൌദ്രം, ഭയാനകം മുതലായ മററു ചില രസങ്ങളുടെ പ്രതിപാദനത്തിലും അദ്ദേഹം അമേയമായ പ്രാഗത്ഭ്യം പ്രദൎശിപ്പിക്കുന്നുണ്ടു്. ഭാഷയുടെ കാൎയ്യത്തിലും നമ്മുടെ മഹാകവി ഒട്ടും പിന്നോക്കമല്ല. കൃഷ്ണഗാഥയിൽ കൃഷ്ണോൽപത്തിമുതൽ സ്വൎഗ്ഗാരോഹണംവരെ നാല്പത്തേഴു കഥകൾ അടങ്ങിയിരിക്കുന്നു. അവയിൽ കംസവധഗതിവരെയുള്ള ഭാഗങ്ങൾക്കു് അല്പം മാററുകൂടുമെങ്കിലും അതിനപ്പുറമുള്ള രുക്മിണീസ്വയംവരം, സൌഭദ്രികഥ മുതലായ പല ഭാഗങ്ങൾക്കും അവയെപ്പോലെതന്നെ ആസ്വാദ്യതയുണ്ടു്. ഭാഗവതകാരനെപ്പോലെ ചെറുശ്ശേരിയും തന്റെ ഗ്രന്ഥത്തിന്റെ പൂൎവ്വാൎദ്ധം മുഴുവൻ വിനിയോഗിക്കുന്നതു ശ്രീകൃഷ്ണന്റെ ബാല്യക്രീഡാവൎണ്ണനത്തിനാകുന്നു.

ചില ചിത്രങ്ങൾ:—കൃഷ്ണഗാഥാകാരന്റെ വാക്ചിത്രചാതുൎയ്യമാണു് എന്നെ അത്യന്തം ആശ്ചൎയ്യവിവശനും ആനന്ദതുന്ദിലനുമാക്കീട്ടുള്ളതു്. ഒരിക്കലെങ്കിലും വായിച്ചിട്ടുണ്ടെങ്കിൽ ഒരു കാലത്തും ഹൃദയഭിത്തിയിൽനിന്നു മങ്ങിയോ മാഞ്ഞോ പോകാതെ പരിലസിക്കത്തക്കവണ്ണം അത്ര സജീവങ്ങളും സൎവ്വാംഗസുന്ദരങ്ങളുമാണു് ആ ചിത്രങ്ങൾ. ഏതാനും ചില ഉദാഹരണങ്ങൾകൊണ്ടു് ഈ അഭിപ്രായത്തിന്റെ സാധുത്വം സമൎത്ഥിക്കുവാൻ ശ്രമിക്കാം.

(1) കൃഷ്ണന്റെ ബാലസ്വഭാവവൎണ്ണനം:—

“അച്ഛനെപ്പോലെയുടുക്കേണമെന്നിട്ടു
നൽച്ചേല കൊണ്ടങ്ങുടുക്കും നന്നായ്;

മാനിച്ചുനിന്നച്ഛൻ കുമ്പിടും നേരത്ത–
ത്താനകളിക്കും ചുമലിലേറി;
തേവാരിക്കേണമിന്നച്ഛനെന്നിക്ക നീ
പൂവെല്ലാം കൊണ്ടെത്തായെന്നു ചൊല്ലും;
അച്ഛനും താനുമായിച്ചായിലങ്ങനെ
നിച്ചലും നിന്നു പടകളിക്കും;
‘എൻകണി കാണണം നിങ്ങളിന്നെല്ലാരും’
എന്നങ്ങു ചൊല്ലീട്ടു വീടുതോറും
കോഴികൾ കൂകുമ്പോൾ കോഴകൾ കൂടാതെ
ഗോവിന്ദൻ പാടിക്കൊണ്ടങ്ങു ചെല്ലും.
മാരി ചൊരിയുന്ന നേരത്തു കോടിയിൽ
നേരേ പോയ് നീരെല്ലാമേല്ക്കും മെയ്യിൽ;
കയ്യേപ്പിടിപ്പാനായാരേലും ചെല്ലുമ്പോൾ
‘അയ്യോ!’ എന്നിങ്ങനെ കൂട്ടും തിണ്ണം.
അത്ഭുതമായുള്ള പാവകളേതോരോ
ശില്പികൾ കൊണ്ടെക്കൊടുത്തതെപ്പോഴും;
വാഴപ്പഴങ്ങൾ താൻ തിന്നുന്ന നേരത്തു
വായിൽക്കൊടുക്കുമപ്പാവകൾക്കും,
‘അറിയാത നല്ലോരേ’യെന്നങ്ങു ചൊല്ലിക്കൊ–
ണ്ടോമനെ കയ്യിൽക്കൊടുക്കും പിന്നെ;
ചാലക്കിടന്നങ്ങുറങ്ങുന്ന നേരത്തു
ചാരത്തുതന്നേ കിടത്തിക്കൊള്ളും;
നാണികൊണ്ടു പടുത്ത നിലംതന്നിൽ
ബിംബിതനായിട്ടു തന്നെക്കണ്ടാൽ
അഞ്ചിതമാകിയ പുഞ്ചിരി തൂകീട്ടു
ചെമ്മയോടെ പാണിയും പിടിച്ചുകൊള്ളുവാൻ.’’

എന്നും മറ്റും ജനാടിയിലെ കൃഷ്ണലീല കവിക്ക് എത്രതന്നെയെല്ലാം വിസ്തരിച്ചാലും അലംഭാവമുണ്ടാകുന്നില്ല. ആ പ്രേമവത്തെത്തന്നെ പുരസ്കരിച്ചു കംസവധാനന്തരം ശ്രീകൃഷ്ണനെക്കൊണ്ടു നന്ദനോട് ഒരു വാത്സല്യവചസ്സ് ഇങ്ങനെ പറയിക്കുന്നു:

‘‘അച്ഛനായുള്ളതു നീയൊഴിച്ചില്ലെനി–
ക്കച്യുതൻ തന്നുടെ പാദത്താണേ;
പെറ്റുവളർത്തൊരു തായയായ് നിന്നതും
മുറ്റുമെനിക്ക മാതാവല്ലോ:
ആറിലും തീയിലും വീഴാതെകണ്ടെന്നെ–
പ്പോറ്റിവളർത്തതു നിങ്ങളല്ലോ.
ഇങ്ങനെയുള്ള ഞാനെന്നെ മറക്കിലും
നിങ്ങളെയേതും മറക്കയില്ല.

*  *  *

എന്നമ്മതന്നോടു ചൊല്ലേണം പിന്നെ നീ–
യെന്നെ മറക്കൊല്ലായെന്നിങ്ങനെ;
പാൽവെണ്ണയുണ്ണാഞ്ഞു വേദനയുണ്ടുള്ളിൽ–
പ്പാരമെനിക്കെന്നു ചൊല്ലു പിന്നെ;
വെണ്ണയും പാലുമിങ്ങാരാനും പോരുന്നോ–
രുണ്ടെങ്കിൽ മെല്ലെ വരുത്തേണമേ,
വാഴപ്പഴങ്ങളും വണ്ണംതിരണ്ടവ;
കേഴുവാനൊല്ലാസ്ഥിലെന്നു ചൊല്ലു.

*  *  *

പിള്ളരെ നുള്ളിനാരെന്നങ്ങു ചൊല്ലീട്ടു
പീലികൊണ്ടെന്നെയടിച്ചാളമ്മ;
കോലുകൊണ്ടന്നു വഴക്കായിപ്പോയിക്കൊ–
ണ്ടുണ്ണിനു വാരാതെ നിന്നനേരം
തണ്ടുമായെന്നതിന്നന്നു നല്കീടിനാ
കണ്ടിക്കമ്പോല മറക്കൊല്ലാതെ;
പൊന്തിനോരോരോ പുലമ്പിനിന്നീട്ടുന്ന
കിന്തിനിന്നിയെന്നാനും വീഴൊല്ലാതെ;
പാവകളൊന്നുമേ പാഴായിപ്പോകാതെ
പാലിച്ചുകൊള്ളണം പാരാതെ നീ.
ചേണാർനിന്നുള്ളോരോണവില്ലൊന്നുമേ
ഞാണാറ്റുപോകൊല്ല ഞാൻ വരുമ്പോളം.''

വളരെക്കാലം കഴിഞ്ഞതു് ഒരിക്കൽ ശ്രീകൃഷ്ണൻ ആസന്നവാൎദ്ധക്യരായ നന്ദഗോപരും യശോദയും നന്ദനും ഭാൎഗ്ഗവതീൎത്ഥത്തിൽ സൂര്യഗ്രഹണ മുഹൂൎത്തത്തിൽ സ്നാനത്തിനായി പോകുകയും അവിടെവച്ചു് അവിട്ടത്തെ കാണുകയും ചെയ്യുന്നു. ആ അവസരത്തിൽ അവർ എന്താണു് ചെയ്തതെന്നു കവിതന്നെ പറയട്ടെ:

''പാരിച്ചുനിന്നുള്ള പാഴാട്ടു ചെയ്കയാൽ
പാശത്തെക്കൊണ്ടു പിടിച്ചുകെട്ടി
തിണ്ണം വലിച്ചുമുറക്കി ഞാൻ നില്ക്കയാ–
ലുണ്ണിപ്പൂമേനിയിൽപ്പുണ്ണില്ലല്ലീ?
എന്നങ്ങു ചൊല്ലിത്തലോടിത്തുടങ്ങിനാൾ
നന്ദജൻതന്നുടെ മേനിതന്നെ.''

ഇങ്ങനെ ബാല്യത്തിലെ പല പല ലീലകൾ ആ ഭാഗ്യവതി വർണ്ണിച്ചു ഭഗവാനെ ചുംബിക്കുന്ന അവസരത്തിൽ നാരദൻ

''നിത്യവും കണ്ട കിനാവുകളെല്ലാമേ
സത്യമെന്നിങ്ങനെ ചൊല്ലാമിപ്പോൾ;

മുന്നമേപ്പോലെ വന്നിന്നു ഞാനൊന്നുടെ
പൊന്നോമൽപ്പൈതലെപ്പുണരാല്ലോ.
എന്തുമേ കോമളിന്നോമൽകളിപ്പതി–
ന്നിന്നിനിയാമോ ചൊല്ലുണ്ണിക്കണ്ണാ!
തിങ്കളെച്ചെന്നു പിടിപ്പതിന്നായിട്ടി–
ന്നെൻകഴുത്തേറുക വേണ്ടയോ ചൊൽ?
ഓടിവന്നെന്നുടെ മാറിടത്തിലായ്–
ത്താടി പിടിച്ചു വലിക്കണ്ടായോ?"

എന്നിങ്ങനെ വാത്സല്യനിഷ്യന്ദമായി ഓരോന്നു പറഞ്ഞു് ആനന്ദിക്കുന്നു. പിതാക്കന്മാർക്കൊത്ത പുത്രൻ; പുത്രനു യോജിച്ച പിതാക്കന്മാർ. അർത്ഥത്തിനൊത്ത ശബ്ദം; ശബ്ദത്തിനൊത്ത അർത്ഥം. എല്ലാം നിസർഗ്ഗകോമളം; നിരാഭരണസുന്ദരം; നിരതിശയരമണീയം.

ഗോവർദ്ധനോദ്ധാരകനായ ശ്രീകൃഷ്ണനെ നാരദാദിമഹർഷിമാർ സ്തുതിക്കുന്നതു താഴെക്കാണുന്ന വിധത്തിലാണു്; അതു് അലങ്കാരത്തിന്റെ സമഞ്ജസമായ സമ്മേളനംകൊണ്ടുകൂടി ശോഭിക്കുന്നു:

"മാരിവരുന്നേരം നല്ക്കുട ചൂടുവാ–
നാരുമൊരുത്തരും താരാത്തതാരോ?
കുന്നു ചുമന്നിട്ടു വെണ്ണ ചുമന്നുള്ളോ–
രുണ്ണിക്കൈ നോകുന്നതില്ലയോ ചൊൽ?
കുന്നു ചുമക്കേണമെന്നങ്ങു ചിന്തിച്ചോ
വെണ്ണ ചുമന്നിട്ടു ശീലിച്ചു നീ?
വെണ്ണയെന്നോർത്തിട്ടു കുന്നിനെത്തന്നെയും
മെല്ലവേ വായിലങ്ങാക്കൊല്ലാതെ.

(2) വേണുഗാനം:—ഭഗവാന്റെ വേണുഗാനത്തിന്റെ മാധുര്യം കവിയുടെ മുഖത്തുനിന്നുതന്നെ കേൾക്കേണ്ടതാണു്:

"ഷട്പദമാലകളുത്തമമാമോരോ
പുഷ്പരസത്തെ വെടിഞ്ഞുടനേ
ഗാനമായ് മേവിന തേനെക്കുടിപ്പാനാ–
യാനനംതന്നിലേ ചെന്നുപുക്ക.
കോകിലജാലങ്ങൾ കോലക്കുഴൽ കേട്ടു
മൂകങ്ങളായങ്ങു നിന്നുപോയി,
ചേണാർന്ന വേണുതൻ തേനാർന്ന ഗാനത്തെ–
ത്താനന്നു നാദത്തിൻ മീതേ കേട്ടു്
വേലപ്പെടാതെതാൻ മാനിച്ചുനിന്നിട്ടു
ചാലപ്പാടിപ്പാനായെന്നപോലെ.

* * *

മാണ്പെട്ടുന്നോ ചില മാൻപേടകളെല്ലാം
ചാമ്പിമയങ്ങിന കണ്മിഴിയും,

ഒട്ടൊട്ടു ചിരിച്ചുകൊണ്ടിഷ്ടത്തിലൻപോടു
വട്ടത്തിൽ മേവീതേ പെട്ടെന്നപ്പോൾ.
മന്ഥരമായോരു കന്ധരംതന്നെയും
മന്ദം നടുങ്ങ തിരിച്ചുയർത്തി,
ചില്ലികളാലൊന്നു മെല്ലെന്നുയർത്തീട്ടു
വല്ലവീവല്ലഭൻതന്നെ നോക്കി
കണ്ണങ്ങളാലൊന്നു തിണ്ണം കലമ്പിച്ചു
കണ്ണൻകഴല്ക്കു കൊടുത്തു ചെമ്മേ,
നാവല്ലാണ്ടെ പുല്ലെല്ലാം പാതി ചവച്ചങ്ങു
നാക്കുന്ന മെയ്യിലൊഴുകിനിന്നു.''

മറ്റൊരവസരത്തിൽ ആ ഗാനത്തെത്തന്നെ പ്രശംസിച്ചു യശോദ കൃഷ്ണനോടു പറയുകയാണു്:

''കന്നുകിടാക്കൾ കുടിപ്പതിന്നായിക്കൊ-
ണ്ടൊന്നുമേ ചെല്ലുന്നതില്ല കണ്ണാ!
ചെന്നവയൊന്നും കുടിക്കുന്നതില്ല, കാൺ;
മന്ദമായ് നോക്കുന്നതിങ്ങുതന്നെ.
നല്ക്കുഴൽ കേട്ടു തന്മക്കളെയൊന്നുമേ
നോക്കുന്നതില്ല കാൺ ധേനുക്കളും.
രാവായിപ്പോയാലിക്കാലി കറപ്പതി-
ന്നാവതല്ലെന്നു തോന്നണം നീ;
കാലി കറന്നങ്ങു പോയിട്ടു വേണം നിൻ
കോലക്കുഴൽവിളിയെന്മകനേ!''

ശൃംഗാരരസവർണ്ണനം:—ഇനി ചില രസങ്ങളെ കവി ഏതു തരത്തിൽ വികസിപ്പിക്കുന്നു എന്നു പരിശോധിക്കാം. സംഭോഗശൃംഗാരത്തെക്കാൾ വിപ്രലംഭശൃംഗാരമാണു് കവിക്കു വർണ്ണിക്കുവാൻ ഒന്നുകൂടി പ്രചോദനം നല്കുന്നതു്. അസ്തമയവർണ്ണനഘട്ടത്തിൽ ചക്രവാകങ്ങളുടെ അവസ്ഥ അദ്ദേഹം പ്രപഞ്ചനംചെയ്യുന്ന പരിപാടി നോക്കുക:

''കോകങ്ങളെല്ലാമേ ഗോപതിമണ്ഡലം
കോപിച്ചുനോക്കിയിരുന്നുടനെ
തുമതിരണ്ടോരു പേടുമുഖംതന്നെ
പ്രേമമിയന്നങ്ങു നോക്കും ചെമ്മേ.
താമരനൂലങ്ങു കൊത്തിവലിച്ചു താൻ
കാമിനിക്കായിക്കൊടുക്കും മെല്ലെ.
നീലിമകോലിന വേലയെക്കണ്ടിട്ടു
നീളെ നെടുതായി വീർക്കും പിന്നെ.
വാപികതൻ മറുതീരത്തെ നോക്കീട്ടു
മാഴ്കിത്തളർന്നൊന്നു കൂകും മെല്ലെ.

പക്ഷതികൊണ്ടു തൻപക്ഷിണിതന്നെയു-
മക്ഷമനായിത്തഴുകിനിന്നു്
നെഞ്ചകംതന്നിലേ പഞ്ചശരം നട്ടു
ചഞ്ചൂപുടംതന്നെ വായ്ക്കൊണ്ടവൻ
ചോകുന്നേരെങ്കിൽ തേറൊന്നങ്ങു ചൊല്ലീട്ടു
തൂകിത്തുടങ്ങീതു കണ്ണുനീരും.''

തിര്യക്കുകളുടെ ശൃംഗാരം ശൃങ്ഗാരാഭാസമാണെന്നു ശപഥംചെയ്യുന്ന സാഹിത്യാചാര്യന്മാർ ഈ വർണ്ണനം ഒന്നു വായിക്കേണ്ടതാണു്. കോകവിരഹത്തെപ്പററിയുള്ള വിവരണം ഇത്ര ഹൃദയങ്ഗമമാകാമെങ്കിൽ കോകസ്തനികളായ വ്രജസുന്ദരിമാരുടെ വിരഹത്തെപ്പററിയുള്ള ചിത്രണം എത്ര നിർവൃതിപ്രദമായിരിക്കേണ്ട! താഴെ ഉദ്ധരിക്കുന്നതു് അവരുടെ ചന്ദ്രോപാലംഭത്തിലെ ഒരു ഭാഗമാണു്:

''മാപാപിയാകിന തിങ്കളിന്നെങ്ങളെ-
ക്കോപിച്ചു കൊല്ലുവാനൊന്നു വന്നു.
നേരിട്ടു നിന്നവൻ വന്ദം പോക്കുവാൻ
പാരിടംതന്നിലിന്നാരുമില്ലേ.
രാഹുവിൻ കണ്ഠമോ നാരായണൻ പണ്ടേ
നേരേ തറിച്ചുകളഞ്ഞാനല്ലോ.
വാരിധി പണ്ടു കടഞ്ഞോരു നേരത്തു
ബാഡവപാവകൻതങ്കൽനിന്നു്
സാരമായുള്ളോരു പിണ്ഡമെഴുന്നിവൻ
വാരാറ മണ്ഡലമായിപ്പിന്നെ,
മറെറങ്ങുമാർക്കും പൊറുക്കരുതാഞ്ഞിട്ടു
കാറച്ചെടയൻതാനന്നടനേ
മേളമെഴുന്ന കഴുത്തിലും ഗങ്ഗത-
ന്നോളംതാൻ താവിന മൌലിയിലും
ചേണെഴുന്നോരു ഭൂഷണമായിട്ടു
ചെപ്പോടു നിന്നു ധരിച്ചുകൊണ്ടു,
ദീധിതിമാലയാം ജ്വാലകളേററ
ലോകങ്ങളെല്ലാമേ വെന്തനേരം
ശോഭിതം പൂണ്ടോരു ഭൂതിപോലെങ്ങുമേ
മീതേ പരന്നു ചമഞ്ഞതല്ലോ
വെണ്മ തിരണ്ട നിലാവായി വന്നിട്ടു
ചെമ്മേ നിറഞ്ഞതും കണ്ടതിപ്പോൾ.
നീലമായ് നിന്നവന്നേനിയിൽക്കണ്ടതോ
ചാലക്കളങ്കമല്ലെന്നു ചൊല്ലാം.
ക്ഷോഭമിയന്നോരു കാളകൂടങ്ങളെ
ലാളിച്ചുവച്ചതിക്കാണായിതേ;

താൻകരംകൊണ്ടടനൊന്നുകൊണ്ടല്ലോ
എങ്കൽ വിഷംതന്നെ തൂകുന്നിപ്പോഴും.
തീപ്പൊരിതന്നെ വിഴുങ്ങിച്ചകോരങ്ങൾ
സാധിച്ചുനിന്നതേ പണ്ടുപണ്ടേ;
തീക്ഷ്ണത പൂണ്ട നിലാവിനെയല്ലാസ്ഥിൽ
വായ്ക്കൊണ്ടു നില്ക്കുമാറെങ്ങനെതാൻ?
മാപാപിത്തിങ്കൾ മായുന്നോനല്ലെന്നു,–
മീ പാപമെന്തിനിച്ചെയ്യുന്നതല്ലോ?''

എന്നിങ്ങനെ പരിദേവനം ചെയ്തിട്ടു ഗോപിമാർ ''അല്ലയോ തിങ്കളേ! നിന്നെ രാഹു വിഴുങ്ങുവാൻ വന്നുകഴിഞ്ഞു; ഓടിക്കോ. ശിവന്റെ ശിരസ്സിലിരിക്കുന്ന നിന്റെ ഉണ്ണിയെ ഒരു പാമ്പു വിഴുങ്ങിയെന്നു കേട്ടു; ശൃങ്ഗാരലീലാലോലനായ ശിവൻ അക്കഥ അറിഞ്ഞിട്ടില്ല. കഴിയുമെങ്കിൽ വേഗം പോയി പാമ്പിന്റെ വായിൽനിന്നു് ഉണ്ണിയെ രക്ഷിക്കൂ.'' എന്നും മറ്റും ഓരോ ഭോഷ്കു പറയുന്നു; കാളിന്ദിയിൽ പ്രതിഫലിക്കുന്ന ചന്ദ്രബിംബത്തിൽ പാറകൊണ്ടെറിയുന്നു; കണ്ണാടിയിൽ കാണുന്ന ചന്ദ്രബിംബം കുത്തിപ്പൊട്ടിക്കുന്നു. ഹാ ഹാ! എന്തൊരു വാചാമഗോചരമായ ഉല്ലേഖവൈഭവം!

രാസക്രീഡ നടക്കുന്ന രാത്രി പ്രഭാതപ്രായമായതു കണ്ടപ്പോൾ ഗോപസ്ത്രീകൾക്കുള്ള കോപതാപങ്ങൾ കവി ചുവടേ ഉദ്ധരിക്കുന്ന പ്രകാരത്തിൽ ചിത്രീകരിക്കുന്നു:

''കോഴികളെന്തല്ലോ കാലം വരും മുൻപേ
കൂകിത്തുടങ്ങിയെൻ തോഴിമാരേ?
കാട്ടിലേക്കോഴിക്കു ന്യായമില്ലേതുമേ;
വീട്ടിലേക്കോഴിക്കേ ന്യായമുള്ളൂ.
എന്തൊരു ന്യായമിപ്പാതിരാനേരത്തു
സന്തതമിങ്ങനെ കൂകി നില്പാൻ?
തീക്കനൽ കൊണ്ടന്നു ചഞ്ചുപുടംതന്നി–
ലാക്കുന്നോരാരുമങ്ങില്ലയോ താൻ?

* * *

വണ്ടുകളേ! എന്തു താമരപ്പൊയ്കയിൽ
മണ്ടിത്തുടങ്ങുന്നതിപ്പോഴേ ചൊൽ?
താമരപ്പൂവു വിരിഞ്ഞുതുടങ്ങുന്ന
കാലമിങ്ങെത്തുമന്നോർത്തതില്ലേ.
ആദിത്യദേവാ! നിനക്കു തൊഴുന്നേനം
വാദിച്ച ദേശമേ പോയ്ക്കൊള്ളേണം.
വൃന്ദാവനംതന്നിലിന്നെഴുന്നള്ളായ്കിൽ
നന്നായിരുന്നതുമെങ്ങൾക്കിപ്പോൾ.

ആനായർകോൻതന്റെ പൂമേനി ദൂരവേ–
ച്ചാകുന്നതിപ്പോഴും പോരാനായല്ലോ!
സൂര്യൻ സുതനാം വീരനേ! നിന്നോടു
വേദനയുണ്ടൊന്നതും ചൊല്ലുന്നിപ്പോഴം.
മാർത്താണ്ഡദേവനാം വൃന്ദാവനാന്തനി–
ലെത്തിട്ടു വേണമെഴുന്നള്ളിപ്പാൻ.
ഗോകുലനായകൻ ലീല കഴിഞ്ഞീല;
കോപമുണ്ടാകിലാമെന്തറിവൂ?
ഞങ്ങളറിഞ്ഞതു ചൊല്ലേണമല്ലോതാ–
നെന്നിട്ടു നിന്നോടു ചൊല്ലീതിപ്പോഴം.''

നോക്കുക, കവിയുടെ സംക്ഷിപ്തമായ ഭാവനാപ്രഭാവം! നോക്കിനോക്കി കോൾമയിർക്കൊള്ളുക.

രൌദ്രരസവർണ്ണനം:—പൌണ്ഡ്രകപുത്രനായ സുദക്ഷിണൻ ദ്വാരകാ നിഗ്രഹത്തിനായി ഉൽപാദിപ്പിക്കുന്ന മാരണദേവതയെ കവി താഴെ ക്കാണുന്ന രീതിയിൽ വർണ്ണിക്കുന്നു:

''കുണ്ഡത്തിൽനിന്നങ്ങെഴുന്നതു കാണായി
ചണ്ഡികയെക്കാളതിഭീഷണനായ്
മാരണദേവതയായിച്ചമഞ്ഞിട്ടു
ഘോരനായുള്ളൊരു വഹ്നിതന്നെ.
ചെമ്പിച്ചുനിന്നൊരു കേശവും മീശയും
വൻപിച്ചുനിന്നു വളഞ്ഞകിടും
തീപ്പൊരി തൂകി മിഴിച്ചു ചുവന്നിട്ടു
കോട്ടിയായുള്ളൊരു വൻമുഖവും
ആഞ്ഞുനിന്നീടിനനാരണൻതന്നുമ്പി–
ലാനയും കാതിലണിഞ്ഞു നേരേ.
കണ്ടുള്ളോരെല്ലാരും കാതരരായി
മിണ്ടാതെ നോക്കി നടുങ്ങുന്നേരം
പൂമ്പൊടിപോലെയെഴുന്നതു കാണായി
ഭൂതങ്ങളോരോന്നു പിന്നെപ്പിന്നെ.
പാരം പൊരിഞ്ഞുള്ള കൊള്ളിയുമായിട്ടു
ഘോരമായുള്ളൊരു നോക്കുമായി
ദ്വാരക നോക്കി നടന്നതു കാണായി
മാരണദേവതയോട്ടുംകൂടി.
ദ്വാരകതന്നുടെ ചാരത്തു ചെന്നൊരു
മാരണദേവത പാരമപ്പോൾ
എട്ടു ദിക്കെങ്ങുമേ ഞെട്ടിനടുങ്ങുമാ–
റട്ടഹാസങ്ങളെയാചരിച്ചു.

* * *

ചാല വളർന്നൊരു മോലിയിൽനിന്നിഴും
ജാലകം മേന്മേലേ തെല്ലുയാലേ
കൃത്യൻ ചാരത്തെത്തുന്നോർക്കെല്ലാമേ
കത്തിയെഴുന്നതു കാണായപ്പോൾ.
പാരിച്ചുനിന്നുള്ള പാദങ്ങളെല്ലായാൽ
പാഴ്‌ച്ചുതായിതന്നുതലവും.
ശുഭ്രമായ്‌നിന്നുള്ളോരംബരം തന്നിലു–
ള്ളംബുദജാലകമാല ചാലേ
തങ്ങിവലിച്ചു വരുന്നതു കാണായി
പൊങ്ങിയെഴുന്നുള്ള കേശങ്ങളിൽ.
മാനുഷന്മാരെക്കടിച്ചങ്ങു തിന്മയാൽ
മാറിലെ ചാടുന്ന ചോരതന്നിൽ
നീന്തിയെഴുന്നു വരുന്നതു കാണായി
നീണ്ടുവളർന്നുള്ള ദന്തമാല.
വ്യോമത്തിനേലുള്ള ധാമങ്ങളെല്ലാമേ
ശൂലത്തിന്മേലായിക്കാണായപ്പോൾ.

*   *   *

അന്തകനുള്ളവും കാണുന്നതാകിലോ
വെന്തുനീറീട്ടമപ്പോളിതന്നാൽ.''

ഭയാനകരസവർണ്ണനം:—കംസൻ വാളുമോങ്ങിക്കൊണ്ടു സംഹരിക്കുവാൻ ചാഞ്ഞടുക്കുന്ന ദേവകിയുടെ ഭയമാണു് താഴെക്കാണുന്ന വരികളിൽ കവി വർണ്ണിച്ചിരിക്കുന്നതു്:

''കേസരിവീരൻതന്നാനനംതന്നിലായ്–
ച്ചെന്നുലം കേഴുന്നോരേണംപോലെ
മേവിനിന്നീടുന്ന ദേവകീദേവിതാൻ
ദൈവമേയെന്നങ്ങു ചൊല്ലിച്ചൊല്ലി
ഘോരനായുള്ളോരു കംസനെ നോക്കീട്ടു
പാരം വിറച്ചുതുടങ്ങുമപ്പോൾ;
ചുഴും നിന്നീടുന്ന ലോകരെ നോക്കീട്ടു
കോഴപൂണ്ടേറവും കേഴും പിന്നെ;
ചങ്ങാതിമാരുടെ നന്മുഖം നോക്കി നി–
ന്നിങ്ങനെയെൻകർമ്മമെന്നും പിന്നെ;
അച്ഛനെത്തന്നെയും മെല്ലമേ നോക്കിനി–
ന്നച്ഛനിലേറെ വിളിച്ചുകേഴും;

*   *   *

ആങ്ങളെത്തന്നെ വിളിച്ചുനിന്നീടുമാ–
റോങ്ങിനിന്നതു നടുങ്ങും പിന്നെ;
ആനകദുന്ദുഭിതന്നുടെയാനനം
ദീനയായ് മെല്ലവേ നോക്കി നിൽക്കും.''

താൻ ആരുടെ ശിരസ്സു തൊടുന്നുവോ അയാളും തൽക്ഷണം മരിക്കണം എന്നൊരു വരം വൃകാസുരൻ ശ്രീപരമേശ്വരനോടു വാങ്ങുകയും, അതിന്റെ കാര്യസാധകത്വം പരിശോധിക്കുന്നതിനായിട്ടു ഉടൻതന്നെ വരദാതാവിനെ പിടികൂടുവാൻ മുന്നോട്ടു കുതിക്കുകയും ചെയ്യുന്നു. ആ അവസരത്തിൽ ഭക്തവത്സലനായ ഭഗവാന്റെ പലായനം കവി ഇങ്ങനെ വിസ്തരിക്കുന്നു:

"ചാർത്തിനിന്നീടുന്ന ശാർദ്ദൂലചർമ്മവും
ദോസ്ഥലംകൊണ്ടങ്ങു താങ്ങിത്താങ്ങി,
വേഗത്തെപ്പൂണ്ടു വിറച്ചുനിന്നീടുന്ന
നാഗങ്ങളോരോന്നേ വീഴെവീഴെ,
മുത്താരമായിട്ടു ബന്ധങ്ങളായുള്ളോ-
രസ്ഥികം തന്മാറിൽച്ചാടെച്ചാടേ,
ഉന്മിഷൽകാന്തിയാം വെണ്ണീറുതന്നുടെ
വെണ്മതാനെങ്ങുമേ പൊങ്ങിപ്പൊങ്ങി,
ചേണാറു മേരുമപ്പാണിയിൽച്ചേർന്നുള്ളോ-
രേണത്തിൻപോതവും തുള്ളിത്തുള്ളി,
കണ്ഡലനാഗങ്ങൾ ഫൂൽകൃതിവേഗ്ഗ്യാൽ-
കണ്ണിലെച്ചെങ്കനൽ കത്തെക്കത്തെ,
സ്വർല്ലോകസിന്ധുതൻ കല്ലോലം പൊങ്ങീട്ടു
വെള്ളങ്ങളെങ്ങുമേ തൂകെത്തൂകെ,
ഭൂതലത്തിങ്കൽ പതിച്ചുനിന്നീടുമാ-
ന്നൂതനത്തിങ്കളെ വാരിവാരി,
പേടിച്ചു കേഴുന്ന വാമത്തൊടൻപോടു
പേടിക്ക വേണ്ടയെന്നോതിയോതി,
വാനിലുമെങ്ങുമേ പാഞ്ഞുനിന്നീടിനാൻ
ദാനവൻ പിന്നാലേ ചെല്ലുമാലേ."

ഹാസ്യരസോന്മേഷം:—ഹാസ്യരസപ്രകടനത്തിൽ കേരളീയർക്കു പൊതുവേയും അവരിൽ നമ്പൂരിമാർക്കു പ്രത്യേകമായും നൈസർഗ്ഗികമെന്നുതന്നെ പറയേണ്ട ഒരു വാസനാതിശയമുണ്ടെന്നു മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. അതു കൃഷ്ണഗാഥയിൽ അതിന്റെ അത്യുച്ചമായ കോടിയെ പ്രാപിച്ചിരിക്കുന്നു. ഉപക്രമത്തിൽത്തന്നെ

"സംസാരമോക്ഷത്തിൻ കാരണമായതു
വൈരാഗ്യമെന്നല്ലോ ചൊല്ലിക്കേൾപ്പൂ;
എന്നതുതന്നെ വരുത്തിനിന്നീടുവാ-
നിന്നിതുതന്നെ ഞാൻ നിർമ്മിക്കുന്നു."

എന്നു് ഉപന്യസിച്ചിട്ടു തൃപ്തനാകാതെ

"നിർഗ്ഗുണനായുള്ളോരീശനെക്കൊണ്ടല്ലോ;
നിർഗ്ഗുണമായതു ചേരുമിപ്പോൾ."

മായ വാക്യത്തിൽ കവി പ്രദർശിപ്പിക്കുന്നു. ഇങ്ങനെ എത്ര നോക്കി നാലും വരികളും നിരകളും അന്യകവികൾക്ക് അലഭ്യങ്ങളായ നിറമാലയാണ്!!

ചെറുശ്ശേരിയുടെ ഫലിതപ്രയോഗത്തിനു ദൃഷ്ടാന്തമായെടുക്കാവുന്നതായി രുക്മിണീസ്വയംവരത്തിൽ ഒരു ഘട്ടമുണ്ട്. തോഴിമാർ രുക്മിണിയുടെ മേനിയിൽ തങ്ങൾ മാരാവേശത്തിന്റെ ചിഹ്നങ്ങൾ കാണുന്നു എന്നും ആരിലാണ് ദേവിക്ക് അഭിനിവേശമുണ്ടായിരിക്കുന്നത് എന്നും ചോദിക്കുന്നു. അതിനു രുക്മിണി ധൈര്യം നടിച്ച്

"ഈശ്വരൻതന്നെയൊഴിഞ്ഞു മറ്റാരെയു-
മാശ്രയിച്ചില്ല മന്മാനസംതാൻ;
രാപ്പകലുള്ളൊരു പാഴ്പ്പനികൊണ്ടു ഞാൻ
വായ്പു കുറഞ്ഞു മെലിഞ്ഞിതിപ്പോൾ.
എന്നതുകൊണ്ടല്ലീ മന്മഥമാലെന്നു
നിങ്ങൾ നിനയ്ക്കുന്നു തോഴിമാരേ?"

എന്നു തന്റെ അന്തർഗ്ഗതം സത്യത്തിൽനിന്നു വ്യതിചലിക്കാതെ ഗൂഹനം ചെയ്‌വാൻ ശ്രമിക്കുന്നു. അപ്പോൾ സമീപത്തു കൂട്ടിലിരുന്ന ശാരിക

"ദൈവമേ! നിൻകഴൽ കൈതൊഴുതീടുന്നേൻ:
കൈവെടിയാതീടൊല്ലായെന്നെയെന്നും;
ദേവകീനന്ദനൻതന്നുടെ മെയ്യോടു
കേവലം ചേർക്കേണമെന്നെയും നീ."

എന്നു തന്റെ സ്വാമിനി പലപ്പോഴും ഏകാന്തമായി പാടാറുള്ള പാട്ട് ആവർത്തിക്കുന്നു. അപ്പോൾ തോഴിമാർ ചിരിച്ചുകൊണ്ട്

"കേളാതെല്ലാമേ ചൊല്ലുന്നുതെങ്ങിനേ
മേളത്തിൽ നമ്മുടെ ശാരികതാൻ;
ശാരികപ്പൈതല്ലു കാർവർണ്ണൻതന്നിലേ
മാരമാലുണ്ടായിതെന്നോ വേണ്ടൂ."

എന്നു പറയുകയും രുക്മിണി കിളിയെ കോപത്തോടുകൂടി നോക്കുകയും ചെയ്യുന്നു. അതുകൊണ്ടൊന്നും കിളി കലുങ്ങാതെ പിന്നെയും ദേവിയുടെ ഏകാന്തഗാനം തുടരുകയാണ്:

"കാണുന്നോർകണ്ണിന്നു പീയൂഷമായുള്ള
കാർവർണ്ണൻതന്നുടെ മേനിതന്നെ
കൺകൊണ്ടു കണ്ടു ഞാനെന്നുപോലെന്നുടെ
സങ്കടം പോക്കുന്നു തമ്പുരാനേ?"

അപ്പോൾ തോഴികൾ ശാരികയോട്

"എങ്ങാനും പോകുന്ന കാർവർണ്ണൻതന്നെക്കൊ-
ണ്ടിങ്ങനെ ചൊല്ലുവാനെന്തു ന്യായം?

ഇല്ലാതതിങ്ങനെ ചൊല്ലിത്തുടങ്ങിനാ-
ലുള്ളതെന്നിങ്ങനെ തോന്നുമല്ലോ.''

എന്ന ഫലിതം പൊട്ടിച്ച് അതിന്റെ മുഖം മുദ്രണംചെയ്യുന്നു. എന്നാൽ അതുകൊണ്ടു ദേവിക്ക് അഭിമതപ്രാപ്തി സിദ്ധിക്കുന്നില്ല:

''കാർവർണ്ണൻതന്നുടെ നാമത്തെക്കേട്ടപ്പോൾ
രോമാഞ്ചമായ്ക്കാണായി ദേഹമെല്ലാം.
കാമിനിതന്നുടെ കോമളമേനിയിൽ-
ക്കോൾമയിർക്കൊണ്ടുതുടങ്ങി ചെമ്മേ.''

അപ്പോഴും തോഴിമാർ വീണ്ടും രുക്മിണിയെ ഇങ്ങനെ കളിയാക്കുന്നു:

''പാഴ്പനികൊണ്ടല്ലീ കോൾമയിർക്കൊള്ളുന്ന
വാല്യേറുന്നിതുമീ മെയ്യിലിപ്പോൾ?
രോമങ്ങളെന്നോട്ടു കോപിക്കവേണ്ടാതോ
ശാരികപ്പൈതലോടെന്നപോലേ?''

അതു കേട്ടു ദേവി പുഞ്ചിരിതൂകുന്നു; അവർ സകലരഹസ്യവും മനസ്സിലാക്കുകയും ചെയ്യുന്നു. എന്തൊരു മൃദുലവും, എന്നാൽ അതേസമയത്തിൽത്തന്നെ നിശിതവുമായ ഫലിതമാണ് ഈ ഘട്ടത്തിൽ നാം നിരീക്ഷിക്കുന്നത്. ഇതുപോലെ ഒരു സുകൃതിസ്യ സഹൃദയനാക്ക് ഏതു ദേവലോകത്തിൽ ചെന്നാൽ ആസ്വദിക്കാം!

ഇനി മറ്റൊരു രംഗത്തിലേക്കു പ്രവേശിക്കാം. സുഭദ്രയും കപടസന്യാസിയായ അർജ്ജുനനും അത്യുൽക്കടമായ അന്യോന്യപ്രേമത്താൽ മതിമറന്നിരിക്കുന്നു. സുഭദ്ര സന്യാസിക്കു ഭിക്ഷ വിളമ്പിക്കൊടുക്കുന്നു. കവി ചിത്രം നമുക്ക് എങ്ങനെ കാണിച്ചുതരുന്നു എന്നു നോക്കുക:

''ഓദനംതന്നെ വിളമ്പിനിന്നീടിനാൾ
വേദന പൂണ്ടുള്ളോരുള്ളവുമായ്.
മുന്നിലിരുന്നോരു ഭിക്ഷുകൻതാനുമ-
ക്കന്യകതന്മുഖം കാൺകയാലേ
ഓദനംതന്നെ വിലക്കുവാൻ വല്ലാതെ-
യോച്ചയും പൂണ്ടു മേവുകയാൽ,
പാത്രത്തിൽനിന്നുള്ളോരോദനമെല്ലാമേ
പത്രത്തിലാമ്മാറു വീണുകൂടി.
ആക്കന്നം പിന്നെയക്കന്യകമുന്നിലെ
ഭിക്ഷുകൻതന്മുഖം നോക്കിനോക്കി
ഉന്മാദമായൊരു നൃത്യതം ചെയ്തവൾ
പത്രത്തിലാമ്മാറു വീഴ്ത്തിനിന്നാൾ.
ചാലത്തൊലിച്ചുള്ള വാഴപ്പഴങ്ങളും
ചാടിക്കളഞ്ഞിതു ചാപല്യത്താൽ.
അന്നത്താലിതന്നെ വിളമ്പിനിന്നീടിനാൾ
ചിത്തം മയങ്ങിനാളെന്നു നൂനം.

പാത്രത്തിലാക്കുള്ളോരത്തൊലിതന്നെത്താൻ
ചിത്തമഴിഞ്ഞവനാസ്വദിച്ചാൻ.
ധന്യവുംപൂണ്ടു കരത്തുമകന്നങ്ങു
സംഭ്രമിച്ചീടുന്ന കന്യകതാൻ
മുമ്പിലേ വേണ്ടതു പിന്നെ വിളമ്പിനാൾ
പിമ്പിലേ വേണ്ടതു മുമ്പിൽത്തന്നെ.
ഇങ്ങനെ വന്നവയൊന്നുമറിഞ്ഞില്ല
കന്യകമുന്നിലിരുന്നവൻതാൻ.''

പഴമാണെന്നു കരുതി സുഭദ്ര തൊലി വിളമ്പുന്നു; പഴമാണെന്നു കരുതി തന്നെ അർജ്ജുനൻ ആ തൊലി തിന്നുകയും ചെയ്യുന്നു. എന്തൊരു ഹൃദ്യതമമായ ഹൃദയവിനിമയം!

അലങ്കാരപ്രയോഗം:—ചെറുശ്ശേരിയുടെ ഉൽപ്രേക്ഷ, ഉപമ, രൂപകം, ദൃഷ്ടാന്തം, അർത്ഥാന്തരന്യാസം മുതലായ അർത്ഥാലങ്കാരങ്ങളുടെ പ്രയോഗവൈചിത്ര്യത്തെപ്പററി അധികമൊന്നും പറവാൻ സ്ഥലമനുവദിക്കുന്നില്ല. പൂതനാ കൃഷ്ണനെ സ്തന്യപാനം ചെയ്യിക്കുന്ന ഘട്ടത്തിൽനിന്നു താഴെ ഉദ്ധരിക്കുന്ന ചില വരികൾ അദ്ദേഹത്തിന് ഈ വിഷയത്തിലുള്ള പ്രാഗല്ഭ്യത്തെ പടഹമടിച്ചു പരസ്യപ്പെടുത്തുന്നു:

''ദൂരത്തുനിന്നങ്ങു കണ്ടൊരു നേരത്തു
ചാരത്തു ചെന്നു ചതിച്ചുപുക്കാൾ,
അന്ധജനായകൻതന്നുടെ ചാരത്തു
കുണ്ഡലിതാൻ ചെന്നുപുക്കുംപോലെ.
ഓമനത്തൂമുഖംതന്നിലേ നോക്കിക്കൊ–
ണ്ടോർത്തുനിന്നീടിനാളൊട്ടു നേരം,
ചീർത്തൊരു കോപംപൂണ്ടന്തകൻ വാരാഞ്ഞു,
പാർത്തുനിന്നീടുന്നോളെന്നപോലെ.
മെല്ലവേ ചെന്നങ്ങു തൊട്ടുനിന്നീടിനാൾ
പല്ലവം വെല്ലുമപ്പൂവൽമേനി,
രാമമാനിങ്ങനെ തന്നിലേ നണ്ണിനി–
ന്നാഗിയെച്ചെന്നു തൊടുന്നപോലെ.
പാരാതെ പിന്നെയെടുത്തുനിന്നീടിനാ–
ളാരോമൽപ്പൈതലെപ്പൂതതന്നെ,
പാശമെന്നിങ്ങനെ നിർണ്ണയംപൂണ്ടിട്ടു
പാമ്പിനെച്ചെന്നങ്ങെടുക്കുംപോലെ.
ഓമനപ്പൂവൽമെയ്യ് മേനിയിൽക്കൊണ്ടപ്പോൾ
കോൾമയിർ തിണ്ണമെഴുന്നു മെയ്യിൽ.
ഉമ്പർകോൻനാട്ടിലപ്പൂതനതന്നെക്കാൾ
മുൻപിലേ പോവാനായെന്നപോലെ'' ഇത്യാദി.

കാത്യായനീവർണ്ണനം, രുക്മിണീവർണ്ണനം, ഋതുവർണ്ണനം, മുതലായ ഘട്ടങ്ങളിൽ കവി വാരിക്കോരിവിളമ്പീട്ടുള്ള അലങ്കാരങ്ങൾക്കു കയ്യും കണക്കുമില്ല.

“ആനനംതന്നോടു നേരൊത്തുപോരുവാൻ
മാനിച്ചു തിങ്കളും പങ്കജവും
ഒക്കവേ ചെന്നു പിണങ്ങിനാരോരം ക-
ണ്ടക്ഷണമാനനലക്ഷ്മി നേരേ
തിങ്കളേ! നീയിതിൻ മീതലേ നിന്നുകൊൾ
പങ്കജമേ,യിതിൻ താഴെ നീയും!
എന്നങ്ങു ചൊന്നൊരു സീമയിട്ടീടിനാ-
ളിന്നു ചില്ലിയായ്ക്കണ്ടതിപ്പോൾ.”

എന്നും മറ്റുമുള്ള വർണ്ണനങ്ങളിൽ കവി പ്രദർശിപ്പിക്കുന്ന അചുംബിതമായ ചമൽക്കാരചാതുരി ആരെയാണ് ആനന്ദസാഗരത്തിൽ ആറാടിക്കാത്തത്!

രചനാമാധുര്യം:—ഈ അത്ഭുതവിദ്യ മുഴുവൻ കവി കാണിച്ചിരിക്കുന്നതു വെറും നാടോടിബ്ഭാഷാപദങ്ങൾ പ്രയോഗിച്ചാണെന്നുള്ള വസ്തുതയാണ് അദ്ദേഹത്തിന്റെനേർക്കു നമുക്കുള്ള ബഹുമാനത്തെ ദ്വിഗുണീഭവിപ്പിക്കുന്നത്. ആ മഹാകവിമൂർദ്ധന്യന്റെ അക്ലിഷ്ടമധുരമായ രചനാവൈഭവത്തിനു പ്രത്യേകമായി ഉദാഹരണങ്ങൾ പ്രദർശിപ്പിക്കേണ്ട ആവശ്യമില്ല. ഇതുവരെ എടുത്തു ചേർത്ത മഞ്ജരിയിലുള്ള ഈരടികൾ എല്ലാം തന്നെ അതിനു നിദർശനങ്ങളാണ്.

“കാർമുകിൽ മാലകൾ കാൽപിടിച്ചീടുന്ന കാന്തിയെപ്പൂണ്ടൊരു മെയ്യുമായി.” “പാലാഴിമാതുതൻ വാർകുലതന്നിലേ മാലേയച്ചാറും മാറുള്ളോനേ” “അല്ലിനെ വെല്ലുവാൻ വല്ലുന്ന പൂങ്കുഴൽ, വില്ലിനെ വെല്ലുവാൻ വല്ലും ചില്ലി” മുതലായ ലാളിത്യം വഴിഞ്ഞൊഴുകുന്ന ഈരടികൾ കൃഷ്ണഗാഥയിലല്ലാതെ ഭാഷാസാഹിത്യത്തിൽ മറ്റൊരിടത്തും കാണുന്നതല്ല. അതിനുമുൻപെന്നപോലെ ആകൃതിയിലും പ്രസന്നങ്ങളായ പഴയ ഭാഷാപദങ്ങളിൽ പലതും രണ്ടു ശതകംകൂടിക്കഴിഞ്ഞപ്പോൾ സംസ്കൃതത്തിന്റെ അനുസ്യൂതമായ മർദ്ദത്തിന്റെ ശക്തിയാൽ മിക്കവാറും പുറംതള്ളപ്പെട്ടുപോയി. (1) അങ്കി (അഗ്നി), (2) അലസ്സുക (അടിസ്സുക), (3) അല്ലിടം (ജഘനം), (4) ഇടങ്ങേറ് (തടസ്സം), (5) ഉവക്കുക (സ്നേഹിക്കുക), (6) ഓലക്കം (പ്രകാശം), (7) കൺപൊലിയുക (ഉറങ്ങുക), (8) കാമൻ (ഭർത്തൻ); (9) കഴ (കാത്); (10) കുരതി (തേവടിശ്ശി); (11) കലമ്പിക്കുക (കൂപ്പിക്കുക); (12) തൺപെടുക (താഴുക); (13) തളറുക (കാക്കുക); (14) താവടം (കഴുത്തിലണിയുന്ന മാല); (15) തികക്കുക (പോകുക); (16) തേമ്പാതെ (കുറയാതെ); (17) തോയുക (വാട്ടുക); (18) നാണുക (നാണിക്കുക); (19) നെയ്തൽ (ആമ്പൽ); (20) പച്ചപെടുക (വർദ്ധിക്കുക); (21) പരുക്കുക (ആസ്വദിക്കുക); (22) പാടകം (കാൽച്ചിലമ്പ്); (23) പെണ്ണുക (ചെയ്യുക); (24) മരിക്കം (ഇണക്കം);

(25) മല്ലം (മനോഹരം); (26) മാച്ച് (അഴുക്ക്); (27) മേത് (ഭൂമി); (28) വല്ലക (കഴിയുക); (29) വിച്ച (വിദ്യ; ആശ്ചര്യം); (30) വേലപ്പെൺ (ലക്ഷ്മീദേവി); (31) വിണ്ടലർ (ദേവർ) എന്നീ പദങ്ങൾ ആ കൂട്ടത്തിൽപ്പെട്ടവയാണ്. അവയെക്കൊണ്ടു പിന്നെയും കുറേക്കാലത്തെക്കു കൈകാര്യം ചെയ്തുവന്നതു ഭാഷാശത്രുക്കളും സംസ്കൃതപക്ഷപാതികളുമാണെന്ന് അന്യഥാ ഗണിക്കാവുന്ന ചമ്പൂകാരന്മാരാകുന്നു. 'പാട്ടു'കാർക്ക് അവ പഥ്യമായിരുന്നു എന്നുള്ളതിനു തെളിവൊന്നുമില്ല.

രാമചരിതം, കണ്ണശ്ശരാമായണം മുതലായ പാട്ടുകളും കൃഷ്ണഗാഥയും തമ്മിൽ തട്ടിച്ചുനോക്കുന്നവർക്കു ഭാഷാസംബന്ധമായുള്ള ചില വസ്തുതകൾ ബോദ്ധ്യമാകാതെയിരിക്കുകയില്ല. പഴയ പാട്ടുകളിൽ ഓരോന്നിനും നാലു വരികളും ഓരോ വരിക്കും ഈരണ്ടു വിഭാഗങ്ങളും വേണ്ടിയിരുന്നതായി നാം ധരിച്ചിട്ടുണ്ടല്ലോ. കൃഷ്ണഗാഥയിലെ ഓരോ ഈരടിയും രചനാവിഷയത്തിൽ അതോടുകൂടിത്തന്നെ പരിപൂർണ്ണമാകുന്നുണ്ടെന്നു പറയാം. ഈരടികളിൽ മോനയ്ക്കു ഉണ്ടായിരുന്ന പ്രാധാന്യം എതുക കവർന്നിരിക്കുന്നു.

"ഇന്ദിരതന്നുടെ പുഞ്ചിരിയായോരു
ചന്ദ്രിക മെയ്യിൽപ്പരക്കയാലേ,
പാലാഴിവെള്ളത്തിൽപ്പൊങ്ങിനിന്നീടുന്ന
നീലാഭമായുള്ള ശൈലംപോലെ,
മേവിനിന്നീടുന്ന ദൈവതംതന്നെ ഞാൻ
കൈവണങ്ങീടുന്നേൻ കാത്തുകൊൾവാൻ."

എന്നീ മൂന്ന് ഈരടികളിൽ എതുകമാത്രമേ കവി ദീക്ഷിച്ചിട്ടുള്ളു എന്നുള്ളതു സ്പഷ്ടമാണല്ലോ. പ്രായേണ നമ്മുടെ മഹാകവി ദ്വിതീയാക്ഷരപ്രാസത്തിൽ ദത്തദൃഷ്ടിയാണെങ്കിലും അദ്ദേഹത്തിന് അക്കാര്യത്തിൽ നിർബ്ബന്ധബുദ്ധിയില്ല. "പാപനായുള്ളോരു കംസന്റെ മാനസം പാറയെപ്പോലെയങ്ങാകയാലേ;" "പാദങ്ങൾ നാലും നനഞ്ഞുനിന്നീടാതെ പാഴ്പ്പറമ്പേറി നടക്കുംപോലെ" മുതലായ ഈരടികളിൽ അദ്ദേഹം എതുകയ്ക്കു പകരം മോനയെക്കൊണ്ടു തൃപ്തിപ്പെടുന്നു. "ബാലകൻ വേണമീ മാറോടു ചേരുവാൻ, ഞാനിനി നീങ്ങണമെന്നപോലെ," "യാചിപ്പാൻ പോവാനോ ചേലയും ചൊല്ലാ, ഗേഹത്തിൽ മേവുവാൻ പഞ്ഞമുണ്ടേ" തുടങ്ങിയ ഈരടികളിൽ എതുകയും മോനയും ഉപേക്ഷിക്കുന്നതിനും അദ്ദേഹം മടിക്കുന്നില്ല. ശബ്ദഭംഗംവരാതെ സംബന്ധിപ്പിച്ചിടത്തോളം അന്യഥാ അനവദ്യമായ പ്രസ്തുതകൃതിയിൽ ഒരു അനവധാനത കടന്നുകൂടീട്ടുള്ളതു പ്രസ്താവയോഗ്യമാകുന്നു. അതു 'നിന്നീടുക,' 'ഉറ്റീടുക,' 'താൻ,' 'ചെഞ്ചെമ്മേ,' 'മെല്ലെ മെല്ലെ,' മുതലായ പദങ്ങളെ പലപ്പോഴും നിരർത്ഥകമായി പാദപൂരണത്തിനുവേണ്ടിമാത്രം കവി പ്രയോഗിക്കുന്നു എന്നുള്ളതാണ്. "കന്നൽതൻ നെഞ്ചിനോടൊത്ത കരിങ്കല്ലു മന്ദിതമായോരു പാട്ടു കേട്ടു" തുടങ്ങിയ ഈരടികൾ സംവൃതോകാരത്തിൽ അവസാനിപ്പിച്ചിട്ടുള്ളതും ശ്രവണോദ്വേഗജനകമാണ്. പക്ഷെ

ങ്ങളെത്തന്നെ മറന്നുകൊണ്ടു് ആ പാലാഴിയിൽ വിഹരിക്കുന്ന അനുവാചകന്മാൎക്കു് അത്തരത്തിലുള്ള ദോഷപരാമൎശനങ്ങൾ അശേഷം അനുഭവഗോചരങ്ങളാകുന്നില്ലതന്നെ.

ഗ്രന്ഥോദ്ദേശം:—ചെറുശ്ശേരിക്കു പ്രസ്തുതകൃതികൊണ്ടു സാമാന്യജനങ്ങളിൽ അവതാരപുരുഷന്മാരിൽവച്ചു് അഗ്രഗണ്യനായ ശ്രീകൃഷ്ണഭഗവാനെപ്പററിയുള്ള ഭക്തി പ്രവൃദ്ധമാക്കുകയും ആനുഷങ്ഗികമായി തന്റെ യശസ്സു ലോകത്തിൽ നിലനിറുത്തുകയും ചെയ്യണമെന്നായിരുന്നു അഭിസന്ധി. ആ ഉദ്ദേശം രണ്ടും അദ്ദേഹം സമഗ്രമായി സാധിച്ചിട്ടുമുണ്ടു്. സംസ്കൃതപണ്ഡിതന്മാരായിരുന്നു അക്കാലത്തെ സഹൃദയശിരോമണികൾ. അവരുടെ മുമ്പിൽ സംസ്കൃതത്തിന്റെ ആധിപത്യത്തിനു ലേശംപോലും കീഴടങ്ങാതെ ആബാലഗോപാലം ആൎക്കും ആസ്വദിക്കത്തക്ക ലളിതകോമളകാന്തപദാവലികൊണ്ടു താൻ നിൎമ്മിച്ച ഗാഥ സമൎപ്പിക്കുന്നതിനു് ആ കവിപ്രവേകനുപോലും അല്പം അധൈര്യമില്ലായിരുന്നു എന്നു നമുക്കു ശപഥം ചെയ്യാവുന്നതല്ല. സജ്ജനങ്ങൾ പ്രശംസിക്കുമെന്നു കരുതിയല്ല താൻ അതു നിൎമ്മിച്ചതെന്നും വന്ദ്യന്മാരായുള്ളവർ നിന്ദ്യത്തെയല്ലാതെ നിന്ദിക്കുകയില്ലെന്നു തനിക്കു നിൎണ്ണയമുണ്ടെന്നും ദുൎജ്ജനങ്ങൾ നിന്ദിച്ചാൽ സജ്ജനങ്ങൾ അവരെ തടുത്തുകൊള്ളുമെന്നും അദ്ദേഹം സമാധാനപ്പെടുന്നു. തന്റെ കൃതിയെപ്പററി

“കാർവൎണ്ണൻ തന്നുടെ കാരുണ്യംകൊണ്ടിതി–
പ്പാരിടമെങ്ങും നടക്കണമേ”

എന്നും, താൻ യഥാകാലം ദേവലോകത്തിൽ ചെല്ലുമ്പോൾ

“മാനിച്ചുവന്നുള്ള മാനിനിമാരെല്ലാം
ഗാനത്തെച്ചെയ്തിട്ടും കേൾക്കാകേണം

എന്നും അദ്ദേഹം അഭ്യൎത്ഥിക്കുന്നു. ഒടുവിൽ വൈഷ്ണവദൂതന്മാർ തന്നെ വൈകുണ്ഠത്തിലേക്കു നയിക്കുമെന്നും, അവിടെച്ചെന്നു ഭഗവാനോടു്

“ഗാഥയെക്കൊണ്ടിവൻ പാതകം പൂണ്ടോരെ–
പ്പൂതന്മാരാക്കിനാൻ നീതിയാലേ;
നിൎഗ്ഗതിപൂണ്ടുള്ള വൃക്ഷങ്ങൾക്കെല്ലാമേ
സൽഗതി നല്കിനാൻ ഗാഥകൊണ്ടേ;
ഭക്തന്മാരായുള്ളോരുത്തമന്മാരുടെ
ചിത്തവും ചാലക്കളിപ്പിച്ചുടൻ
ഭക്തിയെത്തന്നെയും നല്കിനിന്നീടിനാ–
നുത്തമമായുള്ള ഗാഥകൊണ്ടേ.”

എന്നു് അവർ തിരുമനസ്സറിയിക്കുമെന്നും ആ പരമഭാഗവതൻ ദീൎഘദൎശനംചെയ്യുന്നു. പിന്നീടു സംഭവിക്കുവാൻപോകുന്നതെന്തെന്നു് അദ്ദേഹത്തിന്റെ രസനാഗ്രത്തിൽനിന്നുതന്നെ നമുക്കു കേൾക്കാം.

‘‘ദാസനെന്നുള്ളതോ വന്നുതായല്ലോ നിൻ
ഗാഥയെ നിർമ്മിക്കകൊണ്ടുതന്നെ;
ഏതൊരു വേലയിലാക്കിനിന്നീടുന്നു
നീതിയാലിന്നിവൻതന്നെയിപ്പോൾ?
ദൂതന്മാരിങ്ങനെ ചോദിച്ച നേരത്ത-
പ്പാതകവൈരിയായുള്ളവൻതാൻ
മെല്ലവേയെൻമുഖം നോക്കിനിന്നന്നേരം
ചില്ലിതൻ തെല്ലാലെ ചൊല്ലുകയാൽ
പ്രാഞ്ജലിയായ ഞാൻ പാഞ്ഞുചെന്നന്നേരം
തോഞ്ഞുനിന്നീടുന്ന മോദത്താലേ
പാതകം വേരററ പാണിയെക്കൊണ്ടവൻ-
പാദങ്ങൾ മെല്ലെന്നെടുത്തു പിന്നെ
നോവുന്നിന്നീടുമെൻ മാറത്തു ചേർത്തു നി-
ന്നേറം തെളിഞ്ഞു പുണർന്നു മേന്മേൽ
വാരിജസംഭവൻ വാമനൻപാദത്തെ
വാരിയെക്കൊണ്ടു പണ്ടെന്നപോലെ
ആനന്ദലോചനവാരിതൻപൂരംകൊ-
ണ്ടാദരവോടു കുളിപ്പിച്ചപ്പോൾ
ദുസ്സംഗം പോട്ടു സത്സംഗിയാകുമെ-
ന്നുത്സംഗംതന്നിലേ ചേർത്തു പിന്നെ
എൻമനംതന്നിൽപ്പണ്ടന്വേഷിച്ചുള്ളവ-
യുണ്മയോയെന്നതു നിർണ്ണയിപ്പാൻ
ഗാഥയിൽച്ചേർന്നുള്ള രേഖകളോരോരോ
ബാധയെക്കൈവിട്ടു നോക്കിനോക്കി
മെല്ലമെല്ലെന്നു തലോടിനിന്നന്നേരം
പല്ലവം വെല്ലുമപ്പാദങ്ങളെ
പാണികൾക്കീടുന്നൊരാനന്ദം പൂരിച്ചു
വാണീടവേണമേ ദൈവമേ! ഞാൻ.’’

ഉപസംഹാരം:—കൃഷ്ണഗാഥയെപ്പററി കവിക്കു വലിയ മതിപ്പാണ് ഉണ്ടായിരുന്നതെന്നു് ഒടുവിൽ ഉദ്ധരിച്ച ഭാഗങ്ങളിൽനിന്നു വിശദമാകുന്നു. അതു് അത്യുക്തമാണെന്നു് ആരും പറയുമെന്നു തോന്നുന്നില്ല. ഈ ഒരു കൃതികൊണ്ടുമാത്രം കൈരളിക്കു് ഏതു് ഇതരഭാഷയുടെ മുന്നിലും നിസ്സങ്കോചം തലയുയർത്തി നില്ക്കാം; ആത്മവീര്യത്തെ സഗൌരവം പ്രദർശിപ്പിക്കാം. അത്തരത്തിലുള്ള ഒരു അനുഗൃഹീതനായ മഹാപുരുഷനാണ് ചെറുശ്ശേരി. കാളിദാസൻ തുടങ്ങിയ ഭാരതത്തിലെ പ്രഥമഗണനീയന്മാരായ കവിസാർവ്വഭൗമന്മാരുടെ പങ്‌ക്തിയിൽ അദ്ദേഹത്തിനും ആദരണീയമായ ഒരു സ്ഥാനത്തിനു് അവകാശമുണ്ടെന്നാണു് എന്റെ അടിയുറച്ച അഭിപ്രായം.

**ഭാരതഗാഥ,** ഗ്രന്ഥകാരന്റെ കാലം:—ഭാരതഗാഥയ്ക്കു ഭാരതം പാട്ടെന്നും ചെറുശ്ശേരി ഭാരതംപാട്ടെന്നുംകൂടി പേരുകളുണ്ടു്. ചിറയ്ക്കൽ കോവിലകത്തെ ഒരു ആദർശഗ്രന്ഥത്തിൽ അതു് 704 തുലാം 5-ാംനു-തലൂല് മാധവവാരിയർ എഴുതിയ ഗ്രന്ഥത്തിന്റെ പകപ്പാണെന്നു പറഞ്ഞിരിക്കുന്നു. എന്നാൽ ആ കുറിപ്പും ''ആജ്ഞയാ കോലഭൂപസ്യ'' ഇത്യാദി ഗ്രന്ഥാന്തശ്ലോകവും വേറെ കൈപ്പടയിലാണു് കാണുന്നതു്. മറ്റൊരു മാതൃകയിൽ ''പൊനത്തിൽ വലിയ നമ്പിടി ഉണ്ടാക്കിയ ഭാരതം പാട്ടു്'' എന്നും മൂന്നാമതൊന്നിൽ ''പൊനത്തിൽ ശങ്കരസൂരിണാ വിരചിതാ ശ്രീഭാരതഗാഥാ'' എന്നും രേഖപ്പെടുത്തീട്ടുണ്ടു്. എങ്കിലും ആ രേഖകളും പുറത്തെഴുത്തുകൾമാത്രമാണു്. അതുകൊണ്ടു് അവയെമാത്രം ആസ്പദമാക്കി യാതൊന്നും നിർണ്ണയിക്കുവാൻ നിവൃത്തി കാണുന്നില്ല. പക്ഷേ ഒരു കാര്യം നിശ്ചയമാണു്. ഭാരതഗാഥാകാരനും കൃഷ്ണഗാഥാകാരനും ഒരേ കാലത്തു് ഉദയവർമ്മരാജാവിന്റെ പോഷണത്തിൽ അദ്ദേഹത്തിന്റെ സദസ്സിനെ അലങ്കരിച്ചിരുന്നു എന്നുള്ളതിനു ഭാരതഗാഥയിലെ ഭാഷ സാക്ഷ്യം വഹിക്കുന്നുണ്ടു്. കൃഷ്ണഗാഥയിൽ കാണുന്ന പല പഴയ പദങ്ങളും ശൈലികളും വ്യാകരണപ്രയോഗങ്ങളും ('പാതകമാർജ്ജിച്ചു കൊള്ളൊല്ലാതെ' 'എന്നുടെ ജീവനും നിന്നുടെ കയ്യിലു' മുതലായവ) ഭാരതഗാഥയിലുമുണ്ടു്. ഉദയവർമ്മാവിന്റെ പേർ ഗ്രന്ഥാന്തശ്ലോകത്തിലേ കാണുന്നുള്ളു എങ്കിലും പ്രാജ്ഞനായ ഒരു കോലത്തിരിയുടെ ആജ്ഞ അനുസരിച്ചാണു് അതു വിരചിതമായതു് എന്നു തെളിയത്തക്കവണ്ണം

''പ്രാജ്ഞനായുള്ളോരു കോലാധിനാഥൻത-
ന്നാജ്ഞയെക്കൊണ്ടല്ലോയിന്നിവണ്ണം
സംഭവമാദിയായു് സംഹാരത്തോളവും
സംക്ഷേപമായിട്ടു ചൊല്ലുന്നെന്നാൽ
പാതകം പോക്കുന്ന ഭാരതഗാഥതാൻ
ചേതയിലൻപോടറിഞ്ഞവണ്ണം
തീർന്നുനിന്നീടുവാനോന്നുനിന്നീടുമെ-
ന്നാർത്തി തീർത്തീടേണം തമ്പുരാനേ.''

എന്നു ഗ്രന്ഥത്തിൽത്തന്നെ പ്രസ്താവനയുണ്ടല്ലോ. ഒടുവിലത്തെ ശ്ലോകം പ്രക്ഷിപ്തമാണെന്നു വന്നാൽപ്പോലും 7-ാംശതകത്തിന്റെ പൂർവാർദ്ധത്തിൽ വിരചിതമായ ഒരു കൃതിയായിട്ടാണു് പ്രസ്തുതഗാഥയെ പരിഗണിക്കേണ്ടിയിരിക്കുന്നതു്.

രണ്ടു കൃതികളുടേയും പ്രണേതാവു് ഒരു കവിയല്ല:—ഏകദേശം ഇതുപോലെതന്നെ തിട്ടപ്പെടുത്തി പറയാവുന്ന ഒരു വാസ്തവയാണു് രണ്ടു ഗാഥകളുടേയും നിർമ്മാതാവു് ഒരാളല്ലെന്നുള്ളതും. ദിവാകരബിംബത്തിനും ദീപാദീപത്തിനും തമ്മിലുള്ള പ്രകാശാന്തരം ഈ രണ്ടു കൃതികൾക്കു തമ്മിലുണ്ടു്. ഈ അഭിപ്രായത്തിനു് ഉപോൽബലകമായി ചില വിഷയങ്ങൾ ഉപപാദിക്കാം.

ഭാരതഗാഥാകാരന്റെ അപാണ്ഡിത്യം:—ഭാരതഗാഥാകാരന്റെ സംസ്കൃതജ്ഞാനം ഏറ്റവും പരിമിതമാകുന്നു. പുംസാൻ (പുമാൻ), തൃഷ്ണൻ (സതൃഷ്ണൻ), അപ്സരി (അപ്സരസ്ത്രീ), കൊങ്കയുഗളങ്ങൾ (യുഗം) സംസാരിയായൊരു നാരി (സംസാരിണി) മർഷം (അമർഷം) ആപാദമസ്തകത്തോളം (ആപാദമസ്തകം) മുതലായി അസമാധേയങ്ങളായ പല സ്ഖലിതങ്ങളും ദെയ്ത (ദയിത), അവ്ത്ര (അവപത്ര), സൈവ (സൈവല), സ്നാനിക്കുക (സ്നാനം ചെയ്യുക) മുതലായി വിലക്ഷണങ്ങളായ അനേകം പദസങ്കോചങ്ങളും ഈ ഗ്രന്ഥത്തിൽ ഉണ്ടു്. ഭടർ എന്നതിനു പകരം ലോകരെന്നും ഫലിക്കുന്നു് എന്നതിനുപകരം ദൃഷ്ടമെന്നും, വ്യാസസ്സിനുപകരം 'മതനായുള്ളോരു മാമുനി' എന്നും, കോവിലകത്തിനു പകരം നിയമേന 'കോട്ട' എന്നും വ്യവഹരിച്ചു ഗ്രന്ഥകാരൻ സംതൃപ്തനാകുന്നു. ഉപ്പുവെള്ളത്തിനു പര്യായമായി 'പാനീയ'പദം പ്രയോഗിക്കുന്നു. 'പാരിടപാലനം' തുടങ്ങിയ ഉദ്വേഗജനകങ്ങളായ സമസ്തപദങ്ങളും കാണ്മാനുണ്ടു്. ഭാഷാപദങ്ങളെ അപേക്ഷിച്ചു് സംസ്കൃതപദങ്ങളുടെ പ്രയോഗവും ഭാരതഗാഥയിൽ താരതമ്യേന വളരെ അധികമാണു്. കൃഷ്ണഗാഥാകാരന്റെ ഭാഷാശബ്ദകോശം അദ്ദേഹം കണികണ്ടിട്ടില്ലെന്നു പോലും പറയേണ്ടിയിരിക്കുന്നു.

രചനാവൈകല്യം:—പാടി ഒപ്പിച്ചു മുന്നോട്ടു നീങ്ങുവാൻ പഴുതു കാണാത്തവിധത്തിൽ പല വരികളും കണ്ടകങ്ങൾപോലെ ഭാരതഗാഥയിൽ കവി വാരിവിതറിയിരിക്കുന്നു. 'രക്തബീജനെന്ന രാക്ഷസന്തൻ' 'ഉത്തരായനം വന്നെത്തുവാനായ്'' 'ധൃഷ്ടകേതുവും യുധാമന്യുവും', 'അഗ്രഗസ്തുജൻ തനിക്ക്'' 'സ്വച്ഛാകാരമായിട്ടെത്രയുമെത്രയും' തുടങ്ങിയ വരികൾ നോക്കുക. 'വാരിജനേത്രന്റെ സോദരനാം' 'ദ്രുപതിതന്നുടെ യഗ്രജൻതൻ' 'സഞ്ജനിച്ചങ്ങവൻതങ്കലുള്ള' എന്നിങ്ങനെയും മറ്റും ഈരടികൾ അവസാനിപ്പിക്കുന്നതു് ഒരു ഭംഗിയായിട്ടു ഗ്രന്ഥകാരനു തോന്നിട്ടില്ല; ഈ അഭംഗിക്കു മഷിയിട്ടു നോക്കിയാൽ ഒന്നോ രണ്ടോ ഉദാഹരണങ്ങൾ കൃഷ്ണഗാഥയിലും കണ്ടേക്കുമായിരിക്കും; പക്ഷേ ആ കാവ്യത്തിൽ പ്രസ്തുതരചനാദോഷം തുലോം നിസ്സാരമാണു്. ''യോഗിയായുള്ളോരു ശ്രീശുകൻതന്നോടു'' ''ശക്തരായുള്ള ത്രിഗർത്തന്മാർ വന്നിട്ടു'' എന്നീ വരികളിൽ യഥാക്രമം, ശ്രീ, ത്രി, ഈ അക്ഷരങ്ങളെ സംയുക്തങ്ങളാക്കാതെ ഉച്ചരിക്കേണ്ടിയിരിക്കുന്നു. ഈ ദോഷത്തിനു വേറെയും അനവധി ഉദാഹരണങ്ങൾ എടുത്തു കാണിക്കാവുന്നതാണു്. ഒരിക്കൽ കുറിച്ച വരികൾ ഉടനടി ആവർത്തിക്കുന്നതിനും കവിക്കു കൂസലില്ല. 'കല്യാണകാരുണ്യകല്ലോലമേ' എന്നും 'കല്യാണകാരുണ്യകൈവല്യമേ' എന്നും ഉള്ള വരികളും, 'ഭൂമിക്കു നല്ലോരു ഭൂഷണമായുള്ള' എന്നും 'ഭൂമിക്കു നല്ലോരു ഭൂഷണമായിട്ടു' എന്നും ഉള്ള വരികളും നോക്കുക. 'തമ്പുരായ്നിന്നങ്ങു ബാലിസുഗ്രീവന്മാർ വട്ടത്തിൽനിന്നു പൊരുന്നപോലെ' എന്ന ഈരടിയും ഒന്നിലധികം തവണ പ്രയോഗിച്ചു കാണുന്നു.

ഔചിത്യഹീനത:—കവിക്കു പലപ്പോഴും പദപ്രയോഗത്തിലും

അലങ്കാരപ്രയോഗത്തിലും അനൌചിത്യദോഷം പററിപ്പോയിട്ടുണ്ടു്. "പാൽക്കടൽവർണ്ണൻ" എന്ന പദം പല അവസരങ്ങളിലും അദ്ദേഹം ശ്രീകൃഷ്ണനു വിശേഷണമായി ഘടിപ്പിക്കുന്നു. പാൽക്കടലിൻെറ നിറം കറുപ്പല്ലെന്നു് അദ്ദേഹം ധരിച്ചിട്ടില്ലാത്തതുപോലെ തോന്നിപ്പോകും. ഗ്രന്ഥാരംഭത്തിൽത്തന്നെ ലക്ഷ്മീഭഗവതിയുടെ പുഞ്ചിരിയെ പാലാഴിവെള്ളത്തോടും മഹാവിഷ്ണുവിനെ നീലാഭമായ ശൈലത്തോടും ഉപമിക്കുന്ന കൃഷ്ണഗാഥാകാരനു് അത്തരത്തിൽ ഒരു പ്രമാദം ഒരിക്കലും പററീട്ടില്ല; പററുവാൻ ഇടയുമില്ല. സുഭദ്രയുടെ സൌന്ദര്യം വർണ്ണിക്കുമ്പോൾ 'അങ്ങങ്ങൾതന്നുടെ ഭംഗികൾ കാണുമ്പോൾ ഗംഗയെന്നിങ്ങനെ ചൊല്ലാമല്ലോ' എന്നും 'ഏണാക്ഷിതന്നുടെ നന്മിഴി കാണുമ്പോൾ ഏണംതൻ നേത്രങ്ങളെന്നു ചൊല്ലാം' എന്നും പറഞ്ഞു താവതാ കൃതകൃത്യമ്മന്യനാകുന്ന ഒരാളെ കവിയെന്നു് എങ്ങനെ പറയാം? "എണ്ണംകലർന്നുള്ള ബാണങ്ങളേല്ക്കയാലെണ്ണമില്ലാതോളം ദീനനായാൻ" എന്നു വർണ്ണിക്കുന്നതും ഒരലങ്കാരമാണെന്നായിരിക്കാം അദ്ദേഹത്തിൻെറ സങ്കല്പം. "ഹുങ്കാരംചെയ്തുള്ള കേട്ടോരു നേരത്തു കങ്കനായ്പ്പുണ്ട ചമഞ്ഞവൻതാൻ" എന്ന വരികളിൽ യുധിഷ്ഠിരനെന്നു പറയുന്നതിനുപകരം ഒരു 'ക'യ്ക്കുവേണ്ടിമാത്രം ഇതരപ്രയോജനംകൂടാതെ കങ്കനെ വലിച്ചിഴച്ചു കൊണ്ടുവന്നിരിക്കുന്നു. ആനയും സിംഹവും, സിംഹവും മാനും, രാമായണത്തിലെ കഥകളും നീക്കിവച്ചാൽ അദ്ദേഹത്തിനു് ഉപമാനദ്രവ്യങ്ങൾ അത്യന്തം വിരളങ്ങളാകുന്നു. ഇങ്ങനെ പലതും ഈ വിഷയത്തിൽ ഇനിയും പ്രസ്താവിക്കേണ്ടതായിട്ടുണ്ടു്.

കൃഷ്ണഗാഥയോടുള്ള കടപ്പാടു്:—കൃഷ്ണഗാഥ പലകുറി പാരായണം ചെയ്തു് അതിൽനിന്നു സിദ്ധിച്ച സംസ്കാരമല്ലാതെ ഭാരതഗാഥാകാരനു് അതിനപ്പുറം അധികമൊന്നും കൈമുതലുള്ളതായി തോന്നുന്നില്ല. "ഇന്ദിരാവല്ലഭൻതന്നുടെ ചാരത്തങ്ങിന്ദ്രാദിദേവകൾ ചെന്നുനിന്നാർ" എന്നു ഗ്രന്ഥത്തിൻെറ ആരംഭത്തിൽ ഒരീരടി അദ്ദേഹം രചിച്ചു ചേർത്തിരിക്കുന്നതു് 'ഇന്ദിരാ' എന്ന പദംകൊണ്ടു താനും തൻെറ കാവ്യം ആരംഭിച്ചു എന്നു വരുത്താനല്ലാതെ മറെറാന്നിനും ഉതകുന്നില്ല. രാജസൂയം, സുഭദ്രാഹരണം, ഖാണ്ഡവദാഹം, ശ്രീകൃഷ്ണസ്വർഗ്ഗാരോഹണം ഇങ്ങനെ ചില കഥകൾ രണ്ടു ഗ്രന്ഥങ്ങളിലും പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു്. അവ തമ്മിൽ തട്ടിച്ചു നോക്കിയാൽ കൃഷ്ണഗാഥയോടു ഭാരതഗാഥയ്ക്കുള്ള അതിരുകടന്ന ആധമർണ്ണ്യവും അതിനെ അപേക്ഷിച്ചുള്ള ആത്യന്തികമായ അവരതയും പ്രത്യക്ഷീഭവിക്കുന്നതാണു്. കൃഷ്ണഗാഥയിലുള്ള പല വരികളും അതുപോലെതന്നെ ഭാരതഗാഥയിൽ കവി പകർത്തീട്ടുണ്ടു്; അലങ്കാരങ്ങൾ അപഹരിച്ചിട്ടുണ്ടു്; ആ അപഹാരങ്ങളിൽ അപ്രാഗത്ഭ്യത പ്രദർശിപ്പിച്ചിട്ടുമുണ്ടു്.

"കാർത്തികമാരുതൻ ഗാത്രവികാരമാം
ദീപ്തികൾ മെയ്യിൽപ്പരക്കയാലേ
കാളിന്ദീവെള്ളത്തിൽ മുങ്ങിനിന്നീടുന്ന
കൈലാസശൈലംതാനെന്നപോലേ."

എന്നു ശിവവർണ്ണനത്തിൽ ഒരു ഭാഗമുണ്ടു്. ശരിയായ പാഠം നേത്രവികാരമെന്നായിരിക്കാം. പക്ഷെ അതിനു കടാക്ഷമെന്നു് അൎത്ഥം കല്പിക്കുകയും വേണം. കാൎത്തിക എന്നു പാൎവ്വതിക്കു പേരുണ്ടോ എന്നുള്ളതും ദൃശ്യമാണു്. ഏതായാലും ഇവിടെ നാം കേൾക്കുന്നതു കൃഷ്ണഗാഥയിലെ "ഇന്ദിരതന്നുടെ പുഞ്ചിരിയായോരു............നീലാഭമായോരു ശൈലംപോലേ" എന്ന വരികളുടെ അനുവാദമാകുന്നു.

"ആനകദുന്ദുഭി മാനിക്കും കൊങ്കകൾ—
ക്കാനനം മെല്ലെക്കുനിതപ്പോൾ,
നന്ദനനുണ്ടായാലെങ്ങളെ സ്നേഹമി—
ല്ലെന്നതു ചിന്തിച്ചിട്ടെന്നപോലെ"

എന്ന കൃഷ്ണഗാഥയിലെ സാരസ്യം തുളുമ്പുന്ന വരികൾ ഭാരതഗാഥയിൽ

"സൂര്യനുദിക്കുമ്പോൾ വേറിട്ടുതന്നിട്ടു
പാരം വഴക്കുപൂണ്ടെന്നപോലെ
ബാലികതന്നുടെ കൊങ്കകൾ തന്മുഖം
ചാലെ കറുത്തുചമഞ്ഞുതപ്പോൾ"

എന്നു വികൃതമായ രീതിയിൽ രൂപാന്തരപ്പെടുന്നു.

"ദപ്പംകലൎന്നുള്ള സൎപ്പങ്ങളെല്ലാമേ
മസ്തകം ചാലപ്പുറത്തി നിന്നു,
വേവുറുമേവുമക്കാനനം കൈകൊണ്ടു
പാവകൻതന്നെ വിലക്കുംപോലേ."

എന്നു കൃഷ്ണഗാഥാകാരനും,

"സന്താപംപൂണ്ടുള്ള പാവകൻവന്നു
ചന്തത്തിൽ ഛത്രം പിടിച്ചപോലേ
ദീനതപൂണ്ടുള്ള നാഗങ്ങളെല്ലാമേ
ആനനം ചാലപ്പുറത്തിനിന്നു."

എന്നു ഭാരതഗാഥാകാരനും ഖാണ്ഡവദഹനത്തിലെ സൎപ്പങ്ങളുടെ അവസ്ഥ വൎണ്ണിക്കുന്നു. രണ്ടു വൎണ്ണനകൾക്കും തമ്മിലുള്ള അന്തരം സഹൃദയന്മാൎക്കു കരതലാമലകംപോലെ ദൃശ്യമാകുന്നതാണു്. തന്റെ അന്തകനായ അഗ്നിയെ വിലങ്ങനെ പടമെടുത്താടുന്ന സൎപ്പകദംബമാകുന്ന കൈകൊണ്ടു ഖാണ്ഡവവനം വിലക്കുകയോ സൎപ്പങ്ങൾ ആ ശത്രുവിനു കുടകൾ പിടിക്കുകയോ ഏതാണു് സംഭാവ്യമായിട്ടുള്ളതു്? സ്വയം സന്തപ്തനായ അഗ്നിക്കു ഛത്രംകൊണ്ടു വല്ല പ്രയോജനവുമുണ്ടോ? ഇത്തരത്തിൽ വേറേയും പല ഉദാഹരണങ്ങൾ വായനക്കാൎക്കുതന്നെ കണ്ടുപിടിക്കാവുന്നതാകുന്നു.

ചില നല്ല ഭാഗങ്ങൾ:—ഇത്രയും പ്രസ്താവിച്ചതിൽനിന്നു ഭാരതഗാഥ ആദ്യന്തം ദോഷോത്തരമാണെന്നു് എനിക്കു് അഭിപ്രായമുള്ളതായി അനുവാചകന്മാർ തെറ്റിദ്ധരിക്കരുതു്. അപൂൎവ്വം ചില ഭാഗങ്ങൾ ചമൽ

കാര്യജനകങ്ങളായും ഇല്ലെന്നില്ല. രണ്ടുമൂന്നു് ഉദാഹരണങ്ങൾകൊണ്ടു് ഈ വാസ്തവം തെളിയിക്കാം. പത്തൊൻപതാം അദ്ധ്യായത്തിൽ കവി പാഞ്ചാലിയുടെ സൌന്ദര്യം ഒരുവിധത്തിലെല്ലാം വർണ്ണിച്ചു് ഒപ്പിച്ചുമാറുവാൻ ശ്രമിച്ചിട്ടുണ്ടു്.

"വാരുറ്റ പൂമലർ പൂണ്ടുനിന്നീടുമ-
ക്കാർകുഴൽതന്നുടെ കാന്തി കണ്ടാൽ,
താരങ്ങൾതന്നുടെയങ്കുരം പൂണ്ടുള്ള
കാർമേഘജാലങ്ങളെന്നു തോന്നും.
കാർകുഴൽതന്നിലലങ്കരിച്ചീടിന
താർമധുവുണ്ടു മദിച്ചു മേന്മേൽ
സന്തതം മേവുന്ന വണ്ടിണയെന്നത്രേ
കുന്തളകാന്തിയെച്ചൊല്ലിക്കൂട്ടു.
ആനനംതന്നോടു നേരായിപ്പോരുവാൻ
ഞാനിന്നു പോരായെന്നുള്ളിൽ നണ്ണി
ശങ്കിച്ചു പാതി മറഞ്ഞുനിന്നീടിന
തിങ്കൾ താനത്രേയത്തുന്നിടിലം" ഇത്യാദി.

പക്ഷേ ഈ ആശയങ്ങളെല്ലാം കൃഷ്ണഗാഥയിൽനിന്നു് ഏറക്കുറെ പകർത്തിട്ടുള്ളതാണു്.

"ചായലായുള്ളോരു നായികതാൻ പൊറാ
ചാപലംപൂണ്ടുള്ള ബാലകന്മാർ
നെറ്റിയായുള്ളോരു മുറ്റത്തിലാർത്താറ
മുറ്റത്തമിഴ്ന്നുള്ള ലീലയല്ലോ
ചിന്തിന കാന്തി കലർന്നു നിന്നീടുമ-
ക്കുന്തളമായിട്ടു കണ്ടതിപ്പോൾ."

എന്നു വർണ്ണിക്കുന്ന കൃഷ്ണഗാഥാകാരന്റെ കുന്തളമെവിടെ? ഈ കുന്തളമെവിടെ?

കീചകന്റെ കാമഭ്രാന്തു കവി സമഞ്ജസമായി വർണ്ണിച്ചു ഫലിപ്പിച്ചിട്ടുണ്ടു്:

"ചാലേ മുതിർന്നങ്ങു നോക്കുന്ന നേരത്തു
കാലം പകല്ലോരു പാതിയായി
കണ്ടൊരു നേരത്തു മന്നവനെത്രയു-
മിണ്ടലുംപൂണ്ടു തളർന്നു ചൊന്നാൻ.
മുപ്പത്തു നാഴിക നല്ലുകലായതി-
ലിപ്പോളിരുട്ടിയായ് വന്നിതോതാൻ?
ഖിന്നതപൂണ്ടുള്ള ക്രൌഞ്ചങ്ങൾക്കെല്ലാമേ
നന്നായിവന്നിതിക്കാലമോർത്താൽ;
അങ്ഗജൻതന്നുടെ പാങ്ങായിനിന്നതി
നിങ്ങൾക്കു നന്നല്ലോയെന്നും ചൊല്ലി,

മൊട്ടകാംപൂണ്ടുള്ള മാലതീജാലത്തെ–
പ്പെട്ടെന്നു ചെന്നു പൊരിച്ചെറിഞ്ഞാൻ.
സൗഗന്ധ്യയെ വാദിപ്പാൻ വന്നതില്ലെന്നിട്ടു–
ങ്ങന്തണരോടു വഴക്കുപൂണ്ടാൻ.
വായസന്തന്നുടെ നാദത്തെക്കേട്ടപ്പോൾ
പായിച്ചുകൂട്ടിനാൻ പാവമായ്.
കൂമ്പിനിന്നീടായ്വിൻ നിങ്ങളെന്നിങ്ങനെ–
യാമ്പൽതൻ ചാരത്തു ചെന്നു ചൊന്നാൻ.
ചാല വിരിഞ്ഞുള്ള പങ്കജജാലത്തെ
മൂലമേക്കൂടപ്പൊരിച്ചെറിഞ്ഞാൻ.''

'പൊരിച്ചെറിഞ്ഞാൻ' എന്നതിനു് ഒരു പര്യായം കിട്ടാതെ വിഷമിക്കുന്ന കവിയുടെ ശബ്ദദാരിദ്ര്യം അനുകമ്പനീയമാണെന്നുകൂടി പറഞ്ഞുകൊണ്ടു പുരോഗമനം ചെയ്യേണ്ടിയിരിക്കുന്നു.

കീചകവധവും ഭംഗിയായി പ്രതിപാദിച്ചിരിക്കുന്നു:

''ആരുമേ കാണാതെ ദീപവും കൂടാതെ
മാരനും കാലനും ചങ്ങാതമായ്
വാരുറ്റുമേവുന്ന നാടകശാലയിൽ–
പ്പാരാതെ പുക്കിനാൻ കീചകനും.
കോമളയായൊരു സൈരന്ധ്രിയെന്നിട്ടു
ഭീമനെച്ചെന്നങ്ങണഞ്ഞു നേരേ
എന്നുടെ ജീവനാം നിന്നുടെ കയ്യിലു–
ണ്ടെന്നങ്ങു ചൊല്ലിപ്പുണർന്നു നേരേ.
കൊങ്കകൾ കാണാഞ്ഞിട്ടേതിതെന്നിങ്ങനെ
ശങ്കിച്ചുനിന്നതാനേരംനേരം
ചീർത്തുനിന്നീടുന്ന ദോസ്ഥലംകൊണ്ടങ്ങു
ചേർത്തു ഞെരിച്ചൊരു പിണ്ഡമാക്കി
വാദ്യവും താളവും കൂടാതെ നല്ലൊരു
കൂത്തു കഴിച്ചിതപ്പാചകൻതാൻ.''

അങ്ങുമിങ്ങും ചില അലങ്കാരപ്രയോഗങ്ങളും ആസ്വാദ്യങ്ങളായി കാണുന്നുണ്ടു്:

''താനേയെഴുന്നൊരു സൂകരവീരനു
ചേണാവു തീർത്ത വിലംകണക്കെ
മാരുതപുത്രന്റെ പക്ഷത്തിലൻപോടു
വാരിജലോചനൻതാനുണ്ടല്ലോ.'' (1)

''ചെഞ്ചൊര കാമിച്ചു വന്നൊരു ഞാനിപ്പോൾ
പഞ്ചശരാർത്തി മുഴുക്കയാലെ
ചേണാവു മിന്നുന്ന നിന്നുടെ വാമലർ–
ത്തേനുണ്ടീട്ടുവാനിച്ഛിക്കുന്നേൻ.'' (2)

"വൻപനായുള്ളോരു ഗാധേയൻ ബാധിച്ചു
പിൻപുറത്താക്കിന കൈകൾ കണ്ടാൽ.
ക്ഷീണരായല്ലോ നാമിന്നിവരോടെന്നു
നാണത്തെപ്പൂണ്ടു നടുങ്ങിയത്രേ
അംഭോജകാന്തജന്മാവെ വന്ദിപ്പാൻ
മുൻപിൽ വന്നീടാത്തതെന്നു തോന്നും." (3)

"അങ്ഗജൻതന്നുടെ ബാണങ്ങളേല്ക്കയാ-
ലെങ്ങുമേ നിന്നു പൊറായ്കയാലേ
നിൻ ചരണങ്ങളിലോടിവന്നൻപോടു
തഞ്ചിനിന്നീടുന്നോരെന്നെയിപ്പോൾ
കൊല്ലുന്നതാകിലും നീതന്നെയാകട്ടെ;
വെല്ലുവാൻ വന്നോരു മാരൻ വേണ്ട." (4)

എന്നീ വരികൾ പരിശോധിക്കുക. ഇത്രമാത്രമുള്ള കവിതാപ്രകടനത്തിനു കൃഷ്ണഗാഥയുടെ പാരായണത്തിനുമീതെ അധികമൊന്നും ആവശ്യമുണ്ടെന്നും തോന്നുന്നില്ല.

ചില പുതിയ കഥകൾ:—മൂലത്തിൽ കാണാത്ത പല കഥകളും കവി ഭാരതഗാഥയിൽ ഘടിപ്പിച്ചിരിക്കുന്നു. അവയ്ക്കു് അദ്ദേഹത്തിനുള്ള ആസ്പദമെന്തെന്നു് അറിയുന്നില്ല. ചിലതെല്ലാം അദ്ദേഹത്തിന്റെ ഉജ്ജ്വലമായ മനോധർമ്മത്തിന്റെ വിജൃംഭണഫലമാണെന്നു തോന്നിപ്പോകും. (1) ശകുന്തളോപാഖ്യാനത്തിൽ കവി പിന്തുടർന്നിരിക്കുന്നതു് അഭിജ്ഞാനശാകുന്തളത്തിലെ ഇതിവൃത്തമാണു്. അംഗുലീയമാനവും ദുർവാസശ്ശാപവും അദ്ദേഹം സ്വീകരിക്കുന്നുണ്ടു്. എന്നാൽ ശാർങ്ഗരവാദിമഹർഷിമാരുടെ തുണകൂടാതെയാണു് ആ നായിക ദുഷ്ഷന്തനെ രാജധാനിയിൽ ചെന്നു കാണുന്നതു്. "അങ്ഗജതാപം മുഴുത്തവൾതാൻ, ക്ഷോണിപൻതന്നുടെ ചാരത്തു ചെന്നിട്ടു്" എന്നുള്ള പ്രസ്താവന വൈരസ്യജനകമായി പരിണമിക്കുന്നു എന്നു പറയേണ്ടതില്ലല്ലോ. (2) ഗങ്ഗാദേവി ശന്തനുവിനെ വിട്ടുപിരിയുമ്പോൾ ശിശുവായ ദേവവ്രതനെക്കൂടി കൊണ്ടുപോകുന്നതായി വ്യാസഭഗവാൻ പറയുന്നു. ആ കുഞ്ഞിനെ ശന്തനു വളർത്തുന്നതായാണു് ഗാഥയിൽ കാണുന്നതു്. ദിവ്യാസ്ത്രപ്രയോഗസാമർത്ഥ്യം ശന്തനു വളർത്ത ബാലനു സിദ്ധിക്കുവാൻ പ്രയാസമുണ്ടു്. (3) ശന്തനു ഒരിക്കൽ വനത്തിൽ ചെന്നപ്പോൾ സത്യവതിയുടെ യോജനഗന്ധത്താൽ ആകൃഷ്ടനായതായി മഹാഭാരതത്തിലും, അദ്ദേഹത്തെ പുണ്ഡരീകാർബുദം എന്നൊരു വ്യാധി ബാധിച്ചു എന്നും അതിന്റെ ശാന്തിക്കു വൈദ്യന്മാർ കസ്തൂരി ആവശ്യപ്പെട്ടു എന്നും "മൃഗികതന്നുടെ മെയ്യിലെഴും, നിത്യമായ്നിന്നു വിളങ്ങുന്നിന്നീടുന്ന കസ്തൂരി" കൊണ്ടുചെന്നാണു് അവർ ആ രോഗം ഭേദമാക്കിയതെന്നും ആ വഴിക്കു ശന്തനുവിനു യോജനഗന്ധിയിൽ പ്രേമമുണ്ടായെന്നും ഗാഥയിലും കാണുന്നു. ഭാരതചക്രവർത്തിക്കു വേറിട്ടൊരിടത്തുനിന്നും കസ്തൂരി ലഭിച്ചില്ല എന്നു സൂചിപ്പിക്കുന്നതു് അസംബന്ധമായിരിക്കുന്നു. (4) കുന്തിയും പുത്രന്മാരും പാണ്ഡുവിന്റെ

മരണാനന്തരം ഹസ്തിനാപുരത്തിൽ ചെന്നുചേൎന്ന അവസരത്തിൽ അവിടെ ശ്രീകൃഷ്ണൻ അക്രൂരനെ അയയ്ക്കുന്നതായി ഗാഥാകാരൻ പ്രസ്താവിക്കുന്നു; അങ്ങനെ ഒരു സംഭവം ആ ഘട്ടത്തിൽ മൂലത്തിലില്ല. അതുമാത്രമല്ല മുതലയെക്കൊന്നു് ആനയെ രക്ഷിച്ച ലക്ഷ്മീകാന്തൻ തന്നേയും രക്ഷിക്കുമെന്നു കരുതുന്നു എന്നു കുന്തി അക്രൂരനോടു പറയുകയും അതു കേട്ടു് അക്രൂരൻ "നൽക്കരിതന്നുടെ ദുഃഖത്തെപ്പോക്കിയ സൽക്കഥ ചൊല്ലുകയെന്നിങ്ങനെ" കുന്തിയോടഭ്യൎത്ഥിക്കുകയും ചെയ്യുന്നതായി ഗാഥയിൽ വൎണ്ണിക്കുന്നതു് അത്യന്തം അസ്വാഭാവികമായിരിക്കുന്നു. ഗജേന്ദ്രമോക്ഷോപാഖ്യാനം അതുവരെ കേട്ടിട്ടില്ലാത്ത ഒരു പാമരനാണോ ശ്രീകൃഷ്ണഭക്തന്മാരിൽ അഗ്രേസരനായ ഗാന്ദിനേയൻ? (5) കൌരവന്മാർ വെള്ളത്തിൽ കെട്ടിത്താഴ്ത്തിയ ഭീമസേനൻ പാതാളത്തിൽ ചെന്നപ്പോൾ അവിടെ ഒൻപതു രസകുണ്ഡങ്ങളിൽനിന്നു് അത്യന്തം ബലവൎദ്ധകമായ രസം പാനം ചെയ്യുന്നതായിമാത്രമേ ഭാരതത്തിൽ പ്രസ്താവിക്കുന്നുള്ളു. ഗാഥാകാരനാകട്ടെ വാസുകി

"ചാരുവായുള്ളോരു കന്യകാരത്നത്തെ
വീരനായുള്ളോരു മാരുതിതാൻ
പത്നിക്കായൻപോടു നല്കീനിന്നീടിനാൻ
രത്നങ്ങളും പിന്നെയവ്വണ്ണമേ.
വേട്ടുനിന്നീടിന മാരുതനന്ദനൻ
വാട്ടമകന്നു വിളങ്ങുംകാലം
സുഭ്രൂവായുള്ളോരു പന്നഗനാരിയിൽ
ബഭ്രുബാഹുവെന്ന പുത്രനുണ്ടായ്."

എന്നൊരു വിചിത്രമായ കഥ നിൎമ്മിക്കുന്നു. ഈ ബഭ്രുബാഹുവിനെപ്പററി നാം അന്യത്ര കേട്ടിട്ടേയില്ല. അൎജ്ജുനന്റെ തീൎത്ഥയാത്രയിൽ പാണ്ഡ്യരാജകുമാരിയായ ചിത്രാംഗദയിൽ ബഭ്രുവാഹനൻ എന്നൊരു പുത്രൻ ജനിച്ചതായി കേട്ടിട്ടുണ്ടു്. കവിക്കു് ഇവിടെ എന്തോ ഒരു പ്രമാദം പററിയതുപോലെ തോന്നുന്നു. അതിബാല്യത്തിൽത്തന്നെ ഭീമസേനൻ ഗൃഹസ്ഥാശ്രമിയായി എന്നു പറയുന്നതു യുക്തിയുക്തവുമല്ല. (6) മൂകാസുരൻ,

"പൂച്ചയായ്ച്ചെന്നുടനാശ്രമംതോറും നൽ-
ക്കാച്ചി പാൽവെണ്ണ കവൎന്നമൂലം
സന്യാസിമാരുടെ ശാപത്തിൻകാരണം
വന്മദംപൂണ്ടുള്ള പന്നിയായി."

എന്നുള്ള ഗാഥയിലെ പ്രസ്താവന മൂലത്തിലുള്ളതല്ല. (7) അൎജ്ജുനനും സുയോധനനുംകൂടി ദ്വാരകയിൽ ചെന്നു ശ്രീകൃഷ്ണന്റെ സാഹായ്യത്തിനായി പ്രാൎത്ഥിച്ചപ്പോൾ ഗാഥാകാരൻ മൂലത്തിലെ കഥയ്ക്കു വിപരീതമായി ശ്രീകൃഷ്ണനെക്കൊണ്ടു "വൃദ്ധതകൊണ്ടെനിക്കേതുമേ സാധിയാ, യുദ്ധമെന്നുള്ളതു തോന്നിനാലും" എന്നു പറയിക്കുന്നതു് അനുചിതമാണു്. (8) ബലരാമന്റെ തീൎത്ഥയാത്രയും പുതിയ ഒരു കഥ ഗാഥാകാരൻ

കെട്ടിച്ചമച്ചിരിക്കുന്നു. ശ്രീകൃഷ്ണൻ ഒരു പശുവിൻെറ വേഷത്തിൽ ബലരാമൻെറ മുൻപിൽ പ്രത്യക്ഷീഭവിക്കുകയും അതിനെ ബലരാമൻ പാണികൊണ്ടു സ്പർശിച്ചപ്പോൾ അതു മരിച്ചതുപോലെ കിടക്കുകയാൽ താൻ ഗോവധം ചെയ്തു എന്നു നിർണ്ണയിച്ചു് ആ പാപത്തിൻെറ ശാന്തിക്കായി തീർത്ഥയാത്ര പുറപ്പെടുകയുംചെയ്തു എന്ന ആഖ്യാനം ഭാരതത്തിലോ ശ്രീമൽഭാഗവതത്തിലോ ഉള്ളതല്ല. (9) ഉദ്യോഗപർവ്വത്തിൽ കുന്തീദേവി കർണ്ണനെക്കാണുകയും പാണ്ഡവന്മാർക്കു ചില ആനുകൂല്യങ്ങൾ ആ മഹാത്യാഗിയിൽനിന്നു സമ്പാദിക്കുകയും ചെയ്യുന്ന ഒരു ഘട്ടമുണ്ടു്. ഗാഥാകാരൻ അവിടെ

"പാരാതെ പോയൊരു പാണ്ഡവമാതാവു
സൂര്യതനൂജനെക്കണ്ടനേരം
നന്മുല രണ്ടും ചുരന്നതുകാരണ-
മെന്മകൻതാനിവനെന്നറിഞ്ഞാൾ.
നിർമ്മലയാമവൾ തൻമുല നല്കുവാൻ
മെല്ലെ മുതിർന്നങ്ങു ചെല്ലുന്നേരം
കുന്തിതൻ നൻമുലയുണ്ടവർക്കാർക്കുമേ-
ന്നന്തകഭീതിയില്ലൂഴിയിങ്കൽ
എന്നതുകാരണമംബുജലോചനൻ
മന്നവന്മാർക്കു ജയിപ്പതിന്നായ്
പുള്ളായിച്ചെന്നവൾ കൊങ്കയിലുള്ള പാ-
ലെല്ലാമേ പിന്നെ വാട്ടിനിന്നാൻ."

എന്നൊരു സംഭവം തട്ടിവിട്ടിരിക്കുന്നു. മക്കളെക്കാണുമ്പോൾ അമ്മമാരുടെ മുല ചുരക്കുമെന്നു കവികൾ വർണ്ണിക്കാറുണ്ടു്. എന്നാൽ വൃദ്ധപ്രായന്മാരായ മക്കളെ അവർ സ്തന്യപാനം ചെയ്യിക്കുമെന്നു പറയുന്നതു് അത്യുക്തിസീമയെ അതിലംഘിക്കുന്നു. കുന്തിയുടെ മുലപ്പാൽ നുകർന്നവർക്കു മരണമില്ലെങ്കിൽ ഭീമസേനനും അർജ്ജുനനും എങ്ങനെയാണു് മഹാപ്രസ്ഥാനത്തിൽ മരിക്കുന്നതു്? ഇങ്ങനെ ഈ പ്രകരണത്തിൽ ഇനിയും അനേകം അബദ്ധപ്രസ്താവനകൾ എടുത്തുകാണിക്കാവുന്നതാണു്. അവയിൽ ഒരെണ്ണംകൂടി ആവിഷ്കരിക്കാതെ നിർവ്വാഹമില്ല.

ഭാരതഗാഥയും കേരളവും:—യുധിഷ്ഠിരൻെറ രാജസൂയത്തിനു മുൻപു ദക്ഷിണദിക്കു ജയിക്കുവാൻ സഹദേവനാണല്ലോ പുറപ്പെട്ടതു്. അദ്ദേഹം കേരളത്തിൽ വന്നപ്പോൾ അവിടെ ത്രിഗർത്തനായിരുന്നുവത്രേ രാജാവു്. ദുര്യോധനൻെറ ഉററ ചങ്ങാതിയായ ത്രിഗർത്തൻെറ ദേശം പഞ്ചാബു് പ്രവിശ്യയിൽപ്പെട്ട 'ജലന്ധർ' ആണു്. അതു പോകട്ടെ. ത്രിഗർത്തനെ അഗ്നി സംരക്ഷിക്കുകയാൽ സഹദേവനു കേരളരാജാവിനെ ജയിക്കുവാൻ സാധിക്കുന്നില്ല; ഒടുവിൽ അർജ്ജുനൻെറനേക്കു ഖാണ്ഡവദാഹദ്വാരാ കൃതജ്ഞനായ ആ ദേവനെ സഹദേവൻ വന്ദിക്കുകയും അഗ്നിയുടെ മാധ്യസ്ഥ്യം അങ്ഗീകരിച്ചു ത്രിഗർത്തൻ ആ വിജിഗീഷുവിനു വേണ്ട

യാഗദ്രവ്യം സംഭാവനചെയ്യുകയും ചെയ്യുന്നു. അഗ്നി ത്രിഗർത്തന്നു ബാധ്യവായതെങ്ങനെയെന്നു സഹദേവൻ ചോദിച്ചതിന് ഉത്തരമായി ത്രിഗർത്തന്റെ പുത്രിയിൽ അഗ്നി ജാരധർമ്മം അനുഷ്ഠിച്ചു എന്നും തന്നിമിത്തം ത്രിഗർത്തനും അഗ്നിയും തമ്മിൽ ശണ്ഠയുണ്ടായി എന്നും അതിൽ അശരണനായിത്തീർന്ന ത്രിഗർത്തൻ അഗ്നിയോട് അഭയം പ്രാർത്ഥിച്ചപ്പോൾ അതിനു കേരളത്തിൽ "ആരണനാരിമാരെന്നിയേയാരുമേ ചാരിത്രം ചിന്തിച്ചുനില്ക്കേണ്ട" എന്നും "കേരളഭൂമിയിൽ ക്ഷത്രിയനാരികൾക്കാരണരാകട്ടേ കാന്തർ" എന്നും അരുളിച്ചെയ്തു എന്നും നിസ്സങ്കോചം ഒരു കള്ളക്കഥ ഉൽപാദിപ്പിക്കുന്നു. മഹാഭാരതത്തിൽ ആ ഘട്ടത്തിൽ ഇങ്ങനെ ഒരൈതിഹ്യത്തെപ്പറ്റി പ്രസ്താവനയുണ്ട്. പക്ഷേ അതു മാഹിഷ്മതീനഗരം പരിപാലിച്ചിരുന്ന നീലൻ എന്ന രാജാവിന്റെ പുത്രിയായ സുദർശനയെ അഗ്നിഭഗവാൻ കാമിക്കുകയും പാണിഗ്രഹണംചെയ്യുകയും ചെയ്യുന്നതായാകുന്നു.

ഭാരതഗാഥയും ജ്യോതിഷവും:—ഭാരതഗാഥ നിർമ്മിച്ച കവി ഒരു നമ്പൂരിയും പെരുഞ്ചെല്ലൂർ ശ്രീപരമേശ്വരനെ "ചൊല്ലാർന്ന ചെല്ലൂർ വിളങ്ങിനിന്നീടുന്ന കല്യാണകാരുണ്യകൈവല്യമേ" എന്നു വന്ദിച്ചിരിക്കുന്നതിനാൽ ആ ഗ്രാമത്തിൽ ജനിച്ചവരിൽ ഒരാളുമാണെന്ന് അനുമാനിക്കാം. പെരുഞ്ചെല്ലൂർ കോലത്തുനാട്ടിലെ പ്രഥമഗണനീയമായ ക്ഷേത്രമാകയാൽ അതിന്റെ സ്മരണത്തിൽനിന്നുമാത്രം കവിയുടെ ഇല്ലം പൊറനമല്ലെന്ന് അനുമാനിക്കാവുന്നതല്ല. എന്നാൽ കൃഷ്ണഗാഥാകാരനെപ്പോലെയുള്ള ഒരു മഹാകവി എത്ര ബാല്യത്തിൽപ്പോലും ഭാരതഗാഥപോലെ ക്ഷുദ്രമായ ഒരു കൃതി രചിക്കുകയില്ലെന്നും ഭാരതഗാഥയെഴുതിയ ഒരു കവിക്ക് അതേ ജന്മത്തിൽ ഏതെല്ലാം സിദ്ധികൾ കൈവന്നാലും കൃഷ്ണഗാഥപോലെ ഒരു മഹാകാവ്യമെഴുതുവാൻ സാധിക്കുന്നതല്ലെന്നും സഹൃദയന്മാർക്കു തീർച്ചയായി പറയാം. ഭാരതഗാഥാകാരനു ജ്യോതിശ്ശാസ്ത്രത്തിൽ പ്രതിപത്തിയുണ്ടായിരുന്നു എന്നുള്ളതിനു തെളിവുണ്ട്. ദ്രോണർ പാഞ്ചാലദേശത്തേക്കു പോകണമെന്നുദ്ദേശിച്ചുകൊണ്ടിരുന്നപ്പോൾ ഒരു വലിയ ദ്വാദശവർഷക്ഷാമമുണ്ടായി എന്നും, ജ്യോതിഷത്തിൽ വിദഗ്ദ്ധനായ ഒരു കാശ്മീരബ്രാഹ്മണൻമാത്രം

"വാരങ്ങൾതന്നുടെ നാഥന്മാർ മേവുന്ന
താരവും രാശിയുമംശകവും
ശീഘ്രവും മന്ദവുമുച്ചവും നീചവും
വക്രവും പാതം പിറപ്പുമെല്ലാം"

മനസ്സിലാക്കി മുൻകൂട്ടി ധാരാളം വരകരി ശേഖരിച്ചു വേണ്ടവിധത്തിൽ പരോപകാരം ചെയ്തു സുഖമായിരുന്നു എന്നും, അദ്ദേഹം തങ്ങളെ എങ്ങനെ രക്ഷിച്ചു എന്നറിയുവാൻ നവഗ്രഹങ്ങൾ അദ്ദേഹത്തിന്റെ ഗൃഹത്തിൽ പോയി അത്താഴമുണ്ടു കാര്യം ഗ്രഹിച്ച് അവിടെ രാത്രിയിൽ ഉറങ്ങുമ്പോൾ ആ ബ്രാഹ്മണൻ വട്ടത്തിൽ കിടന്ന അവരെ നേരേയെടുത്തു

കിട്ടാതിരുന്നെന്നും ഉടനെ മഴ പെയ്തു ഭൂമി വീണ്ടും സുഭിക്ഷമായെന്നും അതു കണ്ടു രാശിശന്മാർ കോപിച്ചു

> "മാനുഷനായ നീയിങ്ങനെയെങ്ങളെ
> നാണംകെടുത്തുകാരണത്താൽ
> ഉത്തമരായുള്ള ജ്യോതിഷകാരികൾ
> നിഷ്ഫലരാകട്ടെയെന്നിങ്ങനെ"

ശപിച്ചു എന്നും ഒരു കഥ കൂട്ടിച്ചേർക്കുന്നു. ഇതു വ്യാസഭാരതത്തിലുള്ളതല്ല. ഇതുപോലെ വാരണാവതത്തിൽ താമസിച്ചുകൊണ്ടു പാണ്ഡവന്മാർ അർദ്ധരാജ്യപരിപാലനം ചെയ്തുകൊണ്ടിരുന്ന അവസരത്തിൽ വിദുരർ ഒരിക്കൽ ധൃതരാഷ്ട്രരെക്കണ്ടു്

> "നന്ദനന്മാർക്കു വിരുദ്ധമായ്ച്ചെയ്തതും
> നിന്നുടെയജ്ഞാമെടുത്തുണ്ടല്ലോ
> നില്ക്കുന്നു ദൌമനം താപ്പവുമാകയാൽ
> മക്കൾക്കു ദൂഷണമുണ്ടു മേലിൽ.
> ഈശനുപോലും പിഴയ്ക്കയില്ലേതുമേ
> രാശിശന്മാരുടെ കല്പിതങ്ങൾ.
> അക്കൻതുടങ്ങിന ജ്യോതിർഗ്ഗണങ്ങളാൽ
> മുക്കണ്ണനുണ്ടായ ദീനം ചൊല്ലാം."

എന്ന ഉപക്രമത്തോടുകൂടി ശിവനു ബ്രഹ്മാവിന്റെ ശിരശ്ഛേദം നിമിത്തം സംഭവിച്ച ഭിക്ഷാടനദുഃഖം വർണ്ണിക്കുന്നു. ഇതിൽ കൂടുതലായി ഒന്നും ഗ്രന്ഥകാരനെപ്പറ്റി അറിവാൻ മാർഗ്ഗമില്ല. കൃഷ്ണഗാഥ ആവിർഭവിച്ചു സ്വല്പകാലം കഴിഞ്ഞപ്പോൾ ഉദയവർമ്മകോലത്തിരി തന്റെ സേവകനായ മറ്റൊരു നമ്പൂരിയോടു വാത്സല്യപാരവശ്യംനിമിത്തം അതുപോലെ മറ്റൊരു കാവ്യം മഹാഭാരതത്തെ ആസ്പദമാക്കി രചിക്കുവാൻ ആജ്ഞാപിക്കുകയും ആ നമ്പൂരി തന്റെ വാസനയുടേയും വൈദുഷ്യത്തിന്റേയും പരിമിതമായ പരിധിക്കുള്ളിൽനിന്നുകൊണ്ടു് അത്തരത്തിൽ ഒരു കൃതി നിർമ്മിച്ചു് അടിയറവയ്ക്കുകയും ചെയ്തു എന്നു് ഊഹിക്കുന്നതായിരിക്കും യുക്തിയുക്തമായിട്ടുള്ളതു്. 'ശങ്കരസ്മരണാ' എന്നും മറ്റുമുള്ള പുറത്തെഴുത്തുകൾ പിൻകാലത്തുണ്ടായവയാണെന്നു ഞാൻ മുൻപുതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ.

**ഭാഗവതം പാട്ടു്**:—കണ്ണശ്ശഭാഗവതത്തേയും മറ്റുംപോലെ എതുകമോനകളും അന്താദിപ്രാസവും നിരന്തരമായി പരിപാലിച്ചുകൊണ്ടു് ഏതോ ഒരു കവി രചിച്ചിട്ടുള്ള ഒരു പഴയ പാട്ടാണു് ഭാഗവതം. കംസവധംവരെയുള്ള ഭാഗങ്ങളേ കണ്ടുകിട്ടീട്ടുള്ളു. രാമചരിതത്തിൽ കാണുന്ന ചില വൃത്തങ്ങൾക്കു പ്രസ്തുതകൃതിയിൽ പ്രവേശമനുവദിച്ചിട്ടുണ്ടെങ്കിലും തത്സമങ്ങളായ സംസ്കൃതപദങ്ങൾ ധാരാളം പ്രയോഗിക്കുന്നതിൽ കവിക്കു വൈമുഖ്യമില്ല. വേറെ ദ്രാവിഡവൃത്തങ്ങളും എടുത്തു പെരുമാറീട്ടുണ്ടു്.

ഭാഷ നിരണംകവികളുടേതിനെ അപേക്ഷിച്ച് അർവാചീനമാണ്. താഴെക്കാണുന്ന പാട്ടുകൾ ഈ കാവ്യത്തിൽ ഉൾപ്പെടുന്നു:

"ശ്രീമധുരാപുരിതന്നിലുണ്ടേറിയ
ശ്രീകരമായൊരു രാജധാനി പരം;
കോമളമായെന്നുമപ്പുരംതന്നിലെ-
ക്കോലാഹലം പറയാവല്ലനന്തനും;
ഭൂമിയിൽ മറ്റൊരിടത്തുമില്ലിങ്ങനെ
ഭൂപാലമന്ദിരവും സജ്ജനങ്ങളും;
നാമമേറും യദുക്കൾക്കു പണ്ടേയുള്ള
നാടതിന്നൊപ്പമൊവ്വാ ദേവലോകവും." (1)

*         *         *

"വാണിതു മങ്ഗലം പൊങ്ങീടുമമ്പാടിതന്നിൽ
വാരിജനേത്രനേയും രാമനേയും സുഖത്താൽ
പേണി വളർത്തീടുന്ന മാതാപിതാക്കന്മാരും;
പിന്നെ മെല്ലേ വളർന്നാരോമനബാലകന്മാർ;
കാണുന്ന പേർകൾക്കെല്ലാം കണ്ണിനാനന്ദമുണ്ടാം
കണ്ണനെന്നല്ലാതില്ലിന്നമ്പിലുള്ളോർക്കു തെല്ലും;
ചേണാർന്ന പൂവ്വു മെല്ലെമെല്ലെവേയലങ്കരിച്ചു
ചിത്രമായുള്ള വല്ലിമുല്ലമൊട്ടതുപോലെ." (2)

"കംസനിങ്ങനെ കേട്ടുടനേറിയ ചാഞ്ചലമാർന്ന മനസ്സിനോടും
കടിയ ലക്ഷണങ്ങളേറ്റം മരണലാഞ്ഛനംതന്റെ
നിഴലിലൊക്കയും തുള തുളച്ചവണ്ണം;
വഞ്ചകനാകിയ കംസനുടെ തുട തുള്ളുകയും തോളാടുകയും
വലിയൊരു നാഡികൾ വൻകടലുകൾ വറണ്ടുകൊ-
ണ്ടവിടെനിന്നിളകിന പൊടികൊണ്ടെല്ലാം
തഞ്ചിന ഭൂപ്രണമങ്ങു ഉന്നതിലഞ്ജിതമാകവെ നോക്കുന്നപ്പോൾ
തലയോടങ്ങുടലു വേർപെടുന്നതു പിന്നെച്ചെവി-
യടപ്പുകളും കടലിരപ്പുംവണ്ണം
കാഞ്ചനമെന്നതു തോന്നുമശേഷധരിത്രിയിൽ വല്ലികളും പിന്നതും
കണിയിലങ്ങനെ പിന്നെ നിശയതിലുറങ്ങുമ്പോൾ
പല വികൃതികൾ സ്വപ്നമതിലും കണ്ടു." (3)

"കണ്ടുടനേറിയ ഭീതി വളർന്നടനെന്നുടെ മൃത്യുവടുക്കയിതോ?
കംസനമിതു മനതളിരതിൽ നിരുപിച്ചു
നിശയതിലൊരുപൊഴുതുറങ്ങിയില്ല.
കൊണ്ടൽ കഴിഞ്ഞു പുലർന്നടനേ ചില മന്ത്രമതും കാതിലെത്തെല്ലാം
എണ്ടിശയൊക്കെ നടുങ്ങുവതിന്നിഹ എന്തൊരു ശബ്ദമിതെന്നറിവാൻ
എദുകുലപതി നിജസഖികളുമൊരുമിച്ചു
വിരവൊടങ്ങവർ ചെന്നുനടയരികേ;

കണ്ടാവിടത്തിലൊരാന ചൊവ്വുള്ളാവിരുന്നിയതപ്പൊഴുതേ
കനിവോടാനതകരി മൃതികിലങ്ങിരുന്നാ–
നൊട്ട പാഞ്ഞിത്തു മധുരിപു വിരവാൽ. (4)

**ദാരുകവധം പാട്ട്:**—ദാരുകവധം പാട്ടിന്റെ കർത്തൃത്വത്തെപ്പറ്റിയും യാതൊരറിവുമില്ല. ഇതും ഏഴാംശതകത്തിൽ പ്രണീതമായ ഒരു കൃതിയെന്നാണ് തോന്നുന്നത്. ചില വരികൾ ചുവടേ ചേർക്കുന്നു:

''അമ്പിളിയും പുത്തുമലരും കളർകൊന്നയണിന്തവർതന്റെ
അങ്കിയിൽനിന്റെരികനാൽ ചിന്തിന കണ്ണതിൽ വന്തു പുറന്തോരം
വമ്പമരും തപവെലവും മികവുള്ളസുരാധിപനോടേ
മന്നസിയുറച്ചരിശമൊടാർത്തു മദിച്ചു കടുത്തു പറഞ്ഞാരം.
പിന്നസുരപ്പടയും സേനാപതിയും നാട്ടം നിലയും
പേർത്തു മുടിപ്പൻ ഞാനെന്നവിടെച്ചെറുത്താണൊലികൊണ്ടാരം.
കമ്പിയെ മുൻപിലുരിച്ചാടയുടുത്തഖിലജഗൽപതിയെ–
ക്കുറ പൊറാത്തതിനാലേ നിന്നെക്കുലചെയ്തു മുടിപ്പാൻ. (1)

കൊണ്ടലൊലികെതിർഞാണൊലിയും ഭൂതാദികളൊലിയും
കൊണ്ടു നടുങ്ങുന്നളവെന്തൊരു കാരണമെന്നു നിനച്ചാൻ
അണ്ടർപതിക്കെതിരാം ദാരുകനാം തൻദൂതന്മാരോ–
ടരുളിച്ചെയ്താൻ പൊരുവാൻ വന്നവരാരെന്നറിവിൻ പോയ്.
കണ്ടറിവിപ്പാനവർ ഗോപുരവാതലകം പുക്കപ്പോൾ
കണ്ടാർ ഘോരവിശാലവിഭൂഷണഭൂഷിതമാം ദേഹം;
പണ്ടൊരുവർക്ക് ജയംകൊള്ളരുതാതാന്തകത്താവേ
പാട്ടപെറ്റുള്ളൊന്നൊരു പെൺപാലെന്നു മനസ്സു മദിച്ചു. (2)

ആർത്തു മദിച്ചു വിളിക്കുന്ന ജഗത്രയമാതാവിന്റെ
ആശ്ചര്യം കണ്ടു ഭയംകൊണ്ടഖിലപ്രാണികളമ്പി
ചീർത്തിടമിന്നനികരം വളർദംഷ്ട്രമുന്നതമുഖവും
തീക്കനൽ ചിന്തിന കണ്ണും മണിമുടിയും ചന്ദ്രക്കലയും
പേർത്തിളകീടിന നാഗങ്ങളുമന്നാരത്നപ്രഭയും
പിൻപിലുലഞ്ഞു കവിഞ്ഞിടിന നാർകുഴലും തിരുജടയും
കോർത്തണിമാർവിലിടും പൂമണിമാലകളും താവടയും
കുങ്കുമവർണ്ണിനിറം തങ്കിന കൊങ്കകളും പൊൻപണിയും'' (3)

ഈ കവിതയിലും എതുകമോനകളിൽ ശ്രദ്ധ പതിഞ്ഞുകാണുന്നു. എന്നാൽ അന്താദിപ്രാസമില്ല.

ഭാഗവതവും ദാരുകവധവും രാമചരിതപ്രസ്ഥാനത്തിന്റെ സായംസന്ധ്യയേയും ഗുരുദക്ഷിണപ്പാട്ടും സേതുബന്ധനം പാട്ടും ശുകഗാനപ്രസ്ഥാനത്തിന്റെ അരുണോദയത്തേയുമാകുന്നു അനുസ്മരിപ്പിക്കുന്നത്. ആ പുതിയ പ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവല്ലെങ്കിലും അതിനു സ്ഥിരപ്രതിഷ്ഠ നല്കിയ മഹാത്മാവാണ് തുഞ്ചത്തെഴുത്തച്ഛൻ.

**ഗുരുദക്ഷിണപ്പാട്ട്:**—തിരുവിതാംകൂർ ശ്രീമൂലം മലയാള ഭാഷാഗ്രന്ഥാവലിയിൽ പ്രഥമാങ്കമായി പ്രസിദ്ധീകരിച്ചിട്ടുള്ള ഗുരുദക്ഷിണപ്പാട്ടിന്റെ പ്രണേതാവു് ആരെന്നറിയുന്നില്ല. ശ്രീകൃഷ്ണനും ബലഭദ്രനും സാന്ദീപനിമഹർഷിയോടു വിദ്യാഭ്യാസം ചെയ്യുന്നതും ഗുരുവിന്റെ അഭീഷ്ടമറിഞ്ഞു ശ്രീകൃഷ്ണൻ യമലോകത്തു പോയി മൃതനായ ഗുരുപുത്രനെ കൊണ്ടുവന്നു് അദ്ദേഹത്തിനു ദക്ഷിണീകരിക്കുന്നതുമാണു് ഇതിവൃത്തം. കാവ്യം നാലു പാദങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു.

കാലം:—കവി മങ്ഗലാചരണഘട്ടത്തിൽ ഗണപതി, സരസ്വതി, ശ്രീകൃഷ്ണൻ, ബ്രഹ്മാവ്, ശിവൻ ഇവർക്കുപുറമേ ഇന്ദ്രനെയും

"കാലകാലൻമകനാറുമുഖനെയും
കാളിമാതോടു മലമകൾ ദേവകൾ
സൂരിയനാകിയും സോമൻ ധനേശനും
ചൂതത്താരമ്പനും വായു വരുണനും
വീരിയമുള്ള മുനികൾ പാദത്തെയും
വിശ്വത്തിലുള്ള ഗുരുഭൂതന്മാരെയും"

വന്ദിക്കുന്നു. ഗ്രന്ഥാരംഭത്തിൽ ദിക്പാലസ്തോത്രം പ്രാചീനഭാഷാകവികളുടെ പരിപാടികളിൽ ഒന്നാണു്. അതു രാമചരിതകാരനും മറ്റും അങ്ഗീകരിച്ചിട്ടുണ്ടു്. ഒന്നും മൂന്നും പാദങ്ങളിൽ കാകളിയും രണ്ടും നാലും പാദങ്ങളിൽ കേകയുമാണ് വൃത്തങ്ങളെങ്കിലും അവയ്ക്കു ഭാഷയിൽ നില ഉറച്ചുകിട്ടുന്നതിനുമുൻപു നിർമ്മിച്ച ഒരു കൃതിയാണു് ഗുരുദക്ഷിണപ്പാട്ടു് എന്നുള്ളതിനു സംശയമില്ല. പ്രഥമപാദം ആരംഭിക്കുന്ന

"വാനവർ തൊഴും പരമൻ നാരണവടിവിനാലേ
മാമലമകളോടും പോയ്ക്കാനനേ കളിച്ച കാലം"

എന്ന വരികൾ രാമചരിതത്തിലെ "വേന്തർ കൊന്റയനാകി വിണ്ണവർക്കുതവുമുള്ളിൽ" ഇത്യാദി പാട്ടുകളിൽക്കാണുന്ന കഴിൽനെടിലടി ആചിരിയവിരുത്തത്തിലാണു് രചിക്കപ്പെട്ടിരിക്കുന്നതു്. 'പരമൻ' എന്ന പദത്തിൽ രേഫത്തെ 'രാ' എന്നു നീട്ടി ഉച്ചരിക്കേണ്ടതുണ്ടു്. ആ പാദത്തിന്റെ അവസാനത്തിലുള്ള "അന്തണൻതന്നോടന്നത്തെ ചെയ്തതോ ആരണരാശി ചൊല്ലിയാത്രമപുകന്താരന്നേ" എന്ന ഈരടിയിൽ പൂർവ്വഖണ്ഡം കാകളിയിലും ഉത്തരഖണ്ഡം ആചിരിയവിരുത്തത്തിലും നിബന്ധിച്ചിരിക്കുന്നു. ത്രിതീയപാദം ആരംഭിക്കുന്ന "കൃഷ്ണനാം മധുവൈരി കേട്ടാലും യമപുരത്തിൽപ്പുക്കുള്ളോരമവിടെപ്പുണ്യപാപങ്ങൾ കണ്ടാൻ" എന്ന ഈരടിയിലും ആ വൃത്തംതന്നെയാണു് കാണുന്നതു്. 'മധു' എന്നതു 'മാധു' എന്നും 'പുക്കുള്ളോരമവിടെ' എന്നതു 'പുക്കുള്ളോരാമവിടെ' എന്നും പാഠിയെപ്പിച്ചാലേ വൃത്തങ്ഗത്തിൽനിന്നൊഴിയുവാൻ കഴിവുകയുള്ളൂ. 'ഗോപുരം നാലിൽ കിഴക്കും വടക്കേതും ഗുണമുടയ ജന്തുക്കൾ പൂവാൻ ചമച്ചതും' എന്ന അടുത്ത ഈരടിയിൽ ഒന്നാമത്തെ അടി കാകളിയിലും രണ്ടാമത്തേതു മണികാഞ്ചിയിലും രചിച്ചിരിക്കുന്നു.

പിന്നെയും ആ പാദത്തിലേ 'കണ്ഠാലഴകേറും കാരൊളിമേനിയൻ കരുണയൊടു കരതളിരിൽ വിലസിന ശാങ്ഗങ്ങളും' എന്ന ഈരടിയിൽ രണ്ടാമതെ അടി കളകാഞ്ചിയായി കാണുന്നു. സാധാരണമായി കവി ഈരടികളിൽ എതുകയുടേയോ മോനയുടേയോ മാത്രം ആവർത്തനംകൊണ്ടു ചരിതാർത്ഥനാകുന്നതിനുപുറമേ ''മാനവും ദക്ഷിണ തൽപ്രധാനങ്ങളിൽ, സാരമായുള്ളതു ചൊല്ലുകടിയന്നു'' തുടങ്ങിയ ചില വരികളിൽ പ്രാസദീക്ഷ കൂടാതെതന്നെ കവനംചെയ്യുവാൻ ശ്രമപ്പെടുന്നുമുണ്ടു്. നിരണത്തു പണിക്കന്മാരുടെ കാലത്തു നടപ്പുണ്ടായിരുന്ന 'തൊന്റി', 'ഉരത്തു', 'ഒൺമറയോൻ', 'പുകന്റു', 'വല്ലു്' (ബലം) 'ഒന്നി' (യോജിച്ചു്) 'മാൽ' (വിഷ്ണു) 'വേല' (സമുദ്രം) 'ആവി' (ഹൃദയം) 'ഉറയുക' (താമസിക്കുക) മുതലായ പദങ്ങളും, 'നീലനിറമുട മൂർത്തി', 'ഏല്വണ്ടു്' (ഏല്വറെയുണ്ടു്) 'മേഘനിറത്തവൻ', 'കൈകളുന്നിട്ടും' (കൈയെയളുന്നിട്ടും) 'കുൻമമാനവ' (കുൻമമായവനോ) തുടങ്ങിയ പ്രയോഗവിശേഷങ്ങളും ഈ പാട്ടിൽ കാണാം. ഇതിൽനിന്നെല്ലാം പ്രസ്തുതകൃതി എഴുത്തച്ഛന്റെ കാലത്തിനു മുമ്പു കൊല്ലം ഏഴാംശതകത്തിന്റെ പൂർവാർദ്ധത്തിൽ ആവിർഭവിച്ചതാണെന്നു് അനുമാനിക്കേണ്ടിയിരിക്കുന്നു.

കവിതാരീതി:—കവിതയ്ക്കു വലിയ ആസ്വാദ്യതയോ കവിക്കു പായതക പാണ്ഡിത്യമോ ഉണ്ടെന്നു പറവാൻ പാടില്ലെങ്കിലും കിളിപ്പാട്ടുരീതിയിലുള്ള ഗാനങ്ങളിൽ കാലപ്പഴക്കംകൊണ്ടു പ്രഥമഗണനീയമാണെന്നുള്ള ഒരു മെച്ചം ഗുരുദക്ഷിണപ്പാട്ടിനുണ്ടു്. കഥാഗുംഫനം രസകരമാണു്. മക്കൾക്കുവേണ്ടി ഗുരുദക്ഷിണ നൽകുവാൻ ചെന്ന വാസുദേവനോടു തന്റെ മൃതനായ പുത്രനെ വരുത്തിക്കൊടുപ്പിക്കണമെന്നു സാന്ദീപനി അപേക്ഷിക്കുകയും അതു സാധ്യമല്ലെന്നു് അദ്ദേഹം പറഞ്ഞപ്പോൾ ''പാപി! നീ തരുന്നോരു ദക്ഷിണ വേണ്ടുന്നില്ല. വേഗത്തിൽപ്പോവൻ ഞാനുമെന്നുടെ ഭവനത്തിൽ, വ്യഗ്രവുമിളച്ചിരി നീയും നിൻപുത്രരുമായു്.'' എന്നു മഹർഷി കൊള്ളിവാക്കു പറയുകയും ചെയ്യുന്നു. ശ്രീകൃഷ്ണൻ യമനെ സമീപിച്ചു ഗുരുപുത്രനെ തരണമെന്നു് അപേക്ഷിച്ചപ്പോൾ ആ ദേവൻ തനിക്കു മൃത്യു, അപമൃത്യു, കാലൻ, ഉദുംബരൻ എന്നിങ്ങനെ നാലു് അമാത്യന്മാരുണ്ടെന്നും അവരെച്ചെന്നു കണ്ടാൽ പരേതനെപ്പററിയുള്ള വിവരങ്ങൾ അറിയാമെന്നും പറയുന്നു. അവരെ യഥാക്രമം ഭഗവാൻ സന്ദർശിച്ചപ്പോൾ തന്റെ കൃത്യം മൃതന്മാരെ കൊണ്ടുവരുന്നതിനു ദൂതരെ അയയ്ക്കുക എന്നുള്ളതാണെന്നു മൃത്യുവും, പാശബന്ധനമാണെന്നു് അപമൃത്യുവും, ദണ്ഡുകൊണ്ടുള്ള താഡനമാണെന്നു കാലനും നരകത്തിൽ വരുന്നവർക്കുവേണ്ട ശിക്ഷകൾ നല്കുന്നതാണെന്നു് ഉദുംബരനും, അങ്ങനെ 'ഞങ്ങൾ നാലർക്കും നാലു പ്രവൃത്തികൾ' എന്നും പറഞ്ഞു നാലു മന്ത്രിമാരും ഒഴിയുന്നു. അപ്പോൾ ശ്രീകൃഷ്ണൻ ''നിങ്ങളുടെ കർത്താവാം യമരാജൻതന്നെയും കൊല്ലുന്നുണ്ടു്'' എന്നു ക്രുദ്ധനായി അരുളിച്ചെയ്യുകയും തിരുനെറ്റിയിൽനിന്നു് ഒരു തേജസ്സു് ഉത്ഭവിച്ചു് ആദിത്യമണ്ഡ

ലത്തോളം ഉയരുകയും ചെയ്യുന്നു. തൽക്ഷണം യമനും ചിത്രഗുപ്തനും മന്ത്രിമാരും മററും പേടിച്ചരണ്ടു് അവിടത്തെ സ്തുതിച്ചുതുടങ്ങി:

"വേദനാ പെരുകീട്ടും മേദിനീഭാരം തീപ്പാൻ
വേധാവിന്നരുളാലേയിപ്പോഴുതവനിയിൽ
രോഹിണീസുതനായും ദേവകീസുതനായും
രണ്ടായിപ്പിറന്നീട്ടമീശനോ, ജയ! ജയ!
ആരണവടിവായോരാദിയേ ജയ ജയ;
ആരുമേയറിയാത ലോകനാഥനോ ജയ;
ഭക്തപാലനോ ജയ; മുക്തിദാവനോ ജയ,
പക്ഷിവാഹനാ ജയ, പാപനാശനാ ജയ!"

ഇത്യാദി പ്രണാമവാക്യങ്ങൾ ഉച്ചരിച്ചു ഗുരുപുത്രനെ അവർ ഭഗവാനു നല്കുകയും ഭഗവാൻ ആ പുത്രനെ സാന്ദീപനിക്കു സമപ്പിക്കുകയും ചെയ്യുന്നു. ഗുരുദക്ഷിണപ്പാട്ടു പാടിച്ചു കേൾപ്പിക്കുന്നവരും കേൾക്കുന്നവരും

"സപ്തജന്മാന്തരത്തിൽച്ചെയ്ത പാപവും കെട്ടു
ചിൽപുരുഷനാം വിഷ്ണുപാദങ്ങൾ ചേരുവോരേ"

എന്ന ഫലശ്രുതിയോടുകൂടി ഗ്രന്ഥം അവസാനിക്കുന്നു.

**സേതുബന്ധനം പാട്ടു്:**—'സേതുബന്ധനം' എന്ന പാട്ടു് കൊല്ലം ഏഴാം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ വിരചിതമായ ഒരു കൃതിയാണെന്നു തോന്നുന്നു. പാദവിഭാഗമില്ല. പ്രണേതാവിനെപ്പററി യാതൊന്നും അറിഞ്ഞുകൂടാ. 'പകഴി', 'പരവ', 'പകയർ', 'ചെങ്ങിന', 'കുനകി' (വിനീതനായ) ഇത്യാദി പഴയ പദങ്ങളും 'മിന്നൽചേരിടി' മുതലായ പ്രയോഗങ്ങളും കാണുന്നുണ്ടു്. ഓരോ ഈരടിയുടേയും അവസാനത്തിൽ വിരാമം വേണമെന്നു നിർബ്ബന്ധമില്ല. പ്രാസം സംബന്ധിച്ചു കവിയുടെ നില ഗുരുദക്ഷിണാകാരന്റേതുതന്നെ. കവിതയുടെ മാതിരി കാണിക്കുവാൻ ചില വരികൾ താഴെ ഉദ്ധരിക്കുന്നു:

"കഴിഞ്ഞു മൂന്നു ദിനം താമരായതാനും
താർചരവൈരിതന്റെ ചെങ്കനൽമിഴിപോലെ
ചെങ്ങിന മിഴികളോടെഴുന്നേററുടൻചെയ്തു
മങ്ഗലജലമലർമാനിനീമണിരങ്ഗം.
മന്മഥാരാതി പണ്ടു മുപ്പുരമെരിചെയ്താ-
നെന്നപോലൊരു കോപം പൂണ്ടു തന്നനുജനോ-
ടെണ്ണവെൻ വില്ലുമമ്പും കൊണ്ടുവാ വിരവിനോ-
ടെന്നുടനെ തിരുമുടിയും മുറുക്കീട്ടു
മന്നിടമുലയുംമാറിട്ടു ഞാണൊലിയൊട്ടും
മിന്നൽചേരിടിക്കിടർ ചേരിന മിഴികൊണ്ടും
പൊങ്ങിന തിരമാല ചേരും വാരിധിനാഥ-
നൊന്നെയെല്ലോളം ഒപ്പുമാനിയാത്തതിനിന്നു

പൊഴിഞ്ഞു ചെങ്കനകം കുറുക്കീട്ടവൻ വെള്ളം,
പൊലിമ ചേരും ഫലിയാക്കുവാനിന്നുതന്നെ;
പൊരിഞ്ഞു ചത്തു നീളെക്കിടക്കും ജലജന്തു
പാവജാതികളെക്കൊണ്ടവൻ പൊറുക്കിപ്പൂൻ,
പൊല്ലാത മരുഭൂമിയാക്കുവാനിന്നുതന്നെ;
പൊടി പൊങ്ങിന പെരുമൂറാക്കുവാൻ പിന്നെ;
പൊങ്ങിന കപികളെക്കൊണ്ടവൻ നടത്തിപ്പൂൻ:
പൊങ്ങിപ്പൂൻ പൊടിയാകാശത്തോളമതിൽനിന്നു്.
പുത്തനായ്ച്ചമച്ചുള്ളവനുടെ മുത്തച്ഛന്മാർ;
പൃഥിവിയില്ലാതവനെയിന്നു ഞാനൊടുക്കുവൻ.
പറഞ്ഞീവണ്ണം മന്നൻ പകഴിതന്നെട്ട–
ത്തഭിമന്ത്രിച്ചു മെല്ലെയെടുത്തു വലിച്ചപ്പോൾ
അനലജ്വാലാജാലം ചൊരിഞ്ഞു കടലില–
ങ്ങഴിച്ചു തിരമാല; കുറുകി ജലമേറ്റം.''

**പലവക സ്തോത്രങ്ങൾ:** 1. ചേതോഭവസ്തോത്രം:—അനേകം ഭാഷാസ്തോത്രങ്ങളും ഈ ശതകത്തിൽ ഉത്ഭവിച്ചിട്ടുണ്ടു്. അവയിൽ ഒന്നാണു് ചേതോഭവസ്തോത്രം. പേരുകൊണ്ടുതന്നെ മന്മഥനെപ്പററിയുള്ള ഒരു സ്തുതിയാണു് ഇതെന്നു വായനക്കാർക്കു മനസ്സിലാക്കാവുന്നതാണല്ലോ. കവിതയ്ക്കു നല്ല പഴക്കം കാണുന്നു. പെട്ടെനാ (പെട്ടെന്നു്) കണ്ടർ (നീലകണ്ഠൻ) ചെയ്യു മകരധ്വജം (ചെയ്യും മകരധ്വജം) ഇടംപേശ (സ്ഥലം നല്കത്തക്കവണ്ണം) മുതലായ പഴയ പ്രയോഗങ്ങൾ ഇതിൽ സ്ഥലം പിടിച്ചിട്ടുണ്ടു്. കാമദേവസ്തോത്രങ്ങൾ ഭാഷയിൽ വളരെ വിരളങ്ങളാണു്.

''പത്മാവിഭാവിതമുഖം പത്മചെന്താർശരം
പത്മസംഭവം മഹാപത്മരാഗപ്രഭം
പത്മതിരുമകളിലൊരു പിറവികലരും കൃപാ–
സത്മമജരാമരം നൌമി ചേതോഭവം.

പാശബാണേക്ഷുചാപാങ്കുശാനാമിടം
പേശ മേവീടുവാനുള്ള തൃക്കൈകളും
പേശലത കലരുമണിതിരുവുരുവുമെങ്കലൻ–
പേക്ഷുക സദാ സ്മരം നൌമി................

പിച്ച കൈക്കൊണ്ടു കണ്ടക്കു പുത്രം ജനി–
പ്പിച്ചുകൊൾവാനമാദേവിയിൽക്കേവലം
വജ്രധരമൊഴി കരുതി വിരുതു പറയും ജഗ–
ദ്വശ്യമയദൈവതം നൌമി................

പീതവാസോപമാനം പുതുപ്പൂവൽമെയ്
ഭാതി ചേതോഹരം സുപ്രസന്നാനനം
ഭൂതി മികുമണിമുകുടമുടപ്പുടവയും ചുവ–
ന്നീടുശമനനൃജം നൌമി................''

വൃത്തംകൊണ്ടുമാത്രമേ ഇതിനെ ഭാഷയെന്നു പറയുവാൻ തരമുള്ളു; പദഘടന നോക്കിയാൽ മണിപ്രവാളംതന്നെ.

2. അരിയിൽപ്പാമ്പു ശിവസ്തോത്രം:—ചേതോഭവസ്തോത്രത്തോടു വൃത്തത്തിലും ഭാഷയിലും ഏകദേശം സാദൃശ്യമുള്ളവയാണു് താഴെക്കാണുന്ന മൂന്നു സ്തോത്രങ്ങൾ.

"ഐന്താർശരക്കളികളുടംച്ചേർന്ന മങ്കയരി-
ലും ദിവ്യവാപ്പു തകമദ്രീന്ദ്രപുത്രിവര-
പന്തിടയുമണികചയുഗന്തടവുമരിയ തിരു-
നെഞ്ചിടയുമിഹ തൊഴുവനരശങ്കരായ നമഃ."

"അരിയിൽപ്പാമ്പമരമര നിൻപദാംബുജമഹമഴകിൽത്തൊഴാം വരദം" എന്നു കവി വന്ദിക്കുന്നു. ഈ സ്ഥലം ഏതെന്നു് അറിയുന്നില്ല.

3. മറ്റൊന്നു്:—അരിയിൽപ്പാമ്പു ശിവൻതന്നെയാണു് ഈ സ്തോത്രത്തിനും വിഷയീഭവിക്കുന്നതു്. രണ്ടും ഒരു കവിയുടെ കൃതികളാണെന്നു തോന്നുന്നു.

"പണ്ടു വന്നണ്ടിരണ്ടാനനൻ കൈലാസം
കൈബലംകൊണ്ടെടുത്തങ്ങുലച്ചളവിലൊ
കണ്ടുഖിലമൊടിയയൊരു വിരൽമുനയതൂന്നിയ-
പ്പൊയ്കെടയമത്ത്രും നൌമി കാമാന്തകം."

4. കാമാരിജാസ്തോത്രം:—വടക്കൻകോട്ടയത്തു പോക്കലി ഭദ്രകാളിയെപ്പറ്റിയുള്ളതാണു് ഈ സ്തോത്രം.

"പോരിലോരോ ജഗദ്ഭക്ഷിണാമോഘമെ-
പ്പേരുമേ കൊന്നുകൊന്നാശയം ഘോര-
ച്ചോരിവരസമരഭൂവി നദിയൊടെതിരൊഴുകുമള-
വാരതിവളർത്തും നൌമി കാമാരിജാം.

ഇപ്പ്രകാരം നലംചേരുദനം ചൂരു-
ക്കി പ്രമോദേന വാഴുന്നവന്നാദരാൽ
അപ്പുരമനുഖമനയഹാരമഴകൊടരുളുമവി-
കല്പമതിശോഭിനീം നൌമി കാമാരിജാം.

പോക്കലിച്ചേരുമമ്മേ, മഹാദേവി, നി-
ന്നീക്ഷണംകൊണ്ടു മേന്മേലുയർന്നീടു നീ;
മോക്ഷമിനി വിരവിനൊടു വരുമതിനു സുരനാരിക-
കാല്ത്തലിഹ വീണഹം നൌമി കാമാരിജാം."

5. ശങ്കരനാരായണസ്തോത്രം:—ഏദയദ്രവീകരണചണമായ ഒരു സ്തോത്രമാണു് ഇതു്.

"ആഡംബരമെഴുമലർശരസമരം തേടും മടവാരെ നിനയാതേ
നിടമ്പിന വനമാലിമഹേശൌ ബാഢം വടിവൊടു നിന മനമേ!....

ഏറ്റവും തരുമല തൊഴുവോനും മറ്റുമൊഴികളിലഴിവില്ലാതെ
പൊടിപെട്ടുവാനത്തനായുമശേഷം മൃഡശങ്കരനെ നിന മനമേ.''

6. ചോററാനിക്കര ദേവിസ്തോത്രം:—'ചോററാനിക്കര മരുവും ത്രിപുരനാഥ'യെപ്പററിയാണ് ഈ സ്തോത്രം.

''മന്ദാരസൂനമണിച്ചിലതേമ്പലൊന്നും ഞാണിൻ തരികുഴലിനിരയും
കാന്തിപെറും ചിറികങ്ങളുമളികതടാന്തവുമധുനാ തൊഴുതേൻ ജയ ജയ!
മിഴി തവ രണ്ടും മഴറിയൊരിളമാൻമിഴിയെ വെടിഞ്ഞിടനിബിഡതപാട്ടം
കഴകാതോടണയുന്നതു മണികവിളിഴകമതിവ ച തൊഴുതേൻ ജയ ജയ!''

7. ഏറ്റുമാനൂർ ശിവസ്തോത്രം:—'മൃഗഗ്രാമനാഥ'നായ രുദ്രനെ ഇതിൽ സ്തുതിക്കുന്നു.

''അണ്ണാജതാർവിശിഖജന്യായ കാമിനിക–
ളൊന്നോമലിച്ചു പുണരുന്നേരമുള്ള സുഖ–
മെണ്ണി മുതൽ കളയുമടവിന്നരുളു ഗിരിജ പുണ–
രുന്ന പരപുരുഷമൊരു കന്നി നിന മനമേ.''

''ഉണ്ണും മനം ഗണികാനാമൊരോ തെരുവിൽ
നാണം വെടിഞ്ഞു നട ചെയ്യുന്നതാകിലിനി
വിണ്ണരിയ നരകദിശി വാണു മുഴയിട്ടമരുത–
നാനുമരിവസനമുടയോനെ നിന മനമേ.''

8. വയ്ക്കം ശിവസ്തോത്രം:—'വയ്ക്കമരും വിഭു'വിനെ ഈ സ്തോത്രത്തിൽ വാഴ്ത്തുന്നു.

''ഒന്നാമാറപ്രവീണ ഭാൽപാതിയും,
ചിന്നുമിത്രം ധനസഖി, ഹേമാചലം
ജന്യചില, സിതശിഖരി ഭവനമഴകിതു പെരികെ
നിന്നരിയ പൊരുഷം; പാർവ്വതീശം ഭജേ.

ആദിതേയാദിനാനാവിമാനാഗത–
നാർ തൊഴും ചാരു നിൻപാദപാഥോരുഹം
ഖേദമകലുവതിനു പകലിരവുമകം ഏദി മമ; പു–
രാതനശരീരിണം പാർവ്വതീശം ഭജേ.''

9. സുബ്രഹ്മണ്യസ്തോത്രം:

''ഓമൽചിറകുഞ്ഞി മോഹം കൈക്കൊണ്ടുനാദിനഴവാനിയിലുഴലാതെ
ജനിമരണവ്യഥകളെ നിന കളവാനാശിശഭവമിനി നിന മനമേ.''
''ഇതു കാലം ചില മരുമൊഴിമാർതൻ നിധുവനരസമോർത്തുഴലാതെ
നിതരാമുര തകുമുഖപതിശേഖരപദകമലം നീ നിന മനമേ.''

10. ധന്വന്തരിസ്തോത്രം:

''അത്യുദാരേ സുരേശേ മുനിപ്രൌഢശാ–
പത്തിനാലെത്തുമാപത്തുതീർപ്പാൻ

ദുഃഖജലനിധിമദ്ധ്യേവീചിയിലുടനൻപൊട്ടൽ–
പതിച്ചേരും പരം നൌമി ധന്വന്തരിം.''

11. സരസ്വതീസ്തോത്രം:

''മഞ്ജുളശ്രീ തിമിക്കും നവപല്ലവ–
ത്തിൻചുവപ്പിനു ചിന്നം കുറച്ചീടെഴും
നിൻചരണതലവുമണിവിരൽനിരയുമതാംക മയി;
ചഞ്ചലവിലോചനാം നൌമി ധാതുഃ പ്രിയാം.

മാനഹീനം മഹേന്ദ്രാദിചൂഡാമണി–
ശ്രേണി മുൻപിട്ട തൃക്കാൽനഖപ്രൗഢിയും
ചേണൊടണിപൂവടിയുമതാംക മയി മഹിതനരി–
യാണിയുഗവും തഥാ; നൌമി ധാതുഃ പ്രിയാം.''

12. മറ്റൊരു സരസ്വതീസ്തോത്രം:

''പങ്കജേഷോരെട്ടക്കും തഴ്ച്ചൈത്രയും
ഭങ്ഗമായും നിറം തോയുമച്ഛായലും
ഭൃങ്ഗജാലേന തോലാത ബാലക്കരം–
ഭങ്ഗിയും ചിന്തയേ ഭാരതി പാഹി മാം.''

13. തളിയിൽ ഗണപതിസ്തോത്രം:—''വെൺപലാധീശരാജ്യ''ത്തിലെ ''സപ്തധരനാദന''നെപ്പറ്റിയുള്ളതാണ് ഈ സ്തോത്രം.

''പണ്ടു കാലാരി ദന്താവളാധീശനായ്–
ക്കൊണ്ടനാളദ്രികന്യാ പിടിക്കോലമായ്–
കൊണ്ടു കളി തടവുകയിലുടനാടവിളവി പിറവി
ത്തണ്ടിന വിനായകം നൌമി ലംബോദരം.''

''പിൻതുടന്നതകാരേതരൻ ചെന്ന രോ–
രം തരം നൽവിതന്നണലം ഭാവഹീ–
നം ധനദനൊരു കാര്യ ചൊവതുള്ളമരിയ വാ–
ദം ത്രിഭുവനാധിപം നൌമി ലംബോദരം.''

14. ഗങ്ഗാധരസ്തോത്രം:

''പന്നഗവ്രാതവും വാസവാദ്യുമ്പർ പെ–
യ്യുന്ന പൂമാലയും ബാലശീതാംശുവും
സ്പന്ദിയുമുരപെരിയ ജടയിലണിയും ഗിരീ–
ശം നഗസുതാവരം നൌമി ഗങ്ഗാധരം.''

''പൊട്ടിവീഴും പൊരിപ്പെട്ട ചെന്തീക്കനൽ–
ക്കട്ട ചിന്നും നിടാലേക്ഷണേ കാൽക്ഷണ
ദുഷ്ടമദരഹിതമൊരു മകളെയുളവാക്കവോ–
രിഷ്ടജനലാളകം നൌമി ഗങ്ഗാധരം.''

15. തിരുനാവാമുകുന്ദസ്തോത്രം:

"നല്ലാളമേലരുചി കൈക്കൊണ്ടിരുണ്ട മണി-
മിക്കോണിമേലിയലുമൈക്കേശികാവലിയു-
മക്കായശോഭയൊടൊക്കും കിരീടവുമു-
ദിക്കുന്നിൽ മേലിലിനി നാവാമുകുന്ദ! ജയ."

"നല്ലോരു മന്ദസ്മിതമുള്ളോരു പൂന്തുകിലു-
മുല്ലോലചാരുതരകല്യാണകാഞ്ചികളു-
മെല്ലാമണിഞ്ഞു ഞൊറിവെല്ലുന്ന നിൻജഘനോ-
മുള്ളൊന്നു ചേർന്നരുൾക നാവാമുകുന്ദ ജയ."

16. തിരുവങ്ങാട്ട ശ്രീരാമസ്തോത്രം:

"ഭംഗ്യാ നിറന്ന തിരുവങ്ങാട്ടലാവിനൊരു
ഇങ്ങാനഭാവ ജയ ശ്രീരാമ രാമ ജയ.
അക്ഷീരവാരിധിയിലക്കാന്ത പൂമകളൊ-
ടക്ഷീണമാർന്നു കുടികൊണ്ടോരു രാമ ജയ.

ആടോപശാലിദശകണ്ഠം വധിപ്പതിനു
ചൂടാൻ ദേവകൃതസന്നാഹ രാമ ജയ....
ഐക്യം കലർന്നനുജനോടും മുനീന്ദ്രനൊടു-
മാക്കംതിരണ്ടു നടകൊണ്ടോരു രാമ ജയ."

17. ചെങ്ങന്നൂർ ശിവസ്തോത്രം:

"ആലമമൃതമിവ പരുകീടിന കാലമദനപുരസൂദന! ഭവ! തവ
ഫാലാനലനയനവുമണിച്ചിലപോലെ വിലസിന കനചില്ലിയു-
മാലോലാളിലോചനയുഗളവുമലസതു മദീയേ ഹൃദി ശശി-
മൌലേ! ശിവ! ചെങ്ങന്നൂർ മികുമഗതനയാരമണ തൊഴുന്നേൻ."

"ഈശാന! നിശാകരകമലനികാശാനനമന്ദിനമശ്രുഭവി-
നാശായ വിളങ്ങുക മമ ഹൃദി കിംശുകമലരടി തൊഴുമധരവു-
മാശാംബര! ഗിരിതനയാസരസാചുംബനനാകൊതിപെടുമാറി-
കപോലമതു ചെങ്ങന്നൂർ മികുമഗതനയാരമണ തൊഴുന്നേൻ."

18. തൃപ്പൂണിത്തുറ വിഷ്ണുസ്തോത്രം:

"പത്മാസനാപുരഹരാസുരവരപൊൽപ്പൂമുടിമണിഗണഭൂഷമക-
ളെപ്പേരുമണിഞ്ഞവ നതജനകല്പദ്രുമമാം തവ പദയുഗ-
ഹൃൽപ്പൂവിൽ വിളങ്ങീടുക ദുരിതപ്രൌഢികളമസ്തിനാനാവധി
പത്മാധവ! തൃപ്പൂണിത്തുറ മലർവനിതാരമണ തൊഴുന്നേൻ."

19. തിരുവനന്തപുരം വിഷ്ണുസ്തോത്രം:

"പേടിപെടുത്തുലകിടമൊക്കെപ്പൊടിപെടുമാറലറിനടക്കി-
ക്കാട്ടു തകർത്തലറിയടുക്കും താടകയെത്താഡിപ്പതിനും

ചാട്ട തകൎത്തതിനും പുരഹരചാപമൊടിച്ചിട്ടതിനും ഞാൻ
വേണമെന്നാഖ്യപുരാധിപ! ഭുജഗാധിപശയന! തൊഴുന്നേൻ.

പൈന്തേൻമൊഴി മാറു ചമഞ്ഞപ്പൂഞ്ചിരിയും ഇളകിക്കൊണ്ടി–
പ്പുന്തിയലും കൊങ്ക കലുങ്ങപ്പുറ്റുകിലും ചായലുമഴിയ–
പ്പുറ്റമടിച്ചങ്ങനെ ഞാൻ ചെന്നങ്ങേരിപ്പുചിതം വന്നി–
ച്ചതല്ലേണമനന്തപുരാധിപ! ഭുജഗാധിപശയന! തൊഴുന്നേൻ.’’

20. തിരുമണിവെങ്കടപുരം വിഷ്ണുസ്തോത്രം:

‘‘അടിമൂവടി മഹി മാബലിയൊടു നീരഴകൊടു കൊ–
ണ്ടടവേ പുനരുലകീരടിയരവായളവുതകും
വടിവാർന്ന വടുവാകിയ വരദം തിരുമാറിയെ–
നുളി*ലമ്പൊടുദിനമവുക മണിവെങ്കടവരനേ.’’

‘‘അരചൻ ജനകാത്മജയെ വിപിനാലതിവിരഹം
വിരഹേ ഖഗവചസാ പുനരറിയുന്നളവലയിൽ
ചിറ നേർകടന്നസുരം പൊരുതൊരു രാഘവവടിവെ–
നുളിലമ്പൊടുദിനമവുക മണിവെങ്കടവരനേ.’’

21. മാധവസ്തുതി:—ഇതിൽനിന്നു് ഒരു പാട്ടു പകൎത്തിക്കാണിക്കാം:

‘‘വാസരൂപം കറു മെല്ലെ വന്ന ദൈത്യം കൊൻറു നീയെൻ
ചിത്തമോദം നല്കുകെൻറ മാതവാ!
സകലലോകധ്വംസശീലം പിന്നെ വന്നൊരാദികായം
ഞാകനെ മെല്ലെക്കൊൻറ വീരാ മാതവാ!’’

ഏറ്റവും വിസ്തൃതമായ ഈ സാഹിത്യവിഭാഗത്തിൻെറ സ്വരൂപമെന്തെന്നു് ഇത്രയുംകൊണ്ടു ഗ്രഹിക്കാവുന്നതാണല്ലോ. അകാരാദിക്രമത്തിലാണു് ഈ സ്തോത്രങ്ങൾ പ്രായേണ രചിച്ചിരിക്കുന്നതു്. അതു ഭക്തന്മാരുടെ സ്മൃതിസൌകൎയ്യത്തെ ലക്ഷീകരിച്ചുമാണു്. അതുകൊണ്ടു് ഓരോ സ്തോത്രത്തിലും പതിനാലു ഖണ്ഡങ്ങൾ (ഋ–ൠ, ഌ, ൡ ഇവ വിട്ടു്) അടങ്ങിയിരിക്കും. ‘അ–ആ’ ‘ക–കാ’ ‘ത–താ’ ‘ന–നാ’ ‘പ–പാ’ ‘മ–മാ’ എന്നീ തുറ വൎണ്ണസംഘങ്ങളെയുമാണു് സ്തോത്രകാരന്മാർ ആശ്രയിക്കുന്നതു്. മുൻപു മാതൃക പ്രദൎശിപ്പിച്ച പാട്ടുകളിൽ ചിലതു് എട്ടാം ശതകത്തിലും മറ്റു ചിലതു് ഒൻപതാം ശതകത്തിലും നിൎമ്മിതങ്ങളാണെന്നു വരാവുന്നതാണു്: അതിനിപ്പുറമല്ലെന്നു തീൎച്ചയായി പറയാം. ഭാഷാസാഹിത്യത്തിൻെറ വികാസത്തിനു് ഈ എളിയ പ്രസ്ഥാനവും ഏറെക്കുറെ പ്രയോജകീഭവിച്ചിട്ടുണ്ടു്. സംസ്കൃതത്തിൽ ഇക്കാലത്തു നിൎമ്മിച്ചിട്ടുള്ള കീൎത്തനങ്ങളിലും അകാരാദിക്രമം അനുസരിച്ചുകാണുന്നു. പഴയ ചമ്പുക്കളിലെ ഗദ്യങ്ങളുടെ രൂപത്തിൽ നിൎമ്മിച്ചിട്ടുള്ള ചില സ്തോത്രങ്ങൾകൂടി പ്രദൎശിപ്പിക്കാം. അധോലിഖിതങ്ങളായ മൂന്നു സ്തുതികളും ഒരേ കവിയുടെ കൃതികളാണു്.

* ഉളിൽ=ഉള്ളിൽ.

24. കാളീസ്തോത്രം:—ഇതുപോലെതന്നെ ഹൃദയംഗമമായ ഒരു കൃതിയാണു് കാളീസ്തോത്രവും. ചില വരികൾ അടിയിൽ ചേർക്കുന്നു:

"ജയ ജയ നാഥേ ജലധരനാഭേ ഭഗവതി ദുർഗ്ഗേ ഭവഭയഭർഗ്ഗേ!
ജനനി ശരണ്യേ ജഗദതിപുണ്യേ സനകസനന്ദാദിഭിരഭിവന്ദ്യേ!

* * *

പാരിൽ നിറഞ്ഞൊരസുരപ്പട ചുഴ നടന്നൊത്തൊടെതിർത്തതിമിർത്തതിമിർത്ത
കളിച്ചുകളിച്ചു ചിരിച്ചുചിരിച്ചു ദുഷിച്ചുദുഷിച്ചു പാഞ്ഞണയുമമർ
കിട്ടിന ദാരുകനെപ്പിടിപെട്ടു ചവിട്ടിയടിച്ചു മലർത്തി മുതിർത്തണി-
മാറിടയിൽ ത്രിശിഖാഗ്രമിറക്കി വലിച്ചു വളർന്ന വ്രണങ്ങളിൽനിന്നു-
വിപ്പുനലൊത്തു പുറപ്പെട്ടമക്കുരുതിക്കളി വട്ടക മുട്ട നിറച്ചു പ-
കർന്നു കുടിച്ചുകുടിച്ചു പുളച്ചുപുളച്ചു രസിച്ചുരസിച്ചുദരം പരി-
പൂർത്തിവരുത്തിവരുത്തിയെടുത്തു തൊട്ടതുപടക്കുടൽമാലകൾകൊണ്ടുമു-
ടിക്കു യഥേഷ്ടമണിഞ്ഞു കളഞ്ഞുകളഞ്ഞതവശേഷമറഞ്ഞു തനിക്കു ചു-
റ്റും വണങ്ങിന ഭൂതപിശാചഗണത്തിനു ഭോഗമെറിഞ്ഞു നിറഞ്ഞ തു-
ഷാ തലവെട്ടി നിവന്നെഴ നിന്ന നിലത്തിലുറച്ചു പദാംബുരുഹങ്ങ-
ളുടക്കിന നൃത്തപടുപ്രിയ"

* * *

"മിഹിരന ദീധിതിയായതു നീയേ പവനന വേഗവുമായതു നീയേ
മലമകൾ നീയേ മലർമകൾ നീയേ കവിമകൾ നീയേ വസുമതി നീയേ"

ഇനിയും ഇത്തരത്തിൽ വേറെയും ചില സ്തോത്രങ്ങളുണ്ടെങ്കിലും വിസ്തരഭയംനിമിത്തം അവയെപ്പററിയുള്ള പരാമർശനത്തിൽനിന്നു വിരമിക്കേണ്ടിയിരിക്കുന്നു.

25. ദണ്ഡകസ്തോത്രങ്ങൾ:—ഭാഷാദണ്ഡകങ്ങളുടെ രീതിയിൽ ശൃംഖലകൾ ചേർത്തു രചിച്ചിട്ടുള്ള അനേകം സ്തോത്രങ്ങൾ അക്കാലത്തും അതിൽ പിന്നീടും ഓരോ കവികളുടെ വാങ്മയങ്ങളായുണ്ടു്. രണ്ടു ദണ്ഡകങ്ങളിൽനിന്നു ചില ഭാഗങ്ങൾ ഉദ്ധരിക്കാം:

ശിവസ്തോത്രം:

"കണ്ടോരു പാമ്പു മെയി(യ്യി)ലുണ്ടായവാറു ചിലർ
കണ്ടാലിതെന്തു ചിരിയാരോ?
കലപിലനെയലുമൊരു പുലിയുരിയുമരയിലിതു
ചിലചില ചിലമ്പു ചെലനെന്നും. (1)

തീയുണ്ടു ചെന്നിടയിൽ നീറുന്നതെന്തിനിതു
കാർകൊണ്ടിരുണ്ട മഴപോലെ
തിട്ടതിടിനയൊഴുകുമതു ചിറയിട്ടമതറിയരുതു
മുമ്മുറ മുറിഞ്ഞുവരുമോതാൻ?" (2)

ശ്രീകൃഷ്ണസ്തോത്രം:

ഉല്ലോലപീലിമലരെല്ലാമണിഞ്ഞതിരുളെ
വെല്ലുന്ന പൂങ്കുഴലൊതുങ്ങി;
ഉലയുമൊരു കണ്ണാ—ഭരണനാഴത് മിന്നും
കവിളിണയുമുരുകരുണ പൊഴിയുമൊരു മിഴിയുമായ്—
മതിമുഖമലരുവാലുമിയങ്ങി. (1)

കല്യാണകാന്തിഭരകല്യേന്ദുസുന്ദരമി—
തെല്ലായ്കിലും നിജജനാനാം,
കലയ നയനാനാം—ഫലമിതമിതാനാം,
തിരുമുഖവുമതിലളിതഗളലുളിതതുളസികല—
കലിതമപി കവളമലർദാമം. (2)



ഇരുപത്തിമൂന്നാമധ്യായം

# മണിപ്രവാളസാഹിത്യം: ഭാഷാചമ്പുക്കൾ

## ക്രി: പി: പതിനഞ്ചാം ശതകം

**പുനംനമ്പൂരി,** കാലം:—കോഴിക്കോട്ടു മാനവിക്രമമഹാരാജാവിന്റെ വിദ്വത്സദസ്സിലെ ഒരംഗമായിരുന്ന പുനംനമ്പൂരിയെപ്പറ്റി പിന്നീട് ഉപന്യസിക്കാമെന്ന് ഇരുപതാമധ്യായത്തിൽ വിജ്ഞാപനം ചെയ്തിട്ടുണ്ടല്ലോ. സംസ്കൃതത്തിലല്ലാതെ മണിപ്രവാളത്തിൽമാത്രം കവനം ചെയ്തിരുന്നതുകൊണ്ട് അദ്ദേഹത്തെ 'അരക്കവി' എന്ന നിലയിലേ അക്കാലത്തെ വിദ്വാന്മാർ പരിഗണിച്ചിരുന്നുള്ളു എങ്കിലും വാസ്തവത്തിൽ അദ്ദേഹം ഒരു 'ഒന്നര'ക്കവിയായിരുന്നു. സാമൂതിരിയും കോലത്തിരിയും തമ്മിൽ കൊല്ലം 627-ാമാണ്ടു ചെയ്ത സഖ്യത്തെ പിൻതുടന്നു കോലത്തിരി പുനത്തിൽ കുഞ്ഞിനമ്പിടിയെ സാമൂതിരിക്കോവിലകത്തേക്ക് അയച്ചുകൊടുത്തതിനു രേഖയുണ്ടെന്ന് ഇരുപത്തിരണ്ടാമധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. അന്നു പണ്ഡിതപ്രിയനായ മാനവിക്രമമഹാരാജാവ് ഒന്നുകിൽ നാടു വാണിരിക്കുകയോ അല്ലെങ്കിൽ യുവരാജാവായിരുന്നിരിക്കുകയോ ചെയ്യാം. ഏതായാലും പുനംനമ്പൂരി കോലത്തുനാട്ടുകാരനും കോലത്തിരിയുടെ ആശ്രിതനുമായിരുന്നു എന്നും അവിടെനിന്നു കോഴിക്കോട്ടേക്കു പോയി മാനവിക്രമന്റെ സദസ്യനായിത്തീർന്നു എന്നും ന്യായമായി ഊഹിക്കാവുന്നതാകുന്നു.

ചരിത്രം: പുനം സാമൂതിരിപ്പാട്ടിലേക്ക് ആദ്യമായി സമർപ്പിച്ച

''താരിത്തന്വീകടാക്ഷാഞ്ചലമധുപകലാ-
രാമ, രാമാജനാനാം
നീരിൽത്താർബാണ, വൈരാകരനികരതമോ-
മണ്ഡലീചണ്ഡഭാനോ,
നേരെന്താതോരു നീയാം തൊടുകുറി കളയാ-
യ്കെന്നുമേഷാ കളിക്ക-
ന്നേരത്തിന്നിപ്പുറം വിക്രമനൃവര, ശ്രാ
ഹന്ത! കല്യാണതോയേ.

എന്ന മനോമോഹനമായ പദ്യം കേട്ട് അവിടെ സന്നിഹിതനായിരുന്ന ഉദ്ദണ്ഡശാസ്ത്രികൾ ''അതാ ഹന്തയ്ക്കിന്നു പട്ട്'' എന്നു സാഹോൽഘോഷണം ചെയ്തുകൊണ്ടു തന്റെ ഉത്തരീയപ്പട്ടു സമ്മാനിച്ചതായി ഐതിഹ്യമുണ്ട്. വാസ്തവത്തിൽ പ്രസ്തുതപദ്യത്തിലെ 'ഹന്ത' ആ വിദ്വൽപാരിതോഷികത്തെ പ്രകർഷേണ അർഹിക്കുന്നു. ശാസ്ത്രികൾക്കു ഭാഷാകവികളെപ്പറ്റി പൊതുവേ വലിയ ബഹുമാനമുണ്ടായിരുന്നില്ല. പക്ഷേ

"ഭാഷാകവിനിവഹോഽയം ദോഷാകരവദ്വിഭാതി ഭുവനതലേ
പ്രായേണ വൃത്തഹീനസ്സതതംലോകേ നിരസ്തഗോപ്രസരഃ"

എന്നു ഭാഷാകവികളെ അവഹേളനം ചെയ്ത അദ്ദേഹം പട്ടാംബരദാനത്തിനു പുറമേ പുനത്തെ

"അധികേരളമഗ്ര്യഗിരഃ കവയഃ
കവയസ്തു വയസ്തു ന താൻ പ്രണുമഃ;
പുളകോദ്ഗമകാരിവചഃപ്രസരം
പുനമേവ പുനഃ പുനരാനമഹോ"

എന്ന പ്രശംസാപത്രംകൊണ്ടുംകൂടി ധന്യനാക്കുകയാണ് ചെയ്തത്. 'വീ[illegible]ണിഖലായ' ഇത്യാദി ശ്ലോകം പുനം എങ്ങനെ പൂരിപ്പിച്ചു ശാസ്ത്രികളുടെ ബഹുമാനത്തെ ആവർജ്ജിച്ചു എന്നു് ഇരുപതാമധ്യായത്തിൽ വിവരിച്ചിട്ടുണ്ട്. മാനവിക്രമൻെറ അനന്തരഗാമിയാണെന്ന് അനുമാനിക്കാവുന്ന മാനവേദമഹാരാജാവിനെപ്പററി പുനം രചിച്ചതാണ്

"ജംഭപ്രദ്വേഷിമുൻപിൽ സുരവരസദസി
ത്വൽഗുണൗഘങ്ങളാം വീണാ–
ശുംഭൽപാണൗ മുനൗ ഗായതി സുരസുദൃശാം
വിഭ്രമം ചൊല്ലവല്ലേൻ;
കമ്പിട്ടാളുർവ്വശിപ്പെണ്ണുകകമലമലി–
ഞ്ഞു, മടിക്കുത്തഴിഞ്ഞു,
രംഭ,യ്ക്കുമ്പാവു വട്ടം കബരി തിരുകിനാൾ
മേനകാ മാനവേദ."

എന്ന ശ്ലോകം. മാനവിക്രമൻെറ നിര്യാണത്തിനുശേഷം കോഴിക്കോട്ടെ ആസ്ഥാനസദസ്സിൽ സൽകവികൾക്കു വേണ്ട പ്രോത്സാഹനം സിദ്ധിച്ചിരുന്നില്ല എന്നു പുനം താഴെക്കാണുന്ന ശ്ലോകത്തിൽ വിലപിക്കുന്നു:

"ചൊല്ലേറും വിക്രമക്ഷ്മാപതി, ഗിരിജലധി–
സ്വാമി, സാഹിത്യലക്ഷ്മീ–
മുഖ്യസ്ഥാനം, കവിതാമൃതനിധി പരലോ–
കേ മുദാ വാൻറ(1)മൂലം
ഇക്കോണീമണ്ഡലേ സംസ്കൃതകവിത പല–
ർക്കുണ്ടു; കണ്ടേച്ചിലെല്ലാം
നാക്കും നാസ്സും തൊടുകിൽനിന്നിതു ശിവ ശിവ ഭാ–
ഷാകവിതാഭിമാനം."

പുനത്തിൻെറ കവിതയെപ്പററി സമകാലികന്മാർക്കുള്ള മതിപ്പ് എത്ര വലുതായിരുന്നു എന്നുള്ളതിനു താഴെ ഉദ്ധരിക്കുന്ന മുക്തകവും സാക്ഷ്യം വഹിക്കുന്നു:

---

(1) വാൻറ = (വാണ്ണ) വാണ.

"പുനം ചമയ്ക്കുന്ന ചിലശ്ലോകമെല്ലാ—
മനന്തു ചൊല്ലീട്ടിഹ കേൾപ്പനോ ഞാൻ
കനാന്തിരണ്ടീടെഴുമിക്ഷുകാണ്ഡാൽ
കിനിഞ്ഞു പൂന്തേനൊഴുകുന്നപോലെ."

പുനവും ശങ്കരകവിയും:—ശ്രീകൃഷ്ണവിജയകാരനായ ശങ്കരകവിയെക്കുറിച്ച് ഇരുപതാമധ്യായത്തിൽ ഉപന്യസിച്ചിട്ടുണ്ടല്ലോ. ഉപരി വിചിന്തനം ചെയ്യുവാൻ പോകുന്ന ചന്ദ്രോത്സവം എന്ന മണിപ്രവാളകാവ്യത്തിൽ ഈ രണ്ടു കവികളെയും പററി യഥാക്രമം ഓരോ പദ്യം കാണുന്നുണ്ട്. 'ഉചിതരസവിചാരേ' എന്നു തുടങ്ങിയുള്ള ശങ്കരപ്രശസ്തിപരമായ പദ്യം മുൻപു് എടുത്തുചേർത്തിട്ടുണ്ട്. പുനത്തെപ്പററിയുള്ള പദ്യം താഴെക്കാണുന്നതാണ്:

"മദനസമരസാരാട്ടാന്തരോത്ഭൂതകാന്താ—
മണിതമധുരമാധുര്യൈകവംശപ്രസൂതൈഃ
മതുമത മണമോലും പദ്യബന്ധൈരനേകൈ—
ർമ്മദയതി പുനമിന്നും ഭൂരിഭൂചക്രവാളം."

'പദ്യബന്ധൈഃ' എന്നതിനു 'പദ്യഭേദൈഃ' എന്നും 'പദ്യഗദ്യൈഃ' എന്നും പാഠഭേദങ്ങളുണ്ട്. പുനത്തിനു മാരലേഖയെന്നും ശങ്കരനു മാനവീമേനകയെന്നും ഉള്ള ഗൂഢനാമങ്ങളിൽ ഓരോ യുവതിമാർ പ്രേമഭാജനങ്ങളായിരുന്നു. അവരെപ്പററി പ്രസ്തുതകാവ്യത്തിൽ

"മധുമൊഴി പുനമെന്നാ നൽക്കവീന്ദ്രേണ സാര—
സ്വതപരിമളമോലും പദ്യഭേദൈരനേകൈഃ
പകലിരവു വളർത്തി സ്തൂയമാനാപദാനാ
മധുരകവിഭിരന്യൈരപിതാ രാഘവാദ്യൈഃ;

ഉലകവിലമിളക്കിക്കൊണ്ടു തണ്ടാരിൽമാതിൻ
നയനനികൃതമാലാ മാരലേഖാ തദാനീം
യുവതിഭിരഭിവീതാം പൂർണ്ണചന്ദ്രോത്സവത്തി—
ന്നഴകിനൊടെഴുനള്ളി മേദിനീചന്ദ്രികായാഃ."

എന്നും;

"ശ്രീശങ്കരേണ വിദുഷാ..........വർണ്ണ്യമാനാ*"

"പുകഴുലകിൽ വിതയ്ക്കും മേദിനീവെണ്ണിലാവി—
ന്നഭിമതസഖി, വെള്ളിപ്പുള്ളിയമ്പങ്ഗയോനോഃ
പരഭൃതമൊഴി മാനാ! മാനവീമേനകപ്പൂ—
മകളഴകൊടു വന്നാൾ പൂർണ്ണചന്ദ്രോത്സവായ."

എന്നുള്ള പദ്യങ്ങളിൽ വർണ്ണിച്ചിരിക്കുന്നു. മാരലേഖയെപ്പററി പരാതിപ്പെട്ടു പുനം ശങ്കരകവിക്കു് അയച്ച ഒരു ശ്ലോകമാണ് ചുവടെ കുറിക്കുന്നതു്:

* ഈ ശ്ലോകം ഇരുപതാമധ്യായത്തിൽ ഉദ്ധരിച്ചിട്ടുണ്ടു്.

"മൽപ്രാണങ്ങളിരണ്ടു നിന്നൊടരിയോരന്യായമിപ്പോളെടോ
പണ്ടാരങ്ങളരങ്ങ, ശങ്കരകവേ!, നിന്നോടമലന്യാദൃശീ;
മൽപ്രാണേശ്വരി, മാരലേഖ, മഹിളാരത്നം തരിൻറിലെടൊ
ചെപ്പേറ്റും മുലമൊട്ടെനിക്കു നളിനാത്താർബാണചാപീധനിധേഃ."

അതു കണ്ടിട്ടു ശങ്കരകവി മാരലേഖയ്ക്കു് അധോലിഖിതമായ പദ്യം അയച്ചുകൊടുക്കുകയുണ്ടായി:

"ധന്യേ, സൽപാത്രദാനംപ്രതി തവ മടിയെ-
ന്തെന്നു മുന്നേ കൊടാഞ്ഞൂ
കൻറാലും കൊങ്ക, പങ്കേരുഹമുഖി, പുനമാം
നൽക്കവിപ്രസ്തനദ്വം?
അന്യായം ചൊല്ലുമാറാകിനാതമലഗുണേ,
യുക്തമോ? ചിന്തമേല്ലോ!
ഖിന്നം കാണേതദീയം മദനശരശിഖാ-
ദാരുണം മാരലേഖേ."

ഇതിൽനിന്നെല്ലാം പുനത്തിൻറെ ജീവിതകാലം 600-നും 680-നും ഇടയ്ക്കാണെന്നു് ഊഹിച്ചുപറയാവുന്നതാണു്.

**രാമായണം ചമ്പു:**—പുനമാണു് രാമായണചമ്പുവിൻറെ നിർമ്മാതാവു് എന്നു സ്ഥാപിക്കുന്നതിനു പ്രത്യക്ഷലക്ഷ്യങ്ങൾ ഒന്നുമില്ല. എന്തെങ്കിലും ഒരു ബൃഹത്തായ മണിപ്രവാളകാവ്യത്തിൻറെ പ്രണേതൃത്വം കൂടാതെ അദ്ദേഹത്തിനു തൻറെ ജീവിതകാലത്തിൽത്തന്നെ മേൽ സൂചിപ്പിച്ച ശ്ലോകങ്ങളിൽനിന്നു വ്യഞ്ജിക്കുന്ന വിധത്തിലുള്ള മഹത്തായ യശസ്സു സിദ്ധിച്ചിരിക്കുവാൻ മാർഗ്ഗമില്ലല്ലോ. ഭാഷാരീതിയുടെ പഴക്കം നോക്കിയാൽ രാമായണചമ്പു പുനത്തിൻറെ കാലത്തു നിർമ്മിതമായ ഒരു കൃതിയാണെന്നു വെളിപ്പെടുന്നു. 'അസ്സുകളിനു മുൾ' 'ധരിച്ചാളെന്നാരില്ല' 'വന്നാറ്' എന്നിത്യാദി പ്രയോഗവിശേഷങ്ങളും മൈന്തർ (തരുണൻ), അങ്കി (അഗ്നി), നാവരം (ശ്രേഷ്ഠം), പുറവാ (തടിക്കുകയില്ല), വിരാൺ (കൊതി) മുതലായ പഴയ പദങ്ങളും, ആ മതത്തിനു് ഏറെക്കുറെ അവലംബം നല്കുന്നു. പ്രത്യക്ഷമായി കാണുമാറു് രേഖപ്പെടുത്തിട്ടില്ലാത്ത കേരളീയചമ്പുക്കളുടെ നിർമ്മാതൃത്വം നിർണ്ണയിക്കുന്നതിനു പല വൈഷമ്യങ്ങളുണ്ടു്. അവയിൽ അതിപ്രധാനമായി പറയേണ്ടതു് ആ ഗ്രന്ഥങ്ങളുടെ കർത്താക്കന്മാർ പൂർവ്വകവികളുടെ പദ്യങ്ങളെ ചിലപ്പോൾ അതേ നിലയിലും, മറ്റു ചിലപ്പോൾ അല്പാല്പം രൂപഭേദം വരുത്തിയും, വേറെ ചിലപ്പോൾ തർജ്ജമചെയ്തും സ്വകീയമാക്കുന്നു എന്നുള്ളതാണു്. അവരുടെ കാലത്തിനുശേഷം ആ ചമ്പുക്കൾകൊണ്ടു കൈകാര്യം ചെയ്തിരുന്ന മററു ചിലരും അന്യകൃതികളിൽനിന്നു സംസ്കൃതത്തിലും ഭാഷയിലുമുള്ള സദൃശപദ്യങ്ങൾ അനവസരോചിതമായി എടുത്തുചേർത്തു് അവയെ പുഷ്ടിപ്പെടുത്തിട്ടുണ്ടു്. രാമായണചമ്പുവിൽത്തന്നെ രഘുവംശം, മാഘം,

നൈഷധീയചരിതം, ഭോജചമ്പു, ഉത്തരരാമചരിതം, ബാലരാമായണം, മഹാനാടകം, അനർഘരാഘവം, പ്രസന്നരാഘവം, മഹാവീരചരിതം (നാടകം) മുതലായ അനവധി ഗ്രന്ഥങ്ങളിൽനിന്നു പദ്യഗദ്യങ്ങളും വാസവദത്ത, ഭോജചമ്പു ഇവയിൽനിന്നും മററും ഗദ്യങ്ങളും ഉദ്ധൃതങ്ങളായിക്കാണുന്നു. ഇത്തരത്തിലുള്ള ഒരു അതിനിബിഡമായ അന്ധകാരത്തിൽ നാം ഭാഷയിൽനിന്നു ലഭിക്കുന്ന ലഘുവായ പ്രകാശത്തെ തിരസ്കരിക്കുന്നതായാൽ ആശ്രയാന്തരമില്ലാതെ ഉഴന്നുപോകും. ഉദ്ദണ്ഡന്റെ 'സംപ്രാപ്തേൻ വേശ്മനി' ഇത്യാദി പദ്യം രാമായണചമ്പുവിന്റെ ചില ആദർശഗ്രന്ഥങ്ങളിൽ രാമാവതാരം പ്രബന്ധത്തിന്റെ ആരംഭത്തിൽ ചേർത്തുകാണുന്നു. ഉദ്ദണ്ഡനും പുനവും തമ്മിലുള്ള മൈത്രീബന്ധം സ്മരിക്കുമ്പോൾ രാമായണചമ്പു പുനത്തിന്റെ കൃതിയാണെന്നുള്ളതിനു അതു് ഒരു തെളിവായി സ്വീകരിക്കാവുന്നതാണു്; എന്നാൽ എല്ലാ ഗ്രന്ഥങ്ങളിലും ആ പദ്യം കാണുന്നില്ലെന്നുള്ളതു് ആ തെളിവിനെ ദുർബ്ബലപ്പെടുത്തുന്നില്ലെന്നുമില്ല. ഏതായാലും കിട്ടിയിടത്തോളമുള്ള ലക്ഷ്യങ്ങളെ ആസ്പദമാക്കി പ്രസ്തുതചമ്പു പുനത്തിന്റെ പ്രധാനകൃതിയാണെന്നു പറയുന്നതിൽ അപാകമില്ലെന്നു തോന്നുന്നു. രാമായണചമ്പുവിൽ പല ഗദ്യപദ്യങ്ങളിലും പാഠഭേദങ്ങൾ കടന്നുകൂടീട്ടുണ്ടു്. കൊച്ചി ഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു പ്രസിദ്ധീകരിച്ചിട്ടുള്ള ഭാഗങ്ങളിലെ പാഠം തിരുവിതാംകൂർ ശ്രീമൂലം മലയാളഭാഷാഗ്രന്ഥാവലിയിൽ ചേർത്തു പ്രകാശിതമായ പുസ്തകത്തിലുള്ള അതേ ഭാഗങ്ങളിലെ പാഠത്തിൽനിന്നു ചില ഘട്ടങ്ങളിൽ വ്യത്യസ്തമായിരിക്കുന്നു.

പുനം ചമ്പൂരചനയിൽ വരുത്തിയ പരിഷ്കാരങ്ങൾ:—ഉണ്ണിയച്ചീചരിതം, ഉണ്ണിച്ചിരുതേവീചരിതം, ഉണ്ണിയാടിചരിതം മുതലായ പതിനാലാംശതകത്തിലെ ഭാഷാചമ്പുക്കൾ ഇതിവൃത്തവിഷയത്തിൽ ഇതിഹാസപുരാണങ്ങളെ ഉപജീവിച്ചിരുന്നില്ല; തന്നിമിത്തം അവയെ ചാക്കിയാന്മാരും പാഠകക്കാരും രങ്ഗത്തിൽ പ്രവചനത്തിനു് ഉപയോഗിച്ചിരുന്നുമില്ല. അക്കാര്യത്തിൽ ഇദംപ്രഥമമായി ഒരു പരിഷ്കാരം വരുത്തിയതു പുനമാകുന്നു. ഗൌരവമുള്ള വിഷയങ്ങളെപ്പററി പ്രതിപാദിക്കുന്നതിൽ ഭാഷാചമ്പുക്കൾ പ്രയോജകീഭവിക്കുമെന്നു് അദ്ദേഹം രാമായണചമ്പുമൂലം തെളിയിച്ചു. ആ ചമ്പുവും മററും കൂത്തിനും പാഠകത്തിനും പണ്ടു് ഉപയോഗിച്ചുവന്നിരുന്നു എന്നുള്ള മതത്തെ ചിലർ നിർമ്മൂലമായി കരുതുന്നു. ക്ഷേത്രങ്ങളിൽ ആഢ്യബ്രാഹ്മണരുടെ സദസ്സിൽവെച്ചു നടത്തുന്ന ഭഗവൽകഥാപ്രസങ്ഗങ്ങൾക്കു ഭാഷാപ്രബന്ധങ്ങൾ ഉപയോഗിക്കുക എന്നുള്ളതു് അസംഭാവ്യമാണെന്നും അതിനാൽ പുനം മഴമങ്ഗലം മുതലായ മഹാകവികൾ സംസ്കൃതത്തിലെ ഭോജചമ്പു മുതലായ ഗ്രന്ഥങ്ങളെപ്പോലെ സഹൃദയന്മാർക്കു വായിച്ചു രസിക്കുവാൻമാത്രം ഉണ്ടാക്കീട്ടുള്ളതാണു് ഭാഷാപ്രബന്ധങ്ങൾ എന്നുമാണു് അവരുടെ വാദം. ചാക്കിയാന്മാരെപ്പോലെ നമ്പിയാന്മാരും ഒരു കാലത്തു കൂത്തു നടത്തിവന്നിരുന്നു എന്നും അതിനു തമിഴർ പറയുന്ന ചില ഭാഷാപ്രബന്ധങ്ങളാണു് അവർ

ഉപയോഗിച്ചിരുന്നതെന്നും നാം ലീലാതിലകത്തിൽനിന്നു ഗ്രഹിക്കുന്നുണ്ടല്ലോ. പുനവും മററും സരസങ്ങളായ മണിപ്രവാളപ്രബന്ധങ്ങൾ നിർമ്മിച്ചപ്പോൾ നമ്പിയാന്മാർ പഴയ പ്രബന്ധങ്ങളെ പരിത്യജിച്ച് അവയെ രങ്ഗത്തിൽ പ്രയോഗിച്ചുതുടങ്ങിയെന്ന് അനുമാനിക്കുന്നതിൽ അസാങ്ഗത്യമില്ല. അല്ലെങ്കിൽ അവയുടെ ആരംഭത്തിൽ ഭോജചമ്പുവിലേയും മററും രീതിക്കു വിപരീതമായി ഒരു കഥാസൂചകശ്ലോകം ചേർക്കുന്നതിനും

> "ശാസ്ത്രാമ്നായേതിഹാസശ്രുതിഷു വിവിധകാ–
> വ്യോൽകരേ നാടകേഷു
> ശ്ലാഘ്യേ സാരസ്വതേ വാക്പരിചിതിഷു പരാം
> കോടിമാടീകമാനേ,
> ഗംഭീരേസ്മിൻ സമാജേ സുമഹതി നവസ–
> ന്ദർഭമാല്യോപഹാര–
> പ്രക്രാന്തസ്യാസ്യ മേ ഭാസ്യതി വൃഷപുരനാ–
> ഥാനുകമ്പാവലംബം."

എന്നു തൈങ്ങലനാഥോദയകാരനും മററും ഉപന്യസിക്കുന്നതിനും അർത്ഥമില്ല. ഈ അഭിപ്രായത്തെ ദൃഢീകരിക്കുന്നതിന് ഒരു തെളിവുംകൂടി കാണിക്കാം. പാഠകകഥാമാലിക എന്നൊരു പഴയ അമുദ്രിതഗ്രന്ഥം ഞാൻ വായിച്ചിട്ടുണ്ട്. വിവക്ഷിതമായ കഥ വിഷ്ണുപരമാണെങ്കിൽ "പത്മനാഭം ഭജേഽഹം" എന്നും ശിവപരമാണെങ്കിൽ "ചന്ദ്രചൂഡം ഭജേഽഹം" എന്നും അവസാനിക്കുന്ന ഓരോ ശ്ലോകംകൊണ്ട് ആരംഭിക്കണമെന്ന് ആ ഗ്രന്ഥത്തിൽ നിയമനംചെയ്യുകാണുന്നു. ആമാതിരി ശ്ലോകങ്ങളെല്ലാം മണിപ്രവാളത്തിൽ രചിച്ചിട്ടുള്ളവയുമാണ്. അവയെ ചാക്കിയാന്മാരും പാഠകക്കാരും പണ്ടു മന്ത്രംപോലെ രങ്ഗത്തിൽ പ്രവേശിക്കുമ്പോൾ ചൊല്ലാറുണ്ടായിരുന്നു എന്നാണ് കേട്ടറിവ്. ഇന്ന് ആ ചടങ്ങു വേർമാഞ്ഞുപോയി. അവകൂടാതെ അണിയറയിൽവച്ചു ചൊല്ലേണ്ട ചില വന്ദനശ്ലോകങ്ങളുമുണ്ട്. അവയെ നേപഥ്യശ്ലോകങ്ങളെന്നു പറയുന്നു. കഥാസൂചകങ്ങളായ ശ്ലോകങ്ങൾക്കു ബന്ധശ്ലോകങ്ങൾ എന്നാണ് പേർ. പദ്യഗദ്യങ്ങളുടെ വ്യവച്ഛേദത്തിനുവേണ്ട വാക്യങ്ങളും പാഠകകഥാമാലികയിൽ എഴുതിച്ചേർത്തിട്ടുണ്ട്. അതിൽ സംസ്കൃതശ്ലോകങ്ങളുടെ കൂട്ടത്തിൽ ഭാഷാശ്ലോകങ്ങളും ഉൾപ്പെടുന്നു. ചുരുക്കത്തിൽ, ചാക്കിയാന്മാർ മണിപ്രവാളപദ്യങ്ങൾ രങ്ഗത്തിൽ പ്രയോഗിച്ചിരുന്നുവോ എന്നു തീർച്ചപ്പെടുത്താൻ നിവൃത്തിയില്ലെങ്കിലും പാഠകക്കാർ അങ്ങനെ ചെയ്തിരുന്നു എന്നുള്ളതിനു പര്യാപ്തമായ സാക്ഷ്യമുണ്ട്. മേല്പുത്തൂർ നാരായണഭട്ടതിരിയുടെ നിരവധിശായികളായ സംസ്കൃതചമ്പുക്കളുടെ ആവിർഭാവത്തോടുകൂടിയാണ് ആ പരിപാടി അസ്തമിച്ചത്.

സംസ്കൃതചമ്പുക്കൾക്കും പുനത്തിന്റെ കാലംമുതല്ക്കുള്ള ഭാഷാചമ്പുക്കൾക്കും തമ്മിൽ പ്രകടമായി രണ്ടു വ്യത്യാസങ്ങളുണ്ട്. ആശിസ്സോ നമ

സ്ക്രിയയോകൊണ്ടു തുടങ്ങുന്നതും അല്ലാത്തതുമായ ചമ്പുക്കൾ സംസ്കൃതത്തിലും ഭാഷയിലുമുണ്ടു്. എന്നാൽ കഥാസൂചനകൂടാതെ ഭാഷാചമ്പുക്കൾ പ്രായേണ ആരംഭിക്കുന്നില്ല. അതു പല പ്രകാരത്തിൽ ആകാം. ഒരു തോഴനെ കണ്ടിട്ടു കവി തന്നിമിത്തം തനിക്കുണ്ടാകുന്ന സന്തോഷത്തെ താൻ പറഞ്ഞുതുടങ്ങുന്ന കഥയിൽ ഏതു പാത്രത്തിനെങ്കിലും ഉണ്ടാകുവാൻപോകുന്ന സന്തോഷത്തോടു് ഉപമിക്കുന്നതു് അതിൽ ഒരു രീതിയാകുന്നു. ഒരു സാമാന്യതത്വത്തെ നിർദ്ദേശിച്ചു് അതിനെ വക്ഷ്യമാണമായ കഥയുടെ അവസാനഘട്ടത്തെ ഉപമാനമാക്കുക എന്നുള്ളതാണു് മറ്റൊരു രീതി. വേറിട്ടൊന്നു തോഴനെ കഥ കേൾക്കുവാൻ ഉപദേശിക്കുന്നതാകുന്നു. ഇനിയുമൊന്നു് ആശീർവാദശ്ലോകത്തിലോ നമസ്കാരശ്ലോകത്തിലോ തന്നെ കഥാംശത്തെ ഉപമാനരൂപത്തിൽ ഘടിപ്പിക്കുക എന്നുള്ളതാണു്. വിവക്ഷിതമായ കഥയിൽക്കൂടി കവി താൻ നിരീക്ഷിക്കുന്ന ഒരു സാമാന്യതത്വത്തെ അർത്ഥാന്തരന്യാസരീതിയിൽ പ്രതിപാദിക്കുക എന്നുള്ളതു് അഞ്ചാമത്തെ സമ്പ്രദായമായി ഗണിക്കാം. ഇവയെല്ലാം ഉദാഹരണങ്ങൾ രാമായണചമ്പുവിൽത്തന്നെ ഉണ്ടു്. ഇത്തരത്തിലൊരു പരിപാടി സംസ്കൃതചമ്പുക്കളിൽ ഇല്ലല്ലോ. സംസ്കൃതചമ്പുക്കൾക്കും ഭാഷാചമ്പുക്കൾക്കും തമ്മിലുള്ള രണ്ടാമത്തെ വ്യത്യാസം അവയിലെ ഗദ്യരീതിയെസ്സംബന്ധിച്ചുള്ളതാണു്. ഭാഷാചമ്പുക്കളിൽ സംസ്കൃതഗദ്യങ്ങൾ സ്വകീയങ്ങളായും പരകീയങ്ങളായുമുണ്ടു്. സ്വകീയഗദ്യങ്ങളുടെ രീതി പ്രായേണ കാദംബരിയെ അനുകരിക്കുന്നു. ഭാഷാഗദ്യങ്ങളെല്ലാം ദ്രാവിഡങ്ങളോ ദ്രാവിഡകല്പങ്ങളോ ആയ വൃത്തങ്ങളിലാണു് ഗ്രഥിക്കപ്പെട്ടിട്ടുള്ളതു്. അവയെ വൃത്തവിശേഷങ്ങൾ എന്നു പറയുന്നു. പുനം ദാമോദരച്ചാക്കിയാർ മുതലായവർ ഏതദ്വിഷയകമായി പ്രദർശിപ്പിച്ചിരുന്ന സ്വാതന്ത്ര്യത്തെ പുനം നിയന്ത്രിച്ചു. ചമ്പൂഗദ്യം വൃത്തവിശേഷനിബദ്ധമായിരിക്കണമെന്നു വിധിക്കുകയും ആ വിധി കൊല്ലം 10-ാം ശതകത്തിന്റെ അവസാനംവരെ ജീവിച്ചിരുന്ന ചമ്പൂകാരന്മാരെല്ലാം അനുസ്യൂതമായി അനുസരിക്കുകയും ചെയ്തു. സംസ്കൃതരീതിയിലുള്ള ചണ്ഡവൃഷ്ടിപ്രയാതാദികളും ഭാഷാരീതിയിലുള്ള ഇക്ഷുദണ്ഡികാദികളുമായ ദണ്ഡകങ്ങളും പുനം ധാരാളമായി പ്രയോഗിച്ചു കാണിച്ചുകൊടുത്തു. ഉണ്ണിയാടിചരിതത്തിൽപ്പോലും നാം കാണുന്ന ഭാഷാദണ്ഡകപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവു് ആരെന്നറിയുന്നില്ല; ഏതായാലും അതു മലയാളത്തിന്റെ ഒരു പ്രാചീനവും പ്രശസ്യവുമായ പ്രത്യേകസമ്പത്താണെന്നുള്ളതു നിർവിവാദമാകുന്നു. പദ്യങ്ങളെല്ലാം സംസ്കൃതവൃത്തങ്ങളിൽത്തന്നെയാണു് നിബന്ധിച്ചിരിക്കുന്നതു്. ആ വൃത്തങ്ങളിൽ അത്യന്തം മുഖ്യമായിട്ടുള്ളതു സ്രഗ്ദ്ധരതന്നെ. സ്രഗ്ദ്ധരയിലാണു് ചമ്പൂകാരന്മാർ പ്രായേണ കഥ പറഞ്ഞുകൊണ്ടു പോകുന്നതു്. ഇടയ്ക്കിടയ്ക്കു വൈചിത്ര്യത്തിനുവേണ്ടി കുസുമമഞ്ജരി, ശാർദ്ദൂലവിക്രീഡിതം, ശിഖരിണി, മാലിനി, വസന്തതിലകം, പുഷ്പിതാഗ്ര, വസന്തമാലിക, ഉപജാതി, ആര്യ, അനുഷ്ടുപ്പു് മുതലായ വൃത്തങ്ങളെക്കൊണ്ടും കൈകാര്യം ചെയ്യാറുണ്ടു്.

രാമായണചമ്പുവിന്റെ സ്വരൂപം:—ഭാഷാചമ്പുക്കളിൽ വിപുലതകൊണ്ടും വിവിധരൂപമായ ആകർഷകത്വംകൊണ്ടും വിശേഷോത്തരമായി പരിലസിക്കുന്നതു രാമായണചമ്പുവാകുന്നു. അതിൽ രാവണോത്ഭവം, രാമാവതാരം, താടകാവധം, അഹല്യാമോക്ഷം, സീതാസ്വയംവരം, പരശുരാമവിജയം, വിച്ഛിന്നാഭിഷേകം, ഖരവധം, സുഗ്രീവസഖ്യം, ബാലിവധം, ഉദ്യാനപ്രവേശം, അംഗുലീയാങ്കം, ലങ്കാപ്രവേശം, രാവണവധം, അഗ്നിപ്രവേശം, അയോദ്ധ്യാപ്രവേശം, പട്ടാഭിഷേകം, സീതാപരിത്യാഗം, അശ്വമേധം, സ്വർഗ്ഗാരോഹണം എന്നിങ്ങനെ ഇരുപതു വിഭാഗങ്ങൾ അടങ്ങിയിരിക്കുന്നു. ഈ വിഭാഗങ്ങളെ പ്രബന്ധങ്ങളെന്നു സൗകര്യത്തിനുവേണ്ടി നമുക്കു വ്യവഹരിക്കാം. വാല്മീകിരാമായണത്തെത്തന്നെയാണ് കവി ഇതിവൃത്തവിഷയത്തിൽ ആമൂലാഗ്രം അവലംബിക്കുന്നതെങ്കിലും കഥ സങ്കോചിപ്പിക്കേണ്ട ഘട്ടങ്ങളിൽ സങ്കോചിപ്പിച്ചു, വികസിപ്പിക്കേണ്ട സ്ഥലങ്ങളിൽ വികസിപ്പിച്ചു, പൌർവാപര്യവിഷയത്തിൽ അവസരോചിതമായി ഭേദഗതിചെയ്തു്, ഉത്തരരാമചരിതം, ആശ്ചര്യചൂഡാമണി മുതലായ ഇതരഗ്രന്ഥങ്ങളിൽനിന്നുകൂടി ഇതിവൃത്താംശങ്ങൾ സ്വീകരിച്ചു മിനുസപ്പെടുത്തിയാണ് തന്റെ വാങ്മയത്തെ ആവിഷ്കരിക്കുന്നതു്. ദശരഥനുണ്ടായ മുനിശാപം വാല്മീകി വർണ്ണിക്കുന്നതു് അയോദ്ധ്യാകാണ്ഡത്തിലാണല്ലോ. എന്നാൽ ചമ്പൂകാരൻ അതു് ഔചിത്യപൂർവം രാമാവതാരപ്രബന്ധത്തിൽ പ്രതിപാദിക്കുന്നു. പിന്നെയും ആദികാവ്യത്തിൽ ശ്രീരാമന്റെ യാഗാശ്വത്തെ സംരക്ഷിക്കുന്നതു ലക്ഷ്മണനാണ്; എന്നാൽ ചമ്പുവിൽ ലക്ഷ്മണപുത്രനായ ചന്ദ്രകേതു അശ്വചാരണം ചെയ്യുകയും ലവനോടു പടപൊരുതുകയും ചെയ്യുന്നു. അവിടെ കവി ഉത്തരരാമചരിതനാടകത്തെയാണ് ഉപജീവിക്കുന്നതു്.

രാമായണചമ്പുവിലെ ചില പദ്യഗദ്യങ്ങൾ:—ഭാഷയ്ക്കും രസത്തിനും ഒന്നുപോലെ പ്രാധാന്യം നല്കി രചിക്കേണ്ട ഉത്തമമണിപ്രവാളകവിതയുടെ ലക്ഷണങ്ങളെപ്പററി പുനത്തിനു നൈസർഗ്ഗികമായ ബോധമുണ്ടായിരുന്നു. രാമായണചമ്പുവിലെ പദ്യങ്ങളുടെ രീതി, വൃത്തി, ശയ്യ, പാകം ഇവയും ഓജസ്സ്, കാന്തി തുടങ്ങിയ ഗുണങ്ങളും സർവോപരി രസപുഷ്ടിയും പ്രത്യേകം പ്രത്യേകമായി നമ്മുടെ ഉദാത്തമായ പ്രശംസയെ അർഹിക്കുന്നു. സംസ്കൃതപദങ്ങളേയും ഭാഷാപദങ്ങളേയും തമ്മിലിണക്കി തന്റെ കവിതയെ മധുരീകരിക്കുന്നതിനു് അദ്ദേഹത്തിനുണ്ടായിരുന്ന വൈഭവം നമ്മെ ആശ്ചര്യഭരിതരും ആനന്ദമഗ്നരുമാക്കിത്തീർക്കുന്നു. ഏതാനും ചില ശ്ലോകങ്ങൾകൊണ്ടു് ഈ വസ്തുത ഉദാഹരിക്കാം.

ദേവന്മാരെ ആശ്വസിപ്പിക്കുന്ന മഹാവിഷ്ണു:

"മേളംതാവുന്ന തൂവെൺനുരവൽ തുണയുമായ്
ബാലവെൺചാമരാളീ-
മോലക്കംപൂണ്ടു വീചിച്ചുഴലെ നിറമെഴും
വിഷ്ണുലോകാങ്ഗനാനാം

കോലപ്പൊല്ക്കങ്കണാനാം നിനാദമണിഖരാ–
ശ്രേണി ഭംഗ്യാ വിലക്കി
ത്രൈലോക്യാധീശനാദ്യല്സ്മിതമധുരമുഖോ
ധാതൃമുഖ്യാൻ ബഭാഷേ.'' (1)

ദശരഥന്റെ മാഹാത്മ്യം:

''കീർത്തിക്ഷീരോദഫേനാ നിയതമുഡുഗണാ–
സ്തത്ര, ഭൂപോത്തമാംഗം
പൂത്തുകം പാദപീഠം, ജലനിധി പരിഖാ,
മേരു ഭണ്ഡാരസാരം,
വാഴ്ത്തീടും വന്ദിവർഗ്ഗം വലരിപുനഗരീ–
നാരിമാരെന്നു വേണ്ടാ
ധാത്രീചക്രം കളിക്കെ,ട്ടിനിയ ദശരഥ–
ന്നെന്തൊരാഭോഗമോർത്താൽ.'' (2)

സീതാസമേതനായി മിഥിലയിൽനിന്നു മടങ്ങിച്ചെല്ലുന്ന ശ്രീരാമനെ സരയൂനദി എതിരേല്ക്കുന്നതു്:

''അന്നേരം താമരപ്പൂന്തളികകളിൽ മണി–
ച്ചെപ്പു നൽക്കണ്ണികാഖ്യം
വിന്യസ്യാലോലഫേനസ്മിതമധുരമുഖീ,
ഭൃംഗനേത്രാഭിരാമാ,
ധന്യാ, ശൈവാലമാലാഘനചികുരഭരാ,
ചക്രാഹ്വകസ്തനാഢ്യാ,
വന്നാളം മെല്ലെന്നെതിർപ്പാൻ പരിചൊടു സരയൂ–
നിമ്നലാംഗീ തദഗ്രേ.'' (3)

ശ്രീരാമന്റെ വിരഹതാപം:

''നൽക്കൊണ്ടൽച്ചാർത്തു കാണാമുപരി, പരിലസൽ–
കന്ദളാ ഭൂതധാത്രീ,
ദിക്കെങ്ങും പാടിയാടും മയിൽനിരകളും, തണു–
ത്തോരാത തൈത്തെന്നൽതാനും;
ഉൽകണ്ഠാവേഗശാലീ വിരഹവിപദി ഞാ–
നെത്തു ദിക്കിങ്കലല്ലോ!
വല്ലേണ്ടു ഹന്ത! മൽക്കണ്ണുകം! ജനകസുതേ,
ദേവി, ഹാഹാ! ഹതോഽഹം.'' (4)

സമുദ്രത്തോടു കോപിക്കുന്ന ശ്രീരാമൻ:

''കുശശയനതലോത്ഥിതസ്തദാനീം
ഭ്രുകുടലേഖമണിഞ്ഞു ഘർമ്മബിന്ദൂൻ

വചനമിദമുവാച രൂക്ഷകോപ-
പ്രചുരതരാരുണതാരുണാനനേന്ദുഃ." (5)

അന്തർവത്നിയായ സീത:

"വക്ഷോജാഗ്രം കറുത്തും, വടിവൊടു നടു ചീ-
ർത്തും, വശംകെട്ടു വീർത്തും,
പ്രക്ഷാമാംഗം വിയർത്തും, വ്രതവിധികളയ-
ർത്തും, വിളർത്തും കപോലം,
ഭക്ഷ്യദ്രവ്യം മടുത്തും, കളഭതതി ചെറു-
ത്തും, വിനോദം വെറുത്തും,
മുഖ്യം ദൈവത്തെയോർത്തും, ജനകനൃപസുതാ-
ഗർഭമോദം ബഭാസേ." (6)

ലവൻ ചന്ദ്രകേതുവിന്റെ സൈന്യത്തോട്:

"ഒക്കെയടച്ചു വരവെന്തിതൊരാശ്രമാന്തേ?
തിക്കാരമിത്തൊഴിലെടുത്തതടക്കുവൻ ഞാൻ;
ഇക്കണ്ടതിൽച്ചില കഴുത്തുകൾ തുണ്ടമാക്കി-
ച്ചെക്കൻ കളിക്കു,മതിർകെട്ടണയാസ്സു നല്ലൂ." (7)

ചന്ദ്രകേതു ലവനോട്:

"എന്തേ ധാർഷ്ട്യക്കാരനേ, ഭുവനവിജയിനോ
രാവണാരാതിതന്നോ-
ടിന്നീയോ പോരിനാളായതു? ചപലവടോ,
നിന്നെടോ വൈഭവം കേൾ;
ഒന്നിന്നൊന്നായ്ത്തിമിർത്തിതരമടവു തുട-
ർന്നീടിലെന്നാര്യപാദം
തന്നാണാ ചെറ്റടങ്ങാ ഖലദമനമഹോ-
ത്സാഹി മത്സായകോയം." (8)

ഒടുവിൽ ഒരു അഭൌമവും അത്യുച്ചതരവുമായ സാഹിത്യപരിമളമഴ പെയ്തുകൊണ്ടാണ് കവി നമ്മെ വിട്ടുപിരിയുന്നത്. സ്വർഗ്ഗാരോഹണഘട്ടത്തിൽ ശ്രീരാമൻ സീതാദേവിയെ നിരീക്ഷിക്കുന്ന സന്ദർഭം നമുക്കു കാണിച്ചുതരുന്ന വാങ്മയചിത്രം ഭാഷാകവിതയുടെ പരമോച്ചമായ ശൃംഗത്തിൽ പാറിക്കളിക്കുന്ന വിജയപതാകയാകുന്നു. നോക്കുക, അവിടത്തെ കേശാദിപാദവർണ്ണനം:

"പരിമളമഴ പെയ്തിരുണ്ടു ഭൃംഗ്യാ
തിരുകിന കുന്തളഭാരലോഭനീയാം,
സ്മരനിഗമരഹസ്യമോതുമോമൽ-
ത്തിരുമിഴിമേൽ നിഴലിച്ച രാഗലൌല്യാം,

മടുമലർചാരുമേറ ചേർത്തു തോടെ-
ടുടനാണിയും മണികുണ്ഡലാഭിരാമാം,

തുടുതുടെ വിലസുന്ന ചോരിവായ്മേ-
ലുടമയിൽ വന്നിളകൊള്ളുമല്പഹാസാം,
കനകകലശകാന്തി വെന്ന പീനാ-
സ്തനഭരലോളിതതാരഹാരമാലാം,
മണിമയകടകാങ്ഗദാദിഭൂഷാ-
ഗുണരുചിരഞ്ജിതമഞ്ജുബാഹുവല്ലീം,
മരതകലതികാഭിരാമ്യമാക്കൊ-
ണ്ടരുളിന കോമളരോമവല്ലരീകാം,
പരിഹിതമൃദുലാംശുകത്തിനുള്ളിൽ
സ്ഫുരിതനിതംബമനോഹരോരുകാണ്ഡാം,
പ്രണിഹിതമണിനൂപുരാങ്ഘ്രിപത്മാ-
മനുപമകാന്തിധുരീപരീതഗാത്രീം
ജനനയനസുധാം, ത്രപാനുരാഗ-
ക്ഷണനതമുഖമുഖീം, ദദർശ സീതാം."

ഇവയിൽ ഒടുവിലത്തെ ശ്ലോകം സംസ്കൃതമാണെങ്കിലും പ്രസിദ്ധപദങ്ങളുടെ പ്രയോഗംകൊണ്ടും അവയുടെ പാദസ്ഥരശ്ലേഷത്തിൽ കവി പ്രദർശിപ്പിച്ചിരിക്കുന്ന അസുലഭമായ പാടവംകൊണ്ടും അനുവാചകർ ആ വാസ്തവം അറിയുന്നതേയില്ല.

ഗദ്യരചനയുടെ മേന്മയും പദ്യരചനയുടേതിൽനിന്നു് ഒട്ടും താഴെയല്ല. "വട്ടം പെരുകിന പൊട്ടക്കിണറൊത്ത പെട്ടെന്നൊരു പടവെട്ടിപ്പുറപ്പെട്ടവരിവട്ടം കെട്ടിന നേത്രദ്വയമതിനുള്ളിൽ ചുവന്നുമറിഞ്ഞതിൽ മധ്യേ കൺമണി രണ്ടു പിരണ്ടു ഭയങ്കരമായ നിരീക്ഷണമല്ലോ പാപം! കാലമഹാനലകടുകനൽപോലെ, കാകോളദ്രവവിഭവംപോലെ, യമദണ്ഡൊറിയും ഘനാശിലപോലെ, കല്പാന്താഗ്നിദീക്കുംപോലെ" എന്നും മറ്റും ഘോരരാക്ഷസിയായ താടകയെ വർണ്ണിക്കുന്ന കവിയാണു് "വിശ്വംഭരയിൽ വിഹാരത്തിനൊരു വിദ്യുന്മാല വരുന്നകണക്കേ, വിഭ്രമമെന്നും കല്പകശാഖിനി മെത്തിന പുത്തൻമഞ്ജരിപോലെ, വിനയപ്പേരാമംഭോജമണി വിളവും പരിമളലഹരികപോലെ, മാനമതംഗജകുംഭാഭോഗേ മരുവിന മദജലധോരണിപോലെ, പുതുമലർബാണൻകരളിൽ മിന്നും ഭുവനഭ്രാമണപിഞ്ഛികപോലെ, ലാവണ്യത്തിനു പരദേവതയായ്, മാധുര്യത്തിനു മഞ്ജൂഷികയായ്, നിധുവനലക്ഷ്മ്യാ മണിദീപികയായ്, മാംഗല്യത്തിനു കേളീഗൃഹമായ്" എന്നും മറ്റും ലളിതാരൂപിണിയായ ശൂർപ്പണഖയെ ഉല്ലേഖനം ചെയ്യുന്നതു്. പുനത്തിന്റെ തൂലിക അവസരാനുഗുണമായി വീണ വായിക്കുകയും നാഗസ്വരമൂതുകയും ശംഖു മുഴക്കുകയും പടഹമടിക്കുകയും ചെയ്തു നമ്മെ നൈരന്തര്യേണ അപഹൃതചിത്തവൃത്തികളാക്കിത്തീർക്കുന്നു. അതും ഒരു 'ഭുവനഭ്രാമണപിഞ്ഛിക'തന്നെയാണു്. പ്രസ്തുതചമ്പുവിൽനിന്നു പല പദ്യഗദ്യങ്ങളും പില്ക്കാലത്തുള്ള ചമ്പുക്കളിൽ സ്വീകൃതങ്ങളായിട്ടുണ്ടു്.

ഫലിതപ്രയോഗം:—പുനത്തിന്റെ ഫലിതപ്രയോഗചാതുര്യവും അനുപമേയമാണ്. ഫലിതത്തിൽ കേരളീയരും, കേരളീയരിൽ നമ്പൂരിമാരും, നമ്പൂരിമാരിൽ മേല്പുത്തൂർ തുടങ്ങിയ സംസ്കൃതകവികളും പുനം മുതലായ ഭാഷാകവികളും സമാർജ്ജിച്ചിട്ടുള്ള സ്ഥാനം സാമാന്യകവികൾക്ക് ഏതു കാലത്തും ഏതു ദേശത്തിലും അപ്രാപ്യമാണെന്നുള്ള വാസ്തവം ആവർത്തിച്ചാവർത്തിച്ചു പറയേണ്ടിയിരിക്കുന്നു. ശൂർപ്പണഖ, രാവണൻ മുതലായ പാത്രങ്ങൾമുഖേനയാണ് പുനം തന്റെ ഹാസ്യരസപ്രകടനസാമർത്ഥ്യം പ്രാധാന്യേന പ്രകടീകരിക്കുന്നത്. കൊള്ളിവാക്കുകൾ പറയുന്നതിനും അദ്ദേഹത്തിനു പര്യാപ്തമായ വൈഭവമുണ്ട്. മൂക്കും മുലയും നഷ്ടപ്പെട്ട ശൂർപ്പണഖ രാവണന്റെ സന്നിധിയെ പ്രാപിച്ച് ആ ഘാതകന്റെ ക്രോധാഗ്നിയെ എങ്ങനെ പടിപ്പടിയായി ഉദ്ദീപിപ്പിക്കുന്നു എന്നു താഴെ ഉദ്ധരിക്കുന്ന മൂന്നു ശ്ലോകങ്ങളിൽനിന്നു കാണാം:

“നിഷ്കൃത്തങ്ങളിന്നാണികളിതുവരുമായ്–
ച്ചെയ്യുന്നതെല്ലാം പൊറുക്കാം;
കഷ്ടം പോന്നീടിലോ ചൊറ്റിനു പകരവും
വീണ്ടുകൊള്ളാമൊരുന്നാൾ;
ധാഷ്ട്യംകൊണ്ടു മെല്ലെപ്പിറ്റിതവദനമ–
യ്യോ! ഭദ്രാനിം ചിരിച്ചാ–
ളാണല്ലോർവ്വണി; ചൊല്ലാമതു മനസി പൊറാ–
യുന്നിതെല്ലായിലും മേ.

കൈപ്പുക്കിൽവാളുകൊണ്ടാകലിതശിരിവരോ
രാവണോ നാമ ധീമാൻ
പൊയ്പ്പുള്ളെങ്ങാക്കിതിന്നുണ്ടരപ്പെറുമടയോ–
ന്നെന്നു ഞാൻ ചൊന്നനേരം
കയ്യിൽതാൻ വന്നെതിക്കിൽച്ചെറുമനെ വിരവിൽ
പ്പുഴികപ്പിപ്പനെന്ന–
ക്കൈയ്യുംകൊട്ടിച്ചിരിച്ചാളതു മനസി പൊറാ–
യുന്നിതെല്ലായിലും മേ.

കേട്ടേക്കണ്ടാതോ വിനോദാന്തര,മൊരു മനുജോ
രാവണൻതൻ ഭഗിന്യാ
മൂക്കും പോർകൊങ്കയും ചൂഴ്ന്നിതു; നിശിചരി വ–
ന്നിട്ടു നീളെക്കരഞ്ഞാൾ;
ഉൾക്കെല്ലാം നില്ലു; നാമൊട്ടൊളിയവരോ–
ടെങ്കിലാമെന്നു മോദം
വാഴ്കും നാട്ടാർ ചിരിക്കുന്നതു സപദി പൊറാ–
യുന്നിതെല്ലായിലും മേ.”

രാവണൻ സീതയോടു രാമനല്ല താനാണ് ആ ദേവിക്ക് അനുരൂപനായ

ഭർത്താവു് എന്നു് ഉപപാദിക്കുന്നതിനിടയ്ക്കു് ഇങ്ങനെക്കൂടിപ്പറയുന്നു:

“മുണ്ടി നൊട്ടുന്നു, നൊട്ടി പ്പുന്നാരഴകിയലും
മുണ്ടനാശ്ശോ! തടിച്ചി–
ക്കണ്ടാമല്ലോ തടാനീം മെലിയ,നിഹ മെലി–
ച്ചിക്കൊരോ പൊണ്ണനുണ്ടാം;
കണ്ടാലാകാതവന്നങ്ങൊരു തരുണി മഹാ–
സുന്ദരി, സുന്ദരന്ന–
ക്കണ്ടാലാകാത നാരീ; പരിചിനൊട്ടു വയോ–
വർണ്ണമീവർണ്ണമല്ലോ.

പുംസോ നൂറു വയസ്സുവരാകിൽ പതിനാറെങ്കിൽപ്പൊരുന്നു; നടേ
തസ്യാ നൂറു വയസ്സുവനു പതിനാറെങ്കിൽ പ്രമാദം തുലോം;
രാത്രൗ ചെന്നു രമിപ്പതിന്നു ജരാമൂഢാപ്യ പോയാനിമേൽ–
ത്താംബൂലത്തെയരച്ചു മുക്കടി കുടിപ്പിക്കും നാരേഭ്യോ നമഃ.”

സീതാസ്വയംവരഘട്ടത്തിലും മറ്റും നമ്പൂരിമാരുടെ സംഭാഷണം, മന്ത്രവാദികളുടെ ആനാബ്ബോട്ടു്, മുറിവൈദ്യന്മാരുടെ തട്ടിപ്പു്, ഭടജനങ്ങളുടെ ഉക്തിപ്രത്യുക്തികൾ, ജ്യോത്സ്യന്മാരുടെ ഞെളിച്ചിൽ ഇത്തരത്തിലുള്ള വിഷയങ്ങളെ കവി വിനോദസ്മിതവിതാനി വളരെ തന്മയത്വത്തോടുകൂടി വർണ്ണിച്ചിരിക്കുന്നു. തന്റെ കഥാരങ്ഗമായ കോസലം പലപ്പോഴും ഫലിതപ്രയോഗത്തിനുവേണ്ടി പൂനം കേരളമാക്കി രൂപാന്തരപ്പെടുത്തുന്നു. നമ്പൂരിമാരുടെ ഇത്തരത്തിലുള്ള ചമ്പുക്കൾ വായിച്ചും ചാക്കിയാന്മാരുടേയും മറ്റും കഥാപ്രസങ്ഗങ്ങൾ കേട്ടും സിദ്ധിച്ച കൌതുകരമായ ഹാസസംസ്കാരസമ്പത്തിന്റെ വിജൃംഭണമാണു് നാം കുഞ്ചൻനമ്പിയാരുടെ തുള്ളലുകളിൽ പ്രധാനമായി നിരീക്ഷിക്കുന്നതു്.

പൂനത്തിന്റെ ഭാഷ:—പൂനവും അദ്ദേഹത്തിന്റെ അനുയായികളായ ഇതരചമ്പൂകാരന്മാരും സംസ്കൃതപക്ഷപാതികളായിരുന്നു എങ്കിലും ഭാഷയും മണിപ്രവാളത്തിന്റെ ഘടകദ്രവ്യത്തിൽ ഒന്നാണെന്നു് അവർ നല്ലപോലെ ധരിച്ചിരുന്നു. അതുകൊണ്ടു ഞാൻ മുൻപു് എടുത്തുകാണിച്ച പഴയ പദങ്ങൾക്കും പ്രയോഗവൈചിത്ര്യങ്ങൾക്കും പുറമേ, പണ്ടു പ്രചരിച്ചിരുന്ന ഭാഷാശൈലികളും പഴഞ്ചൊല്ലുകളും അവർ തങ്ങളുടെ കൃതികളിൽ ലോപംകൂടാതെ കടത്തിവിട്ടിട്ടുണ്ടു്. രാമായണചമ്പുവിൽ കാണുന്ന (1) കുളുനിരപ്പിക്കുക, (2) നൊറിക്കുനേരെത്തി വെട്ടിജ്ജയിക്കുക, (3) താഴമാട്ടുക, (4) കൂട്ടംകെട്ടിത്തിരിക്കുക, (5) മുതലവുക, (6) മിട്ടാൽ പൊട്ടുക, (7) മേൽക്കൈ പോകുക, (8) താളി പിഴിയുക, (9) മുന്നുവാട്ടിക്കൊടുന്തി വീഴുക, (10) പേമ്പം വാങ്ങുക, (11) വെട്ടിച്ചിരിക്കുക, (12) പകരി തിരിയുക, (13) ചേര കടിച്ചു ചാകുക, (14) കണ്ടോർ ചൊല്ലിനു കണ്ടനാടുക, (15) കാൽവിരൽക്കിഴ്ക്കേകിക്കുക, (16) പൂത്രാളക്കാരനാകുക, (17) കതിർപോരുക, (18) കൈകുത്തിപ്പോകുക, (19) എതിർകട വരിക, (20) മെഴുവില്ലു പോരുക മുതലായ ശൈലി

കളും ലോകോക്തികളും ആ ഇനത്തിൽ പെട്ടവയാണ്. അവയിൽ പലതും ഇക്കാലത്തു നഷ്ടപ്പെട്ടുപോയിരിക്കുന്നു.

ഭാഷാസാഹിത്യത്തിൽ രാമായണചമ്പുവിന്റെ സ്ഥാനം:—ഏതു തരത്തിലുള്ള ശ്രോതാക്കന്മാരേയും ആഹ്ലാദിപ്പിക്കുന്നതിനു കൃഷ്ണഗാഥയ്ക്കു കഴിയും; എന്നാൽ പണ്ഡിതന്മാർക്കു ചില ഘട്ടങ്ങളിൽ രാമായണചമ്പുവാണ് ആസ്വാദ്യതരമായിത്തോന്നുന്നതെങ്കിൽ അതിന് അവരെ കുറ്റപ്പെടുത്തുവാൻ പാടുള്ളതല്ല. അത്യുജ്ജ്വലമാണ് സമസ്തഗുണസമ്പന്നമായ അതിന്റെ ആത്മവീര്യം. എന്നാൽ അന്യഥാ അനവദ്യങ്ങളായ മണിപ്രവാളചമ്പൂരത്നങ്ങളിൽ രണ്ടു തരത്തിലുള്ള കീടാനുവിദ്ധത കടന്നുകൂടീട്ടുള്ളതു ഗോപനംചെയ്യണമെന്നു ഞാൻ ഉദ്ദേശിക്കുന്നില്ല. അവയിൽ ഒന്ന് ഇതിനുമുൻപു നിർദ്ദിഷ്ടമായ അതിരുകടന്ന പരസ്വാപഹാരമാണ്. അതിനെ ചമ്പൂകാരന്മാർ അപകർഷകമായി കരുതിയിരുന്നുവോ എന്നുപോലും സംശയിക്കേണ്ടിയിരിക്കുന്നു. അനന്താംശസംഭവനായ മേല്പുത്തൂർ ഭട്ടതിരിയുടെ സംസ്കൃതചമ്പുക്കളിൽത്തന്നെ ഈ ദോഷം പ്രകടമായി കാണുന്ന സ്ഥിതിക്ക് ആ പരിപാടിയുടെ അങ്ഗീകാരത്തിനു മററു വല്ല കാരണവും ഉണ്ടായിരുന്നിരിക്കണം എന്ന് ഊഹിക്കുന്നതാണ് ഉപപന്നമായിട്ടുള്ളത്. അതു ഞാൻ മുൻപു പ്രസ്താവിച്ചതുപോലെ കഥാപ്രസങ്ഗത്തിനുവേണ്ടി എഴുതിയ പ്രസ്തുതഗ്രന്ഥങ്ങളിൽ കവികൾ അവയുടെ രസോത്തരതയെമാത്രമേ വീക്ഷിച്ചുള്ളു എന്നും ആ ലാഭം അന്യകൃതികളിൽനിന്ന് അവസരോചിതമായുള്ള ഉദ്ധാരണംകൊണ്ടു സിദ്ധിക്കുമെങ്കിൽ അവർ തത്തതു ചരിതാർത്ഥന്മാരായി പുരോഗമനം ചെയ്യുവാൻ സന്നദ്ധന്മാരായിരുന്നു എന്നുമുള്ളതാണ്. രണ്ടാമത്തെ ദോഷം ശ്രവണാന്തുദമായ യതിഭങ്ഗമാകുന്നു. ഇതിന് ഉദാഹരണങ്ങൾ മുൻപ് ഉദ്ധരിച്ച ശ്ലോകങ്ങളിൽത്തന്നെയുണ്ട്. 'കുളിർവെണ്ണിലാ–വും ചൊരിന്നു', 'നവവിയോഗചാ–രിത്രമുദ്ര' എന്നും മററും കുസുമമഞ്ജരിയിലും, 'വാണേൻ ഞാനിനു വിശ്രാ–ന്തിസുഖം' 'നാ–ടെവ നവനൂറു കണ്ടേൻ' 'മേളം പെരുകിന മഖരാ–ജേ' എന്നും മററും ന്യശേഖരയിലും പ്രയോഗിക്കുന്നതു് ആർക്കും വൈരസ്യജനകമാകാതെയിരിക്കുവാൻ നിവാഹമില്ലാത്ത ഉച്ഛൃംഖലതയുടെ ദുർവിലസിതമാണ്. പതിനാലാംശതകത്തിൽ ഈ വിഷയത്തിൽ കവികൾ അത്രതന്നെ അപരാധികളായിരുന്നില്ല. ലീലാതിലककारൻ യതിഭങ്ഗത്തെ കാവ്യദോഷങ്ങളിൽ ഒന്നായി പരിഗണിച്ചു "പുല്ലുക്കണ്ടേൻ പുനരതു നനാ–വോ കനാവോ നു ജാനേ" എന്നും "വൈപരാലാപവ്യതികരവിനോ–ദാന്തരേ കൊമ്പർ മുന്നം" എന്നുമുള്ള മന്ദാക്രാന്താപാദങ്ങളിൽ നിയതസ്ഥാനപദച്ഛേദഭങ്ഗം അശോഭാവാങ്കിതങ്ങളായ ഭാഗങ്ങളിൽ ഉള്ളതിനാൽ പ്രസ്തുതദോഷത്തിനു് അവിടെ പ്രസക്തിയുണ്ടെന്നു സ്ഥാപിക്കുന്നു. 'നനാവ്' എന്നാൽ ജാഗ്രദവസ്ഥ എന്നർത്ഥം. 'വിനോദാന്തരേ' എന്നതിൽ യതിഭങ്ഗമില്ലെന്നും 'നനാവോ' എന്നതിൽ ഉണ്ടെങ്കിലും നിസ്സാരമാണെന്നും സാധിക്കാവുന്നതാണ്. എന്നാൽ രാമായണചമ്പുവിൽനിന്ന് ഉദ്ധരിച്ച വരികളിലെ യതിഭങ്ഗം

അന്തരത്തിലുള്ളതല്ലല്ലോ. അതുകൊണ്ടു് ഏതദ്വിഷയത്തിൽ പുനം ഒരു തെററുകാരനല്ലെന്നു പറവാൻ നിവൃത്തിയില്ലെങ്കിലും ആ ദോഷംപോലും അദ്ദേഹത്തിന്റെ കാര്യത്തിലേ അന്യഗ്രന്ഥസന്നിപാതത്തിൽ നിമഗ്നമായിപ്പോകുന്നു എന്നു സമാധാനപ്പെടുവാൻ പാടില്ലായ്കയില്ല.

**ഭാരതചമ്പു:**—രാമായണചമ്പുപോലെ ദീർഘമല്ലെങ്കിലും ഒരു വലിയ കാവ്യംതന്നെയാണു് ഭാരതചമ്പുവും. അതിൽ പതിന്നാലു വിഭാഗങ്ങൾ അടങ്ങീട്ടുണ്ടെന്നുള്ളതു കൊച്ചി തൃപ്പൂണിത്തുറക്കോവിലകംവക ഈടുവയ്പിലുള്ള കിരാതം പ്രബന്ധത്തിന്റെ ഒടുവിൽ കാണുന്ന അധോലിഖിതങ്ങളായ പദ്യങ്ങളിൽനിന്നു വെളിവാകുന്നതാണു്:

"ചതുർദ്ദശകഥാബന്ധം കൃഷ്ണവീര്യാവതംസകം
വക്ഷ്യാമി ഭാരതം സാരം ഗുരുപാദപ്രസാദതഃ.
ദൈത്യം ഹത്വാ ബകാഖ്യം, ദ്രുപദദുഹിതൃകാ-
ന്താഃ,സ്സുഭദ്രാസമേതാഃ,
ദഗ്ദ്ധ്വാ ഖാണ്ഡവം, വിശ്രുതയജനകൃതോ,
ദ്വൈതകാന്താരവാസാഃ,
ലബ്ധാസ്ത്രാശ്ശങ്കരാൽ, കീചകനിധനകൃതഃ,
സോദ്യമാഃ, കൃഷ്ണദൂതാഃ,
പിഷ്ട്വാജൗ സിന്ധുരാജം, ക്ഷപിതകുരുബലാ,-
സ്സാശ്വമേധാ, വിമുക്താഃ."

(1) ബകവധം, (2) ദ്രൗപദീസ്വയംവരം, (3) സുഭദ്രാഹരണം, (4) ഖാണ്ഡവദാഹം, (5) രാജസൂയം, (6) വനവാസം, (7) കിരാതം, (8) കീചകവധം, (9) ഉദ്യോഗം, (10) ദൂതവാക്യം, (11) ജയദ്രഥവധം, (12) സുയോധനവധം, (13) അശ്വമേധം, (14) സ്വർഗ്ഗാരോഹണം എന്നിവയാണു് ആ പതിന്നാലു വിഭാഗങ്ങൾ. കവനോദയത്തിൽ പ്രസിദ്ധപ്പെടുത്തിയ സംക്ഷിപ്തമായ ഭാരതചമ്പു (1) പാഞ്ചാലീസ്വയംവരം, (2) ഖാണ്ഡവദാഹം, (3) കിരാതം, (4) കീചകവധം, (5) ഗോഗ്രഹണം, (6) ഉദ്യോഗം, (7) ദൂതവാക്യം, (8) ജയദ്രഥവധം, (9) ഭാരതയുദ്ധം, (10) അശ്വമേധം എന്നിങ്ങനെ പത്തു വിഭാഗങ്ങളായി വേർതിരിക്കപ്പെട്ടിരിക്കുന്നു. കൊച്ചി ഈടുവയ്പുഗ്രന്ഥത്തിലെ കിരാതത്തിൽ (1) കൈലാസയാത്രയെന്നും (2) കിരാതാർജ്ജുനീയമെന്നും രണ്ടു് അവാന്തരവിഭാഗങ്ങൾ ഉൾക്കൊള്ളുന്നുണ്ടു്.

"കൈലാസയാത്രാ പ്രഥമാ കിരാതാ-
ർജ്ജുനീയമന്യാ ദ്വിവിധാഭിധേതി
ദൃഷ്ടായതാം സൂരിഹൃദീന്ദ്രസൂനോ-
രേഷാ ചരിത്രസ്തുതിരത്നമാലാ"

എന്ന പദ്യം കൈലാസയാത്രയുടെ ഒടുവിലുള്ളതാണു്. കീചകവധത്തെ മാത്രമേ ചതുർദ്ദശകഥകളിൽ സ്മരിക്കുന്നുള്ളു എങ്കിലും (1) കീചകവധം,

(2) ഗോഗ്രഹണം എന്നിങ്ങനെ രണ്ടു പ്രബന്ധങ്ങൾ വിരാടപർവ്വാന്തർഗ്ഗതങ്ങളായി സംക്ഷിപ്തഭാരതചമ്പുവിൽ കാണുന്നു. സുഭദ്രാഹരണവും, വനവാസവും, രാജസൂയവും ഇതുവരെ കണ്ടുകിട്ടീട്ടില്ല; എങ്കിലും രാജസൂയത്തിനും വനവാസത്തിനും ഇടയ്ക്കുള്ള കഥയെ പരാമർശിക്കുന്ന കേശഗ്രഹണം എന്നൊരു പ്രബന്ധം ഈടുവസ്തുഗ്രന്ഥത്തിൽ അടങ്ങീട്ടുണ്ടു്. (1) ബകവധം, (2) ദ്രൗപദീസ്വയംവരം, (3) ഖാണ്ഡവദാഹം, (4) കീചകവധം, (5) സ്വർഗ്ഗാരോഹണം എന്നീ അഞ്ചു പ്രബന്ധങ്ങളാണു് കേശഗ്രഹണം, കൈലാസയാത്ര, കിരാതം എന്നീ മൂന്നിനു പുറമേ ആ ഗ്രന്ഥത്തിൽ ഉള്ളതു്. ബകവധാദികളായ പ്രബന്ധങ്ങൾ പൌർവ്വാപര്യക്രമത്തോടുകൂടിയും ആനുപൂർവ്വീസൂചകങ്ങളായ പദ്യങ്ങളെക്കൊണ്ടു് അനുസ്യൂതങ്ങളായും കാണുന്നതിനാൽ മേൽനിർദ്ദേശിച്ച പതിന്നാലു പ്രബന്ധങ്ങളും അവയുടെ അവാന്തരാംശങ്ങളും ഒരേ കവിയുടെ വാങ്മയങ്ങളാണെന്നു് അനുമാനിക്കാം. ഭാഷാശൈലി ആ അനുമാനത്തെ പ്രബലമായി അനുകൂലിക്കുന്നുമുണ്ടു്.

പുനവും ഭാരതചമ്പുവും:—ഭാരതചമ്പുവിന്റെ പ്രണേതാവു് ആരെന്നു നിർണ്ണയിക്കുന്നതിനും പ്രകടമായ ലക്ഷ്യമൊന്നുമില്ല. ഭാരതചമ്പൂകാരൻ ക്രി: പി: പതിന്നാലാം ശതകത്തിന്റെ പ്രഥമപാദത്തിൽ കാകതീയരാജാവായ പ്രതാപരുദ്രന്റെ ആസ്ഥാനപണ്ഡിതനായി ജീവിച്ചിരുന്ന ബാലഭാരതകർത്താവായ അഗസ്ത്യഭട്ടനെ ആദ്യന്തം ഉപജീവിക്കുന്നു. മേല്പുത്തൂർ ഭട്ടതിരി അഗസ്ത്യഭട്ടനു പുറമേ ക്രി: പി: പതിനാറാം ശതകത്തിന്റെ പൂർവാർദ്ധത്തിൽ ജീവിച്ചിരുന്ന സംസ്കൃതഭാരതചമ്പൂകാരനായ അനന്തഭട്ടനെ ധാരാളമായി ആശ്രയിക്കുന്നുണ്ടു്. ഭാഷാഭാരതചമ്പൂകാരൻ ആ മഹാകവിയെ ഒരിടത്തും അവലംബിക്കാത്തതിനാൽ അദ്ദേഹത്തിന്റെ ജീവിതകാലം അനന്തഭട്ടനു മുൻപാണെന്നു് അഭ്യൂഹിക്കാവുന്നതാണു്. (1) മുകരം (മുകിളം), (2) പിരിവതിനു വല്ലാർ, (3) നാവാളർ (പശുക്കൾ), (4) താച്ചി (പ്രഹരിച്ചു്) (5) കമ്പി (കണ്ണാഭരണം) (6) കാണാതോ പതിനാലുലകം (കാണാതെയോ) ഇത്തരത്തിലുള്ള അനേകം പഴയ പദങ്ങളും പ്രയോഗങ്ങളും ഭാരതചമ്പുവിലുണ്ടു്. ആകെക്കൂടി നോക്കുമ്പോൾ രാമായണചമ്പൂകാരൻതന്നെയാണു് ഭാരതചമ്പൂകാരൻ എന്നു് അഭ്യൂഹിക്കുന്നതിൽ അനൗചിത്യമില്ല. രാമായണചമ്പുവുമായി താരതമ്യപ്പെടുത്തുമ്പോൾ ഭാരതചമ്പുവിന്റെ സ്ഥാനം രണ്ടാംകക്ഷ്യയിലാണെന്നു പറയേണ്ടിയിരിക്കുന്നു. ഭാരതചമ്പുവിൽ കവി കുറെക്കൂടി സംസ്കൃതപക്ഷപാതം പ്രദർശിപ്പിച്ചിട്ടുണ്ടു്. അനവധി പദ്യങ്ങളും ചില ഗദ്യങ്ങൾപോലും സംസ്കൃതത്തിലാണു് രചിച്ചിരിക്കുന്നതു്. ഗതിഭംഗവും രാമായണചമ്പുവിനെ അപേക്ഷിച്ചു് അധികമാണു്. രാമായണചമ്പുവിലെ വൃത്തങ്ങൾക്കു പുറമേ കവി പൃഥ്വീ, മന്ദാക്രാന്താ ഈ വൃത്തങ്ങളും ധാരാളമായി സ്വീകരിച്ചുകാണുന്നു. ദ്രൗപദീസ്വയംവരം, കിരാതം, എന്നിവ ഭാരതചമ്പുവിലെ അത്യന്തം മനോഹരങ്ങളായ ഭാഗങ്ങളാകുന്നു. ഏറ്റവും വിപുലമായ ഭാരതകഥ പ്രതിപാദിച്ചുകൊണ്ടു

പോകുന്നോരം നില്ക്കുന്നതിനോ തിരിയുന്നതിനോ തരമില്ലാത്തതായിരിക്കാം ഭാരതചമ്പുവിൽ രാമായണചമ്പുവിന്റെ ഗുണപൌഷ്കല്യം ദൃശ്യമാകാത്തതിനുള്ള ഒരു കാരണം; പക്ഷേ ഭാരതചമ്പുവാണ് കവിയുടെ പൂർവ്വകൃതി എന്നും വരാവുന്നതാണ്.

കവിതാരീതി:—ഭാരതചമ്പുവിലെ കവിതാരീതി കാണിക്കുവാൻ ചില പദ്യഗദ്യങ്ങൾ ഉദ്ധരിക്കാം.

പദ്യങ്ങൾ—പാർത്ഥസാരഥി:

"ഭങ്ഗ്യാ ചഞ്ചൽപ്രതോദാഞ്ചിതകരകമലം
ചാരുകണ്ണാഞ്ജനീയേ
സങ്ഗ്രാമേ കെട്ടഴിഞ്ഞിട്ടുഴകിനൊടു വിരി-
ഞ്ഞീടുമാലോലകേശം
നിൻകോലം കാലനീലോൽപലനവകലികാ-
ശ്യാമളം കോമളം മേ
മങ്ഗല്യം കൈവളർത്തീടുക മറിതകൃപാ-
സത്മമേ, പത്മനാഭ." (1)

ദ്രൌപദീസ്വയംവരത്തിൽ ഭഗ്നാശയന്മാരായ രാജാക്കന്മാരുടെ കോപം:

"ശ്രുത്വാ വാണീമസഹ്യാം കടുമയൊടു ധനു-
ർജ്ജ്യാലതാമൊന്നിരപ്പി-
ച്ചെത്തി യുദ്ധായ നേരിട്ടഹമഹമികയാ
രാജവീരാസ്തദാനീം;
ഉൾത്തിങ്ങും കോപഭാരാൽ പ്രളയഘനഘടാ-
ഘോരഘോരാസാരസാര-
പ്രസ്താരൈശ്ശസ്ത്രവർഷൈശ്ശതമുഖപതിതൈ-
ശ്ശൂടിനാരിന്ദ്രസൂനും." (2)

ഖാണ്ഡവദാഹത്തിൽ അർജ്ജുനൻ:

"ധാരാനാരാചപാതൈരതിമഹതി കൃശാ-
നൌ പരിശ്രാന്തഭാവൌ
വീരാണാം മൌലിരത്നം ക്ഷണമിവ സമന്-
ധ്യായ ബാഹുശാഭിമാനം
ഘോരാട്ടാപം തടുത്തു വിയതി വിരചിതാ-
ശ്ചര്യബാണപ്രവൃഷ്ടിം
നേരേ പുംഖാനുപുംഖപ്രണിഹിതശരജാ-
ലേന ഗാണ്ഡീവധന്വാ." (3)

ഭീഷ്മയുദ്ധം:

"ചിത്രം കാൺക സഖേ, മരിച്ചുമറിയും നാഗേന്ദ്രനക്രാകുലാ,
മെത്തീടുന്ന കബന്ധഘോരമകരാ, കേശാളിശൈവാലിനീ,

ഉദ്യൽസ്യന്ദനകങ്കപാതതരളാ, നീണ്ടും ഭുജാപന്നഗാ,
പുത്രൻവാഹിനി തത്ര ശോണിതമയീ കാണായ്‌ച്ചമഞ്ഞൂ തദാ.'' (4)

അഭിമന്യുവിന്റെ മരണത്തിൽ അർജ്ജുനന്റെ പ്രലാപം:

''ആലംബ്യ നിന്നെ മടിയിൽസ്ഥിതയാ സമേതം
പാലൻപിനോടു വദനേ തവ നല്കിനേൻ ഞാൻ;
കാലം ദുരന്ത,മയി തേ സതിലം നിവാപം
നാലം പ്രദാതുമധുനാ; വിധിനാ ഹതോഹം.'' (5)

അശ്വമേധയാഗത്തിൽ മഹർഷിമാർ:

''സന്തോഷംപൂണ്ടു മേന്മേലതികുതുകമൊരോ
ദിക്കിൽനിന്നും പുറപ്പെ-
ട്ടുന്മേഷാൽച്ചെന്നകംപുക്കുപകരണകദം-
ബോജ്ജ്വലാം യാഗശാലാം
മുൻപേ രത്നാസനശ്രേണിഷു തെളിവൊടിരു-
ന്നീടിനാർ നിത്യശുദ്ധ-
ബ്രഹ്മാനന്ദാമൃതാസ്വാദനപരമസുഖോ-
ന്മത്തചിത്താ മുനീന്ദ്രാഃ.'' (6)

ഗദ്യങ്ങൾ—(1) കൈലാസപർവ്വതവർണ്ണനത്തിൽനിന്ന്:—''ഹിമകരമഹസാം പിണ്ഡംപോലെ, കർപ്പൂരത്തിൻ കൂട്ടംപോലെ, പുരഹരശോഭാനിലയംപോലെ, വിസ്തൃതമാം ജാലംപോലെ, മുക്താഫലത്തിരളും പോലെ, കലശാംബുധിതൻ കാന്തിപോലെ; പ്രളയഹുതാശനഭസ്മം പോലെ, ഗങ്ഗാസലിലം പൊങ്ങുംപോലെ..................ശങ്കരവാഹന വൃഷവരകേളീഹുങ്കൃതിസങ്കുലമങ്ങൊരു ഭാഗം; മങ്ഗലവീണാവേണുനിനാദം തടവി വിനോദമിയന്നൊരു ഭാഗം; ഹരിണീകരിണീഖുരരേണുഗണൈരരുണീകൃതശിലമങ്ങൊരു ഭാഗം; ഇലകളിലെല്ലാം കലപിലെ മദ്ധ്യം കലകളുമുണ്ടെന്നൊരു ഭാഗത്തോ; മത്തഗജാൻ കണ്ടത്യുത്കടകാലും ഉത്പ്ലുതമൃഗാധിപനാമൊരു ഭാഗേ; സിംഹശിശൂൻ കണ്ടാഹിതമോദം ബൃംഹിതസിംഹികളെന്നൊരു ഭാഗേ.''

(2) ശ്രീകൃഷ്ണന്റെ വിശ്വരൂപദർശനത്തിൽ മഹർഷിമാരുടെ സ്തുതി:—''ജയ ജയ ദേവ സദൈവ ദയാപര, വിശ്വപ്രസ്മരസച്ചിൽപ്രാഭവ, ലക്ഷ്മീവല്ലഭ, ഭജനവല്ലഭ, നിന്തിരുവടിതൻ തിരുമെയ്‌ പാർത്താൽ ഘനതിമിരത്തിൽച്ചന്ദ്രികപോലെ, പൂവിൽപ്പരിമളവിഭവംപോലെ, തെളിതേൻധാരയിൽ മധുരിമപോലെ, പാലിൽക്കലരും വെണ്ണകണക്കേ, പാവകതേജസ്സിലൂഷ്മകണക്കേ, കാണായോ പതിനാലുലകിലുമൊന്നായ് നിറഞ്ഞിരിപ്പാനത്രേ. വാസ്തവമാണോ മൂപ്പാരെന്നും മങ്ഗലരങ്ഗേ സാക്ഷിനീതാൻ ചാരുവിനോദക്കളി തടവീടും പാതാളപക്ഷനൃത്തമിതെന്നും, നീയാകുന്നൊരു നദിയിൽ നീളെച്ചിതറും തിരപ്പൊരിവ്യാമമിതെന്നും,

മഹിതഭോഗയഭാസ്കരസംഭൂതനിഷ്കലകിരണസ്തോമമിതെന്നും, വിശദം കഥയതി ശാശ്വതവാണീ.''

ഭാഷാചമ്പുക്കളുടെ മേന്മ:—ഇത്ര പരിണതപ്രജ്ഞനും വശ്യവചസ്സുമായ ഒരു മഹാകവി തനിക്കു സംസ്കൃതത്തിലും മധുരമായി കവനംചെയ്യുന്നതിനു വേണ്ട ശക്തിയുണ്ടായിരുന്നിട്ടും അതു മണിപ്രവാളത്തിൽ വ്യാപരിപ്പിക്കാമെന്നു നിശ്ചയിച്ചതു ഭാഷാസാഹിത്യത്തിന്റെ ഭാഗ്യപരിപാകമാകുന്നു. മണിപ്രവാളപ്രസ്ഥാനമാകുന്ന മന്ദാരവൃക്ഷത്തിന്റെ മധുനിഷ്യന്ദികളായ മഹനീയഫലങ്ങളാണ് ഇത്തരത്തിലുള്ള ചമ്പുക്കൾ. സഹൃദയന്മാരുടെ മനസ്സിന് ഏതുതരത്തിലുള്ള ആനന്ദത്തേയും പ്രദാനം ചെയ്യുന്നതിനുള്ള ശക്തിവിശേഷം ഈ കാവ്യങ്ങൾക്കു സമഗ്രമായുണ്ട്. ഓരോ ചമ്പുവും വായിച്ചുതുടങ്ങുമ്പോൾ അവർ ഏതോ അഭൌമവും അവ്യാജമനോഹരവുമായ ഒരു ലോകത്തിൽ പ്രവേശിച്ചാലെന്നപോലെ ചമൽകൃതമതികളായി ഭവിക്കുന്നു. ചമ്പൂകാരന്മാൎക്കു സൎവ്വോപരി പ്രിയമായിരുന്നതു വീരരസവും അതിൽത്തന്നെ യുദ്ധവീരവുമാണ്. അവരുടെ രീതി പ്രായേണ ഗൌഡിയും വൃത്തി ആരഭടിയുമാകുന്നു. വീരം കഴിഞ്ഞാൽ അവൎക്ക് അഭിമതമായുള്ള രസം ശൃങ്ഗാരംതന്നെ. ഹാസ്യം തരമുള്ള സ്ഥലത്തെല്ലാം ഇടതടവില്ലാതെ കടന്നുകൂടുകയും ചെയ്യും. പ്രസ്തുതകവികൾക്കു സംസ്കൃതസാഹിത്യത്തിൽ അത്ഭുതാവഹമായ അവഗാഹമുണ്ടായിരുന്നു എന്ന് അവർതന്നെ ആ ഭാഷയിലും പദ്യഗദ്യങ്ങൾ തങ്ങളുടെ ചമ്പുക്കളിൽ അങ്ങിങ്ങ് എഴുതിച്ചേൎത്ത് ഉച്ചത്തിൽ ഉൽഘോഷിച്ചിരിക്കുന്നു. ഒട്ടുവളരെ സംസ്കൃതം അവർ തങ്ങളുടെ കാവ്യങ്ങളിൽ ലീലാതിലകദൃഷ്ട്യാ 'തസ്യപ്രാധാന്യേ ഭാഷാന്യൂനതേ ച' എന്ന സൂത്രമനുസരിച്ച് അനേകം മധ്യമകല്പങ്ങളായി തീരത്തക്കവിധത്തിൽപ്പോലും തള്ളിക്കയറ്റീട്ടുണ്ട്. അക്കാലത്തെ മണിപ്രവാളശൈലി അങ്ങനെ മാറിപ്പോയിരുന്നു എന്നും ഉദ്ദിഷ്ടമായ കാവ്യപ്രയോജനത്തിന് ആ രീതിയാണ് ആശാസ്യം എന്നു ചമ്പൂകാരന്മാർ കരുതിയിരുന്നു എന്നും വീരരസപ്രധാനങ്ങളായ കാവ്യങ്ങളിൽ സംസ്കൃതത്തിന്റെ തൂക്കം അധികമാകുന്നതു സ്വാഭാവികമാണെന്നും ശൃങ്ഗാരവും ഹാസ്യവും പ്രകടിപ്പിക്കുന്ന ഭാഗങ്ങളിൽ സംസ്കൃതപദങ്ങൾക്കു താരതമ്യേന കുറവുണ്ടെന്നും ഏതിൎകക്ഷികൾക്ക് ഈ ദോഷത്തെ ലഘൂകരിക്കുന്നതിനു ചില സമാധാനങ്ങൾ പറവാൻ പാടില്ലായ്കയില്ലെന്നുമില്ല. ഭാഷാചമ്പുക്കൾ കൈരളീദേവിയുടെ കണ്ഠാലങ്കാരമായ വാടാമലർമാലയിലെ ചമ്പകപ്പൂക്കളാകുന്നു. സംസ്കൃതജ്ഞന്മാരല്ലാത്തവൎക്ക് അവയുടെ പരിമളം ആഘ്രാണിക്കുവാൻ ശക്തി കാണുകയില്ല; എന്നാൽ പണ്ഡിതന്മാരായ ഹൃദയാലുക്കൾക്ക് അവ അത്യന്തം ചേതസ്സമാകൎഷകങ്ങളായിത്തന്നെ പരിലസിക്കുന്നതുമാണ്. സാൎവ്വജനീനമായ സമാരാധനത്തെ താദൃശങ്ങളായ കൃതികൾക്ക് ആശിക്കുവാൻ ന്യായമില്ല; അവയുടെ പക്ഷപാതികൾ അതു പ്രതീക്ഷിക്കുന്നുമില്ല.

**രാവണവിജയം ചമ്പു:**—കൊല്ലം ഏഴാം ശതകത്തിന്റെ അവസാനത്തിൽ വിരചിതമായ ഒരു ചെറിയ ചമ്പുവാണ് രാവണവിജയം. വേദവതിയോടുള്ള രാവണന്റെ ബലാത്സംഗം, യമനുമായുള്ള യുദ്ധം എന്നീ രണ്ടു വിഷയങ്ങൾമാത്രമേ പ്രസ്തുതചമ്പുവിൽ പ്രതിപാദിച്ചിട്ടുള്ളു. കവി പുനമാണോ എന്നു ഖണ്ഡിച്ചുപറവാൻ സാധിക്കുന്നതല്ല. രചനയിൽ ഗ്രന്ഥകാരൻ രാമായണചമ്പുവിനെക്കാൾ കൂടുതൽ നിഷ്കർഷ പ്രദർശിപ്പിച്ചിരിക്കുന്നു. ഒരു ശ്ലോകംമാത്രം പകർത്താം.

നാരദൻ:

"ആനന്ദബ്രഹ്മസാരം ജലനിധിതനയാ–
കാമുകം ശ്യാമരൂപം
ധ്യാനംചെയ്തും പ്രമോദാലിടയിടെ നയനേ
മിശ്രയന്നശ്രുധാരാം
വീണാനാദേന നാനാജനഹൃദി ജനയൻ
സാമദം നിർമ്മലാത്മാ
കാണപ്പെട്ടു തദാനീമപഹസിതശര–
ന്നീരദോ നാരദോഗ്രേ."

**രുക്മിണീസ്വയംവരം ചമ്പു:**—രുക്മിണീസ്വയംവരം ഒരു ദീർഘവും പ്രാചീനവുമായ ചമ്പുവാകുന്നു. പതിനഞ്ചാംശതകത്തിൽത്തന്നെയായിരിക്കണം ഇതിന്റെ ആവിർഭാവമെന്നുള്ളതിനു സംശയമില്ല. കവി അജ്ഞാതനാമാവാണ്. അദ്ദേഹത്തിനു നിഷ്കൃഷ്ടമായ സംസ്കൃതവ്യുൽപത്തി ഉണ്ടായിരുന്നില്ലെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. പ്രസ്തുതചമ്പുവിൽ സംസ്കൃതഗദ്യം പോയിട്ട് ഒരൊറ്റസ്സംസ്കൃതപദ്യം പോലും കാണുന്നില്ല. അന്യകവികളുടെ ഗദ്യപദ്യങ്ങൾ സ്വകീയങ്ങളാക്കീട്ടില്ലെന്നുള്ളത് ഈ പ്രബന്ധത്തിന്റെ ഒരു ഗുണമായി കണക്കുകൂട്ടാം. പലപ്പോഴും ഛന്ദശ്ശാസ്ത്രനിയമങ്ങൾക്കു വിപരീതമായി ഗുരുക്കളെ ലഘുക്കളാക്കി ഉച്ചരിക്കേണ്ടിയിരിക്കുന്നു എന്നുള്ളതാണ് ഇതിലെ ഉൽകടമായ ദോഷം. 'സദ്ഗുണങ്ങൾതോറും കലർന്നീടിന ശ്രുതിനിവഹം' 'ആത്മതുല്യമിവ പ്രത്യയപ്രകൃതി' എന്നും മറ്റും പ്രയോഗിക്കുവാൻ കവിക്ക് ഒരു കൂസലുമില്ല. 'വത്തിച്ചുതന്നാൽ', 'വരായിന്നിതിന്നും' ഇത്യാദിപ്രയോഗങ്ങൾ കവിതയുടെ പഴക്കത്തെ വ്യഞ്ജിപ്പിക്കുന്നു. സന്ദേശകാവ്യങ്ങളുടെ രീതി പിടിച്ചാണ് രുക്മിണി ബ്രാഹ്മണനെ ദ്വാരകയ്ക്കയയ്ക്കുന്ന ഘട്ടം രചിച്ചിട്ടുള്ളത്. പാണ്ഡിത്യം പോരെങ്കിലും കവിക്കു പ്രകൃഷ്ടമായ വാസനാവൈഭവമുണ്ടായിരുന്നു. നാലു ശ്ലോകങ്ങൾ ചുവടെ ഉദ്ധരിക്കുന്നു.

ഭീഷ്മകന്റെ വാക്ക്:

"ദീനം വരാത്ത ലീലാസരണിയിലഴിയും
ലോകചേതോവികാരാ–
മാനങ്ങൾക്കേ പദമേളംതടവിനായനാം
മന്ദഹാസാഭിരാമം

നാനാലോകൈക്കചോരം വിമലഗുണഗണം-
കൊണ്ടു ധന്യാം തനൂജാ-
മേനാം രഞ്ജിപ്പതിന്നിന്നൊരു നൃപതിസുതം
കണ്ടതില്ലെന്നുമേ ഞാൻ." (1)

രുക്മിയുടെ കോപം:

"അച്ഛൻതാനേ പറഞ്ഞീടിന വചനമിദം
കേട്ടു കോപം മുഴുത്തി-
ട്ടച്ചെങ്കണ്ണു രണ്ടും നൃപസദസി ചുവ-
പ്പിച്ചു മഞ്ചാടിപോലേ,
സ്വച്ഛം തന്നാനനത്തിൽ ശ്രമജലകണികാ-
വൃന്ദവും ചേർത്തു മേന്മേ-
ലുൾച്ചേരും സഗർവ്വം തടവിന വചനം
ഘോഷയാമാസ രുക്മീ." (2)

രുക്മിണിയുടെ സന്ദേശം:

"മാറാരുമില്ല ശരണം മമ ദീനബന്ധോ,
വാറാതെഴുന്ന കരുണാമയതോയസിന്ധോ,
ചാരത്തിൽ വന്നു ദയിതാം തവ കൊണ്ടുപോ മാം
പാരം രമാം ഭഗവതീം ഹരിയെന്നപോലേ." (3)

രുക്മിണി ശ്രീകൃഷ്ണനെ കാണുന്നതു്:

"ബദ്ധാമോദം ചമൂനാമരികിലരികിൽ നി-
ന്നഗ്രജം സീരപാണിം
മദ്ധ്യേ ലാളിച്ചുലാളിച്ചുപചിതരസമ-
ന്യോന്യമാഭാഷമാണം
ഗുപ്താകാരേണ പാണിഗ്രഹണമഴകൊതായ്-
ച്ചെയ്യുതിന്നാഗതം സാ
മൃഗശാക്ഷീ തത്ര കണ്ടാളഹിതജനവനാ-
ളീദവം യാദവം തം." (4)

**കാമദഹനം ചമ്പു:**—സർവ്വാംഗസുന്ദരമായ കാമദഹനം ചമ്പുവും കൊല്ലം ഏഴാം ശതകത്തിലെ കൃതിയായിരിക്കുവാൻ ന്യായമുണ്ടു്. (1) പപ്പോറ് (അവതാളം) (2) കനാവത്ത് (കിനാവിൽ) (3) എങ്ങളാർ (ഞങ്ങൾ) (4) ഉവക്കുക (സ്നേഹിക്കുക) തുടങ്ങിയ പഴയ പദങ്ങൾ ഈ ഗ്രന്ഥത്തിൽ കാണുന്നു. ശബ്ദാർത്ഥങ്ങളുടെ മാധുര്യംകൊണ്ടും മനോധർമ്മങ്ങളുടെ സാരസ്യംകൊണ്ടും ഫലിതങ്ങളുടെ ബാഹുല്യംകൊണ്ടും രസഭാവങ്ങളുടെ സൌരഭ്യംകൊണ്ടും പ്രസ്തുതപ്രബന്ധം രാമായണചമ്പുവോടു കിടനില്ക്കുന്നു. എന്നാൽ പുനംതന്നെയാണോ കാമദഹനത്തിന്റെ നിർമ്മാതാവു് എന്നു തീർച്ചപറവാൻ നിർവ്വാഹമില്ല. കാളിദാസൻ കുമാരസംഭവത്തിൽ ദേവേന്ദ്രന്റെ അഭ്യർത്ഥനാനിമിത്തമാണു് കാമദേവൻ

ശ്രീപരമേശ്വരന്റെ തപോഭംഗത്തിന് ഉദ്യമിച്ചതു് എന്നു് ഉപന്യസിക്കുന്നു; എന്നാൽ കാമദഹനകാരൻ കലഹപ്രിയനായ നാരദനെ കാമന്റെ സന്നിധിയിലേക്കു നയിച്ചു് അദ്ദേഹത്തിന്റെ പരാക്രമം അപ്രതിഹതമാണെങ്കിലും അതു തപോനിഷ്ഠനായ ശിവനോടു പററുന്നതല്ലെന്നു് ഇന്ദ്രൻ ആക്ഷേപിച്ചതായി ആ മഹർഷിയെക്കൊണ്ടു് ഉപാലംഭനം ചെയ്യിക്കുകയും തദ്വാരാ ആ മദോന്മത്തനെ ശിവവിജയത്തിന്നായി പ്രസ്ഥിതനാക്കുകയും ചെയ്യുന്നു. കവി ആദ്യമായി കാമദേവന്റെ രാജധാനിയെ വർണ്ണിക്കുന്നു. ആ ഘട്ടത്തിൽ അദ്ദേഹം പ്രദർശിപ്പിക്കുന്ന കല്പനാശക്തിയുടെ വൈഭവം ഏതു സഹൃദയനേയും ആനന്ദതരളിതനാക്കുവാൻ പര്യാപ്തമാണു്:

"കർപ്പൂരക്കളിമാട,മുൽപലദലാസ്താരം, നിലാമാട,മ-
പ്പൊൽപ്പൂമണ്ഡപ,മഞ്ജനക്കളിവിലം, സൌഭാഗ്യദീക്ഷാഗൃഹം,
ശില്പം ചേർന്ന വിശാലശാല, കലഹപ്പൊന്മാടമെന്നിങ്ങനേ
കല്പിച്ചേതു മനോഹരം ഭവനവിന്യാസം മനോജാലയേ." (1)

"വാത്സ്യായനക്കളരി, കോകിലഗീതിശാലാ,
വാർത്താർച്ചരങ്ങരം പണിചെയ്ത രഹസ്യരംഗം,
പേർത്തും മധുവ്രതകുലം മുരളും മണിക്കൊ-
ട്ടാരാസ്ഥാനമണ്ഡപമഹോ! നയനാഭിരാമം." (2)

ഇത്യാദിപദ്യങ്ങളും,

"കർപ്പൂരംകൊണ്ടു ചേർത്തു നൽക്കല്ലണി തീർത്തത്താമരവളയൽ കടച്ചിൽത്തൂണാ,യിളയ കരിവുകളത്തരമാക്കി,കൈതപ്പൂവു കഴുക്കോലാക്കി, താമരനൂൽകൊണ്ടൊക്കെ വരിഞ്ഞ,ത്തൂകളിൽക്കർണ്ണിക മകുടം വച്ചി,ട്ടല്ലിദളംകൊണ്ടു പട്ടിക തട്ടി,ച്ചമ്പകദലമാം പൊൻപലകപ്പുണി പരിചിൽ മേച്ചി,ച്ചുടിനവകുസുമപരാഗം പരിചിൽപ്പനിനീർ വീത്തിയുലച്ചുചമച്ചു നിറത്തൊടു ഭിത്തികളൊക്കത്തീറ്റു, മതൃത്താരു പൈമ്പാൽക്കളികൊണ്ടും വെങ്കളിയിട്ടൊ,രു ഗോരോചനകൊണ്ടുരുവു കുറിച്ചു, മണിച്ചാന്തൊന്നും മഷിയും കൂട്ടിക്കുങ്കുമമായ ചുവപ്പും മേളിച്ചെങ്ങും വിശദവിനോദനസാരം വാത്സ്യായനനിജചരിതം ബഹുധാ മുഴുവൻ ചമച്ചെഴുതിത്തീരും മണിമയഭവനേ" ഇത്യാദി ഗദ്യവും നോക്കുക. നാരദന്റെ അവഹേളനം കേട്ടപ്പോൾ മന്മഥൻ,

"കേൾക്കേണം വീരവാദം മുനിപരിവൃഢ, നീ
 മാമകം; മങ്കമാരെ-
ക്കാക്കേണം ചന്ദ്രചൂഡൻ പകലിരവു പൊരു-
 ന്നാകിലിന്നാളിലോളം;
നില്ക്കാം നന്നീടമാകിൽപ്പുനരതിനു ഞെരി-
 ച്ചുവുമെൻ പോരി, വില്ലും
ഇക്കുന്നുണ്ടെന്നമേ ഞാൻ പെരുവഴിയിലിരു-
 ന്നുണ്ണ പിന്നേടമെല്ലാം." (3)

എന്നു ശപഥംചെയ്യുന്നു. പിന്നീടു സമരത്തിനുള്ള സന്നാഹമായി.

''കിളി മയിലരയന്നം ചക്രവാകം കുയിൽപ്പെ-
ണ്ണളിപടലി ചകോരം പ്രാവു പൂങ്കോഴിതാനും,
തെളിവിനൊടു ജയിപ്പാനിന്ദുചൂഡം തദാനീം
വിലുളിതനിജസൈന്യം മന്ദമന്ദം നടന്നു.'' (4)

''കാമംതീരും പൂഴ്മതിയെന്നും കൊറ്റക്കുടയും ചാരു പിടിപ്പി,ച്ചൊറാച്ചിന്നം മുൻപിൽ വിളിപ്പി,ച്ചച്ചുന്നശ്രീ പൂമ്പൊടികൊണ്ടു ധൂളീതാം മൂടി,തരുണീജഘനമണിത്തേർതന്നിൽത്തെളിവൊടു രോമാവലിയാം കൊടിമരമൊക്കെത്തക്ക നിറുത്തിക്കൊണ്ടു,കള്ളക്കണ്ണേറാം കലഹപ്പുത്തിരികളിയിൽക്കോപം കണ്ണേ മന്ത്രം മധുരാലിംഗനമധരാചുംബനമാകവേ പുളകം പരുഷവിലോകനമെന്നുതുടങ്ങി രഹസ്യപ്രഹരണമൊക്കെത്തേരിൽ നിറച്ചുംകൊണ്ടു നടന്നൊരുനേരം, ചന്ദ്രമുഖിമാർ പലരും പലതരമൻപൊടു മുന്നിലകമ്പടികൂടി'' ഇത്യാദി ഗദ്യപദ്യങ്ങൾ ഗുണസമ്പൂർണ്ണങ്ങളാകുന്നു. ശ്രീപരമേശ്വരന്റെ സന്നിധാനത്തിൽ എത്തിയപ്പോൾ കാമൻ തന്റെ സേനാധ്യക്ഷന്മാരോടു് ഇങ്ങനെ ആജ്ഞാപിക്കുന്നു:

''സേനാനായക, മലയമാരുത, വിധോ, ചക്രാഹ്വയേ, കോകിലാ-
പ്രാണാധീശ്വര, ഭൃംഗരാജദയിതേ, ചക്രാംഗപോതങ്ങളേ,
ഞാനാകുന്നതു നിങ്ങളാം, നിങ്ങളഖിലം ഞാനെന്നറിഞ്ഞാസ്ഥയാ
വേണം ചന്ദ്രകിശോരഭൂഷവിപിനേ ചെയ്യുന്നവസ്ഥാന്തരം.'' (5)

കാമന്റെ ശരീരദാഹത്തെ കവി പദ്യംകൊണ്ടും ഗദ്യംകൊണ്ടും വർണ്ണിക്കുന്നുണ്ടു്. ഗദ്യം വളരെ വിസ്തൃതമാണു്. പദ്യം താഴെച്ചേർക്കുന്നു:

''അപ്പോൾ മിന്നുന്ന നെറ്റിത്തിരുമിഴിനടുവേ
പൂവൊടിപ്പാവമയ്യോ!
കല്പാന്തോദ്ദീപ്തവൈശ്വാനരസദൃശരുതിർ-
ന്നു കനൽച്ചാർത്തുകാണായ്;
തൽപ്രാചുര്യേണ ലോകം കടുകനൽമയമായ്;
ഭസ്മശേഷഃ സ്മരോഭൂൽ
ചൊല്ലാവല്ലം പൂർണ്ണധനം; ശിവശിവ! പാവാ-
നാരിതാ ദൈവയോഗം! (6)

കാമദേവന്റെ നിര്യാണാനന്തരം ലോകത്തിനു വന്നുചേർന്ന ശൂന്യതയുമായ അവസ്ഥ കവി പല അന്യാപദേശങ്ങളും ഫലിതകിരീടങ്ങളുമായ കല്പനകൾ പ്രയോഗിച്ചു വർണ്ണിക്കുന്നതാണു് ഈ ചമ്പുവിൽ വിശേഷിച്ചു വ്യാപകമായി വിദ്യോതിക്കുന്നതു്. അതായിശ്ലോകങ്ങളെഴുതിക്കൊണ്ടിരുന്ന പൊട്ടക്കവികളുടെ കാര്യം പരുങ്ങലിലായി.

''വിശ്വത്തിലമ്മന്ത്രവാദികൾക്കും
വശ്യപ്രണാശാൽ വയറും കരിഞ്ഞു;

നിശ്ശേഷദ്ദേവനികേതമെല്ലാ–
മഹോ! സമൃദ്ധം ധനധാന്യപൂർണ്ണം." (7)

"സാരസ്യത്തിന്നു ചെന്നൊന്നമർന്നിരിപ്പീലാരുമേ മേനകാ–
ഗാരേ നാലു മണിപ്രവാളമുഖരൈച്ചൊല്ലുന്നുമില്ലാരുമേ;
പാരിൽക്കീർത്തി മികച്ച മന്നവർ മരിച്ചാഹന്ത! ചെല്ലുംവഴിയേ
നാരീണാം കഥപോലുമില്ല പരലോകാധീശശൃങ്ഗാടകേ. (8)

ഇങ്ങനെ ആ ശൃങ്ഗാരാധിക്ഷേപം മുന്നോട്ടുപോകുന്നു. ഒടുവിൽ ദേവസ്ത്രീകളെല്ലാവരുംകൂടി പാർവ്വതീദേവിയെക്കണ്ടു വന്ദിച്ചു "ജാതിക്കു വന്നൊരസുഖം കളയേണമേ നീ" എന്നു പ്രാർത്ഥിക്കുകയും ദേവി "അലമിഹ ബഹുവാക്യൈരേതദർത്ഥം യതിഷ്യേ ഫലസമുദയമോർത്താലീശ്വരാധീനമല്ലോ" എന്നു് അവരെ സമാശ്വസിപ്പിക്കുകയും ചെയ്യുന്നു. ഇത്തരത്തിൽ ഒരു സരസമായ കാവ്യം മലയാളത്തിലല്ലാതെ ഇതരഭാഷകളിലുണ്ടെന്നു തോന്നുന്നില്ല; ഉണ്ടാകുന്നതു് അത്ര എളുപ്പവുമല്ല.

**ഉമാതപസ്സ്:**— ഈ ചമ്പു മുഴുവൻ കിട്ടീട്ടില്ല. കവിയുടെ കാലം ഏകദേശം കാമദഹനത്തിന്റേതായിരിക്കണം; പക്ഷേ എട്ടാം ശതകത്തിന്റെ പൂർവ്വാർദ്ധമാണെന്നും വരാവുന്നതാണ്. കുമാരസംഭവം അഞ്ചാംസർഗ്ഗത്തെ പല ഭാഗങ്ങളിലും അനന്യശരണനെന്നപോലെ ഉപജീവിച്ചുകാണുന്ന കവി പുനമാണെന്നു പറയുവാൻ പ്രയാസമുണ്ട്. രണ്ടു ശ്ലോകങ്ങൾമാത്രം ചേർക്കുന്നു.

ഹിമവാൻ:

"ഏഴാഴിച്ചുറ്റിലുമുള്ളവനിയെ മുഴുവൻ
നീരിൽ വീണങ്ങഗാധേ
താഴാതേകണ്ടുറപ്പിച്ചൊരുപൊഴുതിളകാ–
തോരു പാദാഗ്രസീമാ
തോഴാ, വൈരിഞ്ചലോകം പുതുമയൊടു മുക–
ക്കും മുകറാക്കല്ലേ മുട്ട–
ശ്ശൃംഗം മാണിക്യധാമാ, കുലഗിരി ഹിമവാൻ
നാമ ദൃഷ്ടൈഷ സമിന്ധേ."

വടുരൂപിയായ പരമേശ്വരൻ പാർവ്വതിയോടു്:

"എന്തേ കഷ്ടം! കുലാദ്രിപ്രവരസുകൃതസാ–
ഫല്യവൈപുല്യലീലാ–
വിന്യാസോല്ലാസമേ! നിൻതൊഴിലിതു തരമ–
ല്ലോർത്തുകാണും ദശായാം;
അന്യാസാം വീട്ടതോറും ഗിരിശനു വശമാ–
യീടിനാൽപ്പിച്ചപൂവാൻ
പിന്നാലേ പായുമാറോ നിനവു തവ പരീ–
ഹാസപാത്രീകൃതാങ്ഗ്യാഃ?"

**പാർവ്വതീസ്വയംവരം ചമ്പു:**—കുമാരസംഭവം മൂന്നും അഞ്ചും സർഗ്ഗങ്ങളിലെ കഥ യഥാക്രമം കാമദഹനത്തിലും ഉമാതപസ്സിലുമെന്നപോലെ ആറുമേഴും സർഗ്ഗങ്ങളിലെ കഥ പാർവ്വതീസ്വയംവരത്തിൽ പ്രതിപാദിതമായിരിക്കുന്നു. പാർവ്വതീസ്വയംവരവും പ്രാക്തനവും പ്രസന്നസരസവുമായ ഒരു ചമ്പുവാകുന്നു. ഇതിന്റെ പ്രണേതാവും പുനമായിരിക്കുവാൻ ന്യായമുണ്ട്. താഴെക്കാണുന്നതു വിരഹാർത്തനായ ശിവനെ വർണ്ണിക്കുന്ന ശ്ലോകങ്ങളിൽ ഒന്നാണ്:

“പ്രേമം വാച്ചിന്റ ദാക്ഷായണിയുടെ വിരഹാ–
ദുന്നമേ പാഴ്പ്പെട്ടും തൻ
വാമാങ്കേ നോക്കിനോക്കിച്ചുടുചുട മരുവും
ദീർഘനിശ്വാസലോലം,
മാമാ! തൃക്കൈത്തലംകൊണ്ടിടയിലിടയിലാ–
ശാമിസാപത്ന്യചിന്താ–
വ്യാമോഹവ്യാകുലാം ചെഞ്ചിടനടുവിൽ നാകോ–
വാഹിനീം ഗൂഹയന്തം.” (1)

വരണമണ്ഡപത്തിൽ പ്രവേശിക്കുന്ന പാർവ്വതീദേവിയെ കവി അനേകം മനോഹരങ്ങളായ പദ്യങ്ങൾകൊണ്ടും ഒരു ഗദ്യംകൊണ്ടും വർണ്ണിക്കുന്നു. അവയിൽനിന്നു ചില ഭാഗങ്ങൾ ഉദ്ധരിക്കാം:

“ശൃംഗാരാബ്ധേ പയോധൌ ചിതറി നിറമെഴും
ബാലകല്ലോലമാലാ–
ശങ്കാം നല്കുന്ന വാനോർമടവർനടുവിലു–
ദ്യോതമാനാംഗവല്ലീ
മംഗല്യാനാമസാധാരണമണിഭവനം
കണ്ടുകിട്ടീ ജനാനാ–
മങ്കേ ലോകത്രയീദീപിക സമനുഗതാ
ഭാരതീഭാർഗ്ഗവീഭ്യാം, (2)

ദൃഷ്ടിത്തെല്ലിങ്കൽ മാനോഭവനിഗമരഹ–
സ്യത്തെയും വച്ചുപൂട്ടി–
ക്കെട്ടിത്താക്കോലൊളിക്കും വിനയചതുരമ–
ന്ദാക്ഷദീക്ഷാം ഭജന്തീം
ഒട്ടൊട്ടേ സങ്കുചൽകങ്കണമിനിയ ശചീ–
ദേവിതാൻ നിന്നു വീയി–
പ്പൃഷ്ടശ്രീ ചേർന്ന വെൺചാമരമരുദവധൂ–
താളകാലോകനീയാം, (3)

ഉന്നിദ്രാണാനുരാഗം ദയിതുടനുടൻ
കണ്ടുകണ്ടാസ്വദിപ്പാൻ
തന്നെക്കൂട്ടും നടന്നീടിന തരളതരാ–
ലോകതാപിഞ്ഛരിതാശാം,

കണ്ണെത്താതൊരു കാവിക്കടൽനടുവിൽ മുദാ
മുങ്ങിമങ്ങിത്തുടങ്ങാ ന–
ന്നൊന്നിച്ചെത്തും ദിനേശൻ പിതരി മണമെഴും
മാരബാണപ്രപഞ്ചാം, (4)

മൃദു തന്ത്രിനാ പഞ്ചമാര കിഞ്ചിൽ–
ച്ചിതറുംവണ്ണമുദഞ്ചിതസ്മിതാർദ്രാം,
മൃദുലാതപകന്ദളീമനോജ്ഞ–
ദ്യുതി കോലുന്ന ദുകൂലമാംസളാഭാം, (5)

സ്തനകന്ദളി ചൊവ്വചൊവ്വയത്തും
കനകത്താലിവിലോലഹാരമാലാം,
മണികങ്കണകാഞ്ചനാങ്ഗദശ്രീ
പിണയും കോമളദോര്യുഗീസനാഥാം, (6)

അരയാലിലയോടിണങ്ങുദാരോ–
ദരരാജന്നവരോമരാജിരമ്യാം,
സുരവീരവിഹാരവാപിപോലെ
മരുവും നാഭിഗഭീരമാഭിരാമാം, (7)

ഇനി നൽവരവെന്നറിഞ്ഞു കൊഞ്ചി–
ടിന കാഞ്ചീവിലസന്നിതംബബിംബാം.
മദമേന്തി മണം തുളുമ്പി മാഴ്കി–
ടിന മാതങ്ഗമഹേന്ദ്രമന്ദയാനാം.'' (8)

മുതലായ പദ്യങ്ങളിൽ പ്രവഹിക്കുന്ന രസം അമൃതോപമംതന്നെ. താഴെക്കാണുന്നതു് ആ ഘട്ടത്തിലുള്ള ഗദ്യത്തിലെ ചില വരികളാണു്: ''ഭുവനമശേഷം പൊലിമയൊടൊക്കപ്പൊന്നിൻനീർകൊണ്ടുട്ടിയപോലേ; വിസ്തൃതിപൂണ്ട നഭഃസ്ഥലമഖിലം വിദ്രുമമയമായ്ത്തീർക്കുംപോലേ; കുങ്കുമവല്ലികൾ മുറ്റുമപി ദിശി ദിശി കുളുർമ തളിർത്തു കരക്കുംപോലേ; പൂകൾപെട മേറും ത്രിജഗതി പുത്തൻപൂറ്റകിൽകൊണ്ടു പുതയ്ക്കുംപോലേ; സപ്തതരോദയമാശാമങ്കയർ തെച്ചിമലർക്കല ചാർത്തുംപോലേ; നാഭീനളിനാരുണമൊടി നാനാനാട്ടുകൾതോറും തൂകുംപോലേ; ശോണനദത്തിൻ തുങ്ഗതരങ്ഗശ്രേണികൾ വിയതി പരക്കുംപോലേ; ഉലകുകളെല്ലാമിളയായിലെന്നനുദധിയിൽ വീണ്ണാറാടുംപോലേ: സമുദിതധൂംബരമംബരസീമനി സന്ധ്യാഘനതതിയൂന്നുംപോലേ; പുനരപി വപുഷേ പനിമലമാതിൻ തിരുവിരാഗം മധുവിമരങ്ങം.''

**പാരിജാതഹരണം ചമ്പു,** കവിയും കാലവും:—തൊണ്ണൂറോള പദ്യങ്ങളും സംസ്കൃതത്തിലും ഭാഷയിലും ഓരോ ഗദ്യവും ഒരു ദണ്ഡകവും മാത്രമുള്ള ഒരു ചമ്പുവാണു് പാരിജാതഹരണമെങ്കിലും ഗുണോൽകർഷംകൊണ്ടു് അതു രാമായണചമ്പുവിനു സമശീർഷമായി പരിലസിക്കുന്നു. നരകാസുരവധവും പാരിജാതഹരണവും പ്രസ്തുതചമ്പുവിൽ

പ്രതിപാദിച്ചിട്ടുണ്ട്. പ്രണേതാവു സാമൂതിരിപ്പാട്ടിലേ സേനാനായക നായിരുന്ന തച്ചോൽ വാരിയരാണെന്നു് ആ ചമ്പുവിന്റെ ഒരാദർശഗ്രന്ഥ ത്തിൽ കാണുന്ന അധോലിഖിതമായ പദ്യത്തിൽനിന്നു സ്പഷ്ടമാകുന്നു:

''ആദിഷ്ടഃ പരസൈന്യനാശനഘടാഗന്ധസ്ഥലാസ്ഥാലനൈ–
രായാതോഗ്രഗന്ധപ്രകീർണ്ണകരസംശ്ലേഷച്ഛമോദിശ്രിയാ
ശൈലാബ്ധീശ്വരസൈന്യനായകവരഃ ശ്രീപാർശ്വജോഹം കൃതീ
നിർമ്മിച്ചു പരിചോടിമാം കൃതിമിമാം നല്ലാരിജാതാഹൃതിം.''

കോഴിക്കോട്ടുനിന്നു നിലമ്പൂരേക്കുള്ള തീവണ്ടിപ്പാതയിൽ വള്ളുവമ്പ്രത്തേക്കു സമീപമാണു് തച്ചോൽ വാരിയമെന്നും അതിലേ കാരണവന്മാർ പണ്ടു പരമ്പരയാ സാമൂതിരിക്കോവിലകത്തെ സേനാനികളായിരുന്നു എന്നും അറിയുന്നു. ഗ്രന്ഥകാരന്റെ നാമധേയമെന്തെന്നുള്ളതിനു് ഒരു സൂച നയുമില്ല. അദ്ദേഹം അടിയുറച്ച ഒരു സംസ്കൃതപണ്ഡിതനും അതിപ്രതി ഭാശാലിയായ ഒരു മഹാകവിയുമായിരുന്നു. കാലത്തെപ്പറ്റി ചരിത്രപര മായി ഒന്നും പ്രസ്താവിക്കുവാൻ തരമില്ലാതെയിരിക്കുന്നു എങ്കിലും 'നാ ണിൻറ', 'തണ്ടീട്ടം', 'വിരണ്ട്', 'നാടിക്കൊള്ളുക' മുതലായ പഴയ പദങ്ങളിൽനിന്നും മറ്റും പ്രസ്തുതകവി കൊല്ലം ഏഴാംശതകത്തിൽ ജീവി ച്ചിരുന്നതായി കണക്കാക്കാം. ചില പദ്യങ്ങൾ ചുവടേ ചേർക്കുന്നു.

ശ്രീകൃഷ്ണന്റെ ശാർങ്ഗം:

''ശ്രീശാർങ്ഗം പള്ളിവിൽ പോന്നതിരഭസമെഴു–
ന്നള്ളമന്നേരമാശാ–
മാശാപാലാവലീനാം ചൊരത ഫലവതീം
കല്പയന്നത്ഭുതാത്മാ
രേജേ രാജീവനാഭൻ നഭസി മഹിതമാ–
ഹേന്ദ്രകോദണ്ഡവല്ലീം
തേജോരൂപാപൂപാന്തേ തടവി വടിവുകൈ–
ക്കൊണ്ട നല്ലൊണ്ടൽപോലേ.'' (1)

വ്യോമയാനംചെയ്യുന്ന ശ്രീകൃഷ്ണൻ:

''ശ്രീവത്സംകൊണ്ടുമേറെപ്പെരിക മണമെഴും
കൌസ്തുഭംകൊണ്ടുമയ്യാ!
താവിത്തഞ്ചുന്ന കാഞ്ചീമകുടകടകമ–
ഞ്ജീരഹാരാദികൊണ്ടും
വ്യാവല്ഗദ്വൈജയന്തീബഹുളപരിമള–
ഭ്രാന്തഭൃംഗാവലിയാലീ–
വൈവശ്യംകൊണ്ടുമാഭാസത നഭസി തദാ
സത്യഭാമാസഹായൻ.'' (2)

ഇന്ദ്രാണിയുടെ സസംഭ്രമമായ പ്രയാണം:

‘‘ഓട്ടന്നേരത്തു തസ്യാ നിടിലതടഭുവൻ
കസ്തൂരികാംബുപൂരം
തേടുന്നൂ; ചായൽ ചായുന്നിതു; പുനരഴിയു-
ന്നൂ ബാലാൽ നീവിബന്ധം;
പാടേ പാടേ കപോലങ്ങളിലുലയുമണി-
കുണ്ഡലം താഡയിച്ചേ-
റാടുന്നൂ; കാഞ്ചി പാടുന്നിതു; പാറി പൊഴിയു-
ന്നൂ ശിഖാമാല്യജാലം.’’ (3)

സത്യഭാമയോടു വാഗ്വാദത്തിൽ തോററ ഇന്ദ്രാണി ഭർത്താവിനെ നോക്കുന്നതു്:

‘‘സാ പുലോമസുത നോക്കിനാൾ തദാ
വാ പറഞ്ഞതു പൊറാഞ്ഞു വാസവം
കോപചാപലകലാവിജൃംഭിത-
ഭ്രൂഭയങ്കരവിലോചനാഞ്ചലാ.’’ (4)

ശ്രീകൃഷ്ണനും ദേവേന്ദ്രനും തമ്മിലുള്ള യുദ്ധം:

‘‘ഉൾക്കോപം പൂണ്ടു ലക്ഷ്മീദയിതനമരാ-
ധീശനും തമ്മിലെയ്യും
നൽക്കൂരമ്പിൻകദംബൈരിടയിലുടനുടൻ
തമ്മിലോരുജ്ജ്വലാഗ്രൈഃ
ഉഗ്രൈരങ്ങൊക്കെ മൂടീ ഭയവിവശസുര-
വ്രാതമന്യൂനപീഡാ-
വ്യഗ്രൈശ്ശുൽക്കാരഘോഷപ്രശമിതഭുജഗാ-
ഡംബരൈരംബരാന്തം.’’ (5)

ശചീദേവിക്കും സത്യഭാമയ്ക്കും തമ്മിലുണ്ടായ വാക്കലഹം കവി നിരതിശയമായ മനോധർമ്മവിലാസത്തോടുകൂടി വർണ്ണിക്കുന്നു: ‘‘പാരിജാതവൃക്ഷം മോഷ്ടിക്കുവാൻ വന്നതു മരിക്കുവാൻ മറെറാരു മാർഗ്ഗം കാണാഞ്ഞിട്ടാണോ’’ എന്നു് ഇന്ദ്രാണി ചോദിച്ചതിനു് അതിന്റെ കാരണത്തിനു് ഒരുങ്ങുന്നതു് ഇന്ദ്രമാതാവിന്റെ കുണ്ഡലം മോഷ്ടിച്ച നരകാസുരനെ കൊന്ന തന്റെ പ്രാണനാഥനാണെന്നും ‘‘ആയിരം കണ്ണുലാവും ഭങ്ഗിക്കാരെന്നിതിനുണ്ടൊരു പരിഭവമെന്നാകിൽ വന്നാലുമങ്കേ’’ എന്നും ഭാമ മറുപടി പറയുന്നു. അങ്ങനെ ആ സ്ത്രീകളുടെ ഉക്തിപ്രത്യുക്തികൾ ഒന്നിനൊന്നു മൂത്തു് ഒടുവിൽ ഇന്ദ്രാണി

‘‘കേളിപ്പൂപ്പാടം തവ യോഗ്യമായതു മുരിക്കിൻപൂവസന്തേ! പാരം
ചാളച്ചോറിനു പാഴുരത്തില തുലോമെന്നുള്ള ചൊല്ലില്ലയോ?’’

എന്നു ഗർജ്ജിക്കുകയും അതിനു ഭാമ ‘‘താഡിപ്പാൻ തോന്നുമത്രേ ചെകിട്ടു പൊളിയെ നിൻവാക്കു കേൾക്കും ദശായാം’’ എന്നും മററും വീണ്ടും കൂസൽകൂടാതെ ഉത്തരം പറയുകയും ചെയ്യുന്നു. ഈ വാക്കലഹമാണു്

ഇന്നും ഉണ്ണുന്നും താഴിട്ടുള്ള ഗൃഹത്തിനു കാരണമെന്നു കവി ഉപപാദിക്കുന്നു.

**മററു ചമ്പുക്കൾ:**—പഴയ രീതിയിൽ പുരാണത്തിന്റെ കൃതികളെ അനുകരിച്ചുള്ള ചമ്പുക്കൾ ഭൂരിപക്ഷവും കൊല്ലം ഏഴും എട്ടും ശതകങ്ങളിലാണ് ആവിർഭവിച്ചിട്ടുള്ളത്. അപൂർവ്വം ചില ചമ്പുക്കൾ ഒൻപതാംശതകത്തിന്റെ പൂർവ്വാർദ്ധത്തിലും വിരചിതങ്ങളായിക്കാണുന്നു. അവയുടെയെല്ലാം കാലം ഖണ്ഡിച്ചു പറവാൻ വളരെ പ്രയാസമുണ്ട്. അതുകൊണ്ട് ഇതരചമ്പുക്കളെപ്പററി എട്ടാംശതകത്തിലെ കൃതികളുടെ കൂട്ടത്തിൽ പ്രസ്താവിക്കാം. പൂർവ്വകവികളാൽ അക്ഷുണ്ണമല്ലെങ്കിലും പരം വിസ്തൃതികൂട്ടി മിനുസപ്പെടുത്തി രാജയോഗ്യയാക്കിയ ചമ്പൂപ്രസ്ഥാനം ഭാഷാസാഹിത്യത്തിന് ഒരു അനർഘാലങ്കാരമായി പരിണമിച്ചു എന്ന് അനുവാചകന്മാരെ വീണ്ടും അനുസ്മരിപ്പിച്ചുകൊണ്ട് ഈ അദ്ധ്യായം ഇവിടെ സമാപിപ്പിക്കാം.



## ഇരുപത്തിനാലാമധ്യായം

# മണിപ്രവാളസാഹിത്യം

(തുടർച്ച)

## ക്രി: പി: പതിനഞ്ചാംശതകം

**ചന്ദ്രോത്സവം** മുതലായ കൃതികൾ:—മണിപ്രവാളസാഹിത്യമാലയുടെ നടുനായകമായി ശോഭിക്കുന്ന ഒരു മനോമോഹനമായ കാവ്യമാകുന്നു ചന്ദ്രോത്സവം. ഇതിനു ചന്ദ്രികാമഹോത്സവമെന്നും മേദിനീചന്ദ്രികോത്സവം എന്നുംകൂടി പേരുകൾ കാണ്മാനുണ്ടു്. ഗ്രന്ഥം അഞ്ചു ഖണ്ഡങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. അഞ്ചിലുംകൂടി അഞ്ഞൂറെഴുപതോളം ശ്ലോകങ്ങൾ അടങ്ങീട്ടുണ്ടു്. ഒന്നാമത്തേയും അഞ്ചാമത്തേയും ഖണ്ഡങ്ങൾ മാലിനിയിലും രണ്ടാമത്തെ ഖണ്ഡം വസന്തതിലകത്തിലും മൂന്നാമത്തേതു് ഉപജാതിയിലും നാലാമത്തേതു ദ്രുതവിളംബിതം തുടങ്ങി പല വൃത്തങ്ങളിലുമാണു് നിബന്ധിക്കപ്പെട്ടിരിക്കുന്നതു്. രചനാസൌഷ്ഠവം ഇതുമാത്രം തികഞ്ഞിട്ടുള്ള മറ്റൊരു കൃതി ഭാഷാസാഹിത്യത്തിൽ ഇല്ലതന്നെ. അചുംബിതങ്ങളായ അനവധി ആശയരത്നങ്ങൾക്കു പ്രസ്തുതകൃതി പ്രകൃഷ്ടമായ ആകരമാണു്. ഭരതചരിതമെന്ന സംസ്കൃതകാവ്യത്തിന്റെ അനുരണനം അപൂർവം ചില പദ്യങ്ങളിൽ കേൾക്കാമെങ്കിലും അതു സാരമാക്കേണ്ടതില്ല. ശൃങ്ഗാരരസപ്രധാനമായ ഈ വാങ്മയത്തിൽ കവി ആദ്യന്തം ലളിതമധുരങ്ങളായ ശബ്ദങ്ങൾകൊണ്ടുമാത്രമേ വ്യാപരിക്കുന്നുള്ളൂ.

"മന്ദാരകുന്ദമകരന്ദസിതാരവിന്ദ–
മന്ദസ്മിതാദിപദമേ ചെവിയിൽപ്പൊരുന്നൂ;
എന്നും നടുങ്ങുമബലാ പരുഷപ്രയോഗേ
വാതാവധൂതനവകോമളവല്ലരീവ"

എന്നു കവി നായികയുടെ മാതാവിനെപ്പററി ഘോഷിക്കുന്ന പ്രശസ്തി അദ്ദേഹത്തിന്റെ കവിതയ്ക്കും യോജിപ്പിക്കാവുന്നതാണു്.

കവിയുടെ കാലദേശങ്ങൾ:—ചന്ദ്രോത്സവകാരന്റെ പേരെന്തെന്നറിവാൻ ഒരു മാർഗ്ഗവുമില്ല. 'മദനസമരസാമ്രാട്ട്,' 'ഉചിതരസവിചാരേ,' 'മധുമൊഴി പുനമെന്നാ നൽക്കവീന്ദ്രേണ,' 'ശ്രീശങ്കരേണ വിദുഷാ കവിസാർവഭൌമേന' ഇത്യാദിപദ്യങ്ങളിൽനിന്നു് അദ്ദേഹവും പുനവും ശങ്കരകവിയും സമകാലികന്മാരാണെന്നു സ്പഷ്ടമാകുന്നു. തന്മൂലം അദ്ദേഹം കൊല്ലം ഏഴാംശതകത്തിന്റെ ഉത്തരാർദ്ധത്തിൽ ജീവിച്ചിരുന്നതായും സിദ്ധിക്കുന്നു. കവി തന്റെ ആചാര്യനെ ഗ്രന്ഥാരംഭത്തിൽ,

"പെരുമ തകുമൊരോരോ വേദശാഖാവിശാലം
ബുധമധുകരമാലാലീഢശാസ്ത്രപ്രസൂനം" എന്നും

> "തെളിവിളകിന ലക്ഷ്മീവല്ലഭാവാസഭൂമേ-
> രനുപമപരമാത്മജ്ഞാനപൂർണ്ണേന്ദുധാമ്നഃ"

എന്നും മററും സ്തുതിക്കുന്നുണ്ടെങ്കിലും ആ ഗുരുവിന്റെ ജന്മഭൂമിയായ 'ലക്ഷ്മീവല്ലഭ'ഗ്രാമം ഏതെന്നു നിർണ്ണയിക്കുവാൻ പാടില്ലാതെയാണിരിക്കുന്നതു്. തിരുവല്ലായല്ല; പെരുഞ്ചെല്ലൂരാണോ എന്നു സംശയമുണ്ടു്. ഗ്രന്ഥകാരൻ ഗുരുവായൂരിനു മൂന്നുനാഴിക കിഴക്കു മാറി സ്ഥിതിചെയ്യുന്ന അരിയന്നൂർ(അരിയന്നൂർ; ഹരികന്യാപുരം)ക്കാവിലെ ഭഗവതിയുടെ ഭക്തനായിരുന്നു എന്നുള്ളതിനു

> "നിഗമവിടപിശാഖാലംബിനീ സൽഫലാഢ്യാ
> സുകൃതികളെ വിദൂരസ്ഥാനപി പ്രീണയന്തീ
> അനവധിതരമല്ലാകാംക്ഷിതം കല്പവല്ലീ
> ദിശതു ഹരികുമാരീമന്ദിരാവാസിനീ നഃ"

എന്ന മംഗലാചരണപദ്യം സാക്ഷ്യം വഹിക്കുന്നു. അദ്ദേഹം അരിയന്നൂർക്കാവിലും തൃശ്ശൂരിലും വന്നുചേർന്നതു കോലത്തുനാട്ടിൽനിന്നാണോ എന്നു ശങ്കിക്കത്തക്കവണ്ണം ഒരു സൂചന കാവ്യത്തിന്റെ നാലാംഖണ്ഡത്തിൽ കാണുമാറുണ്ടു്. പുനത്തിനും ശങ്കരകവിക്കും യഥാക്രമം പ്രേമഭാജനങ്ങളായിരുന്ന മാരലേഖയേയും മാനവീമേനകയേയും പററി ഇരുപത്തിമൂന്നാമധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ചന്ദ്രോത്സവത്തിനു വന്നുചേരുന്ന സുന്ദരിമാരിൽ നമ്മുടെ കാവ്യകാരൻ അഭ്യർഹിതത്വം നല്കുന്നതു് അവക്കു രണ്ടുപേക്കുമാണു്. ഇതു സ്വദേശാഭിമാനത്താൽ പ്രേരിതമല്ലയോ എന്നു ഞാൻ ശങ്കിക്കുന്നു. ഏതായാലും അദ്ദേഹം ഒരു നമ്പൂരിയായിരുന്നു എന്നും ചെങ്ങന്നൂർമുതൽ തളിപ്പറമ്പുവരെയുള്ള സകലമലയാളബ്രാഹ്മണഗ്രാമങ്ങളേയും പററി അദ്ദേഹത്തിനു നല്ല അറിവുണ്ടായിരുന്നു എന്നും നിസ്സംശയമായി പറയാം.

ഇതിവൃത്തം:—മരതകപർവതത്തിന്റെ ശൃംഗത്തിൽ ഒരു കിന്നരസുന്ദരി തന്റെ പ്രിയതമനായ ഒരു ഗന്ധർവനോടുകൂടി മലയവായുവിനാൽ സംഭാവിതയായി സുഖിക്കുന്ന കാലത്തു് ഒരു പരിമളം അവിടെ പരക്കവേ ആ ഗന്ധം ഏതോ ഒരു പുഷ്പത്തിൽനിന്നായിരിക്കണമെന്നു സങ്കല്പിച്ചു് ആ പുഷ്പം കൊണ്ടുവരണമെന്നു് അദ്ദേഹത്തോടു് അപേക്ഷിച്ചു. ആ സൌരഭ്യത്തിന്റെ ഉൽപത്തി കണ്ടുപിടിക്കുവാൻ പര്യടനംചെയ്ത ഗന്ധർവൻ കൊച്ചിയിൽ തൃശ്ശിവപേരൂരിനടുത്തുള്ള ചിററിലപ്പള്ളി നാട്ടിൽ വന്നു. ആ സ്ഥലത്തു മേദിനീവെണ്ണിലാവു് എന്ന വേശ്യ ചന്ദ്രോത്സവം ആഘോഷിക്കുവാൻ ഉദ്യമിക്കുകയാണെന്നും തത്സംബന്ധമായുള്ള ദീപവർത്തികയിൽനിന്നു് ഉയരുന്നതാണു് തനിക്കും തന്റെ പ്രേയസിക്കും ആനന്ദം നല്കിയ പരിമളം എന്നും അറിഞ്ഞു് ആ വ്യോമചാരി അവിടെ ആദിവസം താമസിച്ചു് ആ ആഘോഷങ്ങൾ കണ്ടു തിരിയെപ്പോയി വൃത്താന്തമെല്ലാം കിന്നരിയെ വർണ്ണിച്ചുകേൾപ്പിച്ചു. ഇതാണു് ഇതിവൃത്തത്തിന്റെ ഉപോൽഘാതം.

പിന്നീട്ടു കഥ ആരംഭിക്കുന്നു. അതു കേരളത്തിന്റെ ഉജ്ജ്വലമായ ഒരു പ്രശസ്തിയോടുകൂടിയാകയാൽ ആ ഘട്ടത്തിലുള്ള പദ്യങ്ങളും ഇവിടെ ഉദ്ധരിക്കുന്നതു് ഉചിതമായിരിക്കുമെന്നു ഞാൻ വിചാരിക്കുന്നു:

''പരഭൃതമൊഴി, ചൊല്ലാം നവ ഖണ്ഡങ്ങളെട്ടു–
ങ്ങതിലുമധികഹൃദ്യം ദക്ഷിണം ഭാരതാഖ്യം,
വിളനിലമലർമാതിന്നഗ്ഗജന്മം ത്രിലോകീ–
ചെവിതൊടുകുറിപോലേ ചേരമാൻനാടു യസ്മിൻ; (1)

ദുരിതഭരമകറ്റിപ്പാപിനാമാത്മശുദ്ധ്യൈ
മരുവുമഖിലപുണ്യക്ഷേത്രതീർത്ഥാഭിരാമം*
അമരമുനിമുനീന്ദ്രൈർവന്ദിതം വിശ്വവന്ദ്യം
ശിവശിവ! ശിവപേരൂർക്ഷേത്രമാഭാതി യസ്മിൻ; (2)

വിബുധപുരപുരന്ധ്രീപാണിപത്മാർപ്പിതാംഭോ–
രുഹമധുരമരന്ദക്ലിന്നപര്യന്തഭാഗം
സുകൃതസുലഭമോരോ സുന്ദരീമന്ദഹാസ–
ദ്യുതിശിശിരമനന്തക്ഷേത്രമാഭാതി യസ്മിൻ; (3)

ഹരിമുരളിനിനാദം കോമളം കേട്ടജസ്രം
മലിയുമഖിലപാഷാണാംബുജംബാലിതാന്തം
ഉചിതമമൃതമക്ഷ്ണാം ഗോകുലാനന്ദമംഭോ–
രവമുഖരിതഹർമ്മ്യം ചൊവ്വരം ഭാതി യസ്മിൻ; (4)

ശിഖരിജലധിനാഥശ്രീനടീരങ്ഗമങ്ഗീ–
കൃതവിവിധവിചിത്രാശ്ചര്യമാഘോഷവാദ്യം
മതിൽമുതുകിലടങ്ങീട്ടും പയോവാഹസംഘ–
ശ്ശമനമിതി നാവാക്ഷേത്രമാഭാതി യസ്മിൻ; (5)

സകലചലസമൃദ്ധ്യൈ കേരളാനാം, പ്രതാപം
പെരിയ പരശുരാമസ്യാജ്ഞയാ യത്ര നിത്യം
കനിവൊടു മഴ കാലം പാർത്തുപാർത്തുക്കാണാം
ജനനി മുല കൊടുപ്പാനെന്നപോലേ വരുന്നു.'' (6)

ഈ ശ്ലോകങ്ങളിൽ തൃശ്ശൂർ, തിരുവനന്തപുരം, തൃച്ചൊവ്വരം, തിരുനാവാ എന്നീ ക്ഷേത്രങ്ങളും പ്രസ്തുതങ്ങളായിരിക്കുന്നു. അവിടെ 'അവനിവാഴ്വു പൊന്നിൻകുന്നികാഭ'മായി ചിറ്റിലപ്പള്ളി എന്നൊരു നാടുണ്ടെന്നും അതിന്റെ ഒരു ഭാഗമാണു് അരുങ്ങന്നനാടെന്നും, ആ നാട്ടിൽ പൂവൂരെന്നൊരു ഉദ്യാനം സമുല്ലസിക്കുന്നു എന്നും കവി ഉപക്രമരൂപത്തിൽ പ്രസ്താവിക്കുന്നു. അരുങ്ങന്നും പൂങ്കന്നും ഒന്നല്ല. പൂങ്കന്നു് അല്ലെങ്കിൽ പൊങ്ങണം എന്ന സ്ഥലം തൃശ്ശൂരിനു് ഒന്നുകൂടി സമീപമാണെങ്കിലും അതിനെയല്ല ഗ്രന്ഥകാരൻ പരാമർശിക്കുന്നതു്. 'അരുങ്ങന്നു'' എന്നു തന്നെയാണു് പഴയ പ്രതികളിൽ കാണുന്ന സംജ്ഞയും. ചിറ്റില

* അഭിപൂർണ്ണം എന്നു പാഠാന്തരം.

പ്പള്ളി തൃശ്ശൂരിന്നു വടക്കുപടിഞ്ഞാറു നാലഞ്ചുനാഴിക അകലെയായി കിടക്കുന്ന ഒരു പ്രദേശമാണ്. നാലു നാഴിക കിഴക്കായി പൂത്തൂരെന്നൊരു ദേശവുമുണ്ട്. അതു തൃശ്ശൂർ വടക്കുന്നാഥക്ഷേത്രത്തിൽനിന്നു വിദൂരമല്ലായിരുന്നു എന്നു്

"തസ്മിൻ ക്ഷണേ കിന്നു ഭവിഷ്യതീതി
വിഷാദമാസീദസിതായതാക്ഷ്യാഃ;
തൈകൈലനാഥപ്രതിബോധഹേതു-
ശ്ശംഖധ്വനിസ്തം പുനരുന്മമാർജ്ജ"

എന്ന ശ്ലോകത്തിൽനിന്നു വെളിപ്പെടുന്നു. അക്കാലത്തു ചിററിലപ്പള്ളി നാടു പരിപാലിച്ചിരുന്നതു തലപ്പള്ളി രാജവംശത്തിലെ മനക്കുളത്തു ശാഖയിൽപ്പെട്ട 'കണ്ടൻകോത' എന്ന രാജാവായിരുന്നു. 'അതിന്നു ശാസ്താ പുനരിന്നു കണ്ടൻകോതക്ഷമാപാലനുദാരചേതാഃ' എന്നും 'മണിപ്രവാളേ കണ്ടൻകോത പോന്നാവിരാസീൽ' എന്നുമുള്ള വാക്യങ്ങൾ നോക്കുക. 'ശ്രീരാമവാൾനൃപതിസ്തതിമാൻ യദാര്യശ്രീകണ്ഠവംശകലശാംബുധിപൂർണ്ണചന്ദ്രഃ' എന്നു കൊല്ലം പത്താംശതകത്തിൽ രാമപാണിവാദനും തന്റെ പുരസ്കർത്താവായ അന്നത്തെ മനക്കുളത്തു രാജാവിനെ മുകുന്ദശതകത്തിൽ വർണ്ണിക്കുന്നു. 'മനക്കുളം' രാജകുടുംബത്തിന്റെ സ്ഥാനം ഇപ്പോൾ കുന്നംകുളത്താണെങ്കിലും ചന്ദ്രോത്സവകഥ നടന്ന പ്രദേശം പണ്ടു് ആ കുടുംബത്തിന്റെ അധീനതയിലായിരുന്നു എന്നു് ഊഹിക്കത്തക്കവിധത്തിൽ അതിനു് ഇന്നും ആ പ്രദേശത്തിനു സമീപമായി മടപ്പാടുകളുണ്ടു്.

പൂത്തൂരിൽ 'മതി' എന്നു കാലാന്തരത്തിൽ പേർ സിദ്ധിച്ച ഒരു വേശ്യാംഗന ജനിച്ചു.

"കാന്തിപ്രഭാപടലകർബ്ബുരിതാംഗവല്ലീം
ബാലാം വിലോക്യ ജനനീ വടിവോടവോചൽ
എല്ലാമിതേ മതി നമുക്കിനിയെന്നു; തേന
രൂഢാ തതഃപ്രഭൃതി സാ മതിയെന്നു ലോകേ."

നായിക തനിക്കു പുത്രിയായി ജനിച്ചപ്പോൾ 'എനിക്കു് ഇനി എല്ലാം ഇതു മതി' എന്നു മാതാവു പറകയാലാണത്രേ മകൾക്കു മതിയെന്നു പേർ വന്നതു്. സന്താനാഭാവത്തിൽ ആ സുന്ദരി വളരെ ഖേദിച്ചു പല വ്രതങ്ങളും നോററു കാലയാപനം ചെയ്യുന്ന അവസരത്തിൽ ഒരിക്കൽ മന്മഥനെ പൂജിക്കവേ, ആ ദേവൻ "സരസിജമുഖി, സേവിച്ചീടു മാം ചന്ദ്രോത്സവവ്രതവിധിഭിഃ" എന്നു് ഉപദേശിക്കുന്നു. നായിക ഒരു വെളുത്ത വാവിൻ നാൾ രാത്രിയിൽ ആ വ്രതം അനുഷ്ഠിച്ചു തദനന്തരം ഉറങ്ങുമ്പോൾ കാമദേവൻ, വസന്തൻ ചന്ദ്രൻ ഇവരോടുകൂടി, അവളുടെ മുന്നിൽ പ്രത്യക്ഷീഭവിച്ചു പൂർവ്വവൃത്താന്തം പറഞ്ഞുകേൾപ്പിക്കുന്നു. ഒരു കാലത്തു ശചീദേവി ചന്ദ്രോത്സവം ആഘോഷിക്കുമ്പോൾ മേനക അവിടെ ചെന്ന ഘട്ടത്തിൽ രംഗസ്ഥിതനായ പൂർണ്ണചന്ദ്രനെ കാണുകയും അവർ രണ്ടുപേരും അന്യോന്യം വശീകൃതരാകുകയും ചെയ്തു. പാരിജാതത്തണലിൽ

പിറ്റേ ദിവസം ഒന്നിച്ചു കൂടാമെന്ന്' അവർ 'മിഴിമുനയെന്നും തൂലികാഗ്രേണ' കുറിച്ച സങ്കേതം ചന്ദ്രന്റെ മടിയിലിരുന്ന ചന്ദ്രിക മനസ്സിലാക്കുകയും നിശ്ചിഷ്ടമായ സ്ഥലത്തും സമയത്തും മേനകയാണ് താൻ എന്നു ചന്ദ്രനെ ഭ്രമിപ്പിച്ച് ആ ദേവനുമായി രമിക്കുകയും ചെയ്തു. അപ്പോഴേക്കും മേനകതന്നെ അവിടെ ചെല്ലുകയും ചന്ദ്രൻ സത്യസ്ഥിതി മനസ്സിലാക്കി ചന്ദ്രികയെ

''കലയുവതിപതാകേ, വാരയോഷേവ നമ്മെ-
ക്കമനി, വിഗതശങ്കം നീ ചതിച്ചോരുമൂലം
അവനിയിലൊരു നൂറാണ്ടേത്തു പോയ് വാരയോഷാ-
നരോമനഭവിച്ചീടാശു മച്ഛാപവേഗാൽ''

എന്നു ശപിക്കുകയും ചെയ്തു. ചന്ദ്രിക താപാർത്തയായി ഉടൻ ശാപമോക്ഷം യാചിച്ചു. അതിനു ചന്ദ്രൻ

''കലവിജയപതാകേ, ഭൂതലേ പോയ്പ്പിറന്നാ-
ലിനി വിരവൊടു ചെയ്തു പൂർണ്ണചന്ദ്രോത്സവം നീ;
അതു നിരുപമമസ്മൽപ്രീണനം; ഞാൻ വരുന്നു-
ണ്ടവിടെ നിയതം''

എന്നരുളിച്ചെയ്തു. ചന്ദ്രികയ്ക്കു മതിയിൽ ഭൂജാതയാകുവാനുള്ള ആഗ്രഹം കാമദേവൻ ധരിപ്പിക്കുകയും അതിൽ മതി വളരെ സന്തോഷിച്ചു പിന്നെയും കുറേക്കാലം ഓരോ പുണ്യകർമ്മങ്ങൾ അനുഷ്ഠിക്കുകയും ചെയ്യുന്നു. അങ്ങനെയിരിക്കെ അവരം

''വെൺമാടത്തിനു മേലേനിലയിലൊരു ദിനം
മാരസങ്ഗാമരങ്ഗേ
സാമോദിച്ചാസ്പദിച്ചൻപൊടു മലയമരുൽ-
കന്ദളാൻ മന്ദവേഗാൻ
കന്യാങ്ഗീ കണ്ണടച്ചോരളവഖിലകലാ-
സുന്ദരീമിന്ദുലക്ഷ്മീ-
മല്ലാനാം വന്നകംപുക്കതു പുനരുദരേ
കണ്ടു മെല്ലെന്നുണർന്നാം''

എന്നു കവി പ്രസ്താവിക്കുന്നു. അതാണ് പ്രഥമഭാഗത്തിന്റെ അവസാനശ്ലോകം.

ദ്വിതീയഭാഗം മതിയുടെ ഗർഭവർണ്ണനംകൊണ്ട് ആരംഭിക്കുന്നു. അനന്തരം

''ഇത്ഥം ഗതേഷു ദിവസേഷു തെളിഞ്ഞ ലക്ഷ്മ്യാ
സാകം തദീയജാരാമൃതവാരിരാശേഃ
ആവിർബഭൂവ സുഭഗാ സുകൃതൈകഭോഗ്യാ
കന്യാമയീ കമനി, കാചന കല്പവല്ലീ.''

അവളുടെ ഉദരത്തിൽനിന്നു് അതിസൌന്ദര്യവതിയായ ഒരു കുമാരി ജനിക്കുകയും, അപ്പോൾ

‘‘നൂറാണ്ടു വാഴ്ക നരപൊങ്ങിന ഭൂമിപാഗ്രേ—
നാന്യോപമേന യശസാ പരിപൂര്യ ലോകം’’

എന്നു് അശരീരിവാക്കുണ്ടാകുകയും ചെയ്യുന്നു. ആ കുമാരിയാണു് കാവ്യത്തിലെ നായിക എന്നു പറയേണ്ടതില്ലല്ലോ. അവൾക്കു ‘മേദിനീവെണ്ണിലാവു്’ എന്നു പേരിടുവാനുള്ള കാരണത്തെപ്പറ്റി കവി ഇങ്ങനെ വ്യപദേശിക്കുന്നു:

‘‘കീർത്ത്യാ പിറന്നളവു മേദിനി വെണ്ണിലാവെ—
കൊണ്ടെൻറവണ്ണമഴകോടു കുളുത്തതോർത്തും
വിദ്വജ്ജനാം ഝടിതി മേദിനിവെണ്ണിലാവെ—
ന്നൻപോടു നാമകരണം ച തതാന തസ്യാഃ.’’

പിന്നീടു കുമാരിയുടെ ബാല്യക്രീഡാവർണ്ണനമാണു് സന്ദർഭം. പന്താട്ടം, ചിത്രപാടൽ, ചൂതു്, ചതുരംഗം, പദവരംകാക്കൽ, ഓണക്കളി മുതലായ വിനോദങ്ങളിൽ അവൾ ആർജ്ജിച്ച വൈദശ്യത്തെ പരാമർശിക്കുന്ന കൂട്ടത്തിൽ

‘‘ഭാഷാവിശേഷമൊടു പത്തടവും പഠിച്ചാ—
ളുണ്ണാണിലേ കുസുമസായകകേതുമാലാ’’

എന്നുകൂടി കവി പറയുന്നു. പിന്നീടു നായികയുടെ യൌവനവും തദനുരൂപമായ സൌന്ദര്യവുമാണു് വർണ്ണനാവിഷയം. അതോടുകൂടി രണ്ടാം ഭാഗം കഴിയുന്നു.

മൂന്നാംഭാഗത്തിൽ മേദിനീവെണ്ണിലാവു സഖികളെ വിളിച്ചുവരുത്തി അവരോടു്

‘‘ചന്ദ്രോത്സവം പണ്ടിഹ ഞാൻ പിറപ്പാൻ
നേർന്നു മദീയാ ജനനീ കിലൈഷാ;
അതിന്നു കാലം പുനരേകദേശേ—
മിതെന്നുമുണ്ടെന്നു നൈവ ജാനേ’’

എന്നു പറയുകയും അതു നടത്തേണ്ടതെങ്ങനെയെന്നു് അവരുമായി പര്യാലോചിക്കുകയും ചെയ്യുന്നു. ശ്രീമംഗലം എന്ന പേരിൽ നായിക നൂതനമായി പണിയിച്ച ‘‘ത്രൈലോക്യലക്ഷ്മീമണിമന്ദിര’’മായ ഭവനത്തിലെ മന്ത്രശാലയിൽവെച്ചാണു് ആലോചന നടക്കുന്നതു്. സദസ്സിൽ (1) മാനവിമേനക, (2) മാരചേമന്തിക, (3) കനകാവലി, (4) പാറ്റൂട്ടിട്ടി, (5) വള്ളുവനാട്ടു് ഉണ്ണുനീലി, (6) പൊറ്റയ്ക്കാട്ടു കണ്ടിക്കഴലി, (7) തേന്മാതവി, (8) ചന്ദ്രലേഖ മുതലായ സഖിമാർ എത്തിച്ചേർന്നിട്ടുണ്ടു്. ഓരോരുത്തരും അവരവരുടെ ആശയം സോപപത്തികമായി ആവിഷ്കരിക്കുന്നു. ചന്ദ്രോത്സവമഹത്തെപ്പറ്റി ചില വിവരങ്ങൾ അവരുടെ പ്രസംഗങ്ങളിൽനിന്നു് നമുക്കു ഗ്രഹിക്കുവാൻ ഇടവരുന്നു:

"ചന്ദ്രോത്സവംചെയ്തു വിലാസിനീനാ-
മിന്ദ്രോത്സവംചെയ്തു മഹീപതീനാം
ഉള്ളോന്നു പണ്ടേ; ഫലമേതയോർഹി
ലോകോത്തരത്വം വിഹിതം വിധാത്രാ.

സംസാരവും വൈശികവും വളന്ന
ഭാഗ്യോപഭോഗ്യങ്ങളുദാരവാചാം;
കാല്ത്തീഴമക്കാമിവ രണ്ടുകൊണ്ടും
ചന്ദ്രാക്കവക്ഷോജവതീം ത്രിലോകീം.

സംസാരഭോഗം വസുധാധിപാനാം;
വധൂജനാനാമപരം പ്രധാനം;
മനുപ്രണീതം പ്രഥമം; ദ്വിതീയം
മുനിപ്രണീതം; ധനഹേതു രണ്ടും."

പ്രയോഗസാരം തുടങ്ങിയ ഗ്രന്ഥങ്ങളിൽ മേൽപ്പറഞ്ഞ ചന്ദ്രപൂജയുടെ വിധിയെപ്പററി പ്രസ്താവനയുണ്ടെന്നും, പാവ്വതീദേവിയും ശചി, മേനക, ഘൃതാചി, ഉവ്വശി, തിലോത്തമ എന്നീ അപ്സരസ്ത്രീകളും പാഞ്ചാലിയും ആ പൂജയനുഷ്ഠിച്ചു യശസ്വിനികളായിത്തീന്നവരാണെന്നും മററും സഖികൾ പറയുന്നു.

'വേശാങ്ഗനാവൃത്തിരിയം വിശീണ്ണാ
വിരാജതേ സംപ്രതി കേരളേഷു' എന്നും,

"ചന്ദ്രോത്സവംചെയ്തബലാജനാനാം
നന്നെന്നതെങ്ങും ഭുവി സുപ്രസിദ്ധം;
തഥാപി ചെയ്തീലൊരിടത്തൊരുത്ത-
രെന്നിട്ടതത്യന്തവിചാരണീയം" എന്നും

"ചന്ദ്രോത്സവം മാരമഹോത്സവം നാ-
രെഴും വസന്തോത്സവമെന്നു മൂന്നും
ചൊല്ലാന്ന നല്ലാക്ക വിധിച്ച കാര്യം
കില്ലില്ലതിന്നെങ്കിലുമോക്കവേണം"

എന്നുംകൂടി അവിടവിടെ പ്രസ്താവനയുണ്ടു്. എല്ലാററുംകൂടി എത്ര മാത്രം ക്ലേശമുണ്ടെങ്കിലും ചന്ദ്രോത്സവം ആഘോഷിക്കുകതന്നെ വേണമെന്നു നിശ്ചയിക്കുകയും തോഴിമാർ സകലസാഹായ്യങ്ങളും ചെയ്തുകൊള്ളാമെന്നു് ഏല്ക്കുകയും നായിക അതിനു 'വരകപ്പള്ളി' നമ്പൂരിയെ ആചാര്യനായി വരിക്കുകയും ചെയ്യുന്നു. അദ്ദേഹം ആ പൂജയ്ക്കുവേണ്ട ഒരുക്കങ്ങൾ എന്തെല്ലാമാണെന്നു നിർദ്ദേശിക്കുന്നതോടുകൂടി മൂന്നാം സർഗ്ഗം സമാപിക്കുന്നു. ശരൽകാലത്തു ശുക്ലപക്ഷൈകാദശിമുതൽ പൌർണ്ണമാസിവരെയാണു് ഉത്സവത്തിനുള്ള കാലമെന്നും, കാമദേവന്റെ അരവിന്ദം തുടങ്ങിയുള്ള അഞ്ചു ശരങ്ങളെക്കൊണ്ടാണു് പൂർണ്ണചന്ദ്രനെ അർച്ചിക്കേണ്ടതെന്നും, ഉത്സവദിവസങ്ങൾക്കു് ആ ശരങ്ങളുടെ പേരുകൾ തന്നെയാണു് യഥാക്രമം ഇടേണ്ടതെന്നും, അഞ്ചു നിലകളോടുകൂടിയ ഒരു

വെണ്മാടത്തിലാണ് ഉത്സവം ആഘോഷിക്കേണ്ടതെന്നും, അതിലെ ഓരോ കക്ഷ്യയിലിരുന്ന് ഓരോ ദിവസം ചന്ദ്രനെ ആരാധിച്ച് ഒടുവിലത്തെ ദിവസം അഞ്ചാമത്തെ കക്ഷ്യയിലിരുന്നു പൂജ അവസാനിപ്പിക്കണമെന്നും, ചന്ദ്രോദയത്തിനുമേൽ ഓരോ രാത്രിയിലും അഞ്ചു തവണവീതം പുഷ്പാഞ്ജലി ചെയ്യണമെന്നും, മററും ആചാര്യൻെറ ഉപദേശത്തിൽനിന്നു നാം മനസ്സിലാക്കുന്നു. ചന്ദ്രോത്സവത്തിൽ പഞ്ചസംഖ്യയ്ക്കു പലതുകൊണ്ടും പ്രാധാന്യമുള്ളതിനാൽ കാവ്യവും അഞ്ചു ഭാഗങ്ങളായി രചിച്ചിരിക്കുന്നതു സമീചീനംതന്നെ.

ചന്ദ്രോത്സവം എന്നൊരു പൂജാക്രമം വാസ്തവത്തിൽ പ്രചലിതമായിരുന്നുവോ എന്നും അതു കേവലം കവിസങ്കല്പമല്ലയോ എന്നും ചിലർ സംശയിക്കുന്നു. ഇന്ദ്രോത്സവം എന്ന പേരിൽ ഒരുത്സവം ഉണ്ടായിരുന്നതായി നാം ചിലപ്പതികാരത്തിൽനിന്നു ധരിക്കുന്നു. കാമോത്സവത്തേയും വസന്തോത്സവത്തേയുംപററിയും കേട്ടിട്ടുണ്ട്. കാമോത്സവം ഫാല്ഗുനമാസത്തിലും വസന്തോത്സവം ചൈത്രമാസത്തിലും ആഘോഷിക്കപ്പെടുന്നു. ചന്ദ്രോത്സവം എന്നതു ശരദൃതുവിൽ കാർത്തികമാസത്തിൽ ആഘോഷിക്കേണ്ടതായത്രേ കാണുന്നതു്. അതുതന്നെയാണ് മുദ്രാരാക്ഷസത്തിൽ നിർദ്ദിഷ്ടമായ കൌമുദീമഹോത്സവം. ആ നാടകത്തിൻെറ മൂന്നാമങ്കത്തിൽ പ്രസ്തുതമഹോത്സവം നടത്തുവാൻ ചന്ദ്രഗുപ്തൻ ആജ്ഞാപിക്കുകയും ചാണക്യൻ അതു മുടക്കുകയുംചെയ്യുന്ന ഒരു ഘട്ടമുണ്ട്. "അഹോ! ശരത്സമയസംഭൃതശോഭാനാം ദിശാമതിരമണീയതാ" എന്ന പങ്ക്തിയിൽനിന്നും മററും ആ ഉത്സവം നടക്കുന്നതു ശരൽകാലത്തിലാണെന്നു വെളിവാകുന്നു. "സാകം സ്ത്രീഭിർഭജന്തേ വിധിമഭിലഷിതം പാർവ്വണം പൌരമുഖ്യാഃ" എന്ന ഭാഗം വ്യാഖ്യാനിക്കുമ്പോൾ പാർവ്വണപദത്തെ "പർവ്വണി കാർത്തിക്യാം പൌർണ്ണമാസ്യാം ഭവം ക്രീഡാവിധിം" എന്നു ഢുണ്ഢിരാജൻ വ്യാഖ്യാനിക്കുന്നു. "കൌമുദീ കാർത്തികോത്സവഃ സ തു കാർത്തികീപൂർണ്ണിമായാം കർത്തവ്യഃ" എന്നു ത്രികാണ്ഡശേഷവ്യാഖ്യയിലും കാണുമാറുണ്ട്. അതൊരു ദീപോത്സവമാണെന്നു രഘുവംശവ്യാഖ്യയിൽ മല്ലിനാഥൻ പറയുന്നു. നമ്മുടെ കാവ്യത്തിലും ചന്ദ്രോത്സവം ശരത്തിൽ ആഘോഷിച്ചതായാണ് വർണ്ണിച്ചിട്ടുള്ളതു്. അതുകൊണ്ട് അങ്ങനെയൊരു ഉത്സവം കേവലം കവിയുടെ ഭാവനാഫലമാണെന്നോ പ്രയോഗസാരം എന്നൊരു ആഗമഗ്രന്ഥം ഇല്ലെന്നോ ആർക്കും വാദിക്കാവുന്നതല്ല. 'പ്രയോഗസാരം' എന്നൊരു ഗ്രന്ഥം ഞാൻ വായിച്ചിട്ടുണ്ട്. പക്ഷേ അതിൽ ചന്ദ്രോത്സവത്തെപ്പററിയുള്ള പ്രസ്താവനയൊന്നും കാണുന്നില്ല. ആദ്യകാലത്തു കൌമുദീമഹോത്സവം നടത്തിവന്നിരുന്നതു സ്ത്രീകൾ മാത്രമായിരുന്നില്ലെന്നും പിൽകാലത്ത് ആ ആചാരം നമ്മുടെ കാവ്യത്തിൽ വർണ്ണിക്കുന്ന രീതിയിൽ വിപരിണമിച്ചിരിക്കാം എന്നും കരുതാവുന്നതാണ്.

നാലാംസർഗ്ഗം ശരദ്വർണ്ണനംകൊണ്ടു് ഉപക്രമിക്കുന്നു.

"അഥ നിലാവുമണിഞ്ഞമലാംബരാ
നളിനമെന്നുമുപായനധാരിണീ
ശരദസേവത മേദിനിവെണ്ണിലാ-
വിനെ മനോഭവമോഹനപിഞ്ജരികാ"

എന്നതാണു് അതിലെ ആദ്യത്തെ ശ്ലോകം. ശരദ്വർണ്ണനാനന്തരം കണ്ടങ്കോതരാജാവും അതിൽപ്പിന്നീടു സംഘക്കളിക്കാരും (ചാത്തിരന്മാർ) അനവധി വാരസുന്ദരിമാരും ചന്ദ്രോത്സവാഘോഷത്തിൽ ഭാഗഭാക്കുകളാകുവാൻ വന്നുചേരുന്നു. പതിനെട്ടു സംഘങ്ങളുടേയും പേരുകൾ എളുപ്പത്തിൽ ഓർമ്മിക്കുന്നതിനു് "പുല്ലു, കണ്ട, പുളി, തത്ത, വേഴ, പുറ, ആറ, ചുണ്ട, നാട്ടി, നെന്മേനി, താമര, ചൊവ്വര, വെള്ള, തിട്ട, ചാഴി, പാല, പാക്യ, മിഴി" എന്നു പ്രസിദ്ധമായ ഒരു സങ്ഗ്രഹവാചകമുണ്ടു്. അവയുടെ പരിപൂർണ്ണനാമധേയങ്ങൾ ചന്ദ്രോത്സവത്തിൽ കുറിച്ചുകാണുന്നു. സംഘങ്ങളിൽ ആറെണ്ണം വൈയാകരണന്മാരുടേയും വേറിട്ടു് ആറു പ്രാഭാകരന്മാരുടേയും ബാക്കിയുള്ള ആറു ഭാട്ടന്മാരുടേയും ആണു്. (1) കണ്ടരാമൻ (കൺടാൻ), (2) പുളിക്കീഴു്, (3) വേഴപ്പുറവു്, (4) പുറക്കടിഞ്ഞകം, (5) തത്തമങ്ഗലം, (6) പുല്ലിപുലം ഇവയാണു് വൈയാകരണസംഘങ്ങൾ. (7) കീഴ്വീതി (കിഴിന്യാരു്) (8) വെള്ളാങ്ങല്ലൂർ (9) തിട്ടപ്പള്ളി, (10) ചാഴികാട്ടു്, (11) പാലക്കാട്ടു്, (12) ഭാസ്കരം (പാക്യം) ഇവ പ്രാഭാകരസംഘങ്ങളും (13) നാട്ടിയമങ്ഗലം (നാട്യമങ്ഗലം) (14) ചുണ്ടയ്ക്കമണ്ണു് (15) ചോതിരം (ചൊവ്വരം), (16) ആറാപ്പുറം, (17) താമരച്ചേരി, (18) നെന്മേനി ഇവ ഭാട്ടസംഘങ്ങളുമാകുന്നു.

ഓടനാടു് (കായംകുളം), അതിന്റെ തലസ്ഥാനമായ കണ്ടിയൂർ, മതിലകം, പാലയൂർ, കോഴിക്കോട്ടു് മുതലായ സ്ഥലങ്ങളിൽനിന്നാണു് യുവതികൾ വരുന്നതു്. മൂന്നാംസർഗ്ഗത്തിൽ സദസ്യകളായിരുന്നവരും വന്നുചേരുന്നുണ്ടു്. അവരെക്കൂടാതെ (1) നന്തിപ്പുലത്തു് ഇട്ടി, (2) കൊടുങ്ങല്ലൂർ ആനന്ദനീലി, (3) വീണാവതി, (4) കുറിപ്പുറത്തു് ഉണ്ണിച്ചിരുതേവി, (5) ചേരിക്കടത്തു് ഉണ്ണിച്ചിരുത, (6) ചന്ത്രത്തിൽ ഉണ്ണിയച്ചി, (7) കണ്ടച്ചാത്തു് ഇട്ടിമാതവി തുടങ്ങിയ മററു ചില സുന്ദരിമാരെ കവി അവിടെ ആഗമനംചെയ്തവരുടെ കൂട്ടത്തിൽ സ്മരിക്കുന്നു. (1) പെരുവനം, (2) ഇരിങ്ങാലക്കുട, (3) ചോതിരം, (4) ആലത്തൂർ, (5) അരിയന്നൂർ, (6) ഈശാനം, (7) തൃശ്ശിവപേരൂർ, (8) ചെങ്ങന്നൂർ, (9) തിരുവല്ലാ (10) ഐരാണിക്കുളം, (11) മൂഴിക്കുളം (12) പന്നിയൂർ ഇവിടങ്ങളിലുള്ള നമ്പൂരിമാരും ആഗതരായിരുന്നു എന്നു് അഞ്ചാംസർഗ്ഗത്തിൽനിന്നു നാം ധരിക്കുന്നു. ചില സുന്ദരികളോടൊപ്പം കവികളും വരുന്നുണ്ടു്. പുനം, ശങ്കരകവി, രാഘവകവി ഇവരെല്ലാം

ആ കൂട്ടത്തിൽപ്പെട്ടവരാണ്. ഇവക്കുപുറമേ ഗ്രന്ഥകാരൻ നാമനിർദ്ദേശം ചെയ്യാതെ

"കേനാപി കേരളവധൂഹൃദയാരവിന്ദ-
ബാലാതപേന കവിനാ കലിതാപദാനാ,"

"മധുരമധുരഭാഷാപദ്യകോലാഹലംകൊ-
ണ്ടുലകഖിലമലിക്കും നല്ലവീറ്റാനയാതാ"

എന്നും മറ്റുമുള്ള വരികളിൽ വേറേ ചില കവികളുടെ ആഗമനത്തെപ്പററിയും സൂചിപ്പിക്കുന്നു.

"മധുരകവികളെല്ലാം ചെന്നു പൂജാവസാനേ
മണമിളകിന ഭാഷാപദ്യബന്ധൈരനേകൈഃ
അമൃതകിരണമസ്തോഷുഃ" എന്നും

"കവിഷു സകലഭാഷാസാവഭൌമേഷു ചന്ദ്ര-
സ്തുതിമുഖരമുഖേഷു പ്രൌഢരോമോൽഗമേഷു"

എന്നുംകൂടി പ്രസ്താവനകൾ കാണുന്നുണ്ട്. ആ കവികൾ പ്രായേണ മണിപ്രവാളത്തിലായിരിക്കണം ഗദ്യപദ്യങ്ങൾ രചിച്ചിരുന്നതു്. അവ ആസ്വദിക്കുന്നതിനുവേണ്ട പാണ്ഡിത്യവും സഹൃദയത്വവും ആ സ്ത്രീകളും സമ്പാദിച്ചിരുന്നിരിക്കണം. മതിയെപ്പററി വർണ്ണിക്കുമ്പോൾ കവി

"ശാകുന്തളം തദനു മാളവികാഗ്നിമിത്രം
കാദംബരീചരിതമത്ഭുതബന്ധഹൃദ്യം
മുററും മനമൊഴി വൈകിനാക്കൂട്ടമാരാ
ശ്രുശ്രാവ ഭാവമധുരഞ്ച മണിപ്രവാളം"

എന്നു പറയുന്നു. നായികയുടെ 'മാലാവാഹിനി'യായ ചേടിപോലും ഈദൃശങ്ങളായ 'ഭാഷാകലവികളിൽ' വിദഗ്ദ്ധയായിരുന്നുവത്രേ. സ്ത്രീകൾക്കു സാഹിത്യപരിശീലനത്തിനുള്ള സമയം സായാഹ്നമായിരുന്നു; ആ പരിപാടിയിൽ മണിപ്രവാളസാഹിത്യത്തിനു ഗണനീയമായ ഒരു സ്ഥാനവും അവർ നല്കിയിരുന്നു. അതുംകൂടി ആ പ്രസ്ഥാനത്തിന്റെ അഭ്യുന്നതിക്കു് ഒരു കാരണമായിത്തീർന്നിരിക്കണം.

അന്ത്യഭാഗത്തിൽ ഉത്സവം അവസാനിച്ചപ്പോൾ പൂർണ്ണചന്ദ്രൻ നായികയുടെ മുന്നിൽ പ്രത്യക്ഷീഭവിച്ചു്

"മദനമണിവിളക്കായ് നീ വിളങ്ങീടുകെന്നൽ-
പ്രണയിനി, പുനരാശാപാന്തമസ്മിൻ പ്രപഞ്ചേ;
കലിതകുതുകമിന്നേ വാരസീമന്തിനീനാ-
മഴകുടയ മണിപ്പൂണ്ണാക നിൻപാദപത്മം."

എന്നും മററും അവളെ അനുഗ്രഹിക്കുകയും ആ ദേവന്റെ പ്രാണപ്രിയയായ രോഹിണി ഒരു മുക്താഹാരം അവളുടെ കഴുത്തിൽ സമപ്പിക്കുകയും ചെയ്യുന്നു.

ഗ്രന്ഥാന്തത്തിൽ ശിവസ്തുതിപരമായി ഒരു ശ്ലോകമുള്ളതാണ് അടിയിൽ ഉദ്ധരിക്കുന്നതു്:

"ഉലകഖിലമലിക്കും മേദിനീവെണ്ണിലാവിൻ
മധുരചതുരതൈ്രപററാകൃപുഷ്പോപഹാരൈഃ
സുരഭിതകകുബന്തൈരാദധാതു പ്രസാദം
നിഖിലഭുവനസാക്ഷീ ബാലശീതാംശുമൌലിഃ"

ഒരു മാതൃകാഗ്രന്ഥത്തിൽ ഇതിനുമേൽ മറെറാരു ശ്ലോകവും കുറിച്ചു കാണുന്നുണ്ടു്. അതുകൂടി അടിയിൽ ചേക്കാം:

"കോൽത്തേൻനേർവാണി, വീണാമൊഴിമണികളണി-
ച്ചാത്തു കാൽത്താരിൽ നിത്യം
ചാത്തീട്ടതാക ചന്ദ്രോത്സവമധുരകഥാ-
സൌരഭോന്മേഷയോഗാൽ;
ആത്താഭോഗം വിളങ്ങും ഗുണഗണലഹരീ-
ഭാജി മൂത്തിത്രയീ നിൻ
കീത്തിക്ഷീരാംബുരാശൌ വിഹരതു
സകലം മേദിനീവെണ്ണിലാവേ."

ചന്ദ്രോത്സവകാരൻെറ വിശേഷാത്തരമായ കവനകലാമാൎമ്മികതയ്ക്കു ചില ഉൽകൃഷ്ടോദാഹരണങ്ങൾ ഇവിടെ ഉദ്ധരിക്കേണ്ടതുണ്ടു്. അദ്ദേഹം ഗ്രന്ഥത്തിൻെറ ഉപക്രമത്തിൽ കഥാസൂചനത്തിനുവേണ്ടി ചന്ദ്രലേഖയേയും, പിന്നീടു ശ്രീപരമേശ്വരനേയും പാൎവ്വതീദേവിയേയും ഗുരുവിനേയും രസം ശൃംഗാരമാകയാൽ കാമദേവനേയും വന്ദിക്കുന്നു. തദനന്തരം വാല്മീകി, വ്യാസൻ, കാളിദാസൻ, ഭാരവി, മുരാരി, ഭട്ടബാണൻ എന്നീ പൂൎവ്വകവികളെ പ്രശംസിച്ചു്, അവരോടൊപ്പം തൻെറ സമകാലികന്മാരായ പുനം ശങ്കരകവി ഇവരേയും പുകഴ്ത്തി, ദുൎജ്ജനങ്ങളെ ഉപാലംഭനം ചെയ്തു, തൻെറ ശാലീനതയെ വിശദീകരിച്ചുകൊണ്ടു കഥയിലേക്കു കടക്കുന്നു.

"അമൃതകിരണരേഖാം നൃത്യദുല്ലോലപാണേ-
രഴകുടയ ജടാജൂടാന്തരസ്ഥാമുപാസേ,
പവനിയിലിടവേറിട്ടന്തികേ വീണ്ണ ഗംഗാ-
ചൊവതിരനരപോലെ ലോഭനീയാനുഭാവാം."

എന്ന പ്രഥമപദ്യം വായിക്കുമ്പോൾത്തന്നെ കവി സാമാന്യനല്ലെന്നു ഭാവുകന്മാർ തീൎച്ചപ്പെടുത്തുന്നു. ആ മതത്തെ ഊന്നിയൂന്നിയുറപ്പിക്കുകയാണു് അതിനപ്പുറമുള്ള ഓരോ പദ്യവും ചെയ്യുന്നതു്. താഴെക്കാണുന്ന പദ്യങ്ങൾ പരിശോധിക്കുക.

നവോഢയായ പാൎവ്വതീദേവി:

"പരമശിവമുഖാംഭോജാവലോകേ നവീനേ
മിഴികളിലവനമ്രം വിസ്മയശ്രീ കപോലേ

കുതുകി ശശികലായാമുൽപ്പ്രകമ്പാം ഭുജംഗേ
ജയതി തിരുമിഴിത്തെല്പുട്ടിരാജാത്മജായാഃ.''

കാമദേവൻ:

''അണികലചില ജിഹ്വാദ്യാദി, കണ്ണാമൃതം താ,–
ണ്ടഥ നയനമനോജ്ഞം നാസികാഹ്ലാദി ഘ്രാണം,
തൊട്ടുമളവിലുറക്കം തേരു, യസ്യാംഗനാനാം
വക പടക,ളനംഗം ദൈവതം വെല്ലുമാക.''

കാളിദാസന്റെ കവിത:

''ധ്വനിഭിരമൃതവിന്ദുസ്യന്ദിഭിഃ പ്രീണയന്തീ
സഹൃദയമഭിരാമൈരന്വിതാ ഭാവഭേദൈഃ
സരസമുചിതശയ്യാമാശ്രിതാ വിശ്വലോകം
സുഖയതി സുകുമാരാ കാളിദാസസ്യ വാണീ.''

ഈ ശ്ലോകം വാസ്തവത്തിൽ സംസ്കൃതമാണെങ്കിലും പ്രയുക്തങ്ങളായ പദങ്ങളുടെ സൌകുമാര്യംകൊണ്ടു മണിപ്രവാളമാണെന്നു തോന്നിപ്പോകുന്നു. ഇതുപോലെ വേറേയും പല ശ്ലോകങ്ങൾ ഈ കൃതിയിലുണ്ട്. തന്റെ 'ഭാഷാരൂപിണി'യായ 'ഭാരതി' സഹൃദയന്മാക്കു രസിക്കുമോ എന്നു കവി അല്പമൊന്നു സംശയിക്കുകയും, മധുരകവിതമില്ലാത്തവർ മൂകന്മാരായിരുന്നുകൊള്ളണമെന്നു വിധിയില്ലെന്നും കുയിലുകൾ പാടുമ്പോൾ കാക്കകളും കരയാറുണ്ടെന്നും അതിനു സമാധാനം കാണുകയും ചെയ്യുന്നു. ഒടുവിൽ താൻ ആത്മവിശ്വാസമില്ലാത്ത ഒരു കവിയല്ലെന്നും അദ്ദേഹം പ്രഖ്യാപനംചെയ്യുവാൻ മടിക്കുന്നില്ല:

''ചരിതമമൃതഹൃദ്യം മേദിനീചന്ദ്രികായാ
ഭുവി നിരുപമമസ്മൽപ്രാതിഭം നിർമ്മിവാദം
അഴകെഴുമിതിവൃത്തം പൂർണ്ണചന്ദ്രോത്സവം നാ–
ന്നൊരുമ സുകൃതപാകം നിർണ്ണയം കണ്ണഭാജാം.''

''മധുരമധുരഭാഷാസംസ്കൃതാന്യോന്യസങ്കേ–
ളനാനുരഭിലയാസ്മൽകാവ്യവാണീവിഭൂത്യാ
തെളിയുക പരമിന്നും മേദിനീചന്ദ്രികാ തേൻ
പൊഴിയുമൊരു കലമ്പൻമാലകൊണ്ടെന്നപോലേ.''

എന്നീ പദ്യങ്ങൾ പ്രകൃതത്തിൽ ജ്ഞാപകങ്ങളാകുന്നു.

താഴെ കാണുന്ന ശ്ലോകങ്ങൾ മതിയുടെ സൌന്ദര്യവർണ്ണനഘട്ടത്തിൽ ഉള്ളവയാണ്:

''സജലജലദമാലാപേശലം കേശപാശം;
കുരുംനിര തിമിരശ്രീവല്ലരീപല്ലവാഭം;
അളികതലമുലാവും കേതകാന്തർദ്ദലാഭം;
പുരികുലകു വെല്ലാൻ വില്ലു ശൃംഗാരയോനോഃ.''

"കളമൊഴിഗളനാളം കംബു ബിംബോകവംശ-
പ്രശമനമതിമുഗ്ദ്ധം കൈത്തലം ബാഹുലീലം;
മുല കനകമലശ്ശ്ളം ചിത്തകാമ്പൊന്നലശ്ശ്ളം;
പട തുടിയൊട്ടു തല്ലും ചൊല്ലെഴും മദ്ധ്യവല്ലി."

ചുവടേ ചേർക്കുന്ന ശ്ലോകങ്ങൾ ശിശുവർണ്ണനത്തിൽനിന്നാകുന്നു:

"ആനീലമംബുജദൃശഃ സ്തനചൂചുകാഗ്ര-
മാപാണ്ഡുമൂലമബലാകുലമൗലി, രേജേ,
തൂവെണ്ണിലാവൊടു മറുത്തു പുറത്തു പോവാൻ
നൂഴുന്ന കൂരിരുളുതൻ തലയെന്നപോലേ.

മന്ദം തൊട്ടമ്പൊഴുതിലും പഴുതേ നറമ്പാൽ
ചിന്നും പൊടുക്കനെ മുലക്കലശം തദീയം,
മേലിൽപ്പിറന്നു വളരും തരളായതാക്ഷ്യാ
മുന്നിൽപ്പുകൾപ്പൊലിമ മുന്തിവരുന്നപോലേ."

രണ്ടാംഭാഗത്തിലുള്ള മറ്റു ചില ശ്ലോകങ്ങൾകൂടി പകർത്തിക്കാണിക്കേണ്ടിയിരിക്കുന്നു:

"നീഹാരവാരി നിയമേന കുളിച്ചു ബാലാ
ശേഫാലികാകുസുമസൌരഭവാസിതാങ്ഗീ
പൂന്തേൻകുഴമ്പു പരുകിത്തരസാ സിഷേവേ
മാദാഗമാൻ മധുരവാണി മരുൽകുമാരാൻ."

"ആർത്തു വസന്ത,മലർമാതിനു കൺകുളുർത്തു;
ചീർത്തു വിരിഞ്ചരമണീകുളുർകൊങ്ക രണ്ടും;
വാഴ്ത്തീ ഗിരാ മധുരയാ ദിവി ദേവസംഘം
ധാത്രീതലേ തരുണി പോന്നുപിറന്നനേരം."

"ലോകത്രയീവിജയദീക്ഷിതമാരവീര-
സാമ്രാജ്യമങ്ഗലമണിധ്വജവൈജയന്തീ
വത്സാ രുരോദ വിധുരാങ്ഗലതാ ചിരേണ
ശ്രീമന്മുകുന്ദമുരളീമധുരസ്വരേണ."

മൂന്നാംഭാഗത്തിൽ ശ്രീമങ്ഗലത്തുഭവനത്തെ വർണ്ണിക്കുന്ന ശ്ലോകങ്ങൾ എല്ലാംതന്നെ മനോഹരങ്ങളാണ്. അവയിൽ നാലെണ്ണം അടിയിൽ ചേർക്കുന്നു:

"യത്രാങ്ഗനാനാം നയനേഷുപാതാ-
ന്നിഹന്യമാനാ നിയതം യുവാനഃ
ശൃങ്ഗാരസർവ്വസ്വരസായനേന
ജീവന്തി താസാമധരാമൃതേന."

"പൂങ്കാവുതോറും പികസുന്ദരീണാ-
മാൺകോകിലാളീപരിലാളിതാനാം
കേൾക്കപ്പെട്ടന്നു രതിനാഥചാപ-
ക്രേങ്കാരഹാരീണി രുതാനി യസ്മിൻ."

"യസ്മിന്നനങ്ഗക്കൊടിയാട കാറേ-
റാകാശവീഥീമവഗാഹ്യ ഗത്വാ
ത്തോങ്കൽക്കരംകൊണ്ടമരാവതീം നേ-
രങ്കത്തിനായാഹ്വയതീവ ഭാതി."

"തുഷാരധാമാ നിശി നിർമ്മലാനി
മരന്ദവാചാം വദനാനി പശ്യൻ
മണിസ്ഥലീഷു പ്രതിമാച്ഛലേന
പാദപ്രണാമം വിതനോതി യസ്മിൻ."

മന്ത്രാലോചനാഘട്ടത്തിലുള്ള അനേകം പദ്യങ്ങൾ മാഘം രണ്ടാം സർഗ്ഗത്തിലേയും കിരാതാർജ്ജുനീയം രണ്ടാം സർഗ്ഗത്തിലേയും പദ്യങ്ങൾപോലെ ആലോചനാമൃതങ്ങളാണ്. നോക്കുക:

"ഭാഗ്യാങ്കരക്കുറവൂയത്തി മോഹ-
പ്പാ ചേർത്താരുത്സാഹസമീരയോഗേ
വിവേകമെന്നും വളർകപ്പലേറി-
ക്കാര്യാംബുരാശൌ പെരുമാറവേണം."

"ഉത്സാഹമൂലം നയസാരപുഷ്പം
കാര്യദ്രുമം കാമഫലാവനമ്രം
വിവേകശക്ത്യാ നനയാത്ത നാളിൽ
വരണ്ടുപോം വേരൊടുകൂട നൂനം."

തൻെറ അഭിപ്രായം പറവാൻപോകുന്ന മാനവീമേനകയുടെ ചിത്രമാണ് ചുവടേ പകർത്തുന്നതു്:

"അധോപധാനേ പുനരങ്കസംസ്ഥ
വിചിത്രവർണ്ണേ വിനിവേശിതേന
കരേണ നാനാഭരണോജ്ജ്വലേന
മാച്ഛ ദന്താംബരമംബുജാക്ഷീ,

താംബൂലവീടീം ശശികല്പകർപ്പൂ-
രാമോദിനീം ദാതുമനുപ്രവൃത്താം
ആപ്താം വധൂടീമരികേ നിഷണ്ണാം
നിവാര്യ കൈകൊണ്ടലസേന മുഗ്ദ്ധം,

മനോഭിരാമേണ മൃദുസ്മിതേന
ക്ഷീരാംബുരാശിം പുനരുക്തയന്തീ
അമ്മാനവീമേനക മാനനീയ-
മുപാദദേ വാക്യമനല്പശീലാ."

അവളുടെ വാക്യത്തിന്റെ ഉപക്രമപദ്യമാണ് അടിയിൽ കുറിക്കുന്നത്:

"മനോജ്ഞവർണ്ണാ സുവിചിത്രബന്ധാ
നിരസ്തദോഷാ സഗുണാർത്ഥപുഷ്ടാ
ഇത്ഥാരച്ചേന്തിക ചൊന്ന വാണീ
മഹാകവേ:ാഗിവ സുപ്രസന്നാ."

അഞ്ചാം ഭാഗത്തിൽ സൂര്യാസ്തമയവും ചന്ദ്രോദയവും വർണ്ണിക്കുന്നതിലാണ് കവി തന്റെ അനാദൃശമായ മനോധർമ്മപ്രകർഷം മുഴുവൻ പ്രകടിപ്പിച്ചിരിക്കുന്നത്. ആ ഘട്ടത്തിൽനിന്നുകൂടി ചില ശ്ലോകങ്ങൾ ഉദ്ധരിക്കാം:

"അപരജലധിമീതേ ഹന്ത! ചെന്തീകണക്കേ
ദിവസകരകരാളീ പാടലാഭന്മനോജ്ഞേ!
കടൽനടുവിൽ വിളങ്ങും വിദ്രുമശ്രീമയൂഖാ-
വലി വിയതി വിലങ്ങെപ്പൊങ്ങിനില്ക്കുന്നപോലേ."

"ചരമശിഖരിപീഠേ പാടലം നാളികേരം
ദ്യുമണിവലയരൂപം വച്ചുവിച്ഛിന്നധാരം
ജഗദി കരുതി തപ്പിച്ചീടിനാൻ ചൂടൊഴിപ്പാ-
നഖിലഭുവനഭാജാമന്തിയാം മന്ത്രവാദീ."

"അരുണജലദമാലാവാസസാലങ്കൃതാങ്ഗീ
തിമിരചികുരരാജത്താരപുഷ്പാഭിരാമാ
നളിനമുകുളമെന്നും പോരിളങ്കൊങ്കയുംകൊ-
ണ്ടലമകരുത സന്ധ്യാ ശീതഭാനോസ്സപര്യാം."

"വിഗളദമൃതമിന്ദോർമ്മണ്ഡലം പോന്നുയർന്നു
നിജകരപരിവീതം ബദ്ധനക്ഷത്രമാല്യം
മദനകരഗൃഹീതം പൂർണ്ണസൌഭാഗ്യദീക്ഷാ-
കലശമിവ നവീനം മേദിനീചന്ദ്രികായാഃ."

സ്വഭാവോക്ത്യലങ്കാരംകൊണ്ടെന്നപോലെ രചനാഭങ്ഗികൊണ്ടും വിശ്വവിജയം ചെയ്യുന്ന ഒരു ശ്ലോകമാണ് താഴെക്കാണുന്നത്:

"പുരികുഴലിലിറങ്ങിത്തങ്ങളിൽത്തിങ്ങി വിങ്ങും
കളുർമുലയിൽ വിരുന്നുണ്ടേണശാബേക്ഷണാനാം
ദിശി ദിശി പെരുമാറീ മേദിനീവെണ്ണിലാവിൻ
മുഖപരിമളവാഹീ സന്തതം ഗന്ധവാഹഃ."

ചില പദങ്ങളും പ്രയോഗങ്ങളും:—ഇങ്ങനെ ഉദ്ധരിച്ചുകൊണ്ടു പോയാൽ ചന്ദ്രോദയത്തിലെ ശ്ലോകങ്ങൾ നൂറിനു നൂറുംതന്നെ പകർത്തേണ്ടിവരുന്നതാണ്. ചമൽകാരജനകമല്ലാത്ത ഒരു ശ്ലോകവും പ്രസ്തുത കാവ്യത്തിലില്ല. മധുരങ്ങളായ പ്രാചീനഭാഷാപദങ്ങൾ കവി ധാരാളമായി പ്രയോഗിച്ചിട്ടുണ്ട്. (1) പവനി (ഘോഷയാത്ര), (2) പൊഴിൽ

(ചോല), (3) പാൽ (ഐശ്വര്യം) മുതലായ പദങ്ങൾ നോക്കുക. ലീലാതിലകത്തിൽ അനുശാസിച്ചിട്ടുള്ളപ്രകാരം (1) നപ്പാൽ, (2) മുകണ്മേൽ, (3) വാണ്മേനാ തുടങ്ങിയ പദങ്ങളിൽ സന്ധിവിശേഷങ്ങളും കാണ്മാനുണ്ടു്. (1) പൊടിഭിഃ, (2) വെണ്മാളികാസ്യ, (3) വിളക്കമാടസ്യ, (4) പൊല്ലാലികാനാം ഇത്യാദി പ്രയോഗങ്ങൾ "സന്ദേശ സംസ്കൃതീകൃതാ ച" എന്ന ലീലാതിലകസൂത്രത്തിനു് ഉദാഹരണങ്ങളാകുന്നു. എതുകയിൽ കവിക്കു നിഷ്കർഷയില്ലെങ്കിലും അദ്ദേഹത്തിന്റെ മൃദുലകോമളമായ ശബ്ദപ്രവാഹത്തിൽ അതിന്റെ അഭാവംതന്നെയാണു് ആസ്വാദ്യതരമായി അനുഭവപ്പെടുന്നതു്.

ചില ദോഷങ്ങൾ:—ചന്ദ്രോത്സവത്തിൽനിന്നു ലോകതന്ത്രപരമായി നമുക്കു പലതും പഠിക്കാമെങ്കിലും അതു പരോക്ഷമായിട്ടുപോലും സന്മാർഗ്ഗോപദേശം ചെയ്യുന്ന ഒരു കാവ്യമല്ലെന്നുള്ളതു് അതിന്റെ ദോഷങ്ങളിൽ പ്രഥമഗണനീയമാണെന്നു ചിലർക്കു പക്ഷമുണ്ടു്. "കാന്താസമ്മിതതയോപദേശം" പ്രസ്തുതകാവ്യം നല്കുന്നില്ലെന്നുള്ളതു പരമാർത്ഥംതന്നെ. എന്നാൽ തന്നിമിത്തം അതു ദൂരതഃപരിവർജ്ജനീയമാണെന്നു പറയുന്നതു ശരിയല്ല. താൻ ഒരു വേശ്യയുടെ ചരിതമാണു് പ്രസ്താവിക്കുവാൻ പോകുന്നതെന്നു വായനക്കാരെ മുൻകൂട്ടി അറിയിച്ചുകൊണ്ടു കവി ആ കൃത്യം നിർവ്വഹിക്കുന്നു. മതിയും മേദിനീചന്ദ്രികയും അവളുടെ വയസ്യകളും "ധീരാ കലാപ്രഗത്ഭാ സ്യാദ്വേശ്യാ സാമാന്യനായികാ" എന്ന ശാസ്ത്രലക്ഷണമനുസരിച്ചു കാവ്യരംഗത്തിൽ പ്രവേശിപ്പിക്കപ്പെടുന്ന കാമിനീലലാമങ്ങളാണു്. ഒരു വേശ്യയ്ക്കു് അനേകം ഭർത്താക്കന്മാർ ഉണ്ടായിരുന്നു എന്നു ചില ശ്ലോകങ്ങളിൽ പറയുന്നതു വസ്തുസ്ഥിതികഥനംമാത്രമാണല്ലോ. സംഭോഗശൃംഗാരവർണ്ണനം വേണ്ടതിലധികം നഗ്നമായിട്ടുണ്ടെന്നു സമ്മതിക്കാം.

രണ്ടാം ഭാഗത്തിൽ നായികയുടെ ശിശുക്രീഡ വർണ്ണിക്കുമ്പോൾ കവി 'ധാത്രീകരാംബുജധൃതാ' എന്നും 'സൌവർണ്ണകിങ്കിണി' എന്നും ആരംഭിക്കുന്ന രണ്ടു് അശ്ലീലശ്ലോകങ്ങൾ ഘടിപ്പിച്ചിരിക്കുന്നു എന്നുള്ളതാണു് മറ്റൊരാക്ഷേപം. ആ ശ്ലോകങ്ങൾ അശ്ലീലദുഷ്ടങ്ങൾതന്നെയെങ്കിലും വേശ്യയുടെ ശൈശവം വർണ്ണിക്കുന്നവയാകയാൽ അസംഗതങ്ങൾ എന്നു പറവാൻ പാടുള്ളതല്ല. തന്റെ പ്രിയതമനെ അപഥസഞ്ചാരത്തിൽനിന്നു വിനിവർത്തിക്കുവാൻ ചന്ദ്രിക ചെയ്ത ശ്രമം തനിക്കു് അശുഭോദർക്കമായിത്തീർന്നു എന്നു കവി പറഞ്ഞിരിക്കുന്നതു സ്ഥൂലദൃഷ്ടിയിൽ അനാശാസ്യമായി നമുക്കു തോന്നാമെങ്കിലും ഭർത്താവിനു് എന്തും പ്രാർത്ഥിക്കാം എന്നു ജനങ്ങൾ വിശ്വസിക്കുകയും ശീലാവതിയെ സ്ത്രീകൾക്കു മാതൃകയായി പരിഗണിക്കുകയും ചെയ്തിരുന്ന ഒരു കാലത്തു് ആ ഇതിവൃത്താംശത്തിനു് അനൌചിത്യം കല്പിക്കുന്നതു യുക്തിസഹമല്ലെന്നാണു് എന്റെ അഭിപ്രായം. ചന്ദ്രോത്സവത്തിലെ വർണ്ണനം അന്നത്തെ സമുദായാചാരത്തിന്റെ യഥാർത്ഥമായ പ്രതിഫലനമല്ലെന്നും കവി തന്റെ കല്പ

നാശക്തികൊണ്ടു് ഒരു നാവ്യലോകം സൃഷ്ടിച്ചിരിക്കുന്നു എന്നും വേണം വിചാരിക്കുവാൻ. നായിക ഒരു വേശ്യയാണെങ്കിലും കഥ മുഴുവൻ വേശ്യാവൃത്തമല്ല; ചന്ദ്രോത്സവാഘോഷമാണു് അതിലെ പ്രതിപാദ്യം. ആ ആത്മാവിനു് ഒരു ശരീരമെന്നവിധത്തിൽമാത്രമേ മതിയുടേയും നായികയുടേയും ചരിത്രം നില്ക്കുന്നുള്ളു. പ്രധാനഭാഗത്തിലെങ്ങും അശ്ലീലത്വത്തിന്റെ പ്രസക്തിയില്ല. ആകെക്കൂടി ആധുനികന്മാരായ അനുവാചകന്മാൎക്കു് ഇതിവൃത്തത്തിലും മററും അങ്ങിങ്ങു് അല്പാല്പം അരോചകങ്ങളായ അംശങ്ങൾ കാണേണ്ടതായിവരുമെങ്കിലും ദേശകാലങ്ങളെ പുരസ്കരിച്ചുവേണം ഏതു കവിതയേയും നിരൂപണം ചെയ്യുവാൻ എന്നുള്ള ആലങ്കാരികമതം അനുസരിച്ചു് അവർ ചന്ദ്രോത്സവത്തെ ആദരിക്കുമെന്നും ആദരിക്കണമെന്നും തന്നെയാണു് എന്റെ പ്രതീക്ഷ. 'ധാത്രീകരാംബുജ' എന്ന ശ്ലോകമുണ്ടെന്നുവെച്ചു 'ചരമശിഖരിപീഠേ' 'പുരികുഴലിലിറങ്ങി' ഇത്യാദി ശ്ലോകങ്ങൾ വായിക്കേണ്ടെന്നു യാതൊരു സഹൃദയനും തോന്നുവാൻ ന്യായമില്ലല്ലോ. ശയ്യാഗുണം ഇത്രമാത്രം തികഞ്ഞ ഒരു കാവ്യത്തിലും യതിഭംഗത്തിനു് അപൂൎവ്വം ചില ഉദാഹരണങ്ങൾ കടന്നുകൂടിയിരിക്കുന്നതു കഷ്ടംതന്നെ. (1) പരമശിവജടാഭാ–രം (2) കമലവിശിഖസാമ്രാ–ജ്യം, (3) മധുരമധുരമസ്തോ–ഷ്ഠഃ (മാലിനീവൃത്തത്തിൽ) (4) ചിററിലപ്പു–ള്ളിനാട്ടു (ഉപജാതിവൃത്തത്തിൽ), മുതലായ ഭാഗങ്ങൾ അത്യന്തം കൎണ്ണാരുന്തുദങ്ങളായിരിക്കുന്നു. എന്നാൽ ഈ ദോഷവും കാവ്യത്തെ സാരമായി സ്പൎശിക്കുന്നില്ല. അക്ഷരലക്ഷം അവകാശപ്പെടാവുന്ന ശ്ലോകങ്ങൾ അത്യധികം അതിലുണ്ടു്. കൈരളീദേവിക്കു ചന്ദ്രോത്സവം വിലവേറില്ലാത്ത ഒരു വിശിഷ്ടാഭരണമായി ഏതു കാലത്തും പ്രശോഭിക്കുന്നതാണു്.

**ചില സ്തോത്രകൃതികൾ:**— ചിറയ്ക്കൽ കോവിലകത്തുനിന്നു 'പഞ്ചരത്നസ്തോത്രം' എന്നു പടിയിൽ കുറിച്ചിട്ടുള്ള ഒരു താളിയോലഗ്രന്ഥം കണ്ടുകിട്ടീട്ടുണ്ടു്. അതിൽ (1) തൃച്ചെമ്പരേശസ്തുതി (ഗദ്യം) (2) ചെല്ലൂർപ്പിരാൻസ്തുതി (3) ചൊവകന്നത്തമ്മസ്തുതി (4) കാമാക്ഷീസ്തുതി (5) ലക്ഷ്മീസ്തുതി എന്നിങ്ങനെ അഞ്ചു സ്തോത്രങ്ങൾ അടങ്ങീട്ടുള്ളതുകൊണ്ടായിരിക്കാം അതിനു പഞ്ചരത്നസ്തോത്രം എന്നു പേർ നല്കീട്ടുള്ളതു്. ചൊവകന്നത്തമ്മസ്തുതിയും ലക്ഷ്മീസ്തുതിയും ഒന്നിലധികം രൂപത്തിൽ കാണുന്നു. അതുകൂടാതെ തളിപ്പറമ്പത്തു ശിവനെപ്പററിയും രണ്ടു ശ്ലോകങ്ങളുണ്ടു്. പ്രസ്തുതസ്തോത്രങ്ങളുടെ പ്രണേതാവു ശങ്കരകവിയാണെന്നു ചിലർ ഊഹിക്കുന്നുണ്ടെങ്കിലും ചെല്ലൂർപ്പിരാൻസ്തുതിയും ചൊവകന്നത്തമ്മസ്തുതിയും ഒഴിച്ചാൽ ബാക്കിയുള്ളവയ്ക്കു് ആ മഹാകവിയുടെ കൃതികളാകുവാൻ വേണ്ട സ്വരൂപയോഗ്യതയില്ല. എന്നാൽ എല്ലാ സ്തോത്രങ്ങളും കൊല്ലം ഏഴാംശതകത്തിൽ നിബന്ധിച്ചവയാണെന്നുതന്നെ തോന്നുന്നുമുണ്ടു്. 'മഹാലക്ഷ്മീ വികല്പം വിനാ' എന്നവസാനിക്കുന്ന ലക്ഷ്മീസ്തുതിയെപ്പററിമാത്രമേ സംശയമുള്ളു. അതു പൂന്താനം നമ്പൂരിയുടെ കൃതി

യെന്നാണ് കേട്ടിട്ടുള്ളത്. ഓരോ കൃതിയേയുംപററി അല്പം ഉപന്യസിക്കാം.

**തൃച്ചെമ്മരേശസ്തുതി:**—താഴെ കാണുന്ന പങ്ക്തികൾ ഈ ഗദ്യത്തിലുള്ളവയാണ്:

"ജയ ജയ ജഗൽകന്ദമേ, സുന്ദരാനന്ദമേ, നന്ദഗോപാദിഗോപാല നൈപുണ്യമേ, ഭക്തനാൽപ്പുണ്യമേ, ചിത്തകാരുണ്യമേ, സുകൃതിതാരുണ്യമേ, ചാരുലാവണ്യമേ, ഗോപികാകാമിനീശാകലതതിൻ കലത്തിന്നൊരാനന്ദപൂരം മരന്ദം ചൊരിഞ്ഞീടുമാരാമമേ, പരിചൊടഭിരാമമേ."

ഇതു സംസ്കൃതദണ്ഡകങ്ങളുടെ രീതിയിൽ രചിക്കപ്പെട്ടിരിക്കുന്നു.

**ചെല്ലൂർപ്പിരാൻസ്തുതി:**—ഇതു പെരുഞ്ചെല്ലൂർ ശിവനെപ്പററിയാണെന്നു പറയേണ്ടതില്ലല്ലോ. ആദ്യന്തം സ്രഗ്ദ്ധരാവൃത്തത്തിൽ നിർമ്മിതമായ ഈ കൃതി അർത്ഥപുഷ്ടികൊണ്ട് അത്യന്തം മധുരമായിരിക്കുന്നു. കേശാദിപാദവർണ്ണനാരൂപമായ ഇതിലെ എല്ലാ ശ്ലോകങ്ങളും 'ചെല്ലൂർപ്പിരാനേ' എന്ന സംബോധനയിൽ അവസാനിക്കുന്നു. മാതൃക കാണിക്കാൻ ചില ശ്ലോകങ്ങൾ ചുവടേ ചേർക്കാം:

"നന്നത്രേ നീ തപംചെയ്തതു വരദ! വധൂ-
കാർമ്മണം ഞാനറിഞ്ഞേൻ;
കുന്നിൽപ്പെണ്ണിന്നു മാരജ്വരമധികമതിൽ-
പ്പിന്നെയല്ലോ പിണഞ്ഞു;
അന്നാരതിന്നും ജടാമണ്ഡലവിരചനയാ
ദിവ്യഗംഗയ്ക്കിരിപ്പാൻ
പിന്നെത്തീർത്താ നയംകൊണ്ടൊളിയറ; ജയ ക-
ല്യാണ ചെല്ലൂർപ്പിരാനേ." (1)

"സോമാർദ്ധത്തിന്നുദിപ്പാനുദയഗിരിതടം,
ചിത്രകൂടം ഭുജംഗ-
സ്തോമാനാം, വൈധസീനാമരിയ പിണമിടും
കാട്ടു മൂർദ്ധാവലീനാം,
വാർമേവീടും നവംകാഞ്ചനമണികലശം
ദിവ്യഗംഗാജലാനാം,
കാമാരേ! നിൻകപർദ്ദം ജയതി ഘനകൃപാ-
കല്യ, ചെല്ലൂർപ്പിരാനേ." (2)

"തോന്നും മാറാക്കു പോററി, കൊടിയ ദഹനനെ-
ന്നെന്തു ചേതം? വിവേകേ
സാന്ദ്രായാം ചന്ദ്രികായാം വിരഹിയൊഴിയെ നീ-
റീടുമാറില്ലതാനും;

ഉന്നും തൽഭാവനാപാവനന ച്ചുടകയി-
ല്ലേതുമയ്യാ! തൊടാം നിൻ
മൂന്നാം തൃക്കണ്ണു ചെമ്പല്ലവലവമുലം
നാഥ ചെല്ലൂർപ്പിരാനേ.'' (3)

''ചഞ്ചന്നിശ്വാസഭീമാം ഭുജഗതതിയെ നീ-
ന്നങ്ങകേ കണ്ടരങ്ങ-
ഞ്ഞെഞ്ചുംനേരത്തുമയ്യാ! കിമപി വിജയതേ
വേഷ്ട വിശ്വാതിശായീ;
കിഞ്ചിന്നുജ്ജ്വസ്മിതം ചേർന്നധരകിസലയേ
തേ വിരൺപൂണ്ട കൊഞ്ചി-
ത്തഞ്ചുന്നൂ കന്നിൽമാതിൻ മിഴിമുന ഭയമു-
ള്ളയ ചെല്ലൂർപ്പിരാനേ.'' (4)

''മങ്ങല്യത്തിൻകരുന്നെന്നമരകാംമുനയോ
മന്ദ്രാതേ, ജന്മരോഗം
തുങ്ങം മാറാം മരുന്നെന്നണിമൃദുഹസിതം
താവകം കണ്ടുദാരം;
തൻകണ്ണിന്നും മനക്കാമ്പിനുമരിയ വിരു-
ന്നെന്നുതന്നേ മതം വാർ-
തിങ്ങും ഗൌരിക്കു, ദുഃഖക്ഷപണഭരിതകൌ-
ശല്യ, ചെല്ലൂർപ്പിരാനേ.'' (5)

''മാലേയത്തെന്നൽപോലേ സതതസുരഭിലം,
മഞ്ജുവാചാം നിവാസം-
പോലേ ഹാരീ ഭുജങ്ങൈ,രഴകിലളകപോ-
ലേ സദാ ദ്യുതിശാലീ,
കാലാരേ! വാഴ്ത്ത വല്ലേൻ ജയതി ഭവദുരോ-
ഭാഗമാക്കോ കിടക്കും
ത്രൈലോക്യേ മാറു ഗൌരീകുചതടവിഹൃതാ-
ല്ലീല, ചെല്ലൂർപ്പിരാനേ.'' (6)

''ഗൌരീകണ്ഠേ കളിപ്പാൻ വിഹരണമണിര-
ങ്ഗായ, ഭസ്മാങ്ഗരാഗ-
ഭസ്മരോല്ലാസായ. രോമാവലി തടവുമുപ-
ഗ്രായ, മങ്ഗല്യഭാജേ,
ഹാരാകാരേണ തുങ്ഗം ഫണിമണിമഹസാ
ഭദ്രദീപപ്രതിഷ്ഠാം
ഭോഗം മധ്യായ, ബാലേന്ദുജലധിമകുടി തേ
നാഥ, ചെല്ലൂർപ്പിരാനേ.'' (7)

''ഇന്നിൻനാഭീതലത്തെച്ചിലർ തരുണിമവാ-
രാകരാവർത്തമെന്നേ
മന്യന്തേ, കേപി രോമാവലിലതിക മുള-
ച്ചീടുമാവാലമെന്നും,
മന്യേ ഗൌരീമനക്കാമ്പിനു കിമപി കളി-
ച്ചും തുടിച്ചും കളിപ്പാൻ-
തന്നേ തീർത്തൊരു വാപീവലയമിതി മഹാ-
ദേവ, ചെല്ലൂർപ്പിരാനേ.'' (8)

''എല്ലായ്പ്പോഴും പുലമ്പിൻറിതു രജതഗിരേ-
രുത്തമാംഗേ നവീന-
സ്വർല്ലോകാനോകഹത്തിൻതാരുകളിലുമാ-
ശ്ലിഷ്ടനായ് നിൻനിവാസം
ചൊല്ലാന്നീടും മഹേന്ദ്രാദ്യമരവരശിഖാ-
രത്നരോചിർമ്മതല്ലീ-
കല്ലോലൌഘം പുലമ്പിപ്പൂവടിയൊടു ക-
ല്യാണ ചെല്ലൂർപ്പിരാനേ.'' (9)

ഫലശ്രുതിരൂപമായ ഒരു ശ്ലോകവും ഒടുവിലുണ്ട്:

''മാത്രാതീതാനുഭാവം ജയതി തവ വിഭോ,
വെല്ലു കേശാദിപാദ-
സ്തോത്രം; നിത്യം (സമസ്തം) ജനമിഹ നിയതം
വർത്തതാം ബദ്ധമോദം
പ്രീത്യാ ദേഹാവസാനേ പരമശിവ! പദാം-
ഭോരുഹേ താവകേ ചെ-
ന്നാസ്ഥാം കൈക്കൊണ്ടു മേവീടുക, ജയ ജയ ക-
ല്യാണ ചെല്ലൂർപ്പിരാനേ.''

**ചെറുകുന്നത്തമ്മസ്തുതി:**—ചെറുകുന്നുക്ഷേത്രം (ബാലശൈലം) ചിറയ്ക്കൽ താലൂക്കിലേ തൃക്കണ്ണപുരം ദേശത്തിനടുത്തുള്ള അന്നപൂർണ്ണേശ്വരീക്ഷേത്രമാകുന്നു. ''ചെറുകുന്നത്തഗ്രശാലയിൽ വാഴുമമ്മേ തമ്പുരാട്ടി, പൊൻകോരികയിൽ ചോറുമായി വിളമ്പുകമ്മേ തമ്പുരാട്ടി'' എന്നും മററും പഴയ പാട്ടുകളിൽ ആ ദേവിയെ വർണ്ണിച്ചുകാണുന്നു. എല്ലാവർക്കും മൃഷ്ടാന്നദാനംചെയ്യുന്ന ദേവിയാണ് ചെറുകുന്നത്തമ്മ. പ്രസ്തുതസ്തോത്രത്തിൽനിന്നു ചില ശ്ലോകങ്ങൾ അടിയിൽ പകർത്തുന്നു:

''പാടേ പെട്ടെന്നുറക്കെത്തിരുകിന കബരീ-
സഞ്ചയം ചേണെഴുന്നോരേ-
ന്നീടും കല്യാണകാഞ്ചീലളിതമതിദൃഢാ-
ബദ്ധനീവീനിബന്ധം

ഊടേ തോന്നീടുകസ്സന്മനസി പഥികപ-
ന്തിക്ക മൃഷ്ടാന്നദാനാ-
ക്രീഡോപക്രാന്തമിന്നിൻതിരുവുടൽ ചെറുക-
ന്നന്നൂമെൻതമ്പുരാട്ടീ.'' (1)

''നാനാരൂപോപദംശാനവരതവർവദനാം
പാത്തു വേണ്ടുന്നതെല്ലാം
താനോ വേണ്ടും ജനാനാമിടയിടയിലറി-
ഞ്ഞാസ്ഥപൂണ്ടാജ്യപൂർണ്ണം
മാനാതീതം വിളമ്പും ഭവതിയെ വിരണൽ-
ഭൂഷണാം പന്തിമദ്ധ്യേ
കാണാമോ മാദൃശാമിങ്ങൊരുകുറി ചെറുക-
ന്നന്നൂമെൻതമ്പുരാട്ടീ.'' (2)

''ആദ്യാം താമന്നപൂർണ്ണാം പ്രതി വിരചിതമിപ്പഞ്ചകം നെഞ്ചിലേറ്റം ചേർത്താസ്ഥാം കൈക്കൊണ്ടുഷസ്സുംപൊഴുതു്'' എന്നു് ഒടുവിൽ ഒരു ശ്ലോകം കാണുന്നതിൽനിന്നു് ഈ സ്തോത്രം ഒരു പഞ്ചകമാണെന്നു വെളിവാകുന്നു. അതുകൂടാതെ വേറെയും ചെറുകുന്നത്തമ്മയെപ്പററിയുള്ള പദ്യങ്ങൾ മുൻപു നിർദ്ദേശിച്ച ഗ്രന്ഥത്തിൽ ഉണ്ടു്. അവയിൽ രണ്ടെണ്ണം കുടി താഴെ ചേർക്കാം:

''വാട്ടമററ മണികണ്ഠലോല്ലസിതഗന്ധ,മവ്വള കലുങ്ങുമാ,-
റാട്ടമാറരസി ഹാരമാല, രുചിതേട്ടമാറ വദനാംബുജം,
നീടെഴുന്നഖിലപാനഥപന്തികളിൽ നീ വിളമ്പുവതിവണ്ണമെ-
ന്റകതാരിലൊരുകുന്റ നിന്റ ചെറുകുന്റമന്ന ഗിരികന്യകേ.''

''മാരവൈരിമനമായ ചൂതമലരിൽത്തെളിഞ്ഞൊരനുരാഗമാം
ചാരുതേനധികമാസ്വദിപ്പൊരു വിദഗ്ദ്ധകോകിലവിലാസിനീ
ഏറിനോരു കരുണാംബുധൌ ഝടിതി ചാടുമീക്ഷണകലാത്മനാം
ചേരുവോരു ചെറുകുന്റമന്ന ഗിരികന്യകാമനറുപാശ്രയേ.''

**കാമാക്ഷീസ്തുതി:**—കാമാക്ഷി ശങ്കരവാര്യരുടെ പരദേവതയായ പള്ളിക്കുന്നിലേ മൂർത്തിയാണു്. ഈ സ്തോത്രം ദ്രാവിഡഗന്ധിയായ വൃത്തത്തിൽ അകാരാദിക്രമമനുസരിച്ചു രചിച്ചിരിക്കുന്നു. ചില പദ്യങ്ങൾ ചുവടേ ചേർക്കുന്നു:

''അംഭോജസംഭൂതജംഭാരിസംഭാവ്യ-
മംഭോജനാഭൻ മുദാ ശംഭുവും കുപ്പ്യ-
മൻപാന്ന നിൻപാദപാഥോജമെന്നുള്ളി-
ലൻപേണമെൻപോററി കാമാക്ഷിയമ്മേ!''

''ഉൽകണ്ഠയുംകൊണ്ടു തൃക്കാൽപ്രവാളങ്ങ-
ളുംക്കാമ്പിൽ വച്ചിൻറ വിഖ്യാതലോകക്ക്

തിക്കിൻറ ദുഃഖങ്ങളൊക്കക്കെട്ടക്കിൻറാ
ചിൽക്കാതലായോരു കാമാക്ഷിയമ്മേ!''

ഇതുപോലേ പ, പാ, പി, പീ എന്നിങ്ങനെയുള്ള അക്ഷരങ്ങളിൽ ആരംഭിക്കുന്ന മറെറാരു കാമാക്ഷീസ്തോത്രവുമുണ്ട്. ഈ രണ്ടു സ്തോത്രങ്ങൾക്കും ഗുണം വളരെ കുറയും. ഇവയെ മുമ്പു കഴിഞ്ഞ അധ്യായത്തിൽ ഉൾപ്പെടുത്തേണ്ടതായിരുന്നു. സൌകര്യത്തിനുവേണ്ടി ഇവിടെ പരാമർശിക്കുന്നു എന്നേയുള്ളൂ.

**ലക്ഷ്മീസ്തുതി:**—ഈ സ്തോത്രത്തിലേ ശ്ലോകങ്ങൾ എല്ലാം വസന്തതിലകവൃത്തത്തിൽ നിബന്ധിച്ചിരിക്കുന്നു. ''തൻറരുള്ള നീ കരുണാകടാക്ഷം'' എന്നു ചില ശ്ലോകങ്ങളും ''പുലമ്പുകയി പൂമകളേ നികാമം'' എന്നു് അവസാനമുള്ള വേറേ ചില ശ്ലോകങ്ങളും അവസാനിക്കുന്നു. ഒരു ശ്ലോകം താഴെ പ്രദർശിപ്പിക്കാം:

''കാളാംബുദാളിയൊടെതിർത്തൊരു കുരിരുട്ടെ-
ക്കാളും തിരണ്ടതിചുരുണ്ടലർചായലും തേ
നീലാളിപാളി തൊഴുവോരളകങ്ങളും മേ
മേലേ പുലമ്പുകയി പൂമകളേ, നികാമം.''

മറെറാരു ലക്ഷ്മീസ്തുതി:

''കല്മോഷം തുടരാത ചാരുകരുണാകല്ലോലമേ, കൈതൊഴാ-
മമ്മേ പാല്ക്കടലിൽപ്പിറന്ന കമലക്കണ്ണേ! നിനക്കേഷ ഞാൻ;
സമ്മോദാൽ മുകിൽവണ്ണനെ പ്രതിദിനം നോക്കും കടാക്ഷങ്ങൾകൊ-
ണ്ടെന്മേലൊന്നുഴിയേണമൻപൊടു മറാലക്ഷ്മീ! വികല്പം വിനാ.''

എന്നു തുടങ്ങുന്നതാണ്. ഇതിനെപ്പററി മുൻപു സൂചിപ്പിച്ചുകഴിഞ്ഞു.

**ചെല്ലൂരീശവിലാസം:**—ചെരുമ്പെല്ലൂർ ശിവൻെറ ആഗമികത്തെ വിവരിക്കുന്നതും അമ്പതു ശ്ലോകങ്ങൾ അടങ്ങിയതുമായ ഒരു ലഘുകാവ്യമാകുന്നു ചെല്ലൂരീശവിലാസം. അതിൽ ശാർദ്ദൂലവിക്രീഡിതത്തിലുള്ള ഒരു ശ്ലോകം ഒഴിച്ചു ബാക്കിയെല്ലാം സ്രഗ്ദ്ധരാവൃത്തത്തിൽ നിബന്ധിച്ചിരിക്കുന്നു. 'സ്രഗ്ദ്ധരാബന്ധുരാഗ'ന്മാരാണല്ലോ പഴയ മണിപ്രവാളകവികൾ. കവിത ഏററവും ഹൃദ്യമാണ്; പ്രണേതാവു് ആരെന്നറിവില്ല. ചില ശ്ലോകങ്ങൾ ഉദ്ധരിച്ചുകാണിക്കാം:

''പ്രത്യൂഷേ ഞാനുപാസേ മൃദുശയനതലേ
ശൈലകന്യാകചോദ്യൽ-
കസ്തൂരീസൌരഭാപൂരിതമണിഭവനേ,
രത്നദീപാഭിരാമേ,

നിദ്രാന്തേ വന്ദിവൃന്ദസ്തുതി സുഖശയനാ–
    പ്രശ്നവാക്യം ചെവിക്കൊ–
ണ്ടുത്ഥാനം ചെയ്തിരിക്കും വടിവു തവ മഹാ–
    രാജ ചെല്ലൂർപ്പിരാനേ!'' (1)

''അന്തർന്നാഡീം നിയമ്യ സ്ഫുരിതമപി പര–
    ബ്രഹ്മവിദ്യാം കഴിക്കൊ–
ണ്ടന്തോന്നിക്കണ്ടതെല്ലാമതു നിജമഹസാ
    ഭാവിതം ഭാവയന്തം
മന്ദം മന്ദം തുറന്നീടിന നയനപുടം
    ദേവ, സന്ധ്യാമുപാസി–
ച്ചിന്ധനാനം ത്വാം തൊഴുന്നേൻ പുലരിയിലഖിലാ–
    ധീശ ചെല്ലൂർപ്പിരാനേ.'' (2)

''വാരാളും നന്ദികേശപ്രമുഖപരിചര–
    ന്മാരെ വാരങ്ങൾതോറും
വേറേ വേറേ നിയോഗിച്ചഖിലമനുഭൂതാം
    തൃപ്തി മെത്തുംപ്രകാരം
ഓരോ കാര്യാന്തരാണാം തിരിവുകൾ തിരുവു–
    ള്ളത്തിലോക്കറിക്കൊ–
ണ്ടോരോന്നവ്വണ്ണമാകെന്നരുളിന മൊഴി തേ
    നൌമി ചെല്ലൂർപ്പിരാനേ.'' (3)

''പൂങ്കാവിൽച്ചെന്നൊരോരോ വിടവുകളിൽ വിരി–
    ഞ്ഞീടുവാനാഞ്ഞ പൂവിൽ–
ത്താർക്കുടപ്പൂക്കൾകൊണ്ടപ്പുതുമധുമണമാ–
    ദായ ചേതോഭിരാമം
ചേൺകോലും പൊയ്കതോറും ചെറുതിരകളിൽ വീ–
    ണ്ണുഴലാടിപ്പതുക്കെ–
പ്പാഞ്ഞായ് വീശും മരുന്നേളനമിഹ ഭവതോ
    നൌമി ചെല്ലൂർപ്പിരാനേ.'' (4)

''വൃത്തംകോലും തടാകത്തളികയിൽ നിറയെ–
    പ്പൊന്നൊടിത്തണ്ഡുലം ചേ–
ർത്തത്യന്തോല്ലാസി ചെന്താമരമുകുളമണി–
    ച്ചെപ്പുമൽഭാവയന്തീ
വന്നും ഫേനാന്ന ശുക്തിം മുകരവുമിഹ ചേ–
    ർത്താഗതം ത്വാമെതിർപ്പാ–
നത്യാദ്രാ ശ്രീ മുതിർന്നാരളവു ചെലവു(i) തേ
    നൌമി ചെല്ലൂർപ്പിരാനേ.'' (5)

(i) ചെലവു്=ചെല്ല് (യാത്ര).

''ആനത്തോൽകൊണ്ടുത്തരീയവുമുടൽ മുഴുവൻ
ഭസ്മവും തേച്ചുമത്താ!
ചേണാറീടുന്ന കാറാച്ചിടവടിവിൽ മുറു-
ക്കിച്ചലച്ചന്ദ്രലേഖം
മേറിപ്പൂണാരമാക്കിച്ചഫണിഗണവുമണി-
ഞ്ഞഞ്ജസാ നിൻപ്രദോഷേ
ശ്രീനൃത്തത്തിന്നു മെത്തും ചമയമനുപമം
നൌമി ചെല്ലൂർപ്പിരാനേ.'' (6)

''ഉള്ളംകുളിർക്കുമ്പോളവുമിളമലയ-
ത്തെന്നൽ ചാലേയ(2)വാതിൽ-
ക്കുള്ളൂടേ വന്നു മെയ്യിൽത്തടവി മണിവിള-
ക്കിന്നിളക്കം വരാതെ,
വിള്ളുന്നഗ്രേ വിളങ്ങുന്നഹികൾ വയർ നിറ-
ക്കുന്ന നേരത്തുകാണേ
കൊള്ളും പള്ളിക്കുറുപ്പിൻവടിവു തവ വിഭോ
നൌമി ചെല്ലൂർപ്പിരാനേ!''

ഈ കൃതികളും ഇനി പ്രദർശിപ്പിക്കുവാൻപോകുന്ന മൂന്നു ഗദ്യങ്ങളും ഉത്തരകേരളീയങ്ങളാണ്.

തൃച്ചാമരേശസ്തുതിയെപ്പോലെതന്നെ സംസ്കൃതഗ്രന്ഥച്ഛായയിൽ കൊല്ലം ഏഴാംശതകത്തിലോ എട്ടാംശതകത്തിലോ വേറേയും സ്തോത്രങ്ങൾ ആവിർഭവിച്ചിട്ടുണ്ട്. അവ പ്രായേണ അത്യന്തം ആസ്വാദ്യങ്ങളായിക്കാണുന്നു. അത്തരത്തിലുള്ള മൂന്നു ഗദ്യങ്ങളിൽനിന്നു ചില പങ്ക്തികൾ ഉദ്ധരിച്ചു കാണിക്കാം.

**രാമൻതളിഗദ്യം:**—''ജയ ജയ ജഗദീശ! ഗൌരീശ! ലക്ഷ്മീശ! സംസാരചക്രഭ്രമം തേടി നീടാർന്ന ലോകത്രയം കാത്തുമൻപോടഴിച്ചും കളിക്കിന്ന മായാമഹാനാടകാനന്ദമൂർത്തേ! പുരാരേ! മുരാരേ! ജടാവാടികായാമലച്ചീടുമംഭോജസംഭൂതിപൂർണ്ണഗന്ധങ്ങൾതന്നിൽക്കലമ്പിന്ന ഗംഗാതരംഗങ്ങളിൽപ്പൊങ്ങിയും മുങ്ങിയും നൂറു കോലുന്ന ബാലേന്ദുചൂഡാല! മാണിക്യമിന്ദ്രോപലം പുഷ്യരാഗം മഹാവജ്രമെന്നിത്തരം കാന്തി മേന്തിന്ന രത്നപ്രഭാപങ്ക്തികൊണ്ടിന്ദ്രകോദണ്ഡദണ്ഡങ്ങളാകാശദേശേ വിളങ്ങീടുമാറീടുലാവും കിരീടാന്ത! നൊറിത്തുംഗതന്നിലുദ്ഗന്ധചന്ദനാദികൊണ്ടും നിറം തേമക്കുങ്കുമംകൊണ്ടുമാകല്പമത്യന്തചിത്രീകരിച്ചിത്തുകോല്ലാസ!............മനക്കാമ്പിനും വാക്കിനും കെല്പു പോരാ നിനയ്ക്കാനഹോ! പൂകണ്ണീട്ടവാനും മഹാവേദവാക്യങ്ങളും നിൻപ്രകാശത്തെ വർണ്ണിച്ചുകണ്ടിച്ചുതൻപാർത്തുകണ്ടാലിതേതും തിരിക്കാവതല്ലെന്നു കല്പിച്ചു മേന്മേലടങ്ങിപ്പുരം തങ്ങളെച്ചിന്തമോരാം വിരന്തരത്യദ്ഭുതം ജപിച്ചുമഷ്ടവർണ്ണങ്ങളും പാതി

(2) ചാലേയം=ജാലകം.

ന്നങ്ങളും നെഞ്ചിൽ നിൻചേവടിത്താരൊപ്പിച്ചുകൊൾവാൻ വണങ്ങീടുമെൻനാഥ! രാമൻതളിച്ചേന്ന വിശൈലകമൂർത്തേ! നമസ്തേ നമസ്തേ വിഭോ!''

**പയ്യന്നൂർഗദ്യം:**—''ജയ ജയ ജഗദേകബന്ധോ! കൃപാപൂരസിന്ധോ! പരാനന്ദമൂർത്തേ! ദിനാധീശദീപ്തേ! നിറംചേരുമാമാമലപ്പെണ്ണിനും ബാലചന്ദ്രാവതംസന്നുമന്യൂനസന്തോഷദാരം വളർക്കിന്ന കൈശോരമാധുര്യചാതുര്യ! വാരാന്നിഴും വാരിരാശൌ തഴയ്ക്കിന്ന കല്ലോലജാലങ്ങൾ പോലെ പരാശക്തി....പോന്നുദിക്കിന്ന നേരത്തുടൻ തങ്കലേ പോന്നുവാങ്ങിന്ന നാനാജഗന്മണ്ഡലംകൊണ്ടു ലീലാരസംതേടുമാശ്ചര്യമുദ്രാനിധേ! ...........നാലു രൂപങ്ങളുണ്ടിന്നിതിന്നക്കോക്കിലെന്തെൻറുമേതെൻറുമാക്കും തിരിക്കാവതല്ലെൻറതത്രേ തെളിഞ്ഞുള്ളതീയാകിൻറതെൻതമ്പിരാനേ! നിന്നക്കേഷ ഞാൻ ദാസനായേൻ കനിഞ്ഞെന്നെ നോക്കേണമെൻപയ്യനൂർ വാണ ചിന്മാത്രമൂർത്തേ! നമസ്തേ നമസ്തേ വിഭോ.''

**കൊടിക്കുന്നിൽഗദ്യം:**—''ഹര ഹര ശിവ! ദാരുകാഖ്യോമഹാദാനവൻ പണ്ടു ഖണ്ഡം വരംകൊണ്ടു ഖേദേന ഗർവേണ ശൌര്യോഷ്മ കൈക്കൊണ്ടു മുല്ലാട്ടു കെല്ലോട്ടു കല്പാന്തരുദ്രപ്രവാഹങ്ങൾപോലെ നടന്നെൻറാശു നാനാമഹാദൈത്യസേനാസമേതോ വളർത്തീടുമോരോ ജഗദ്ദ്രോഹവാദം പുകഴ്ത്താവതല്ലേതുമവ്യാകുലം; നാകലോകേ കരോതി പ്രചണ്ഡാപദാനാഢ്യമാഖണ്ഡലം നീളെ മണ്ടിച്ചുമണ്ടിച്ചു ജംഭാരികിംഭീരുകിംഭേദ ലെ പാഞ്ഞു പഞ്ചാസ്യരീത്യാ ചപേടാപ്പണംചെയ്തു നേരത്തു പൊട്ടിത്തെറിക്കിൻറ മുക്താമണിസ്തോമമുത്തുംഗമത്യുംഗനാനാമലച്ഛായൽ ചുററിപ്പിടിച്ചുണ്ടമിണ്ടും നിലത്തിട്ടിഴച്ചുണ്ടയോഗ്യങ്ങളെച്ചെയ്തുചെയ്തും;...........മഹാലോകം കൊടിക്കുന്നിൽ വാണംബികേ.''

**ദശമസ്തോത്രം:**—ഏകദേശം ആ കാലത്തു വിരചിതമാണെന്നു ഊഹിക്കാവുന്ന ഒരു ദശമസ്തോത്രം കണ്ടുകിട്ടിട്ടുണ്ടു്. അതിൽനിന്നു രണ്ടു ശ്ലോകങ്ങൾമാത്രം ഉദ്ധരിക്കാം:

''എല്ല കൊല്ലുന്ന ഞെരിച്ചു മുഷ്ടിയാൽ
മല്ലവീരകല ചെയ്ത ദൈവതം
ചൊല്ലെഴിൻറ ഗുണവീര്യസമ്പദാ-
മില്ലമെന്നനസി വാഴ്ക സന്തതം.

വിഴ്ത്തി തുള്ളുമി കംസനെപ്പിടി-
ച്ചീഴ്ത്തു ജീവനെ മടിച്ചെട്ടവൻ
ഗാത്രപല്ലവനിരന്തരശ്രിയാ
ദീപ്തനെന്മനസി വാഴ്ക സന്തതം.''

**നാട്യസങ്ഗ്രഹം:**—ഇതു ചാക്കിയാർക്കൂത്തിൻെറ ലക്ഷണത്തെപ്പററി പ്രതിപാദിക്കുന്നതും മുപ്പത്തിരണ്ടു ശ്ലോകങ്ങൾ അടങ്ങിയതു

മായ ഒരു ലഘുകൃതിയാകുന്നു. 'ഇവ്യും' (ഇവയും) 'എൻറിവെട്ടും' (ഇവയെട്ടും) മുതലായ പ്രയോഗങ്ങൾ പ്രസ്തുതപ്രബന്ധത്തിൻെറ പഴക്കം സ്പഷ്ടമാക്കുന്നു. ചില ശ്ലോകങ്ങൾ ചുവടേ ചേർക്കാം:

"ശൃങ്ഗാരാദിരസങ്ങളെ,ട്ടഭിനയം നാ,ലൊൻറാഴിമ്പത്താൻപതേ
ഭാവാ, വൃത്തികളും പ്രവൃത്തിയുമിവും നന്നാലു, സപ്ത സ്വരാഃ,
രണ്ടേ ധർമ്മി,യിരണ്ടു സിദ്ധികൾ, തഥാ ഗാനങ്ങൾ പത്തൊമ്പതു, നാ–
ലാതോദ്യങ്ങ,ളരണ്ടു മൂ,ൻറിതിനെ നാം കൂത്തെൻറു കൈക്കൊണ്ടിതു.(1)

ശൃങ്ഗാരവീരഹാസ്യാ ബീഭത്സം രൌദ്രമത്ഭുതം കരുണം
നാട്യേ ഭയാനകവുമീ രസങ്ങളെട്ടേ, ന ശാന്തമവികാരി. (2)

ശൃങ്ഗാരരസം വീരം രൌദ്രം ബീഭത്സമെൻറുമിവ ജനകാഃ;
ഹാസ്യവുമത്ഭുതരസവും കരുണഭയാനകമിരണ്ടുമിവ ജന്യാഃ"........(3)

"കൂത്തെന്തെൻററിവാനായേവർക്കമൊട്ടുഷ്ടനാട്യശാസ്ത്രാണാം
സമ്പ്രതി മയാ വിരചിതം ലക്ഷണമിതു നാട്യസങ്ഗ്രഹം നാമ." (32)

**ജ്യോതിഷദീപമാല:**—ഈ ശതകത്തിൽ മണിപ്രവാളശൈലിയിൽ വിരചിതമായ ഒരു പ്രധാനജ്യോതിശ്ശാസ്ത്രഗ്രന്ഥമാകുന്നു ജ്യോതിഷദീപമാല. അതിൽ ആകെ നാലധ്യായങ്ങളുണ്ടു്. കവിതയ്ക്കു തീരെ മാധുര്യമില്ലെങ്കിലും കാര്യം പലതും സങ്ഗ്രഹിച്ചിട്ടുള്ളതിനാൽ അതിനു സംസ്കൃതാനഭിജ്ഞന്മാരായ ദൈവജ്ഞന്മാരുടെ ഇടയിൽ സാമാന്യം പ്രചാരമുണ്ടു്. താഴെക്കാണുന്ന രണ്ടു ശ്ലോകങ്ങൾ ആരംഭത്തിലുള്ളവയാണു്.

"ഗണപതിഗുരുവാണീമക്കൈവ്യാരസൌമ്യം
സുരഗുരുസിതമന്ദം രാഹുകേതും വണങ്ങി
ഗണിതമപി മുഹൂർത്തം ജാതകം പ്രശ്നഭാഗം
ലഘുതരമിഹ ചൊല്ലാം മന്ദധീധാരണായ."

"രാശിഗ്രഹഹോരാവിഭാഗസംജ്ഞാം
ഷഡ്വർഗ്ഗവും കാരകമെന്നിവെല്ലാം
സംജ്ഞാനുരൂപേണ മണിപ്രവാളൈ–
അകതാ മയാ ജ്യോതിഷദീപമാലാ."

"വെണ്ണീറും നീറകെണ്ണയും കൃതവും" "മദ്യം പച്ചയിറച്ചി" തുടങ്ങിയുള്ള പ്രസിദ്ധങ്ങളായ ശകുനശ്ലോകങ്ങൾ ഈ ഗ്രന്ഥത്തിൽ പെട്ടവയാണ്. ഇനിയും ചില ശ്ലോകങ്ങൾ നോക്കുക:

"രാഹുവൊക്കൊല്ലമാദിത്യൻ; വ്യാഴത്തെ വിധി കൊല്ലുമേ;
ബുധനൊക്കൊല്ലുമേ ചൊവ്വാ; ബുധൻ മന്ദനെയും തഥാ;

വ്യാഴമാദിത്യനെക്കൊല്ലും; ശുക്രൻ ചൊവ്വയെയും തഥാ;
ശനി ശുക്രനെയും കൊല്ലും; രാഹു ചന്ദ്രനെയും തഥാ;
സൂര്യനാക്കേതുവും കൊല്ലുമിങ്ങനെയറിവായൊക്കണം.''

അളവുകൾ, പലിശ മുതലായവയെപ്പറ്റിയുള്ള വിവരങ്ങളും ഇതിൽ പ്രതിപാദിച്ചുകാണുന്നു:

''മാസം വില പണം തൂക്കം പത്തിലേറ്റീട്ടു നൂറ്റിനാൽ
കിഴിച്ചാലുള്ള ശേഷത്തിന്നാറേകാൽക്കൊരു വിശമാം.
പന്തിരണ്ടിൽ ഗുണിച്ചുള്ള മുതൽ പത്തിൽക്കരേറിനാൽ
മുതലങ്ങവിടെക്കൂട്ടീട്ടേവം ചെയ്ക പുനഃ പുനഃ.''



### ഇരുപത്തഞ്ചാമധ്യായം

# മണിപ്രവാളസാഹിത്യം

(തുടർച്ച)

**ചില മുക്തകങ്ങൾ:—**കൊല്ലം ഏഴ്, എട്ട് ഈ ശതകങ്ങളിൽ അനവധി മണിപ്രവാളമുക്തകങ്ങൾ വിരചിതങ്ങളായിട്ടുണ്ട്. അവ പ്രായേണ നായികാവർണ്ണനാപരങ്ങളും ശൃംഗാരരസപ്രധാനങ്ങളുമാകുന്നു. ഒരേ നായികയെപ്പററിത്തന്നെ പതിനേഴാമധ്യായത്തിൽ പ്രതിപാദിച്ച ചെറിയച്ചീവർണ്ണനത്തിലെന്നപോലെ പത്തിരുപതു ശ്ലോകങ്ങളും കാണ്മാനുണ്ട്. കേരളത്തിൻെറ ഒരററംമുതൽ മറേറയററംവരെയുള്ള ദേവന്മാരെയും രാജാക്കന്മാരെയും പരാമർശിച്ചും പല ശ്ലോകങ്ങൾ അക്കാലത്തെ കവികൾ നിർമ്മിച്ചിരുന്നു. ഈ മൂന്നു പദ്ധതികളിൽപ്പെട്ട ശ്ലോകങ്ങൾക്കുപുറമേ അപൂർവമായി വിവിധവിഷയങ്ങളെക്കുറിച്ചും പല ശ്ലോകങ്ങൾ നിർമ്മിതങ്ങളായിട്ടുണ്ട്. ഏതാനും ഖണ്ഡകങ്ങളുമില്ലെന്നില്ല. പ്രസ്തുതശ്ലോകങ്ങളിൽ പലതും സഭ്യതാസീമയെ അതിലംഘിക്കുന്നതിനാൽ അവയെ കഴിയുന്നതും ഒഴിച്ചുനിർത്തേണ്ടിയിരിക്കുന്നു. ബാക്കിയുള്ളവയെപ്പററി സ്ഥൂലമായ ഒരു ജ്ഞാനം ഉണ്ടായിരിക്കേണ്ടതു് അക്കാലത്തെ സാഹിത്യചരിത്രഗ്രഹണത്തിനു് അത്യന്താപേക്ഷിതമാണെന്നതാണും. ഓരോ ശ്ലോകവും നിർമ്മിച്ചതായ ശതകം സപ്തമമോ അഷ്ടമമോ എന്നു ഖണ്ഡിച്ചുപറവാൻ നിവൃത്തിയില്ലാത്തതിനാൽ എല്ലാംകൂടി ഈ അധ്യായത്തിൽ ആവിർഭവിപ്പിക്കുന്നതാണു്. ഉദ്ധരിക്കുന്നവയിൽ അപൂർവം ചില ശ്ലോകങ്ങൾ ആറാം ശതകത്തിലും ചിലതു് ഒൻപതാം ശതകത്തിലും പെട്ടതായും വരാൻ പാടില്ലായ്കയില്ല. ചെറിയച്ചീവർണ്ണനത്തിലേ ചില ശ്ലോകങ്ങൾ ലീലാതിലകത്തിൽ പകർത്തീട്ടുള്ളതിനാൽ അതിൻെറ കാലംമാത്രം സൂക്ഷ്മമായി കണ്ടുപിടിക്കുവാൻ സാധിച്ചു.

**ശൃങ്ഗാരപദ്ധതി:—**ഒട്ടുവളരെ നായികമാരുടെ നാമധേയങ്ങളുമായി നാം അക്കാലത്തെ ശൃങ്ഗാരശ്ലോകങ്ങളിൽ പരിചയപ്പെടുന്നു. ആ നായികമാരിൽ ചന്ദ്രോത്സവദ്വാരാ നാം അറിയുന്ന (1) മേദിനീവെണ്ണിലാവു്, (2) മാരലേഖ, (3) മാനവീമേനക, (4) മാരചമന്തിക എന്നിവരെപ്പററി ചില ശ്ലോകങ്ങൾ കിട്ടീട്ടുണ്ട്. (1) ചിറയ്ക്കൽ ഇട്ടിപ്പെണ്ണു്, (2) മേദിനീബാലിക, (3) ചന്ദ്രിക, (4) മാരമന്ദാകിനി, (5) ലക്ഷ്മി, (6) കർപ്പൂരവല്ലി, (7) ദേവരശി, (8) മാരവിരുതു്, (9) ഇട്ടിമാണി, (10) കൊണോത്തര, (11) പുതിയവീട്ടിൽ ഇട്ടി, (12) വള്ളനാട്ടു് ഇട്ടി, (13) ഇട്ടിനങ്ങിണി, (14) ആനന്ദകേളി, (15) താമനിലാവു്, (16) കടന്നയിൽ ചെറുപെണ്ണു്, (17) മടത്തിൽ ഇട്ടി,

(18) കേളീരേഖ, (19) പുതുപാനാത്തു് ഇട്ടിയച്ചി, (20) ചേമന്തിലേഖ, (21) പൂവാണരേഖ, (22) കീഴ ഇട്ടിമാതേവി, (23) കനകാവലി, (24) നീവീമണി, (25) പിരളീനായിക, (26) പനയപ്പള്ളി മാണിക്യം, (27) മരതകമാല, (28) കേളീമണി, (29) മല്ലീനിലാവു്, (30) കലാകേരളി, (31) തച്ചപ്പള്ളി ഇട്ടിമായ, (32) നീലാമ, (33) തോട്ടങ്കരച്ചീതമ, (34) ആനന്ദചിന്താമണി, (35) കീർത്തിലേഖ, (36) തേമ്മേനക, (37) മാരകേളി, (38) കന്നത്തു ചീതമ, (39) കീർത്തിചന്ദ്രിക. (40) തളികുന്നിൽ ഇട്ടിതേവി, (41) പാലക്കോട്ടു ചെറുചിരുതേവി, (42) കേരളീവെൺനിലാവു്, (43) വെള്ളത്തു ചേരിക്കൽ ഇട്ടിച്ചിരുതേവി, (44) വീണാവതി, (45) രാജലേഖ, (46) ബാലനീവി, (47) മേദിനീമേനക, (48) രാജചിന്താമണി, (49) കരുമത്തിൽ ഉണ്ണുനീലി, (50) മാക്കം, (51) തയ്യിത്തലത്തു് ഇളയച്ചി, (52) മാളു, (53) നാകലതേവി മുതലായി വേറെയും പല സുന്ദരിമാരെപ്പററി ശ്ലോകങ്ങൾ കാണമാറുണ്ടു്.

ഇത്തരത്തിലുള്ള സ്ത്രീവർണ്ണനത്തിന്റെ ആഗമമെന്തെന്നു ഞാൻ ഇരുപതാമധ്യായത്തിൽ സൂചിപ്പിച്ചിട്ടുണ്ടു്. ചിലപ്പോൾ അന്യന്മാരുടെ അപേക്ഷയനുസരിച്ചാണു് തങ്ങൾ ആ സ്ത്രീകളെ വാഴ്ത്തുന്നതെന്നു കവികൾതന്നെ കണ്ഠതഃ പ്രസ്താവിച്ചിരിക്കുന്നു. "ചൊല്ലേറും വെൺപലക്ഷ്മാരമണഗുരുനിയോഗേന ഭോഗാതിരേകാൽ..........കൊയണോത്തരാഢ്യാം കല്യാണീമാരഹോ ഞാൻ കനിവൊടു ഭവതീം വാഴ്ത്തുവാനുദ്യമാതേ" എന്നു് ഒരു കവി പറയുന്നു. "തയ്യിത്തലമെഴുമിളയച്ചീ, തവാങ്ഗം ഗുണശ്രീസന്തത്യൈ ദേവനാരായണഗുരുകൃപയാ വാഴ്ത്തുവാനാരഭേ ഞാൻ" എന്നും ആ ശ്ലോകത്തിന്റെ പ്രണേതാവുതന്നെയോ അപരനോ ഉദീരണം ചെയ്യുന്നു. ഈ നിർദ്ദേശങ്ങളിൽനിന്നു തെക്കുംകൂർ രാജാവും അമ്പലപ്പുഴ രാജാവുമാണു് യഥാക്രമം കൊയണോത്തരയേയും തയ്യിത്തലത്തു് ഇളയച്ചിയേയും പ്രശംസിപ്പിച്ചതു് എന്നു് ഊഹിക്കാം. 'കൊയണക്ഷമാരമണവംശമണിപ്രദീപം' എന്നു് ആദ്യത്തെ നായികയെ കവി വർണ്ണിക്കുന്നതിൽനിന്നു് ആ സുന്ദരി ഒരു ക്ഷത്രിയയാണെന്നു സങ്കല്പിക്കാം. കായംകുളം രാജവംശത്തിലെ 'ഉത്തരാചന്ദ്രിക' എന്ന കുമാരിയുടെ ഭർത്താവായ ഉണ്ണിരാമൻതന്നെയാണു് ആ നായികയെ പരാമർശിക്കുന്ന പ്രശസ്തിപദ്യങ്ങളുടേയും പ്രണേതാവു് എന്നുള്ളതു്

"ഉണ്ണിരാമൻ വരും ഭോന്നയി തവ തിരുമെയ്
വാഴ്ത്തുവാനാസ്ഥ കൈക്കൊ-
ണ്ടന്യൂനം താൻ മനസിലൊരുപൊഴുതുമെടോ
താവകം പൂവലങ്ഗം;
എന്നെല്ലാമുത്തരാചന്ദ്രികമലർമകളോ-
ടങ്ഗനാമൗലിതന്നോ-
ടിന്നേവം ചൊല്ലു തോഴാ, കനിവു മയി കല-
ന്നീടുവാനുദ്ധമോദം"

എന്ന പദ്യം നോക്കുക. ''ഞാനിങ്ങമിതരസമിടപ്പള്ളിനിന്നൂഢമോദം'' എന്നു പറഞ്ഞിട്ടുള്ളതിൽനിന്നു് അദ്ദേഹം അന്നു് ഇടപ്പള്ളിയിൽ താമസിച്ചിരുന്നിരിക്കാമെന്നും അനുമാനിക്കാം. സാധാരണമായി ധനം മാത്രമായിരുന്നു തങ്ങളുടെ സാഹിതീവ്യവസായത്തിനു കവികൾ നായകന്മാരിൽനിന്നു പ്രതീക്ഷിച്ചിരുന്ന സമ്മാനം. അതു ലഭിക്കാതെ വരുമ്പോൾ അവർ നൈരാശ്യഭരിതരായിത്തീർന്നതിനും ദുഷ്കവികളെ അധിക്ഷേപിച്ചതിനും ചില ഉദാഹരണങ്ങളാണു് താഴെപ്പകർത്തുന്നതു്:

''കിടപ്പുവിനൊക്കിടവാതവിനോ–
ടിണച്ചതിക്ലിഷ്ടമനാചിതാനി
പദാനി കാൺ മൂരികളെക്കണക്കെ–
ക്കവിക്കരിങ്കയ്യർ പിണയ്ക്കുമാറു്.'' (1)

''ഒട്ടേടം പ്രതിഭാവിലാസ,മൊരിടം കേട്ടിട്ടു കാവ്യാശ്രയം,
കട്ടിട്ടൊട്ടൊരു ഭാഗ,മൊട്ടൊരനുരാഗോത്സാഹമാനോത്ഭവം,
കൂട്ടുമ്പോൾ വിധിയെന്നു കാണമൊരിടത്തോളം പത്തു നാലും
കൂട്ടിച്ചാലൊരു പദ്യമായ്ത്തിരിയുമെന്നാശാ പരം മാദൃശാം.'' (2)

''നാട്ടാർകാവ്യമകം കുറിച്ചു പുലരെക്കൂട്ടൊട്ടു താനോർത്തതും
കൂട്ടിക്കൊണ്ടു ചമച്ചു ചാരു പിടിപെട്ടന്നന്നവദ്യോൽകരാൻ
പാട്ടോ മാറു ചിലോകമോ പുനരിതെന്നോരാതെ നാട്ടച്ചിമാർ–
വീട്ടിൽപ്പുക്കു പണം കൊതിച്ചു കവി കെട്ടീടും കവിഭ്യോ നമഃ.''(3)

''പൈന്തേനോലും ചിലോകം പരിചിനൊടു നിര–
ത്തിത്തിരുത്തിച്ചമച്ചി–
ട്ടെന്തേ ചേതം മെനക്കെട്ടൊരു തടിയനിതു–
ന്നങ്ങു ചൊല്ലുന്നതാകിൽ?
എന്തോ കുറം നിനച്ചാൽ നിനവു തരുണിമാ–
ക്കെന്റു കുറിട്ടു കണ്ടി–
ട്ടിന്റീ പദ്യപ്രബന്ധം ചുവ പെരിക വരി–
ന്റീലെടോ മാദൃശാനാം.'' (4)

''ഓരോരോ കൂരതോറും പുലരുമളവിലേ
പുക്കു ചുറ്റും പറഞ്ഞി–
പ്പാരിൽപ്പോരിന്റെ കള്ളച്ചെറുമികളെ വിളി–
ച്ചോരു ചേരിട്ടുകൊണ്ടു്
വൈരാഗ്യം കൈവരുത്തുംപരിചു ചില ചിലോ–
കങ്ങളച്ചോ! ചമയ്ക്കും
വീരന്മാരെത്തൊഴിന്റേൻ പകലിരവനിശം
നിന്റു കമ്പിട്ടു ഞാനോ.'' (5)

സ്ത്രീകൾക്കു കള്ളപ്പേരിടുന്നതിനെപ്പറ്റി ലീലാതിലകകാരൻ വിവൃതമായി അവഹേളനം ചെയ്തുവെങ്കിലും അതു വനരോദനമായാണു് പരി

ണമിച്ചത്. "മുഗ്ദ്ധേ കേളത്തരാചന്ദ്രികേ മമ മയി തേ നല്ലിരോൻ നാമധേയം" എന്നു് ഉണ്ണിരാമൻ പറയുന്നതു നോക്കുക. വേറെയും ഞാൻ മുൻപു കുറിച്ച പട്ടികയിലെ പല പേരുകളും അയഥാർത്ഥങ്ങളാണെന്നു വായനക്കാർക്കു കാണുവാൻ പ്രയാസമില്ലല്ലോ.

അമൃതനിഷ്യന്ദികളായ ചില ഒറ്റശ്ലോകങ്ങളെ അടിയിൽ ചേർക്കുന്നു. മണിപ്രവാളകവിതയ്ക്കു് അക്കാലത്തുണ്ടായിരുന്ന അനല്പമായ അഭ്യുത്ഥാനത്തിന്നു് അവയെല്ലാം ഒന്നുപോലെ സ്മാരകസ്തംഭങ്ങളാണു്. പുനം, ശങ്കരകവി മുതലായ സുഗൃഹീതനാമാക്കളുടെ വാങ്മയങ്ങളും ആ കൂട്ടത്തിലുണ്ടായിരിക്കണം.

1. സൌന്ദര്യവർണ്ണനം:

"വക്ത്രാംഭോജന്മ കൈലാസവദലമളകാ-
ലങ്കൃതം, കൊങ്കയുഗ്മം
വൃത്രാരാതേരുദാരം കലിശമിവ പരി-
ച്ഛിന്നസാരം ഗിരീണാം,
മധ്യം മത്തേഭവൽ തേ പിടിയിലമിഴുവോ,-
ന്റൊത്തിയും ചിത്രമത്രേ
മുഗ്ദ്ധേ, കേളത്തുമാതേ, വപുരുദധിരിവാ-
ഭാതി ലാവണ്യപൂർണ്ണം." (1)

കാളാംഭോധരപാളി താളി പിഴിയും കാറ്കരിപ്പുകഴ,-
ഴ്ത്തോലുന്നായ മുഖാവലോകസമയേ നെയ്‌വജ്ജുമിച്ചന്ദ്രമാഃ,
കോലത്താർശരട്ടമിപാലകനാകക്കുംഭം തൊഴും പോർമുല,-
ത്തൂലക്കളൊട്ട നിന്നെ വാഴ്ത്തുവതിനിൻനാമല്ല കൌണ്ണോത്തമേ." (2)

"ശൌരേരാദ്യാവതാരം തരളമിഴിയുഗം;
വാക്കു ഗീർവ്വാണമുഖ്യാ-
റാരം; വക്ഷോജഭാരം ത്രിപുരഹരകരോ-
ല്ലാസിനീ ചാപവല്ലീ;
മാരൻപൂമേനിയല്ലോ കൊടിനടുവു; മഹാ-
മന്ദരാദ്രിം വിരോധം
വാരാതേ താങ്ങുവോൻറിപ്പുറവടി പിരളീ-
നായികേ, താവകീനം." (3)

"കാർമേഘം കൈതൊഴേണം മലരണിപുരിചാ-
യല്ലു; ചില്ലിക്കമമാ!
കാമക്കോൽവിൽ തൊഴേണം; മഴലമിഴിയുഗ-
ത്തിന്നു പെണ്മാൻ തൊഴേണം;
പോർമാതംഗം തൊഴേണം തവ ഗമനമതി;-
ന്നിൻറിളംപോർമുലയ്ക്കോ
ഹാ! മുഗ്ദ്ധേ! മാരചേമന്തികമലർവനിതേ!
ഹേമകുംഭം തൊഴേണം." (4)

''എന്നെക്കൊണ്ടെന്നു നില്ക്കുന്നിതു മുലകളും;
മന്ദഹാസത്തിനോ നിൻ–
മുന്നിൽപ്പോരേണമല്ലോ; ചികുരമതരിശ–
പ്പെട്ടു പിന്നിൽക്കിടന്നു;
കണ്ണല്ക്കോൺ മയറുന്നിതു സുമുഖി! നടേ–
തന്നെ വാഴ്ത്തണമെന്നോ;–
ഉന്നിച്ചാലൊന്നുമല്ലേൻ തിരുവുരു പുകഴ്വാൻ
മേദിനീമേനകേ! ഞാൻ.'' (5)

''നീടേറ്റും നേത്രയുഗം കയൽ മകരമലെ–
ന്നോർത്തു കൊത്തീട്ടമല്ലോ;
പേടിക്കും ചക്രവാകം പുരികുഴൽനികരം
കണ്ടിരുട്ടെന്നുദാരം;
ഓടിപ്പോം ഖിന്നമന്നപ്പിട തവ നട ക–
ണ്ടേറാ;മെന്നാലിദാനീം
ക്രീഡിക്കൊല്ലാ സുശീലേ! പുനരപി വിമലേ
നീ ജലേ രാജലേഖേ!'' (6)

''മാധുര്യം പാക്കിലൊന്നേ തവ കളമൊഴിയും
വീണയും; പ്രാണമിത്രം
പാഥോജത്തിനു വക്ത്രം; പുരികുഴൽ കിരിയും
മേദുരം നീരദാനാം;
ചൂതിന്നല്ലോവിൽ പൂവൽപ്പുണർമുല; മണിവാ
തമ്പിരാൻ ചെമ്പരുത്തി;–
ക്കേതേനും ചാച്ചു തോന്നും കുവലയദലവും
നേത്രവും കീർത്തിലേഖേ!'' (7)

''നിർമ്മാതുർന്നിരവദ്യരത്നരചനാസീമയ്ക്കു, നാനാവ്യ–
ഭ്രാമാനന്ദസുധാതരംഗിണിതനീ,കല്ലോലലീലാനിധേഃ,
കസ്ത്രാഘം തുടരാത വെണ്മതികല,ശ്ലേഷാഴിനീർ ചൂഴമീ
മന്മേൽമാതർമണിക്ക, മാരവീരതിന്നുള്ളൊന്നു മന്ദാനനം.'' (8)

2. പ്രത്യംഗവർണ്ണനം (i) മുഖം:

''മന്ദാത്മാ പുനരന്തിപാടു പെരുമാറിപ്പോമൊരുക്കാ,ലൊളി–
ച്ചന്നേ പോന്നു നിശീഥിനിക്ക ചിലനാൾ, കാണാം നിശാമധ്യാന്തരേ,
എൻതോഴാ! മുഴുവൻ നടക്കമൊരുനാ,ളൊട്ടും വരാതേകദാ
ചന്ദ്രോദയം മമ ചന്ദ്രികാമുഖരുചിം കല്പാനനാല്പാശയാ.'' (9)

''കലാമുരുക്കൂട്ടി നടക്കമൊട്ടേ;
കലാമഴിക്കും വികളങ്കനാവാൻ;
കലാമണിപ്പെൺമുഖസാമ്യമൊപ്പാൻ
കലേശനാലെത്ര പണിപ്പെടിന്നു.'' (10)

(ii) കടാക്ഷം:

"ഊനം തട്ടാത കാന്തിപ്രസരനവസുധാ-
പൂരിതേ വാരിരാശൌ
സാനന്ദം മന്ദമാന്ദോളിതതരളലസ-
ച്ചില്ലിവല്ലീതരങ്ഗേ
ന്നൂനം താഴ്ന്റ ലോലാളകവലയിലക-
പ്പെട്ടുഴന്റിട്ടിയച്ചീ,
മീനദ്വന്ദ്വം കളിക്കിന്റിതു തവ നയന-
ച്ഛദ്മനാ പത്മനേത്രേ." (11)

"കാന്തേ! കണ്ണങ്ങളോടേററളവു വഴി കൊടാ-
ഞ്ഞുള്ള കോപേന താമ്രാം
കാന്തിം കൈക്കൊണ്ടിതെന്റോ പാവർ ചിലർ നിസ-
ർഗ്ഗാരുണോപാന്തകാന്താം;
ഞാൻ തേറേനിട്ടിയച്ചീ, പുനരിതു കഥയേ
സന്തതം മൈന്തർചിത്തം
ചീന്തീടുംനേരമേന്തീടിന രുധിരകണാ-
ലങ്കൃതം നിൻകടാക്ഷം." (12)

"കിന്ത്വില്ലജ്ജാവനമ്രാൻ പ്രണയനവലതാ-
പല്ലവാൻ, മെല്ലവേ കീ-
ഴഞ്ചും സമന്ദഹാസദ്യുതിശകലാവലാ-
കാവലീബാലമേഘാൻ,
അഞ്ചന്നസ്സൃഷ്ടതാനാവിരതതരളാൻ
പേറ്റുമിന്നേത്രലക്ഷ്മീ-
സഞ്ചാരാനിട്ടിയച്ചീ, പുളകനവമലർ-
ത്തോപ്പണിഞ്ഞതല്ലനോ ഞാൻ?" (13)

"ആമോദാൽക്കാണ്മനോ ഞാനവികലമിളകീ-
ടിന്റ ലജ്ജാഭിരാമാ-
നാമൂലസ്നിഗ്ദ്ധഹാസാങ്കുരമിടപെരുകീ-
ടിന്റ കമ്രാനുപാതാൻ
ആമന്ദം മാരുതാന്ദോളിതകമലപലാ-
ശാവലീലോലലോലാൻ
പ്രേമാർദ്രാനിട്ടിയച്ചീ, നവലളിതകലാ-
കങ്കടാൻ നിൻകടാക്ഷാൻ." (14)

3. നായകന്റെ ചാടൂക്തി:

"ചരണതളിർ തലോടും; കൂടവേ പുഷ്പമാലാം
പരിചിനൊടു ഭരിക്കും; പിൻനടക്കും പ്രയാണേ;
ഒരുപൊഴുതിലുമച്ചോ! വേർവിടാ വക്രഭാവം;
പരിജനമിവ ഭദ്രേ! വേണി കൌണോത്തരേ, തേ." (15)

''ചൊല്ലേറും കാമുകീകാമുകകലഹകലാ-
പാടനാശ്ചര്യവിദ്യാ-
കല്യം, ത്രൈലോക്യലക്ഷ്മീമണിമുകുര,മന-
ങ്ഗാഗമാദ്വൈതസാരം,
സ്വർല്ലോകപ്രാതരാശം, ത്രിപുരഹരജടാ-
രത്നം,മാഖണ്ഡലാശാ-
കല്യാണം, കാൺക കൈവണോത്തരമലർവനിതേ,
സുന്ദരം ചന്ദ്രബിംബം.'' (16)

''വാരാർന്നീടിൻറ താരാനികരമദജലം
വാർത്തു നൽക്കേതകീനാം
താരെന്നും കൊമ്പുമാ വൻപൊടു പുകരുമണി-
ഞ്ഞേതഷ ഖദ്യോതജാലൈഃ,
നീരാളം മേഘനാദൈരുടനലറി മഴ-
ക്കാലമാം വാരണേന്ദ്രൻ
പോരിന്നായാതനായാൻ കരളൊടു പിരളീ-
നായികേ! താവകീനാം.'' (17)

''വേർപാകിച്ചു തഴച്ച വേഴ്ച മുഴുവൻ ഞാനെന്നിലേ നാലു നാ-
ളാപാദിച്ചു മറച്ചുവച്ചു പുലരാന്തച്ചെന്തഴാറീടിനേൻ;
രൂപാലോകസുഖാഗമേ നിലകലച്ചെന്മേൽ നിരച്ചീടുമീ-
ന്നാപാപിപ്പുളകങ്ങളാം മാരവീരുതേ! ചൊല്ലിൻറിതെല്ലാരൊടും.'' (18)

''പീനോത്തുങ്ഗം ചുമപ്പാൻ പണി പരമണിമൽ-
ക്കൊങ്കമൊട്ടെങ്കിലും നീ
പാലഞ്ചും വാണി! നാലഞ്ചടി വടിവിൽ നട-
ന്നീടു വാടാതശോഭം;
ലോലംബാലോലലീലാകലമഴകിലഴി-
ഞ്ഞാശു ചെമ്മേ നിലം മേ
നീലമ്മേ! നീലമമ്മേ! ചികുരഭരമടി-
ക്കിൻറതൻപോടു കാണ്മാൻ.'' (19)

''ഭങ്ഗ്യാ മേല്പോട്ടു കെട്ടീടിന ചികുരഭരം,
കാമുകാലോലലീലാ-
രങ്ഗേ നീലാംശുകത്തിന്നിടയിൽ നിഴലെടു-
ക്കിൻറ കാഞ്ചീനികേതം,
തിങ്ങും താംബൂലഗർഭം കവിളിൽ മതി തെളി-
ഞ്ഞെണ്ണയും തേച്ചു നില്ക്കും
നിൻകോലം കാൺകിലപ്പോളുടനെരിപൊരിയാം
മാരനും മാരലേഖേ!'' (20)

"പൊല്ലുമ്പം വെന്ന കോലത്തുടവടിവു,മിണ-
ക്കം വരത്താമിൽ വിങ്ങി-
തതിക്കം തൈക്കൊങ്കമൊട്ടും കുവലയരുചി കൈ-
ക്കൊണ്ട മൈക്കണ്ണു രണ്ടും,
അക്കുന്ദൽപ്പൂന്തഴക്കാന്തിയുമണിമുറുവൽ-
പ്പൂവും താവകം ക-
ണ്ടൽകം മൽകം മനക്കാമ്പിതു പുനരറിയാ
പൂയമേ! ഞായമേതും." (21)

"സ്രോതസ്വിന്യാം കുളിക്കുന്നളവു മമ തളി-
ക്കുന്നമന്നോമലോറം
മോദത്തിൽപ്പാർത്തു ഞാൻ നിന്നളവു ഗളതല-
ത്തോളവും മഗ്നഗാത്രീ;
ഫുല്ലതിട്ടിത്തൈവിവക്ത്രം, വികചകമലമേ-
ത്തെന്നു കാർവണ്ടു കണ്ടു-
ക്കെന്നിത്ഥം വലഞ്ഞോരളവു, വരിക നീ-
യെന്നിതാമന്ദഹാസം." (22)

"ആരാമേ കാൺ വസന്തോത്സവമയി ദയിതേ,
ചാരുപീയൂഷധാരീ
താരേശൻ തന്ത്രി തൂകുന്നിതു വിമലനിലാ-
വായ ഹവ്യം ദിഗന്തേ;
മാരായൻ മാമരാളീ നിജമധുരരവം
വാദ്യഘോഷം തുടങ്ങീ;
നേരേ നാം പോക കാണ്മാ,നലർചരനിഹ കോ-
യിമ്മ തേന്മാവല്ലീ!" (23)

"ഏക്കാലും വഴി മൃദുഭാഷിണി! മുലക്കുന്നും ചുമന്നങ്ങുജ-
പ്രൗക്ഷ്യാങ്കേണ നടന്ന നിൻ നട നിനയ്ക്കുമ്പോൾ നടുക്കം വരും;
മൽക്കൈകൊണ്ടിടയിൽത്തൊടുംപൊഴുതിലും മാഴ്കിത്തളർന്നീടുമി-
ത്തൃക്കാൽച്ചെങ്കമലങ്ങൾ മാരവിരുതേ! കല്ലോവലത്തിലയോ?" (24)

"നിൻകോപേ മമ രാജചന്ദ്രിക വഴങ്ങീലങ്കപാളീമനി,-
ക്കെന്റ്കൂരതമസ്സിതോക്കേടോ തരുന്നു ഞാൻ പോവാൻ തുനിഞ്ഞീടിനാൻ;
കുന്നോൺകൊണ്ടൊരനങ്ങുചങ്ങല പിണച്ചെൻകാല്ക്ക ചേർത്തീടിനാൾ
തൻകൊങ്കയ്ക്കുള്ളോരപൂർവഹാരലതയും ബാഷ്പേണ മൽപ്രേയസീ." (25)

"ഫുല്ലചാരുതരമല്ലികാമുകുളകാന്തമധുരസം നുക-
ർന്നുല്ലസല്ലളിതഭൃംഗഝങ്കൃതി കലർന്നു മന്ദമന്ദാരം
നല്ല നല്ല സരസീഷു മുങ്ങി, നളിനേഷു തങ്ങി, വന്നൊ ചല-
ച്ചില്ലിവല്ലിവലയേ വലന്തമദിരാക്ഷ നാരി! മലയാനിലം." (26)

‘‘കാണാഞ്ഞാൽ മനസാ മാനുകളയും കാരുണ്യമുള്ളോരെയെ-
ന്നേണാങ്കപ്രതിമാനനേ! ജളർ പറഞ്ഞീടുന്നതോർത്തീടൊലാ;
വീണാലാപിനിമാർകലാഭരണമേ! കേളോമലേ! നമ്മിലി-
ക്കാണായോരനുരാഗവല്ലരി കരിഞ്ഞീടാ പിരിഞ്ഞീടിലും.’’ (27)

‘‘വാരമ്പും മാലതീനായിക മധുമൊഴി കൈ
ക്കൂപ്പി നിന്നോരു നേര-
ത്താരാൽത്തെൻകൈലനാഥനൊരു ജളത വിശേ-
ഷിച്ചുമപ്പോരംപ്പിണഞ്ഞു;
താരാർമാതെന്നു കല്പിച്ചുപചിതകുതുകം
വിഷ്ണുതാനൊന്നു കൂടെ-
പ്പോരായ്വാനെന്നു ചോദിച്ചളവതിനു ചിരി-
ച്ചീടിനാളദ്രികന്യാ.’’ (28)

4. വിരഹാവസ്ഥാവർണ്ണനം:

‘‘ആമാകിൽപ്പുരദേവതേ, വിരഹിണാം നിദ്രേ! നിനക്കെങ്കിൽ നീ
കാർമേഘക്കുഴലാം കിടക്കമായിൽക്കൊണ്ടേക്കിടത്തീടു മാം;
ശ്യാമായാമതിമാത്രലോഹിതപദാമീ പാവമയ്യോ! നട-
ത്താമോ നാകലതേവിയാം നതമുഖീം മാർഗ്ഗേ മഹാസങ്കടേ?’’ (29)

‘‘മുത്താരം വിളങ്ങിൻറണിമുല പുണർവാൻ
ദൈവയോഗം വരുന്നാ-
ളാമത്രേ, സംഭ്രമിച്ചാലതു പുനരറി-
ഞ്ഞില്ല താപാതിരേകാൽ;
കാമത്തീകൊണ്ടു വേകിൻറകതളിരിലിരു-
ന്നങ്ങനാരതമേ! നീ-
ന്നോമൽപ്പൂമേനി വേമെൻറിതു മനസി ഭയം
മേദിനീവെണ്ണിലാവേ.’’ (30)

‘‘നിൻനേത്രത്തൊടുനേരെനിക്കു രജനീ; വൈവശ്യമോമന്നുല-
ക്കന്നോടൊക്കു,മുറക്കമെന്നു സുഖമെൻറിത്യാദി മദ്ധ്യോപമം;
ധന്യേ, മാരരുരാൽ നിതംബസദൃശം; നിന്നെപ്പിരിഞ്ഞീടിനാൽ
നിന്നെക്കണ്മതിനാണുപായമിവയോരോന്നോർത്തു കൈവണോത്തരേ.’’ (31)

‘‘മൂത്ത ശൈലമുന മുല്ലമാല: പനിനീർ കഠോരഗരളദ്രവം;
പൂത്തശോകമരമോർത്തുകാണ്കിലൊരു മൂർത്തി ഭക്ഷിതുമനാക്ഷണ
വാസ്തവം പാകിലിന്ദുമണ്ഡലമെനിക്കു കാലകരവാളി, കൈ-
ണോത്തരേ, ഗുണഗണോത്തരേ, തവ വിശങ്കടേ വിരഹസങ്കടേ.’’ (32)

‘‘കലുഷതയൊടടുത്തും, പേപ്പെട്ടും കോപ്പെട്ടുത്തും,
പലവഴി ശരമെയ്തും, കണ്ണുനീർ പെയ്തുപെയ്തും,

മലർശരനമെനിക്കും നിദ്ര ചൊറില്ല തയ്യി–
ത്തലമെഴുമിളയച്ചീ, ഹന്ത! ചൊറന്തിയായാൽ.'' (33)

''നിൻകാല്ക്കൽച്ചേരുവാൻ വന്നനുദിവസമഴി–
 ഞ്ഞാമലർച്ചായൽപോലല;
കൊങ്കാർമെൽക്കൊങ്കമൂലം മെലിവനണിനട–
 പ്രായമാരോമലേ! ഞാൻ;
കണ്ടേകാൺപോലേ വളപ്പേൻ ചപലത നിതരാം;
 മാറിലെത്താലിപോലേ
ഭങ്ഗ്യാ വാണീലൊരിക്കാലത്തു പുനരിഹ മാൽ
 മാരചാമന്തികേ! മേ.'' (34)

''മാനംമേറിന നീ കനംകനൽ ചൊരിഞ്ഞിതിന്നോ വരുന്നതെന്മെൻ
പ്രാണാപായമഹോത്സവം തവ കരുത്തുണ്ടെങ്കിൽ വെൺതിങ്കളേ!
നാനാലോകർ ചിരിക്കുമാറെരിപൊരിക്കൊണ്ടിങ്ങിരിക്കേണമോ
നാണംകെട്ടിനി മാരകേളിതിരുമെയ്പൂണാത മാപാപി ഞാൻ?'' (35)

''കോലം നേർപാതിയായീ ബത; കുസുമശരൻ
 വൈരി; വെൺതിങ്കൾ ചൂടാ;–
മാലേപം ചാല വെണ്ണീ; ഗരമപി വിഷ–
 പ്രായമോക്കും ദശായാം;
ലീലാരാമം ചിതാകാനനം; മന്ദമയം
 ചിത്രകം; ചിത്രമേവം
ബാലേ! മേ വന്നുകൂടീ ഗിരിശത പിരളീ–
 നായികേ! നിൻവിയോഗേ.'' (36)

''വിസ്താരം പക്ഷപാതം തവ തരുണി, മനോ–
 മാലിമിക്കെങ്കൽ മന്യേ;
രമ്യാകാരേണ കാണായിതു ബത! മുവൽ–
 പ്പാമരം വാമനേത്രേ!
മന്ദാരാകുന്ന ധന്യത്തരുനട്ടവിലട്ട–
 ക്കിൻതുണ്ടിന്നുനാളെ–
ച്ചേതോ നിൻകൊങ്കമൊട്ടാം കനവിയ കനക–
 ക്കപ്പൽ കപ്പൂരവല്ലീ!'' (37)

''തേമ്പാത രാഗരുചി കാമിനിയിട്ടിയെന്നും
കാമ്യാങ്ഗി! നിൻവദനമൊന്നു മുകപ്പനോ ഞാൻ,
തേൻ പെയ്തുപെയ്തു മണമാന്നു നിറന്ന പുത്തൻ–
മാമ്പൂനറുന്തളിരിളങ്കയിലെന്നപോലേ?'' (38)

''മന്ദം തൂകുന്ന മന്ദസ്മിതവിമലനിലാ–
വോദയം കണ്ടു പാർമേ–
ലന്തർമ്മോദം കളിക്കും തിമിരനിചയമൊ–
ന്നിച്ചു കാൺ നിൻപദാന്തേ
ചിന്തും താപേന വീഴുന്നു പുരികഴലാം
ചേതു കൈക്കൊണ്ടഴിഞ്ഞെൻ
കാന്തേ, ഞാനൊന്നപോലെ ശിവശിവ ചെറുമാ–
ക്കൽത്തകം ജീവനാഥേ!'' (39)

''ചരിതം നെട്ടമാക്കൽ മേവുമിട്ടി–
ച്ചിരുതേവീ! കളർകൊങ്ക നീ തരാഞ്ഞാൽ,
അരുളീടുമെനിക്ക ദേവനല്ലാർ–
പ്പെരുമാളുർവ്വശി ത്തനമിന്നുതന്നെ.'' (40)

''ഇപ്പാപംകൊണ്ടവാറേ പറവിതു; പകലേ
പാതിരായെന്നു തോന്നും
നിഷ്പാദിക്കുന്ന നീലാംബുദനിചയമയം
ജാതമാശാവകാശം;
ഉല്പാട്ടിക്കൽപലാന്തർല്ലവിപുലവിലോ–
ലാക്ഷിമാർതമ്പിരാട്ടി–
ക്കെപ്പോഴും തോഴ! നമ്മെപ്രതി ഗതകരുണം
മാനസം മാനസന്നം.'' (41)

''ഓത്തേൻ മേഘനിനാദമന്ദകമഹാഹൂങ്കാരമെന്നാർത്തനായ്;
വിത്തേൻ മേചകഭൃംഗരാക്ഷസകുലാലോകേ വിയോഗേന ഞാൻ;
താപത്തിൻമേലിഴുകുന്ന തെന്നലൊരിവാഗ്ലൊറൊത്തുഷ്ണം കണ്ണുനീർ
നാഥേ ഞാൻ; മേദുരചന്ദ്രികാഗ്നിയിൽ വളത്തേനെന്നി തേനേരവകേ!''(42)

## രാജപ്രശസ്തിപദ്ധതി:—

1. അമ്പലപ്പുഴ ചെമ്പകശ്ശേരി രാജാവു്:

''ദാസ്യതപത്തിന്നിരിപ്പായഴകിനു നിലമേ!
സാദരം ഭൂരമണ്യാ
മാറിൽച്ചേരിൻറ ചാരുപ്രസരകിരണമാ–
ണിക്യമേ! മാനസിനേഹാ!
പാരെപ്പോഴും ചിരം പാലയ ഭവദഹിതാൻ
ചൂണ്ട വാനോർവധൂനാ–
മാരപ്പോർകൊങ്ക തേടിടിന സുചരിതമേ!
ദേവനാരായണാ! നീ.'' (43)

"ഗാത്രം കാമപ്പദപ്പം വിരവൊടു കളയും;
വാക്കു പീയൂഷവേണീ;
വൃത്രാരാതിക്കുമച്ചോ! മനസി ബത ഭയം
വാച്ചുപോൻറിപ്രതാപം;
ചിത്തം സൌജന്യപാത്രം; നയമപി ധിഷണം
തികരിപ്പോൻവു; പാത്താ-
ലത്യന്തം ചിത്രമല്ലോ ഗുണമിതു സകലം
ദേവനാരായണാ! തേ." (44)

2. കായംകുളത്തു രാമവർമ്മരാജാവു്:

"കല്യാണാകര! രാമവർമ്മനൃപതേ! നിൻകീർത്തി ചന്ദ്രോജ്ജ്വലാ
ചൊല്ലവും ഭുവനേ പരന്ന സമയേ ജാതം തുലോം വിസ്മയം;
വല്ലാതെ കുമുദം വിരിഞ്ഞു പകലേ; കൂമ്പീ പയോജം തുലോ;-
മല്ലേ ചാരുചകോരികാകുലമുടൻ ചാടീ കുടിച്ചീടുവാൻ." (45)

"പാർമേലെല്ലാം നടന്നാളുടനുദധി കട-
ന്നാളതിൽക്കാറു വിചിത്രം
(വാർമേരും) നാകലോകേ തെളിവൊടു വിളയാ-
ടീടിനാളുഡുശോഭം;
ആമോദാൽപ്പോയു്ക്കളിച്ചാളഹിപതിഭവനേ
നൻവു നിൻകീർത്തിമാതി,-
ന്നാമോ നാരീജനാനാമിതു നിഖിലഗുണാ-
ഗാരമേ! രാമവർമ്മാ." (46)

3. തെക്കുംകൂർ ഗോദവർമ്മരാജാവു്:

"ചാന്ത്രീല ബാലശശി കോമളമെങ്കിലും പോയ്-
ത്തേഞ്ഞു തുലോമഖിലവൈരിനൃപാലജാലം,
മാന്തീടുമന്ധതമസം ദിവി ബാലസൂര്യൻ
ചാന്താടുമവ്വളവിലും ബത! കോതവർമ്മ" (47)

4. കൊച്ചി വീരകേരളവർമ്മ മഹാരാജാവു്:

'വാരിരാശി ചുഴലിന്ന ഭൂമിയിൽ നിറഞ്ഞുതിങ്ങിന യശോനിലാ-
വാശു തുകിനൊരു താരകേശ! പലനാറം വിളങ്ങുക മഹാമതേ!
ഘോരരാമരിയ വൈരിവാരണപുഷേഷു മേവിന മൃഗേന്ദ്ര, നീ
ധീരവീരവര! മാർട്ടതിലക! വീരകേരളമഹീപതേ!" (48)

5. കൊച്ചി രാമവർമ്മ മഹാരാജാവു്:

"വീരശ്രീതൻ വിലോലാലക്ഷണമധുപസരോ-
ജമയേ! നിൻതലം
പൂരിക്കും നിൻപുകഴ്ച്ചന്ദ്രിക ഭുവനതലം
മുടിമേറും മരാമരം,

പാരിൽപ്പാലാഴിനീരേതപരസലിലമേ-
തെന്നസൂയ നിന്നു മേന്മേൽ-
ക്കോരിക്കൊണ്ടാസ്വദിക്കുന്നിതു ബത കമലാ-
കാമുകോ രാമവർമ്മാ."   (49)

"പാലംഭോരാശിമേളം തടവുമണിപുകഴ്-
ച്ചേലകൊണ്ടഭ്രിപത്ത-
ത്തോളം മൂടി പ്രതാപോദയഘുസൃണപരാ-
ഗാങ്ഗരാഗാഭിരാമാ,
ചാലേ ചേർന്നാശു നീയാം പ്രിയതമനൊടസൌ
മേദുരശ്രീവിലാസം
മേളിച്ചീടുന്നു മാടക്ഷിതിരമണി, രമാ-
രങ്ഗമേ! രാമവർമ്മാ."   (50)

വീരകേരളവർമ്മാവും രാമവർമ്മാവും കൊല്ലം എട്ടാം ശതകത്തിൽ ജീവിച്ചിരുന്ന രാജാക്കന്മാരാണെന്നു് അന്യത്ര ഉപപാദിക്കും.

6. കൊടുങ്ങല്ലൂർ രാജാവു്:

"ദിക്കെല്ലാം മേന്മ പെരുകും നയവിനയനിധേ!
കീർത്തിനൈപുണ്യസാരം
തേടും ഭൂപാലമൌലേ! മരുവുക പെരികെ-
ക്കാലമിക്ഷ്മാതലേ നീ,
താരിൽപ്പെണ്ണിൻകടാക്ഷാൽ വിരവിനൊടു ധരി-
ച്ചും ഭരിച്ചും നിതാന്തം
ധാത്രീമംഭോധിസീമാമഖിലഗുണനിധേ,
പശ്ചിമക്ഷ്മാപതേ! നീ."   (51)

7. സാമൂതിരിപ്പാടു്:

"വാരാളും കുന്റലക്കോൻവരവിതു, വെടി കോ-
ക്കായി, ഞാവിന്റെ കൊട്ടും,
മാരാരാതിക്കു നൃത്തത്തിനു നിവിരെ മിഴാ-
വിന്മെഴൊത്തിന്റപോലെ;
ആരും നേരിട്ടു നില്പ്പാരിയ നെടുവിരി-
പ്പോടെടോ! വാണിടല്ലോ
നീരേകീ പണ്ടൊടുക്കത്തെഖിലഗുണനിധേ!
ചേരമാൻ, രാമവർമ്മാ."   (52)

"വീരാണാം വീര! പോരും പൊരുതതു! പുരുറ്റു-
താലയേ പോയ് നിറഞ്ഞു-
ള്ളോരോ വൈരാകരാണാം പെരുമയിലുരുഭാ-
രേണ ശൌര്യാംബുരാശേ,

നേരേ വേരാറു മേരുത്തടിയനുമടിവാ-
രം പൊളിഞ്ഞിങ്ങുതന്നേ
പോരും മൂന്നാളകം ശക്രനമരകളും
വിക്രമക്ഷോണിബന്ധോ!'' (53)

## ദേവതാസ്തുതിപദ്ധതി:—

1. ഗണപതി:

''മുക്കണ്ണരോമെയതിൻ തലമേൽ വിളങ്ങ-
ന്നക്കൊമ്പു രണ്ടു കതളിപ്പഴമെന്നു ചൊല്ലി
തൃക്കണ്ണിൽ നീർ പൊഴിയ നിന്നരനോടിരക്ക-
ന്നപ്പൈതലാനമുകവന്നു നമോ നമോസ്തു.'' (54)

2. മഹാവിഷ്ണു:

''ധാത്രീമങ്ഗല്യചൂഡാഭരണമയമഹാ-
നീലമേ! നീലമേഘ-
ച്ചാർത്തിന്മേൽ മിന്നൽപോലേ തിരുവുരസി രമാം
ചേർത്ത സൌഭാഗ്യരാശേ!
ചീർത്തീടും മോഹവാരാകരതരണതരീ-
യന്ത്രമേ! കാന്തിസിന്ധോ!
പാർത്ഥീടൊന്നാർത്തബന്ധോ! ജയ ജയ ജഗതീ-
സത്തമേ! പത്മനാഭ!'' (55)

''ശ്രീമൽക്കാർമേഘമാലാസുലളിതസുഷമം
ചാരുകാരുണ്യലക്ഷ്മീ-
സാമഗ്ര്യപ്രൌഢിമേൽ മണ്ടിന തരളതരാ-
ലോകലീലാനുഭാവം
ക്ഷേമവ്യാപാരലോലം മുഹുരപി തൊഴുതേൻ
നിസ്സ്രുഗീർവ്വാണചൂഡാ-
ദാമവ്യാലോലഭൃങ്ഗീരവമുഖരിതപാ-
ദാരവിന്ദം മുകുന്ദം.'' (56)

''പുണ്യാഭോഗം തൊഴുന്നേൻ പുതുമലർമകൾതൻ
പോരിളക്കൊങ്കതന്മേൽ
മിന്നീടും കുങ്കുമാലങ്കൃതനുരഭിലഭോ-
ഗാന്തരാളാഭിരാമം
വിണ്ണോർപാളീകിരീടാഞ്ചിതപദകമലം
ഭക്തലോകാഭികാംക്ഷാ-
മന്യൂനം പൂരയന്തം ഭുവനകൃതികലാ-
ശില്പിനം പത്മനാഭം.'' (57)

"ലോലലോചനാവിലാസിനീലളിതകേളിജാതകലിതാശയാ
ചാല നാലു ദിശി ചെന്നുഴന്നു വലയാച്ചു നല്ലതയി ചൊല്ലനാ!
നീലനീരദനിറം കലന്നു വിലസീടുമംബുജവിലോചനാം
കാലപാശഭയഭഞ്ജനം ഭുവനപാലകം കരുതു കേശവം."  (58)

3. തിരുനാവാ വിഷ്ണു:

"ഇൻറിന്നേലുൻറിനാലത്തൊഴിലൊരുവനു മാ–
റ്റീടുവാൻ വേല; വേല–
പ്പെണ്ണിൻ പുണ്യൗഘമേ! മന്നാമഗതി വധൂ–
മണ്ഡലേ മന്നമല്ലോ;
എൻറാലൊൻറുണ്ടു യാചേ (തിരുവടിയൊടു ഞാൻ)
ഉത്തമാം മുക്തിനാരീ–
മിൻറ പൂണായ്‌വരേണം മമ (തവ) കൃപയാ
ദേവ! നാവാപുരാരേ!"  (59)

4. തൃച്ചിറ്റാരത്തു കൃഷ്ണൻ:

"ഭക്ത്യാ സേവിച്ചതോറും പരിചൊടു സുചിരം
ഭാവിതം വാസ്തവാനാ–
മിത്ഥം കാണായ പൗരാണികഗണിതി കണ–
ക്കല്ല, കല്യാണമൂർത്തേ,
നിത്യം നിന്മേനി നീലോല്പലനവകലികാ–
കാന്തി ചിന്തിച്ചതോറും
ചിത്തം മേന്മേൽ വെളുക്കിൻറിതു മമ നിതരാം
നിർമ്മലം ചെമ്മരേശാ!"  (60)

"കണ്ണിപ്പിലാവില കളിക്കളെമാക്കിനാച്ച്യു
മണ്ണും നിറച്ചരിയിതെൻമതിനന്തരാഗം
ഉണ്ണാനിടച്ചൊറിയനിന്നു വിളിക്കുമോമൽ–
ക്കണ്ണന്നു ചാലൊരു കളിപ്പുരയാവനോ ഞാൻ"  (61)

5. തിരുവാറ്റുപ്പിൽ കൃഷ്ണൻ:

"ക്ഷീരസാഗരകുമാരികാഹൃദയവാരിജന്മകളഹംസമേ!
വാരുലാവിന നവാംബുദോദരനിറം കലന്ന രുചിരാകൃതേ.
നാരദാദിമുനിവൃന്ദവന്ദ്യ! നളിനായതേക്ഷണ! നമോസ്തു തേ
പാരിലെങ്ങുമുയരും പൊന്നൂരിന്നോരു തിരുവാറ്റുപ്പമന്നു കരുണാനിധേ  (62)

6. തിരുവല്ലാ വിഷ്ണു:

"നല്ല നല്ല മടവാരിലുള്ളഴക നൃത്യനൃത്യ മനമേ! നിന–
ക്കില്ല ധൈര്യമൊരു ചൊല്ലു കേളുപരി നല്ലതിങ്ങിനി വരേണ്ടുകിൽ;
ചെല്ല ചെല്ല തിരുവല്ലവാ മരുവുമല്ലിമാമലരിൽമങ്കതൻ
വല്ലഭൻചരണപല്ലവം കരുതു വല്ലായണ്മയുമാദരം."  (63)

7. കൂടൽമാണിക്കം:

"വാണു ചെന്നങ്ങമിങ്ങും ഭുവനതലവനാ-
ന്തേ, കൃതാന്തപ്പുളിന്ദൻ
കാണാതേ കാണിനേരം മരുവുവതിനൊരേ-
ടത്തുമില്ലത്ര സൌഖ്യം;
നീണാളമ്പപ്പുക്കിരിപ്പാനായി മമ ധിഷണ-
പ്പൈങ്കിളിപ്പെണ്ണിനിപ്പോൾ
വേണന്നു കൂടടിപ്പങ്കജയുഗളമയം
കൂടൽമാണിക്കമേ! തേ." (64)

"മലരടി തവ മാന്യം മാനയേ മാനസം കൊ-
ണ്ടലരിതുവിനീതനാൽ മന്ദമാന്ദോളിതാന്തം,
നലമുടയ നഖാളീകാന്തിജാലേന മൂടും
കലിശധരകിരീടം, കൂടൽമാണിക്കമേ! ഞാൻ." (65)

8. തൃപ്പൂണിത്തുറ വിഷ്ണു:

"സാമാന്യം മേരുശൈലോപരി ഞെളിവതിനാ-
ലുള്ള മാതൃത്വഭാര-
ശ്രീ മേവും മുഗ്ധിമാതിന്നധരമലർ നുക-
പ്പാനമഭ്യർത്ഥനം മേ;
ആമാകിൽബ്ബകതണ്ണാഹോ! പരമപുരുഷ! കേൾ
ദുഗ്ദ്ധസിന്ധോരസൌ ഞാൻ
ജാമാതാവാക വേണമെന്നു വിമഥിതദ്രു-
പുത്ര! പൂണിത്രനാഥാ!" (66)

9. ശ്രീപരമേശ്വരൻ:

"പട്ടാങ്ങേ ഞാൻ പറഞ്ഞാലതിന്നു തല കുലു-
ക്കേണമേ, മേണാക്ഷിമാരേ-
ത്തൊട്ടെൻറാൻവുള്ളതോതിൻറതിനതിവിഷമം
പ്രാണഭാജാം ജനാനാം;
മട്ടോലും വാണി, രമ്യം തിരുമുഖ,മധരം
ദിവ്യമെൻവുള്ളതെല്ലാ-
മിട്ടോരത്രേ കവീനാം; നിന്ന മമ മനമേ!
ബാലചന്ദ്രാവതംസം." (67)

"ആം നാളെശ്ശുക്രകേശ്മെൻറ പാപാനായുഃസ്ഥിതിം കണ്ടതാ,-
രാംനാളാവു ചെയ്തുകൊൾകിലതു നൻറല്ലാതതില്ലേതുമേ;
ചാംനേരത്തു വരിൻറ ഭീതി കളവാൻ സേവിക്ക നീ നിത്യമാ-
മാസ്ഥായതിന്ന മൂലമായ പരമം ദൈവം സദാ ചിത്തമേ!" (68)

''പുഞ്ചിരിപ്പുതുമ തഞ്ചുമഞ്ചിതവിലാസസഞ്ചയരസം തകം
ചഞ്ചലാക്ഷികളണഞ്ഞു കൊഞ്ചുവതു കണ്ടു കിഞ്ചന മയങ്ങൊലാ;
കഞ്ച*വൈരികല ചേർന്ന ചെഞ്ചിടയിലാത്തമുണ്ഡശകലം ശിവം
പഞ്ചബാണമദശോഷണം ദുരിതമോഷണം കരുതു ചേതനേ'' (69)

''ലോഭിച്ചുണ്ണരുതാഞ്ഞു തൻെറവയററിന്മേൽപ്പിടിച്ചുച്ചകൈഃ
ശ്രീപഞ്ചാമൃതവും ജപിച്ചു പളകായ്പ്പോരിൻറ ലുബ്ധേശരാൻ
നീ പോയ്പ്പുക്ക പുകണ്ണു പാത്തിരി പണം കെട്ടീടുവാൻ ചിത്തമേ!
പാപീ, മന്മഥവൈരിചേവടി നിനച്ചീടിൽപ്പുഴിച്ചീടുമോ?'' (70)

10. തിരുവഞ്ചിക്കുളത്തു ശിവൻ:

''ഒരു പഞ്ചശരം പൊരിച്ച നീതാൻ
തിരുനെഞ്ചിൽത്തരുണീമണച്ചതോർത്താൽ
ഹര! കിഞ്ചന പുഞ്ചിരിക്ക യോഗ്യം
തിരുവഞ്ചിക്കുളമാളുമിന്ദുമൌലേ!'' (71)

11. ചെറുമന്നത്തു ശിവൻ:

''പിറാവിക്കിനിയൊക്കെനിക്ക പോററീ,
പിറയും ചൂടി നടക്കണം ചിതായാം;
മറയും നിജഭക്തചിത്തതാരും
ചെറുമൻകൂട്ടവുമാകണം നികേതം.'' (72)

''ആമ്നായാബ്ധേ മണിക്കോട്ടയിലുപനിഷദാം
പാളിയാം മാളികായാ-
മാത്മാരോങ്കാരതല്ലോപരി തഴവണയും
ചാരി നാദസ്വരൂപം,
കാമ്യം മായാവിലാസം മുഴുവനിതു സമാ-
ലോക്യ മേവും ഭവന്തം
കാണ്മാനാനന്ദമൂർത്തേ! വരമരുൾ ചെറുമ-
ന്നത്തുമെൻതമ്പുരാനേ!'' (73)

12. വടക്കുന്നാഥൻ:

''വിത്തസ്ത്രീജനകാനനാന്തരഗതം മത്തം വിളിച്ചേഷ ഞാൻ
ഭക്തിച്ചങ്ങലയും തൊടുത്തു വളരും കൈക്കൊണ്ടു സേവാമയം
വൃത്തിക്കക്ഷരപഞ്ചകപ്പുന കനം വാരിച്ചു തൈക്കെലമേ-
ലുദ്യൽസ്ഥാണുപദേ തെളിച്ചിത തളച്ചേനൊൻമനോവാരണം.'' (74)

''നല്ലൂൺകോണേനാ ലോകം മുഴുവനടിപെട-
ക്കിന്ന മൈക്കണ്ണിമാർതൻ
തൈക്കൊങ്കത്തുത്തടത്തിൽക്കലിതരുചി കളി-
ച്ചേ കഴിഞ്ഞൂ തുലോം നാളം;

* കഞ്ചം=കഞ്ജം.

ഇക്കാലത്താകിലച്ചോ! പരമശിവ! ഭവൽ–
ഭക്തി മൂത്താട്ടശേഷം
കൈക്കിന്നു കാമിനീനാം തടുതടയൊരു തൈ–
ക്കൊങ്ക തെക്കൈലനാഥാ!'' (75)

''ചൂടില്ലാത്തൊരു ഫാലം, ചുടലയിൽ നടമാ–
ടാത്ത ശീലം, മതിത്തെൽ
ചൂടീടാത്തൊരു ചൂഡം, പരമൊരു പുഴക്കു–
ടാത്ത കോടീരഭാരം,
ഓട്ടം മാൻപേട തേടാത്തൊരു കരകമലം,
ചാരുതെക്കൈലയിൽപ്പോയ്
നീടാർന്നീടാത്ത നാഥം, തരുണിയൊടയുതം,
ദൈവതം നൈവ ജാനേ.'' (76)

''തെക്കിൻകൈലാസശൈലാലയമുടയ ജഗ–
ന്നാഥ! ബാലേന്ദുമൌലേ!
തെക്കിൻനാഥാ! മുരാരേ! നടുവിൽ വടിവെഴും
ബാണതാർബാണബന്ധോ!
ചൊല്ലൊണ്ണീടുന്ന ഭക്ത്യാ കഴലിണ പണിയു–
ന്നെന്നെ മുന്നിൽക്കനിക്കൊ–
ണ്ടുൽകം പാലിച്ചുകൊള്ളുന്നതു വിപദി ഭവാ–
നോ, ഭവാനോ, ഭവാനോ?'' (77)

''അങ്ഗാരാക്ഷായ സാക്ഷാലിനിയ നിയമിനാം
ചിത്തതാരിൽക്കളിക്കും
ഭൃങ്ഗായാദ്രീന്ദ്രകന്യാഹൃദയകുമുദിനീ–
ശീതധാമ്നേ നിതാന്തം
തുങ്ഗേ കോടീരഭാരേ വിലസിനാ വിധിമു–
ണ്ഡായ നിത്യം നമസ്തേ
ഗങ്ഗാകല്ലോലസംക്ഷാളിതലളിതശശാ–
ങ്കായ തെക്കൈലനാഥ (78)

13. പെരുഞ്ചെല്ലൂർ ശിവൻ:

''വെണ്ണീറും വെള്ളെലിമ്പും വിഷധരവിലസൽ–
പ്പാമ്പുമാപാദചൂഡം
തണ്ണീരെപ്പോഴുമോലും തലയിലെരികനൽ–
ക്കട്ട പൊട്ടിൻറ കണ്ണും
എണ്ണറും ഭൂതയൂഥങ്ങളൊടൊരു കളിയും
കണ്ടു നിന്നോടിണങ്ങും
പെണ്ണോളം ധൈര്യമുള്ളോരുലകിലൊരുവർ മ–
റ്റില്ല ചെല്ലൂർപ്പിരാനേ!'' (79)

"ഏറ്റിക്കൊള്ളായിരുന്നൂ പുരഹര, സുഖമേ
　　തോൽ പൊളിപ്പാൻ കനത്തോ-
ദ്വേഷാതം നീയൊരാനത്തലവനെ വെറുതേ
　　കൊൻറതെന്തിന്ദുമൌലേ?
ഏറെ പ്രേമോദയംപൂണ്ടഴകിയ തിരുമെ-
　　യ്യംബികയ്ക്കായ്ക്കൊടുപ്പാ-
നാരപ്പോ! ചൊന്നാലും പെരുകിന ശിവനേ!
　　പോററി ചെല്ലൂർപ്പിരാനേ!" (80)

"ചേണാർന്നീടുന്ന കല്പദ്രുമതണലിലിള-
　　ങ്കാറ്റുമേറ്റാത്തലീലം
വാണീടും മന്നവാനാം നില പിടിപെടുവാ-
　　നല്ല, മറ്റൊന്നിനല്ല;
പാണിച്ചെമ്പല്ലവംകൊണ്ടചലമകൾ തലോ-
　　ടുന്ന തൃക്കാൽപ്രഭാവം
കാണട്ടെന്മാൻ തൊഴുന്നേൻ പുരഹര ശിവനേ!
　　പോററി ചെല്ലൂർപ്പിരാനേ!" (81)

14. വൈക്കത്തപ്പൻ:

"മാരൻപൂമെയ്യ് കരിക്കാമരിയ പുരമെരി-
　　ക്കാമെരിക്കും ധരിക്കാം;
പാരീരേഴും ഭരിക്കാം; പരിചിനൊടു മുടി-
　　ക്കാം; നടിക്കാം ചിതായാം;
ഗൌരിക്കങ്ഗം പകുക്കാം; ഝടിതി കടുകടെ-
　　ക്കാളകൂടം കുടിക്കാ—
മോരോന്നേ വിസ്മയം നിൻതിരുവുരു തിരുവൈ-
　　ക്കത്തെഴും തിങ്കൾമൌലേ!" (82)

15. കുമാരനല്ലൂർഭഗവതി:

"പാഥോരാശിപ്രമാഥേ മുരരിപുവചസാ
　　കാളകൂടം കുടിച്ചു-
ന്നേതും ഖേദം വരാതേ പതിയുയിർ പരിപാ-
　　ലിച്ച മങ്ഗല്യശീലേ!
ആധാരം നിന്നടിത്താരിണയൊഴികെ ജഗ-
　　ത്തിങ്കലില്ലാർത്തിഭാജാം;
നാഥേ! രോഗാതുരൻ ഞാൻ; തുണപെടുക കുമാ-
　　രാലയംകോലുമമ്മേ!" (83)

16. കൊടിക്കുന്നിൽ ഭഗവതി:

“കൈ കൂപ്പുന്നേൻ മതിതെല്ലിന്നുമണിനായനാ-
ങ്ങൾക്കുമാനം മുഖത്തിൻ
പ്രാകാശ്യത്തിന്നുമൻപോടമലമതുല-
സ്തനം മുലക്കുന്നിനും ഞാൻ
വാർകോലും മെല്ലിടയ്ക്കും കദളിയൊടു സമാ
പോതുടക്കും തുടയ്ക്കും
കാർകുന്തൽച്ചാർത്തിനിക്കും മഹിതപുറവടി-
ക്കും കൊടിക്കുന്നിലമ്മേ!” (84)

ഈ ശ്ലോകങ്ങൾ വായിക്കുന്ന ഏതു സഹൃദയനാണ് പുളകിതഗാത്രനായും ആനന്ദബാഷ്പാഭിഷിക്തനായും തീരാത്തത്! ഇത്തരത്തിൽ അനവധി പദ്യഗദ്യങ്ങൾ അക്കാലത്തെ വശ്യവചസ്സുകളും പരിണതപ്രജ്ഞന്മാരുമായ മണിപ്രവാളകവികൾ രചിച്ചിരുന്നു. അവർ നമുക്കു നല്കിയിട്ടുള്ളത് അപരിമേയപ്രഭാവമായ ഒരു സാഹിത്യസാമ്രാജ്യമാണെന്നുള്ള പരമാർത്ഥം ആധുനികന്മാർ ഒരിക്കലും വിസ്മരിക്കരുത്.



ഇരുപത്താറാമധ്യായം

# ഭാഷ—ഗദ്യഗ്രന്ഥങ്ങൾ

## ക്രി: പി: പതിനഞ്ചാം ശതകം

കൊല്ലം ഏഴാംശതകത്തിൽ പദ്യസാഹിത്യത്തിനെന്നപോലെ ഗദ്യത്തിനു ഭാഷയിൽ ഗണനീയമായ പുരോഗമനം സിദ്ധിച്ചതായി കാണുന്നില്ല. അന്നത്തെ ഗദ്യകാരന്മാരുടെ വ്യവസായം പുരാണങ്ങളുടെ തർജ്ജമയിലും, വേദാന്തം തുടങ്ങിയ ദർശനങ്ങളുടെ സാരസംഗ്രഹണത്തിലും, ചില സംസ്കൃതസ്തോത്രങ്ങളുടേയും മററും വ്യാഖ്യാനത്തിലുമാണ് പ്രധാനമായി വ്യാപരിച്ചിരുന്നതു്. താഴെ പരാമർശിക്കുന്നവയിൽ ചില ഗ്രന്ഥങ്ങൾ ഏഴാംശതകത്തിലും മററു ചിലവ എട്ടാംശതകത്തിലും വിരചിതങ്ങളായിരിക്കണം. ഓരോന്നും ഏതു ശതകത്തിലാണെന്നു ക്ലിപ്തപ്പെടുത്തിപ്പറവാൻ പ്രയാസമുണ്ട്. ഭാഗവതം ദശമമാണ് അവയിൽ അതിപ്രധാനമായുള്ളതു്.

**ഭാഗവതം ഗദ്യം,** കാലം:—ഭാഗവതം ആദ്യത്തെ അഞ്ചു സ്കന്ധങ്ങൾക്കും, ദശമസ്കന്ധത്തിനും ഏകാദശസ്കന്ധത്തിനും ഭാഷാനുവാദം കണ്ടുകിട്ടീട്ടുണ്ട്. ആദ്യത്തെ അഞ്ചു സ്കന്ധങ്ങൾക്ക കിട്ടീട്ടുള്ളതു സംഗ്രഹമാണ്. ദശമത്തിനും ഏകാദശത്തിനുമുള്ള പരിഭാഷ വിസ്തൃതം തന്നെ. അവയെല്ലാം ഒരേ ഗ്രന്ഥകാരന്റെ വാങ്മയമാണെന്നു തോന്നുന്നില്ല. ഏകാദശമാണ് അവയിൽ അത്യന്തം പ്രാക്തനമായിട്ടുള്ളതു്. മററുള്ളവ എട്ടാംശതകത്തിൽ നിർമ്മിക്കപ്പെട്ടതായി ഗണിക്കാം. പ്രണേതാക്കൾ ആരെന്നു് അറിയുന്നില്ല. ഭാഗവതത്തിന്റെ ശൈലി—പ്രത്യേകിച്ചു ദശമത്തിലേതു്—ഏററവും ഹൃദയാവർജ്ജകമായിരിക്കുന്നു.

ഏകാദശസ്കന്ധം:—താഴെ ഉദ്ധരിക്കുന്ന വാക്യങ്ങൾ ഏകാദശസ്കന്ധത്തിൽ ഉള്ളവയാണ്:

“ബ്രാഹ്മണശ്രേഷ്ഠന്മാരേ, ഗർഭിണിയായിരിക്കിന്റുളവൾ. നിങ്ങളോടു വിചാരിക്കിന്റാൾ. നിങ്ങളോടു വിചാരിപ്പാൻ ലജ്ജയോടുംകൂടിയിരുന്നാൾ. പുത്രകാമയായി പ്രസവമടുത്തിരിക്കിന്റയിവളെന്തു പെറിന്റതെന്റു ചൊല്ലേണമേ. നിഷ്ഫലമായിട്ടു വരൊല്ലാ നിങ്ങളിടെ ദർശനം. വഞ്ചിതന്മാരായിരിക്കിന്റ മുനികൾ ചൊല്ലിയാർ. ബാലന്മാരേ, ഇവൾ കുലനാശനമായിരിപ്പോരു മുസലത്തെ ജനിപ്പിക്കുമെന്റിങ്ങനെ ചൊല്ലിയാർ മുനികൾ. കുപിതന്മാരായിട്ടു മുനികൾ ചൊല്ലിയതു കേട്ട് അതിസംഭ്രാന്തന്മാരായി വിരയ സാംബന്റെ ഉദരത്തെ പിളർന്നു. അവന്റെ ഉദരത്തിലൊരിരുമ്പുലക്ക കണ്ടാർ ബാലന്മാർ.

എന്തിതിലോ നാമൊരു ദുഷ്കൃതം ചെയ്തതു്? എന്നു ചൊല്ലും നാമെ ലോകരിപ്പോൾ? ഇങ്ങനെ തങ്ങളിലന്യോന്യം പറഞ്ഞിട്ടു് ഇരിപ്പുലക്കയുമെടുത്തുകൊണ്ടു തങ്ങളുടെ ഗൃഹത്തിനു പോയാർ ബാലന്മാർ. അബ്ബാലന്മാർ യാദവരിടെ സഭയിങ്കലിരുപ്പുലക്ക കൊണ്ടുചെന്നിട്ടു രാജാവായിരിക്കിന്റ ഉഗ്രസേനന്നായിക്കൊണ്ടറിയിച്ചാർ. വാടിയിരിക്കിന്റ മുഖശ്രീയോടുംകൂടിയിരുന്നോർ. രാജാവേ, കേൾക്കണമേ! വിപ്രന്മാരിടെ ശാപമുണ്ണമേ വരുമത്രേയെന്റു കേട്ടിട്ടും ഇരിപ്പുലക്ക കണ്ടിട്ടും വിസ്മയിച്ചാർ, ഭയപ്പെട്ടതും ചെയ്താർ ദ്വാരകാനിവാസികളായിരിക്കിന്റ യാദവന്മാർ.''

ആദിമസ്കന്ധങ്ങൾ:—പഞ്ചമസ്കന്ധത്തിൽനിന്നു് ഏതാനും പങ്ക്തികൾ അടിയിൽ ചേർക്കുന്നു:

''ഹതപുത്രനായ ത്വഷ്ടാവ് ഇന്ദ്രനു ശത്രുവുണ്ടാവാൻ ഹോമംചെയ്യുന്ന കാലം അഗ്നിയിൽനിന്നു ഭയങ്കരനായിരിപ്പോരു പുത്രനുളനായാൻ. അപ്പൊഴുതു വൃത്രനെ കണ്ടു സകലഭൂതങ്ങളും പേടിച്ചോടുന്നതു കണ്ടു ദേവകളൊക്കെച്ചെന്നു നാനാജാതിയായുള്ളായുധങ്ങളെക്കൊണ്ടു വൎത്തിക്കുന്ന കാലത്തു് അവറ്റെയൊക്കത്തിന്നൊടുക്കിയാൻ വൃത്രൻ. അനന്തരമതു കണ്ടു വിസ്മിതരായിരുന്ന ദേവകൾ നാനാജാതിയായുള്ള സ്തുതികളെക്കൊണ്ടു വിഷ്ണുഭഗവാന്റെ നിയോഗത്താൽ ദധീചിയാകുന്ന മഹാമുനിയുടെ അസ്ഥികളെ ഇരന്നുകൊണ്ടു് അവറ്റെക്കൊണ്ടു വജ്രായുധമുണ്ടാക്കി വജ്രപാണിയായി ഇന്ദ്രൻ, സകലദേവകളോടുംകൂടി വൃത്രനെ എതിർത്തു. ചെല്ലുന്ന ഇന്ദ്രനെ വൃത്രൻ അസുരകളോടുകൂടി എതിർത്തു. പ്രവൃത്തമായ ദേവാസുരയുദ്ധത്തിങ്കൽ അസുരകളുടെ ആയുധങ്ങളെ ദേവകൾ ഖണ്ഡിച്ചുകളഞ്ഞാർ. അങ്ങനെ ക്ഷീണായുധരായ അസുരകൾ ശിലാവൃക്ഷാദികളെക്കൊണ്ടു യുദ്ധംചെയ്തു പരാക്രമിച്ചു. അവിടെയും പൊറാഞ്ഞു തോറ്റോടുന്ന അസുരകളെക്കണ്ടു വൃത്രാസുരൻ ധൎമ്മയുക്തങ്ങളായ വചനങ്ങളെക്കൊണ്ടു പലതും പറഞ്ഞാൻ. ''എടോ ദേവകളേ! നിങ്ങളെക്കണ്ടു പേടിച്ചോടുന്ന അസുരകളെക്കൊണ്ടെന്തു വേണ്ടിയതു്? യുദ്ധത്തിന്നു് അപേക്ഷയെങ്കിൽ എന്നോടെതിർത്തു യുദ്ധംചെയ്വിൻ.'' എന്നിങ്ങനെ ചൊല്ലി ദേവകളോടു യുദ്ധംചെയ്യുന്ന വൃത്രനും കുപിതനായി ചെല്ലുന്ന ഇന്ദ്രനും തങ്ങളിൽ പരുഷവചനങ്ങളെക്കൊണ്ടു പീഡിച്ചുനിന്നു ബഹുവിധമായി പരാക്രമിച്ചാർ. അവിടെ വൃത്രനാൽ പ്രയുക്തമായ ശൂലത്തെ ഇന്ദ്രൻ തന്റെ ശൂലത്തെ പ്രയോഗിച്ചു തടുത്താൻ. കയ്യുംകൂടെ വജ്രംകൊണ്ടു ഖണ്ഡിച്ചനന്തരം മറ്റേക്കൈകൊണ്ടിരിപ്പുഴക പ്രയോഗിച്ചാൻ.''

ദശമസ്കന്ധം:—ദശമസ്കന്ധത്തിലെ വാക്യങ്ങൾ പ്രായേണ ഹ്രസ്വങ്ങളാകുന്നു; അകൃത്രിമമധുരമായ കിശോരാകൃതികൊണ്ടു് അവ അന്യാദൃശമായി പരിലസിക്കുന്നു. താഴെക്കാണുന്ന പങ്ക്തികൾ പരിശോധിക്കുക.

(1) കംസനോടു് അസുരന്മാരുടെ നിവേദനം:—“അഹോ! ഇങ്ങനെയോ ഇരിക്കുന്നു? ഒരിടത്തുളനോ? എങ്കിൽ ഞങ്ങൾ ഉപായമുണ്ടാക്കുന്നുണ്ടു്. ഇപ്പോൾ പുറന്നവയും പത്തു ദിവസം കഴിഞ്ഞവയുമൊക്കെക്കൊല്ലുന്നുണ്ടു്. അപ്പോൾ അതിലൊന്നായിട്ടുവരും. ദേവകൾക്കു പ്രാ നമ്മോടാവൂ. അവരോ സമരഭീരുക്കൾ. മറ്റൊരുത്തരെ പേടിക്കേണ്ടാ. ഈ ഭൂമിയിൽ ദേവേന്ദ്രൻ നിന്റെ ചെറുഞാണൊലി കേട്ടാൽ ഭയപ്പെട്ടോടും. ദേവകൾ യുദ്ധത്തിനു വരുകിൽ നിന്റെ ശരമേറ്റു മണ്ടിപ്പോവോർ, ജീവിക്കയിലിച്ഛയുള്ളോർ. അതല്ലാത്തോർ ചത്തുപോവോർ. ചിലർ ഭയപ്പെട്ടു തലമുടിയഴിച്ചിട്ടുവോർ. നമസ്കരിപ്പോർ ചിലരായുധവും വെച്ചു്. ഇങ്ങനെത്തവരെ കൊല്ലുകയില്ല നിന്തിരുവടി. അസ്ത്രശസ്ത്രങ്ങളെ തോന്നാതവരെയും തേരഴിഞ്ഞവരെയും മറ്റൊരുത്തരോടു യുദ്ധംചെയ്യുന്നവരെയും ചതിച്ചു കൊല്ലുകയില്ല നിന്തിരുവടി. വില്ലു മുറിഞ്ഞാലും ആയുധമേറ്റു വീണാലും കൊല്ലുകയില്ല നിന്തിരുവടി. ആഹവശൂരന്മാരായിരിക്കുന്ന നങ്ങോടേതുമരുതു്.”

(2) യശോദയോടു ഗോപസ്ത്രീകളുടെ ആവലാതി:—“ഒരുത്തി ചൊല്ലിയാൾ: ‘എന്റെ പശുക്കിടാങ്ങളെ അഴിച്ചുവിട്ടാൻ. പിന്നെ അകത്തു പുക്കു വെണ്ണയെടുത്തു കൊണ്ടുപോയാൻ; മക്കടങ്ങൾക്കു കൊടുത്താൻ. താൻ ഭക്ഷിക്കയല്ല ചെയ്യുന്നതു്. നെയ്യും തയിരും കുടിച്ചു കലമുടച്ചേച്ചുപോരും.’ പിന്നെ ഒരുത്തി: ‘പിന്നെയൊരേടത്തു കപ്പാൻ ചെന്നപ്പോൾ അവൻ കണ്ടുവെങ്കിൽ അവിടെ കിടക്കുന്ന കിടാക്കളെ നുള്ളിക്കരയിക്കും. ഉറിയുയരെത്തൂക്കിക്കിടക്കുകിൽ ഉരലുമിട്ടു കൊള്ളും. അതു പോരായ്കിൽ ചിരവയുമിട്ടുകൊള്ളും. പിന്നെ ഉറിയിൽ പലവക കലമുണ്ടെങ്കിൽ ഇന്ന കലത്തിൽ വെണ്ണയെന്നറിഞ്ഞിട്ടു കലം തുളച്ചു വെണ്ണയുമെടുത്തു മോരും തൂത്തുകളയും............പിന്നെച്ചിലേടത്തു ചെന്നാൽ അനേകമിരുട്ടുണ്ടായിരിക്കും. അവിടെ തന്റെ മെയ്മേലേ രത്നങ്ങളെക്കൊണ്ടു കാണാം. പിന്നെ മറ്റുമുണ്ടൊരു വിനോദം. ഞങ്ങളടിച്ചുതളിച്ചു കിടക്കുന്നേടത്തു് അപ്പീയിട്ടേച്ചുപോകും, കപ്പാൻ തരമില്ലാഞ്ഞിട്ടു്. ഇവനെ നോക്കിനിന്നാൽ എത്രയും സാധുവെന്നപോലെ. ഏതുമറിയുന്നീലെന്നു ഭാവം.’ ഈവണ്ണം ഗോപസ്ത്രീകൾ പറയുന്ന വാർത്ത കേട്ടാറേ യശോദ അച്ചെറിയവനെയൊന്നു ശാസിപ്പാൻ പോലും ഇച്ഛിച്ചീല.”

ഭാഷാപ്രധാനമായ ഈ ശൈലി ഗ്രന്ഥം പുരോഗമനംചെയ്യുമ്പോൾ അല്പംകൂടി സംസ്കൃതപ്രധാനമായിത്തീരുകയും അപ്പോൾ വാക്യങ്ങൾക്കു ദൈർഘ്യം കൂടുകയും ചെയ്യുന്നു. ഈ വിപരിണാമത്തിനു് ഒരുദാഹരണമാണു് താഴെ പ്രദർശിപ്പിക്കുന്നതു്.

(3) ബാണയുദ്ധം:—“ദ്വാരാവതിയിങ്കലെല്ലാവരും നാലു മാസക്കാലമായിട്ടു് അനിരുദ്ധനെക്കാണാഞ്ഞു ദുഃഖിച്ചിരിക്കുമ്പോൾ ശ്രീനാരദൻ പറഞ്ഞു് ആ വർത്തമാനം കേട്ടു് അതിക്രുദ്ധന്മാരായിരിക്കുന്ന

യദുക്കളോടുംകൂടെ ഭഗവാൻ ശ്രീബലഭദ്രരോടുമൊന്നിച്ച് പുറപ്പെട്ട് ആ ബാണാസുരന്റെ രാജധാനി ശോണിതപുരത്തെ വളവുതുംചെയ്തിട്ട് ശ്രീകൃഷ്ണൻ തന്റെ പാഞ്ചജന്യമാകുന്ന ശംഖിനെ വിളിച്ചു. അപ്പോൾ ആ പാഞ്ചജന്യധ്വനി കേട്ടിട്ട് അവിടെ ബാണാസുരന്റെ ഗോപുരം കാത്തു വസിക്കുന്ന ഭഗവാൻ ശ്രീപരമേശ്വരൻ ഭൂതഗണങ്ങളോടുംകൂടെ യാദവന്മാരുടെ കൂട്ടത്തെ ശങ്കകൂടാതെകണ്ടു തടുത്തു.''

ഗോപികാഗീത, ഭ്രമരഗീത, ശ്രുതിഗീത മുതലായ വിശിഷ്ടഭാഗങ്ങൾ മൂലശ്ലോകങ്ങൾകൂടി ഉദ്ധരിച്ചു വിശദമായി തർജ്ജമചെയ്തിരിക്കുന്നു. ആ വസ്തുതയും ഒരു ഉദാഹരണംകൊണ്ടു തെളിയിക്കാം.

മൂലം:—''ജയതി തേധികം ജന്മനാ വ്രജഃ
ശ്രയത ഇന്ദിരാ ശശ്വദത്ര ഹി;
ദയിത ദൃശ്യതാം ദിക്ഷു താവകാ-
സ്ത്വയി ധൃതാസവസ്ത്വാം വിചിന്വതേ!''

തർജ്ജമ:—''നിന്തിരുവടി ഈ അമ്പാടിയിൽ ജനിക്കയാൽ ഈ വ്രജം ഉൽക്കർഷത്തോടുകൂടെ വർദ്ധിക്കുന്നു. നീയിവിടെപ്പാർക്കയാൽ ശ്രീഭഗവതി എല്ലായ്പോഴുമിവിടെ വസിക്കുന്നോൾ. എന്നാൽ നിന്റെ ജനമാകുന്ന ഞങ്ങൾ നിന്നെ ഇന്നും കാണാമെന്നിട്ടത്രേ ജീവിച്ചിരിക്കുന്നു. അങ്ങനെയിരിക്കുന്ന ഞങ്ങൾ നിന്നെയന്വേഷിക്കുന്നോർ. കാണായിട്ടു വരേണമേ.''

(1) കൊല്ലല്ലാതേ (കൊല്ലൊല്ലാ), (2) ചെറുക്കൻ (ബാലൻ). (3) വളസം (കളവ്), (4) ഇഴുകുക (പൂശുക), (5) തികക്കുക (തള്ളുക), (6) എവിടത്തോൻ (എവിടെയുള്ളവൻ), (7) ചെല്ലത്തുടങ്ങുക, (8) ഇയല്ലുക (പൂട്ടുക), (9) മോഹമുണ്ടായിനായം, (10) പടനാത്ത (കന്നുങ്ങളുടെ നാക്ക്), (11) അചിയുണ്ടെങ്കിൽ പോവൂ, (12) നാമുറുക്കുക (വായടയ്ക്കുക), (13) കണ്ടതോ പോരാതോ?, (14) ഞെഴകൽ, (15) പാനന്മാർ (പാന്യജനം), (16) വണങ്ങാർ മുതലായ പഴയ പദങ്ങളും പ്രയോഗങ്ങളും പ്രസ്തുതഗ്രന്ഥത്തിൽ കാണുമാറുണ്ട്.

**ഭാഗവതസങ്ഗ്രഹം ഭാഷ (ഗദ്യം):—** ശ്രീമദ്ഭാഗവതപുരാണത്തിന്റെ സാരസങ്ഗ്രഹരൂപമായ ഈ ഗദ്യകൃതിക്ക് ഏഴാം ശതകത്തോളം പഴക്കം കല്പിക്കേണ്ടിയിരിക്കുന്നു. ഗ്രന്ഥകാരൻ ആരെന്ന് അറിയുന്നില്ല. പാഞ്ചരാത്രമതത്തിന്റെ ചില രഹസ്യങ്ങൾ അവസരോചിതമായി സൂചിപ്പിച്ചു കാണുന്നു. ചില പങ്ക്തികൾ ഉദ്ധരിച്ച് അതിലെ ഗദ്യരീതി പ്രദർശിപ്പിക്കാം:

''ശ്രീവേദവ്യാസൻ ശ്രീനാരദന്റെ നിയോഗത്താൽ ശ്രീഭാഗവതമെന്നൊരു പുരാണരത്നത്തെ നിർമ്മിച്ചു. ഇതു പന്ത്രണ്ടു സ്കന്ധം; പതിനെണ്ണായിരം ഗ്രന്ഥം. ഹയഗ്രീവബ്രഹ്മവിദ്യ, വൃത്രവധമെന്നിവയൊ

യെല്ലാം ഏകാദശത്തിങ്കൽ പ്രതിപാദിക്കയുമുണ്ടു്; ഗായത്ര്യർത്ഥപ്രതിപാദകമായിരിപ്പോൻറാദിഗ്രന്ഥവും. ഇങ്ങനെയെല്ലാമിരിക്കകൊണ്ടു ഭാഗവതമാകുന്നതും. അതോ അതിന്നു തക്കവാറു ലക്ഷണങ്ങളെ പഠിക്കുന്നു:

ഗ്രന്ഥോഷ്ടാദശസാഹസ്രോ ദ്വാദശസ്കന്ധസമ്മിതഃ
ഹയഗ്രീവബ്രഹ്മവിദ്യാ യത്ര വൃത്രവധസ്തഥാ
ഗായത്ര്യാശ്ച സമാരംഭഃ ഏതദ് ഭാഗവതം വിദുഃ.

ഗ്രന്ഥമാഹാത്മ്യാതിശയത്തെ തോന്നിപ്പാനായിക്കൊണ്ടു ശ്രീശബ്ദപ്രയോഗം. ഇങ്ങനെ ശ്രീഭാഗവതമായി. മുപ്പത്തിരണ്ടു പ്രകരണം; മുന്നൂററിമുപ്പത്തൊന്നധ്യായം. ശേഷശേഷിഭേദേന സർഗ്ഗാദികളും പരമാർത്ഥസ്വരൂപവും പ്രതിപാദ്യമാകിൻറത്. അത്ര തന്നിലേ ചൊല്ലുന്നു:

അത്ര സർഗ്ഗോ വിസർഗ്ഗശ്ച സ്ഥാനം പോഷണമൂതയഃ
മന്വന്തരേശാനുകഥാ നിരോധോ മുക്തിരാശ്രയഃ

എൻറു. അശരീരനായിരുന്ന വിഷ്ണുവിൻറെ പുരുഷശരീരസ്വീകാരം സർഗ്ഗമാകിൻറതു്. പുരുഷസ്വരൂപത്തിങ്കൽനിൻറു ബ്രഹ്മാദികളുടെ സൃഷ്ടി വിസർഗ്ഗമാകിൻറതു്. സൃഷ്ടരായിരുന്ന ബ്രഹ്മാദികൾക്കു് ആധാരമായിരുന്ന ലോകപത്മത്തിൻറെ വ്യവസ്ഥാനം സ്ഥാനമാകിൻറതു്. ഓരോ ലോകങ്ങളിൽ സ്ഥിതരായിരിക്കുന്നവരുടെ അന്നപാനാദികളെക്കൊണ്ടുള്ള പരിപുഷ്ടി പോഷണമാകിൻറതു്. പരിപുഷ്ടരായിരിക്കിൻറവരുടെ ആചാരം ഊതിയാകിൻറതു്. അവിടെ വിശേഷിച്ച സദാചാരം മന്വന്തരമാകിൻറതു്. അതിൽ വിശേഷിച്ച വിഷ്ണുഭക്തി ഈശാനുകഥനമാകിൻറതു്. വിഷ്ണുഭക്തന്മാരുടെ പ്രപഞ്ചഭാവം നിരോധമാകിൻറതു്; നിഷ്പ്രപഞ്ചന്മാരുടെ സ്വരൂപഭാവം മുക്തിയാകിൻറതു്. മുക്തന്മാരുടെ ബ്രഹ്മഭാവേനയുള്ള അവസ്ഥാനം ആശ്രയമാകിൻറതു്. ഇവനെ പ്രതിപാദിക്കുന്നു.''

പ്രസ്തുതഗ്രന്ഥം സ്വതന്ത്രമാണു്. തൻറെ മതത്തിനു് ഉപോൽബലകമായി പ്രണേതാവു ചില സംസ്കൃതശ്ലോകങ്ങൾ ഉദ്ധരിക്കുന്നു എന്നേയുള്ളു.

## ചില ശാസ്ത്രഗ്രന്ഥങ്ങൾ, തത്ത്വമസിവ്യാഖ്യാനം:—

തിരുവിതാംകൂർ ശ്രീമൂലം മലയാളഭാഷാഗ്രന്ഥാവലിയിലെ ഇരുപത്തിരണ്ടാമങ്കമായി തത്ത്വമസിവ്യാഖ്യാനവും തത്ത്വമസിമഹാവാക്യക്കട്ടിളയും ഇരുപത്തിമൂന്നാമങ്കമായി ബ്രഹ്മാനന്ദവിവേകസമുദ്രവും പ്രസിദ്ധപ്പെടുത്തീട്ടുണ്ടു്. ഇവയിൽ തത്ത്വമസിവ്യാഖ്യാനമൊഴികെയുള്ള മററു രണ്ടു ഗ്രന്ഥങ്ങളിലേയും ഭാഷ തമിഴാണു്. തത്ത്വമസിവ്യാഖ്യാനത്തിലേ ഭാഷ മലയാളംതന്നെ. ഛാന്ദോഗ്യോപനിഷത്തിലേ 'തത്ത്വമസി' എന്ന മഹാവാക്യത്തിൻറെ അർത്ഥമാണു് ഇവിടെ പ്രതിപാദ്യമെന്നു പറയേണ്ടതില്ലല്ലോ. ഈ വ്യാഖ്യാനത്തിൻറെ മൂലഗ്രന്ഥം തമിഴാണെ

നുള്ളതിനു ചില സൂചനകൾ കാണ്മാനുണ്ടു്. അനുവാദം പദാനുപദമാണോ എന്നു നിശ്ചയമില്ല. ഒരു ഭാഗം ഉദ്ധരിക്കുന്നു:

"ഇരവും പകലുമില്ലാത്ത കാലത്തു കാൺ രാജാവേ, സത്യമായി, ജ്ഞാനമായി, സകലപരിപൂർണ്ണമായി, സകലനിഷ്കളമായി നിറഞ്ഞുനിന്ന പരമാത്മാവെ കാൺ രാജാവേ, എള്ളിൽ എണ്ണകണക്കെയും, എലുമ്പിൽ മജ്ജകണക്കെയും, ഉള്ളിൽ ജീവൻകണക്കെയും, ഒളിവിൽ ആകാശംകണക്കെയും, വേദാന്തത്തുക്ക ഉൾപ്പൊരുൾകണക്കെയും, ഉരഗത്തിൽ വിഷംകണക്കെയും, കള്ളിതൻ പാൽകണക്കെയും, കരിമ്പിൻ രസംകണക്കെയും, തപസ്സുള്ളവർ അകംകണക്കെയും, പാലിലേ നെയ്കണക്കെയും, മുളകിലെ എരികണക്കെയും തത്വനില ജഗത്തിങ്കൽ നിറന്നതു കാൺ രാജാവേ."

**സിദ്ധദീപിക:**—സിദ്ധദീപിക എന്ന അദ്വൈതവേദാന്തപ്രതിപാദകമായ തത്വഗ്രന്ഥം ശ്രീപരമേശ്വരൻതന്നെ ലീലാവിഗ്രഹത്തെ പരിഗ്രഹിച്ചു ചാർവ്വാകൻ, ആർഹതൻ, ബൌദ്ധൻ, താർക്കികൻ, സാംഖ്യൻ, മീമാംസകൻ എന്നീ ദർശനവാദികൾ തന്തിരുവടിയെ പല പ്രകാരത്തിൽ നിരൂപണംചെയ്തു മോക്ഷേച്ഛുക്കളായ ജനങ്ങളെ സംശയാലുക്കളാക്കുകയാൽ അവരുടെ സംശയനിവൃത്തിക്കായി രചിച്ചതാണെന്നു ഗ്രന്ഥകാരൻ ഉപക്രമഘട്ടത്തിൽ ഉൽഘോഷിക്കുന്നു. പ്രണേതാവിനെപ്പററി ഒരറിവും ലഭിക്കുന്നില്ല. ഗുരുശിഷ്യസംവാദരൂപമാണു് ഗ്രന്ഥം. ഏതാനും പങ്ക്തികൾ ചുവടേ പകർത്തുന്നു:

"ഇന്ദ്രിയങ്ങൾക്കു കർമ്മങ്ങളെ വിഷയീകരിച്ചിട്ടുള്ള ഭ്രമം ജാഗ്രത്താകുന്നതു്. അന്തഃകരണം താനേ അറിയപ്പെടുന്നതായും അറിവായും ചമഞ്ഞുനിന്നിട്ടുള്ള ഭ്രമം സ്വപ്നമാകുന്നതു്. ഇവ രണ്ടിലേയും വാസനാ സുഷുപ്തിയാകുന്നതു്. ഇവ മൂന്നിലുംകൂടി നില്ക്കുന്ന അറിവു തുരീയമാകുന്നതു്. നമ്മുടെ സിദ്ധാന്തത്തിങ്കൽ ദൃക്കു് ഒന്നേ സത്യമായുള്ളു. വ്യവഹാരത്തിങ്കൽ ദൃക്കും ദൃശ്യവുമുണ്ടു്. അദൃശ്യരൂപം ഒട്ടൊഴിയാതെ മിഥ്യാമയമായിരുന്നോന്നു്. അതുമിഥ്യാമയമായിരിക്കുന്ന ദൃശ്യത്തിങ്കൽ അന്തർഭൂതങ്ങളായിരുന്നോ ചിലവ ഇതിഹാസപുരാണങ്ങളും വേദശാസ്ത്രങ്ങളും ധർമ്മാധർമ്മങ്ങളും സുഖദുഃഖങ്ങളും സ്വർഗ്ഗനരകങ്ങളും ജനനമരണങ്ങളും വർണ്ണാശ്രമങ്ങളും, എന്തിനു പെരികെ പറയുന്നു? സമസ്തപദാർത്ഥങ്ങളും മിഥ്യാമയമായേ ഇരുന്നോ ചിലവ എന്നഭിപ്രായം."

"ഇവ്വണ്ണം ഗുരുവരുളിച്ചെയ്തിരിക്കുന്ന വിഷയത്തിങ്കൽ ശിഷ്യൻ വിചാരിക്കുന്നോൻ: 'നിന്തിരുവടിയാൽ മിഥ്യയെന്നിങ്ങനെ അരുളിച്ചെയ്യപ്പെട്ടതു യാതൊന്നു സ്വാമീ, അതു സത്തായോ, അസത്തായോ, സദസത്തായോ ഇരിക്കുന്നു? സത്താകുമ്പോൾ ആത്മാവിനു മിഥ്യാത്വവും വന്നുകൂടിയും; അസത്താകുമ്പോൾ ശശവിഷാണത്തിൻ തോററവും വന്നുകൂടിയും. സദസത്താകുമ്പോൾ ഇച്ചൊല്ലിയ ദോഷങ്ങൾ

രണ്ടുമുണ്ടായി വന്നുകൂടിയും. എന്നാൽ മിഥ്യയെന്നൊരു വസ്തു എന്താന്നു് സ്വാമിൻ?' എന്നീവണ്ണം ശിഷ്യനാൽ ചോദിക്കപ്പെട്ടിരിക്കുന്ന ഗുരു അരുളിച്ചെയ്യുന്നോൻ.''

ഈ സിദ്ധാന്തദീപികയെ സംക്ഷേപിച്ചു കൊല്ലം പത്താം ശതകത്തിലോ മറ്റോ സിദ്ധദീപികാസംഗ്രഹം എന്ന പേരിൽ ഒരു കിളിപ്പാട്ടും ഉത്ഭവിച്ചിട്ടുണ്ടു്.

''എങ്കിലോ കേട്ടുകൊൾക പാർവ്വതി! ഭക്തപ്രിയേ!
സങ്കടവിനാശനം സിദ്ധദീപികാർത്ഥത്തെ;
വിസ്തരിച്ചുരചെയ്‌വാനെത്രയും പണിയുണ്ടു;
വിസ്തരം ചുരുക്കി ഞാൻ നിന്നെയുമറിയിക്കാം.
പൃഥിവിയിലോരോ തരമുള്ള ജന്തുക്കൾക്കെല്ലാം
ചിത്തവും നാനാപ്രകാരേണയെന്നറിഞ്ഞാലും.''

ഈ വരികൾ അതിലുള്ളതാകുന്നു. കവിതയ്ക്കു ഗുണം വിരളമാണു്.

**ജനകാഗസ്ത്യസംവാദം:**—ഇതും വേദാന്തവിഷയകമായ ഒരു പഴയ ഗദ്യഗ്രന്ഥമാകുന്നു. ഒരു ഭാഗം ഉദ്ധരിക്കാം:

''ജനകരാജാവു് അഗസ്ത്യമഹർഷിയെ നമസ്കരിച്ചു് ഉണർത്തിനാൻ. അടിയനു പരബ്രഹ്മവും അതിങ്കൽനിന്നു തോന്നിയ അനാദിവടിവും അതിനാൽ തോന്നിയ സർവ്വജന്തുക്കൾവടിവും അറിയവേണ്ടുമെന്നു നമസ്കരിച്ചുണർത്തിനാൻ രാജാവു്. ആ രാജാവിനെ നോക്കി പ്രീതിപ്പെട്ടു് ഇവനുപദേശത്തിനു യോഗ്യനെന്നു കല്പിച്ചരുളിച്ചെയ്താൻ മഹാമുനി, കേൾപ്പോയാക രാജാവേ! പരബ്രഹ്മമാകുന്ന സ്വരൂപത്തെ ആർക്കും മനോഗോചരത്താൽ അറിയാവോന്നല്ല, എങ്കിലും ആശ്രയമില്ലെന്നും ചൊല്ലരുതു്.''

**യന്ത്രരാജൻ:**—യന്ത്രരാജൻ എന്നതു് ഒരു ചെറിയ മന്ത്രശാസ്ത്രഗ്രന്ഥമാകുന്നു. അതിൽനിന്നു ചില വരികൾ പകർത്തിക്കാണിക്കാം.

''ശ്രീപാർവ്വതി കേട്ടരുളിനാൾ ശ്രീപരമേശ്വരനോടു്. ഞാനോ കേട്ട പരിഹാരങ്ങൾ എല്ലാ യന്ത്രങ്ങളും നിന്തിരുവടിയാൽ ചെയ്യപ്പെട്ടതല്ലോ. ഇനി അടിയങ്ങൾക്കു് അകപ്പെടുമാറുള്ള യന്ത്രമൊന്ന് അരുളിച്ചെയ്യവേണമെന്നു ഭഗവതി അരുളിച്ചെയ്തുകേട്ടു് അരുളിച്ചെയ്താൻ ശ്രീപരമേശ്വരൻതിരുവടി. കേൾപ്പൂതാക. സർവ്വ യന്ത്രങ്ങളിലും ഇതു ശ്രേഷ്ഠം. സകലൈശ്വര്യഫലങ്ങളെ കൊടുക്കും. എന്നാൽ ത്രിപുരദഹനത്തിലെ പുരുഷോത്തമൻപക്കൽനിന്നു കേൾക്കപ്പെട്ടിതു. അതിനാൽ ആവശ്യകർമ്മങ്ങൾക്കും സത്യകർമ്മങ്ങൾക്കും പുരുഷോത്തമനരുളിച്ചെയ്കയിനാൽ ഞാനും പുരുഷോത്തമനെ നമസ്കരിച്ചു ചൊല്ലുന്നേൻ.''

**വ്യാഖ്യാനങ്ങൾ, സൌന്ദര്യലഹരീവ്യാഖ്യ:**—ഇതു ശങ്കരഭഗവൽപാദകൃതമായ സൌന്ദര്യലഹരീസ്തോത്രത്തിന്റെ വ്യാഖ്യാ

ദമാണെന്നു പറയേണ്ടതില്ലല്ലോ. വിശദമായ അർത്ഥഗ്രഹണത്തിനു പ്രയോജകീഭവിക്കുന്ന ഒരു വ്യാഖ്യാനംതന്നെയാണ് പ്രസ്തുതഗ്രന്ഥം. രണ്ടു ശ്ലോകങ്ങളുടെ വിവരണം ചുവടേ പകർത്താം:

> "തനീയാംസം പാംസും തവ ചരണപങ്കേരുഹഭവം
> വിരിഞ്ചസ്സഞ്ചിന്വൻ വിരചയതി ലോകാനവികലം
> വഹത്യേനം ശൌരിഃ കഥമപി സഹസ്രേണ ശിരസാം
> ഹരസ്സംക്ഷുദ്യൈനം ഭജതി ഭസിതോദ്ധൂളനവിധിം."

"ഹേ ശരണ്യേ—ശരണംപ്രാപിച്ചിരിക്കുന്ന ജനങ്ങൾക്ക് അനുഗ്രഹിക്കശീലമായിരിപ്പോയേ! വിരിഞ്ചഃ തവ ചരണപങ്കേരുഹഭവം തനീയാംസം പാംസും സഞ്ചിന്വൻ ലോകാൻ അവികലം വിരചയതി—വിരിഞ്ചൻ നിന്തിരുവടിയുടെ ചരണപങ്കേരുഹത്തിങ്കൽ ഭവിച്ചോന്നായി, ഏറ്റവും ചെറിയോന്നായിരിക്കുന്ന പൊടിയെ ഈട്ടംകൂട്ടി ഇയങ്ങുന്നൊരുത്തനായിട്ടു ലോകങ്ങളെ പരിപൂർണ്ണമാകുംവണ്ണം ചമയ്ക്കുന്നോൻ. ശൌരിഃ ഏനം ശിരസാം സഹസ്രേണ കഥമപി വഹതി—ശൌരി ഇതിനെ ശിരസ്സുകളുടെ സഹസ്രംകൊണ്ടു് എത്രയും പണിപ്പെട്ടു വഹിക്കുന്നോൻ. ഹരഃ ഏനം സംക്ഷുദ്യ ഭസിതോദ്ധൂളനവിധിം ഭജതി—ഹരൻ ഇതിനെ ചൂർണ്ണമാക്കീട്ടു ഭസിതംകൊണ്ടുള്ളോരു ഉദ്ധൂളനവിധിയെ ഭജിക്കുന്നോൻ. ഇങ്ങനെയിരിക്കുന്ന നിന്തിരുവടിയെ പ്രണാമം ചെയ്വാനായിക്കൊണ്ടും സ്തുതിപ്പാനായിക്കൊണ്ടും അകൃതപുണ്യനായിരിക്കുന്നവൻ എങ്ങനെ പ്രഭവിപ്പൂ എന്നർത്ഥം."

> "സവിത്രീഭിർവ്വാചാം ശശിമണിശിലാഭങ്ഗരുചിഭി-
> ർവ്വശിന്യാദ്യാഭിസ്ത്വാം സഹ ജനനി! സഞ്ചിന്തയതി യഃ
> സ കർത്താ കാവ്യാനാം ഭവതി മഹതാം ഭങ്ഗിസുഭഗൈ-
> ർവ്വചോഭിർവ്വാഗ്ദേവീവദനകമലാമോദമധുരൈഃ."

"ഹേ ജനനി! വാചാം സവിത്രീഭിഃ ശശിമണിശിലാഖണ്ഡശുചിഭിഃ വശിന്യാദ്യാഭിഃ സഹ യഃ ത്വാം സഞ്ചിന്തയതി സഃ ഭങ്ഗിസുഭഗൈഃ വാഗ്ദേവീവദനകമലാമോദമധുരൈഃ വചോഭിഃ മഹതാം കാവ്യാനാം കർത്താ ഭവതി—എടോ ജനനിയായുള്ളോവേ! വാക്കുകളെ പ്രസവിക്കുന്നോ ചിലരായി, ചന്ദ്രകാന്തക്കല്ലു മുറിച്ചകണക്കേ അതിശയേന വെളുത്തു ശോഭിക്കുന്നോ ചിലരായിരിക്കുന്ന വശിനിയാദിയായുള്ള മൂർത്തികളോടുകൂടീട്ടു യാവനൊരുത്തൻ നിന്തിരുവടിയെ ചിന്തിക്കുന്നതു്, അവൻ ഭങ്ഗിസുഭഗകളായിരിക്കുന്ന വാക്കുകളെക്കൊണ്ടു് എത്രയും സൌഭാഗ്യത്തോടുകൂടിയോ ചിലവായി, വാഗ്ദേവീവദനകമലാമോദമധുരങ്ങളായിരിക്കുന്ന, സരസ്വതിയുടെ മുഖകമലത്തിന്റെ സൌരഭ്യംപോലെ മധുരങ്ങളായിരിക്കുന്ന, വാക്കുകളെക്കൊണ്ടു മഹത്തുക്കളായി, പ്രധാനങ്ങളായിരിക്കുന്ന, കാവ്യങ്ങൾക്കു കർത്താവായി ഭവിക്കുന്നോൻ."

**മുകുന്ദമാലാവ്യാഖ്യാനം:**—കുലശേഖര ആഴ്വാരുടെ മുകുന്ദമാലാസ്തോത്രത്തിന് ഒരു പഴയ ഭാഷാവ്യാഖ്യാനം കാണുന്നു എന്നു മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. അതിൽനിന്ന് ഒരു ഭാഗം ഉദ്ധരിക്കുന്നു:

"തത്വം ബ്രുവാണാനി പരം പരസ്താ-
ന്മധു ക്ഷരന്തീവ മുദാം പദാനി
പ്രാവർത്തയ, പ്രാഞ്ജലിരസ്മി ജിഹ്വേ!
നാമാനി നാരായണഗോചരാണി."

"ഹേ ജിഹ്വേ, പ്രാഞ്ജലിരസ്മി—എടോ രസനേ, ഞാൻ നിനക്കു പ്രാഞ്ജലിയായി ഭവിക്കുന്നേൻ. നാരായണഗോചരാണി നാമാനി ആവർത്തയ—നാരായണഗോചരങ്ങളായിരിക്കുന്ന നാമങ്ങളെ ആവർത്തിച്ചീടുക. എങ്ങനെയിരുന്നോന്നു നാമങ്ങൾ? മുദാം പദാനി—സന്തോഷത്തെ ഉണ്ടാക്കുന്നോ ചിലവ, മധു ക്ഷരന്തീവ—മധുവെ ദ്രവിപ്പിക്കുന്നോ ചിലവ, പരസ്താൽ പരം തത്വം ബ്രുവാണാനി—പരത്തിങ്കൽനിന്നു പരമായിരിക്കുന്ന തത്വത്തെ ചൊല്ലിയിയക്കുന്നോ ചിലവ." പ്രസ്തുത വ്യാഖ്യ കുറേക്കൂടി വിസ്തൃതമായി മറൊരു രൂപത്തിലും കണ്ടിട്ടുണ്ട്.

**യുധിഷ്ഠിരവിജയവ്യാഖ്യാനം:**—വാസുദേവഭട്ടതിരിയുടെ യുധിഷ്ഠിരവിജയം യമകകാവ്യം പണ്ടു കേരളത്തിൽ പരക്കെ ബാലശിക്ഷയ്ക്കു ഉപയോഗിച്ചുവന്നിരുന്നു. തന്നിമിത്തം അതിനു നല്ല ഒരു ഭാഷാവിവരണം രചിയ്ക്കേണ്ടതിന്റെ ആവശ്യം നേരിടുകയും അത് ഏതോ ഒരു പണ്ഡിതപ്രവേകൻ നിർവ്വഹിയ്ക്കുകയും ചെയ്തു. "പദച്ഛേദഃ പദാർത്ഥോക്തിർവിഗ്രഹോ വാക്യയോജനം ആക്ഷേപസ്യ സമാധാനം വ്യാഖ്യാനം പഞ്ചലക്ഷണം" എന്ന നിർവചനം പ്രസ്തുതവ്യാഖ്യാനത്തിനു നല്ലപോലെ യോജിക്കുന്നുണ്ട്. ഒരു ശ്ലോകത്തിന്റെ വ്യാഖ്യാനംമാത്രം ചുവടേ പകർത്താം:

"യുധിഷ്ഠിരവിജയമാകുന്ന ഗ്രന്ഥത്തെ ചമപ്പാൻ തുടങ്ങുന്ന ആചാര്യൻ അതിന്റെ അവിഘ്നപരിസമാപ്ത്യാദിപ്രയോജനസിദ്ധ്യർത്ഥമായിട്ടാടേ ആശിസ്സിനെ ചെയ്യുന്നു, 'പ്രദിശതു' എന്ന ശ്ലോകംകൊണ്ട്.

പ്രദിശതു ഗിരിശഃ സ്തിമിതാം ജ്ഞാനദൃശം വഃ ശ്രിയം ച ഗിരിശസ്ത്രിം ഇതാം പ്രശമിതപാപദമാദയം സന്തഃ സമ്പിന്തയന്തി പരമപദമാദ്യം ഇതി പദച്ഛേദഃ.

ഗിരിശഃ വഃ ജ്ഞാനദൃശം പ്രദിശതു ഗിരി ശ്രിയം ച—ഗിരിശൻ നിങ്ങൾക്കായിക്കൊണ്ടു ജ്ഞാനദൃക്കിനെ പ്രദാനം ചെയ്യുമാറാക. ഗീർവിഷയമായിരിക്കുന്ന ശ്രീയെയും. ഗിരിശൻ ശ്രീമഹാദേവൻ. 'ഗിരീശോ ഗിരിശോ മൃഡഃ' എന്നു സിംഹൻ. ജ്ഞാനദൃക് ജ്ഞാനമാകുന്ന ദൃക്ക്. ജ്ഞാനം അറിവ്. ദൃക്ക് കണ്ണ്. 'ലോചനം നയനം നേത്രമീക്ഷണം ചക്ഷുരക്ഷിണീ ദൃഗ്ദൃഷ്ടിശ്ച' എന്നു സിംഹൻ. ഗീര് വാക്ക്. 'വാഗ്വാണീ ഭാരതീ ഭാഷാ ഗൌർഗ്ഗീർബ്രാഹ്മീ സരസ്വതീ' എന്നു വൈജ

യന്തി. ശ്രീയ് ശോഭ. "ശ്രീരിന്ദിരായാം ശോഭായാം സ്യാൽ സമ്പത്തിലവങ്ഗയോഃ" എന്നു കേശവൻ. സ്തിമിതാം, അങ്ങനെയായിരിക്കേണം ജ്ഞാനദൃക്ക്. സ്തിമിതയായിരിക്കേണം. 'സ്തിമിതം നിശ്ചലേ ക്ലിന്നേ' എന്നു കേശവൻ. ശസ്തിം ഇതാം, അങ്ങനെയിരിക്കേണം ശ്രീയ്. ശസ്തിയെ ഇതയായിരിക്കേണം. ശസ്തി പ്രശസ്തി. ഇത പ്രാപ്ത. യം സന്തഃ സഞ്ചിന്തയന്തി—യാതൊരു ഗിരിശനെ സത്തുക്കൾ സഞ്ചിന്തനംചെയ്യുന്നു. സത്തുക്കൾ വിദ്വാന്മാർ. 'വിദ്വാൻ വിപശ്ചിദ്ദോഷജ്ഞഃ സൻ സുധീഃ കോവിദോ ബുധഃ' എന്നു സിംഹൻ. സഞ്ചിന്തനം ചെയ്ക ഉപാസിക്ക. പ്രശമിതപരമദമായം, അങ്ങനെയിരുന്നു ഗിരിശൻ. പ്രശമിതപരമദമായനായിരുന്നു. പ്രശമിതകളായിരിക്കുന്ന പരമദമായകളോടുകൂടിയിരുന്നു. പ്രശമിതകൾ പ്രകർഷേണ ശമിതകൾ. ശമിതകൾ നാശിതകൾ. പരമദമായകൾ പരന്മാരുടെ മദമായകൾ. പരന്മാർ ശത്രുക്കൾ. 'അഭിഘാതിപരാരാതിപ്രത്യർത്ഥിപരിപന്ഥിനഃ' എന്നു സിംഹൻ. മദമായകൾ മദവും മായയും. മദം അഹങ്കാരം. മായ വ്യാജം. പരമദമാഃ, അങ്ങനെയിരുന്നു സത്തുക്കൾ. പരമമായിരിക്കുന്ന ദമത്തോടുകൂടിയിരുന്നു. പരമം ഉൽകൃഷ്ടം. ദമം അടക്കം."

പിന്നീടു വ്യാഖ്യാതാവു 'പ്രദിശതു—ദിശ അതിസർജ്ജനേ എന്ന ധാതുവിൽ പരസ്മൈപദലോട്ടിൽ പ്രഥമപുരുഷൈകവചനം" എന്നിങ്ങനെ ഓരോ പദത്തിന്റേയും വിഭക്തിയേയും "ജ്ഞാനമേവ ദൃക്, ജ്ഞാനദൃക് ഇതി കർമ്മധാരയഃ. ജ്ഞാനംതന്നെ ദൃക്, ജ്ഞാനദൃക് താം, അതിനെ ജ്ഞാനദൃക്കിനെ" എന്നിങ്ങനെ വിഗ്രഹത്തേയും പറ്റി പ്രതിപാദിക്കുന്നു. എത്ര സമ്പൂർണ്ണമായ ഒരു വിവരണമാണ് ഇത് എന്നു വായനക്കാർക്കു കാണ്മാൻ പ്രയാസമില്ലല്ലോ. വ്യാഖ്യാതാവു സ്മരിക്കുന്ന കേശവൻ ക്രി: പി: 1660 ഇടയ്ക്കു ജീവിച്ചിരുന്ന കല്പദ്രുകോശകാരനല്ലെന്നും, പ്രത്യുത ക്രി: പി: പന്ത്രണ്ടാം ശതകത്തിലോ പതിമ്മൂന്നാം ശതകത്തിലോ ജീവിച്ചിരുന്ന നാനാർത്ഥാർണ്ണവസംക്ഷേപകാരനായ കേശവസ്വാമിയാണെന്നും ഞാൻ പരിശോധിച്ചു തീർച്ചപ്പെടുത്തീട്ടുണ്ട്. പ്രസ്തുതഭാഷാവ്യാഖ്യ കൊല്ലം എട്ടാം ശതകത്തിനിപ്പുറമല്ല ആവിർഭവിച്ചതു് എന്നു സ്പഷ്ടമായി പറയാം. യുധിഷ്ഠിരവിജയവ്യാഖ്യയ്ക്കു വിഭിന്നപാഠങ്ങളുള്ള ആദർശഗ്രന്ഥങ്ങളും കാണ്മാനുണ്ട്.

**വിഷ്ണുകേശാദിപാദവ്യാഖ്യാനം:**—ശങ്കരഭഗവൽപാദകൃതമായ വിഷ്ണുകേശാദിപാദസ്തവത്തിനും ഒരു പഴയ വ്യാഖ്യാനം ലഭിച്ചിട്ടുണ്ട്. അതിലൊരു ഭാഗം ഉദ്ധരിക്കാം:

"ലക്ഷ്മീഭർത്തുഃ ഇത്യാദി. ആദിയിങ്കൽ മങ്ഗലാർത്ഥമായിട്ടു കവി ലക്ഷ്മീശബ്ദത്തെ ചൊല്ലിയതു്. അങ്ങനെയെല്ലാമിരുന്ന കംബുരാജൻ നമ്മെ രക്ഷിപ്പൂതാക. എങ്ങനെയിരുന്നെന്നു വിശേഷിപ്പൂതു പിന്നെ. ലക്ഷ്മീഭർത്താവിന്റെ ഭുജാഗ്രത്തിങ്കൽ കൃതവസതിയായിരുന്നൊന്നു്. നീ

ലപർവതത്തിൻെറ ശൃങ്ഗത്തിന്മേൽ ചന്ദ്രബിംബം സ്ഥിതിചെയ്യുന്നതോ എന്നു തോന്നും കണ്ടാൽ'' ഇത്യാദി.

**രൂപാവതാരവ്യാഖ്യാനം:—** യുധിഷ്ഠിരവിജയം പോലെ യോ അതിലധികമോ കേരളത്തിൽ പുരാതനകാലത്തു പ്രചുരപ്രചാരമായിരുന്ന ഒരു ഗ്രന്ഥമാണ് ധർമ്മകീർത്തിയുടെ രൂപാവതാരം. വ്യാകരണശാസ്ത്രത്തിൽ ഭട്ടോജിദീക്ഷിതരുടെ സിദ്ധാന്തകൌമുദി ആവിർഭവിക്കുന്നതിനു മുൻപ് ഈ നാട്ടിൽ അധ്യേതാക്കളെ അഭ്യസിപ്പിച്ചുവന്നതു് ആ ഗ്രന്ഥമായിരുന്നു. അതിനും വിശിഷ്ടമായ ഒരു പഴയ വ്യാഖ്യാനം കണ്ടുകിട്ടീട്ടുണ്ട്; പക്ഷേ പ്രതിപാദനം സരളമല്ല. വ്യാഖ്യാതാവിനെപ്പററി ഒരറിവുമില്ല. താഴെക്കാണുന്നതു് അതിലേ ഒരു ഭാഗമാണ്:

''യഥാസംഖ്യമനുദേശസ്സമാനാം. സംഖ്യാശബ്ദേന ക്രമോ ലക്ഷ്യതേ. സംഖ്യാശബ്ദംകൊണ്ടു ക്രമം ലക്ഷിക്കപ്പെടിൻറു. യഥാവൽ ക്രമത്താലേ എൻറു പൊരുൾ. സമാനാം സമസംഖ്യാനാം സമപരിപഠിതാനാമുദ്ദേശിനാമനുദ്ദേശിനാഞ്ച യഥാക്രമമുദ്ദേശിഭിരനുദേശിഭിസ്സഹ സംബധ്യന്തേ—സമാനമെൻറു സമസംഖ്യങ്ങളായി സമപരിപഠിതങ്ങളായിരിക്കിൻറ ഉദ്ദേശികളിലുമനുദ്ദേശികളിലുംവെച്ചു ക്രമത്താലേ ഉദ്ദേശികളോട് അനുദ്ദേശികളെ സഹ സംബന്ധിക്കപ്പെടിൻറു. ഉദ്ദേശികളെൻറു പിന്നെ വൻറവ. തകാരത്തിനു ചകാരമാറു എൻറാൽ ദേവച്ഛത്രം എൻറിരിക്കുമ്പോഴ് ശ്ലിഷ്ടോച്ചാരണം കർത്തവ്യം, ശ്ലേഷ വരുത്തിച്ചൊല്ലുക. ദേവച്ഛത്രം.''

**സങ്ഗീതരത്നാകരവ്യാഖ്യാനം:—** ക്രി: പി: പതിന്നാലാം ശതകത്തിൻെറ പൂർവാർദ്ധത്തിൽ ജീവിച്ചിരുന്ന ദേവഗിരിയിലെ ധർമ്മപാലൻ എന്ന രാജാവു സങ്ഗീതസുധാകരം എന്നൊരു ശാസ്ത്രഗ്രന്ഥം നിർമ്മിച്ചു. അതിൻെറ ഒരു പഴയ വ്യാഖ്യാനമാണ് നമുക്കു കിട്ടീട്ടുള്ളതു്. മൂലശ്ലോകങ്ങളും ഉദ്ധരിച്ചു് അവയ്ക്കു ഗദ്യത്തിൽ വിവരണം വ്യാഖ്യാതാവു് എഴുതിച്ചേർത്തിരിക്കുന്നു. നോക്കുക:

> ''വാണീ ന കേവലമഹാരി തയാ വിജിത്യ
> പ്രീതിപ്രദാ പികകലാൽ സമവർണ്ണഭേദൈഃ
> ദേവേന്ദ്രശേഖരിതപാദസരോജരേണും
> താം പഞ്ചമസ്വരമയീമനിശം നമാമി.''

''പികകലമെൻറ കുയിൽക്കൂട്ടത്തിങ്കൽനിൻറു ജയിച്ചിട്ടു് ആ വാണിയെ മാത്രമല്ല ഹരിച്ചു, ആ വർണ്ണഭേദത്തെയും ഹരിപ്പുതും ചെയ്തു ദേവേന്ദ്രനാൽ ശേഖരിതമായിരിക്കിൻറ പാദസരോജരേണുക്കളോടുംകൂടിയ പഞ്ചമസ്വരമയിയായിരിക്കിൻറ ദേവിയെ എപ്പോഴും നമസ്കരിക്കിൻേറൻ.''

"യസ്യാ വപുൎന്നവസുധാരസനിൎവ്വിശേഷം
പീതം തൽപ്രതിതരാം നയനൈൎമ്മഹേശഃ
ആപീയമാനമഭിതോ വിദധാതി ദേവ–
സ്താം ദൈവതീമനുഗുണാന്നനിശം നമാമി."

"മഹേശനായിരിക്കിൻറ ദേവൻ യാവളൊരുത്തിയിടെ നവസുധാരസനിൎവ്വിശേഷമായിരിക്കിൻറ വപുസ്സിനെ അത്യൎത്ഥം നയനങ്ങളെക്കൊണ്ടു ചുററുവട്ടവും പാനംചെയ്യാനെൻറിട്ടിരിക്കിൻറതാകിലും ആപീയമാനമായിട്ടു ഭവിക്കിൻറിതു, അദ്ദൈവതിയായിരിക്കിൻറ ദേവിയെ സ്തവന്നായിട്ടു് എപ്പോഴും നമസ്കരിക്കിൻേറൻ."

## സനൽസുജാതീയവ്യാഖ്യാനം:—

മഹാഭാരതം ഉദ്യോഗപൎവ്വത്തിൽ വിദുരോപദേശാനന്തരം സനൽസുജാതമഹൎഷി ധൃതരാഷ്ട്രചക്രവൎത്തിക്കു് അപവൎഗ്ഗവിഷയകമായി ജ്ഞാനോപദേശം ചെയ്യുന്ന ഒരു ഘട്ടമുണ്ടു്. സനൽസുജാതീയമെന്നാണു് ആ ഉപദേശത്തിൻെറ സംജ്ഞ. അതു മഹാഭാരതത്തിലെ ഭഗവൽഗീതാദികളായ പഞ്ചരത്നങ്ങളിൽ ഒന്നും സാക്ഷാൽ ശങ്കരഭഗവൽപാദർതന്നെ വ്യാഖ്യാനിച്ചിട്ടുള്ളതുമാകയാൽ അസാധാരണമായ മാഹാത്മ്യത്തോടുകൂടിയ ഒരു പ്രകരണമാകുന്നു. അതിൻെറ ഭാഷാവ്യാഖ്യാനത്തിൽ ഒരു ഭാഗമാണു് അടിയിൽ ചേൎക്കുന്നതു്:

"തതോ രാജാ ധൃതരാഷ്ട്രോ മനീഷീ
സമ്പൂജ്യ വാക്യം വിദുരേരിതം തൽ
സനൽസുജാതം രഹിതേ മഹാത്മാ
പപ്രച്ഛ ബുദ്ധിം പരമാം ബുഭൂഷൻ.

പാദന്ധവാദിപ്രായത്തെ അറിയായ്ക ഹേതുവായിട്ടു പ്രജാഗരാദിഗുതനായുള്ള ധൃതരാഷ്ട്രർ വിദുരർമുഖത്തിങ്കൽനിന്നു ത്രിവൎഗ്ഗവിഷയമായുള്ള അൎത്ഥജാതത്തെ കേട്ടു. തദനന്തരം വിദുരരാൽ സൂചിതമായി അപവൎഗ്ഗവിഷയമായുള്ള അൎത്ഥജാതത്തെ കേൾപ്പാനായിക്കൊണ്ടു ചോദിക്കുന്നു.

തതഃ ധൃതരാഷ്ട്രഃ സനൽസുജാതം പപ്രച്ഛ—ത്രിവൎഗ്ഗത്തെക്കേട്ടനന്തരം ധൃതരാഷ്ട്രർ സനൽസുജാതനോടു ചോദിച്ചു. സനൽസുജാതം എൻെറതുത്തു സനച്ഛബ്ദം സദാവചനമായിരിപ്പോൻറു്; സുജാതശബ്ദംകൊണ്ടു യുവാവിനെച്ചൊല്ലി; സദാ യുവാവായിരിപ്പോരുത്തൻ; അതെൻറിഎപ്പോ നാളും യൌവനയുക്തനായിരിപ്പോരുത്തനവൻ. അയെൻറിയേ സുജാതശബ്ദം കുമാരവാചകമായിരിപ്പോൻറു്; നിത്യകുമാരൻ എൻറാകിലുമാം. അതെൻറിയേ സനാതെൻവ ശാന്തയായുള്ള ബുദ്ധി. ബുദ്ധ്യാദികരണങ്ങൾ അത്യന്തം പ്രസന്നങ്ങളായിരിക്കും വിഷയത്തിങ്കൽ ബ്രഹ്മൻെറ മാനസത്തിങ്കൽ നിൻവളനാകകൊണ്ടു സനൽസുജാതനെൻറാകിലുമാം. അവ്വണ്ണമുണ്ടു ചൊല്ലുന്നതും:

"ബുദ്ധ്യാദികരണൈസ്സൎവ്വൈശ്ശാന്തോ ബ്രഹ്മാ ജഗൽപതി
യദാഭവത്തദാ ജാതസ്സനൽസുത ഇതീരിതഃ"

എൻറിങ്ങനെ. അതെൻറിയേ സനാതനൻറ സനാതനമായി ഹിരണ്യഗർഭാഖ്യമായുള്ള ആ ബ്രഹ്മത്തെച്ചൊല്ലി. സനാതനമായുള്ള ബ്രഹ്മത്തിങ്കൽനിൻറ ജ്ഞാനവൈരാഗ്യാദിഗുണങ്ങളോടുകൂടിട്ടുളനായി എൻറിട്ടാകിലുമാം സനൽസുജാതൻ. അങ്ങനെത്ത സനൽസുജാതനോടു ചോദിച്ചു. വിദുരേരിതം തൽ വാക്യം സമ്പൂജ്യ—വിദുരേരിതമായുള്ള ആ വാക്യത്തെ സമ്പൂജനം ചെയ്തിട്ടു്. വിദുരരാൽ ചൊല്ലപ്പെട്ടിരിക്കിൻറ ആ വാക്യമുണ്ടു്; ത്രിവർഗ്ഗവിഷയമായുള്ള വാക്യം. അതിനെ അഴകതായി പൂജിച്ചിട്ടു്. എത്രയുമഴകതു വിദുരർ ത്രിവർഗ്ഗത്തെ കഥിച്ചവാറു് എൻറു് അതിനെപ്പെരിക പ്രശംസിപ്പതും ചെയ്തു്. എങ്കിൽ തനിക്കറിയേണ്ടീട്ടു തന്നെയോ ചോദിച്ചു അനുഷ്ഠിക്കയിലേ ശ്രദ്ധകൊണ്ടോ ചോദിച്ചു എൻറു്. അതു് അറികയിലേ ശ്രദ്ധകൊണ്ടത്രേ അനുഷ്ഠാനേച്ഛകൊണ്ടല്ല എൻറ ചൊല്ലുൻറ. പരമാം ബുദ്ധിം ബുഭുത്സൻ—പരമയായുള്ള ബുദ്ധിയെ ബുഭുത്സന്നായിട്ടു്; സച്ചിദാനന്ദൈകരസമായുള്ള ബുദ്ധി എൻറ ബ്രഹ്മജ്ഞാനം, അതിനേ ബുഭുത്സന്നായിട്ടു്; ബ്രഹ്മസ്വരൂപത്തെ അറികയിലേ ശ്രദ്ധകൊണ്ടു്; അപവർഗ്ഗവിഷയമായുള്ള അർത്ഥജാതത്തെ അറികയിലേ ശ്രദ്ധകൊണ്ടത്രേ ചോദിച്ചു; അനുഷ്ഠിക്കയിലേ ശ്രദ്ധകൊണ്ടല്ല. എന്തു ഹേതുവായിട്ടനുഷ്ഠിക്കയിൽ ശ്രദ്ധയില്ലാഞ്ഞു എൻറു്. അതു് അനുഷ്ഠാനത്തിങ്കൽ തനിക്കധികാരമില്ലായ്കയാൽ എൻറ ചൊല്ലുൻറ പിന്നെ രാജാ. രാജാവല്ലോ താൻ, ഐശ്വര്യരാഗമുള്ളോരുത്തൻ, സാധനചതുഷ്ടയസമ്പന്നനായുള്ളവനല്ലോ അനുഷ്ഠാനത്തിങ്കൽ അധികാരമുള്ളു. എങ്കിൽ ജിജ്ഞാസയിങ്കൽ അധികാരമുണ്ടോ എൻറു്. അതുണ്ടെൻറ ചൊല്ലുൻറ. മനീഷീ, അതേ ധൃതരാഷ്ട്രർ മനീഷിയായിരിപ്പോരുത്തൻ. മഹാത്മാവായിട്ടു, തപോവിദ്യകളോടുംകൂടിയിരുപ്പോരുത്തൻ. അങ്ങനെത്ത ധൃതരാഷ്ട്രൻ സനൽസുജാതന്നൊടു ചോദിച്ചു. അതും രഹിതേ, വിവിക്തത്തിങ്കൽ. വിദുരാദികൾ പോയിട്ടിരിക്കിൻറപ്പോൾ. ഉപനിഷദർത്ഥത്തെ കേൾപ്പാൻ അധികാരമില്ലല്ലോ വിദുരാദികൾക്കു്. അതുകൊണ്ടു് അവർ പോയിട്ടിരിക്കിൻറപ്പോൾ ചോദിച്ചു.''

ഇതു ശാങ്കരവ്യാഖ്യാനത്തെക്കാൾ വളരെ വളരെ വിപുലമാണെന്നു പ്രഥമശ്ലോകത്തിൻെറ അർത്ഥവിവരണത്തിൽനിന്നുതന്നെ മനസ്സിലാക്കാവുന്നതാകുന്നു. ഇത്തരത്തിൽ സവിശേഷങ്ങളും സകലസംശയച്ഛേദികളുമായ അനേകം ഭാഷാവ്യാഖ്യാനങ്ങൾ കൊല്ലം ഏഴുമുതൽ ഒൻപതുവരെ ശതകങ്ങളിൽ വിവിധശാസ്ത്രജ്ഞന്മാരായ കേരളീയപണ്ഡിതന്മാർ വിരചിച്ചു ലോകത്തെ അനുഗ്രഹിച്ചിട്ടുണ്ടു്. ഭാഷാഗദ്യത്തിൻെറ അനുക്രമമായ വികാസത്തിനു് ഈ വ്യാഖ്യാനങ്ങളുടെ സാഹായ്യവും നിസ്സാരമായിരുന്നില്ല.

**ശ്രൗതപ്രയോഗം ഭാഷ:**—യാഗാദിവൈദികകർമ്മങ്ങളിൽ അനുഷ്ഠിക്കേണ്ട പ്രയോഗരീതികളെപ്പറ്റി സവിസ്തരമായി പ്രതിപാദിക്കുന്ന ഒരു ഗദ്യഗ്രന്ഥമാണു് ഇതു്. ഗ്രന്ഥകാരൻ ആരെന്നറിയുന്നില്ല. ആ വിഷയത്തിൽ അത്യന്തം അഭിജ്ഞനായ ഒരു നമ്പൂരിയാണെന്നു

മാത്രമേ ഉദാഹരിക്കുവാൻ നിർവ്വാഹമുള്ളു. ഭാഷയ്ക്കു വളരെ പഴക്കമുണ്ടു്. ഏഴാം ശതകത്തിലായിരിക്കാം ഗ്രന്ഥത്തിൻെറ ആവിർഭാവം. ഒരു ഭാഗം ഉദ്ധരിക്കാം: ''അഗ്നിഷ്ടോമാർത്ഥമായി കൈപിടിച്ചാൽ ബ്രഹ്മനും ഹോതനും തൈത്തിരീയരോട്ടുകൂടപ്പോയി ബോധായനസ്ഥാനവും ചെയ്തുപോരു. ബ്രഹ്മൻ കാലും കഴുകി ആചമിച്ചു്....ചെയ്യിൻെറതിന തെക്കെ നില്ക്ക. തൈത്തിരീയരോടുകൂട വരണാന്തമായിച്ചെയ്തഗ്നിഹോത്രശാലയിൽച്ചെൻറ തീ കാച്ചുന്നേടത്തു് അവിടെയവിടെത്തെക്കിരിപ്പു. ശാലയിൽ പോകുന്നോരം കൂടപ്പോയി കാലും കഴുകി ആചമിച്ചു ദേവയജനാദ്യുദാസ....ത്തിങ്കേന്നു തെക്ക നില്ക്ക. ഇരിക്കിലിരിപ്പു. അധ്വര്യു ഇധ്മ ജപിച്ചാൽ ബ്രഹ്മൻ വേദ്യുൽകരമകം പുക്കു പോയി ആയതനപരിഗ്രഹത്തിന്നവിടെയവിടെത്തെക്കിരിപ്പു. മഥിക്കുന്നേടത്തിങ്കേൻറു തീപ്പെട്ടാൽ കിഴക്ക പോയി ഇരിപ്പു.''

**ഭാവാധ്യായം ഭാഷ:**—ഹോരയിലെ ഭാവാധ്യായത്തിനു് ഒരു പഴയ ഭാഷാവ്യാഖ്യാനം കണ്ടുകിട്ടിട്ടുണ്ടു്. വ്യാഖ്യാതാവു് ആരെന്നറിയുന്നില്ല. മാതൃക കാണിക്കുവാൻ രണ്ടു ശ്ലോകങ്ങളുടെ തർജ്ജമ ചുവടേ കുറിക്കുന്നു:

മൂ:—''മൂർത്ത്യാദയഃ പദാർത്ഥാ ജായന്തേ യേന വിവിധജന്തൂനാം
തസ്മാദധുനാ വക്ഷ്യേ ഭാവാധ്യായം വിശേഷേണ.''

ത:—''യാതൊരു ശാസ്ത്രത്തിങ്കൽനിൻറു യാതൊരു ഗ്രഹത്തെക്കൊണ്ടു മൂർത്ത്യാദികളായിരിക്കിൻെറ പദാർത്ഥങ്ങൾ ജനിക്കപ്പെടിൻറു വിവിധങ്ങളായിരിക്കിൻെറ ജന്തുക്കളുടെ; ആ ശാസ്ത്രത്തിങ്കൽനിൻറു ഭാവാധ്യായത്തെ ഞാൻ ഇപ്പോഴ് വിശേഷേണ വചിക്കിൻറുണ്ടു്.''

മൂ:—''അല്പായുഃ കുനഖീ പരാക്രമഗുണീ ഹ്യേച്ഛൂന്യനഷ്ടാത്മജഃ
സ്ഥാനഭ്രംശകരോ വിശീർണ്ണമദനോ ദുർഭാഗ്യമൃത്യുസ്ഥദാ
ധർമ്മാദിപ്രതികൂലതാഹിമരുചിർന്നിത്യേശചരോ ദോഷവാ-
നിത്യേതേ ക്രമശോ വിലഗ്നഭവനാൽ കേതോഃ ഫലം ചിന്ത്യതാം.''

ത:—അല്പായുസ്സായിരിപ്പോരുത്തൻ, അശ്രീയായിരിക്കിൻെറ നഖങ്ങളോടുകൂടിയിരിപ്പോരുത്തൻ, പരാക്രമമാകിൻെറ ഗുണത്തോടുകൂടിയിരിപ്പോരുത്തൻ, ഹൃദയത്തിങ്കൽ സൽഗുണമെൻറുള്ളൊരു നിരൂപണമൊരിക്കലുമില്ലാതെയിരിപ്പോരുത്തൻ, പുത്രരോടു വേറപെട്ടിരിപ്പോരുത്തൻ, സ്ഥാനനാശത്തെച്ചെയ്യു ശീലനായിരിപ്പോരുത്തൻ, സ്ത്രീകളോടുകൂടിയുള്ളൊരു ക്രീഡയിങ്കൽ സ്ത്രീകൾ ഇവനൊപ്പെരിക നിഷേധിച്ചിരിക്കുമാറുള്ളിതു, ദൗർഭാഗ്യം വിഷയമായുള്ളൊരു മൃത്യുവിനോടു കൂടിയിരിപ്പോരുത്തൻ, ധർമ്മാർത്ഥകാമമോക്ഷങ്ങളിൽ ഒരിക്കലും ബുദ്ധി ചെല്ലാതെയിരിപ്പോരുത്തൻ, ഹിമമെൻറപോലെയിരിപ്പോരു ശോഭയോടുകൂടിയിരിപ്പോരുത്തൻ, ധനപതിയായിരിപ്പോരുത്തൻ, ദോഷത്തോടുകൂടിയിരിപ്പോരുത്തൻ'' ഇത്യാദി.

ഇരുപത്തേഴാമദ്ധ്യായം

# സംസ്കൃതസാഹിത്യം

## ക്രി. പി. പതിനാറാംശതകം

**ദേശചരിത്രം:—** പുരാതനകാലംമുതല്ക്കു ബാബിലോണിയന്മാർ, ഈജിപ്ഷ്യൻമാർ, യവനന്മാർ, റോമകർ, അറബികൾ മുതലായി പല പാശ്ചാത്യദേശക്കാരുമായി കേരളീയർക്കു സമ്പർക്കമുണ്ടായിരുന്നു എങ്കിലും അതു കേവലം വാണിജ്യപരമായിരുന്നു. കേരളവുമായി രാഷ്ട്രീയബന്ധത്തിൽ ഇദംപ്രഥമമായി ഏർപ്പെട്ടതു പോർത്തുഗൽരാജ്യമാണ്. ക്രി. പി. 1497_ാമാണ്ടു മാർച്ചുമാസം 27_ാംനു- വാസ്കോഡിഗാമ പോർത്തുഗലിൽനിന്നു പുറപ്പെട്ട് 1498 ആഗസ്റ്റ് 26_ാംനു-, അതായതു കൊല്ലവർഷം 673 ചിങ്ങമാസത്തിൽ, ഇന്നു മലബാർജില്ലയിൽപ്പെട്ട പന്തലായിനി കൊല്ലമെന്ന തുറമുഖത്ത് എത്തി. ക്രി. പി. 1500_ാമാണ്ട് ആഗസ്റ്റ് 30_ാംനു- പോർത്തുഗൽരാജാവിനാൽ നിയുക്തനായ പഡ്രോ ആൽവാർസ് കബ്രാൾ കോഴിക്കോട്ടുനഗരത്തിൽ വന്നുചേർന്നു സാമൂതിരിപ്പാട്ടമായി സഖ്യംചെയ്തു. മാപ്പിള(മഹമ്മദീയർ)മാരുടെ പ്രാതികൂല്യംനിമിത്തം കോഴിക്കോട്ടുനിന്നു പോർത്തുഗീസുകാർക്കു പറയത്തക്ക ആനുകൂല്യം ഒന്നും ലഭിച്ചില്ല. അതിനാൽ അവർ സാമൂതിരിയുമായി അക്കാലത്തു ശത്രുതയിൽ വർത്തിച്ചിരുന്ന കൊച്ചിമഹാരാജാവിനെ തങ്ങളുടെ ബന്ധുവായി സ്വീകരിക്കുകയും തദ്വാരാ അവിടെ പല ഭരണാവകാശങ്ങളും കരസ്ഥമാക്കുകയും ചെയ്തു. അമ്പലപ്പുഴ, കൊല്ലം മുതലായ ഇതരദേശങ്ങളിലെ രാജാക്കന്മാരുമായും അവർ ഓരോ ഉടമ്പടികളിൽ ഏർപ്പെട്ടു. കൊല്ലം 928_ൽ ആധുനികവഞ്ചിരാജ്യത്തിന്റെ പ്രതിഷ്ഠാപകനായ വീരമാർത്താണ്ഡവർമ്മമഹാരാജാവു സാമൂതിരിരാജാക്കന്മാരുടെ ശക്തി നാമാവശേഷമാക്കുന്നതുവരെ കൊച്ചിയും കോഴിക്കോടും തമ്മിലുള്ള കുടമത്സരവും കടിപ്പുകയും അനുസ്യൂതമായി നിലനിന്നുപോന്നു എന്നു സ്പഷ്ടമായി പറയാം. പോർത്തുഗീസുകാർക്കു വാണിജ്യവൈയഗ്ര്യത്തേയും രാജ്യതൃഷ്ണയേയുംകാൾ അധികമായി മതപ്രചരണൗത്സുക്യം ഉണ്ടായിരുന്നു. തന്നിമിത്തം കേരളത്തിലെ സുറിയാനിക്രിസ്ത്യാനികളും അവരും തമ്മിൽ പ്രചണ്ഡമായ സംഘട്ടനം ഉണ്ടായി. ആവക സംഭവങ്ങളെപ്പററി സാഹിത്യചരിത്രത്തിൽ പ്രതിപാദിക്കേണ്ട ആവശ്യമില്ല. അത്തരത്തിലുള്ള കലാപങ്ങളൊന്നും ഭാഷയേയോ സാഹിത്യത്തേയോ സാരമായി സ്പർശിച്ചില്ല എന്നുള്ള വസ്തുത പ്രസ്താവനീയമാകുന്നു. പോർത്തുഗീസുഭാഷയിൽനിന്നു ചില പദങ്ങൾ ഭാഷയിൽ സംക്രമിക്കുകമാത്രമുണ്ടായി. അതു ഭാഷാശാസ്ത്രന്യായങ്ങൾക്ക് അനുസൃതവും സ്വാഭാവികവുമാണെന്നാണം.

**മുദ്രാലയങ്ങൾ:**—പോർത്തുഗീസുകാരെ സാഹിത്യസംബന്ധമായി നാം കൃതജ്ഞതയോടുകൂടി സ്മരിക്കേണ്ടതു് അവർ കൊച്ചിയിലും വൈപ്പിക്കോട്ടയിലും സ്ഥാപിച്ച മുദ്രണാലയങ്ങൾക്കുവേണ്ടിയാകുന്നു. സെൻറ് ഫ്രാൻസിസ് സേവിയർ ക്രി. പി. 1542-ൽ ദക്ഷിണാപഥത്തിൽ വന്നു തമിഴ്ഭാഷ പഠിച്ചു് അതിൽ പ്രസംഗിക്കുവാനുള്ള പാടവം സമ്പാദിച്ചു. അദ്ദേഹം രചിച്ച വേദോപദേശം എന്ന പുസ്തകം പോർത്തുഗീസുകാർ ഗോവയിൽ ഇദംപ്രഥമമായി സ്ഥാപിച്ച മുദ്രാലയത്തിൽ 1557-ൽ പ്രസിദ്ധീകരിച്ചതായിക്കാണുന്നു. അതു ഭാരതീയഭാഷകളിലൊന്നിലും നിർമ്മിച്ചതായിരുന്നില്ല എന്നു ന്യായമായി അനുമാനിക്കാം. കേരളത്തിൽ ഒന്നാമതായി മുദ്രിതമായ പുസ്തകം (Doctrina Christiana) 'ക്രിസ്തീയവേദോപദേശം' ആണു്. സ്പെയിൻകാരനും ജെസ്യൂറ്റ് സഭയിലെ ഒരംഗവുമായ ജോൺഗോൺസാൽവസ്സ് എന്ന വിദേശിയനാണു് അതിനുവേണ്ട അച്ചുകളെല്ലാം സജ്ജീകരിച്ചതു്. അതു് അച്ചടിച്ചതു കൊച്ചിക്കോട്ടയിൽ സ്ഥാപിച്ച മുദ്രാലയത്തിലുമാണു്. ഗോൺസാൽവസ് ഉണ്ടാക്കി എന്നു പറയുന്ന ലിപികൾ തമിഴിലായിരുന്നു. മലയാംതമിഴെന്നാണു് അതിനു പേർ നല്കിക്കാണുന്നതു്. തമിഴ്ലിപികൾക്കു് അന്നും കേരളത്തിൽ നല്ല പ്രചാരമുണ്ടായിരുന്നു. ക്രിസ്തീയ വേദോപദേശത്തെത്തുടർന്നു ക്രിസ്തീയമതതത്വമെന്നും ക്രിസ്തീയവണക്കം എന്നും പേരുള്ള രണ്ടു പുസ്തകങ്ങൾ ആ മുദ്രാലയത്തിൽനിന്നു് 1579-ൽ പ്രസിദ്ധീകൃതങ്ങളായി. അവയുടെ കർത്താവു് (Enriquez) എൻറിക്കെസ് എന്ന ഒരു നാട്ടുകാരനും പ്രസാധകൻ മാർക്കോസ്ജോർജ്ജ് എന്ന പാതിരിയുമായിരുന്നു. ഗോൺസാൽവസ് ആ വർഷത്തിൽ നിര്യാതനായി. രണ്ടാമത്തെ മുദ്രാലയം ഫാദർ ആൽബർട്ടു് ലേർഷ്യസ് 1602-ൽ ചേന്നമംഗലത്തിനു സമീപമുള്ള വൈപ്പിക്കോട്ടയിൽ സ്ഥാപിച്ചു. ആ മുദ്രാലയം എട്ടാം ക്ലെമെൻറ് മാർപ്പാപ്പ സമ്മാനിച്ചതാണു്. അവിടെ ആദ്യമായി അച്ചടിച്ച ഗ്രന്ഥം റോമൻ ആരാധനാക്രമത്തിൻേറയും തക്സായിലെ ചില പ്രാർത്ഥനകളുടേയും ആശീർവാദങ്ങളുടേയും അനുവാദമാകുന്നു. പിന്നെയും ചില പുസ്തകങ്ങൾ അവിടെ മുദ്രിതങ്ങളായി. ആ ഗ്രന്ഥങ്ങൾ നിർമ്മിച്ചതു കല്ദായസുറിയാനിഭാഷയിലും അച്ചടിച്ചതു് ആ ഭാഷയിലെ ലിപിയിലുമായിരുന്നു. ഇടയ്ക്കിടയ്ക്കു ചില കുറിപ്പുകളും മററും മലയാളത്തിലുമുണ്ടായിരുന്നില്ലെന്നില്ല. ചേന്നമംഗലത്തുവെച്ചു (Bernardino Ferav) ബെർണ്ണാർദീനോ ഫെറാവു് എന്ന പാതിരിയാണു് മലയാളത്തിൽ ആദ്യമായി ഒരു ക്രിസ്തീയമതഗ്രന്ഥം എഴുതിയതെന്നു ചില അഭിജ്ഞന്മാർ പറയുന്നു. (Jorge Castro) ജോർജ്ജ് കാസ്ട്രോ എന്നൊരു ഭാഷാപണ്ഡിതനും അന്നു് അവിടെ ഉണ്ടായിരുന്നു. അദ്ദേഹത്തിൻെറ ഉത്സാഹത്താൽ അനേകം ക്രിസ്തുമതഗ്രന്ഥങ്ങൾ ലത്തീൻഭാഷയിൽനിന്നു മലയാളത്തിലേയ്ക്കു തർജ്ജമചെയ്യപ്പെട്ടു. വൈപ്പിക്കോട്ടയിലെ മുദ്രാലയം 1605-ൽ കൊടുങ്ങല്ലൂരിലേയ്ക്കു മാററി. 1663-ൽ ലന്തക്കാർ കൊച്ചിക്കോട്ട പിടിച്ചടക്കിയപ്പോൾ ആ സ്ഥല

ത്തു ഗോൺസാൽവസ് സ്ഥാപിച്ച അച്ചുക്കൂടം നാമാവശേഷമാക്കിയതു് ഏതു നിലയിൽ നോക്കിയാലും അവരുടെ പേരിൽ അക്ഷന്തവ്യമായ ഒരപരാധമായി അവശേഷിക്കുന്നു.

**അമ്പഴക്കാട്ടെ മുദ്രാലയം:**—കൊല്ലം ഒമ്പതാം ശതകത്തിൽ സ്ഥാപിച്ചതാണ് അമ്പഴക്കാട്ടെ മുദ്രാലയമെങ്കിലും അതിനെപ്പററിക്കൂടി ഇവിടെ പ്രസ്താവിക്കുന്നതു് അനുചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു. അമ്പഴക്കാട്ട് ഇന്നൊരു കുഗ്രാമമാണെങ്കിലും അതു പണ്ടു വളരെ പ്രശസ്തമായ ഒരു സ്ഥലമായിരുന്നു. ലന്തക്കാർ പാങ്കികളെ ഓടിച്ചപ്പോറം അവർ സാമൂതിരിരാജാവിന്റെ കൈവശത്തിലിരുന്ന ആ സ്ഥലത്തെ അഭയം പ്രാപിച്ചു. 1679_ൽ മലയാളത്തുകാരനായ ഇഗ്നാതാസി അയിച്ചാമണി മുൻപു ഗോൺസാൽവസ് ചെയ്തതുപോലെ മരത്തിൽ തമിഴക്ഷരങ്ങറം കൊത്തിയുണ്ടാക്കി. അതാണ് കേരളത്തിലെ തൃതീയമുദ്രാലയം. അവിടെ ഫാദർ അന്തോണി ഡി പ്രിൻസാ (Pronca) രചിച്ച തമിഴ്നിഘണ്ടുവും ഫാദർ (De Costa) ദാ കോസ്റ്റാ രചിച്ച തമിഴ്‌വ്യാകരണവും ആദ്യമായി പ്രസിദ്ധീകരിക്കപ്പെട്ടു. തമിഴ്ഭാഷയിൽ കത്തോലിക്കർക്കു വേണ്ടിവന്ന അച്ചടിയെല്ലാം അക്കാലത്തു് അവിടെയാണ് നിർവ്വഹിച്ചുവന്നതു്. റോബർട്ട് ദേ നോബിലിയുടെ (Robert De Nobili) ദൈവശാസ്ത്രം എന്ന പുസ്തകം മുദ്രണം ചെയ്തതും അവിടെത്തന്നെയാണ്. ക്രി. പി. പതിനെട്ടാം ശതകത്തിലെ മുദ്രാപണ പരിശ്രമങ്ങളെപ്പററി യഥാവസരം പിന്നീട് ഉപന്യസിച്ചുകൊള്ളാം.

**മഴമംഗലത്തു ശങ്കരൻനമ്പൂരി:**—മഴമംഗലത്തില്ലം തൃശ്ശിവപേരൂരിൽ ഇപ്പോറം ആസ്പത്രി സ്ഥാപിച്ചിരിക്കുന്ന സ്ഥലത്താണ് പണ്ടു സ്ഥിതിചെയ്തിരുന്നതു്. ആ ഇല്ലം അന്യംനിന്നപ്പോറം അതിലെ വസ്തുവകകറം തരണനല്ലൂർ ഇല്ലത്തേക്കു് ഒതുങ്ങി. രണ്ടില്ലത്തേക്കും പരദേവത ഊരകത്തമ്മതിരുവടി എന്നു പറയുന്ന തിരുവലങ്ങാട്ടു പാർവ്വതീദേവി (വലയാധീശ്വരി) ആണ്. വലയാധീശ്വരിയെ കാമാക്ഷീപദംകൊണ്ടു വ്യപദേശിക്കുന്നതു കാഞ്ചീപുരത്തെ കാമാക്ഷീദേവിയെ ഭജിച്ചു പ്രത്യക്ഷമാക്കി വലയത്തു ഭട്ടതിരി ഊരകത്തു കൊണ്ടുവന്നു പ്രതിഷ്ഠിക്കകാനിമിത്തമാണെന്നു പഴമക്കാർ പറയുന്നു. ആ ഇല്ലവും പറവും ശങ്കരൻനമ്പൂരിയുടെ മകൻ നാരായണൻനമ്പൂരിയുടെ കാലത്തുമാത്രമേ കുടുംബത്തിലേക്കു കിട്ടിയുള്ളു എന്നും അറിവുണ്ട്.

ജീവചരിത്രം:—മഴമംഗലത്തില്ലത്തിൽ ജനിച്ച മൂന്നു നമ്പൂരിമാരെപ്പററി നമുക്കു് അറിവുണ്ട്. ശങ്കരൻനമ്പൂരിയെന്നും പരമേശ്വരൻനമ്പൂരിയെന്നും നാരായണൻനമ്പൂരിയെന്നും ആണ് അവരുടെ പേരുകറം. ശങ്കരൻനമ്പൂരിയാണ് ചെങ്ങന്നൂർ വാഴമാവേലിപ്പോററിയുടെ ശിഷ്യനായ പ്രസിദ്ധജ്യൌതിഷികൻ. ശങ്കരൻനമ്പൂരിയുടെ ജ്യോതിഷഗ്ര

ന്ഥങ്ങളിലെല്ലാം പ്രായേണ 'എന്റെ വാഴമാവേലിക്കു നമസ്കാരം' എന്നൊരു കുറിപ്പും,

"തുമ്പതിങ്കളൊട്ടു കെങ്കതന്നെയും ചൂടുമപ്പനുടെയോമലുണ്ണികരാം
ബാലകായ........ഭാഷയായ്ച്ചൊല്ലുവാനിഹ തുണസ്സുതാക മേ."

എന്നൊരു മംഗലാചരണപദ്യവും കാണ്മാനുണ്ടു്. അദ്ദേഹത്തിന്റെ 'രൂപാനയനപദ്ധതി' എന്ന വ്യാകരണഗ്രന്ഥത്തിൽ

"ഗ്രാമേ പുരുവനേ വല്ലീഗ്രാമേ മഹിഷമംഗലേ
ജാതോയം ഹംസതുല്യേഹനി ജാതോ യശ്ശങ്കരാഹ്വയഃ,
ഗണിതേ യതമാനേന തേന വ്യാകരണാധ്വനി
പദപ്രചാരഹീനേനാപ്യേഷ ബാലകൃതേ കൃതാ
സദോഷാ സ്യാൽ പദ്ധതിശ്ചേദ് ഗമനം നഹി ശോഭനം;
തസ്മാദപിശോധനീയേയം വിദഗ്ദ്ധൈർവിമത്സരൈഃ"

എന്നീ ശ്ലോകങ്ങളുണ്ടു്. ആദ്യത്തെ ശ്ലോകത്തിൽ "ഹംസതുല്യേഹനി ജാതോ യഃ" എന്ന ഭാഗം കവിയുടെ ജനനദിനത്തെ സൂചിപ്പിക്കുന്നതായി പരിഗണിക്കാം. അതിൽനിന്നു് അദ്ദേഹം ജനിച്ചതു കൊല്ലം 669-ൽ ആണു് എന്നു സിദ്ധിക്കുന്നു. വല്ലീഗ്രാമമാണു് ഇന്നത്തെ വെള്ളിക്കുന്നു്. അദ്ദേഹത്തിന്റെ മുഹൂർത്തശാസ്ത്രപ്രതിപാദകമായ ഭാഷാസംഗ്രഹം എന്ന ഗ്രന്ഥം 715-ാമാണ്ടു മീനമാസം 8-ാംനു- എഴുതിത്തീർന്നു എന്നു് ഒരു താളിയോലഗ്രന്ഥത്തിലെ കുറിപ്പിൽനിന്നു നമുക്കു് അനുമാനിക്കാൻ കഴിയും. ആ ഗ്രന്ഥം ഇങ്ങനെ ആരംഭിക്കുന്നു:

"തുമ്പയും തിങ്കളും ചൂടിനിൽപ്പന്റെ മുൻപിലേ മകൻ
മമാനുകൂലമുള്ളപ്പനകലെപ്പോക്കുകാപദഃ.
വക്ഷ്യേ നമസ്കരിച്ചിട്ടു വിജ്ഞാതം ഭൂതനാഥനെ
ബാലാനാം പൊഴുതുംമാത്രം ഭാഷാസംഗ്രഹമിത്യദം."

ശങ്കരൻ അദ്ദേഹത്തിന്റെ പ്രധാനജ്യോതിഷകൃതികളായ കാലദീപകഭാഷാവ്യാഖ്യയ്ക്കും മുഹൂർത്തപദവീഭാഷാവ്യാഖ്യയ്ക്കും ലഘുഭാസ്കരീയത്തിനും ബാലശങ്കരം എന്നൊരു പൊതുപ്പേർ നല്കിക്കാണുന്നു. കാലദീപകബാലശങ്കരത്തിന്റെ ഒടുവിൽ

"അസ്തി ശോണാചലഗ്രാമവാസ്തവ്യോ ദ്വിജപുംഗവഃ
ദയാലുസ്സർവഭൂതേഷു ദേവാരാധനതൽപരഃ
ദൈവജ്ഞസ്തൽപദാംഭോജമകരന്ദനിഷേവണാൽ
ഭ്രാന്തചിത്തേന കേനാപി രചിതം തദ്ദ്വിജന്മനാ
ദീപകം വിലസത്വേതച്ചിരായ ധരണീതലേ
നിർമ്മത്സരേഭ്യസ്സാധുഭ്യോ ഭൂയോ ഭൂയോ നമോ നമഃ"

എന്ന ഭാഗത്തിൽ ഭക്തിപൂർവം സ്മരിക്കുന്നു. മുഹൂർത്തപദവീബാലശങ്കരത്തിന്റെ ആരംഭത്തിലും

''വാണിമാതിനെ വന്ദിച്ചു ഗുരുവും പരമേശ്വരം
മുഹൂർത്തപദവീമിന്നു ഭാഷയായ് വ്യാകരോമ്യഹം''

എന്നൊരു പ്രസ്താവന കാണുന്നു. രണ്ടു ഗ്രന്ഥങ്ങളുടെ അവസാനത്തിലും 'ഇതി പരമേശ്വരപ്രിയശിഷ്യേണ ശങ്കരേണ വിരചിതേ' എന്നൊരു സൂചിവാചകമുണ്ട്. വാഴമാവേലിയെ ഒരു ഗ്രന്ഥകാരന്റെ നിലയിൽ നാമറിയുന്നില്ല. കാലദീപകവ്യാഖ്യ എഴുതിയതു കൊല്ലം 715-ാമാണ്ടിടയ്ക്കാണെന്നുള്ളതിന് ആ ഗ്രന്ഥത്തിൽത്തന്നെ തെളിവുണ്ട്:

''ഝടിത്യഭൂദ് ദാരജവസ്യ ഭൂതിഭാക്
പ്രഭാവനാസ്തീകജനാരിസംയുതഃ
വിലിപ്തികാദ്യോയമിനസ്യ മധ്യമോ
ഝഷ്രാശിസ്തത്ര ഗതോധിമാസികഃ.

നാലായിരത്തറുനൂറ്റിനാല്പത്തൊന്നു കലിവർഷം തികഞ്ഞിട്ടു പിന്നെ മേടഞായർ തുടങ്ങി എട്ടു തിങ്കളും കഴിഞ്ഞിട്ടുള്ള ധനുഞായറ്റിൽ അന്നത്തെ അധിമാസമെന്നു കല്പിക്കണം'' എന്നു പറഞ്ഞിരിക്കുന്നു. കലിവർഷം 4641-ന് തുല്യമായ കൊല്ലവർഷം 715 ആണല്ലോ. അതുപോലെ മുഹൂർത്തപദവീവ്യാഖ്യയിൽ

''ദേവോ പിനാമഃ കപടീ ഹരോസൌ
പ്രഭാവനാസ്തിക്യജനാരിയുക്തഃ
കോളംബകാലാദചിഗണസ്യ സിംഹാ-
നധ്യാധിമാസഃ പുനരേവമേവ.''

കൊല്ലവർഷം 729-ാമാണ്ടു കർക്കടകമാസത്തിൽ മധ്യാധിമാസം 'ദേവോ പിനാമഃ കപടീ ഹരോസൌ' എന്നിവയെക്കൊണ്ടു ചൊല്ലിയതു്. 'ദേവോ പിനാമഃ കപടീ' എന്നു വിലയാദിയായി ആദിത്യമധ്യമം. എഴുനൂറ്റിരുപത്തൊൻപതാമാണ്ടു ചിങ്ങഞായറ്റിൽ തുടങ്ങീട്ടു പതിനൊന്നു മാസം കഴിഞ്ഞതെന്നു ചൊല്ലിയ പതിനൊന്നു രാശി കഴിഞ്ഞ ശേഷംകൊണ്ടു കർക്കടകമാസത്തിലധിമാസമെന്നറിഞ്ഞുകൊൾക'' എന്നു പ്രസ്താവിച്ചിരിക്കുന്നതിൽനിന്നു് ആ ഗ്രന്ഥത്തിന്റെ നിർമ്മിതി 729-ാമാണ്ടിടയ്ക്കാണെന്നു് ഉദ്ദേശിക്കാം.

വാഴമാവേലിയോടു ജ്യോതിഷം അഭ്യസിച്ചു് അതിൽ പ്രസിദ്ധി സമ്പാദിച്ചതിനുശേഷവും ശങ്കരൻ അധികമായി ചെങ്ങന്നൂരിൽത്തന്നെയാണ് താമസിച്ചിരുന്നതെന്നുള്ളതിനെപ്പറ്റി പക്ഷാന്തരമില്ല. അദ്ദേഹം പാർവ്വതീദേവിയുടെ ഒരു മൂർത്തിഭേദമായ 'ശബരി'യുടെ (കിരാതരൂപന്റെ പത്നി) ഉപാസകനായിരുന്നു എന്നും പുരാവിത്തുകൾ പറയുന്നു. തന്റെ ജന്മഭൂമിയായ പെരുമനത്തെയും വാസസ്ഥലമായ ചെങ്ങന്നൂരിനെയും പറ്റി പല സൂചനകളും അദ്ദേഹത്തിന്റെ ജ്യോതിഷഗ്രന്ഥങ്ങളിൽ കാണാനുണ്ട്. ''പ്രജ ജീവനോടുകൂടിപ്പിറന്നോ ഗർഭത്തിനു ചുന്നാ വരു.

എന്നിട്ടു പ്രജ ജീവനോടുകൂടിപ്പിറന്നപ്പോളേക്കു് എല്ലാ ഗർഭങ്ങൾക്കും സീമന്തം ചെയ്യുമാറത്രേ പെരുവനത്തു് ആചാരം." "ഇങ്ങനെയത്രേ പെരുവനത്തും മററു പലേടത്തുമാചാരം കാണുന്നു. ഇരിങ്ങാലക്കുടെ കടിഞ്ഞൂൽ പിറന്ന പ്രജ ജീവനോടുകൂടാതെയത്രേ പിറന്നു എങ്കിൽ കടിഞ്ഞൂല്ക്കുതന്നെ സീമന്തം ചെയ്യുമാറുള്ളൂ" "മൂവാണ്ടു് ഉപനയംചൂനോ കാതു കുത്തുമാറില്ല പെരുവനത്തു്" "ചെങ്ങന്നൂർദിക്കിൽ ചൊവ്വാഴ്ച, കൃഷ്ണപക്ഷമായിട്ടു കൊണ്ടുകാണ്മുണ്ടു്; എന്നാൽ പെരുവനത്തു ചൊവ്വാഴ്ച, ഒഴിച്ചുള്ള ആഴ്ചകളും (ചൗളത്തിനു) കൊള്ളാം" ഇത്യാദി കാലദീപകവ്യാഖ്യയിലെ പങ്ക്തികൾ നോക്കുക. കൊല്ലം 750-ാമാണ്ടോടുകൂടി പ്രസ്തുതദൈവജ്ഞൻ പരഗതിയെ പ്രാപിച്ചിരിക്കണം.

കൃതികൾ:—ശങ്കരൻനമ്പൂരിയുടെ കൃതികൾ ഒട്ടുവളരെയുണ്ടു്. അവ പ്രായേണ ജ്യോതിശ്ശാസ്ത്രപ്രതിപാദകങ്ങളും ഭാഷയിൽ പദ്യത്തിലും ഗദ്യത്തിലുമായി രചിക്കപ്പെട്ടിട്ടുള്ളവയുമാകുന്നു. അവയിൽ (1) കാലദീപകം ബാലശങ്കരം (2) കാലദീപകം ഭാഷാപദ്യങ്ങൾ (3) മുഹൂർത്തപദവി ബാലശങ്കരം (4) ലഘുഭാസ്കരീയം ബാലശങ്കരം (5) ഗണിതസാരം (6) ചന്ദ്രഗണിതക്രമം (7) പഞ്ചബോധം (8) പഞ്ചബോധാർത്ഥദർപ്പണം (9) അയനചലനാദിഗണിതം (10) ഭാഷാസംഗ്രഹം (11) പ്രശ്നസാരം (12) ജാതകക്രമം (13) ജാതകസാരം (14) കരണസാരം ഈ ഗ്രന്ഥങ്ങൾ കണ്ടുകിട്ടിയിട്ടുണ്ടു്. വേറെയും ജ്യോതിശ്ശാസ്ത്രഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചിരിക്കണം. 1000 കൊല്ലത്തേക്കുള്ള സകല മുഹൂർത്തങ്ങളും അദ്ദേഹം ഗണിച്ചു രേഖപ്പെടുത്തീട്ടുണ്ടെന്നു ചില പണ്ഡിതന്മാർ പറയുന്നു. പ്രസ്തുതഗ്രന്ഥങ്ങളെപ്പററി അന്യത്ര പ്രസ്താവിക്കും.

സംസ്കൃതത്തിൽ അദ്ദേഹം മുൻപു സൂചിപ്പിച്ച രൂപാനയനപദ്ധതി എന്ന വ്യാകരണകൃതിമാത്രമേ രചിച്ചിട്ടുള്ളതായി അറിവുള്ളൂ. അതിനെപ്പററി ഇവിടെ സ്വല്പം ഉപന്യസിക്കാം. ഗ്രന്ഥാവസാനത്തിൽ ഗണിതശാസ്ത്രത്തിൽ പ്രയതിക്കുന്ന താൻ വ്യാകരണശാസ്ത്രത്തിൽ പദപ്രചാരഹീനനാണെന്നും എങ്കിലും ബാലന്മാൎക്കുവേണ്ടി അതു രചിക്കുന്നതാണെന്നും അദ്ദേഹം വിജ്ഞാപനംചെയ്യുന്ന ശ്ലോകം മുൻപു് ഉദ്ധരിച്ചുകഴിഞ്ഞു. ഗ്രന്ഥകാരൻ രൂപാവതാരത്തെത്തന്നെയാണു് പ്രായേണ അനുഗമിക്കുന്നതു്. കാരികകളും ഉദാഹരണശ്ലോകങ്ങളും വാസുദേവന്റെ പര്യായപദാവലിയിൽനിന്നുദ്ധരിക്കുന്നു എന്നു് ഇരുപതാമധ്യായത്തിൽ ഞാൻ പ്രസ്താവിച്ചിട്ടുണ്ടു്. "കേ പുനഃ സ്ത്രീപ്രത്യയാഃ? ടാപ്, ആപ്, ചാപ്, ങീപ്, ങീഷ്, ങീൻ, ഊങ്, തി ഇത്യഷ്ടൗ സ്ത്രീപ്രത്യയാഃ" എന്നിങ്ങനെ വളരെ വിശദവും ലളിതവുമായ ഒരു രീതിയിലാണു് അദ്ദേഹം വാക്യങ്ങൾ രചിക്കുന്നതു്.

"സൃഷ്ടിസ്ഥിത്യാദികർത്താരം ശ്രീരുദ്രഞ്ചാംബികാമപി
നത്വാ ഗണാധിപം വക്ഷ്യേ രൂപാനയനപദ്ധതിം"

എന്ന പ്രതിജ്ഞാപദ്യത്തോടുകൂടി ഗ്രന്ഥം ആരംഭിക്കുന്നു.

**ചിത്രഭാനുനമ്പൂരി:—**കവികലകൂടസ്ഥനായ ഭാരവിയുടെ കിരാതാജ്ജുനീയമഹാകാവ്യത്തിന്റെ ആദ്യത്തെ മൂന്നു സഗ്ഗങ്ങൾക്കു ചിത്രഭാനുനാമാവായ ഒരു നമ്പൂരി 'ശബ്ദാത്ഥദീപിക' എന്ന പേരിൽ ഒരു വ്യാഖ്യാനം രചിച്ചിട്ടുണ്ട്. അത്ഥഗൗരവത്തിനു സുപ്രസിദ്ധമായ പ്രസ്തുതകാവ്യത്തിന്റെ 'ത്രിസഗ്ഗി' എന്ന പേരിൽ അറിയപ്പെടുന്ന ആ മൂന്നു സഗ്ഗങ്ങൾ പണ്ടു കേരളത്തിൽ പ്രഭുകുടുംബാംഗങ്ങളെ നിഷ്കഷിച്ചു പാഠിപ്പിച്ചിരുന്നു. രാജനീതിയുടെ പല മമ്മങ്ങളേയും ത്രിസഗ്ഗിയിൽ പ്രകാശിപ്പിച്ചിട്ടുണ്ടല്ലോ. അവരുടെ ആവശ്യത്തെ പുരസ്കരിച്ചായിരിക്കാം ചിത്രഭാനു ആ ഭാഗംമാത്രം വ്യാഖ്യാനിച്ചതു്. അതിനാൽ അതിനു ത്രൈസഗ്ഗികവ്യാഖ്യയെന്നും ഒരു സംജ്ഞയുണ്ടു്. എല്ലാ സഗ്ഗങ്ങളും താൻ വ്യാഖ്യാനിച്ചിട്ടില്ലെന്നു് അദ്ദേഹംതന്നെ ആരംഭത്തിൽ

"പ്രവൃത്തിശക്ത്യാരവസാദതോഽന്തരാ
ഭവേദനിവ്യൂഢമിദം തു യദ്യപി
തഥാപി ശബ്ദാത്ഥനവാധപ്രബോധകം
കരോതി കാമം സുധിയാം നിബന്ധനം."

എന്ന പദ്യത്തിൽ പ്രസ്താവിക്കുന്നു. വ്യാഖ്യാനം സവ്വതോമുഖവും വ്യാഖ്യാതാവിനു വൈയാകരണന്റേയും സഹൃദയന്റേയും നിലയിലുള്ള സ്ഥാനത്തെ വിശിഷ്യ വിശദീകരിക്കുന്നതുമാകുന്നു. ആ വിഷയത്തിൽ പൂണ്ണസരസ്വതിയുടെ സമസ്കന്ധനായി അദ്ദേഹത്തെ ഗണിക്കാം. തന്റെ വിവരണം ചച്ച ചെയ്യുന്നതിനു് അധികാരികൾ ആരെന്നു് അദ്ദേഹം താഴെക്കാണുന്ന പദ്യങ്ങളിൽ നിദ്ദേശിക്കുന്നു.

"ന വാ നവേ കത്തരി സാവധീരണാഃ
സമത്സരാഃ കേപി വിദഗ്ദ്ധമാനിനഃ
നിബന്ധനേസ്മിൻ ജനയന്ത്യുപേക്ഷണം
ത്യജന്തി തേ രത്നവരം കരാപ്പിതം.

രസാന്തരജ്ഞാഃ പദവാക്യചാതുരീ—
വിവേചകാ മാനവിദോ വിപശ്ചിതഃ
പരാകൃതേഷ്യാഃ പരിതഃ പരീക്ഷകാഃ
പൃഥക് പരീക്ഷാം കൃതിനോത്ര കവ്വതാം.

പരീക്ഷിതേത്രാവഹിതൈഃ പരീക്ഷകൈഃ
ക്രമേണ ദോഷാശ്ച ഗുണാശ്ച ഭാന്തി ചേൽ
വിവിച്യ വാഗത്ഥഗതേവ്വിഭാവനാദ്
ഭവേദ്ധ്രുവം നസ്സഫലഃ പരിശ്രമഃ."

കാലം:—ചിത്രഭാനുകൃതമായി കരണാമൃതം എന്ന പേരിൽ ഒരു ജ്യോതിഷഗ്രന്ഥമുണ്ടു്. ആ ചിത്രഭാനു പ്രസ്തുതവ്യാഖ്യാകാരനാണെന്നു ഞാൻ അനുമാനിക്കുന്നു. കരണാമൃതത്തിൽ താഴെ ഉദ്ധരിക്കുന്ന ശ്ലോകങ്ങൾ കാണുന്നുണ്ടു്:

"പ്രണമ്യ ഭാസ്വദാദീംശ്ച വാഗീശം വിഷ്ണുപരമേശ്വരാൻ
ഗ്രഹാൻ ഗുരൂംശ്ച ഗാർഗ്ഗ്യാദീൻ കരിഷ്യേ കരണാമൃതം."

"ബുദ്ധ്യോന്മദ്ധ്യോദ്ധൃതം യത്നാൽ തന്ത്രാബ്ധേശ്ചിത്രഭാനുനാ
തദേതൽ കാലതത്വജ്ഞാ ഗൃഹ്ണന്തു കരണാമൃതം."

'ബുദ്ധ്യോന്മദ്ധ്യോദ്ധൃതം യത്നാൽ' എന്നതു കലിവാക്യമാണ്. അതിൽനിന്നു കരണാമൃതത്തിന്റെ നിർമ്മിതി കൊല്ലം 706-ൽ ആണെന്നു സിദ്ധിക്കുന്നു. 'ഗാർഗ്ഗ്യ' എന്ന പദത്താൽ ഗ്രന്ഥകാരൻ സ്മരിക്കുന്നതു കേളല്ലൂർ ചോമാതിരിയെയാണ്. ചോമാതിരി ചിത്രഭാനുവിന്റെ ഗുരുക്കന്മാരിൽ പ്രഥമഗണനീയനായിരുന്നു. 'വിഷ്ണുപരമേശ്വര'പദംകൊണ്ടു കരണാമൃതനിർമ്മാതാവു ശങ്കരനാരായണമൂർത്തിയെ വന്ദിക്കുന്നതായി ഊഹിക്കാം. പ്രസ്തുതകരണത്തിനു വിശിഷ്ടമായ ഒരു സംസ്കൃതവ്യാഖ്യാനം ലഭിച്ചിട്ടുണ്ട്. 'ചിത്രഭാനുനാമ്നാ ദ്വിജവരേണ്യ' എന്നു് ആ ഗ്രന്ഥത്തിൽ പ്രസ്താവന കാണുന്നു. ചുവടേ പകർത്തുന്ന ശ്ലോകങ്ങൾ അതിലുള്ളവയാണ്:

"വാഗീശ്വരീം പ്രണമ്യാഹം ഗുരൂംശ്ചാർക്കാദികാൻ ഗ്രഹാൻ
പ്രാരഭേ ചിത്രഭാനൂക്തം വ്യാഖ്യാതും കരണാമൃതം."

"ആചന്ദ്രതാരകം സ്ഥേയാൽ തദിദം ചിത്രഭാനുവൽ
കാലതത്വജ്ഞവിജ്ഞാനപ്രീതയേ കരണാമൃതം."

'ബുദ്ധ്യോന്മഥ്യ' എന്ന ശ്ലോകത്തിനു് അർത്ഥവിവരണം ചെയ്യുമ്പോൾ വ്യാഖ്യാതാവു "ചിത്രഭാനുനേത്യനേന നാമകീർത്തനേന യസ്യേദൃശീ ഷഡ്വിധഗ്രഹനാഡ്യ ഗണിതഗോളയുക്തിഷ്വപ്രതിഹതപ്രസരാ ബുദ്ധിർദ്ദൃശ്യതേ, തേനോദ്ധൃതമിത്യനേനാദരണീയമേതദിതി ദർശിതം" എന്നു പറയുന്നു. ഈ പങ്ക്തികളിൽനിന്നു ചിത്രഭാനുവിനു ജ്യോതിശ്ശാസ്ത്രത്തിലുള്ള പാണ്ഡിത്യപ്രകർഷം വ്യഞ്ജിക്കുന്നു. ദൃഗ്ഗണിതകാരന്റെ പദ്ധതിയനുസരിച്ചു നാലു പരിച്ഛേദങ്ങളിലാണ് കരണാമൃതം രചിച്ചിരിക്കുന്നതു്.

ദേവകൃതമായി മറ്റൊരു കരണാമൃതംകൂടി കാണ്മാനുണ്ടു്. ആ ആചാര്യൻ കേരളീയനാണോ എന്നു നിശ്ചയമില്ല. പ്രസ്തുതഗ്രന്ഥം ആര്യഭടീയത്തിന്റെ സംക്ഷേപവും അതിലെ ശ്ലോകങ്ങൾ ആര്യാവൃത്തത്തിൽ ഗ്രഥിതങ്ങളുമാണ്.

ദേശം:—ചിത്രഭാനു ചൊവ്വരംഗ്രാമക്കാരനാണെന്നുള്ളതിനു തെളിവു കാണിക്കാം. യദുവീരോദയം എന്നൊരു വിശിഷ്ടനാടകം അദ്ദേഹത്തിന്റെ വംശജനായ ശങ്കരൻനമ്പൂരി നിബന്ധിച്ചിട്ടുണ്ടു്. അതിന്റെ പ്രസ്താവനയിൽ താഴെ ഉദ്ധരിക്കുന്ന പങ്ക്തികൾ കാണുന്നു:

"അസ്തി താവദനവദ്യവൈദികധർമ്മവിധാനതൽപരശ്രോത്രിയസമുദായനിവാസഭൂമി,സ്സമസ്തവിദ്യാസംപ്രദായപ്രവർത്തകഗുരുഭൂതസ്യ സർവ്വദാ

സർവ്വഭൂതാനുഗ്രഹൈകരസസ്യ ദേവസ്യ ദക്ഷിണാമൂർത്തേരധി....ശാലീ ശിവാകരോ നാമ ഗ്രാമഃ. യത്ര പവിത്രചരിത്രസ്യ ഗൃഹമേധിനോ മഹീദേവസ്യ സൂദ്ഭൂതസകലകലാനിധി....ശാസ്ത്രാഭിജ്ഞഃ പുത്രശ്ചിത്ര ഭാനരിതി ജഗതി പ്രതീതോ മഹാകവിഃ, അതിഗംഭീരഭാരവികാവ്യമഹാ ർണ്ണവകർണ്ണധാരഃ, പര്യാപ്തപരമപുരുഷാർത്ഥതയാ പരിഗളിതശരീരബ ന്ധോപി....യശോമയമതിവിശദം വിപുലതരമാദധാനസ്ത്രിഭുവനമദ്യാപ്യ ധ്യാസ്തേ. തദ്വാപയപ്രസൂതസ്യ കസ്യചിദദ്വിജന്മനഃ പരമേശ്വരശർമ്മണഃ സധർമ്മചാരിണ്യഃ ശരിണ്യാഃ സ്വാധ്യായാധ്യയനനിരതസ്യ നിരന്തര ഹരിചരണസരോജസ്മരണദൂരീകൃതദുരിതരാശേരാത്മജേന ശങ്കരനാമ്നാ വിരചിതം യദുവീരോദയം നാമ നാടകം.''

ഇതിൽനിന്നു കിരാതാർജ്ജുനീയവ്യാഖ്യാകാരനായ ചിത്രഭാനുവിന്റെ കുലത്തിൽ ജാതനായ പരമേശ്വരന്റെ പുത്രനാണ് നാടകകർത്താവ് എന്നും ആ കുടുംബം ശിവപുരംഗ്രാമത്തിൽ അന്തർഭവിച്ചതാണെന്നും വിശദമാകുന്നുണ്ടല്ലോ. ആ നാടകത്തിൽത്തന്നെ അദ്ദേഹം ഗൗതമഗോത്രജനാണെന്നും പറയുന്നു.

**ഭാവചിന്താവലി:**—ഇതു മൂന്നദ്ധ്യായത്തിൽ രചിക്കപ്പെട്ടിട്ടുള്ള ഒരു ജ്യോതിഷഗ്രന്ഥമാണ്. അതിൽ

''നത്വാ ഗണേശ്വരം വാണീം ചിത്രഭാനും ഗുരൂൻ ഗ്രഹാൻ
ഭക്ത്യാ വിലിഖ്യതേ കിഞ്ചിൽ ഭാവചിന്താവലീ മയാ.''

എന്നൊരു വന്ദനശ്ലോകം കാണുന്നുണ്ട്. ആ ശ്ലോകത്തിലെ ചിത്രഭാനുപദം കേവലം സൂര്യവാചിയാണെന്നു തോന്നുന്നില്ല. എന്റെ ഊഹം ശരിയാണെങ്കിൽ ചിന്താവലീകാരൻ ചിത്രഭാനുവിന്റെ ശിഷ്യനാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. പ്രസ്തുതഗ്രന്ഥത്തിൽനിന്നു് ഒരു ശ്ലോകംകൂടി ഉദ്ധരിക്കാം:

''അശുഭൈഃശുഭൈശ്ച ദൃഷ്ടേ ഭാവർക്ഷേ ഭാവപേ ഥവാ ബലിനി
ഭാവാ ഭവന്തി ചപലാ ഹീനാ വാ നിഷ്ഫലാശ്ചാപി.''

**തിരുമങ്ഗലത്തു നീലകണ്ഠൻ:**—മനുഷ്യാലയചന്ദ്രിക, മാതങ്ഗലീല, കാവ്യോല്ലാസം എന്നീ മൂന്നു് ഉൽകൃഷ്ടകൃതികൾ തിരുമങ്ഗലത്തു നീലകണ്ഠൻനമ്പീശൻ രചിച്ചിട്ടുണ്ട്.

ദേശം:—താഴെ കാണുന്ന പദ്യങ്ങൾ പ്രകൃതത്തിൽ ഉദ്ധരണാർഹങ്ങളാണ്:

''നൃസിംഹയാദവാകാരതേജോഭചിതയമദ്വയം
രാജതേ നിതരാം രാജരാജമങ്ഗലധാമനി.

തത്രത്യഃ ശ്രീമദേതച്ചരണസരസിജൈകാശ്രയോ നീലകണ്ഠോ
നിത്യം ശ്രീമങ്ഗലാവാസ്യമലഗുരുജനാദാത്തശാസ്ത്രാവബോധഃ

ബ്രഹ്മാനന്ദാഭിധാനപ്രഥിതയതികൃപാപ്രാപ്തതത്ത്വാവബോധഃ
സ്വാധീതാരോഗ്യകാംക്ഷീ പരഹിതനിരതോ രത്നമച്ചൈരതാനിൽ.

ശ്രീമൽകണ്ഡപുരേ വിരാജതി പരക്രോഡേ ച തേജഃ പരം
നാവാനാമ്നി ച ധാമ്നി യച്ച നിതരാം മല്ലീവിഹാരാലയേ
അശ്വത്ഥാഖ്യനികേതനേപി ച പുരേ ശ്രീകേരളാധീശ്വരേ
സംഭൂയൈതദുരുപ്രകാശവിഷയേ ചിത്തേ മമോജ്ജൃംഭതാം.

ശ്രീമങ്ഗലാസ്പദസദാശ്രയനീലകണ്ഠ-
പ്രേമപ്രകർഷനിലയസ്സകലാഭിവന്ദ്യഃ
ശ്രീമദ്ഗിരീന്ദ്രതനയാതനയോഽങ്ഘ്രിഭാജാം
കാമപ്രദോ ജയതി മത്തമതങ്ഗജാസ്യഃ.

തദ്ദേവപാദകമലൈകസമാശ്രയഃ കോ-
പ്യുദ്യോതമാനഗുരുവര്യകൃപാഭിയോഗാൽ
വിദ്യാപരിശ്രമപരോ ബഹുധാത്മശുദ്ധാ-
വുദ്യോഗവാൻ ഭവതി ബാലവിബോധനേ ച.

യേഷാം ശ്രുതിപ്രണയിനീ ധിഷണാ, യദീയ-
സ്സങ്കല്പകല്പിതതനുഃ പരമേശ്വരോപി
തേഷാം മഹീസുമനസാം മഹനീയഭാസാ-
മുത്തംസയേ പരമുദാരപദാരവിന്ദം.

നിസർഗ്ഗസംസിദ്ധസമസ്തശില്പ-
പ്രാവീണ്യമാദ്യം ദ്രുഹിണം പ്രണമ്യ
മയാ മനുഷ്യാലയചന്ദ്രികൈഷാ
വിലിഖ്യതേ മന്ദധിയാം ഹിതായ.

മയമതയുഗളം പ്രയോഗമഞ്ജ-
ര്യപി ച നിബന്ധനഭാസ്കരീയയുഗ്മം
മനുമതഗുരുദേവപദ്ധതിശ്രീ-
ഹരിയജനാദിമഹാഗമാ ജയന്തി.

മാർക്കണ്ഡേയനിബന്ധനം മയമതം രത്നാവലീം ഭാസ്കര-
പ്രോക്തം കാശ്യപവിശ്വകർമ്മഗുരുദേവോക്തഞ്ച പഞ്ചാശികാം
സവ്യാഖ്യാം ഹരിസംഹിതാം വിവരണാദ്യം വാസ്തുവിദ്യാദികം
ദൃഷ്ട്വാ തന്ത്രസമുച്ചയോക്തമനസ്യത്യേവാത്ര സംക്ഷിപ്യതേ.''

(മനുഷ്യാലയചന്ദ്രിക)

''നൃസിംഹയാദവൌ ദൈത്യസങ്ഘഹോഗ്രാടവീദവൌ
രാജമാനൌ ഭജേ രാജരാജമങ്ഗലവാസിനൌ.'' (മാതംഗലീല)

(1) 'നൃസിംഹയാദവാകാര' (2) 'ശ്രീമൽകണ്ഡപുരേ' (3) 'ശ്രീമങ്ഗലാസ്പദ' (4) 'തദ്ദേവപാദ' എന്നീ നാലു പദ്യങ്ങളും കാവ്യോല്ലാസത്തിന്റെ ഉപക്രമത്തിലും കാണുന്നുണ്ട്. പിന്നീട്,

"കാവ്യപ്രകാശദശരൂപയുഗപ്രതാപ-
രുദ്രീയപാവനരസാർണ്ണവതന്ത്രഭേദാഃ
ഏകാവലീപ്രഭൃതിഭോജവചോവിശേഷാഃ
കാവ്യാർത്ഥഭേദഗതിബോധകരാ ജയന്തി."

എന്നൊരു പദ്യവും കവി ഘടിപ്പിച്ചിരിക്കുന്നു. ഈ പദ്യങ്ങളിൽനിന്നു നീലകണ്ഠനെന്നാണ് ഗ്രന്ഥകാരന്റെ പേരെന്നും, അദ്ദേഹത്തിന്റെ ഗൃഹനാമം തിരുമങ്ഗലമെന്നാണെന്നും, അതിനടുത്തുള്ള രാജരാജമങ്ഗലം (രായിരമംഗലം) എന്ന ക്ഷേത്രത്തിലെ നരസിംഹമൂർത്തിയും ശ്രീകൃഷ്ണമൂർത്തിയും അദ്ദേഹത്തിന്റെ ഇഷ്ടദേവതകളായിരുന്നു എന്നും കാണാവുന്നതാണ്. അദ്ദേഹത്തിന്റെ വേദാന്തഗുരു ബ്രഹ്മാനന്ദനെന്ന ഒരു സന്യാസിയായിരുന്നു. ബ്രഹ്മാനന്ദൻ ഗൗഡപാദകൃതമായ ഉത്തരഗീതയ്ക്കു് ഒരു വ്യാഖ്യാനം നിർമ്മിച്ചിട്ടുള്ളതിനുപുറമേ ഭാഗവതൈകാദശസാരം എന്ന മറ്റൊരു ഗ്രന്ഥവും രചിച്ചിട്ടുള്ളതായി അറിയുന്നു. അദ്ദേഹം തൃശ്ശൂരിലെ സ്വാമിയാരന്മാരിൽ ആരെങ്കിലുമായിരുന്നിരിക്കാം. പിന്നീടു നീലകണ്ഠൻ (പ്രകാശവിഷയം) വെട്ടത്തുനാട്ടിലെ ചില ദേവന്മാരെ വന്ദിക്കുന്നു. തൃക്കണ്ടിയൂർ, തൃപ്രങ്ങോട്ട്, തിരുനാവാ, മുല്ലപ്പള്ളി, ആലത്തൂർ, കേരളാധീശ്വരം ഈ ആറു ക്ഷേത്രങ്ങളേയുമാണ് അദ്ദേഹം സ്മരിക്കുന്നതു്. "നിത്യം രാജകരാജമങ്ഗലപുരേ ചാരാദ് ഗണേശാലയേ നാവാനാമ്നി ച ധാമ്നി രാജതിതരാം മല്ലീവിഹാരാലയേ" എന്ന പാഠമനുസരിച്ചാണെങ്കിൽ മുൻപറഞ്ഞവയിൽ ആദ്യത്തെ നാലു ക്ഷേത്രങ്ങൾക്കുപുറമേ അദ്ദേഹത്തിന്റെ വിവക്ഷ രാജരാജമങ്ഗലവും ഗണേശാലയവുമാണെന്നു വരണം. പക്ഷേ രാജരാജമങ്ഗലത്തെപ്പററിയുള്ള പ്രസ്താവന ആദ്യത്തെ ശ്ലോകത്തിൽത്തന്നെ കഴിഞ്ഞിരിക്കുന്നതിനാൽ പ്രസ്തുത പാഠം അശുദ്ധകോടിയിൽ തള്ളേണ്ടിയിരിക്കുന്നു. ഏതായാലും നമ്മുടെ കവി ഗണേശമൂർത്തിയുടെ പരമാരാധകനായിരുന്നു എന്നുള്ളതിനു പക്ഷാന്തരമില്ല. ഏതു വഴിക്കു നോക്കിയാലും അദ്ദേഹം വെട്ടത്തുനാട്ടുകാരനാണെന്നുള്ളതു നിസ്സംശയമാണ്. തൃപ്രങ്ങോട്ടു ക്ഷേത്രത്തിനു സമീപം തിരുമങ്ഗലം എന്ന പേരിൽ ഒരു മൂസ്സതിന്റെ ഗൃഹം ഇന്നും ഉള്ളതായി അറിയുന്നു. പക്ഷേ 'യേഷാം ശ്രുതിപ്രണയിനീ' എന്ന ശ്ലോകംകൊണ്ടു മനുഷ്യാലയചന്ദ്രികയുടെ കർത്താവ് ഒരു നമ്പൂരിയോ ശിവദ്വിജനോ അല്ലെന്നും "തദ്ദേവപാദകമല" എന്ന ശ്ലോകംകൊണ്ട് ഒരമ്പലവാസിയാകണമെന്നുമാണല്ലോ അനുമാനിക്കേണ്ടതു്.

കാലം:—നീലകണ്ഠൻനമ്പീശന്റെ കാലത്തെപ്പററി ക്ലിപ്തമായി ഒന്നും പറവാൻ തരമില്ല. എന്നാൽ മനുഷ്യാലയചന്ദ്രികയിൽ ചേന്നാസ്സുനമ്പൂരിയുടെ തന്ത്രസമുച്ചയത്തേയും അതിന്റെ വിവരണാദിവ്യാഖ്യാനങ്ങളേയും സ്മരിക്കുന്നതുകൊണ്ടു, കൊല്ലം 650-ാമാണ്ടിനു മുമ്പല്ല അദ്ദേഹം ജീവിച്ചിരുന്നതെന്നു നിർണ്ണയിക്കാം. വാസ്തുവിദ്യയെപ്പററിയും അദ്ദേഹം പ്രസ്താവിക്കുന്നുണ്ടെങ്കിലും അതിന്റെ കാലം

അനിർണ്ണീതമാകയാൽ തദനുരോധേന ഒരനുമാനത്തിനും മാർഗ്ഗം കാണു ന്നില്ല. അദ്ദേഹം കേളല്ലൂർച്ചോമാതിരിയുടെ ശിഷ്യനാണെന്നു ചില പഴമക്കാർ പറഞ്ഞുകേട്ടിട്ടുണ്ട്. ഏതുവിധം ഇതരലക്ഷ്യങ്ങൾ ലഭിക്കു ന്നതുവരെ അദ്ദേഹം കൊല്ലം എട്ടാംശതകത്തിൻെറ പൂർവാർദ്ധത്തിൽ ജീവി ച്ചിരുന്നതായി സങ്കല്പിക്കുന്നതിൽ അനൗചിത്യമുണ്ടെന്നു തോന്നുന്നില്ല. കാവ്യോല്ലാസത്തിൽ, ഏകാവലി, പ്രതാപരുദ്രീയം, രസാർണ്ണവസുധാ കരം എന്നീ അലങ്കാരഗ്രന്ഥങ്ങളെ സ്മരിക്കുന്ന അദ്ദേഹം ക്രി. പി. എട്ടാം ശതകത്തിൻെറ ഉത്തരാർദ്ധത്തിൽ ജീവിച്ചിരുന്ന അപ്പയ്യദീക്ഷിത രേയും ജഗന്നാഥപണ്ഡിതരേയും പററി ഒന്നും പ്രസ്താവിക്കുന്നില്ലെന്നു ള്ളതു് ഈ അനുമാനത്തിനു് ഏറെക്കുറെ ഉപോൽബലകമാണു്.

**മനുഷ്യാലയചന്ദ്രിക:—**നീലകണ്ഠൻെറ മൂന്നു ഗ്രന്ഥങ്ങളും അദ്ദേഹത്തിൻെറ വിവിധശാസ്ത്രപാണ്ഡിത്യത്തേയും കവിതാവൈദഗ്ദ്ധ്യ ത്തേയും പ്രസ്പഷ്ടമാക്കുവാൻ പര്യാപ്തങ്ങളായി പരിശോഭിക്കുന്നു. രണ്ടു മയമതങ്ങൾ, പ്രയോഗമഞ്ജരി, രണ്ടു ഭാസ്കരീയനിബന്ധനങ്ങൾ, മാർക്ക ണ്ഡേയമതം, പരാശരമതം, രത്നാവലി, കാശ്യപീയം, വിശ്വകർമ്മീയം, ഈശാനഗുരുദേവപദ്ധതി, ഹരിസംഹിത, പഞ്ചാശിക (സവ്യാഖ്യ), വാസ്തുവിദ്യ എന്നിങ്ങനെ പല പ്രമാണഗ്രന്ഥങ്ങൾ പരിശോധിച്ചാണു് അദ്ദേഹം ശില്പവിഷയത്തിൽ കേരളത്തിലെ ഒരു പ്രമാണഗ്രന്ഥമായ മനു ഷ്യാലയചന്ദ്രിക രചിച്ചിട്ടുള്ളതു്. തന്ത്രസമുച്ചയത്തോടു് അദ്ദേഹത്തി നുള്ള കടപ്പാടിനെപ്പററി പ്രത്യേകമായി പ്രഖ്യാപനം ചെയ്യുന്നുമുണ്ടു്. 'ചന്ദ്രിക'യിൽ ഏഴദ്ധ്യായങ്ങളും അവ ഓരോന്നിലും ഭിന്നവൃത്തങ്ങളിൽ ഇരുപതിനുമേൽ അൻപതിനകം പദ്യങ്ങളും അടങ്ങിയിരിക്കുന്നു. ശില്പ ലക്ഷണം, ദിങ്‌നിർണ്ണയം, പരിതഃപ്രദേശചിന്ത, മാനസാധനനി ർണ്ണയം, പരദേവതാസ്ഥിതിനിയമം, യോന്യാദിനിർണ്ണയം, ദീർഘവി സ്താരാദികല്പനാക്രമം, ഉപപീഠവിധി, പാദപീഠോത്തരലുപാദിവിധി, വേദികാവിധി, അങ്കണവിധി, ശാലാവിധി, ഗോശാലാസ്ഥാനവിധി, കൂപസ്ഥാനവിധി, വാസ്തുപൂജാദിവിധി, ഭവനപരിഗ്രഹവിധി എന്നി ങ്ങനെ ഗൃഹോപഗൃഹാദിനിർമ്മാണത്തെ പരാമർശിക്കുന്ന സകലവിഷയ ങ്ങളെക്കുറിച്ചും പ്രസ്തുതഗ്രന്ഥത്തിൽ നിഷ്കൃഷ്ടമായി പ്രതിപാദിച്ചിട്ടുണ്ടു്. ആ വിഷയത്തിൽ ഇത്രമാത്രം പ്രചാരമുള്ള ഒരു കേരളീയനിബന്ധം വേറെ ഇല്ലെന്നുതന്നെ പറയാം.

നീലകണ്ഠൻ തനിക്കു മാർഗ്ഗദർശകങ്ങളായി നാമനിർദ്ദേശം ചെയ്യുന്ന ഗ്രന്ഥങ്ങളിൽ പലതും കേരളീയങ്ങളല്ല. പ്രയോഗ മഞ്ജരി, പദ്ധതി, സമുച്ചയം ഇവ കേരളീയങ്ങളാണെന്നു മുമ്പു തെളിയി ച്ചിട്ടുണ്ടല്ലോ. വാസ്തുവിദ്യയും കേരളീയംതന്നെ. മയമതത്തിനു കേരള ത്തിൽ അത്യധികം പ്രചാരമുണ്ടു്. അതും വിശ്വകർമ്മീയവുംകൂടി കേര ളോൽപന്നങ്ങളാണെന്നു ഗണിക്കാവുന്നതാണു്. മയമതത്തോടു സമുച്ചയ

കാരനു വലിയ കടപ്പാടുണ്ട്. രണ്ടു മയമതങ്ങളെ നീലകണ്ഠൻ സ്മരിക്കുന്നുണ്ടെങ്കിലും ഒന്നേ നമുക്കു കിട്ടീട്ടുള്ളു.

**മയമതം:**—അസുരശില്പിയായ മയനാണ് ഈ നിബന്ധം നിർമ്മിച്ചതെന്നു ഗ്രന്ഥത്തിൽ അതിന്റെ പ്രശസ്തിക്കുവേണ്ടി പറഞ്ഞിരിക്കുന്നു.

''പിതാമഹാദ്യൈരമരൈർമ്മുനീശ്വരൈ-
രുദ്ധാ യഥോക്തം സകലം മയേന തൽ
തഥാ തഥോക്തം സുധിയാം ദിവൌകസാം
നൃണാം ച യുക്ത്യാഖിലവാസ്തുലക്ഷണം.''

എന്ന പദ്യം നോക്കുക. മുദ്രിതമായ മയമതത്തിൽ ആകെ മുപ്പതിനാലധ്യായങ്ങൾ അടങ്ങിയിരിക്കുന്നു. അതിനുമേൽ നാലധ്യായങ്ങൾകൂടി കാണാണമെന്നാണ് അഭിജ്ഞന്മാരുടെ പക്ഷം. പീഠലക്ഷണത്തിന്റെ വർണ്ണനത്തോടുകൂടിയാണ് മുദ്രിതഭാഗം അവസാനിക്കുന്നതു്.

**വാസ്തുവിദ്യ:**—വാസ്തുവിദ്യയുടെ കാലത്തേയോ കർത്താവിന്റേയോ പററിയും യാതൊരറിവുമില്ല. ഇതും മയമതംപോലെ പ്രായേണ അനുഷ്ടുപ്ഛന്ദസ്സിൽ ഉപനിബദ്ധമായിക്കാണുന്നു. ആകെ പതിനാറധ്യായങ്ങളുണ്ടു്. സാധനകഥനം, വസുധാലക്ഷണം, വാസ്തുദേവതാകഥനം, പുരുഷസംസ്ഥാനം ഇങ്ങനെയാണ് അധ്യായങ്ങൾക്കു സംജ്ഞകൾ ഘടിപ്പിച്ചിരിക്കുന്നതു്.

''ദാരുസഞ്ചീകരണം പശ്ചാന്നിധിഗേഹസ്യ ലക്ഷണം
വക്ഷ്യേ, നൈവാത്ര വക്ഷ്യാമി ഗ്രന്ഥബാഹുല്യതോ ഭയാൽ''

എന്നു് ആചാര്യൻ 13-ാമധ്യായത്തിൽ പ്രസ്താവിച്ചിട്ടുള്ളതിൽനിന്നു വാസ്തുവിദ്യക്കപ്പുറം നിധിഗേഹം എന്നും ഒരു ഗ്രന്ഥം അദ്ദേഹം രചിച്ചിട്ടുള്ളതായി വെളിപ്പെടുന്നു. അതു കണ്ടുകിട്ടീട്ടില്ല.

**വിശ്വകർമ്മീയം:**—നീലകണ്ഠൻ സ്മരിച്ചിരിക്കുന്ന വിശ്വകർമ്മീയവും ഒരു കേരളീയശില്പഗ്രന്ഥമാണെന്നു തോന്നുന്നു.

''ഭഗവന്തം ദേവദേവം നത്വാ വ്യാപിനമിഷ്ടദം
നരാണാം ശ്രേയസേ ചൈവ പ്രാർത്ഥിതാനാം ഹിതേച്ഛയാ
ഗൃഹാണാം ശോഭനം സ്ഥാനം ദേവതാനാം ഗവാം നൃണാം
ജലസ്ഥാനം ശിലാസ്ഥാനമാരാമസ്ഥാനമേവ ച
ക്ഷേത്രമക്ഷേത്രമശ്രേഷ്ഠം മധ്യമന്തം തഥാപരം
സംക്ഷേപേണ പ്രവക്ഷ്യാമി യഥാഹ ഭഗവാനജഃ.''

ഇവ അതിലെ ശ്ലോകങ്ങളാണു്. ഇത്തരത്തിലുള്ള ശാസ്ത്രഗ്രന്ഥങ്ങൾക്കെല്ലാം പ്രായേണ മണിപ്രവാളാനുവാദങ്ങളും ഭാഷാവ്യാഖ്യാനങ്ങളും ചില കേരളീയപണ്ഡിതന്മാർ നിർമ്മിച്ചുകാണുന്നുണ്ടെന്നു ഞാൻ മുമ്പു തന്നെ സൂചിപ്പിച്ചുകഴിഞ്ഞു.

**മാതംഗലീല:**—ഗജശാസ്ത്രത്തെസ്സംബന്ധിച്ചിടത്തോളം മാതംഗലീലയെക്കാറം പ്രചുരപ്രചാരവും പ്രമാണീഭൂതവുമായ ഒരു ഗ്രന്ഥം കേരളത്തിലില്ല. പ്രസ്തുതഗ്രന്ഥം പന്ത്രണ്ടു പടലങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. മനുഷ്യാലയചന്ദ്രികയെപ്പോലെ വിഭിന്നവൃത്തങ്ങളിലാണ് മാതംഗലീലയും വിരചിതമായിരിക്കുന്നതു്. നാഗോൽപത്ത്യധികാരം, ശുഭലക്ഷണാധികാരം, അശുഭലക്ഷണാധികാരം, ആയുർല്ലക്ഷണാധികാരം, വയോലക്ഷണാധികാരം, മാനനിർണ്ണയാധികാരം, മൂല്യവിശേഷാധികാരം, സത്വലക്ഷണാധികാരം, മതഭേദാധികാരം, ഗജഗ്രഹാധികാരം, ഗജരക്ഷണദിനത്തുചര്യാധികാരം, ആധോരണഗുണാദ്യധികാരം ഇവയാണ് പടലങ്ങളുടെ സംജ്ഞകറം.

നാഗോൽപത്തി:—അങ്ഗരാജ്യത്തിൽ രോമപാദനെന്നു പണ്ടു് ഒരു രാജാവുണ്ടായിരുന്നു. ദശരഥമഹാരാജാവിൻെറ ബന്ധുവായ ഒരു രോമപാദനമായി നാം രാമായണത്തിൽ പരിചയപ്പെടുന്നുണ്ടല്ലോ. അദ്ദേഹംതന്നെയായിരിക്കണം ഈ രോമപാദനം. ഒരിക്കൽ അനവധി ആനകറം ഒന്നിച്ചുകൂടി അങ്ഗരാജ്യത്തിലെ വിളവുകറം നശിപ്പിക്കുകയും രോമപാദൻ കാട്ടിൽ പോയി അവയെ പിടിച്ചുകൊണ്ടുവന്നു രാജധാനിയിൽ കെട്ടിയിടുകയും ചെയ്തു. അവ പാലകാപ്യമഹർഷിയുടെ ആനകളായിരുന്നു. അദ്ദേഹം തൻെറ ഗജങ്ങളെ അന്വേഷിച്ചു് അങ്ഗരാജ്യത്തിൽ ചെല്ലുകയും അവിടെ അവയെ കണ്ടു് അവയ്ക്കു വ്രണചികിത്സ ചെയ്യുകയും ചെയ്തു. അനന്തരം രോമപാദൻ ആ മഹർഷിയെ അർഘ്യപാദ്യാദികറം സംഭാവനചെയ്തു പ്രസാദിപ്പിച്ചു് അദ്ദേഹത്തിനും ആ ഗജങ്ങറംക്കുംതമ്മിലുള്ള ബന്ധത്തെപ്പററി ചോദിച്ചു. പാലകാപ്യൻ അതിനു താഴെ സംക്ഷേപിക്കുന്ന വിധത്തിൽ മറുപടി പറഞ്ഞു: "പണ്ടു് ആനകറംക്കു സ്വർഗ്ഗത്തിലോ ഭൂമിയിലോ യഥേഷ്ടം സഞ്ചരിക്കുവാൻ കഴിവുമായിരുന്നു. ഒരിക്കൽ ചില ആനകറം ഹിമവൽപർവ്വതത്തിൽ നില്ക്കുന്ന ഒരു വലിയ വടവൃക്ഷത്തിൻെറ ശാഖകറം നശിപ്പിക്കുകയും അപ്പോറം അവിടെ തപസ്സുചെയ്തുകൊണ്ടിരുന്ന ദീർഘതപസ്സെന്ന മഹർഷി അതു കണ്ടു കോപിച്ചു് 'ഇനി നിങ്ങറം മനുഷ്യർക്ക് വാഹനങ്ങളായി തീരുവിൻ' എന്നു് അവയെ ശപിക്കുകയും ചെയ്തു. അനന്തരം അവ പല രോഗങ്ങറംക്കും വശംവദങ്ങളായി. ബ്രഹ്മാവു കരുണയോടുകൂടി ആയുർവേദപരായണനായ ഒരു മുനി ഗജബന്ധുവായി കാലാന്തരത്തിൽ അവതരിക്കുമെന്നും അദ്ദേഹം ഗജങ്ങളുടെ വ്യാധികളെ ശമിപ്പിക്കുമെന്നും അരുളിച്ചെയ്തു. അങ്ങിനെയിരിക്കെ ഒരവസരത്തിൽ വസുപുത്രിയായ ഗുണവതി എന്ന യുവതി മാതങ്ഗമുനിയുടെ ആശ്രമത്തെ പ്രാപിക്കുകയും ദേവേന്ദ്രൻ തൻെറ തപോവിഘ്നത്തിനായി അയച്ച ഒരു സ്ത്രീയാണു് അവറം എന്നു ശങ്കിച്ചു് ആ മുനി അവളെ പിടിയാനയാകട്ടെ എന്നു ശപിക്കുകയുംചെയ്തു. അദ്ദേഹത്തിൻെറ ശാപമോചനാവരംനിമിത്തം ആ പിടിയാന സാമഗായനമുനിയുടെ രേതസ്സു പാനം ചെയ്യുകയും തൽഫലമായി പാല

കാപ്യൻ എന്ന മുനികുമാരനെ പ്രസവിക്കുകയും ചെയ്തു. ആ പാലകാപ്യൻതന്നെയാണ് ഞാൻ'' ഇങ്ങനെയുള്ള ആത്മകഥാകഥനത്തിനുമേൽ ഹസ്ത്യായുർവേദത്തെ സമഗ്രമായി അദ്ദേഹം അങ്ഗരാജാവിനെ ഉപദേശിച്ചു. ഇതാണ് പുരാണപ്രസിദ്ധമായ ഗജോൽപത്തികഥ.

ഔത്തരാഹനായ പാലകാപ്യനാണ് ഹസ്ത്യായുർവേദത്തിന്റെ ഉപജ്ഞാതാവെന്നുമാത്രമേ ഊഹാപോഹകുശലന്മാർ ഈ കഥയിൽനിന്നു ധരിക്കേണ്ടതായിട്ടുള്ളു. മാതങ്ഗലീലയിൽനിന്നു മൂന്നു ശ്ലോകങ്ങൾ ചുവടേ പകൎത്തുന്നു:

''ധൎമ്മാൎത്ഥികാ സൃഷ്ടിരനേകപാനാം,
ഹിതായ യജ്ഞസ്യ ച ദേവതാനാം,
വിശേഷതോ രാജഹിതായ, തസ്മാ-
ദ്യത്നേന നാഗാഃ ഖലു രക്ഷണീയാഃ.

''യുധ്യന്തി കേവലം യോധാ വഹന്ത്യേവ ഹയാ രഥാൻ
വാരണാസ്തു നരേന്ദ്രാഹാ യുധ്യന്തി ച വഹന്തി ച''

''നാഗാധ്യക്ഷോസ്തു ധീമാൻ നരപതിസദൃശോ
ധാൎമ്മികസ്സ്വാമിഭക്തഃ
ശുദ്ധസ്സത്യപ്രതിജ്ഞോ വ്യസനവിരഹിത-
സ്സംയതാക്ഷോ വിനീതഃ
ഉത്സാഹീ ദൃഷ്ടകൎമ്മാ പ്രിയവചനരത-
സ്സദ്ഗുരോരാത്തശാസ്ത്രോ
ദക്ഷോ ധീരശ്ശരണ്യോ ഗജഹരണചണോ
നിൎഭയസ്സൎവവേത്താ.''

ഒരു ആനക്കാരനുണ്ടായിരിക്കേണ്ട സിദ്ധികൾ എന്തെല്ലാമെന്ന് ഒടുവിലത്തെ പദ്യത്തിൽനിന്നു വെളിപ്പെടുന്നു. മാതങ്ഗലീല പാലകാപ്യന്റെ മൂലഗ്രന്ഥം നിഷ്കൎഷിച്ചുപഠിച്ചു സംഗ്രഹിച്ചതാണെന്നു്

''മുനീന്ദ്രോദിതമാതംഗശാസ്ത്രാഗാധാൎണ്ണവാന്മയാ
അല്പാ മാതംഗലീലേതി ലബ്ധേയം ശോധ്യതാം ബുധൈഃ''

എന്ന പദ്യത്തിൽ നീലകണ്ഠൻ നിവേദനം ചെയ്യുന്നു. മാതംഗലീലയുടെ ഭാഷാനുവാദങ്ങളെപ്പററി യഥാവസരം പ്രസ്താവിക്കാം.

**കാവ്യോല്ലാസം:**—ഇതു് ഒരു അലങ്കാരഗ്രന്ഥമാകുന്നു. 'സസിംഹയാദവാകാര' മുതലായ ശ്ലോകങ്ങൾക്കുശേഷം ആചാര്യൻ ഇങ്ങനെ പ്രതിജ്ഞ ചെയ്യുന്നു:

''ശാസ്ത്രന്യായപ്രായകാവ്യപ്രകാശാ-
ദ്യൎത്ഥാംഭോധൌ തദ്........................
ഗാഹന്തേ നോ ബാലകാസ്താവദസ്മാൽ
കാവ്യോല്ലാസഃ കഥ്യതേ ഹൃദ്യരൂപഃ.

അസ്മദ്ബുദ്ധേർവിശുദ്ധ്യൈ മുഹുരപി ബഹുത-
ന്ത്രാവലോകാന്വയാ യ-
ല്ലബ്ധം ബുദ്ധ്യാ ച കിഞ്ചിത്തദപി ബുധജനൈ-
സ്സാധു സംശോധനീയം;
അന്യേ ത്വദ്ധ്യാപിതാനീന്ദനമിതി കിമു തൽ-
കാലജാ ദീപികാ നാ
ധ്വാന്തം നിർമ്മൂലയേൽക്ഷരവിനിമയതഃ
കോത്ര ദോഷോർത്ഥസാമ്യേ?

സ്വല്പഗ്രന്ഥതയാപ്യതീവ ഗഹനാ ന്യായഗ്രഹഗ്രന്ഥിലാ-
സ്തൈക്ക്ശ്ചാപി പുരാതനോദിതമഹാതന്ത്രാന്തരസ്ഥാസ്തതഃ
ഏതൈരദ്യ തു കാവ്യലക്ഷണപരാ തൽകാരികാ കഥ്യതേ
പദ്യൈഃ പ്രാകൃതവജ്ജിതൈസ്തദനുരൂപോദാഹൃതിശ്ചോച്യതേ.

ആദൗ കാവ്യസ്വരൂപാദ്യവയവവിഭവഃ
ശബ്ദഭേദാശ്ച വാച്യാ-
ദ്യർത്ഥാർത്ഥവ്യഞ്ജകത്വധ്വനിഗതിരസഭാ-
വാദിദോഷാ ഗുണാശ്ച,
കാവ്യാലങ്കാരനാട്യോദിതവിധിഗതയോ
രൂപകാങ്കപ്രഭേദാ
ഗീതാതോദ്യാദിലക്ഷ്യപ്രഭൃതി ബഹുവിധാ-
സ്സന്തി സംക്ഷേപതോത്ര.''

പൂർവാചാര്യന്മാരുടെ കാവ്യപ്രകാശാദിഗ്രന്ഥങ്ങൾ തർക്കജടിലങ്ങളാകയാൽ അവയിലെ തത്വങ്ങൾ കാരികകളാക്കി സംസ്കൃതഭാഷാപദ്യങ്ങളിൽ അനുരൂപങ്ങളായ ഉദാഹരണങ്ങളോടുകൂടി രചിക്കുന്നതായി പ്രണേതാവു പറയുന്നു. ഒടുവിലത്തെ പദ്യത്തിൽനിന്നു ഗ്രന്ഥത്തിൻെറ വ്യാപ്തി മനസ്സിലാക്കാവുന്നതാണ്. അതു പല ഉന്മേഷങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. കാവ്യോല്ലാസത്തിൻെറ സ്വരൂപം എന്തെന്നറിവാൻ രണ്ടുദാഹരണങ്ങൾ പ്രദർശിപ്പിക്കാം:

1 ''അർത്ഥാനാം വ്യഞ്ജകത്വം തു പദവൈശിഷ്ട്യതോ യഥാ—

ഏകാഹം പൃഥുപൂർണ്ണകുംഭവഹനാൽ സ്വേദശ്രമക്ലാന്തിഭിഃ
ഖിന്നാസ്മി ക്ഷണമത്ര ഗേഹനികടേ വിശ്രമ്യ യാസ്യാമ്യഥ
ഇത്യുക്താ കവിവാക്ചമൽകൃതിഗതേർവൈശിഷ്ട്യതോ വ്യജ്യതേ
ചൗര്യോപാത്തരതിപ്രഗോപനവിധിഃ കസ്യാശ്ചിദേണീദൃശഃ.''

2 ''വ്യംഗ്യാർത്ഥഭേദവൈശിഷ്ട്യാദർത്ഥവ്യഞ്ജകതാ യഥാ—

ശബ്ദാർത്ഥം വാക്യസമ്പൽപ്രഥിമപരമതാൽ-
പര്യമപ്യപ്രധാനീ-
കൃത്യാന്യൽ സമ്യഗർത്ഥാന്തരമഭിജനയേ-
ദ്വ്യഞ്ജനൈർവൃത്തിഭേദൈഃ

ശബ്ദോസൗ വ്യഞ്ജകസ്സ്യാദപി ച തദുദിത-
വ്യംഗ്യഭേദാത്മകാൎത്ഥാ-
പ്യേവം കുത്രാപി ചാൎത്ഥാന്തരമപി ജനയൻ
വ്യംഗ്യതോ വ്യംഗ്യമേതൽ.

യഥാ—

"സരസിരുഹദലേ വിഭാതി നീലേ
രമണ സുനിൎമ്മലനിശ്ചലാ വലാകാ
മരകതമണിഭാജനേ നിലീനാ
ശശിവിശദാ നവശംഖശുക്തികേവ."

ശ്ലോകങ്ങൾക്കു പ്രായേണ രചനാഭംഗി കുറവാണെന്നു പറയേണ്ടിയിരിക്കുന്നു.

**വെട്ടത്തുനാട്ടു രവിവൎമ്മത്തമ്പുരാൻ:**—കൊല്ലം എട്ടാംശതകത്തിന്റെ മധ്യത്തിൽ രവിവൎമ്മാവെന്നൊരു രാജാവു വെട്ടത്തുനാടു ഭരിച്ചിരുന്നു. അദ്ദേഹം പണ്ഡിതന്മാരേയും കവികളേയും പ്രോത്സാഹിപ്പിക്കുന്നതിൽ ജാഗരൂകനായിരുന്നു. അതിനുപുറമേ അദ്ദേഹം ഇളയതമ്പുരാനായിരുന്നപ്പോൾ ഭാഗവതടീകാസമുച്ചയം എന്നൊരു ഗ്രന്ഥവും നിൎമ്മിക്കുകയുണ്ടായി. ആ ഗ്രന്ഥത്തിന്റെ ആരംഭത്തിലുള്ള ചില ശ്ലോകങ്ങളാണു് അടിയിൽ കാണുന്നതു്:

"നമഃ ശ്രീശങ്കരാചാൎയ്യപാദേഭ്യോ യൈൎയ്യയാല്പഭിഃ
അൎത്ഥാപനേന ശാസ്ത്രാണാം വൎത്തനീ രക്ഷിതാ സതാം.

തുങ്ഗഗംഭീരതാക്ഷാന്തരഹീധരമഹോദധിഃ
ചകാസ്തി പൃഥിവീചക്രശക്രോ വിക്രമഭൂപതിഃ.

കമലസ്യാപി കാഠിന്യം കലിശസ്യാപി മാൎദ്ദവം
വ്യഞ്ജയന്ത്യാ വിധത്തേ യോ ബുദ്ധ്യാ സ്വായത്തസിദ്ധിതാം,

അമംസ്തൈകതന്ത്രൂഭക്തമൎത്ത്യാമൎത്ത്യമഹോദയഃ
നിജധൂൎവഹണേ ശക്തം യൽകുലം കുലശേഖരഃ,

പ്രകൃത്യാ തസ്യ മിത്രസ്യ വൎത്തതേ ബദ്ധസൗഹൃദഃ
പ്രകാശഭൂപതിസ്തസ്യ മാഹാത്മ്യം ദൂരതോ ഗിരാം.

കൃത്സ്നാം വിശ്വംഭരാഭാരം ലഘൂകൃത്യ സ്വഗൗരവാൽ
യദീയാ മൂൎത്തരാശാസ്തേ ധിഷണാ വിഷയാന്തരം.

ആമോദം ദധതി ഗ്രാമാ യസ്യ രാജ്യേ ദ്വിജന്മനാം
കിശോരമാരുതാനീതനിളാനീരജരേണവഃ.

സാധവോ യേന മോഹാന്ധൈരുൽഖാതാഃ പരതഃ പരൈഃ
സ്വരാജ്യേ പ്രതിരോപ്യന്തേ ദാനമാനാംബുദോഹളൈഃ.

നവപ്രതാപനിൎദ്ധൂതപരോത്ഥാനാഘലോദയഃ
ലോകേഷു കീൎത്ത്യാ വിദ്വാസു ബുദ്ധ്യാ വ്യാപ്തിമുപേയിവാൻ

വാസുദേവപദാംഭോജമകരന്ദമധുവ്രതഃ
രവിവർമ്മാനുജസ്തസ്യ രാജരാജസ്യ രാജതേ.

ആയുർവിദ്യാധനാനാം യസ്സാധനാനാമുദാരധീഃ
വിനിയോഗം വിതനുതേ സമീക്ഷ്യ ഫലമക്ഷയം.

ശ്രീഭാഗവതഭാവാർത്ഥാൻ യഥാശ്രുതമധീയതാ
യസ്യ ലീലാശുകേനാപി ശ്രീമതശ്ശ്രീശുകായിതം.

സമാനഹൃദയൈസ്സാദ്ധം വിബുധൈസ്സന്നിധൌ സ്ഥിതൈഃ
ശ്രീഭാഗവതടീകാനാം വിധത്തേ സ സമുച്ചയം.''

അന്നത്തെ വെട്ടത്തുനാട്ടുരാജാവു സാമൂതിരിപ്പാട്ടിലേയും കൊച്ചിമഹാരാജാവിൻേറയും ആപ്തമിത്രമായിരുന്നു എന്നു് ഈ ശ്ലോകങ്ങളിൽനിന്നു നാം അറിയുന്നു. രവിവർമ്മാവു് ഒരു കൃഷ്ണഭക്തനായിരുന്നതിനുപുറമേ വൈദ്യശാസ്ത്രവിചക്ഷണനുംകൂടി ആയിരുന്നു എന്നും ഊഹിക്കാവുന്നതാണു്. വാസുദേവസംജ്ഞനായ ഒരു കവി രവിവർമ്മാവിൻെറ സദസ്സിനെ അലങ്കരിച്ചിരുന്നു. അദ്ദേഹത്തിൻെറ നാമധേയത്തോടു് അനുബദ്ധമായി മൂന്നു സർഗ്ഗത്തിൽ സംക്ഷേപരാമായണമെന്നും അഞ്ചു സർഗ്ഗത്തിൽ സംക്ഷേപഭാരതമെന്നും പത്തു സർഗ്ഗത്തിൽ ഗോവിന്ദചരിതമെന്നും മൂന്നു കാവ്യങ്ങൾ നമുക്കു ലഭിച്ചിട്ടുണ്ടു്. ഇവകൂടാതെ ഏഴു സർഗ്ഗത്തിൽ വിരചിതമായ കല്യാണനൈഷധം എന്ന കാവ്യവും അദ്ദേഹത്തിൻേറതാണെന്നു് ഒരുവിധം നിർണ്ണയിക്കുവാൻ കഴിയും. ശോണാരണ്യസ്തുതി എന്നൊരു സംസ്കൃതഗദ്യവും രവിവർമ്മാവിൻെറ ആജ്ഞാനുസാരം നിർമ്മിതമായിട്ടുണ്ടു്. അതിൻെറ പ്രണേതാവു മറ്റൊരു കവിയാണെന്നു തോന്നുന്നു. ആദ്യം നിർദ്ദേശിച്ച നാലു കാവ്യങ്ങളും ബാലപാഠത്തിനായി അനുഷ്ടുപ്പുവൃത്തത്തിൽ രചിച്ചിട്ടുള്ളവയാണു്. രവിവർമ്മത്തമ്പുരാൻ തൃക്കണ്ടിയൂർ അച്യുതപ്പിഷാരടിയുടേയും പുരസ്കർത്താവായിരുന്നു. പിഷാരടി തൻെറ പ്രവേശകം എന്ന വ്യാകരണഗ്രന്ഥത്തിൻെറ ഉപക്രമത്തിൽ അദ്ദേഹത്തെ

''ലക്ഷ്മ്യാ പ്രകാശവിഷയം രഞ്ജയൻ നിജയാ നിജം
നിത്യമുദ്യൻ വിജയതേ സുകൃതാലംബനം രവിഃ''

എന്ന ശ്ലോകത്തിൽ രവിവർമ്മാവിനേയും ആദിത്യഭഗവാനേയും ശ്ലേഷപ്രയോഗസാമർത്ഥ്യത്തെ ആശ്രയിച്ചു യൗഗപദ്യേന സ്തുതിച്ചിരിക്കുന്നു. വാസുദേവൻെറ ചില ശ്ലോകങ്ങൾ ഉദ്ധരിക്കുന്നു:

**സംക്ഷേപഭാരതം:—**

''കരീന്ദ്രമുഖഭൃതേശഗിരീന്ദ്രതനയാനചിതം
സ്മരാമിതമദോന്മാഥി സ്മരാമി തദഹം മഹഃ.

കവിലോകമുഖാംഭോജസവിലാസനിവാസിനം
അവലോകയിതാസ്മ്യന്തരവലേപഭരം വിധേഃ.

കന്ദസൂനമനോഹാരിമന്ദഹാസവിരാജിതം
നന്ദഗോപകുലോത്തംസമിന്ദിരാരമണം ഭജേ.

ജഗദാനന്ദയൻ ഗോഭിസ്സതാം മാർഗ്ഗം സനാഥയൻ
പ്രകാശശ്രീകരോ രാജാ രവിവർമ്മാ വിരാജതേ.

ഗിരാം ദേവീ രമാ ചോഭേ യം സമഗ്രഗുണോജ്ജ്വലം
ആശ്രിത്യ സ്വപ്രിയൗ ദേവൗ സ്മരതോ ന കദാചന,
തസ്യാജ്ഞയാ സുമനസഃ പാർത്ഥാനാം ചരിതം ശുഭം
ബ്രൂമസ്സംക്ഷിപ്യ സുതരാം പ്രസീദന്ത്വിഹ ദേശികാഃ.
സോമവംശേഽഭവദ്രാജാ ശന്തനുർന്നാമ ധാർമ്മികഃ
സ വസൻ ഹസ്തിനപുരേ പാലയാമാസ മേദിനീം.
ഗങ്ഗായാം തസ്യ ഭാര്യായാം ഭീഷ്മഃ പുത്രോഽഭവൽ കൃതീ
ബ്രഹ്മചര്യവ്രതം യസ്മിന്നാജീവാന്തം പ്രതിഷ്ഠിതം.''

ഒടുവിൽ

''യദേതദ്വൃത്തമേതേഷാം പാണ്ഡവാനാം മഹാത്മനാം
സേയമേതാദൃശീ കാപി വാസുദേവസ്യ നിർമ്മിതിഃ.''

എന്നു കർത്തൃനാമസൂചകമായ ഒരു ശ്ലോകവും കാണ്മാനുണ്ട്.

**ഗോവിന്ദചരിതം:—**

''അസ്തി ശ്രീമൽപ്രകാശേന്ദ്രവംശമങ്ഗല്യഭൂഷണം
രവിവർമ്മാ മഹീപാലസ്സതാം സുകൃതമാധുരീ.
തം സർവ്വഗുണസമ്പന്നം സമാശ്രിത്യ സരസ്വതീ
ശ്രീശ്ച ന സ്മരതോ ജാതു പ്രിയാവേകഗുണാശ്രയൗ.
തസ്യ ധർമ്മാത്മനഃ പ്രീത്യൈ ഗോവിന്ദചരിതം വയം
ബ്രൂമസ്സംക്ഷിപ്യ സുതരാം പ്രസീദന്ത്വിഹ ദേശികാഃ.
ശ്രീമതീ ശൂരസേനേഷു ബഭൂവാതീവ പാവനീ
മഥുരാ നാമ നഗരീ യത്ത്രനാം പുണ്യകർമ്മണാം.
ഉഗ്രസേനോ നൃപസ്തസ്യാം വസൻ രാജ്യമപാലയൽ
അനുജേന സഹ ശ്രീമാൻ ദേവകേന മഹാത്മനാ.
ക്ഷേത്രജസ്തസ്യ പുത്രോഽഭൂൽ കംസോ നാമ ഖലോ ബലീ
ദേവകസ്യ ച കന്യാഭൂദ്ദേവകീ നാമ ശോഭനാ.''

ദശമസ്കന്ധാന്തർഗ്ഗതമായ കഥയാണ് ഗോവിന്ദചരിതത്തിലെ വിഷയമെന്ന് ഇനി പ്രത്യേകം പറയേണ്ടതില്ലല്ലോ. അവസാനത്തിൽ

''ഏവം സ ഭഗവാൻ വിഷ്ണുരവതാര്യ ഭുവോ ഭരം
സ്ഥാപയൻ പരമം ധർമ്മം രരക്ഷ സകലം ജഗൽ.''

എന്ന ഒരു ശ്ലോകവും അതിൽപ്പിന്നീടു് ഒരു സർഗ്ഗാന്തശ്ലോകവുംകൂടിയുണ്ടു്.

**കല്യാണനൈഷധം:—**

"ലക്ഷ്മീമാബിഭ്രതേ കാന്താം സാക്ഷാൽ കല്യാണഹേതവേ
നമസ്സത്യായ ശാന്തായ പുണ്യശ്ലോകായ ശാർങ്ഗിണേ.

അസ്തി ദേവവരശ്ലാഘ്യോ ഭീമഭൂപജയാദ്ഭുതഃ
പ്രകാശരാജോ ധർമ്മാത്മാ രവിവർമ്മാനലോജ്ജ്വലഃ.

---

തൽപ്രീത്യൈ കലിദോഷഘ്നം നളസ്യ ചരിതം മഹൽ
സഞ്ജിഘൃക്ഷോഃ പ്രസീദന്തു വ്യാസാദ്യാ ഗുരവോ മമ."

**സംക്ഷേപരാമായണം:—**

"ശ്രീമന്തം സീതയാ സാർദ്ധമാസീനം പരമാസനേ
സാനുജം സർവലോകേശം രാമചന്ദ്രമുപാസ്മഹേ.

രാമസ്യ ചരിതം പുണ്യം സംക്ഷിപ്യ വദതോ മമ
വാല്മീകിമുഖ്യാ ഗുരവഃ പ്രസീദന്തു ദയാലവഃ.

രാജാ ദശരഥോ നാമ സൂര്യവംശേഽഭവൽ പുരാ
അയോധ്യായാം സ നിവസൻ പാലയാമാസ മേദിനീം."

ഈ ഗ്രന്ഥത്തിൽ രവിവർമ്മാവിനെ സ്മരിച്ചുകാണുന്നില്ല. പക്ഷേ ഒടുവിൽ വാസുദേവകൃതമെന്നു ലേഖകൻെറ കുറിപ്പുണ്ടു്. ഈ കാവ്യങ്ങളിലെല്ലാം സർഗ്ഗാന്തശ്ലോകങ്ങൾമാത്രം ഇതരവൃത്തങ്ങളിൽ നിബന്ധിക്കപ്പെട്ടിരിക്കുന്നു. ഇത്തരത്തിലുള്ള ചെറിയ കൃതികളിൽ വലിയ മനോധർമ്മപ്രകടനത്തിനൊന്നും മാർഗ്ഗമില്ലല്ലോ.

**ശ്വേതാരണ്യസ്തുതി:**—ഇതു തൃപ്പങ്ങോട്ടു ശിവൻെറ സേവാക്രമത്തെ വിവരിക്കുന്ന ഒരു ഗദ്യമാണു്.

"ശ്രീമാനാത്ഭുതസൽകവിത്വപദവീനിത്യാധ്വനീനോ വശീ
യോ ജാഗർത്തി ജഗൽപ്രകാശമഹിമാ വീരഃ പ്രകാശേശ്വരഃ
തസ്യ ശ്രീരവിവർമ്മദേവനൃപതേർവാചാ കൃതാന്തദ്രുഹഃ
ശ്വേതാരണ്യനിവാസിനോ ഭഗവതസ്സേവാക്രമോ വർണ്ണ്യതേ."

കവി തൃപ്പങ്ങോട്ടപ്പൻെറ ഭക്തനാണെന്നു "നിശാതശൂലാവിദാരിതകൃതാന്തഭുജാന്തരാളസ്യ ഭഗവതഃ പരക്രോഡപുരേ പരിക്രീഡമാനസ്യ ചരണസരസിജയുഗളമഗളിതാദരമനുദിവസമുപാസേ" എന്ന ഭാഗത്തിൽ ആവേദനം ചെയ്യുന്നു.

**ദേശിങ്ങനാട്ടു രാമവർമ്മ മഹാരാജാവു്:**—കൊല്ലവർഷം എട്ടാംശതകത്തിൻെറ പ്രഥമപാദത്തിൽ ജയസിംഹനാട്ടു് (ദേശിങ്ങ

നാട്) എന്നുകൂടി പേരുള്ള കൊല്ലത്തു 'രാമവർമ്മ' എന്നു പ്രസിദ്ധനായ ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹത്തിനും അദ്ദേഹത്തിന്റെ ജ്യേഷ്ഠനായ ഉദയമാർത്താണ്ഡവർമ്മമഹാരാജാവിനും വിജയനഗരസാമ്രാജ്യത്തിലെ ചക്രവർത്തികളുമായി യുദ്ധംചെയ്യേണ്ടിവന്നു. രാമവർമ്മമഹാരാജാവിന്റെ ശാസനങ്ങൾ 683 മുതൽ 722 വരെയുള്ള വർഷങ്ങളിൽ കാണ്മാനുണ്ട്. ക്രി. പി. 1399 മുതൽ 1645 വരെയുള്ള കാലത്തു ദേശിങ്ങനാട്ടു രാജാക്കന്മാരുടെ ശിലാരേഖകൾ ഇന്നു തിരുനെൽവേലി ജില്ലയിൽപ്പെടുന്ന പല സ്ഥലങ്ങളിലും വിപ്രകീർണ്ണങ്ങളായിക്കിടക്കുന്നു. അന്നു തിരുനെൽവേലിയുടെ ഭൂരിഭാഗവും അവർക്ക് അധീനമായിരുന്നു. രാമവർമ്മമഹാരാജാവിന്റെ ശാസനങ്ങൾ അമ്പാസമുദ്രം, ഏർവാടി, പള്ളക്കാൽകരിച്ചുഴ്ന്തമംഗലം, തെങ്കാശി, മേലേച്ചെവ്വൽ മുതലായ പ്രദേശങ്ങളിൽ കാണാവുന്നതാണ്. അദ്ദേഹം ഒരു വിദ്വൽപ്രിയനും സാഹിത്യരസികനുമായിരുന്നു.

**നാരായണൻ നമ്പൂരി:—** സുഭഗസന്ദേശകാരനായ നാരായണൻ നമ്പൂരി ഈ രാമവർമ്മമഹാരാജാവിന്റെയും അദ്ദേഹത്തിന്റെ ഭാഗിനേയന്റെയും ആശ്രിതനായിരുന്നു. പ്രസ്തുതസന്ദേശത്തിൽ അദ്ദേഹം മഹാരാജാവിനെ ഇങ്ങനെ വാഴ്ത്തുന്നു:

"വീരസ്സേവ്യസ്തദനു ഭവതാ വിശ്രുതോ ദാനശക്ത്യാ
രാജാ രാമാജനമനസിജോ രാമവർമ്മാഭിധാനഃ
യേന സ്ഫീതാം ജഗതി ജയസിംഹാന്വയോ യാതി കീർത്തിം
പാഥോരാശിഃ പരമശുചിനാ പാർവ്വണേനേന്ദുനേവ.

ധാരാ നീവീ, മനസിജശരാഃ കിങ്കരാഃ, പ്രാർത്ഥിതോർവ്വീ,
ചാരാ നേത്രം, കവിരഭിമതഃ, പ്രാണബന്ധുഃ കൃപാണീ,
നീതിർഭാര്യാ, നിഗമഭണിതിർദ്ദേശികോ യസ്യ ലോകേ,
താദൃങ്മൃഗ്യോ ഭവതി സുകൃതീ രാജശബ്ദാഭിധേയഃ."

"ദൃഷ്ട്വാ തസ്യ ദ്വിഗുണിതരസാം ഭക്തിമഭ്യാഗതേഷു
പ്രജ്ഞാം തേജഃ ശ്രിയമഥ ദയാമന്നദാനാദരഞ്ച
പ്രക്രാന്തോപി പ്രകൃതവിഷയേ ന പ്രഗല്ഭഃ ക്ഷണം ത്വം
സത്സമ്പർക്കസ്ഥിരയതി രതിം സർവ്വകാര്യാന്തരേഷു."

പൂർവ്വസന്ദേശത്തിന്റെ അവസാനത്തിലുള്ള

"യസ്യ സ്വാമീ യദുകലപതിർന്നാമതോ രാമവർമ്മാ
യസ്യ ശ്രീമാൻ ഭവതി പരമം ദൈവതം ഭാഗിനേയഃ
ഉദ്യന്മാധ്വീരസപരിമളേ തസ്യ സന്ദേശകാവ്യേ
ഏതദ്യു നാരായണകവയിതുഃ പൂർവ്വഭാഗസ്സമാപ്തഃ."

എന്ന പദ്യത്തിലും അദ്ദേഹം തന്റെ പുരസ്കർത്താവിനേയും അവിടത്തെ അനന്തരവനേയും സ്മരിക്കുന്നു. കൊല്ലം എട്ടാംശതകത്തിന്റെ പ്രഥമ

പാദത്തിലായിരിക്കണം സുഭഗസന്ദേശത്തിന്റെ നിർമ്മിതി. നാരായണന്റെ ജനനസ്ഥലമേതെന്നു വെളിവാകുന്നില്ല. പ്രേയസിയുടെ ഗൃഹം തൃശ്ശൂരായിരുന്നു.

**സുഭഗസന്ദേശം:—**

"ക്രീഡാരാമേ പുരവിജയിനഃ കൗതുകേന ക്ഷപായാം
ക്രീഡൻ ക്ഷിപ്തഃ കചകലശതഃ സന്നിഗൃഹ്യ പ്രിയായാഃ
മാസാൻ കാംശ്ചിന്മനസിജശരൈശ്ശ്ലിഷ്ടോ ദക്ഷിണാബ്ധേഃ
കൂലേ കൂജൽപരഭൃതകുലേ കോപി കാമീ നിനായ"

എന്ന ശ്ലോകംകൊണ്ടു സന്ദേശം ആരംഭിക്കുന്നു. തന്റെ പ്രേമഭാജനമായ മാനവീമേനകയെന്ന യുവതിയുമായി ഒരു യുവാവു തൃശ്ശിവപേരൂരിൽ വിഹരിച്ചുകൊണ്ടിരിക്കവേ ദുർവിധിയുടെ ശക്തിനിമിത്തം അദ്ദേഹം ദക്ഷിണസമുദ്രത്തിന്റെ തീരത്തിലുള്ള കന്യാകുമാരിയിൽ ക്ഷിപ്തനാകുന്നു. അവിടെ നായകൻ ദേവിയെ വന്ദിച്ചുകൊണ്ടിരുന്നപ്പോൾ ഒരു സ്നാതകബ്രാഹ്മണനെ കാണുകയും അദ്ദേഹത്തോടു നായികയെ സമാശ്വസിപ്പിക്കുവാൻ തൃശ്ശിവപേരൂരോളം പോകണമെന്നപേക്ഷിക്കുകയും ചെയ്യുന്നു. ആ ബ്രാഹ്മണൻ ലാടദേശീയനാണ്. പരദേശത്തുകൂടി ചിദംബരംവരെ യാത്രചെയ്തു തിരിയെ പാലക്കാട്ടുവഴി കേരളത്തിൽ കടന്നു തൃശ്ശൂരേക്കു ചെല്ലുവാനാണ് അദ്ദേഹം സന്ദേശഹരനോട് അഭ്യർത്ഥിക്കുന്നത്. മാർഗ്ഗമധ്യത്തിലുള്ള ഇടലാക്കുടി (പക്ഷേ ആരുവാമൊഴി), പണകുടി, തിരുക്കുറുംകുടി (ശ്രീകരംഗം) ആഴ്‌വാർ തിരുനഗരി, തെങ്കാശി, ശ്രീവല്ലിപുത്തൂർ, തിരുപ്പറക്കുൻറം, തിരുമാലിരുഞ്ചോലൈ (വൃഷഭഗിരി) ഇത്യാദി സ്ഥലങ്ങളെ വർണ്ണിച്ചതിനുമേൽ കവി സ്നാതകനെ നേരേ ചിദംബരത്തേക്കു പോകുവാൻ ഉപദേശിക്കുന്നു. പിന്നീട് അവിടെനിന്നു തെക്കോട്ടേക്കു പോന്നു കുംഭകോണം, ശ്രീരംഗം, ജംബുകേശ്വരം ഇവിടങ്ങളിലുള്ള ദേവന്മാരെ വന്ദിച്ചു കൊങ്ങനാടു (കോയമ്പത്തൂർ) കടന്നു കേരളത്തിൽ എത്തി സാമൂതിരിമഹാരാജാക്കന്മാരുടെ കീർത്തി പ്രസരിക്കുന്ന ദേശങ്ങൾ അതിലംഘിച്ചു തൃശ്ശൂരിൽ എത്തുവാൻ നിർദ്ദേശിക്കുന്നു. കവിതാരീതി മനസ്സിലാക്കുവാൻ ചില ശ്ലോകങ്ങൾ താഴെച്ചേർക്കുന്നു.

ഗോപസ്ത്രീകൾ (ഇടച്ചികൾ):

ശംഖാകല്പം ശതമഖമണിശ്യാമളം കോമളാംഗം
താളീപത്രശ്രവണയുഗളം തത്ര ഗോപീകദംബം
ദൃഷ്ട്വാ ദൃഷ്ട്യോസ്സുഖമനുഭവൻ മാസ്മ ഭൂരുത്സുകസ്ത്വം
കസ്യാശാസ്യം ന ഭവതി നവം യൗവനം കാമിനീനാം. (1)

തിരുക്കുറുംകുടി (ദേശിങ്ങനാട്ടുരാജാക്കന്മാരുടെ പൂർവ്വദേശരാജധാനി):

ഏലാവല്ലീകലിതകദളീപേലവസ്പർശിതാൻ
വാതാൻ കുംഭീസുതകലവധൂകുന്തളീഗന്ധചോരാൻ
ആലിങ്ഗ്യാസ്മിൻ കമലഭവനാകേളികല്യാണരംഗം
യായാ യായാവര! വസുമതീമങ്ഗലം ശ്രീകരങ്ഗം. (2)

താമ്രവർണ്ണീനദി:

താമുത്തീർണ്ണാം കലശജനുഷഃ കണ്ഠകല്യാണലക്ഷ്മീം
പാടീരാദ്രേർമ്മഹിതരമിളാമണ്ഡലീഹാരമാലാം
ആഖ്യാം രത്നാകര ഇതി ഗുണൈരംബുധേസ്സാധയന്തീ-
മധ്വശ്രാന്തിപ്രശമനകരീമർത്ഥസിദ്ധ്യൈ തരേസ്താം. (3)

തെങ്കാശിക്ഷേത്രത്തിലെ ശിവൻ:

മത്സ്യക്രീഡാമുഖരിതശിരശ്ശേഖരസ്തത്ര വന്ദ്യ-
ശ്ശബ്ദവ്യാഖ്യാചതുരവലയഃ കശ്ചിദാശ്ചര്യയോഗീ
സ്വാഹാദേവീസുചരിതഫലം സാഗ്നിമുഷ്ടാഷ്ടിമൂർത്ത്യം
കുർവൻ ജ്യോതിർദൃശി കചതടീകുന്തളാങ്കാർദ്ധഭാഗഃ. (4)

ചിദംബരത്തിലെ സഭാനാഥനൃത്തം:

തസ്യാമഗ്രേ ഭുവനസുകൃതസ്ഥാപനാശംഖഘോഷോ
ഭൂയോ മായാമയമൃഗകലോച്ചാടനവ്യഗ്രഘോഷഃ
ശ്രുത്യോഃ പ്രീത്യൈ മുനിജനമനഃകേകിജീമൂതഘോഷോ
മന്ദ്രോന്മേഷസ്തവ മണിസഭാനാഥമഞ്ജീരഘോഷഃ. (5)

തൃശ്ശിവപേരൂർ:

തേഷാം മധ്യേ ത്രിപുരജയിനോ നിത്യസാന്നിധ്യയോഗാൽ
പ്രാപ്യാ പുണ്യാ തവ വൃഷപുരീ പ്രാണനാഥാസ്പദം മേ
യാമുത്സംഗേ കുസുമരജസാ ധൂസരാംഗീം പ്രമോദാൽ
കേളീലോലാമിവ ദുഹിതരം കേരളോർവീ ദധാതി. (6)

സന്ധ്യായന്തേ സരസിജദൃശാം പക്വബിംബോഷ്ഠഭാസ-
സ്താരായന്തേ സ്തനതടജുഷോ നിസ്തുഷാ മൗക്തികാളിഃ
ചന്ദ്രായന്തേ കമലസുഷമാകൃന്തി വക്ത്രാണി യസ്യാം
ജ്യോത്സ്നായന്തേ പ്രതിനവസുധാസുന്ദരോ മന്ദഹാസാഃ. (7)

എന്നും മറ്റും ആ നഗരത്തിന്റെ മാഹാത്മ്യത്തെ കവി അനേകം പ്രകാരത്തിൽ അനുകീർത്തനം ചെയ്യുന്നു. അനന്തരം തന്റെ പ്രിയതമയുടെ ഭവനത്തെപ്പറ്റിയുള്ള പ്രശംസ ഇങ്ങനെ ആരംഭിക്കുന്നു:

തത്രോദഞ്ചന്മണിഗണമഹശ്ശാരപര്യന്തദീപ്രം
ദൂരാദ്ദ്വാരോല്ലിഖിതകമലാഹസ്തരത്നാഭിഷേകം

ആയുഷ്യം തേ നയനയുഗളീപുണ്യപുഞ്ജസ്യ പുഷ്യാ-
ന്മൽപ്രേയസ്യാ മണിനിലയനം മാനവീമേനകായാഃ. (8)

നായികയുടെ സൗന്ദര്യവൎണ്ണനവും മാറും ശ്ലാഘാസീമയെ അതിലംഘി ക്കുന്നവിധത്തിൽ മനോഹരമായിട്ടുണ്ട്.

നായികാപ്രശസ്തി:

സാ വാ നീവീ സരസിജഭുവസ്സൃഷ്ടിചാതുൎയ്യസീമ്നാം?
സാ വാ വാപീ മനസിജകൃതാ മന്മനോമജ്ജനായ?
സാ വാ ഭൂമിസ്സകലജഗതാം നേത്രസാഫല്യസിദ്ധേഃ?
സാ വാ ദേവീ ക്ഷിതിതലഗതാ മാനുഷീ കൈതവേന? (9)

നായികയുടെ മന്ദഹാസം:

ജ്യോത്സ്നാലക്ഷ്മ്യാഃ പരിഭവപദം യൗവനം പാണ്ഡരിമ്ണോ
മല്ലീമിത്രം മനസിജയശോദിവ്യവല്ല്യാഃ പ്രസൂനം
മന്യേ വ്രീളാജനകമമൃതസ്യാശ്രയം മാധുരീണാം
മന്ദാരാണാം മദനിയമനം മന്ദഹാസം മൃഗാക്ഷ്യാഃ. (10)

ഉത്തരാൎദ്ധം കവിതാമാധുൎയ്യംകൊണ്ടു പൂൎവ്വാൎദ്ധത്തെ അതിശയിക്കുന്നു എന്നുവേണം പറയുവാൻ. ശുകസന്ദേശത്തിലും ഉണ്ണുനീലിസന്ദേശത്തി ലുമെന്നപോലെ 'യൽ സത്യം തദ് ഭവതു' എന്ന വാക്യം സുഭഗസന്ദേ ശത്തിലും

ഏവംപ്രായൈൎവ്വിരഹശിഖിനാലീഢമുഗ്ദ്ധാംഗയഷ്ടിർ-
ബാലാ വാക്യൈൎമ്മുഹുരുപവനേ കിന്നു മൂൎച്ഛാമുപൈതി
യൽ സത്യം തദ് ഭവതു ഭഗവന്നദ്യ യദ്യദ്ഭ്യുപേതി
പ്രാണേശോ മേ പതനമനയോഃ പ്രാങ്മുഖം പുഷ്പയോസ്സ്യാൽ. (11)

എന്ന പദ്യത്തിൽ കാണുന്നു.

നാരായണനു തന്റെ കവിതയെപ്പററി വലിയ മതിപ്പാണുണ്ടായിരു ന്നതെന്നു് ഉത്തരാൎദ്ധത്തിന്റെ ഒടുവിലുള്ള അധോലിഖിതമായ പദ്യ ത്തിൽനിന്നു വിശദമാകുന്നു.

മുക്താരത്നം മലയമരുതം ചന്ദനം ച പ്രസൂയ
പ്രഖ്യാതാ ദിൿ കവിമപി തഥാസോഷ്ട കീൎത്ത്യൈ കനിഷ്ഠം
വീദചൽപ്രീത്യൈ ബഹുരസസുധാസ്യന്ദി സന്ദേശകാവ്യം
ബദ്ധം താവദചിരതമഭവത്തേന നാരായണേന.

മുത്തിനും മലയവായുവിനും ചന്ദനവൃക്ഷത്തിനും ജനയിത്രിയായ ദക്ഷിണ ദിക്കു കീൎത്തിക്കുവേണ്ടി അവയ്ക്കു കനിഷ്ഠസഹോദരനായി അദ്ദേഹത്തെ പ്രസവിച്ചുവത്രേ. ആ ആത്മസ്തുതി കേവലം അനാസ്പദമാണെന്നു് അനുവാചകന്മാർ വിധിക്കുമെന്നു തോന്നുന്നില്ല. നമ്പൂരി മററു പല

കേരളീയകവികളേയുംപോലെ പാണ്ഡ്യചോളരാജ്യങ്ങളിൽ സഞ്ചരിച്ച് അവിടെയുള്ള പല സ്ഥലങ്ങളേയുംപററി പ്രകൃഷ്ടമായ വിജ്ഞാനം സമ്പാദിച്ചിരുന്നു.

**കംശാഭ്യുദയം:**—കംശാഭ്യുദയം എന്നൊരു കാവ്യവും ഈ രാമവർമ്മമഹാരാജാവിന്റെ നിദേശമനുസരിച്ച നിർമ്മിതമായിട്ടുണ്ട്. ഗ്രന്ഥകാരന്റെ ഗുരു 'മഹാകാവ്യപഥാധ്വനീന'നായ മഹാദേവനെന്നൊരു പണ്ഡിതനാണ്. അദ്ദേഹവും ശിഷ്യനും ഏതു ദേശക്കാരായിരുന്നു എന്നറിയുന്നില്ല. താഴെക്കാണുന്ന പദ്യങ്ങൾ ആ കാവ്യത്തിലുള്ളവയാണ്:

അസ്ത്യാർജ്ജിതശ്രീർജ്ജയസിംഹരാജ-
സന്താനരത്നാകരശീതതേജാഃ
സ കേരളേന്ദ്രസ്സകലാരിനാരീ-
കണ്ഠസ്ഥലാലംകൃതിഹാനിദക്ഷഃ.

നയേന സാക്ഷാദധിഷണേന കീർത്ത്യാ
നളേന കർണ്ണേന ച ദാനശക്ത്യാ
കിരീടിനാ ജന്യജയേന യസ്യ
സദൃക്ഷതാസീച്ച ജിതാഖിലാരേഃ.

ശ്രീരാമവർമ്മാജനി ഭാഗിനേയ-
സ്തസ്യാസുരാരേരിവ കാർത്തികേയഃ
പ്രത്യർത്ഥിനസ്സംയതി യസ്യ ശക്തേ-
ർഭംഗം സമാസാദ്യ ലയം പ്രയാന്തി.

വാങ്നർത്തകീ യദ്രസനാഗ്രരംഗേ
നനർത്തി നാനാരസഭാവഹൃദ്യാ
യൽപാണിരല്പീകൃതകല്പശാഖി-
രുന്മത്തിരാവാസിതരാജലക്ഷ്മീഃ.

രാജ്യേ യദീയേ ജനതാതിഹൃഷ്ടാ
ദൈന്യേന ദാരിദ്ര്യകൃതേന ഹീനാ
സദാ സദാചാരരതാ നിരാസ്ഥാ
ധനേഽന്യദീയേ ദയയാ സനാഥാ.

തസ്യാവനീമണ്ഡലശീതഭാനോ-
സ്സാഹിത്യവിദ്യാദിവിദഗ്ദ്ധബുദ്ധേഃ
നിയോഗതോ നിർമ്മലകീർത്തിരാശേ-
രുദ്ദപ്രവീരസ്യ ഗുണാലയസ്യ,

മയാ മഹാകാവ്യപഥാധ്വനീനം
ഗുരും മഹാദേവമപി പ്രണമ്യ

പ്രവക്ഷ്യതേ പാപവിനാശഹേതു-
ശ്ചേതോഭിരാമം ചരിതം കശസ്യ.

കൊല്ലത്തു (കേരളേന്ദ്രഃ) കേരളവർമ്മനാമധേയനായി രാമവർമ്മാവ് എന്ന ഒരു മഹാരാജാവും അദ്ദേഹത്തിന്റെ ഭാഗിനേയനായി ഒരു ഇളയ രാജാവുമുണ്ടായിരുന്നു. ആ യുവരാജാവിന്റെ ജിഹ്വാഗ്രത്തിൽ വാണീ ഭഗവതി നർത്തനം ചെയ്തിരുന്നു എന്നും സാഹിത്യത്തിൽ അദ്ദേഹത്തിനു പ്രത്യേകം വൈദഗ്ദ്ധ്യമുണ്ടായിരുന്നു എന്നും ഈ ശ്ലോകങ്ങൾ പ്രഖ്യാപനം ചെയ്യുന്നു. കൊല്ലത്തു കേരളവർമ്മാവെന്നൊരു മഹാരാജാവ് 660 മുതൽ 675 വരെ രാജ്യഭാരം ചെയ്തിരുന്നു. അദ്ദേഹത്തിന്റെ ശിലാശാസനങ്ങൾ കൊല്ലത്തു ഗണപതിനടയിലും അഗസ്തീശ്വരത്തു് ഇടലാക്കുടിയിലും തിരുനെൽവേലിയിൽ തിരുപ്പുവനത്തും കല്ലിടൈക്കുറിച്ചിയിലും കാണ്മാനുണ്ടു്. രാമവർമ്മമഹാരാജാവ് അദ്ദേഹത്തിന്റെ അനന്തരവനായിരുന്നിരിക്കുവാൻ ന്യായമുണ്ടു്. ഗണപതി, സരസ്വതി, ശിവൻ, പാർവ്വതി, വിഷ്ണു, ലക്ഷ്മി എന്നീ ദേവതമാരെ വന്ദിച്ചതിനുമേൽ കവി ബ്രാഹ്മണരെ താഴെക്കാണുന്ന പദ്യത്തിൽ അഭിവാദനം ചെയ്യുന്നു:

ധരാദിതേയാംഘ്രിരജസ്തരീ സ്യാ-
ദേനസ്സരിന്നായകലംഘനേ നഃ
യദാശ്രിതാനാം ന കദാചിദാർത്തി-
സ്തീർഥാന്യശേഷാണ്യപി യത്ര സന്തി.

ഈ പദ്യത്തിൽനിന്നു് അദ്ദേഹം ഒരു അബ്രാഹ്മണനാണെന്നു് ഊഹിക്കാം. വ്യാസൻ, പാണിനി, ശങ്കരാചാര്യർ, കാളിദാസൻ, ശ്രീഹർഷൻ എന്നീ പ്രാക്തനസൂരികളേയും അദ്ദേഹം ബഹുമാനപൂർവ്വം സ്മരിക്കുന്നുണ്ടു്:

കൃഷ്ണസ്സ നശ്ചേതസി നിത്യമാസ്താ-
ദജീജനദ്യം കില ദാശകന്യാ;
ശാരീരകം യേന കൃതം ച ശാസ്ത്രം
സഹേതിഹാസാദി ഹരേഃ കലാ യഃ.

ശിഷ്യേണ യേനാജനി ശങ്കരസ്യ
യച്ഛാസ്ത്രനിഷ്ണാസ്സതതം ച ശിഷ്ടാഃ
നാരാധനീയസ്സനകാദികീർത്തിർ-
ജനസ്യ ദാക്ഷീതനയസ്സ കസ്യ?

ശ്രീശങ്കരാചാര്യകടാക്ഷധാരാ-
ധരസ്സദാ സ്നേഹജലൈരരീണഃ
ആനന്ദയൻ സിഞ്ചതി ശിഷ്യസംജ്ഞ-
സസ്യാന്യസത്തക്കരംബിതാനി.

സാ കാളിദാസസ്യ കൃതിശ്ചകാസ്തി
ഏദ്യാ തഥാ ഖണ്ഡനകാരകസ്യ

സതാം നികായേന സദർത്ഥതീർത്ഥ
സിതാസിതാർണ്ണസ്സദൃശേത്ര സന്ദേ.

കാളിദാസൻേറയും ഖണ്ഡനഖണ്ഡഖാദ്യകാരനായ ശ്രീഹർഷൻേറയും (നൈഷധകർത്താവു്) കാവ്യങ്ങൾ വായിച്ചാൽ ഗംഗയും യമുനയും സംയോജിക്കുന്ന പ്രയാഗതീർത്ഥത്തിൽ സ്നാനംചെയ്ത ഫലമുണ്ടാകുമെന്നാകുന്നു ഒടുവിലത്തെ ശ്ലോകത്തിൻെറ അർത്ഥം. പ്രസന്നസരസമാണു് കാളിദാസസൃഷ്ടിയെന്നും, വക്രോക്തിസുന്ദരമാണു് ശ്രീഹർഷന്റേതിയെന്നും താൽപര്യം. കുശാഭ്യുദയത്തിൻെറ ആദ്യത്തെ നാലു സർഗ്ഗങ്ങളേ കണ്ടുകിട്ടിയിട്ടുള്ളു. ഉത്തരരാമായണകഥയാണു് ഈ സർഗ്ഗങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നതു്. ശ്രീരാമൻെറ സൈന്യങ്ങളും കുശലവന്മാരും തമ്മിലുള്ള യുദ്ധം വിസ്തരിച്ചിട്ടുണ്ടു്. മൂന്നു പദ്യങ്ങൾകൂടി ഉദ്ധരിക്കാം:

സ്വാഭാവികേന സഹിതാ സതതം മഹിമ്നാ
ദേവ്യാ തയാനദിനമാശ്രമമണ്ഡലീ സാ
പുഷ്യദ്ദ്യുതിസ്ഥിതിജുഷാ/ജനി ഭൂരിപുണ്യാ
ത്രിസ്രോതസാ മദനവൈരിജടാവലീവ.

മാതാ വിദേഹതനയേയമയോനിജാതാ
താതഃ പുരാണപുരുഷഃ ഖലു രാമനാമാ
സംസ്കാരകൃൽ കുലപതിശ്ച യയോഃ കവീന്ദ്ര-
സ്തദ്വർണ്ണ്യതേ ജഗതി കേന തയോർമ്മഹത്വം?

അധ്യാപിപൽ സ ഭഗവാനഥ മൈഥിലേയൌ
രാമായണം ശ്രുതിമനോഹരപദ്യജാതം
വാഗ്ദേവതാലയസരോജമധുപ്രകാണ്ഡ-
ധൗരേയമാത്മരചിതം മഹിതം കവീന്ദ്രഃ.

**മഴമങ്ഗലത്തു നാരായണൻനമ്പൂരി:**—വാഴമാവേലിയുടെ ശിഷ്യനായ ശങ്കരൻനമ്പൂരിക്കുപുറമേ നമുക്കു മഴമങ്ഗലത്തില്ലത്തിൽ പെട്ടവരായി രണ്ടു ഗ്രന്ഥകാരന്മാരെപ്പററിക്കൂടി അറിവുണ്ടെന്നും അവരിൽ ഒരാൾ അദ്ദേഹത്തിൻെറ പുത്രനായ നാരായണൻനമ്പൂരിയും മറെറാരാൾ പരമേശ്വരൻനമ്പൂരിയുമാണെന്നും മുൻപു പ്രസ്താവിച്ചുവല്ലോ. നാരായണനും പരമേശ്വരനും തമ്മിലുള്ള ചാർച്ച ഏതുനിലയിലുള്ളതാണെന്നറിയുന്നില്ല.

ജീവചരിത്രം:—ശങ്കരൻനമ്പൂരിയെക്കാൾ അധികം സംസ്കൃതവ്യുൽപത്തിയും കവിതാവാസനയും നാരായണൻനമ്പൂരിക്കുണ്ടായിരുന്നു എന്നാണു് ഐതിഹ്യം. രാസക്രീഡാകാവ്യത്തിൻെറ ഒരു മാതൃകാഗ്രന്ഥത്തിൽ 'മഹിഷമങ്ഗലനാരായണകൃതം' എന്നു കാണുന്നതിൽനിന്നു കവിയായ മഹിഷമങ്ഗലം ഈ വ്യക്തിതന്നെ എന്നു നിർണ്ണയിക്കാം. അദ്ദേഹം തൻെറ പ്രധാനശാസ്ത്രഗ്രന്ഥമായ 'സ്മാർത്തപ്രായശ്ചിത്തവിമർശിനി'യിൽ

വിശ്വാമിത്രജദേവരാതമുനിസംഭൃതോദലസ്യാന്വയേ
ഗ്രാമേ തത്ര മഹാവനേ മഹിഷപൂർവ്വേ മങ്ഗലാഖ്യേ ഗൃഹേ
ജാതശ്ശങ്കരനന്ദനോ ഗണിതവിന്നാരായണാഖ്യോ ദ്വിജഃ
പ്രായശ്ചിത്തവിമർശിനീമരചയൽ സ്മാർത്താപരാധേഷ്വിമാം.

എന്നു തന്നെപ്പററി പ്രസ്താവിച്ചിരിക്കുന്നു. ദേവരാതനും ഉദലനും പ്രവരർഷികളായ വിശ്വാമിത്രഗോത്രത്തിൽ ജനിച്ചവനും പെരുവനം ഗ്രാമത്തിലെ മഹിഷമങ്ഗലത്തില്ലത്തിൽ ശങ്കരൻനമ്പൂരിയുടെ പുത്രനും ജ്യോതിശ്ശാസ്ത്രജ്ഞനുമായ നാരായണൻനമ്പൂരിയാണു് സ്മാർത്തപ്രായശ്ചിത്തവിമർശിനി രചിച്ചതു് എന്നു് ഈ പദ്യത്തിൽനിന്നു വ്യക്തമാകുന്നുണ്ടല്ലോ. ജ്യോതിഷത്തിൽ ഗുരു പിതാവുതന്നെയായിരിക്കാം. അദ്ദേഹം ഒരോത്തില്ലാത്ത നമ്പൂരിയായിരുന്നു എന്നും ഒരിക്കൽ ഒരു യാഗശാലയിൽ യാഗം കാണുവാൻ കടന്നുചെന്നപ്പോൾ അവിടെ സന്നിഹിതരായിരുന്ന വൈദികന്മാർ അദ്ദേഹത്തെ ബഹിഷ്കരിച്ചുവെന്നും ബാല്യത്തിൽ ധൂർത്തനായി നടന്നിരുന്ന അദ്ദേഹം അതിനുശേഷം ചോളദേശത്തു പോയി മൂന്നു വേദങ്ങളിലും ആറു ശാസ്ത്രങ്ങളിലും നിഷ്ണാതനായി തിരിയെ വന്നു എന്നും തദനന്തരം മററൊരു യാഗശാലയിൽ ചെന്നു തൻെറ പൂർവ്വമീമാംസാപാണ്ഡിത്യം പ്രകാശിപ്പിച്ചു എന്നും അതിന്മേൽ അദ്ദേഹത്തെക്കൂടാതെ യാഗം കഴിക്കുവാൻ പാടില്ലെന്നു കേരളത്തിലെ വൈദികന്മാർ വിധിച്ചു എന്നും ഇക്കാലത്തും എവിടെയെങ്കിലും യാഗമോ അഗ്ന്യാധാനമോ ഉണ്ടെങ്കിൽ മാന്യസ്ഥാനത്തു് ഒന്നാമതായി മഴമങ്ഗലത്തിനെന്നു സങ്കല്പിച്ചു മഴമങ്ഗലപീഠമെന്നു പറയുന്ന ഒരു പലക വയ്ക്കാറുണ്ടെന്നും പുരാവിത്തുകൾ പറയുന്നു. ആ ഐതിഹ്യത്തിൽനിന്നു വെളിപ്പെടുന്ന ഒരു വസ്തുത അദ്ദേഹത്തിനു ശ്രൗതസ്മാർത്തവിധികളിൽ അദ്വിതീയമായ അവഗാഹമുണ്ടായിരുന്നു എന്നുള്ളതാണു്. അതിനു പ്രായശ്ചിത്തവിമർശിനി പ്രത്യക്ഷലക്ഷ്യവുംതന്നെ. അദ്ദേഹത്തിൻെറ താമസം ആദ്യകാലത്തു പെരുവനത്തും പിന്നീടു തൃശ്ശിവപേരൂരുമായിരുന്നു. പാറമേക്കാവിൽ ഒരു പുഷ്പകത്തായിരുന്നു അദ്ദേഹം സംബന്ധം ചെയ്തിരുന്നതു്. അനന്തരം ആ ക്ഷേത്രത്തിലെ ശാന്തിക്കാരനുമായി. തൻെറ പത്നിയായ ബ്രാഹ്മണിക്കുവേണ്ടിയാണു് അദ്ദേഹം ബ്രാഹ്മണിപ്പാട്ടുകൾ നിർമ്മിച്ചതു്. നമ്പൂരി മരിക്കുന്നതിനുമുൻപു് ആ ശാന്തി വേണാട്ടു നമ്പൂരിക്കു കൊടുത്തു. അനന്തരം ഊരകത്തു ഭഗവതിയുടെ ഭക്തനായും രാജരാജൻ എന്ന നാമധേയത്താൽ വിദിതനായ കൊച്ചി മഹാരാജാവിൻെറ ആശ്രിതനായും അദ്ദേഹം ജീവിതം നയിച്ചു. മഴമങ്ഗലഭാണത്തിൽനിന്നു താഴെ ഉദ്ധരിക്കുന്ന ഭാഗം അതിനു തെളിവാണു്:

''അദ്യാഹമുദ്ദണ്ഡഭുജദണ്ഡഖണ്ഡനഹിണ്ഡമാനമണ്ഡലാഗ്രസന്ദർശനസമയസഞ്ജായമാനസന്ത്രാസഭരസന്നതവിപക്ഷരാജന്യമകുടതടഘടിതമണിനികരതാരകാജാലപരിലസിതനഖചന്ദ്രബിംബസ്യ, സകലവിലാസിനീജനമനോമുകുരബിംബിതസുഭഗതരരൂപാമൃതസ്യ, നിഖിലനീതിശാസ്ത്രശാ

ണ്ദൃഷദുല്ലേഖശാതതരമതിസ്ഫുരിതകൃത്യാകൃതസ്യ, സുഭഗസാരസ്വതകുചകുംഭയുഗളസംഭൂതരസാസ്വാദമുദിതഹൃദയസ്യ, സുജാതവസുജാതസംപ്രദാനസംപ്രദാനീകൃതകവിജനകാമധേനുവദാനവിനിസ്സൃതവിസ്തൃതയശോമയപയഃപൂരപൂരിതഭുവനകടാഹസ്യ, മാടമഹാരാജസ്യ രാജരാജസ്യ നിദേശാന്നിജചരണാരവിന്ദസന്തതസമാരാധനതല്പരജനകല്പലതായമാനായാഃ കല്പിതവലയാലയവിഹാരായാ വലയാങ്കവാമാങ്ഗമങ്ഗലാലംക്രിയായാശ്ശിവകാമസുന്ദര്യാഃ ശ്രീകാമാക്ഷ്യാഃ കടാക്ഷനാളവിഗളദവിരളദയാമൃതസ്വാദാസേകപ്രഫുല്ലകവിതാപാദപേന കേനാപി നിബദ്ധം കമപി ഭാണം.'' ഗ്രന്ഥാവസാനത്തിൽ

''രാജൽകീർത്തിവിഭൂഷിതത്രിഭുവനഃ ശ്രീരാജരാജാഹ്വയോ
രാജേന്ദ്രഃ ക്ഷിതിമായുഗാന്തസമയം പായാദപേതാപദം;
വാമാങ്കാഞ്ചിതപുണ്യപൂരലഹരീസോമാങ്കചൂഡാമണേഃ
കാമാക്ഷീ കുലദേവതാ മമ ച സാ കാമപ്രസൂഃ കല്പതാം.''

എന്നും ഒരു പദ്യമുണ്ടു്. ഈ രാജരാജൻ 712 മുതൽ 740 വരെ കൊച്ചി രാജ്യം പരിപാലിച്ച വീരകേരളവർമ്മമഹാരാജാവാണെന്നു ഞാൻ ഊഹിക്കുന്നു. തദനന്തരം പണ്ഡിതപാരിജാതവും കാശിക്കു് എഴുന്നള്ളിയ തമ്പുരാൻ എന്ന പേരിൽ സുവിദിതനുമായ രാമവർമ്മമഹാരാജാവിന്റെ അവലംബം നമ്മുടെ കവിക്കു സിദ്ധിച്ചു. അദ്ദേഹത്തിന്റെ അപദാനങ്ങളെ അനുകീർത്തനംചെയ്യുന്ന ഒരു വിശിഷ്ടകാവ്യമാണു് രാജരത്നാവലീയം ചമ്പു. രാമവർമ്മമഹാരാജാവു് 740 മുതൽ 776 വരെ രാജ്യഭാരം ചെയ്തു. ഈ തെളിവുകൾകൊണ്ടു നാരായണൻനമ്പൂരിയുടെ കാലം ഉദ്ദേശം കൊല്ലം 700മുതൽ 770വരെയാണെന്നു സാമാന്യേന നിർണ്ണയിക്കാവുന്നതാണു്.

കൃതികൾ:—നാരായണൻനമ്പൂരിയുടെ കൃതികളായി സംസ്കൃതത്തിൽ (1) സ്മാർത്തപ്രായശ്ചിത്തവിമർശിനി, (2) മഹിഷമങ്ഗലഭാണം, (3) രാസക്രീഡാകാവ്യം, (4) ഉത്തരരാമായണചമ്പു, (5) വ്യവഹാരമാല ഇവയും, ഭാഷയിൽ (6) നൈഷധചമ്പു, (7) രാജരത്നാവലീയം ചമ്പു, (8) കൊടിയവിരഹം ചമ്പു, (9) ബാണയുദ്ധം ചമ്പു എന്നീ ചമ്പുക്കളും (10) രാസക്രീഡ, (11) വിഷ്ണുമായാചരിതം, (12) തിരുനൃത്തം, (13) ദാരുകവധം, (14) പാർവ്വതീസ്തുതി എന്നീ 5 ബ്രാഹ്മണിപ്പാട്ടുകളും നമുക്കു കിട്ടീട്ടുണ്ടു്. ഭാഷാഗ്രന്ഥങ്ങളെപ്പററി മറെറാരധ്യായത്തിൽ പ്രസ്താവിക്കും. പ്രകൃതത്തിൽ സംസ്കൃതകൃതികളെക്കുറിച്ചുമാത്രം സ്വല്പം ഉപന്യസിക്കാം.

**സ്മാർത്തപ്രായശ്ചിത്തവിമർശിനി:**—ഇതു യാഗാദികർമ്മങ്ങളിൽ ആവശ്യപ്പെടുന്ന പ്രായശ്ചിത്തവിധികളെപ്പററി അഞ്ചു പരിച്ഛേദങ്ങളിൽ സവിസ്തരമായും സോപപത്തികമായും പ്രതിപാദിക്കുന്ന ഒരു

മഹാനിബന്ധമാകുന്നു. പ്രസ്തുതവിഷയത്തിൽ ഇതുമാത്രം പ്രാമാണ്യമുള്ള ഒരു ഗ്രന്ഥം കേരളത്തിൽ വേറെയില്ല. നാരായണൻനമ്പൂരിക്കു വൈദേശികങ്ങളും കേരളീയങ്ങളുമായ സ്മൃതിഗ്രന്ഥങ്ങളിലുള്ള അത്ഭുതാവഹമായ അവഗാഹം വിമർശിനിയിൽ സർവത്ര പരിശോഭിക്കുന്നു. പ്രയോഗസാരം, രജസ്വലാപഞ്ചദശകം തുടങ്ങിയവയാണു് കേരളീയഗ്രന്ഥങ്ങൾ. പ്രയോഗസാരം മന്ത്രതന്ത്രങ്ങളെ പരാമർശിച്ചു് അജ്ഞാതനാമാവായ ഏതോ ഒരു പ്രാചീനാചാര്യനാൽ രചിക്കപ്പെട്ടിട്ടുള്ള ഒരു വലിയ പ്രമാണഗ്രന്ഥമാകുന്നു. വിമർശിനിയിൽ

ബോധായനം ച മന്വാദീനാശ്വലായനമേവ ച
പ്രണമ്യ ക്രിയതേ സ്മാർത്തപ്രായശ്ചിത്തവിമർശിനീ

എന്ന പ്രതിജ്ഞാപദ്യത്തിന്മേൽ ഗ്രന്ഥകാരൻ ഇങ്ങനെ ഉപന്യസിച്ചുകൊണ്ടു പുരോഗമനം ചെയ്യുന്നു: "അത്ര പ്രഥമമഗ്നിനാശകരാദോഷാ ഉച്യന്തേ. തത്ര ബോധായനോ യജ്ഞപ്രായശ്ചിത്തമാഹ. അഥാതോഽരണ്യോർവ്യാപത്തിം വ്യാഖ്യാസ്യാമോഽഷ്ടാഭിർന്നിമിത്തൈർവിനാശ്യതി. അമേധ്യശ്വപചചണ്ഡാലശൂദ്രവായസപതിതരാസഭരജസ്വലാഭിശ്ച സംസ്പൃശ്നേഽരണ്യോർവിനാശ ഇതി. അത്രാരണിവിനാശേനാഗ്നിവിനാശോപ്യുക്തഃ. ഉഭയോഃ കാര്യകാരണസംബന്ധസദ്ഭാവാൽ. തദുക്തം പ്രായശ്ചിത്തസമുച്ചയേ, അരണിവിനാശേനാഗ്നിവിനാശ ഉക്ത ഇതി."

"ചതുശ്ശബ്ദോർദ്ധസ്യോപസജ്ജനമിതി പാണിനിവചനാദാഗതഃ" എന്നും മററുമുള്ള ഭാഗങ്ങളിൽ തന്റെ ഗാഢമായ വ്യാകരണജ്ഞാനത്തേയും അദ്ദേഹം പ്രദർശിപ്പിക്കുന്നുണ്ടു്. വിമർശിനിക്കു മഹാമഹോപാധ്യായൻ കൊടുങ്ങല്ലൂർ ഭട്ടൻ ഗോദവർമ്മത്തമ്പുരാന്റെ ഒരു വ്യാഖ്യാനമുണ്ടു്.

**മഹിഷമങ്ഗലം ഭാണം:**—മററു ഭാണങ്ങളെപ്പോലെ നാരായണൻനമ്പൂരിയുടെ ഭാണത്തിനും പ്രത്യേകമായ ഒരു സംജ്ഞയില്ലാത്തതിനാൽ അതിനെ മഹിഷമങ്ഗലഭാണം എന്നു പറഞ്ഞുവരുന്നു. അതു കവിയുടെ യൗവനാരംഭത്തിലെ ഒരു കൃതിയായിരിക്കണം. കേരളത്തിലെ ഭാണങ്ങളുടെ ചരിത്രത്തിൽ വിടനിദ്ര കഴിഞ്ഞാൽ അടുത്ത സ്ഥാനമാണു് അതിനുള്ളതു്. കവിതാഗുണംകൊണ്ടു് അതു കനിഷ്ഠികാധിഷ്ഠിതമായിത്തന്നെ നിലകൊള്ളുകയുംചെയ്യുന്നു. മാതൃക കാണിക്കുവാൻ ചില പദ്യങ്ങൾ ഉദ്ധരിക്കാം. ഗദ്യമാതൃക മുൻപുതന്നെ പ്രദർശിപ്പിച്ചുകഴിഞ്ഞുവല്ലോ.

ഒരു സുന്ദരി:

ഉപചിതമിവ ഭാഗധേയമക്ഷ്ണോ–
രരസിജഭാരമുദാരമുദ്വഹന്തീ
മദതരളമരാളരാജകാന്താ–
മധുരഗതാ മമ സമ്മദം വിധത്തേ.

നായികയുടെ വിരഹാവസ്ഥ:

"ആളീനാം വചനേ സ്ഥിതിം ന കരുതേ; കേളീശുകം നേക്ഷതേ;
വ്യാളീതി സ്തനമണ്ഡലേ ന സഹതേ ദത്താം മൃണാളീലതാം;
വ്രീളാവിഹ്വലചിത്തവൃത്തി വിഗളദ്ബാഷ്പാംബു, സാ കേവലം
ബാലാ ബാലശിരീഷകോമളതനുശ്ശയ്യാഗൃഹം സേവതേ."

ഒരു യുവതിയുടെ കേശപാശം:

"കുടിലമസിതമേഘച്ഛായമാഭോഗഭാജം
ചികുരമധികദീർഘം ലംബമാനം വഹന്തീ
പരിലഘയതി പശ്ചാദ്ഭാഗകാന്ത്യാപി ധൈര്യം
ന ഹി ഗുളഗുളികായാഃ കാപി മാധുര്യഭേദഃ."

തേച്ചുകുളിക്കാൻ പോകുന്ന ഒരു യുവതി:

"അല്പാലക്ഷ്യമനോഹരോരുയുഗളം നാത്യായതം ബിഭ്രതീ
വാസഃ പ്രോഷിതഭൂഷണൈരവയവൈഃ കാന്തിം കിരന്തീ പരാം
തൈലാഭ്യക്തതനാന്നിബദ്ധചികുരാ താംബൂലഗർഭാനനാ
വാപീം സ്നാതുമിതോ നിജാന്നിലയനാന്നിര്യാതി ശാതോദരീ."

ഒരു ഗർഭിണിയുടെ വിചാരം:

"സന്താനലാഭം സഞ്ചിന്ത്യ പ്രസാദമയതേ മനഃ
ദൂയതേ ച പുനസ്തദ്വ്യയൗവനാപായശങ്കയാ."

'രാജൽകീർത്തി' ഇത്യാദി പദ്യത്തിലെ 'ആയുഗാന്തസമയം' എന്ന പദം കലിദിനസൂചകമാണെന്നു ചിലർ സങ്കല്പിക്കുന്നതു പ്രമാദംതന്നെ. അതു പരമാർത്ഥമാണെങ്കിൽ ഭാണത്തിന്റെ നിർമ്മിതി കൊല്ലം 390-ാമാണ്ടിലാണെന്നു വരേണ്ടതാണല്ലോ.

**രാസക്രീഡാകാവ്യം:**—രാസക്രീഡ അന്യാദൃശമായ ശബ്ദഭംഗികൊണ്ടു് അനുവാചകന്മാരെ കോൾമയിർക്കൊള്ളിക്കുന്ന ഒരു ഖണ്ഡകാവ്യമാകുന്നു. പ്രസ്തുതകാവ്യത്തിലെ പദ്യങ്ങളെല്ലാം വസന്തതിലകവൃത്തത്തിലാണു് നിബന്ധിച്ചിരിക്കുന്നതു്. അതിലും വലയാധീശചരിയുടെ വന്ദനമുണ്ടു്. ചില പദ്യങ്ങൾ ചുവടേ ചേർക്കുന്നു:

"ഉത്തുംഗമസ്തകമനസ്തമിതാനുഭാവ-
മാതങ്കഭാരഹരമംഘ്രിസരോജഭാജാം
മോദങ്കരോതു ശിവയോസ്സുകൃതൈകമത്യം
മാതംഗമാനുഷവപുർമ്മഹിതം മഹോ നഃ."

"പ്രാലേയശംഖകനുമസ്ഫടികാവദാതാം
ബാലേന്ദുമണ്ഡിതമനോജ്ഞകിരീടഭാരാം
ആലോകയാമി മനസാ വചസാം സവിത്രീം
നാളീകയോനിവദനാംബുജകേളിഹംസീം."

"പാരപ്രയാണസുഹൃദസ്സകലാഗമാനാം
പാപാംബുരാശിപരിശോഷവിധൌ ധുരീണാഃ
പായാസുരാധിഹരണേ ഭജതാം പ്രവീണാഃ
പാദാരവിന്ദതലപാംസുകണാ ഗുരൂണാം."

"വന്ദാരുദേവകുലമൗലിവിരാജമാന-
മന്ദാരമാല്യമധുവാസിതപാദപീഠം
വന്ദാമഹേ വലയമന്ദിരവാസലോലം
ചന്ദ്രാവതംസവപുരദ്ഭുതപോവിലാസം."

"ശബ്ദാഗമേഷു സുലഭോ ന പരിശ്രമോസ്തി
വിദ്വൽപ്രമോദജനകോ ന ഗിരാം വിലാസഃ
ഉദ്വേലമന്തരുദിതാ സരസീരുഹാക്ഷ-
ഭക്തിഃ പരം ജനമിമം മുഖരീകരോതി."

"ഉദ്യോഗവത്യുഡുഗണാധിപതാവുദേത്യ-
മുദ്വേലകൗതുകഭരാസ്തരസാ ചകോരാഃ
ആതേനിരേ ഗളഗുഹാഗളിതൈരമന്ദൈഃ
കോലാഹലൈഃ കുമുദിനീമപനീതനിദ്രാം."

"മന്ദോന്മിഷൽകുസുമവിഭ്രമമഞ്ജുഹാസാ
ചന്ദ്രാതപപ്രസരചന്ദനചർച്ചിതാംഗീ
വൃന്ദാവനസ്യ സുഭഗാ വിതതാന ലക്ഷ്മീ-
ർന്നന്ദാത്മജസ്യ ഹൃദയേ പരമം പ്രമോദം."

**ഉത്തരരാമായണചമ്പു:**—ഉത്തരരാമായണചമ്പുവിലെ ഒരു സ്തബകമേ കണ്ടുകിട്ടീട്ടുള്ളു. ആ കാവ്യത്തിനും രാസക്രീഡയ്ക്കും തമ്മിലുള്ള രചനാവിഷയകമായ ഏകോദരസഹോദരത്വം വിശദമാണ്. പോരെങ്കിൽ താഴെക്കാണുന്ന ചമ്പൂപദ്യങ്ങൾ ആ ബന്ധത്തെ പ്രസ്പഷ്ടമായി ഉൽഘോഷിക്കുകയും ചെയ്യുന്നു:

"വന്ദാരുദേവഗണമൗലിവിരാജമാന-
മന്ദാരസൂനസുരഭീകൃതപാദപീഠാം
സംഭാവയാമി ഹൃദയേന സരസ്വതീം താ-
മംഭോജയോനിവദനാംബുജരാജഹംസീം."

"ഹസ്താരവിന്ദധൃതപുഷ്പശരേക്ഷുചാപ-
പാശാങ്കുശാനരുണഭൂഷണമാല്യലേപാൻ
വന്ദാമഹേ വലയമന്ദിരവാസലോലാം-
ശ്ചന്ദ്രാവതംസവപുരദ്ഭുതപോവിലാസാൻ."

ഈ ഗ്രന്ഥത്തിൽനിന്നു കവിക്കു 'കൃഷ്ണൻ' എന്നൊരു ഗുരുവുണ്ടായിരുന്നതായി വെളിപ്പെടുന്നു:

''യശോദയാമണ്ഡിതാത്മാ യഥേഷ്ടൂഖലഗോധനഃ
ജയത്യമേയമഹിമാ കൃഷ്ണഃ കൃഷ്ണ ഇവാപരഃ,

ശ്രുതിര്യം ശ്രുതസമ്പന്നമാശ്രിത്യാശ്രിതവത്സലം
രമയത്യമലൈരംഗൈരതിരമ്യപദക്രമാ.

തൽകൃപാവാരിസമ്പർക്കരോഹത്സാരസ്വതാങ്കുരഃ
ചരിതം രാമചന്ദ്രസ്യ രചയാമ്യഹമുത്തരം.''

വേദവേദാംഗവിജ്ഞനായ ഈ ഗുരുവിനെപ്പററി ഒരറിവും ലഭിക്കുന്നില്ല. പ്രസ്തുതചമ്പുവിൽനിന്നു് ഒരു ഗദ്യത്തിലെ ഏതാനും പംക്തികളും ചില പദ്യങ്ങളും ഉദ്ധരിക്കാം.

ഗദ്യം:—''.................സത്യലോകമിവ വിരാജമാനപത്മാസനം, വൈകുണ്ഠലോകമിവ പ്രകടിതരഥാംഗവിലാസം, കൈലാസമിവ നൃത്യന്നീലകണ്ഠം, രാമായണമിവ കുശലവോപസ്തുതം, മഹാഭാരതമിവ മഹിതാർജ്ജുനധാർത്തരാഷ്ട്രം, ശ്രീഭാഗവതമിവ ശുകവചനമനോരമം, സംഖ്യാപേതപത്രജാലസമന്വിതമപി സപ്തപത്രപരിഭാസുരം, പ്രഹ്ലാദജനകമപി സുരതോപശോഭിതം, സകലപ്രിയങ്കരമപി സകലവിപ്രിയങ്കരം, അഖിലേന്ദ്രിയസുകൃതാഭോഗമാരാമഭൂഭാഗം....''

പദ്യങ്ങൾ, ഔദ്ധത്യപരിഹാരം:

''യദ്യസ്തി കശ്ചന കൃശോപി ഗുണോ മദീയേ
കാവ്യേ കൃതസ്സഫല ഏവ നനു പ്രയാസഃ
ജിഹ്വാം ന ചേദപി ബലാന്ന നിവാരയാമി
പാപക്ഷയോ ഭവതി യൽപരിഹാസയോഗാൽ.''

ശ്രീരാമൻ ഹനുമാനോടു്:

''പ്രാണസ്സമസ്തജഗതഃ പവനഃ പിതാ തേ,
ചക്ഷുസ്തഥൈഷ ഭഗവാൻ ഗുരുരംശുമാലീ
ഇത്ഥം വദന്തി ഭുവി വേദ്യവിദോ മഹാന്തോ
മന്യേ ദ്വയം പുനരിദം മമ തു ത്വമേവ.''

വസന്താഗമം:

''ഉദ്ധൂള്യ ദിക്ഷു നവപുഷ്പപരാഗചൂർണ്ണ-
മുച്ചാടനായ വനിതാജനമാനരാശേഃ
മന്ദം മധുവ്രതവിരാവമയം മഹാത്മാ
മന്ത്രം ജജാപ മലയാനിലമന്ത്രവാദീ.''

അരുണോദയം:

''രക്താർദ്രപീനപരിലംബിപയോധരാഢ്യാ
ചിത്തേ ഭയം വിദധതീ ജനകാത്മജായാഃ
കേളീവിരോധമകരോൽ സഹസാ സമേത്യ
സന്ധ്യാ പുരേവ ഭഗിനീ ദശകന്ധരസ്യ.''

കേരളീയസംസ്കൃതകവികളുടെ മദ്ധ്യത്തിൽ എത്ര മഹനീയമായ ഒരു സ്ഥാനമാണ് നാരായണൻനമ്പൂരിക്കുള്ളതെന്നു് ഇനി പ്രത്യേകമായി പറയേണ്ടതില്ലല്ലോ.

**വ്യവഹാരമാല:**—ദക്ഷിണഭാരതത്തിൽ വ്യവഹാരകാര്യങ്ങൾക്കു പ്രമാണഭൂതങ്ങളായി വിജ്ഞാനേശ്വരൻെറ യാജ്ഞവല്ക്യസ്മൃതിവ്യാഖ്യയായ മിതാക്ഷരയ്ക്കുപുറമേ പരാശരമാധവീയം (മാധവാചാര്യരുടെ പരാശരസ്മൃതിവ്യാഖ്യ) വരദരാജൻെറ വ്യവഹാരനിർണ്ണയം, ദേവണ്ണഭട്ടൻെറ സ്മൃതിചന്ദ്രിക, പ്രതാപരുദ്രഗജപതിയുടെ സരസ്വതീവിലാസം എന്നിങ്ങനെ നാലു നിബന്ധങ്ങളുണ്ടു്. സരസ്വതീവിലാസം കൊല്ലം 695-ാമാണ്ടിടയ്ക്കാണു് ആവിർഭവിച്ചതു്. അതിൽ വ്യവഹാരനിർണ്ണയത്തെ അനുസ്മരിക്കുന്നുണ്ടു്. പരാശരമാധവീയത്തിൻെറ ആവിർഭാവം ക്രി. പി. പതിന്നാലാംശതകത്തിലാണെന്നുള്ളതു സുവിദിതമാണല്ലോ. വ്യവഹാരമാല പരാശരമാധവീയത്തേയും വ്യവഹാരനിർണ്ണയത്തേയും ഉപജീവിക്കുന്നു. ഈ കൃതി മഴമംഗലത്തിൻേറതാണെന്നു ചില പഴയ പുസ്തകങ്ങളിൽ രേഖപ്പെടുത്തിക്കാണുന്നു. നാരായണൻനമ്പൂരിയാണു് പ്രണേതാവെന്നു് എനിക്കു പ്രായശ്ചിത്തവിമർശിനി വായിച്ചതിനുമേൽ അനുമാനിക്കുവാൻ തോന്നുന്നു. 671-ലാണു് അതിൻെറ നിർമ്മിതി എന്നു ചിലർ പറയുന്നതു നിർമ്മൂലമാകുന്നു. സിവിലായും ക്രിമിനലായും ഉണ്ടാകുന്ന കേസുകൾ തീരുമാനിക്കുവാൻ കേരളത്തിൽ അതിനുമുൻപു് അത്തരത്തിൽ ക്രോഡീകൃതമായ ഒരു നിയമഗ്രന്ഥമില്ലായിരുന്നതിനാൽ ആ ന്യൂനത പരിഹരിക്കുന്നതിനുവേണ്ടിയാണു് മഴമംഗലം പ്രസ്തുത നിബന്ധം രചിച്ചതു്. പക്ഷേ അദ്ദേഹത്തിൻെറ പുരസ്കർത്താക്കന്മാരായ രണ്ടു കൊച്ചിമഹാരാജാക്കന്മാരിൽ ഒരാളുടെ പ്രേരണ അതിനുണ്ടായിരുന്നിരിക്കാം. വ്യവഹാരദർശനവിധി, പ്രാഡ്വിവാകധർമ്മം, സഭാസദ്യോപദേശം മുതലായി പല ഉപക്രമവിഷയങ്ങളേയുംപററി പ്രസ്താവിച്ചതിനുമേൽ ആചാര്യൻ (1) ഋണാദാനം, (2) അസ്വാമിവിക്രയം, (3) സംഭൂയസമുത്ഥാനം, (4) ദത്താപ്രദാനികം, (5) അഭ്യുപേത്യാശുശ്രൂഷ, (6) വേതനാനപാകർമ്മം, (7) സ്വാമിപാലവിവാദം, (8) സമയാനപാകർമ്മം, (9) വിക്രിയാസമ്പ്രദാനം, (10) ക്രീത്വാനശയം, (11) സീമാവിവാദം, (12) വാക്പാരുഷ്യം, (13) ദണ്ഡപാരുഷ്യം, (14) സ്തേയം, (15) സാഹസം, (16) സ്ത്രീസംഗ്രഹണം, (17) ദായവിഭാഗം, (18) ദ്യൂതസമാഹ്വയം, (19) പ്രകീർണ്ണകം എന്നിങ്ങനെ പത്തൊൻപതു പ്രകരണങ്ങളിലായി സകലവ്യവഹാരങ്ങളേയും ഉൾപ്പെടുത്തി അവയെ സംക്ഷിപ്തമായും സമഞ്ജസമായും നിരൂപണം ചെയ്യുന്നു. കീർണ്ണകം (പലവക) ഒഴിച്ചാൽ പതിനെട്ടു പ്രകാരത്തിലാണു് വ്യവഹാരങ്ങൾ ഉത്ഭവിക്കുന്നതെന്നു കാണാം. പ്രസ്തുതനിബന്ധത്തിൽ ആകെ 1234 ശ്ലോകങ്ങളുണ്ടു്. അവ പല സ്മൃതികാരന്മാരുടേയും ഗ്രന്ഥങ്ങളിൽനിന്നു് ഉദ്ധരിച്ചിട്ടുള്ളവയാണു്. പ്രണേതാവിൻെറ പ്രതിജ്ഞതന്നെ

"മനുമുഖ്യസരസ്സമുദ്ഭവൈ-
സ്സുകമാരൈഃ പ്രസവൈർവ്വചോമയൈഃ
ത്രിദിവാപ്തിഫലൈരന്വപോചിതാം
രചയാമി വ്യവഹാരമാലികാം"

എന്നാകുന്നു. മനു, വസിഷ്ഠൻ, വ്യാസൻ, നാരദൻ, യാജ്ഞവല്ക്യൻ, കാത്യായനൻ, പിതാമഹൻ, യമൻ, വിഷ്ണു, ഉശനസ്സ്, ഗൗതമൻ, ആപസ്തംബൻ, ബോധായനൻ, വിശ്വാമിത്രൻ, ഭരദ്വാജൻ, ദേവലൻ, ശംഖൻ, ഹാരീതൻ, കാശ്യപൻ, ബൃഹസ്പതി, സംവർത്തകൻ എന്നിങ്ങനെ പല പൂർവ്വാചാര്യന്മാരുടെയും ഗ്രന്ഥങ്ങളെ അദ്ദേഹം ഉപജീവിച്ചിട്ടുണ്ട്.

വ്യവഹാരമാലയ്ക്കു ഭാഷയിൽ സംക്ഷിപ്തമായി ഒരു പദ്യവിവർത്തനവും ഗദ്യത്തിൽ ഒരു തർജ്ജമയും കാണുമാറുണ്ട്. ഗദ്യം 984-ാമാണ്ട് ഒരു ദ്രാവിഡബ്രാഹ്മണൻ നിർമ്മിച്ചതാണ്. ഇവയുടെ സ്വരൂപത്തെപ്പററി പിന്നീടു പ്രതിപാദിക്കും. ക്രി. പി. പത്തൊൻപതാംശതകത്തിന്റെ ആരംഭത്തിലാണല്ലോ ആംഗ്ലേയസമ്പ്രദായത്തിൽ വ്യവഹാരങ്ങൾക്കു വിധി കല്പിക്കുന്നതിനുള്ള കോടതികൾ കേരളത്തിൽ സ്ഥാപിക്കപ്പെട്ടതു്. അതുവരെ 250 വഷക്കാലത്തേക്കു പ്രാഡ്വിവാകന്മാർക്കു ശരണീകരണീയമായിരുന്ന നിയമഗ്രന്ഥം വ്യവഹാരമാലമാത്രമായിരുന്നു. ക്രി. പി. പത്താംശതകത്തിൽ അതിനുപുറമേ ചില ചട്ടവരിയോലകളും മററും കൂടി ഉപനിയമസ്ഥാനത്തിൽ ഉത്ഭവിക്കുകയുണ്ടായി.

**വേദാന്താചാര്യൻ, കാവ്യപ്രകാശോത്തേജിനി:—** അലങ്കാരശാസ്ത്രത്തിൽ അത്യന്തം പ്രമാണഭൂതമായ ഒരു ഗ്രന്ഥമാകുന്നു കാവ്യപ്രകാശം. ആ ഗ്രന്ഥത്തിന്റെ പ്രണേതാവും കാശ്മീരദേശീയനുമായ മമ്മടഭട്ടൻ ക്രി. പി. പതിനൊന്നാംശതകത്തിന്റെ മദ്ധ്യത്തിൽ ജീവിച്ചിരുന്നു. പത്തുല്ലാസങ്ങളിൽ നാടകപ്രകരണമൊഴികെ ശേഷം സാഹിത്യസംബന്ധമായുള്ള സകലവിഷയങ്ങളേയുംപററി പ്രതിപാദിക്കുന്ന പ്രസ്തുതഗ്രന്ഥത്തിൽ ദശമോല്ലാസത്തിലെ പരികരാലങ്കാരാവധിയുള്ള ഭാഗം മമ്മടനും അവശിഷ്ടമായ അല്പാംശം അല്ലടനും രചിച്ചു. കാവ്യപ്രകാശത്തിനൊന്നുപോലെ അത്ര വളരെ ടീകകളും ടിപ്പണികളും വേറേ യാതൊരലങ്കാരഗ്രന്ഥത്തിനും ഉണ്ടായിട്ടില്ല. ആദ്യത്തെ വ്യാഖ്യാനം ജൈനനായ മാണിക്യചന്ദ്രന്റെ "സങ്കേത"മാണ്. അദ്ദേഹം ക്രി. പി. പന്ത്രണ്ടാംശതകത്തിന്റെ മദ്ധ്യത്തിൽ ജീവിച്ചിരുന്നു. "കാവ്യപ്രകാശസ്യ കൃതാ ഗൃഹേ ഗൃഹേ ടീകാസ്തഥാപ്യേഷ തഥൈവ ദുർഗ്ഗമഃ" എന്നു് ആ ഗ്രന്ഥത്തിനു് ആദർശമെന്ന വ്യാഖ്യാനം നിർമ്മിച്ച മഹേശ്വരൻ അഭിപ്രായപ്പെടുന്നു.

വേദാന്താചാര്യർ രവിവർമ്മസംജ്ഞനായ ഒരു കൊച്ചിമഹാരാജാവിന്റേയും, അദ്ദേഹത്തിന്റെ അനന്തരവനും അക്കാലത്തെ യുവരാജാവു

മായ വീരകേരളവൎമ്മത്തമ്പുരാന്റേയും ആശ്രിതനായി താമസിച്ച കാലത്തു കാവ്യപ്രകാശത്തിനു രചിച്ച ഒരു വിപുലവും വിശദവുമായ വ്യാഖ്യയാണു് പ്രകാശോത്തേജിനി. അൎത്ഥാലങ്കാരങ്ങൾക്കുള്ള ഉദാഹരണശ്ലോകങ്ങളെല്ലാം രവിവൎമ്മപ്രശസ്തിപരങ്ങളാകയാൽ അതിലെ ദശമോല്ലാസത്തിനു രവിരാജയശോഭൂഷണം എന്നും പേരുണ്ടു്. വേദാന്തദേശികർ തൊണ്ഡമണ്ഡലത്തിന്റെ തലസ്ഥാനമായ കാഞ്ചീപുരത്തിലെ ഒരു വൈഷ്ണവബ്രാഹ്മണനായിരുന്നു. അദ്ദേഹം തന്റെ ചരിത്രത്തേയും താൻ ഉത്തേജിനി നിൎമ്മിക്കുന്നതിനുള്ള കാരണത്തേയും കുറിച്ചു താഴെ ഉദ്ധരിക്കുന്ന ശ്ലോകങ്ങളിൽ പ്രസ്താവിക്കുന്നു:

“രാമേണേവ ഗുണാകരേണ മഹതാ വംശോ രവേഃ ശ്രീമതാ
കൃഷ്ണേനേവ യദോരശേഷജഗതാമാധാരതാമഞ്ചതാ
ശ്രീകൊച്ചീശിതുരന്വയോഽവനിതലേ പുണ്യേന യേനാധുനാ
ധത്തേ സൎവകുലോത്തമത്വമമലോ ഭാതീഹ സോയം രവിഃ.

വിരാട്ശ്വേതച്ഛത്രപ്രസൃമരയശാ ലേഖരമണീ-
ജനാമീഷ്ടപ്രേയോവിതരണഭുജാദണ്ഡമഹിമാ
മിഥോംകൂരക്ഷീരാപ്ലുണഭരിതദാനവ്യസനിത-
സ്വരുൎവീരുഡ്ധ്യേന്ദ്രൗ രവിധരണിപാലോ വിജയതേ.

സംഗീതാഗമപാരഗോ വിതരണീ സാഹിത്യസൗഹിത്യഭൂ-
ശ്ശൂരസ്സജ്ജനരക്ഷണൈകനിപുണശ്ശ്രീമാൻ രവിക്ഷ്മാപതിഃ
യസ്തസ്യ സ്വസൃരാത്മജോഽഖിലസുധീജാഗദ്യമാനപ്രഥാ-
ശാലീ യോ ഭുവി വീരകേരളധരാജാനിസ്സ ജേഗീയതേ.

നൃപസ്സ വീരകേരളോരികേളിപശ്യതോഹര-
പ്രതാപശോഭമാനമാനവേന്ദ്രവൃന്ദശേഖരഃ
കദാചിദാഗതോ മുകുന്ദവന്ദനായ സംഗമ-
സ്ഥലേ നിരങ്കചന്ദ്രബിംബസുന്ദരാനനസ്സുധീഃ.

തുണ്ഡീരക്ഷിതിമണ്ഡലമണ്ഡനകാഞ്ചീപുരാദിഹായാതം
വേദാന്തദേശികം ബുധമൈക്ഷത ഭിക്ഷുലമുദ്ഗജസമജ്ഞം.

മങ്ഗലസങ്ഗമരങ്ഗേ തം ഗുരുമവലോക്യ വീരകേരളരാട്
സ്മിതരഞ്ജിതമുഖമണ്ഡലി വചനം രചനാമനോഹരം ന്യഗദത്.

വിദ്വജ്ജനമകുടീമണിരഞ്ജിതചരണാബ്ജനഖരഗംഭീര!
വാഗ്ദേവതാവതാര! ത്വം ശൃണു വചനം സമസ്തലോകഹിതം.

ഭൗതാദികനൈയായികവൈയാകരണാദിവാദിസിദ്ധാന്തൈഃ
ദുരധിഗമസ്യ വിധേഹി വ്യാഖ്യാം കാവ്യപ്രകാശസ്യ.

ഇത്ഥം നിദേശതസ്തസ്യ രാജ്ഞോ വേദാന്തദേശികഃ
പ്രകാശോത്തേജിനീം നാമ ടീകാമാധാത്സുധീഃ.

വസുന്ധരാകലിതതപോധനപുരന്ദരേണ സനന്ദനാവതാരേണ യോയമന്യ്രയത—

യച്ഛാസ്ത്രം യേന സമ്യക് പഠിതമുരുദ്ധം
പാഠിതം വാഗധിധേയം
ക്ലുപ്തം തത്രൈവ തസ്യ പ്രതിഭടകരിണോ
ഗർവ്വഭംഗം വിതന്വൻ
നാനാതന്ത്രസ്വതന്ത്രശ്ചരതി ബുധജനാ—
സ്വാദ്യഗംഭീരസൂക്തി—
ർവേദാന്താചാര്യസിംഹോ വിസൃമരസുയശഃ—
കേസരഃ കേരളോർവ്യാം.

തത്രൈവ മഹാകവിമന്ത്രവാദിശിഖാമണിനാ വാമനഭൂസുരേണാപി പ്രാശംസി—

വേദാന്താചാര്യസൂര്യോദയമനു സമഭൂൽ
സാധുചക്രപ്രഹർഷോ
ദുർല്ലോകോലൂകപൂഗഃ സമജനി വിഗതാ—
ലോകഹൃച്ഛോകമൂകഃ
വിദ്യാധ്വന്യധ്വനീനാ ഭുവി ഫലിതദൃശഃ
സൈ്വരസഞ്ചാരദക്ഷാ
ദിക്ഷു ദ്രാക്ക്ഷുദ്രഭാസാമതിരയമധുനാ
പ്രാപ്യസത്താമസത്താ.

ഇതി സ താദൃശഃ

ഭാരദ്വാജാന്വയാംഭോനിധിജനനജുഷഃ
ശ്രീനിവാസാധ്വരീന്ദോ—
സ്സംജാതസ്സർവ്വവിദ്യാജലധികലശജഃ
ശ്രീനൃസിംഹാനുജോ യഃ
ശ്രീകൊച്ചിരാജസിംഹാസനനിലയസുധീ
ചക്രവർത്തീ ബുധോസൗ
വേദാന്താചാര്യനാമാ രചയതി വിവൃതിം
വ്യക്തകാവ്യപ്രകാശാം.

കാവ്യപ്രകാശേലങ്കാരമീമാംസാന്യായമാംസളേ
വ്യാചിഖ്യാസോജ്ജിഹീതേ മേ തർക്കോപക്രമകർക്കശേ.

കവിതാർക്കികസിംഹസ്യ പ്രതിവാദിഭയങ്കരസ്യ സദ്ഗുരോഃ
കരുണാ പരാംകുശമുനേസ്സരണാവേതസ്യ ശരണമസ്തു.''

ഗ്രന്ഥാവസാനത്തിൽ ചുവടേ ചേർക്കുന്ന കുറിപ്പും കാണുന്നു:

''ഇതി ശ്രീഭാരദ്വാജകുലജലധികലാനിധി—ഗോപപുരോപകണ്ഠഹംസഗമനാംബികാനിവാസഗുരുതരഗ്രാമാധിരാജകൃതഗംഗാസ്നാനാഗ്നി

ഷ്ടോമാദിനിത്യാന്നദാനസരസ്വതീസഹോദരശ്രീനിവാസാധ്വരീവരതനയ–സവ്വജ്ഞനൃസിംഹദേശികസഹജ–വാഗ്ദേവതാവരപ്രസാദാധിഗതചതുർവ്വിധകവിതാഷഡ്ഭാഷാസിംഹാസന–തക്കവിദ്യാഭിനവഗൗതമപ്രാഭാകരസരണിപ്രഭാകര–ശാബ്ദികശിഖാമണി–ധ്വനിമാർഗ്ഗാധ്വനീന–ദുവ്വാദിഗവ്വതൂലവാതൂല–പഞ്ചമതീഭഞ്ജന–വൈഷ്ണവരാദ്ധാന്തപ്രതിഷ്ഠാപകസ്വതന്ത്രസ്വതന്ത്ര–ശ്രീവേദാന്തവിരചിതായാം സവ്വടീകാവിഭഞ്ജിന്യാം പ്രകാശാത്തേജിന്യാം കാവ്യപ്രകാശടീകായാം......................''

ഈ ഉദ്ധാരങ്ങളിൽനിന്നു് അധോനിർദ്ദിഷ്ടങ്ങളായ വസ്തുതകൾ വെളിപ്പെടുന്നു. തൊണ്ഡമണ്ഡലത്തിൽ ഗോപപുരം എന്ന സ്ഥലത്തിനു സമീപം 'ഹംസഗമന' എന്ന ദേവിയുടെ കേന്ദ്രസ്ഥാനമായി ഗുരുശരം എന്നൊരു ഗ്രാമമുണ്ടു്. ആ ഗ്രാമത്തിലെ പ്രഭുവിൻെറ ഔദാര്യത്താൽ ഗങ്ഗാസ്നാനവും അഗ്നിഷ്ടോമാദിയാഗങ്ങളും അനുഷ്ഠിക്കുകയും ''നിത്യാന്നദാനസരസ്വതി'' എന്ന ബിരുദം ലഭിക്കുകയും ചെയ്ത ഒരു മഹാൻെറ സഹോദരനും ഭാരദ്വാജഗോത്രജനുമായ ശ്രീനിവാസമഖിയുടെ പുത്രനാണു് വേദാന്താചാര്യർ. അദ്ദേഹത്തിനു നൃസിംഹസംജ്ഞനായ ഒരു സഹോദരനുണ്ടായിരുന്നു. നാലു പ്രകാരത്തിലുള്ള കവിത്വത്തിലും ആറു ഭാഷകളിലും പ്രാചീനവും നവീനവുമായ ന്യായം, പ്രഭാകരമീമാംസ, വ്യാകരണം എന്നീ ശാസ്ത്രങ്ങളിലും നിഷ്ണാതനും, ധ്വനിമാർഗ്ഗാനുയായിയും വൈഷ്ണവമതപ്രതിഷ്ഠാപകനുമായ വേദാന്താചാര്യർ കാഞ്ചീപുരത്തുനിന്നു കൊച്ചിരാജ്യത്തുവന്നു് അവിടത്തെ രവിവമ്മമഹാരാജാവിൻെറ ആസ്ഥാനപണ്ഡിതന്മാരിൽ അഗ്രഗണ്യനായിത്തീൎന്നു. ഒരിക്കൽ രവിവമ്മാവിൻെറ ഭാഗിനേയനായ വീരകേരളവമ്മത്തമ്പുരാൻ ഇരിങ്ങാലക്കുട കൂടൽമാണിക്യം ക്ഷേത്രത്തിൽ ദേവാരാധനത്തിനായി എഴുന്നള്ളിയപ്പോൾ ആചാര്യർ അവിടെയുണ്ടായിരുന്നു. പണ്ഡിതനായ ആ തമ്പുരാൻ കാവ്യപ്രകാശത്തിനു സംശയച്ഛേദിയും സുഗമവുമായ ഒരു വ്യാഖ്യാനം നിമ്മിയ്ക്കണമെന്നു് അവിടെവെച്ചു് ആജ്ഞാപിക്കുകയാൽ അദ്ദേഹം ആ കൃത്യത്തിൽ വ്യാപൃതനായി. വേദാന്തദേശികരുടെ വൈദുഷ്യത്തെപ്പററി സനാതനൻെറ അവതാരമെന്നു തോന്നത്തക്ക മാഹാത്മ്യമുള്ള തൃശ്ശൂർ തെക്കേമഠം സ്വാമിയാരും മന്ത്രവാദികളിൽ അഗ്രഗണ്യനായ വാമനൻനമ്പൂരിപ്പാടും മുക്തകണ്ഠമായി പ്രശംസിച്ചിട്ടുണ്ടു്. അദ്ദേഹം യാദവാഭ്യുദയാദിവിവിധഗ്രന്ഥപ്രണേതാവായ സാക്ഷാൽ വേദാന്തദേശികരേയും പരാംകശമുനി(നമ്മാഴ്വാർ)യേയും വ്യാഖ്യാനത്തിൻെറ വിജയത്തിനായി വന്ദിക്കുന്നു.

കാലം:—കൊച്ചി രവിവമ്മമഹാരാജാവിൻേറയും വീരകേരളവമ്മത്തമ്പുരാൻേറയും കാലം നിണ്ണയിച്ചാൽ വേദാന്താചാര്യരുടെ കാലവും വെളിപ്പെടുന്നതാണല്ലോ. നീലകണ്ഠകവിയുടെ തെങ്കൈലനാഥോദയം ചമ്പു ഗവേഷകന്മാക്കു് ഈ വിഷയത്തിൽ മാർഗ്ഗദർശകമായിരിക്കുന്നു. ചമ്പുവിൽ ഉള്ളവയാണു് താഴെക്കാണുന്ന ശ്ലോകങ്ങൾ:

"തദനു വിപുലവൈദുഷീനിധാനം
മനുജവരോജനി തത്ര ഗോദവർമ്മാ
അഗണിതഗുണശേവധിശ്ച മധ്യേ
രവിസദൃശോ രവിവർമ്മനാമധേയഃ.

ആവിർബഭൂവ തദനന്തരമാവിളഗ്ന–
ഭ്രൂവല്ലിവിഭ്രമവശംവദവിശ്വലോകഃ
സാവിത്രവംശതിലകസ്ത്രിദിവേന്ദ്രധാമാ
ശ്രീവീരകേരള ഇതി ക്ഷിതിപാലചന്ദ്രഃ."

തദനന്തരം ആ വീരകേരളവർമ്മമഹാരാജാവിന്റെ വിവിധാപദാനങ്ങളെ പ്രകീർത്തനം ചെയ്യുന്ന ഒരു സംസ്കൃതഗദ്യവും കവി ഘടിപ്പിച്ചിട്ടുണ്ട്. കാശിക്കെഴുന്നള്ളിയ രാമവർമ്മമഹാരാജാവു് അദ്ദേഹത്തിന്റെ അനന്തരഗാമിയായിരുന്നു. കൊച്ചിരാജപരമ്പരയിൽ ഒരു രവിവർമ്മാവിനേയും അദ്ദേഹത്തെത്തുടർന്നു് ഒരു വീരകേരളവർമ്മാവിനേയും നാം സമീക്ഷിക്കുന്നതു് ഈ ഘട്ടത്തിൽമാത്രമാണ്. 1537–ൽ ഒരു രാമവർമ്മമഹാരാജാവു തീപ്പെട്ടു. അദ്ദേഹത്തിനു പിന്നീടാണു് ഒരു ഗോദവർമ്മാവും രവിവർമ്മാവും രാജ്യഭാരം ചെയ്തതായി നീലകണ്ഠൻ പ്രസ്താവിക്കുന്നതു്. രാമവർമ്മാവിന്റെ അനുജനാണു് രവിവർമ്മാവെന്നു വേദാന്താചാര്യരും 'ശ്രീരാമക്ഷിതി' ഇത്യാദി മേലുദ്ധരിക്കുന്ന ഒരു ശ്ലോകത്തിൽ പറയുന്നു. വീരകേരളവർമ്മമഹാരാജാവു് 1561–ൽ വടക്കുംകൂർ രാജാവിന്റെ അനുചരന്മാരാൽ വധിക്കപ്പെട്ടു. ഈ വഴിക്കു ചുഴിഞ്ഞുനോക്കുമ്പോൾ കൊല്ലം 720–ാമാണ്ടിടയ്ക്കു വേദാന്താചാര്യർ പ്രകാശോത്തേജിനി നിർമ്മിച്ചു എന്നു സിദ്ധിക്കുന്നു. മേല്പുത്തൂർ ഭട്ടതിരി തന്റെ സമകാലികനായ വീരകേരളവർമ്മാവിനെപ്പററി പ്രശംസിക്കുമ്പോൾ "വിശാലങ്കാരഭൃതസ്സ്വയമഭിരമസേ നാനാലങ്കാരമാർഗ്ഗേ നീതൈ കാവ്യപ്രകാശഃ പുനരപി ഭജസേ ചാരുകാവ്യപ്രകാശം" എന്നു പറയുന്നുണ്ടെങ്കിലും ആ തമ്പുരാന്റെ പൂർവാഹ്നക്കാരനായി രവിവർമ്മനാമധേയനായ ഒരു മഹാരാജാവില്ലാതിരുന്ന സ്ഥിതിക്കു് അദ്ദേഹമല്ല ദേശികരുടെ പുരസ്കർത്താവെന്നു നിർണ്ണയിക്കേണ്ടിയിരിക്കുന്നു. ഉത്തേജിനിയിലെ അലങ്കാരപ്രകരണത്തിൽ ഉദാഹരണങ്ങൾ രവിവർമ്മാവിനെപ്പററിയാണെങ്കിലും ആചാര്യൻ പ്രധാനമായി ആശ്രയിച്ചുവന്നതു വീരകേരളവർമ്മാവിനെയാണെന്നു ഗ്രന്ഥത്തിൽനിന്നു തെളിയുന്നു. അദ്ദേഹത്തെപ്പററിയും അപൂർവ്വം ചില ശ്ലോകങ്ങളുണ്ടു്. വിശിഷ്ടമായ ഈ വ്യാഖ്യാനത്തിന്റെ ചർച്ചയ്ക്കു് ഇവിടെ സൗകര്യമില്ല. രണ്ടു് ഉദാഹരണശ്ലോകങ്ങൾമാത്രം ഉദ്ധരിക്കാം:

"രവിക്ഷമാപാല സരാജകേപി
ത്വമേവ ഭൂമീവലയേ യശസ്വീ
സതാരജാലേപി നഭോന്തരാളേ
പ്രകാശശാലീ ഖലു ചന്ദ്ര ഏവ."

"ലക്ഷ്മീവാൻ യുവരാജ മങ്ഗലഗുണശ്രേണീപയോധേ ബുധേ
പ്രൗഢപ്രേമഭരം ദദാസി ന ലഗച്ഛിത്തോസി മന്ദോദയേ
പാലീഭീ രവിമണ്ഡലാന്തരഭിദാമാതന്തനീഷി ദ്വിഷാം
കണ്ണും ധിക്കുരുഷേ കരേണ രവിരപ്യാശ്ചര്യമുർവീതലേ."

ഒടുവിൽ താഴെക്കാണുന്ന ശ്ലോകവും കാണ്മാനുണ്ടു്:

"ശ്രീരാമക്ഷിതിപാനുജസ്ത്രിജഗതി പ്രൗഢാസിമല്ലാഭിധോ
യോ വൈ മാനവപാരിജാത ഇതി യോ ജോഘുഷ്യമാണോ ജനൈഃ
വൃത്ത്യാ നൂതനദേവരാത ഇതി യോ ലീലാഹരിശ്ചന്ദ്ര ഇ-
ത്യാഖ്യാതോ രവിമേദിനീപതിരയം ജീയാദിഹായുശ്ശതം."

**നീലകണ്ഠപൂജ്യപാദൻ:**—കൊല്ലം എട്ടാംശതകത്തിൽ ജീവിച്ചിരുന്ന സംസ്കൃതപണ്ഡിതന്മാരിൽ പ്രശസ്യമായ ഒരു പദവി ഈശാനന്റെ പുത്രനായ മൂക്കോലമ്പൂൽ നീലകണ്ഠൻനമ്പൂരിക്കു നല്കാവുന്നതാണു്. അദ്ദേഹം വാസുഭട്ടതിരിയുടെ ത്രിപുരദഹനം, ശൌരികഥ എന്നീ രണ്ടു യമകകാവ്യങ്ങൾക്കു യഥാക്രമം അർത്ഥപ്രകാശിക എന്നും തത്ത്വപ്രകാശിക എന്നുമുള്ള പേരുകളിൽ വ്യാഖ്യാനങ്ങൾ രചിച്ചിട്ടുണ്ടു്. അർത്ഥപ്രകാശിക രാജരാജൻ എന്ന ബിരുദനാമത്താൽ വിദിതനായ കൊച്ചി വീരകേരളവർമ്മമഹാരാജാവു രാമവർമ്മയുവരാജാവിന്റെ സഹായത്തോടുകൂടി രാജ്യഭാരംചെയ്ത കാലത്തും തത്ത്വപ്രകാശിക രാമവർമ്മമഹാരാജാവു ഗോദവർമ്മയുവരാജാവിനോടുകൂടി രാജ്യപരിപാലനംചെയ്ത കാലത്തുമാണു് നിർമ്മിച്ചതു്. നീലകണ്ഠൻ മൂക്കോലമ്പൂൽക്കാരനു അവിടത്തെ ഭഗവതിയുടെ പരമഭക്തനുമായിരുന്നു. പുരുഷോത്തമസരസ്വതിയെന്നായിരുന്നു അദ്ദേഹത്തിന്റെ ഗുരുവായ യതിവര്യന്റെ നാമധേയം. താഴെക്കാണുന്ന പദ്യങ്ങൾ പ്രകൃതത്തിൽ അനുസന്ധേയങ്ങളാണു്:

### അർത്ഥപ്രകാശിക:—

"ദുരിതഹരണദക്ഷം സൂര്യസോമാനലാക്ഷം
ക്ഷപിതസുരവിപക്ഷം ക്ഷീണദോഷാക്ഷലക്ഷ്യം
മഹിഷശിരസി രാജൽകുതിപൂർവ്വസ്ഥലേ വഃ
കൃതവസതി സരാഗം പാതു ദൗർഗ്ഗം മഹസ്തൽ.

വാദിവ്രാതഗുരാസദേഭഹനനപ്രക്ഷുബ്ധസിംഹോപമം
സ്വാന്തോവാസിഹൃദംബുജസ്ഥിതിമിരപ്രധ്വംസഭാനാകൃതിം
ത്രയ്യന്തോക്തിവിചാരചാരുധിഷണം കർമ്മന്ദിചൂഡാമണിം
വന്ദേ തം പുരുഷോത്തമാദികസരസ്വത്യാഖ്യമസ്മദ്ഗുരും.

---

അർത്ഥപ്രകാശികാനാമ്നാ വ്യാഖ്യാ പൗരദഹസ്യസാ
ക്രിയതേ നീലകണ്ഠേന ഗൗരീശാസനസംഭവാ.

ജഗതി (വിമല)കീർത്തൗ രാജരാജേ നരേന്ദ്രേ
ക്ഷിതിതലമിദമുച്ചം പാതി രാമേണ സാകം
രചയതി മിതമേതാം വൃത്തിമല്പേതരാർത്ഥാം
ഗളിതഗഹനഭാവാം നീലകണ്ഠോ ദ്വിജാഗ്ര്യഃ."

**തത്ത്വപ്രകാശിക:**

"മഹിഷപ്രൗഢനിഹിതചരണം കരണം മഹഃ
മുക്തേർമ്മുക്തിസ്ഥലാസ്ഥാനം ദൗർഗ്ഗം ദുർഗ്ഗം ഭജേ മുഹുഃ.

യദനുഗ്രഹതഃ പുംസാം മതിർദ്ദുർണ്ണയനിഷ്കലാ
യതീശം തം ഗുരും വന്ദേ ത്രയ്യന്തോദധിപാരഗം.

തത്ത്വപ്രകാശികാനാമ്നാ വ്യാഖ്യാ ശൗരികഥാശ്രയാ
ക്രിയതേ നീലകണ്ഠേന ശ്രുതാർത്ഥപരിശുദ്ധയേ.

രാമവർമ്മനൃപതൗ മഹീമിമാം
പാതി സാകമിഹ ഗോദവർമ്മണാ
നീലകണ്ഠ......................സാ കൃതാ
വൃത്തിരാദ്ധ്യമതിദോഷഹന്ത്ര്യസൗ.

യത്കൃപാലേശതോജ്ഞോപി സുരാചാര്യസമോ ഭവേൽ
കർമ്മന്ദിവൃന്ദവന്ദ്യം തം ഗുരും വന്ദേ യതീശ്വരം.

ശ്രുതമപി ഗുരുമുഖ്യാദ്വാക്യമർത്ഥം ന ദക്ഷോ
ബഹുദിനമപി ചിന്താഹാനിദോഷേണ യസ്യ
മനസി ജനിതതാപം തസ്യ ഹന്തും കൃതേയം
മഹതി യമകകാവ്യേ വൃത്തിരേഷാ സ്ഫുടാർത്ഥാ.

മുക്തിസ്ഥലോദവസിതോ ഗിരിരാജകന്യാ-
പാദാബ്ജധൂളിരനിശം നിഗമാന്തസേവീ
ഗോവിന്ദഭക്തിരസസംഭൃതിഭൂഗ്നകണ്ഠോ
വ്യാഖ്യാമിമാം വ്യരചയൽ ഖലു നീലകണ്ഠഃ."

'നീലകണ്ഠപൂജ്യപാദവിരചിതായാം' എന്ന കുറിപ്പു തത്ത്വപ്രകാശികയുടെ അവസാനത്തിൽമാത്രമേ കാണുന്നുള്ളു എന്നുള്ളതിനാൽ അർത്ഥപ്രകാശിക രചിച്ചതിനുമേലാണ് നീലകണ്ഠൻ സന്ന്യാസാശ്രമം സ്വീകരിച്ചതെന്ന് അനുമാനിക്കാം.

**മഴമങ്ഗലത്തു പരമേശ്വരൻനമ്പൂരി:**—പരമേശ്വരൻ നമ്പൂരിയുടെ കൃതിയാണ് ആശൗചദീപകം. ആശൗചദീപികയെന്നും അതിനു പേരുണ്ട്. ഗ്രന്ഥത്തിന്റെ അവസാനത്തിൽ കാണുന്ന

"ഇത്ഥം തൽ പരമേശ്വരേണ നിഖിലം ഹ്യാശൗചദീപാഖ്യകം
ശ്രീമന്മുത്തുമാധവാദികഗുരുൻ നത്വാ വിലിഖ്യാധുനാ

ജാലാള്ഛേധനസേവ്യന്നൽകലിദിനേഥാത്രൽ സമാപ്തം ക്രമാ–
ന്നാന്ദിതീരസമീപഗേന പുരുദാവഗ്രാമജേനാഞ്ജസാ.''

എന്ന പദ്യത്തിൽനിന്നു പരമേശ്വരൻതന്നെയാണ് ആ ഗ്രന്ഥത്തിന്റെ പ്രണേതാവെന്നും അദ്ദേഹത്തിന്റെ ഗ്രാമം (പുരുദാവം) പെരുവനമാണെന്നും ഗ്രന്ഥം സമാപ്തമായതു കൊല്ലം 754–ാമാണ്ടാണെന്നും വ്യക്തമാകുന്നു. അദ്ദേഹത്തിന്റെ പ്രധാനഗുരു ഒരു മാധവനായിരുന്നുവെന്നും ആ പദ്യത്തിൽനിന്നു നാം ധരിക്കുന്നു. നാന്ദിയെന്നതു പുതുക്കാട്ടിനു സമീപത്തുകൂടി ഒഴുകുന്ന ഒരു പുഴയാണത്രേ. 'താന്നീതിര' എന്നതാണ് ശരിയായ പാഠമെന്നും താന്നിപ്പുഴ എന്നു കാലടിയിൽ കടത്തുസ്ഥലത്തു പെരിയാററിനു പേരുണ്ടെന്നും ഒരു പക്ഷാന്തരമുണ്ട്. 'താന്നി' എന്ന മലയാളശബ്ദം സംസ്കൃതീകരിക്കാതെ ഒരു സംസ്കൃതരൂപത്തിൽ പ്രയോഗിക്കുന്നതു് അസാധാരണമാണെന്നു ഞാൻ കരുതുന്നു.

ആശൗചദീപകത്തിനു ചന്ദ്രിക എന്ന ഒരു പഴയ വ്യാഖ്യാനമുള്ളതിനുപുറമേ സര്വതന്ത്രസ്വതന്ത്രനായ കൊടുങ്ങല്ലൂർ വിദ്വാൻ ഗോദവർമ്മ ഇളയതമ്പുരാന്റെ (കൊല്ലം 975—1026) വിവേചനമെന്ന മറെറാരു വ്യാഖ്യാനവും കാണ്മാനുണ്ട്. ആദ്യത്തേതു പെരുമനത്തുകാരനായ മറെറാരു നമ്പൂരി രചിച്ചതാണ്.

''പുരുവനസംജ്ഞേ ഗ്രാമേ ജാതേനാശൗചദീപികാ രചിതാ
തദ്വ്യക്തിസ്തത്ത്യേനൈവൈഷാശൗചചന്ദ്രികാ പ്രോക്താ.''

എന്ന പദ്യം നോക്കുക. വിദ്വാൻ ഇളയതമ്പുരാൻ പ്രസ്തുതകൃതി മഴമങ്ങലത്തു നമ്പൂരിയുടേതാണെന്നു സ്പഷ്ടമായി പറയുന്നുണ്ട്:

''പ്രീത്യൈ സതാം മഹിഷമങ്ഗലനാമ്നി ഗേഹേ
ജാതേന ഭൂസുരവരേണ പുരാ കൃതം യൽ
ആശൗചദീപകമമും വിവരീതുമദ്യ
ശ്രീകോടിലിംഗനിലയോ നൃപതിസ്സമീഹേ.''

എന്ന പദ്യത്തിൽനിന്ന് ഈ വാസ്തവം ഗ്രഹിക്കാവുന്നതാണ്. 'മഴമങ്ങലം ആശൗചം' എന്ന പേരിലാണ് പൊതുജനങ്ങളുടെ ഇടയിൽ ഈ ഗ്രന്ഥത്തിനു പ്രശസ്തി എന്നും ഇവിടെ പ്രസ്താവിക്കേണ്ടതുണ്ട്. ദീപകത്തിൽ ഭിന്നവൃത്തങ്ങളിലായി 167 പദ്യങ്ങൾമാത്രമേയുള്ളു. ആ ഹ്രസ്വമായ പരിധിക്കുള്ളിൽ ആചാര്യൻ ആശൗചത്തെസ്സംബന്ധിച്ച് അവധാരണീയങ്ങളായ സകലവിഷയങ്ങളും സമീചീനമായി പ്രതിപാദിക്കുന്നു. ആദ്യത്തെ പദ്യമാണ് താഴെച്ചേർക്കുന്നതു്:

''യതോ വാ ജന്മാസ്യ സ്ഫുരതി ച യതോ വാ തദിതരദ്
ദ്വയോരപ്യേതേന പ്രകടിതനിദാനാഘമഖിലം
വ്യതീയാസ്തേ ശുദ്ധോ നിരഘ ഇവ തസ്യാവശമനാ–
ദുപാസേ തത്തത്വം പ്രശമിതവികല്പം പദമിദം.''

പ്രസ്തുതവിഷയത്തിൽ കേരളത്തിലെ ഭിന്നദേശങ്ങളിലുള്ള ആചാരവ്യത്യാസങ്ങളെപ്പററിയും അദ്ദേഹം അവസരോചിതമായി പ്രസ്താവിക്കുന്നുണ്ട്.

"ജന്മനാ ആരഭ്യ മൃതൌ ബന്ധൂനാം യോനിബീജജാതാനാം
ത്രിദിനമഘം ഗൃഹ്ണീയുശ്ശിവപുരതശ്ചോത്തരാലയാഃ പ്രായഃ."

എന്നും

"വിപ്രേന്ദ്രാ ദാക്ഷിണാത്യാഃ ഖലു ശിവപുരത-
സ്ത്വപനീതേവിവാഹാൽ
പൂന്നാര്യൗ പ്രാങ്മൃതൗ സ്നാന്ത്യഥ ഖലു മരണേ
യോനിബന്ധോസ്ത്ര്യഹാഘം
ഗൃഹ്ണീയുർബ്ബീജബന്ധോ ശശിദിനമപരേ
പക്ഷിണീം സംഗിരന്തേ
താമേതാം പക്ഷിണീം കേചന ദിനയുഗളീം
വിപ്രവര്യാ വദന്തി."

എന്നുമുള്ള പദ്യങ്ങളാം കാണുക. ഇവയിൽ തൃശ്ശിവപേരൂർക്ക് വടക്കും തെക്കും താമസിക്കുന്ന നമ്പൂരിമാരുടെ ചില ആചാരഭേദങ്ങളാം പ്രതിപാദിതങ്ങളായിരിക്കുന്നു. ഒടുവിലത്തെ പദ്യത്തിൽ ചതുർത്ഥപക്ഷമാണെന്നു സൂചിപ്പിച്ചിട്ടുള്ളതു് ഇരിഞ്ഞാലക്കുട ഗ്രാമക്കാരുടെ പക്ഷമാണെന്നു വ്യാഖ്യാനങ്ങളിൽനിന്നറിയുന്നു. ഒടുവിൽ ആചാര്യൻ,

"ആശൌചദീപകമിദം രചിതം വിമൃശ്യ
തത്തൽസ്മൃതീരപി തഥാപി ച ദേശകാലൗ
ആലോച്യ തത്സമയപണ്ഡിതവൈദികാനാ-
മത്രാനുസൃത്യ ച മതം വിദധാതു സർവം." എന്നും

"ശാസ്ത്രാഃ സ്മൃതാ മുനിവരൈർവിമലാർത്ഥദൃശ്യം
ദൃഷ്ട്വാ വിമഥ്യ ഹൃദയേന സമുദ്ധൃതം യൽ
ആശൗചദീപകമിദം നവനീതകല്പം
പ്രീത്യൈ ഭവേൽ സുമനസാമഘനാശനായ ച."

എന്നുമുള്ള പദ്യങ്ങളാംകൂടി ഘടിപ്പിച്ചിട്ടുണ്ടു്. താൻ പല സ്മൃതികളും പരിശോധിച്ചാണു് ദീപകം രചിച്ചിരിക്കുന്നതെങ്കിലും ദേശകാലങ്ങളെപ്പററി ആലോചിച്ചും അതാതു കാലത്തു പണ്ഡിതന്മാരായിരിക്കുന്ന വൈദികന്മാരുടെ മതമനുസരിച്ചും മാത്രമേ ആശൌചക്രിയകാം അനുഷ്ഠിക്കുവാൻ പാടുള്ളു എന്നു് ആചാര്യൻ ഉപദേശിക്കുന്നു.

**വ്യാഖ്യാനങ്ങാം:**—ചന്ദ്രികാകാരൻ സ്മൃതികളിലും വ്യാകരണത്തിലും നിഷ്ണാതമായ പാണ്ഡിത്യം സമ്പാദിച്ചിരുന്നു. ഇളയതമ്പുരാന്റെ വൈദുഷ്യം സുപ്രസിദ്ധമാണല്ലോ. അദ്ദേഹം ചില ബ്രാഹ്മണർ അപേക്ഷിയ്ക്കുകനിമിത്തം ആശൗചവിധിവരെയുള്ള ഭാഗത്തിനു വ്യാഖ്യാനം രചിച്ചതായി പറയുന്നു.

"ഏവം മയാ വിരചിതം ഭൂസുരാണാമപേക്ഷയാ
ആശൗചദീപകഗ്രന്ഥസ്യൈകദേശവിവേചനം."

"ആശൗചവിധിപര്യന്തമേവ കാര്യം വിവേചനം
ഇത്യേവ ഭൂസുരാപേക്ഷാ തദേതാവദ്വിവേചിതം."

ഈ അടുത്ത കാലത്തു സി. കെ. വാസുദേവശർമ്മാ പ്രകാശിക എന്നൊരു ഭാഷാഗദ്യവ്യാഖ്യാനവും ദീപകത്തിനു രചിച്ചിട്ടുണ്ട്.

**ആശൗചചിന്താമണി:**—കേരളീയനായ ഒരു പണ്ഡിതൻ ആശൗചചിന്താമണി എന്നൊരു ഗ്രന്ഥം നിർമ്മിച്ചിട്ടുണ്ട്. അതു് എട്ടാം ശതകത്തിൽ ആവിർഭവിച്ച ഒരു കൃതിയാണെന്നു തോന്നുന്നു. പ്രണേതാവിൻെറ കാലദേശങ്ങളെക്കുറിച്ചു യാതൊരു അറിവുമില്ല. അതിൽനിന്നു രണ്ടു ശ്ലോകങ്ങൾ പകർത്താം:

"ഗണേശവാണീഗുരുദക്ഷിണേശാൻ
വന്ദേ ദയാബ്ധീൻ വരദാനശീലാൻ;
ജന്മാദിമൂലാനി നിരസ്യ ചാഘാ-
ന്യമീ ദിശന്ത്വാശു മദാത്മശുദ്ധിം.

വിപ്രക്ഷത്രവിഡംഘ്രിജാസ്ത്വിഹ ദിശാദ്ദ്വാദ്ശൈത്രിംശദ്ദിനൈ-
രാശൗചാ രജസി സ്ത്രിയസ്ത്ര്യഹമലാസ്സ്യുർവിപ്രവൽ സൂതിണാം
വിഡ്ഢൽ പാരശവസ്യ നോ സുഹൃദഘം ബാലാഹദേശ്ച നാ-
പ്യന്തഃപാതൃതികാലജാദ്യഘഭിദാസ്ത്വബ്രാഹ്മണാനാം ച നോ."

**വചനമാല:**—യാജ്ഞവല്ക്യസ്മൃതിയുടെ പ്രാചീനവ്യാഖ്യാനങ്ങളിൽ പ്രഥമഗണനീയമാണു് വിശ്വരൂപാചാര്യരുടെ ബാലക്രീഡ. വിജ്ഞാനേശ്വരൻ മിതാക്ഷര എന്ന തൻെറ സുപ്രസിദ്ധമായ യാജ്ഞവല്ക്യസ്മൃതിവ്യാഖ്യയിൽ 'വിശ്വരൂപവികടോക്തിവിസ്തൃതം' എന്നു് ആ വ്യാഖ്യാനത്തെ ഭയഭക്തിപൂർവ്വകമായി സ്മരിച്ചിട്ടുണ്ട്. ബാലക്രീഡയുടെ ടീകകളിൽ ഒന്നാണു് വചനമാല. ആ ടീകയിലെ ആചാരാദ്ധ്യായത്തിൽ ബ്രഹ്മചാരിപ്രകരണത്തിലെ ഒരു ഭാഗംമാത്രമേ ലഭിച്ചിട്ടുള്ളു. ആചാര്യൻ കേരളീയനാണെന്നുള്ളതിനു സംശയമില്ല. അദ്ദേഹം ബാലക്രീഡയ്ക്കുതന്നെ അമൃതസ്യന്ദിനി എന്നൊരു ടീക തൻെറ പരമഗുരുവായ (പ്രാചാര്യൻ) ഒരു ചോമാതിരി രചിച്ചിട്ടുണ്ടെന്നും വളരെക്കാലത്തിനു മുൻപു വേദാത്മാവു് എന്നൊരു യതി വിഭാവനായെന്നും, ടീകയെന്നും രണ്ടു വ്യാഖ്യകൾ നിർമ്മിച്ചു എന്നും ആ വ്യാഖ്യകൾ ലഭിച്ചിട്ടില്ലെന്നും പറയുന്നു. അതോടുകൂടി തൻെറ പേരെന്തെന്നു പറയുന്നില്ലെങ്കിലും താൻ ഗൗരീപാദാദികേശസ്തവം, സേതു എന്നിങ്ങനെ രണ്ടു കൃതികൾ രചിച്ചിട്ടുള്ളതിനുപുറമേ മേഘസന്ദേശശ്ലോകങ്ങളിലെ അന്ത്യപാദങ്ങൾ ഘടിപ്പിച്ചു ബാലകാണ്ഡവും മയൂരൻെറ സൂര്യശതകശ്ലോകങ്ങളിലെ പ്രഥമപാദങ്ങൾ ഘടിപ്പിച്ചു് അയോദ്ധ്യാകാണ്ഡം മുതൽ യുദ്ധകാണ്ഡംവരെയുള്ള ഇതരകാണ്ഡങ്ങളുമായി സമസ്യാരാമവൃത്താന്തം

എന്നും സൂര്യശതകശ്ലോകങ്ങളിലെ ദ്വിതീയപാദങ്ങൾ ഉൾക്കൊള്ളിച്ചു സമസ്യാകൃഷ്ണലീലയെന്നും രണ്ടു കാവ്യങ്ങൾകൂടി നിർമ്മിച്ചിട്ടുള്ളതായി പ്രസ്താവിക്കുന്നുണ്ട്. ഭവഭൂതിയും വിശ്വരൂപനും അഭിന്നന്മാരായിരുന്നു എന്നുള്ള ഐതിഹ്യം വചനമാലാകാരൻ വിശ്വസിച്ചിരുന്നതായി

"ഭവഭൂതിനിബന്ധനോദയോ
തിമിഭീമപ്രതിവാദിമേദുരേ
സകലാക്ഷനിരീക്ഷണം വപുഃ
പതിതം മാമയമുദ്ധരിഷ്യതി"

എന്ന വചനത്തിൽനിന്നു തെളിയുന്നു. അടിയിൽ ഉദ്ധരിക്കുന്ന ശ്ലോകങ്ങൾ സ്മർത്തവ്യങ്ങളാണ്:

"യന്മായാവിവശാ വിഭർത്തി ഭുവനമാത്മാഭിന്നമപ്യന്യഥാ
യദ്വിദ്യാകുശലാ വിദന്തി തദിദം ചാഭിന്നമേവാത്മനാ
കർത്തും യത്കിമപീശ്വരോപി പരമഃ ശക്നോതി നോ യാമൃതേ;
താം സംവിന്മയവിഗ്രഹാമവിരതം വന്ദേ മുകുന്ദാനുജാം.

ഗൗരീകേശാദിപാദസ്തവമപി ശതക-
ശ്ലോകപൂർവാർദ്ധപാദാൻ
വൃത്തം ശ്രീരാമശൗര്യോരപി ച രചിതവാൻ
പൂരയൻ യസ്സമസ്യാഃ
സേതും ചൈവാതിമാത്രം രുചിരമഭിനവം
മേഘപദ്യാന്തപാദാൻ
വ്യാഖ്യാലങ്കാരഹേതോസ്സ്വവചനകുസുമൈ-
സ്സാധു ബധ്നാമി മാലാം.

വിഭാവനേതി വ്യാഖ്യാസ്യ കൃതാ പൂർവം യതീശ്വരൈഃ
വേദാന്തനാമഭിസ്സേയമാമൂലാഗ്രവിഭാവനാ.

ഇത്യാശങ്ക്യ ഇതി വ്യാഖ്യാ ടീകേത്യപി ച ദൃശ്യതേ
തേ സാകല്യേന നൈവാസ്താമുഭേ ച ക്വചിദേവ തു.

അധുനാ കൃഷ്ണകാരുണ്യാദ്രചിതാ സോമയാജിനാ
അമൃതസ്യന്ദിനീ സ്വാത്മമരന്ദാസ്വാദിനീ സതാം.

ആനൈഷ്ഠികവിചാരാന്താദാദൗ സാ വിദ്യതേ തതഃ
കാലോഗ്നിരിത്യുപക്രമ്യ ശാരീരാന്തരഗാമിനീ.

ശ്രീമദ്ദേശികപാദപങ്കജരജഃപുഞ്ജാവതംസോത്തമഃ
ശർവാണീചരണാംബുജപ്രചരണക്രീഡാനികേതാന്തരഃ
വിദ്വത്പാദപയോജപാവനപരാഗാവാപ്യപുണ്യോത്സുകഃ
ശാസ്ത്രാത്മാമൃതപാനസംഭൃതരസസ്തൂഷ്ണീം കഥം സ്യാമഹം?

ഏഷാ ഹി വചനമാലാ നിരന്തരാ വചനനിവഹകുസുമേന
യദി സാന്തരാ സുമതിഭിസ്സാധു നിരൂപ്യൈവ പരിപൂര്യാ."

"ഇത്യേവമാദിശ്ലോകസങ്ഗതിപ്രകാരസ്തദ്വ്യാഖ്യാനപ്രകാശശ്ചാസ്മൽപരമഗുരുവിരചിതായാ അമൃതസ്യന്ദിന്യാ ഏവാവഗന്തവ്യഃ" എന്ന പങ്ക്തിയിൽനിന്നാണ് ചോമാതിരി ആചാര്യന്റെ പരമഗുരുവാണെന്നു മനസ്സിലാകുന്നതു്. 'മുകുന്ദാനുജ'യായ കാത്യായനിയുടെ വന്ദനംകൊണ്ടു വചനമാല ആരംഭിച്ചിരിക്കുന്നതിനാൽ ഗ്രന്ഥകാരൻ പയ്യൂർ പട്ടേരിമാരിൽ ഒരാളായിരിക്കുമെന്നു സങ്കല്പിക്കുവാൻ തോന്നുന്നു. മർമ്മസ്പൃക്കായ ഒരു വ്യാഖ്യാനമാണ് വചനമാല.

**സ്മാർത്തപ്രായശ്ചിത്തം:**—പുതുമനച്ചോമാതിരിയുടെ പ്രായശ്ചിത്തത്തിനും മഴമങ്ഗലത്തിന്റെ സ്മാർത്തപ്രായശ്ചിത്തവിമർശിനിക്കും പുറമേ സ്മാർത്തപ്രായശ്ചിത്തം എന്നൊരു വലിയ ഗ്രന്ഥം ഉണ്ടു്. ആ ഗ്രന്ഥം ഇങ്ങനെ ആരംഭിക്കുന്നു:

"ശ്രീമന്തം ദക്ഷിണാമൂർത്തിം വിഘ്നേശം ഭാരതീം ഗുരൂൻ
നമാമി പുരുഷാർത്ഥാഃ സ്യുര്യൽപ്രസാദേന ദേഹിനാം.

ബോധായനം ജൈമിനിഞ്ച കൌഷീതകൃാശ്വലായനൗ
വാധൂലകാപസ്തംബാദീൻ നൗമി ശാഖാപ്രവർത്തകാൻ.

തൽപ്രോക്തകല്പസൂത്രാദിവ്യാഖ്യാനകൃതമാനസാൻ
ആചാര്യാനപി സിദ്ധാന്തിഭവസ്വാമിമുഖാൻ ഭജേ.

പ്രായശ്ചിത്തം പുരാ പ്രോക്തമൃഗ്യജുസ്സാമവേദിനാം
സ്മാർത്തം തദേവ സംക്ഷിപ്യ ബഹ്വൃചാനാം വിഭജ്യതേ.

വിനാശഃ പ്രായ ഇത്യുക്തശ്ചിത്തം സന്ധാനമുച്യതേ
വിനഷ്ടസ്യ തു സന്ധാനം പ്രായശ്ചിത്തപദേരിതം."

ആകെ പന്ത്രണ്ടധ്യായങ്ങളാം അടങ്ങീട്ടുള്ള ഈ ഗ്രന്ഥവും പ്രായശ്ചിത്തവിഷയത്തിൽ പ്രമാണഭൂതമാണ്. മൂക്കോല ദേവീക്ഷേത്രത്തിനു സമീപമുള്ള ഏക്കര ഇല്ലത്തു ബ്രഹ്മൻ എന്നൊരു സിദ്ധൻ ഉണ്ടായിരുന്നു. ആ നമ്പൂരിയാണ് പ്രസ്തുതഗ്രന്ഥത്തിന്റെ പ്രണേതാവു്. അദ്ദേഹം വിമർശിനീകാരനായ മഴമങ്ഗലത്തു നാരായണൻനമ്പൂരിക്കു മുൻപാണ് ജീവിച്ചിരുന്നതു്. ആ ഗ്രന്ഥത്തിൽ പല കേരളാചാരങ്ങളേയുംപററി വിശദമായി പ്രതിപാദിക്കുന്നുണ്ടു്. 'സിദ്ധാന്തിഭവസ്വാമി' എന്നതിൽ സിദ്ധാന്തി ആരെന്നറിയുന്നില്ല. അദ്ദേഹത്തിന്റെ ഗ്രന്ഥവും കണ്ടിട്ടില്ല. കേരളീയനായിരിക്കണം. താൻ ആദ്യം ഋഗ്വേദികളുടേയും യജുർവേദികളുടേയും സാമവേദികളുടേയും പ്രായശ്ചിത്തകർമ്മങ്ങളെ അധികരിച്ച് ഒരു ഗ്രന്ഥം നിർമ്മിച്ചു എന്നും സ്മാർത്തപ്രായശ്ചിത്തം അതു സംക്ഷേപിച്ച് ഋഗ്വേദികാംക്കുമാത്രം പ്രയോജകീഭവിക്കത്തക്ക നിലയിൽ രചിച്ചതാണെന്നും ആചാര്യൻ പ്രസ്താവിക്കുന്നു.

**ജൈമിനീയഗൃഹ്യമന്ത്രവൃത്തി:**—ജൈമിനീയഗൃഹ്യമന്ത്രങ്ങളുടെ വ്യാഖ്യാനമാണ് ഈ ഗ്രന്ഥം. പ്രാരംഭത്തിൽ

"സകലഭുവനൈകനാഥം ശ്രീകൃഷ്ണം നൗമി ഹരിമുമാഞ്ച ശിവം
ഗുരുമപി സുബ്രഹ്മണ്യം ഗജാനനം ഭാരതീം ഭവത്രാതം."

എന്നൊരു ശ്ലോകം കാണുന്നുണ്ട്. സുബ്രഹ്മണ്യൻ ഗ്രന്ഥകാരൻെറ ഗുരുവാണോ എന്നു നിശ്ചയമില്ല. എന്നാൽ ഭവത്രാതൻനമ്പൂരി അദ്ദേഹത്തിൻെറ ഗുരുവാണെന്നു സങ്കല്പിക്കുന്നതിൽ അനുപപത്തിയുമില്ല. ആശ്വലായനഗൃഹ്യസൂത്രഭാഷ്യത്തിൽ ദേവത്രാതൻനമ്പൂരി ഈ ഭവത്രാതനെ സ്മരിക്കുന്നുണ്ട്. വളരെ വിശിഷ്ടമാണ് പ്രസ്തുതവൃത്തി.

**ബോധായനദശ്പൂർണ്ണമാസാനുഷ്ഠാനം:**—കറുത്ത വാവ്, വെളുത്ത വാവ് ഈ ദിവസങ്ങളിൽ അനുഷ്ഠിക്കേണ്ട ഹോമാദികർമ്മങ്ങളെ വിവരിക്കുന്ന ഒരു ഗ്രന്ഥമാണിത്. വെളുത്ത വാവിൻനാറം കർമ്മമധികമായി ചെയ്യേണ്ടതുകൊണ്ടാണ് ദർശശബ്ദം ആദ്യമായി പ്രയോഗിച്ചിരിക്കുന്നതെന്ന് ആചാര്യൻ നമ്മെ ധരിപ്പിക്കുന്നു. "അഥ ഗുരൂൻ പ്രണമ്യ ബോധായനമതേന ദർശപൂർണ്ണമാസാനുഷ്ഠാനം വക്ഷ്യേ; ഹൗത്രം തു ആശ്വലായനമതേന" എന്നാണ് അദ്ദേഹത്തിൻെറ പ്രതിജ്ഞ. ഗ്രന്ഥകാരൻ ആരെന്നറിയുന്നില്ല. എങ്കിലും ഗ്രന്ഥത്തിൻെറ ഒടുവിൽ "ഏവം കേരളേഷ്വാചാരഃ" എന്നു പ്രസ്താവിച്ചിട്ടുള്ളതുകൊണ്ട് അദ്ദേഹം ഒരു കേരളീയനാണെന്നു നിർണ്ണയിക്കുവാൻ കഴിയും.

**ആശ്വലായനഗൃഹ്യപ്രയോഗവൃത്തി, ദാമോദരൻ:**—ശൗനകമഹർഷിയുടെ ശിഷ്യനായ ആശ്വലായനൻ ഋഗ്വേദീയകല്പസൂത്രകാരന്മാരിൽ പ്രഥമഗണനീയനാണ്. ഓരോ കല്പസൂത്രത്തിനും ശ്രൗതസൂത്രം, ഗൃഹ്യസൂത്രം, ധർമ്മസൂത്രം എന്നീ പേരുകളിൽ മൂന്നു വിഭാഗങ്ങളുണ്ട്. അവയിൽ അതിപ്രധാനം ശ്രൗതസൂത്രമാകുന്നു. ശ്രൗതസൂത്രങ്ങളിൽ ഹവിസ്സംസ്ഥകളായി ഏഴും, സോമസംസ്ഥകളായി ഏഴും അങ്ങനെ പതിന്നാലു കർമ്മങ്ങളെപ്പററിയാണ് പ്രതിപാദിക്കുന്നത്. അഗ്ന്യാധാനം, അഗ്നിഹോത്രം, ദർശപൂർണ്ണമാസങ്ങൾ, ചാതുർമ്മാസ്യങ്ങൾ മുതലായവയും ഹവിസ്സംസ്ഥകർമ്മങ്ങളാകുന്നു. ശ്രൗതകർമ്മങ്ങളെല്ലാം വൈതാനാഗ്നിയിൽ അനുഷ്ഠിക്കേണ്ടവയാണ്. നാല്പതു സംസ്കാരങ്ങൾ ഗൃഹ്യകർമ്മങ്ങളായി വിധിച്ചിട്ടുണ്ട്. അവയെ പ്രതിപാദിക്കുന്നവയാകുന്നു ഗൃഹ്യസൂത്രങ്ങൾ. ഗർഭാധാനംമുതൽ വിവാഹാന്തമുള്ള പതിനെട്ടു കർമ്മങ്ങൾ ശാരീരികങ്ങളും ശേഷമുള്ള ഇരുപത്തിരണ്ടു കർമ്മങ്ങൾ യജ്ഞരൂപങ്ങളുമാകുന്നു. ശ്രൗതകർമ്മങ്ങളിൽ അഗ്നിഹോത്രംപോലെ ഗൃഹ്യകർമ്മങ്ങളിൽ അഞ്ചു മഹായജ്ഞങ്ങളും മൂന്നു പാകയജ്ഞങ്ങളും നിത്യാനുഷ്ഠേയങ്ങളാകുന്നു. എല്ലാ ഗൃഹ്യകർമ്മങ്ങൾക്കും ആവസഥ്യാഗ്നിയുടെയോ വൈവാഹികാഗ്നിയുടെയോ ആവശ്യമുണ്ട്. ധർമ്മസൂത്രങ്ങൾ സുപ്രസിദ്ധങ്ങളാണല്ലോ.

ആശ്വലായനൻെറ ഗൃഹ്യസൂത്രങ്ങൾക്ക പ്രയോഗവൃത്തി എന്നൊരു വിസ്തൃതമായ വ്യാഖ്യാനം വാസുദേവൻനമ്പൂരിയുടെ പുത്രനായ ദാമോദരൻനമ്പൂരി രചിച്ചിട്ടുണ്ട്. "ഭാർഗ്ഗവസ്യ വൈതഹവ്യസ്യ സവേദസഃ കുലേ ജാതോ വാസുദേവപുത്രോ ദാമോദരഃ" എന്നൊരു കുറിപ്പു ഗ്രന്ഥാവസാനത്തിൽ കാണുന്നതിൽനിന്നു് അദ്ദേഹം ഭാർഗ്ഗവഗോത്രീയനാണെന്നും വീതഹവ്യനും സവേദസ്സും ആ ഗോത്രത്തിലെ പ്രവരർഷികളാണെന്നും വെളിവാകുന്നു. പ്രകരണമനുസരിച്ചു തൻെറ വൃത്തിയുടെ ആരംഭത്തിൽ ദാമോദരൻ ആദിത്യനെ

"യം സഞ്ചിന്ത്യ മുനീശ്വരാ അഹരഹസ്സന്ധ്യാസു ദിവ്യാം പരാം
സാവിത്രീം പ്രജപന്തി പാപനിചയധ്വാന്തൈകഭാനുപ്രഭാം
സ്ത്രീഗേഹദ്രവിണാത്മജാംശ്ച സുഹൃദസ്സന്ത്യജ്യ സർവ്വാത്മനാ
തം ദേവം പരമവ്യയം പ്രണവതഃ സൂര്യം സദോപാസ്മഹേ"

എന്ന പദ്യത്തിൽ വന്ദിക്കുന്നു. അനന്തരം കർമ്മാനും ബ്രഹ്മശിഷ്യാചാര്യനും തൻെറ പിതാവുമായ വാസുദേവൻ, ഋഗ്വേദം പഠിപ്പിച്ച ഗുരു, ബ്രാഹ്മണം അധ്യാപനം ചെയ്ത സുബ്രഹ്മണ്യശർമ്മാ, ഗൃഹ്യോക്തമായ ക്രിയാഭാഗമഭ്യസിപ്പിച്ച രാമശർമ്മ, തന്ത്രഭാഗം പഠിപ്പിച്ച വിശ്വാമിത്രഗോത്രജനായ ശങ്കരൻ, ശബ്ദശാസ്ത്രം അഭ്യസിപ്പിച്ച രാമദാസൻ എന്നീ ഗുരുക്കന്മാരെയും നാരായണപ്രഭൃതികളായ ഇതരഗുരുക്കന്മാരെയും നമസ്കരിക്കുന്നു. ആദ്യകാലത്തു തനിക്ക ക്രിയാഭാഗത്തെപ്പററി അറിവില്ലായിരുന്നു എന്നും ചില ബ്രാഹ്മണർ തന്നെ ആ വൈകല്യം കണ്ടു് അധിക്ഷേപിച്ചപ്പോൾ ദുഃഖിതനായി രാമശർമ്മാവിൻെറ അന്തേവാസിയായിത്തീർന്നു് ആ വിഷയത്തിലും പാണ്ഡിത്യം സമ്പാദിച്ചു എന്നും ദാമോദരൻ പറയുന്നുണ്ടു്. തൻെറ വൃത്തി ഗദ്യത്തിലാണു് രചിക്കുന്നതെന്നും അതു വിഷയത്തെ വിസ്തരിക്കുന്നതിനുവേണ്ടിയാണെന്നും

"രൂപാവതാരകാരാദ്യാ ഭാഷ്യകാരാദയഃ പരേ
ഊചുർഗ്ഗദ്യേന വിസ്തൃത്യൈ കവിതാഭാവതോ ന ഹി.
ഇമാം പ്രയോഗവൃത്ത്യാഖ്യാം പരിഗൃഹ്ണന്തു സജ്ജനാഃ
മുദാ നാസൂൽകവിതയാ ദേവസ്യാനുഗ്രഹാദ്രവേഃ."

എന്നും അദ്ദേഹം പ്രസ്താവിക്കുന്നുണ്ടു്. ആചാര്യൻെറ കാലമേതെന്നറിയുന്നില്ല. പ്രയോഗവൃത്തിയിൽ ആകെ പതിനൊന്നധ്യായങ്ങൾ അടങ്ങിയിരിക്കുന്നു. വ്യാഖ്യാനം സ്പഷ്ടവും ലളിതവുമാണു്.

**ആശ്വലായനഗൃഹ്യപ്രയോഗദർപ്പണം:**—ഈ ഗ്രന്ഥവും പ്രയോഗവൃത്തിയിലെ വിഷയത്തെത്തന്നെ പ്രതിപാദിക്കുന്നു. ആദ്യമായി പദ്യത്തിലും പിന്നീടു ഗദ്യത്തിലും ഗ്രന്ഥകാരൻ ആശ്വലായനഗൃഹ്യപ്രയോഗങ്ങളെ സങ്ഗ്രഹിക്കുന്നു.

"പ്രയോഗദർപ്പണം ഹേതൽ സംക്ഷേപാൽ സംസ്കൃതൈഃ കൃതം
ജാമദഗ്ന്യേന രാമേണ ശ്രീഗുരൂണാം പ്രസാദതഃ"

എന്ന വചനത്തിൽനിന്നു പ്രണേതാവു ഭാർഗ്ഗവഗോത്രജനായ രാമൻ നമ്പൂരിയാണെന്നു കാണാവുന്നതാണ്. ഗ്രന്ഥത്തിൻെറ ഉപക്രമത്തിലുള്ള ചില ശ്ലോകങ്ങൾ താഴെ ഉദ്ധരിക്കുന്നു:

"ഗുരൂൻ വിനായകം വാണീം ശൌനകം ചാശ്വലായനം
ബ്രഹ്മാണം പാർവ്വതീനാഥം ലക്ഷ്മീനാരായണം തഥാ
പ്രണമ്യ ഭേദാൻ വക്ഷ്യാമി വിവാഹാദിഷു കർമ്മസു
പ്രസന്നൈഃ സംസ്കൃതൈഃ പദ്യൈഃ പ്രയോഗക്രമമേവ ച
ആശ്വലായനഗൃഹ്യോക്ത്യാദൃക്തം മന്ദധിയാം നൃണാം
കർമ്മനിർണ്ണയസംസിദ്ധ്യൈ ശ്രീഗുരൂണാം പ്രസാദതഃ.
ആചാരകല്പസൂത്രാണാമൈക്യം സർവ്വത്ര നിർണ്ണയേ
പ്രമാണം കർമ്മണാം നൃണാമിതി കർമ്മവിദോ വിദുഃ.
തസ്മാത്തദനുസാരേണ വക്തവ്യാ കർമ്മപദ്ധതിഃ.
ജാതവേദഃപ്രഭൃതിഭിരാചാര്യൈശ്ശ്രൌതപാരഗൈഃ
കല്പസൂത്രാർത്ഥതത്വജ്ഞൈർവ്വിശിഷ്ടാചാരതൽപരൈഃ
ഗുരുപ്രസാദസമ്പന്നൈർമ്മാർഗ്ഗോ യോങ്ഗീകൃതോ മയാ
മന്ദപ്രജ്ഞോപകാരായ സംക്ഷേപാദഭിധീയതേധുനാ."

ഈ ഭാഗത്തിൽ രാമൻ സ്മരിക്കുന്ന ജാതവേദൻനമ്പൂരിയും ഒരു ശ്രൗതവ്യാഖ്യാകാരനാണെന്നു സിദ്ധിക്കുന്നു. പക്ഷേ ദാമോദരൻെറ ഗുരുവായ രാമശർമ്മാവായിരിക്കാം ഈ രാമൻ. ജാതവേദനെപ്പററി മററൊന്നുമറിവില്ല.

**വിഷ്ണുസംഹിത:**—കേരളത്തിലെ തന്ത്രവിധികൾക്കു പ്രമാണഭൂതങ്ങളായ പൂർവ്വഗ്രന്ഥങ്ങളിൽ വിഷ്ണുസംഹിതയ്ക്കു വളരെ പ്രാധാന്യമുണ്ട്. ചേന്നാസ്സു നമ്പൂരിപ്പാട് ആ ഗ്രന്ഥത്തെ ഉപജീവിച്ചു കാണുന്നു. ആകെ മുപ്പതു പടലങ്ങൾ ഉൾക്കൊള്ളുന്ന പ്രസ്തുതസംഹിതയുടെ പ്രണേതാവു് ഒരു കേരളീയൻതന്നെ. 'വിഷ്ണുനാ സ്വയമീരിതാ' എന്നു ഗ്രന്ഥകാരൻ അതിനു മേനി കേറവുന്നു. അതുകൊണ്ടാണ് അതിനു വിഷ്ണുസംഹിത എന്ന പേർ സിദ്ധിച്ചതു്. പക്ഷേ ഇന്നു കാണുന്ന ആ പേരിലുള്ള സംഹിത നൂറെറട്ടധ്യായങ്ങളുള്ള പൂർവ്വസംഹിതയുടെ സംഗ്രഹമാണെന്നും ആ സംഗ്രഹത്തിൻെറ കർത്താവു് ഇധ്മവാൻെറ പുത്രനായ സുമതിയെന്ന മഹർഷിയാണെന്നും ഗ്രന്ഥത്തിൽ പ്രസ്താവനയുണ്ടു്. ഒരു കേരളീയനായ തന്ത്രജ്ഞൻ അതിൻെറ കർത്തൃത്വം സുമതിയിൽ ആരോപിച്ചു എന്നേ അതിനർത്ഥമുള്ളു. ഇരുപതാംപടലത്തിലെ ഉത്സവവിധികളും ഇരുപത്തൊന്നാംപടലത്തിലെ തീർത്ഥയാത്രാ(ആറാട്ടു്)വിധികളും മററും കേരളാചാരമനുസരിച്ചാണ് വ്യവസ്ഥാപനം ചെയ്തിരിക്കുന്നതു്.

**വിഷ്ണുസംഹിതയുടെ വ്യാഖ്യാനങ്ങൾ, ഹാരിണി:—** വിഷ്ണുസംഹിതയ്ക്കു ഹാരിണിയെന്നും തത്ത്വപ്രദീപികയെന്നും രണ്ടു വ്യാഖ്യാനങ്ങളുണ്ട്. അവയിൽ ആദ്യത്തേതു പുലിയന്നൂർ നാരായണൻനമ്പൂരി രചിച്ചതാണ്. രണ്ടാമത്തേതിന്റെ കർത്താവു നാഗസ്വാമിനമ്പൂരിയാണ്. നാഗസ്വാമിനമ്പൂരിയുടെ ദേശമേതെന്ന് അറിയുന്നില്ല. താഴെക്കാണുന്ന ശ്ലോകങ്ങൾ ഹാരിണിയിലുള്ളവയാണ്:

"നമസ്തസ്മൈ സുമതയേ യോ ദിവ്യാം വിഷ്ണുസംഹിതാം
ആവിശ്ചക്രേ ഭുവശ്ചക്രേ ഗംഗാമിവ ഭഗീരഥഃ.

സുമതേസ്സംഹിതായോ യഃ സൂര്യകൈർന്ന പ്രകാശിതഃ
മയായമുല്മുകേനൈവ പ്രകാശ്യ ഇതി ഹാസ്യതാ."

ചുവടേ പകർത്തുന്നതു് ഒടുവിലുള്ള ഒരു സൂചികാപദ്യമാണ്:

"യസ്യ വ്യാഘ്രപുരൌകസഃ കൃതവൃഷാദ്രീശപ്രസൂനാഞ്ജലി–
പ്രീതഃ പൂർണ്ണഗുണഃ പിതോദയ ഇതി ഖ്യാതസ്യ നാരായണഃ
യാം ഹാരിണ്യഭിധാം വ്യധാദിഹ വിഭോർവിഷ്ണോർമ്മഹാസംഹിതാ–
വ്യാഖ്യായാമതിയാത ഏഷ പടലസ്ത്രിംശഃ ശ്രിതോഽർഥശ്രിയാ."

വ്യാഖ്യാതാവു പുലിയന്നൂർഗ്രാമക്കാരനായിരുന്നു എന്നും അദ്ദേഹത്തിന്റെ അച്ഛന്റെ നാമധേയം ഉദയൻ എന്നായിരുന്നു എന്നും, നാരായണൻനമ്പൂരി തൃശ്ശിവപേരൂർ വടക്കുന്നാഥന്റെ ആരാധകനായിരുന്നു എന്നും അദ്ദേഹമാണ് വിഷ്ണുസംഹിതയ്ക്കു് ആദ്യമായി ഒരു വ്യാഖ്യാനം രചിച്ചതെന്നുമുള്ള വസ്തുതകൾക്കു് ഈ ശ്ലോകങ്ങൾ സാക്ഷ്യം വഹിക്കുന്നു. തന്ത്രസമുച്ചയവിമർശിനീകാരന്റെ ശിഷ്യനായിരുന്നു അദ്ദേഹം എന്നു ചിലർ പറയുന്നതിന്റെ അടിസ്ഥാനമെന്തെന്നു വ്യക്തമാകുന്നില്ല. ആയിരുന്നിരിക്കാം; ഈ നാരായണൻതന്നെയാണ് ക്രിയാസാരവ്യാഖ്യയുടേയും നിർമ്മാതാവു്. ക്രിയാശ്രയം എന്നൊരു തന്ത്രസംബന്ധമായ ഭാഷാപദ്യകൃതിയും അദ്ദേഹം രചിച്ചിട്ടുള്ളതായി ചിലർ പറയുന്നു. ത്രിവർഗ്ഗഫലസിദ്ധ്യൈ എന്നു് അതിൽ കലിവാക്യമുണ്ടത്രേ. തത്ത്വപ്രദീപികയിൽ നാഗസ്വാമി സുമതിയെ

"ഉദ്ധൃത്യ പാഞ്ചരാത്രേഭ്യഃ സാരം യേനേദമീരിതം
ഭുക്തിമുക്തിപ്രദം തന്ത്രം തസ്മൈ സുമതയേ നമഃ"

എന്നു സ്തുതിച്ചിരിക്കുന്നു.

തത്ത്വപ്രദീപികയുടെ ആവിർഭാവം ഹാരിണിക്കു മേലായിരിക്കണം. പ്രസ്തുതവ്യാഖ്യ വളരെ ലളിതമാണ്.

**കഴിക്കാട്ടു ശങ്കരൻഭട്ടതിരി:—** തിരുവിതാംകൂറിൽ തിരുവല്ലാത്താലൂക്കിലെ സുപ്രസിദ്ധമായ ഒരു താന്ത്രികഗൃഹമാണ് കഴിക്കാട്ടില്ലം.

അവിടെ എട്ടാം ശതകത്തിന്റെ പൂർവ്വാർദ്ധത്തിൽ ശങ്കരൻഭട്ടതിരി എന്നൊരു പണ്ഡിതവര്യൻ ജീവിച്ചിരുന്നു. അദ്ദേഹം ക്രിയാസംഗ്രഹം എന്നൊരു തന്ത്രഗ്രന്ഥവും പരാസ്തോത്രം എന്നൊരു ദേവീസ്തോത്രവും രചിച്ചിട്ടുണ്ട്.

ക്രിയാസാരംപോലെതന്നെ പ്രധാനമായ ഒരു നിബന്ധമാണ് ക്രിയാസംഗ്രഹം. വിഷയം ആ ഗ്രന്ഥത്തിലേതുതന്നെ. ക്രിയാസാരം കണ്ടിട്ടാണ് ക്രിയാസംഗ്രഹം നിർമ്മിച്ചിട്ടുള്ളത്. അതും ഭാഗവും പടലവുമായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഗ്രന്ഥം ആരംഭിക്കുന്നത് ഇങ്ങിനെയാണ്:

> "അഹമാശ്രയേ സകലസമ്പദാവഹം
> പരമേശ്വരപ്രണയിനീപദദ്വയം
> യദനുസ്മൃതിക്ഷപിതപാപസഞ്ചയാഃ
> പരമാത്മഭാവമുപയാന്തി യോഗിനഃ.
>
> പ്രണിപത്യ പരാം ദേവീം ദുർഗ്ഗാം ദുർഗ്ഗതിഹാരിണീം
> തന്ത്രാഗമോദിതാ തസ്യാ ലിഖ്യതേ സ്ഥാപനക്രിയാ."

പത്തൊൻപതാംപടലത്തിൽ തന്റെ പേർ അദ്ദേഹം ഘടിപ്പിച്ചിട്ടുണ്ട്:

> "ആചാര്യവരണപൂർവ്വം തീർത്ഥാപ്ലവനാന്തിമം ക്രിയാകാണ്ഡം
> വിഷ്ണോരഭിഹിതമേതദ് ഗത്വാരണ്യാഖ്യശങ്കരേണൈവം."

**പരാസ്തോത്രം:**—താന്ത്രികൻ എന്നതിനുപുറമേ കവിയുംകൂടിയായിരുന്ന അദ്ദേഹം 'പരാസ്തോത്രം' എന്ന പേരിൽ നാല്പത്തൊൻപതു ശ്ലോകങ്ങളിൽ ഒരു ദുർഗ്ഗാസ്തോത്രം രചിച്ചിട്ടുണ്ട്. ദുർഗ്ഗയായിരുന്നു അദ്ദേഹത്തിന്റെ ഇഷ്ടദേവത എന്നു ('പരാം ദേവീം' എന്ന വിശേഷണം നോക്കുക) ക്രിയാസംഗ്രഹത്തിലെ മംഗലശ്ലോകങ്ങളിൽനിന്നു വിശദമാകുന്നുണ്ടല്ലോ. ആ ഗ്രന്ഥത്തിൽ ആദ്യമായി പ്രതിപാദിക്കുന്നതും ദുർഗ്ഗാപ്രതിഷ്ഠയെപ്പററിയാണ്. ദുർഗ്ഗയുടെ കേശാദിപാദവർണ്ണനമാണ് പരാസ്തോത്രത്തിലെ വിഷയം. താഴെക്കാണുന്ന ശ്ലോകങ്ങൾ ആ കൂട്ടത്തിൽ ഉൾപ്പെടുന്നു:

> "ശിവാ വിനാ നൈവ ശിവേന; നാനയാ
> ശിവോപി; തൗ ദ്വാവപി നിത്യസംഗതൗ;
> ഇതി ബ്രുവന്ത്യാഗമപാരഗാ യത–
> സ്തദാശ്രയേ കേവലമംബ! തേ പദേ."
>
> "മഹീപയോവഹ്നിമരുദ്വിഹായസാം
> മനോയുജാമംബ! ഷഡധ്വനാമപി
> യദൂർദ്ധ്വചക്രേ വിഹിതാസ്പദം സദാ
> തദാശ്രയേ തേ ചരണാംബുജദ്വയം."

''കചപ്രകാന്ധപ്രകരാ ജയന്തി തേ
രുചിപ്രകർഷാൽ കരദീകൃതാംബുദാഃ
സുരദ്രുമാസ്സപ്രസവൈരലംക്രിയാം
വിധായ യേഷാം ചരിതാർത്ഥതാം യയുഃ.''

**നീലകണ്ഠൻനമ്പൂരി, ക്രിയാലേശസ്മൃതി:**—നീലകണ്ഠ നാമധേയനായ ഒരു നമ്പൂരി ക്രിയാലേശസ്മൃതി എന്ന പേരിൽ ഒരു തന്ത്രഗ്രന്ഥം നിർമ്മിച്ചിട്ടുണ്ടു്.

''ലിഖിതാ നീലകണ്ഠേന സർവാനുഗ്രഹബുദ്ധിനാ
ഗുരോഃ പ്രസാദലാഭാച്ച ദേവതാനാം പ്രസാദതഃ''

എന്ന ശ്ലോകത്തിൽനിന്നാണ് അദ്ദേഹത്തിന്റെ പേർ നീലകണ്ഠനെന്നു് അറിയാൻ ഇടവരുന്നതു്. മററു വിവരങ്ങളെപ്പററി ഒരറിവും ലഭിക്കുന്നില്ല. താഴെക്കാണുന്നതു ഗ്രന്ഥാരംഭത്തിലുള്ള പദ്യങ്ങളാണ്:

''വിഷ്ണ്വഗ്ന്യാദിശിവസ്കന്ദവിഘ്നശാസ്തൃഹരാച്യുതാൻ
നത്വാ തൽപൂജനാദീനി ലിഖ്യന്തേ ചാത്ര ലേശതഃ.

മഹദ്ഗ്രന്ഥാർത്ഥവിസ്താരധാരണാക്ഷമചേതസാം
അജ്ഞാനാമുപകാരായ ജ്ഞാനിനാം ലാഘവായ ച

ജ്ഞാതാവിസ്മരണാർത്ഥം യൽ സ്മര്യന്തേ ലേശതഃ ക്രിയാഃ
ക്രിയാലേശസ്മൃതിർന്നാമ സുസിദ്ധിർലിഖ്യതേ കൃതിഃ.''

ഇതിൽ ആകെ പന്ത്രണ്ടു പടലങ്ങളാം അടങ്ങിയിരിക്കുന്നു. അവ ഓരോന്നിലേയും വിഷയമെന്തെന്നു് അധോനിർദ്ദിഷ്ടങ്ങളായ ശ്ലോകങ്ങളിൽനിന്നു വിശദമാകുന്നു:

''ബീജാംകുരാണി ശുദ്ധിശ്ച വേശ്മനഃ സ്ഥാനബിംബയോഃ
നിഷ്കൃതിഃ സ്നപനം പൂജാ ബലിശ്ചോത്സവ ഏവ ച

തീർത്ഥയാത്രേതി കർമ്മാണി ലിഖിതാനി സമാസതഃ
വിഷ്ണ്വാദീനാം തു സപ്താനാം തത്തച്ഛാസ്ത്രോദിതാനി വൈ.''

**സ്മാർത്തവൈതാനികപ്രായശ്ചിത്തം, മാന്ധാതാവു്:**—വിതാനാഗ്നിസംബന്ധമായുള്ള പ്രായശ്ചിത്തങ്ങളെ വിവരിക്കുന്ന ഒരു ഗ്രന്ഥമാണ് സ്മാർത്തവൈതാനികപ്രായശ്ചിത്തം. ഈ ഗ്രന്ഥത്തിന്റെ പ്രണേതാവു 'ശിശുഗ്ഗ്രാമേ ദ്വിജേന്ദ്രാലയേ' അതായതു ചെറുകര വൈദികഗൃഹത്തിൽ ജനിച്ച മാന്ധാതാവെന്ന നമ്പൂരിയാണെന്നു് അദ്ദേഹംതന്നെ പ്രഖ്യാപനംചെയ്യുന്നുണ്ടു്. കാലമേതെന്നു് അറിയുന്നില്ല. താഴെക്കാണുന്ന പദ്യങ്ങളാം പ്രകൃതത്തിൽ സ്മരണീയങ്ങളാകുന്നു:

"വന്ദേ ഗജേന്ദ്രവദനം ച സരസ്വതീം ച
വ്യാസം ഗുരും ശിവകരേശ്വരദക്ഷിണേശൌ
രാമത്രിവിക്രമമഹേശ്വരവാസുദേവ-
നാരായണാക്ക്ഗുഹ പത്മജദേശികേന്ദ്രാൻ.

കശ്ചിൽ കാശ്യപഗോത്രസംഭവശിശുല്ലാണദചിജേന്ദ്രാലയേ
സംജാതോ മതിമാംസ്ത്രിവിക്രമഗുരോശ്ശുശ്രൂഷയാ ശിക്ഷിതം
ബാലോ ബാലഹിതായ പദ്യനികരൈഃ സ്മാർത്തം ച വൈതാനികം
പ്രായശ്ചിത്തമനേകവൃത്തസുഗമം മാന്ധാതൃശർമ്മാകരോൽ.

കൌഷീതകാചാര്യമഥൈതരേയം
ബൌധായനാദീംശ്ച മുനീൻ പ്രണമ്യ
തൽപ്രോക്തഗൃഹ്യോദിതകർമ്മനാശ-
സന്ധാനമദ്യ പ്രവദാമി പദ്യൈഃ"

ഈ പദ്യങ്ങളിൽനിന്നു് ആചാര്യൻ രാമൻ, ത്രിവിക്രമൻ, മഹേശ്വരൻ, വാസുദേവൻ തുടങ്ങി പല ഗുരുക്കന്മാരുണ്ടായിരുന്നതായും അദ്ദേഹം ക്രിയാഭാഗം അഭ്യസിച്ചതു ത്രിവിക്രമനിൽനിന്നാണെന്നും ഈ ത്രിവിക്രമൻ പ്രയോഗമഞ്ജരിക്കു പ്രദ്യോതം എന്ന വ്യാഖ്യാനം രചിച്ച ആചാര്യനാണെന്നും വെളിവാകുന്നു. ആശ്വലായനഗൃഹ്യപ്രയോഗദർപ്പണകാരനായ രാമശർമ്മാവും ആശ്വലായനഗൃഹ്യപ്രയോഗവൃത്തി രചിച്ച ദാമോദരന്റെ പിതാവായ വാസുദേവനുമാണു് ഇവിടെ സ്മൃതന്മാരായിരിക്കുന്നതെങ്കിൽ ദാമോദരനും ഈ ചെറുക്കവൈദികനും സമകാലികന്മാരെന്നു വന്നുകൂടുന്നു. ആരംഭത്തിലും അവസാനത്തിലും ദക്ഷിണാമൂർത്തിയുടെ വന്ദനമുണ്ടു്. ദക്ഷിണാമൂർത്തി ചൊവ്വരഗ്രാമക്കാരുടെ പരദേവതയാണു്.

**സ്മാർത്തപ്രായശ്ചിത്തസങ്ഗ്രഹം:**—ഇതും ഒരു കേരളീയ ഗ്രന്ഥമാണു്. പ്രണേതാവാരെന്നു നിശ്ചയമില്ല.

'ഗുരുപാദാംബുജദ്വന്ദ്വം നമസ്കാര്യം കൃതം മയാ
നത്വാ വിലിഖ്യതേഽസ്മാഭിഃ പ്രായശ്ചിത്തസ്യ സങ്ഗ്രഹം'

എന്നാണു് പ്രതിജ്ഞാപദ്യം. സങ്ഗ്രഹമെന്നാണു് ഗ്രന്ഥസംജ്ഞ എങ്കിലും വിഷയം വിസ്തരിച്ചു പ്രതിപാദിതമായിരിക്കുന്നു.

"യാ സോദരീസോദരയോഃ സ്ത്രീപുംസാ തനയാ യയോഃ
ഉദ്വാഹേന മിഥോ യോഗഃ കേരളാദിഷു ദൃശ്യതേ.
വരകൂടസ്ഥയോര്യാവൽ സംബന്ധസ്സ തഥൈവ ചേൽ
കന്യാകൂടസ്ഥയോസ്സാ നോദ്വാഹ്യതേ കേരളേഷ്വപിയം."

എന്നിങ്ങനെ ഗ്രന്ഥകാരൻ ചില കേരളീയാചാരങ്ങളെ സ്മരിക്കുന്നുണ്ടു്.

**തൃക്കണ്ടിയൂർ അച്യുതപ്പിഷാരടി,** ജീവചരിത്രം:—അച്യുതപ്പിഷാരടി മലബാർജില്ലയിൽ തിരൂർ തീവണ്ടിസ്റ്റേഷനിൽനിന്നു തെ

കപടിഞ്ഞാറു രണ്ടുമൈൽ അകലെയുള്ള തൃക്കണ്ടിയൂർ പിഷാരത്തിൽ ജനിച്ചു. ആ ഗൃഹം പല ശതകങ്ങളായി വിദ്വാന്മാർക്കു കീർത്തിപ്പെട്ടിരുന്നു. ഉദ്ദണ്ഡശാസ്ത്രികളുടെ സമകാലികനായ നാണപ്പ (നാരായണപ്പിഷാരടി) എന്ന വൈയാകരണൻ അച്യുതപ്പിഷാരടിയുടെ പൂർവ്വന്മാരിൽ അന്യതമനായിരുന്നു എന്നു് ഇരുപതാം അധ്യായത്തിൽ നിർദ്ദേശിച്ചിട്ടുണ്ടല്ലോ. അച്യുതപ്പിഷാരടിയുടെ ജനനം കൊല്ലം 720-ാമാണ്ടിടയ്ക്കായിരുന്നു. അദ്ദേഹം ജ്യോതിഷത്തിലും വ്യാകരണത്തിലും അന്യാദൃശമായ വൈദുഷ്യം സമ്പാദിക്കുകയും ആ ശാസ്ത്രങ്ങൾക്കുപുറമേ വൈദ്യത്തിലും അലങ്കാരത്തിലുംകൂടി നിഷ്ണാതനാകുകയും ചെയ്തു. മഹാകവിയും ധന്യനായ മേല്പ്പുത്തൂർ നാരായണഭട്ടതിരിയുടെ ശബ്ദശാസ്ത്രഗുരുവായിത്തീരുവാനുള്ള ഭാഗ്യം അദ്ദേഹത്തിനാണു് സിദ്ധിച്ചതു്.

"മീമാംസാദി സ്വതാതാന്നിഗമമവികലം
മാധവാചാര്യവര്യാ-
ത്തർക്കം ദാമോദരാര്യാദപി പദപദവീ-
മച്യുതാഖ്യാദ്ബുധേന്ദ്രാൽ
തേഷാം കാരുണ്യയോഗാൽ കിമപി ച കവിതാ-
മാപ്നുവം, കർമ്മ മേ തദ്
ഭൂയാൽ കൃഷ്ണാർപ്പണം മേ ഭവതു ച സതതം
ധീരഘോരേഃ കഥായാം"

എന്നു പ്രക്രിയാസർവ്വസ്വത്തിൽ ഭട്ടതിരി ആ വിവരം പ്രസ്താവിച്ചിട്ടുണ്ടു്. ബുധേന്ദ്രാൽ എന്ന പദംകൊണ്ടു് അദ്ദേഹം വിശേഷിപ്പിക്കുന്നതു പിഷാരടിയെ ആകുന്നു എന്നുള്ളതു നാം മറക്കരുതു്. ജ്യോതിഷത്തിൽ പിഷാരടിക്കു സമകാലികന്മാർ നല്കിയിരുന്ന സ്ഥാനം എന്താണെന്നു വാസുദേവകൃതമായ ഭ്രമരസന്ദേശത്തിലെ അധോലിഖിതമായ പദ്യത്തിൽനിന്നു വിശദമാകുന്നു:

"തസ്മാൽ പ്രത്യക് പ്രഹിതനയനഃ കണ്ഡഗേഹാധിനാഥം
സർവ്വജ്ഞം തം പ്രണമ ഗിരിശം ഭക്തിമാനച്യുതം ച;
ഏകസ്താവദ്വഹതി ശിരസി ജ്യോതിഷാമേകമിന്ദും,
ജ്യോതിശ്ചക്രം നിഖിലമപരോ ധാരയത്യന്തരംഗേ."

ഈ പദ്യത്തിൽ കവി തൃക്കണ്ടിയൂരിലെ ശിവനെപ്പോലെ അച്യുതപ്പിഷാരടിയും സർവ്വജ്ഞനാണെന്നും ശിവൻ ജ്യോതിസ്സുകളിൽ ഏകനായ ചന്ദ്രനെമാത്രം ശിരസ്സിൽ ധരിക്കവേ പിഷാരടി തന്റെ മനസ്സിൽ ജ്യോതിശ്ചക്രത്തെ മുഴുവൻ ധരിക്കുന്നു എന്നും അദ്ദേഹത്തിന്റെ വിവിധശാസ്ത്രപാണ്ഡിത്യത്തെയും പ്രത്യേകിച്ചു ജ്യോതിശ്ശാസ്ത്രപാരംഗതത്വത്തെയും പരാമർശിച്ചു പ്രശംസിക്കുന്നു. പിഷാരടിയുടെ ജ്യോതിർവിഷയകമായ ശിഷ്യസമ്പത്തു സുപ്രസിദ്ധമാണു്. കൊല്ലം പത്താം ശതകത്തിന്റെ

ഉത്തരാർദ്ധത്തിൽ ജീവിച്ചിരുന്ന പത്തനംതിട്ട ചെറുകോൽ നെടുമ്പയിൽ കൊച്ചുകൃഷ്ണനാശാൻ എന്ന ദൈവജ്ഞൻ ആറന്മുളവിലാസം ഹംസപ്പാട്ട് എന്ന ഗ്രന്ഥത്തിൽ ആ ശിഷ്യപ്രശിഷ്യപരമ്പരയെ താഴെ കാണുന്ന വിധത്തിൽ വിവരിക്കുന്നു:

''രാമനെന്നെല്ലാടവും വിശ്രുതനായിട്ടുമി-
രാമനാമാശാസിതാവെന്നുള്ള കീർത്തിയോടും
ഗുരുദൈവജ്ഞന്മാർക്കും ഗുരുഭൂതനാമെൻെറ
ഗുരുവാം പിതാവിൻെറ ചരണാംബുജം വന്ദേ.

ഗുരുവിൻഗുരു വ്യാഘ്രമുഖമന്ദിരവാസി
ഗുരുകാരുണ്യശാലിതന്നെയും വണങ്ങുന്നേൻ.

തൽഗുരുഭൂതനായിട്ടെത്രയും മനീഷിയായ്
ഏൽഗതഭാവജ്ഞനായ് ഗണിതതത്വജ്ഞനായ്
താഴാത കീർത്തിയോടും നാവായിക്കുളത്തുള്ളോ-
രാഴാതിപ്രവരനാം ഗുരുവെ വന്ദിക്കുന്നേൻ.

ആയവൻതൻെറ ഗുരുഭൂതനായുള്ള ദേഹ-
മായതമതികളാൽ പൂജിതനായുള്ളവൻ
കോലത്തുനാട്ടു തൃപ്പാണിക്കരെപ്പൊതുവാള-
ക്കാലത്തെഗ്ഗുരുവരന്മാരിൽവച്ചഗ്രേസരൻ,
എന്നുടെ ഗുരുവിൻെറ ഗുരുവിൻ ഗുരുഭൂതൻ
തന്നുടെ ഗുരുവാകും തൽപദം വണങ്ങുന്നേൻ.

പൊതുവാളിൻെറ ഗുരുവച്യുതപ്പിഷാരടി-
യതിമാനുഷനാവൻ സകലവിദ്യാത്മകൻ,
അൻപത്തിമൂന്നു വയസ്സിരട്ടിയിരുന്നുള്ള
മേല്പുത്തൂർപട്ടേരിക്കും ഗുരുവായിരുന്നവൻ
തന്നുടെ പാദപത്മയുഗളം വിശേഷിച്ചു-
മെന്നുടെ മനക്കാമ്പിൽസ്സന്തതം നിനയ്ക്കുന്നേൻ.''

ഈ വരികളിൽനിന്നു് അച്യുതപ്പിഷാരടിയുടെ ശിഷ്യൻ കോലത്തുനാട്ടു തൃപ്പാണിക്കരെ പൊതുവാളും അദ്ദേഹത്തിൻെറ ശിഷ്യൻ ചിറയിൻകീഴ് താലൂക്കിൽ നാവായിക്കുളത്തു് ആഴാതി(കരുക്കാം)യും, അദ്ദേഹത്തിൻെറ ശിഷ്യൻ മാവേലിക്കരെ ചെറിയനാട്ടു പുലിമുഖത്തു പോററിയും ആയിരുന്നു എന്നു നാം അറിയുന്നു. പുലിമുഖത്തു പോററിയുടെ കാലം 861മുതൽ 933വരെയായിരുന്നു എന്നു് അഭിജ്ഞന്മാർ പറഞ്ഞുകേട്ടിട്ടുണ്ട്. കൊച്ചുകൃഷ്ണനാശാൻെറ പിതാവും ഗുരുവുമായ രാമനാശാൻ പോററിയുടെ ശിഷ്യനായിരുന്നു. കൊച്ചുകൃഷ്ണനാശാൻെറ ശിഷ്യൻ ആറന്മുള മങ്ങലശ്ശേരി ദക്ഷിണാമൂർത്തി മൂത്തതു്, മൂത്തതിൻെറ ശിഷ്യൻ

മാന്നാർ നാലേക്കാട്ടിൽ ബാലരാമൻപിള്ള, സംപ്രതിപ്പിള്ള, അദ്ദേഹത്തിൻെറ ശിഷ്യൻ കിളിമാനൂർ വിദ്വാൻ ചെറുണ്ണി കോയിത്തമ്പുരാൻ, എന്നിങ്ങനെ ആ ഛാത്രപരമ്പര പിന്നെയും തുടൻപോകുന്നു. ഈ വ്യതിയാനം നില്ക്കട്ടെ.

മേല്പുത്തൂരിന്നു പിഷാരടിയുടെ പേരിൽ അനിർവ്വചനീയമായ ഭക്തിപാരവശ്യം ഉണ്ടായിരുന്നു. പ്രക്രിയാസർവ്വസ്വത്തിൻെറ അവസാനത്തിൽ അദ്ദേഹം തൻെറ വ്യാകരണാചാര്യനെ

"അയമച്യുതഗുരുകൃപയാ പാണിനികാത്യായനാദികാരുണ്യാൽ
യത്നഃ ഫലപ്രസൂഃ സ്യാൽ കൃതരാഗരസോദ്യശബ്ദമാർഗ്ഗജുഷാം."

എന്ന പദ്യത്തിൽ സബഹുമാനം വീണ്ടും സ്മരിക്കുന്നു. അച്യുതപ്പിഷാരടിയുടെ വാതരോഗം തപശ്ശക്തികൊണ്ടു സ്വദേഹത്തിൽ സംക്രമിപ്പിച്ചു് അതിൻെറ ശമനത്തിനായാണു് ഭട്ടതിരി ഗുരുവായൂരിൽ പോയി നാരായണീയമെന്ന സ്തോത്രരത്നം രചിച്ചു ശ്രീകൃഷ്ണസ്വാമിയെ ഭജിച്ചതെന്നു് ഐതിഹ്യമുണ്ടു്. പിഷാരടി 796-ൽ മരിച്ചു. ഭട്ടതിരി തത്സംബന്ധമായുണ്ടാക്കിയ ചരമശ്ലോകമാണു് താഴെച്ചേർക്കുന്നതു്:

"ഹേ! ശബ്ദാഗമ! നിർദ്ദയം വിബുധതാലൂണ്ടൈർന്നിപീഡിഷ്യസേ;
ധാർഷ്ട്യൈകപ്രവണാസി വൈദ്യസരണേ! നഷ്ടോ ഹ്യലങ്കാര! ഭോഃ;
ഹാന്ത! ജ്യോതിഷതന്ത്ര! പര്യവസിതാ തിഥ്യൃക്ഷയോസ്തേ കഥാ;
വിദ്യാത്മാ സ്വരസപ്പുദദു ഭവതാമാധാരഭൂരച്യുതഃ."

'വിദ്യാത്മാ സ്വരസപ്പുൽ' എന്നതു കലിദിനവാക്യമാണു്.

കൃതികൾ:—അച്യുതപ്പിഷാരടിയുടെ കൃതികളായി ജ്യോതിഷത്തിൽ (1) ഗോളദീപിക (2) ഉപരാഗക്രിയാക്രമം (3) കരണോത്തമം (4) ജാതകാഭരണം (5) ഹോരാസാരോച്ചയം (6) ഹോരാസാരോച്ചയത്തിൻെറ പരിഭാഷ (7) വേണ്വാരോഹത്തിൻെറ പരിഭാഷ എന്നീ ഗ്രന്ഥങ്ങളും വ്യാകരണത്തിൽ പ്രവേശകവും കണ്ടുകിട്ടീട്ടുണ്ടു്. ഇവകൂടാതെ ദൃഗ്ഗണിതസംബന്ധമായി സ്ഫുടനിർണ്ണയം എന്നൊരു പ്രമാണീഭൂതമായ ഗ്രന്ഥംകൂടിയുണ്ടു്. അതിനു സ്ഫുടനിർണ്ണയവിവൃതി എന്നൊരു വ്യാഖ്യാനവും കണ്ടിട്ടുണ്ടു്. ചില ഗ്രന്ഥങ്ങളെപ്പററിമാത്രം ഇവിടെ ഉപന്യസിക്കാം. ഹോരാസാരോച്ചയപരിഭാഷയെക്കുറിച്ചു മറെറാരധ്യായത്തിൽ പ്രസ്താവിക്കും.

**ഗോളദീപിക:**—ഗീതിവൃത്തത്തിൽ മുന്നൂറു ശ്ലോകങ്ങൾകൊണ്ടു നിബന്ധിച്ചിരിക്കുന്ന ഗോളദീപിക ഗണിതവിഷയത്തിൽ പ്രമാണതയാ അംഗീകരിക്കേണ്ടുന്ന ഒരു വിശിഷ്ടഗ്രന്ഥമാകുന്നു. ഇതു കേളല്ലൂർ ചോമാതിരിയുടെ ഗോളദീപികയിൽനിന്നു ഭിന്നമാണെന്നു പറയേണ്ടതില്ലല്ലോ.

''വിഘ്നേശം വാഗ്ദേവീം ഗുരും ദിനേശാദികാൻ ഗ്രഹാൻ നത്വാ
വക്ഷ്യേ ഭഗോളമസ്യൈ ക്ഷോണീമാനാദികഞ്ച ലഘുമതയേ.
അധഉൗദ്ധ്വയാമ്യസൗമ്യഗമിഹ വൃത്തം ദക്ഷിണോത്തരാഖ്യം സ്യാൽ;
അതഉൗദ്ധ്വാദ്യാം ഘടികമക്ഷാഗ്രേ സൗമ്യയാമ്യയോർല്ലഗ്നം''

എന്നിങ്ങനെ ഗ്രന്ഥം ആരംഭിക്കുന്നു.

''ഇത്യുദിതാ സംക്ഷേപാദസ്മാഭിർഗ്ഗോളദീപികാ; യ ഇമാം
പുരുഷഃ പഠേൽ സ ലോകേ ഗോളവിദാം ഗണ്യതേ നൃണാം മധ്യേ''

എന്നതാണ് ഒടുവിലത്തെ ശ്ലോകം.

**ഉപരാഗക്രിയാക്രമം:**—ഈ ഗ്രന്ഥത്തെ ക്രിയാക്രമം എന്നും പറയാറുണ്ട്. ഇതിൽ ഗ്രഹസ്ഫുടഗണനവും ഛായാദിഗ്രഹണവും മററുമാണ് പ്രതിപാദ്യം. നാലധ്യായങ്ങൾകൊണ്ടു ഗ്രന്ഥം സംപൂർണ്ണമാകുന്നു. ചില ശ്ലോകങ്ങൾ ചുവടേ പകർത്തുന്നു:

''ഗുരൂണാം ചരണാംഭോജപരാഗപരമാണവഃ
മനോമുകുരമസ്മാകം പുനീയുരനുവാസരം.
മാർത്താണ്ഡാഖ്യം പരം ജ്യോതിർന്നത്വാസ്മാഭിർവ്വിലിഖ്യതേ,
ഹിതായ മന്ദബുദ്ധീനാമുപരാഗക്രിയാക്രമഃ.''
''പ്രോക്തഃ പ്രവയസോ ധ്യാനാജ്ജേഷ്ഠദേവസ്യ സദ്ഗുരോഃ
വിച്യുതാശയദോഷേണേത്യച്യുതേനാ ക്രിയാക്രമഃ.''

എന്നതാണ് ഒടുവിലത്തെ ശ്ലോകം. അതിലെ കലിദിനസൂചകമായ പ്രഥമപാദത്തിൽനിന്നു പ്രസ്തുതഗ്രന്ഥത്തിന്റെ നിർമ്മിതി കൊല്ലം 768-ലാണെന്നു നിർണ്ണയിക്കാം. പിഷാരടിയുടെ ജ്യോതിശ്ശാസ്ത്രഗുരു ജ്യേഷ്ഠദേവൻ എന്നൊരാളായിരുന്നു എന്നും 'ക്രിയാക്രമ'ത്തിന്റെ ആവിർഭാവകാലത്തു് അദ്ദേഹം വയോധികനായിരുന്നു എന്നുംകൂടി ഈ ശ്ലോകത്തിൽനിന്നു നാം ധരിക്കുന്നു.

**കരണോത്തമം:**—ഇതു ദൃക്‌സമ്പ്രദായത്തിൽ പിഷാരടി രചിച്ചിട്ടുള്ള ഒരു ഗണിതഗ്രന്ഥമാകുന്നു. അതുകൊണ്ടു പഞ്ചബോധക്രിയാക്രമത്തിൽനിന്നു് ഇതിലെ പ്രതിപാദനരീതി ഭിന്നമായിരിക്കുന്നു. 'ഗുരൂണാം ചരണാംഭോജ' ഇത്യാദി ശ്ലോകംകൊണ്ടുതന്നെയാണ് കരണോത്തമവും ആരംഭിക്കുന്നതു്. അഞ്ചധ്യായങ്ങളിലായി നൂററിഒൻപതു ശ്ലോകങ്ങളുണ്ട്. ഗ്രന്ഥകാരൻ ഈ കൃതിയിൽ തന്റെ കവിതാപാടവത്തേയും വ്യാകരണപാണ്ഡിത്യത്തേയും പ്രകടീകരിച്ചിരിക്കുന്നു. അദ്ദേഹംതന്നെ പ്രസ്തുതഗ്രന്ഥത്തിനു് ഒരു വിവരണവും നിർമ്മിച്ചിട്ടുണ്ട്. മൂന്നു ശ്ലോകങ്ങൾ ഉദ്ധരിക്കാം:

''പ്രണിപത്യ പരം ജ്യോതിർഗ്ഗണപത്യപരാഭിധം
ഗുരൂണോക്തമവിസ്മൃത്യൈ കരണോത്തമയാമ്യഹം.''

"ഏതൈര്യുക്തിവിദാമിത്ഥം പദൈരുരുപശതൈഃ കൃതം
കരണോത്തമനാമൈതച്ചിരമാസ്താം മഹീതലേ."

"വൈഷ്ണവേനാച്യുതാഖ്യേന പ്രണീതം വിവൃതം കൃതം
കരണോത്തമമാലോക്യ പരിതുഷ്യന്തു സൂരയഃ."

ഇതിന്നു് ഏതോ ഒരു നമ്പൂരിയുടെ ഭാഷാവ്യാഖ്യാനവുമുണ്ടു്.

**ജാതകാഭരണം:**—'ഗുരൂണാം ചരണാംഭോജ' ഇത്യാദി വന്ദനാ ശ്ലോകം ഈ ഗ്രന്ഥത്തിലും കാണുന്നതുകൊണ്ടു് ഇതും പിഷാരടിയുടെ കൃതികളിൽ ഒന്നാണെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. ആകെ എട്ടദ്ധ്യായങ്ങളുണ്ടു്. വരാഹമിഹിരൻെറ ഹോര, വടശ്ശേരിയുടെ ജാതകപദ്ധതി മുതലായി പ്രമാണീഭൂതങ്ങളായ പല പ്രശ്നശാസ്ത്രനിബന്ധങ്ങൾ പരിശോധിച്ചാണു് പ്രസ്തുതകൃതി രചിച്ചിട്ടുള്ളതെന്നു ഗ്രന്ഥകാരൻ പറയുന്നു.

"അര്‍ത്ഥാര്‍ജ്ജനേ സഹായഃ പുരുഷാണാമാപദര്‍ണ്ണവേ പോതഃ
യാത്രാസമയേ മന്ത്രീ ജാതകമപഹായ നാസ്ത്യപരഃ."

എന്ന പദ്യം ജാതകാഭരണത്തിലുള്ളതാണു്.

**ഹോരാസാരോച്ചയം:**—ഹോരാസാരോച്ചയം ശ്രീപതിപദ്ധതിയുടെ സംക്ഷേപമാണു്. ആകെ ഏഴദ്ധ്യായങ്ങൾ അടങ്ങിട്ടുണ്ടു്.

"ഭക്ത്യാ ഗുരൂണാം ചരണാരവിന്ദം
നത്വാച്യുതോ ദൈവവിദാം ഹിതായ
സാരോച്ചയം ശ്രീപതിനിര്‍മ്മിതസ്യ
ഹോരാര്‍ത്ഥതന്ത്രസ്യ വദാമ്യശേഷം"

എന്ന പ്രഥമശ്ലോകത്തിൽത്തന്നെ ആചാര്യൻ തൻെറ നാമധേയം ഘടിപ്പിച്ചിട്ടുണ്ടു്.

**പ്രവേശകം:**—വ്യാകരണശാസ്ത്രം പഠിക്കുവാൻ ആഗ്രഹമുള്ളവക്കു് അത്യന്തം പ്രയോജകീഭവിക്കുന്ന ഒരു ഗ്രന്ഥമാണു് പ്രവേശകം. സംക്ഷിപ്തമാണെങ്കിലും ആ ശാസ്ത്രത്തിൽ അന്തർഭൂതങ്ങളായ സകല വിഷയങ്ങളെപ്പററിയും അച്യുതപ്പിഷാരടി ഇതിൽ പ്രതിപാദിച്ചിട്ടുണ്ടു്. ഉദാഹരണങ്ങളായി തൻെറ സഹൃദയത്വത്തിനും കവിത്വത്തിനും പ്രത്യക്ഷലക്ഷ്യങ്ങളായ പല ശ്ലോകങ്ങളും ചേർത്തിട്ടുമുണ്ടു്. പിഷാരടിക്കു് ആശ്രയമായിക്കാണുന്നതു മഹാഭാഷ്യത്തിനും കാശികാവൃത്തിക്കും പുറമേ രാമചന്ദ്രൻെറ പ്രക്രിയാകൗമുദി ആകുന്നു. രൂപാവതാരത്തിനു് എന്നപോലെ പിഷാരടിയുടെ കാലത്തു പ്രക്രിയാകൗമുദിക്കും കേരളത്തിൽ ഗണനീയമായ പ്രചാരമുണ്ടായിരുന്നു. ഗ്രന്ഥം ആരംഭിക്കുന്നതുതന്നെ

"അശേഷാഗമതാൽപര്യകൈരവോദ്ബോധചന്ദ്രികാം
ഉപാസ്മഹേ ജഞാനമുദ്രാം രാമചന്ദ്രകരോദിതാം"

എന്ന ശ്ലോകംകൊണ്ടാണ്. ഇവിടെ ആചാര്യന് പ്രക്രിയാകൗമുദീകാരനോട്ടുള്ള വിവക്ഷയുണ്ട്. രാമൻ എന്നൊരു ഗുരു പിഷാരടിയ്ക്കുണ്ടായിരുന്നില്ല. പ്രക്രിയാകൗമുദീകാരനായ രാമചന്ദ്രൻ എന്ന ആന്ധ്രദേശപണ്ഡിതൻ ക്രി. പി. പതിനാലാംശതകത്തിന്റെ ഉത്തരാർദ്ധത്തിൽ ജീവിച്ചിരുന്നു. പിഷാരടി വെട്ടത്തുനാട്ടു രവിവർമ്മത്തമ്പുരാന്റെ ആശ്രിതനായിരുന്നു എന്നുള്ളതിനു ലക്ഷ്യമായ 'ലക്ഷ്യാ പ്രകാശവിഷയം' എന്ന പ്രവേശകാന്തർഗ്ഗതമായ പദ്യം മുൻപു് ഉദ്ധരിച്ചിട്ടുണ്ടല്ലോ. പ്രവേശകം മേല്പുത്തൂർ ഭട്ടതിരിയെ പഠിപ്പിക്കുന്നതിലേക്കുവേണ്ടി ഉണ്ടാക്കിയതാണെന്നുള്ള ഐതിഹ്യം അനാസ്പദമാകുന്നു. ഗ്രന്ഥനിർമ്മിതിയുടെ ഉദ്ദേശം എന്തെന്നു് ആചാര്യൻതന്നെ വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്:

''പ്രവേശകസ്സംസ്ക്രിയതേ ശബ്ദശാസ്ത്രപ്രവേശകഃ
സുഗമോയമുള്ളമാർഗ്ഗോ ബാലാനാം മന്ദചേതസാം.

പ്രവേശകേന ജാനന്തി ശബ്ദാൻ വ്യാകരണാക്ഷമാഃ
ഇക്ഷും ഖാദന്തി നാദന്താ രസം ശർക്കരയാ വിദുഃ.

ദർപ്പണേ പണമാത്രേണ ദന്തീ പ്രതിഫലേദ്യഥാ
തഥാല്പേപി പ്രകരണേ മഹദ്വ്യാകരണം സ്മരേൽ''

പല്ലില്ലാത്തവർ കരിമ്പു കടിച്ചുചവയ്ക്കുവാൻ നിർവ്വാഹമില്ലെങ്കിലും അവർ ശർക്കരകൊണ്ടു് ഇക്ഷുരസത്തെ അറിയുന്നതുപോലെ പാണിനീയാധ്യയനത്തിനു് അശക്തന്മാരായിട്ടുള്ളവർ പ്രവേശകംകൊണ്ടു ശബ്ദങ്ങളുടെ ജ്ഞാനമുണ്ടാകുമെന്നും ചെറിയ ദർപ്പണത്തിൽ ആനയെന്നപോലെ ഈ സംഗ്രഹഗ്രന്ഥത്തിലും മഹത്തായ വ്യാകരണശാസ്ത്രം പ്രതിഫലിക്കുമെന്നുമാണ് അദ്ദേഹം പ്രതിപാദിക്കുന്നതു്. പ്രവേശകം മുഴുവൻ 600 ശ്ലോകങ്ങളിൽ വിരചിതമാകയാൽ അധ്യേതാക്കന്മാർക്കു് ഓർമ്മയിൽ വയ്ക്കുവാൻ വളരെ സൗകര്യമുണ്ടു്. പിഷാരടിയുടെ കാവ്യശൈലി പ്രദർശിപ്പിക്കുവാൻ ചില ശ്ലോകങ്ങളും അടയിൽ പകർത്തുന്നു:

''ടിത് പീഠവദധസ്തിഷ്ഠേൽ കിന്മൂർദ്ധ്നി കിരീടവൽ
മിത് സ്യാദന്ത്യസ്വരാദൂർദ്ധ്വം ഫാലേ പുണ്ഡ്രവദാഗമഃ
സ്ഥാനേ ശത്രുവദാദേശശ്ചാത്രവൽ പ്രത്യയാഃ പരേ.''

''ആദ്യന്തൗ ടകിതൗ'' എന്നു പറയുന്നതിനോക്കാൾ ടിത് അടിയിൽ പീഠംപോലെയും കിത് മുകളിൽ കിരീടംപോലെയും സ്ഥിതിചെയ്യുന്നു എന്നും മറ്റും പറയുന്നതു സ്വാരസികമാണല്ലോ.

''ഭൃശായതേ വായുരയം ശബ്ദായന്തേ വലാഹകാഃ
ദുഃഖായന്തേ ഗൃഹേഷ്വാഢ്യാ ബാഷ്പായന്തേ വിയോഗിനഃ.''

''ഊരീകൃത്യ ജവം വൃക്ഷാംസ്തൃണീകൃത്യ സമീരണഃ
മേഘാൻ പടപടാകൃത്യ സാന്ദ്രീഭൂയ ച വാത്യയം.''

പ്രവേശകത്തിന്ന് ഒരു പഴയ ഭാഷാവ്യാഖ്യാനം കണ്ടിട്ടുണ്ട്. അതിനുപുറമേ ആറാപുറത്ത് ഇമ്പിച്ചൻഗുരുക്കൾ സ്വന്തപ്രകരണാന്തംവരെ സ്വയമായി ഒരു ഭാഷാവ്യാഖ്യാനം രചിച്ച് അതോടുകൂടി പ്രസ്തുതഗ്രന്ഥം ഇദംപ്രഥമമായി പ്രസിദ്ധീകരിച്ചു. പ്രസ്തുതഗ്രന്ഥത്തിനു ലഘുവിവൃതി എന്നു വിദശമായ ഒരു സംസ്കൃതവ്യാഖ്യാനം പി. എസ്. അനന്തനാരായണശാസ്ത്രികൾ നിർമ്മിക്കുകയും മൂലത്തോടു ചേർത്തു ഗോശ്രീസംസ്കൃതഗ്രന്ഥാവലിയുടെ ദ്വിതീയാങ്കമായി മുദ്രണം ചെയ്യുകയും ചെയ്തിട്ടുണ്ട്.

**ഒരൊററശ്ലോകം:—** അച്യുതപ്പിഷാരടിയോട് ഒരു വിദേശീയനായ പണ്ഡിതൻ അദ്ദേഹത്തിന്റെ ജാതിയേതെന്നു ചോദിച്ചപ്പോൾ

"ദേവബ്രാഹ്മണശുശ്രൂഷുസ്സാഹിത്യൈകപരായണാ
ഈദൃശീ വർത്തതേ ജാതിഃ കേരളേഷ്വിതരത്ര ന."

എന്നു് ആ മഹാശയൻ മറുപടി പറഞ്ഞതായി കേട്ടിട്ടുണ്ട്.

**കൊച്ചി രാമവർമ്മമഹാരാജാവ്:—** കൊല്ലം 740 കംഭം മുതൽ 776 മീനംവരെ കൊച്ചിരാജ്യം പരിപാലിച്ച കേശവരാമവർമ്മഹാരാജാവു പല പ്രകാരത്തിലും പ്രശംസാർഹനായ ഒരു പുണ്യപുരുഷനായിരുന്നു. ആ മഹാരാജാവിന്റെ മാതാവ് ഊരകത്തമ്മയെ വളരെക്കാലം ഭജിച്ചതിന്റെ ഫലമായാണ് അവിടത്തെ അവതാരമെന്നു ബാലകവി രാമവർമ്മവിലാസം നാടകത്തിൽ പ്രസ്താവിച്ചിരിക്കുന്നു. "തസ്യ താവന്മഹാരാജസ്യ ജനനീ, പ്രഥമാ വീരജനനീനാം, പുരാ ചിരമപത്യവാഞ്ഛയാ മലയപുരവാസിനീം ഭഗവതീം ഭവാനീമാരാധിതവതീ. ആരാധനപ്രസന്നാ ച സാ സ്വപ്നേ താമിത്ഥമന്വഗ്രഹീൽ.

ലോകപാലൈശ്ച സകലൈർല്ലോഭനീയക്രിയം സുതം
മൽപ്രസാദാന്മഹാഭാഗേ, ജനയസ്വ യശസ്വിനി"

എന്ന ഭാഗം നോക്കുക.

അവിടത്തെ സമരശൂരത, ഈശ്വരഭക്തി, തീർത്ഥാടനൗത്സുക്യം ഇവയെ അക്കാലത്തെ കവികൾ അത്യുജ്ജ്വലമായ ഭാഷയിൽ വർണ്ണിച്ചിരിക്കുന്നു. ആ തമ്പുരാന്റെ വകയായി 751 ധനു 12-ാംനു-യിലെ ഒരു ദാനശാസനം ചിദംബരം ക്ഷേത്രത്തിൽ ലിഖിതമായിട്ടുണ്ട്. 776 കന്നി 27-ാംനു- അവിടുന്നു തുലാപുരുഷദാനം നിർവഹിച്ചു. കാശിവരെ യാത്ര ചെയ്ത് അവിടെവെച്ചു തീപ്പെട്ടതിനാൽ കാശിക്കെഴുന്നള്ളിയ തമ്പുരാൻ എന്ന് അവിടുത്തെ വ്യവഹരിച്ചുവരുന്നു. മഴമംഗലത്തു നാരായണൻ നമ്പൂരിയുടെ രാജരത്നാവലീയം ചമ്പുവിലെ നായകൻ അവിടുന്നാണ്. മഴമംഗലത്തിനു പുറമേ ബാലകവി, മൂക്കോലയ്ക്കൽ നീലകണ്ഠൻനമ്പൂരി എന്നിവരും അവിടുത്തെ ആശ്രിതന്മാരായിരുന്നു. രാമവർമ്മമഹാരാജാവു 'രാസക്രീഡ' എന്ന മണിപ്രവാളകാവ്യത്തിന്റെ പ്രണേതാവും തമിഴിൽ

നിന്നു തിരുവള്ളുവരുടെ തിരുക്കുറൾ മലയാളത്തിലേക്കു തർജ്ജമ ചെയ്യിച്ച ഭാഷാപോഷകനുമായിരുന്നു എന്നു ഞാൻ അനുമാനിക്കുന്നു. ഈ തർജ്ജമയ്ക്കു—'തിരു(വള്ളുവ)വുള്ളപ്പയൻ' എന്നു പേർ കൊടുത്തുകാണുന്നു. ഇതു സമാപ്തമായതു കൊല്ലം 770 വൃശ്ചികം 28-ാംനു-യാണ്. പ്രസ്തുത ഗ്രന്ഥത്തിൻെറ ഒരു പ്രതിയേ കണ്ടുകിട്ടീട്ടുള്ളു. അതിൽ "വള്ളുവരിട്ട നൂറ്റുവഴികവിവ്യാഖ്യാനം മലയാണ്മയിൽ സംസ്കൃത........എഴുതിച്ചതു രാമവർമ്മകവിരാജൻ" എന്നു രേഖപ്പെടുത്തിക്കാണുന്നു.

രാമവർമ്മാവിനെപ്പററിയുള്ള ചില പ്രശസ്തികൾ:—രാജരത്നാവലീയം ചമ്പുവിലുള്ളവയാണ് അധോലിഖിതങ്ങളായ പദ്യങ്ങൾ:

"അക്കാലം ദേഹഭാജാം മിഴികളിലമൃത-
സ്യന്ദവും കോരിയുത്തു-
ത്തഗ്രേ നിധൂയ വൈരാകരതിമിരകുലം
പൂർണ്ണയോഗാഞ്ചിതാത്മാ
ദിക്കെപ്പേരും വെളുപ്പിച്ചഭിനവമഹസാ
മാടഭൂപാനുയാബ്ധേ
മുഖ്യേ പൂർവാദ്രിമൌലൌ തെളിവിലൊരു കുമാ
രേന്ദു പോന്നാവിരാസീൽ.

ക്ഷോണീമംഗല്യഭൂഷാമണി തദനു സഖേ!
കൌതുകംപൂണ്ടു ദാന-
ശ്രേണീമാപൂര്യ വിശേഷാത്തരമഹിമ തകും
ജന്മമോത്തും വിശേഷാൽ
നാനാലോകാഭിരാമം തിരുവുടൽ മധുരം
കണ്ടുമയ്യോ! തദാനീ-
മാനന്ദീ രാമനെന്നദ്ഭുതഗുണമഹിതം
നാമധേയം വ്യതാനീൽ.

കാണുന്നവക്കുളലബാലവിഹാരഭേദൈ-
രാനന്ദമേഷ വിതരൻ നഗരേ വളൎന്നാൻ
ചേണാൎന്ന ഭാസ്സുരകുലേ, മുരവൈരി വിശ്വ-
ത്രാണായ പണ്ടുടനയോധ്യയിലെന്നപോലെ.

ഓരോരോ ശസ്ത്രശാസ്ത്രപ്രഘനവുമപദാ-
നങ്ങളും മാനവാസ്ത്രും
വീരശ്രീയും പ്രഭാവപ്പെരുമയുമമിതാ-
നന്ദവും ദേഹഭാജാം
ആരോമൽക്കീർത്തിയും വിണ്ടലനരപതികൾ-
ക്കിണ്ടലും പാട്ടപാടേ
വാരം വാരം തദാനീം പുതുമയൊടു കുമാ-
രേണ സാകം പുലർന്നു.

സാമർത്ഥ്യാദയമാന്ന നാളിലതിവേലം വേദശാസ്ത്രാന്തര–
ശ്രീമല്ലക്ഷണകാവ്യനാടകകലാവിജ്ഞാനപാരീണധീഃ
ഓമൽപ്പൂമകരാംതൻവിലോചനാകലാമാലാമണിഞ്ഞൂഴിതൻ
ക്ഷേമത്തിന്നുദയപ്രഭാവമഹിമാ ശ്രീരാമവർമ്മാ ബഭൗ.

ശ്രീരാമം വീരലക്ഷ്മ്യാ ശിവശിവ വിജയം
വിക്രമംകൊണ്ടു പാരാ–
വാരം ഗാംഭീര്യവൃത്ത്യാ നവതനുസുഷമാ–
സമ്പദാ ശംബരാരിം
വാരാളും ദാനരീത്യാ വിബുധതരുവരം
പൂർണ്ണചന്ദ്രം പ്രസാദാൽ
മാരാരിം വൈദുഷീവിഭ്രമസരണികരാംകൊ–
ണ്ടേഷ ധീമാനജൈഷീൽ.

അക്കാലം പരിപാല്യ സാധു വസുധാചക്രം തുലോം നാരം മന്നം
തിക്കീട്ടുംപടി വീരകേരളനൃപാലേ നാകലോകം ഗതേ
അക്ഷീണോദയമാനവിക്രമനിധേഃ ശ്രീരാമവർമ്മന്നു തേ
വിഖ്യാതാസ്സചിവോത്തമാ വിദധിരേ രാജ്യാഭിഷേകം മുദാ.

കൃതാഭിഷേകസ്സ തു രാമവർമ്മാ
ക്ഷിതിം ചതുസ്സാഗരരത്നകാഞ്ചീം
യഥാവദാവിഷ്കൃതധർമ്മഭൂമാ
തതോശിഷദ്ഭാസവതുല്യധാമാ.''

രാമവർമ്മമഹാരാജാവിന്നു വീരകേരളവർമ്മാവെന്നും ഗോദവർമ്മാവെന്നുമുള്ള പേരുകളിൽ രണ്ടു് അനുജന്മാരുണ്ടായിരുന്നു. വീരകേരളവർമ്മാവു് 776–ൽ രാമവർമ്മമഹാരാജാവിന്റെ മരണാനന്തരം കിരീടധാരണം ചെയ്യുകയും 790–ൽ യശശ്ശരീരനാവുകയും ചെയ്തു. അദ്ദേഹമാണു് മേല്പുത്തൂർ ഭട്ടതിരിയുടെ പ്രശസ്തിക്കു പാത്രീഭവിച്ചിട്ടുള്ളതു്. ഗോദവർമ്മാവു രാമവർമ്മാവു മരിച്ചതിനുമേൽ ഏറെത്താമസിയാതെ രാമേശ്വരത്തുവെച്ചു് അന്തരിച്ചു. ഈ വസ്തുതകൾ ലക്ഷ്യം നീലകണ്ഠകവിയുടെ തെൻകൈലനാഥോദയം ചമ്പുവിലുണ്ടു്. താഴെ ഉദ്ധരിക്കുന്ന തദന്തർഗ്ഗതങ്ങളായ പദ്യങ്ങൾ നോക്കുക:

''തൽകാലേ ചതുരന്തഭൂമിവലയപ്രാകാശ്യഹേതോന്ന്യണാ–
മുദ്രികൈതസ്സകൃതൈസ്സരോരുഹഭുവാ സങ്കല്പിതസ്സാദരം
പ്രൗഢശ്രീരുദിയായ പുണ്യദിവസേ കശ്ചിൽ കുമാരാത്മനാ
മാടക്ഷ്മാപതിവംശരമ്യശിഖരേ മാണിക്യദീപാംകുരഃ.

കാന്തിം കാഞ്ചന മൂർത്തിധാരിമദനപ്രഖ്യാം പ്രവീരശ്രിയം
പ്രേന്ധാനാമപി ചിത്തവൃത്തിമതിഗംഭീരപ്രിയംഭാവുകാം

ക്ഷാന്തിം നിസ്തുഷവൈദുഷീഞ്ച നിതരാം ബിഭ്രന്നരേന്ദ്രാങ്ക-
സ്സാന്ദ്രാവിഷ്കൃതദിവ്യലക്ഷണപരീതാത്മാധ്യവാത്സീദസൗ.

സാമ്രാജ്യാധികൃതോ വയസ്യഭിനവേ ശ്രീരാമവർമ്മാഭിധോ
രാജേന്ദ്രസ്സഹ ഗോദവർമ്മസഹജേനാക്രമ്യ വർഗ്ഗം ദ്വിഷാം
കൃത്വാ ദാനവരം തുലാദ്യപുരുഷം വാരണാസീസന്നിധൗ
സംപ്രാപ്യശ്ശിവലോകമനുഗന്തജോപ്യാഗമ്യ രാമേശ്വരാൽ.''

രാമവർമ്മമഹാരാജാവിന്റെ തീർത്ഥാടനാഭിനിവേശം സുപ്രസിദ്ധമായിരുന്നു. അതിനൊപ്പാററിയും രാജരത്നാവലീയത്തിൽ

''വാർമെത്തും ക്ഷേത്രതീർത്ഥങ്ങളിലതിലതില-
തുന്തമുഖ്യേഷു ഗത്വാ
റോരെത്താതോരു സേവാം കലിതരുചി വള-
ർത്തേഷ നിഷ്കല്മഷാത്മാ
പൂരിച്ചെല്ലാടവും കാഞ്ചനമയമഴപെ-
യ്താശ്രു ഭൂലോകഭാജാം
ദാരിദ്ര്യച്ചൂടൊഴിച്ചാൻ നിഖിലമവനതും
പാർവ്വതീശപ്രസാദം''

എന്ന പദ്യത്തിൽ സൂചന കാണുന്നു. ''സ രാജാ തീർത്ഥാനുരാഗീതി പ്രസാദഭൂമിഃ'' എന്നും ''ന ജാനാസി കിമസ്യ............സേതുചിദംബര പ്രഭൃതിതീർത്ഥയാത്രാവൃത്താന്തം?'' എന്നും രാമവർമ്മവിലാസത്തിലും പ്രസ്താവനയുണ്ട്. അദ്ദേഹം അഞ്ചു വർഷകാലം ഒരു ഭിക്ഷുവിന്റെ വേഷത്തിൽ ഭാരതത്തിലെ പല പുണ്യക്ഷേത്രങ്ങളും സന്ദർശിച്ചതായി പോർത്തുഗീസുചരിത്രകാരന്മാരും പ്രസ്താവിക്കുന്നു.

**ബാലകവി:**—രാമവർമ്മമഹാരാജാവിന്റെ സദസ്യന്മാരുടെ പംക്തിയിൽ ചോളദേശത്തിലെ തൊണ്ടമണ്ഡലത്തിൽപ്പെട്ട മൂലാണ്ഡം ഗ്രാമത്തിലെ ബാലകവിക്കു പ്രധാനമായ ഒരു സ്ഥാനമുണ്ടായിരുന്നു. തന്റെ പുരസ്കർത്താവിന്റെ പ്രത്യേകമായ പ്രീതിക്കു പാത്രീഭവിച്ചിരുന്ന ആ കവി രത്നകേതൂദയമെന്നും രാമവർമ്മവിലാസമെന്നും രണ്ടു നാടകങ്ങൾ രചിച്ചിട്ടുണ്ട്. രണ്ടും അഞ്ചങ്കത്തിലുള്ള നാടകങ്ങളും തൃശ്ശിവപേരൂർ ശിവക്ഷേത്രത്തിലെ ഉത്സവത്തിന് അഭിനയിക്കുവാൻ നിർമ്മിച്ചവയുമാണെന്നു കാണുന്നു. മൂലാണ്ഡത്തിൽ സോമനാഥന്റെ പുത്രനായി യൗവനഭാരതി എന്നൊരു കവിശ്രേഷ്ഠനുണ്ടായിരുന്നു എന്നും അദ്ദേഹത്തിന്റെ പുത്രനായ മല്ലികാർജ്ജുനൻ ഛന്ദോഗനും കവിയുമായിരുന്നു എന്നും മല്ലികാർജ്ജുനസൂനുവായ കാളഹസ്തിയുടെ പുത്രനാണ് താനെന്നും കവി പ്രസ്താവിക്കുന്നു. രണ്ടു നാടകങ്ങളിലും കൃഷ്ണമനീഷിയെന്ന ഒരു പണ്ഡിതന്റെ ബഹുമതിക്കു താൻ പാത്രീഭവിച്ചതായും ഉപന്യസിക്കുന്നുണ്ട്. ''എന്നമുപശ്ലോകിതവാൻ കേരളഗുരുജ്ജിതാശേഷശേമുഷീവിശേഷഃ കൃഷ്ണമനീഷീ—

യോഭൂദ്ഭുവനഭാരതീകവിവരാച്ഛ്രീസോമനാഥാത്മജാ-
ച്ഛ്രദ്ധാഗസ്സ ഹി മല്ലികാർജ്ജുനകവിർധന്യഃ പിതാ യൽപിതുഃ
സോയം ബാലകവിസ്സുധാർദ്രകവിതാഭാക്കാളഹസ്ത്യാത്മജഃ
പ്രഖ്യാതോ ഭുവി കസ്യ നാ ശ്രുതിപഥം ശ്രേയോനിധിർഗ്ഗാഹതേ?''

എന്നതാണു് രത്നകേതൂദയത്തിലെ പദ്യം. ഈ കൃഷ്ണപണ്ഡിതനെ ''തസ്യൈവ മഹാരാജരാമവർമ്മണോ ഗുരുണാ, ശുനാസീരഗുരുയശോധുരന്ധരകപാണ്ഡിതീകേന പ്രതിവാദിമദഗദോല്ലംഘനരാഘവവൈദുഷീപ്രകാശദർശിതോപദേശകൗശലേന സകലവിദ്യാനിഷ്ണാതേന'' എന്നു് ആ നാടകത്തിലും ''പുരൈവ തസ്യൈവ ഗുരുണാ രാജ്ഞഃ, ശുനാസീര.... പാണ്ഡിതീകേന, പ്രതിവാദിമദഗദോല്ലംഘനാഗദങ്കാരേണ കേരളമണ്ഡലാലങ്കാരേണ കലാകലാപനദീഷ്ണേന കൃഷ്ണമനീഷിണാ സുഗുണപോഷിണാ'' എന്നു രാമവർമ്മവിലാസത്തിലും അദ്ദേഹം പ്രശംസിക്കുന്നു. രാമവർമ്മമഹാരാജാവിന്റെ ഗുരുവാണു് രാഘവപണ്ഡിതന്റെ ശിഷ്യനായ കൃഷ്ണമനീഷി എന്നു് ഈ പംക്തികളിൽനിന്നു വിശദമാകുന്നു. താഴെ ഉദ്ധരിക്കുന്നതും രാമവർമ്മമഹാരാജാവിന്റെ വിവിധസിദ്ധികളെ പ്രഖ്യാപനം ചെയ്യുന്നതുമായ ഭാഗവും ആ നാടകത്തിന്റെ പ്രസ്താവനയിൽ ഉള്ളതാകുന്നു:

''സൂത്രധാരഃ—കേരളദേശാധിപതിരുച്ചാവചപട്ടാംബരൈരുച്ചീകൃതാം കൊച്ചീപുരീമമരാവതീമിവ സൗഭാഗ്യവതീമാവാസയൻ ഭുവാസവോ വൈദുഷ്യനിധിർബുധജനമാന്യോതിവദാന്യഃ പാലിതാഖിലധർമ്മാ രാമവർമ്മാ സ്വയമേവ വസ്തുപി രത്നകേതൂദയം നാമാപി പരികല്പ്യ തേന കവികുലോത്തംസേന നാടകമിദമാരചയ്യ തദ്ദിശി ദിശി പ്രഖ്യാതമാതതാന.

പാരിപാർശ്വികഃ (സഹർഷവിസ്മയം)—അപി കൃതം സ്വയമേവ മഹാരാജേന വസ്തുപി രത്നകേതൂദയനാമാപ്യഭിജാതം നാടകസ്യ?

സൂത്ര:—അഥ കിം. പ്രാജ്ഞഃ ഖല്വസൗ.

പാരി:—സ്വർണ്ണകുസുമ ഇവ സൗരഭ്യം അനംഗേക്ഷുചാപ ഇവ ഫലോൽപത്തിരാലേഖ്യമൂർത്താവിവ സത്വയോഗോ മണിദാമ്നീവ മാർദ്ദവമത്ഭുതം രാജ്ഞി വൈദുഷ്യം.

സൂത്ര—കിമിദമാശ്ചര്യം—

സരസിജനയനോ ലക്ഷ്മ്യാസ്തസ്മിംശ്ചതുരാനനോ സരസ്വത്യാഃ
സാമാനാധികരണ്യം സൂചിതമന്യത്ര വൈയധികരണ്യം.''

ഈ ഭാഗത്തിൽനിന്നു ബാലകവിക്കു നാടകത്തിന്റെ കഥാവസ്തു ഉപദേശിച്ചതും അതിനു രത്നകേതൂദയം എന്നു പേർ കല്പിച്ചതും മഹാരാജാവാണെന്നു വന്നുകൂടുന്നു. മാളവരാജാവായ വിജയകേതുവിന്റെ പുത്രൻ രത്നകേതു മണിപൂരരാജാവായ ജയസേനന്റെ പുത്രി ലീലാവതിയെ

വിവാഹംചെയ്യുന്നതാണ് പ്രസ്തുതനാടകത്തിലെ ഇതിവൃത്തം. പ്രഭാവതി എന്നൊരു പരിവ്രാജികയാണ് അവരെ സംഘടിപ്പിക്കുന്നത്. നാലാമങ്കത്തിൽ വാരാണസി, വിന്ധ്യപർവ്വതം, രാമേശ്വരം, മധുര, ശ്രീരംഗം, തിരുവാനക്കാവ്, ചിദംബരം, കാഞ്ചീപുരം, വെങ്കടഗിരി, കാളഹസ്തി തുടങ്ങിയ ക്ഷേത്രങ്ങളുടേയും നദികളുടേയും പർവ്വതങ്ങളുടേയും വർണ്ണനങ്ങളുണ്ട്. കഥാവിഷയകമായി രത്നകേതൂദയത്തിനും രാജരത്നാവലീയത്തിനും തമ്മിൽ കാണുന്ന സാജാത്യം സഹൃദയന്മാരുടെ ശ്രദ്ധയെ ആകർഷിക്കാതെയിരിക്കയില്ല.

"പ്രാഗേവ പ്രസൃമരവിശദയശഃപൂരകർപ്പൂരപൂരിതബ്രഹ്മാണ്ഡകരണ്ഡകസ്യ പ്രചണ്ഡതരശൗണ്ഡീര്യമാർത്താണ്ഡമണ്ഡലോദയപർവ്വതസ്യ പ്രതിഭടസുഭടവർഗ്ഗസ്വർഗ്ഗാധിരോഹണനിശ്രേണികായിതകൃപാണികാവല്ലീകസ്യ ക്രിയാസമഭിഹാരക്രിയമാണമഹാഹവാവസാനപ്രതിഷ്ഠാപിതജയസ്തംഭസ്തൂപലാഞ്ഛിതനവദ്വയദ്വീപസ്യ..............അനവദ്യവിദ്യാലതോദ്യാനസ്യ സംഗീതസാഗരസാംയാത്രികസ്യ സകലകലാകുശലസ്യ കൊച്ചീനഗരഹാരനായകമണേഃ മാർത്താണ്ഡവംശമൗക്തികസ്യ മഹാരാജരാമവർമ്മണഃ" എന്നും മറ്റുമാണ് രത്നകേതൂദയത്തിൽ അവിടത്തെപ്പറ്റിയുള്ള വർണ്ണനം.

രത്നകേതൂദയത്തിനു പിന്നീടു കവി നിർമ്മിച്ചതാണ് രാമവർമ്മവിലാസം. അതിൽ നടി "കിന്നു പുരൂരവഃപുരുപ്രമുഖാനാം പുരാണരാജന്യാനാം ചരിതാന്യതിക്രമ്യ വർത്തമാനസ്യ രാജ്ഞോ രാമവർമ്മവിലാസമഭിലഷന്ത്യാര്യമിശ്രാഃ" എന്ന ചോദ്യത്തിനു സൂത്രധാരൻ "ശ്രൂയതാമസ്യാപി സൗശീല്യം" എന്നു പ്രക്രമിച്ചുകൊണ്ടു "ധർമ്മേ സ്ഥിതിരതിതരാം തീർത്ഥസേവാസു രാഗഃ........ക ഇഹ ഭുവനേ ഭൂപതിഃ പുണ്യശീലഃ" എന്നും മറ്റും മഹാരാജാവിൻെറ ഗുണഗണങ്ങളെ വാഴ്ത്തി അദ്ദേഹം രാജർഷിയാണെന്നു സമർത്ഥിക്കുന്നു. പിന്നെയും

"ദിനകരകുലജന്മാ നായകോ രാമവർമ്മാ
കവിരയമഭിജാതഃ കാവ്യമേതച്ച ഭവ്യം
നയമഭിനയവിദ്യാവൈഭവേ നിസ്സപത്നാഃ
പരിഷദപി........തദയം കോപി യോഗഃ" എന്നും

"ഭാസ്വദ്വംശവതംസമൗക്തികമണിർവ്വീരസ്സ വാരാൻ ബഹൂ–
നാരബ്ധേഷു മഹാഹവേഷ്വരിപശൂനാലഭ്യ ദോർല്ലീലയാ
നവൈദ്യശ്ശ്രോണിതപങ്കകുങ്കുമരസൈസ്സന്താനമാലിപ്ത പ്രിയാ–
മുർവ്വീം................മുപചിതക്രോധോ യഥാ ഭാർഗ്ഗവഃ" എന്നും

"രത്നാകരാനുപ്രവേശാത്താമ്രപർണ്ണീപയഃകണഃ
ഹാരായതേ നാടകേസ്മിൻ തഥാ സ്യാദ്വാഗ്വരാ മമ"

എന്നും മററുമുള്ള പദ്യങ്ങളിൽ കവി തനിക്കു നായകനോടുള്ള ഭക്തിയെ വീണ്ടും വീണ്ടും പ്രകടിപ്പിക്കുന്നു. രാമവർമ്മമഹാരാജാവിന്റെ തീർത്ഥയാത്രയാണു് പ്രസ്തുതനാടകത്തിൽ പ്രായേണ വർണ്ണനാവിഷയം. തലക്കാവേരിയിൽവച്ചു ഗന്ധർവരാജകന്യകയായ രസചന്ദ്രികയെ അവിടുന്നു പരിഗ്രഹിച്ചു എന്നും മററും കവി വർണ്ണിക്കുന്നതു രത്നകേതൂദയത്തിലെ ലീലാവതീവിവാഹംപോലെ കേവലം സങ്കല്പസംഭവമാണു്. അപ്പയ്യദീക്ഷിതർ അമലാനന്ദന്റെ കല്പതരു എന്ന വേദാന്തഗ്രന്ഥത്തിനു പരിമളം എന്ന വ്യാഖ്യാനം രചിച്ച അവസരത്തിൽ അതു വായിച്ചുനോക്കി ബാലകവി

> "അപ്പദീക്ഷിത! കിമിത്യതിസ്തുതിം
> വർണ്ണയാമി ഭവതോ വദാന്യതാം
> സോപി കല്പതരുരർത്ഥലിപ്സയാ
> ത്വദ്ഗിരാമവസരം പ്രതീക്ഷതേ"

എന്നു് ആ ഗ്രന്ഥത്തെ പ്രശംസിച്ചതായി മഹാകവി നീലകണ്ഠദീക്ഷിതർ ഘോഷിക്കുന്നു.

കവിതാരീതി:—അസാമാന്യമായ വാഗ്വിലാസത്താൽ അനുഗൃഹീതനായ ഒരു കവിപുംഗവനായിരുന്നു ബാലകവി എന്നുള്ളതിനു സംശയമില്ല. ഏതാനും ചില പദ്യങ്ങൾ ഉദ്ധരിച്ചു് ആ വസ്തുത തെളിയിക്കാം.

1. വസന്തകാലം:

> "ഉന്മീലൽപികപഞ്ചമൈരുപചിതദ്വന്ദ്വാന്തരാഗോദയൈ-
> രൽക്കൂലസ്മരദോർമ്മദൈരുപഹൃതശ്രീഖണ്ഡഖണ്ഡാനിലൈഃ
> ഉദ്യച്ചൂതദലാവതംസിതവനൈരുദ്ദാമചന്ദ്രാതപൈ-
> രുന്നിദ്രപ്രസവൈരുദഞ്ചിതമളിക്ഷേമങ്കരൈർവാസരൈഃ."

2. കാമദേവൻ:

> "ഇക്ഷുസ്ത്രുട്യതി നൈക്ഷവീ വലയിതാപ്യാലംബ്യ മധ്യേ ദൃഢം;
> മാലാ വാ ന പലായതേ മധുലിഹാമാസ്സാല്യമാനാ മുഹുഃ;
> ന ക്ലാമ്യന്തി നിയന്ത്രിതാനി കുസുമാന്യാകർണ്ണമാകർഷണൈ;-
> ശ്ചിത്രം ചിത്രമമുഷ്യ ചിത്തഭവ! തേ വീരസ്യ വിക്രീഡിതം."

3. സൂര്യോദയം:

> "പ്രൗഢധ്വാന്തപയോധിമഗ്നജഗദുദ്ധാരായ താരാതിര-
> സ്കാരായ പ്രതിപുഷ്പലിൺമധുധുരീഭാരാവതാരായ ച
> ഉദ്ഭൂതോ ഭഗവാൻ രഥാംഗമിഥുനസ്മാരാഹവാരാധനാ-
> ചാരായ സ്ഫുടമഭ്രമണ്ഡപപരിഷ്കാരായ വാരാന്നിധേഃ."

ഒടുവിലത്തെ ശ്ലോകം ജയദേവന്റെ പ്രസന്നരാഘവം നാടകത്തിലെ 'ഏതത്തക്ഷ്യ ചക്രവാകനികരാശ്വാസായ താരാഗണഗ്രാസായ' എന്ന ശ്ലോകത്തെ അനുസ്മരിപ്പിക്കുന്നു.

4. ചോളദേശം:

''ഏതേ ഹി മരുദ്ബൃധാപൂരപൂരിതസാരണീസഹസ്രനിരന്ധ്ര കേതകീവനാനിലോദ്ധൂതനൂതനപരാഗകൈതവാപഹസിതാന്യജനപദാഃ പ്രതിപദപ്രത്യുദ്ധപ്രച്ഛായമഹാമഹീരുഹമാലാഭാരിണോ മഹനീയഗുണ ഗ്രാമസമഗ്രാഗ്രഹാരപരമ്പരാപരിഷ്കൃതാസ്ഥിരസ്ഥിതസ്വാരാജ്യസൗഭാഗ്യഗ വാഭിനിവേശാശ്ചോളദേശാഃ.

സ്ഥാനേ സ്ഥാനേ ശിശിരമധുരം വാരി സഹ്യാത്മജായാഃ
കൂലേ കൂലേ മധുമദരണൽകോകിലാഃ പുഷ്പവാടാഃ
മധ്യേ മധ്യേ ഭവഭയഹരം മന്ദിരം ദേവതാനാം
ദൂരേ ദൂരേ വസതി വചസാം ചോളഭൂമേഃ പ്രഭാവഃ.''

നോക്കുക കവിയുടെ ഉൽകടമായ ദേശാഭിമാനം!

5. ചിദംബരം:

''ന്യസ്തോദസ്താംഘ്രിപദ്മം ക്വണിതമണിതുലാ–
കോടി കോടീരകോടീ–
തുംഗദ്ഗംഗാതരംഗം കരധൃതഡമരു–
കാരിതോങ്കാരതത്വം
വല്ഗദ്വ്യാഘ്രാജിനാഗ്രം വലിതവലിപദം
ലംബമാനാക്ഷമാലം
നിത്യം നൃത്യജ്ജഗത്യാമിഹ കിമപി മഹ–
സ്തിഷ്ഠതേ ചിത്സഭായാം.''

6. ചന്ദ്രോദയം:

''ദേവോയം കുസുമാകരാൻ സുരഭയൻ, ദിക്ചക്രമുത്തംഭയൻ,
സിന്ധും തുന്ദിലയൻ, സുഖം സുലഭയൻ, ശൃംഗാരമുജ്ജൃംഭയൻ,
കാമം കാമിഷു ലംഭയൻ, കമലിനീകോശാനി വിഷ്ടംഭയൻ,
സ്വം ബിംബം പ്ലവകംഭയൻ സുരപഥക്രീഡാസരോ ഗാഹതേ.''

(എല്ലാം രത്നകേതൂദയത്തിൽനിന്നു്)

7. സഹൃദയന്മാരോട്ട്:

''സ്വഭാവസ്സോയം വഃ സദയഹൃദയാനാം ജഗതി യ–
ച്ഛിരഃ ശ്ലാഘാകമ്പ്രം പരഗുണകണേനാപി ഭവതി;
പരേഷാന്തുപാച്ചൂഡം ദൃഢഘടിതമാത്സര്യവിസര–
ച്ഛലാനാം കീലാനാം സകൃദപി ന മൗലിർവിചലതി.''

(രാമവർമ്മവിലാസത്തിൽനിന്നു്)

**കേരളമാഹാത്മ്യം:**—ഏതോ ഒരു പണ്ഡിതൻ പുരാണച്ഛായ കലർത്തി രചിച്ചിട്ടുള്ള ഒരു കൃതിയാണ് കേരളമാഹാത്മ്യം. ആകെ ആറു അധ്യായങ്ങളും 2217 ശ്ലോകങ്ങളുമുണ്ട്. ശ്ലോകങ്ങളെല്ലാം ആനുഷ്ടുഭവൃത്തത്തിലാണ് നിർമ്മിച്ചിരിക്കുന്നതെങ്കിലും ചില അധ്യായങ്ങളിൽ സർഗ്ഗാന്തശ്ലോകങ്ങൾ ഇതരവൃത്തങ്ങളിൽ നിബന്ധിച്ചിരിക്കുന്നതായും കാണാം. നൈമിശാരണ്യത്തിൽ ഒരു കാലത്ത് ഒരു ദീർഘസത്രം നടക്കുകയും ആ അവസരത്തിൽ ശൗനകൻ തുടങ്ങിയ മഹർഷിമാർ അവിടെ സന്നിഹിതരായിരിക്കവേ സൂതൻ അവരെ സന്ദർശിക്കുകയും ചെയ്യുന്നു. അപ്പോൾ ശൗനകൻ ശ്രീപരശുരാമൻ കേരളത്തിൽ നിർമ്മിച്ച തീർത്ഥക്ഷേത്രങ്ങളെപ്പററി സവിസ്തരം പ്രതിപാദിക്കണമെന്നു സൂതനോട് അപേക്ഷിക്കുകയും, അതിനു സൂതൻ ആ വിഷയത്തെക്കുറിച്ചു യുധിഷ്ഠിരനും ഗർഗ്ഗമഹർഷിയുമായി സംവാദമുണ്ടായിട്ടുണ്ടെന്നും അതിനെത്തന്നെ താനും നിവേദനംചെയ്യാമെന്നും ശൗനകനോടു പറയുകയും ചെയ്യുന്നു. ഈ പീഠികയെ ആസ്പദമാക്കിയാണ് "ഇതി ബ്രഹ്മാണ്ഡപുരാണേ കേരളമാഹാത്മ്യേ ഗർഗ്ഗയുധിഷ്ഠിരസംവാദേ" എന്നൊരു കുറിപ്പ് ഓരോ അധ്യായത്തിന്റേയും ഒടുവിൽ ഗ്രന്ഥകാരൻ ചേർക്കുന്നത്. കേരളത്തിന്റെ പൂർവ്വകാലചരിത്രത്തെപ്പററി പല വിവരങ്ങളും രേഖപ്പെടുത്തുവാൻ അദ്ദേഹം ആഗ്രഹിക്കുന്നുണ്ട്. കാർത്തവീര്യോൽപത്തി മുതല്ക്കു കഥ ആരംഭിച്ചു ശ്രീപരശുരാമന്റെ ചരിത്രം ബ്രഹ്മാണ്ഡപുരാണത്തിൽ കാണുന്നതു സംഗ്രഹിച്ചു പ്രതിപാദിക്കുന്നു. പിന്നെ പരശുരാമന്റെ തപസ്സ്, കേരളോൽപത്തി മുതലായ വിഷയങ്ങളെപ്പററിയാണ് പറയുന്നത്. തദനന്തരം ചോളദേശത്തിൽനിന്നു ബ്രാഹ്മണരെ ആനയിച്ച് അവർക്കു ഗ്രാമങ്ങൾ നിർമ്മിച്ചു വേഷഭാഷാദികളിൽ മാററം വരുത്തി കേരളീയരാക്കുന്നതും കാഞ്ചീപുരത്തുനിന്നു തരണനല്ലൂർ നമ്പൂരിപ്പാട്ടിലെ വരുത്തി അദ്ദേഹത്തിനു ക്ഷേത്രങ്ങളിൽ തന്ത്രാധികാരം നല്കുന്നതും മററും വർണ്ണിക്കുന്നു. പയ്യന്നൂർ (സുബ്രഹ്മണ്യപുരി), മൂകാംബി, തളിപ്പറമ്പ് (ലക്ഷ്മീപുരം), തൃച്ചംബരം (ശംബരവനം), ചെറുകുന്ന് (ബാലശൈലം), തിരുനെല്ലി (സഹ്യാമലകം), പള്ളിക്കുന്ന് (വിഹാരാദ്രി), തിരുവങ്ങാട് (ശ്വേതാരണ്യം), കൊട്ടിയൂർ (ത്രിശിരാചലം), പിഷാരിക്കാവ് (മുദ്രാചലം), വടക്കൻകോട്ടയം (ദുർഗ്ഗാപുരി), ഗുരുവായൂർ (വാതാലയം), കൊടുങ്ങല്ലൂർ (കോടരപുരി), തൃപ്പൂണിത്തുറ (ത്രിപൂർണ്ണപുരി), വൈക്കം (വ്യാഘ്രപുരി), തിരുവിതാംകോട് (ശ്രീവർദ്ധനപുരി), തിരുവില്വാമല (ഏകാദശ്യചലം), തിരുനാവാ (നാവായോഗിപുരം), ശുചീന്ദ്രം, കന്യാകുമാരി മുതലായ പല ക്ഷേത്രങ്ങളുടെ പ്രതിഷ്ഠ, കേരളത്തിലെ ജാത്യുൽപത്തിയും വിശേഷാചാരങ്ങളും, ദാരുകവധം, കേശിവധം, അംബോപാഖ്യാനം എന്നിങ്ങനെ വേറെയും പല പ്രമേയങ്ങൾ ഗ്രന്ഥകാരന്റെ ശ്രദ്ധയ്ക്കു വിഷയീഭവിക്കുന്നുണ്ട്. സംസ്കൃതീകൃതങ്ങളായ ചില സ്ഥലസംജ്ഞകൾ അശ്രുതപൂർവ്വങ്ങളാണ്.

കാലം:—ചരിത്രദൃഷ്ട്യാ പരിശോധിക്കുമ്പോൾ കേരളമാഹാത്മ്യത്തിനു പറയത്തക്ക വിലയൊന്നും കല്പിക്കാവുന്നതല്ല. കേരളോൽപത്തിക്കു മൂലമുണ്ടായ ഒരു ഗ്രന്ഥമാണ് കേരളമാഹാത്മ്യം എന്നു സമ്മതിക്കാം. "ഭൂതരായർ എന്നു പേരു വരുവാൻ സംഗതി കേരളമാഹാത്മ്യത്തിൽ മേലേ പറഞ്ഞിരിക്കുന്നു. ആ പാണ്ഡ്യൻ മലയാളത്തെ ഭൂതസൈന്യങ്ങളോടുകൂടി വന്നാക്രമിച്ചു ഭൂതനാഥൻ എന്ന അമ്പലത്തേയും അങ്ങാടിയേയും നിർമ്മിച്ചുണ്ടാക്കുമ്പോൾ പരശുരാമൻ അവനോടു 'യുഷ്മാകന്തു മദ്ഭൂമാവേവമാഗമനം വൃഥാ' എന്നും 'ആദിത്യായ മയാ ദത്താ' ഞാൻ ആദിത്യവർമ്മൻ എന്ന തെക്കേ രാജാവിനു കൊടുത്തിരിക്കുന്നു എന്നും കോപിച്ചു പറഞ്ഞശേഷം" എന്നീ പംക്തികൾ കേരളോൽപത്തിയിലുണ്ട്. ഈ പംക്തികളിൽ ഉദ്ധൃതങ്ങളായ രണ്ടു ശ്ലോകാംശങ്ങൾ കേരളമാഹാത്മ്യം എണ്പത്തഞ്ചാമധ്യായത്തിൽ ഈഷദവ്യത്യാസത്തോടുകൂടി കാണുന്നു. കേരളമാഹാത്മ്യത്തിൻെറ ഒരു മാതൃകയിൽ

"ചൈത്രമാസേ നവമ്യാഞ്ച സിതായാം ഗുരുവാസരേ
വസ്വഷ്ടാഷ്ടമിതേ ശാകേ കൃതേയം ഹി കൃതിർമ്മയാ."

എന്നൊരു ശ്ലോകം ഞാൻ വായിച്ചിട്ടുണ്ട്. അതിലെ കാലഗണനകൊണ്ടു ഗ്രന്ഥനിർമ്മിതി കലിവർഷം 4067 കർക്കടകമാസത്തിലാണെന്നു വരുന്നു. അതു ശരിയല്ല കളവാണെന്നുള്ളതിനു പര്യാപ്തമായ ലക്ഷ്യം തുപ്പുണ്ണിത്തുറയെ വർണ്ണിക്കുന്ന നാല്പത്തിരണ്ടാമധ്യായത്തിലുണ്ട്. കൊങ്കണാത്ഥകന്മാരെ ആ സ്ഥലത്തേക്കു പരശുരാമൻ ആനയിച്ചു എന്നാണ് മാഹാത്മ്യകർത്താവു പറയുന്നതു്.

"നിർമ്മാപയിത്വാ തൽപുര്യാം വാസയാമാസ ഭാർഗ്ഗവഃ
കൊങ്കണാൻ വർത്തകാംശ്ചാപി നിവേശ്യാപണഭൂമിഷു"

എന്ന ശ്ലോകം നോക്കുക. കൊങ്കണസ്ഥർ ഗോവായിൽനിന്നും മററും പോർത്തുഗീസുകാരെ ഭയപ്പെട്ടു വാണിജ്യത്തിനായി കൊച്ചിയിൽ കുടിയേറിപ്പാർത്തതു ശാലിവാഹശകാബ്ദം 1476_ാമാണ്ടിനു സമമായ ക്രി. പി. 1554_ൽമാത്രമാണല്ലോ. 83_ാമധ്യായത്തിൽ പാശ്ചർ കണിയാന്മാരുടെ ഉത്ഭവത്തെപ്പററിയും സൂചനയുണ്ട്. ഗ്രന്ഥകാരൻ ചില ഐതിഹ്യങ്ങളും പല അനുമാനങ്ങളും തക്രതണ്ഡുലന്യായേന ഇടകലത്തി യാതൊരു ഊന്നുമില്ലാതെ ചില സംഗതികളെല്ലാം വലിച്ചുവാരി എഴുതിയിട്ടിരിക്കുന്നുവെന്നേ ചുരുക്കത്തിൽ പറയുവാനുള്ളൂ. അറിവുള്ള പലരും കേരളമാഹാത്മ്യത്തെ അപ്രമാണീകരിച്ചിരിക്കുന്നു എന്നു പണ്ഡിതവരേണ്യനായ വൈക്കത്തു പാച്ചുമൂത്തതു കേരളവിശേഷനിയമവിവരം എന്ന പുസ്തകത്തിൽ ഉപപത്തിപുരസ്സരം സ്ഥാപിച്ചിട്ടുണ്ടെന്നുള്ളതും ഇവിടെ പ്രസ്താവനീയമാണ്.

കവിതാരീതി:—കവിത ആസ്വാദ്യമല്ലെങ്കിലും ഉദ്വേഗജനകമല്ല. ഒരു സർഗ്ഗാന്തശ്ലോകംമാത്രം ഉദ്ധരിക്കാം:

"ഇത്യുക്ത്വാ ഗതവതി ഭാൎഗ്ഗവേ നരേന്ദ്രഃ
സ്വാവാസം പുരമപി ദേവസന്നിധാനേ
നിൎമ്മായ പ്രതിദിവസം സ പത്മനാഭം
നിൎമ്മായം സമനുഭജന്നുവാസ രാജാ."

കേരളദേശത്തിന്റെ വൈശിഷ്ട്യത്തെ കവി താഴെക്കാണുന്നവിധത്തിൽ പ്രകീൎത്തനം ചെയ്യുന്നു:

"കന്യാകുമാരീഗോകൎണ്ണപര്യന്താ കേരളാവനിഃ

നാനാക്ഷേത്രയുതാ യാ സാ ഭാൎഗ്ഗവേണ വിനിൎമ്മിതാ.

താം ഗത്വാ ന നരോ യാതി നരകാൻ ഭൃശദാരുണാൻ
വിശേഷാദ്ഭാൎഗ്ഗവീഭൂമൗ ബൃഹന്നദ്യുത്തരേ തടേ.

നവയോഗിപുരം പുണ്യം തത്ര ശ്രീമാധവാലയഃ
സ്മരണാത്തൎന്നാത്തസ്യ വിഷ്ണുലോകേ മഹീയതേ.

ഭാൎഗ്ഗവക്ഷ്മാതലേ ക്വാപി പാദസ്പൎശം കരോതി യഃ
സ നരഃ പുണ്യവാൻ ഭൂത്വാ ദിവ്യമാപ്നോത്യസംശയം.

യോജനാനാം സഹസ്രേഷു യത്രകുത്രചന സംസ്ഥിതഃ
ശ്രീകേരളമിതി ബ്രൂയാൽ സ യാതി പരമാം ഗതിം."

**മററു മാഹാത്മ്യഗ്രന്ഥങ്ങൾ:**—സ്ഥലമാഹാത്മ്യരൂപത്തിലും ക്ഷേത്രമാഹാത്മ്യരൂപത്തിലും പ്രായേണ അനുഷ്ടുപ്പുവൃത്തത്തിൽ കേരളീയപണ്ഡിതന്മാർ ഓരോ കാലത്തു രചിച്ചതായി അനവധി സംസ്കൃതഗ്രന്ഥങ്ങൾ കാണാവുന്നതാണ്. കന്യാകുമാരീക്ഷേത്രമാഹാത്മ്യം, ശുചീന്ദ്രസ്ഥലമാഹാത്മ്യം, മയൂരാചല(മരുത്തൂർ)മാഹാത്മ്യം, അനന്തശയനക്ഷേത്രമാഹാത്മ്യം, വല്ലഭക്ഷേത്രമാഹാത്മ്യം, വ്യാഘ്രപുരീ(വൈക്കം)മാഹാത്മ്യം, വില്വാദ്രിമാഹാത്മ്യം ഇങ്ങനെയുള്ള മാഹാത്മ്യഗ്രന്ഥങ്ങളെല്ലാം ബ്രഹ്മാണ്ഡപുരാണം, സ്കാന്ദപുരാണം, ഭാൎഗ്ഗവപുരാണം തുടങ്ങിയ പുരാണങ്ങളിൽ അന്തർഭൂതങ്ങളാണെന്നു അവയുടെ പ്രണേതാക്കന്മാർ പറഞ്ഞിട്ടുള്ളതു പ്രതിപാദ്യത്തിനു പ്രാചീനത്വവും തദ്ദ്വാരാ അഭ്യുന്നതത്വവും വരുത്തുന്നതിനുവേണ്ടി ചെയ്തിട്ടുള്ള അനൃതകഥനമാകുന്നു. ഈ മാതിരി ഗ്രന്ഥങ്ങളിൽ ചരിത്രാംശം അത്യന്തം വിരളമായിരിക്കും; ചില ഐതിഹ്യശകലങ്ങൾ അതിശയോക്തിയിലും മററും ആവരണംചെയ്തു പ്രദർശിപ്പിക്കുന്നതിനുമാത്രമേ ഗ്രന്ഥകാരന്മാർ ഉദ്യമിച്ചിട്ടുള്ളു. തന്നിമിത്തം ഇവയൊന്നും നമ്മുടെ സമാലോചനയെ അർഹിക്കുന്നില്ല. കവിതയിലും വൈശിഷ്ട്യമുണ്ടെന്നു പറയാവുന്ന ഭാഗങ്ങൾ ചുരുക്കും. സമീപകാലത്തുപോലും ചില മാഹാത്മ്യങ്ങൾ ഉത്ഭവിച്ചിട്ടുണ്ട്.

**അഭിരാമൻ:**—അഭിജ്ഞാനശാകുന്തളത്തിനു ദിങ്മാത്രദർശനം എന്ന സുപ്രസിദ്ധവും മർമ്മസ്പർശിയുമായ വ്യാഖ്യാനം നിർമ്മിച്ച അഭിരാമന്റെ കാലത്തേയോ ദേശത്തേയോ പററി വ്യക്തമായി ഒരറിവും ലഭിക്കുന്നില്ല. ആ വ്യാഖ്യാനത്തിന്റെ ഉപക്രമത്തിൽ അടിയിൽ ഉദ്ധരിക്കുന്ന ശ്ലോകങ്ങൾ കാണുന്നുണ്ട്:

''ഹേരംബസ്യാംഘ്രികമലപരാഗപടലീ ഭൃശം
വിശദീകുരുതാമസ്മദന്തഃകരണദർപ്പണം.

ഉദ്ഭ്രാന്തഭാഷ്യാമൃതവക്ത്രരന്ധ്ര-
കദ്രൂജവിസ്മാപനവാഗ്വിലാസാഃ
ഭദ്രാണി മഹ്യം മഹനീയശീലാ
രുദ്രാഭിധാനാ ഗുരവോ ദിശന്തു.

വിദ്യാചതുർദ്ദശകശീലനജാഗരൂകാൻ
സൽകർമ്മനിർമ്മലധിയോ വിജിതാരിവർഗ്ഗാൻ
സ്വാത്മൈക്യസമ്യഗവബോധധുരീണചിത്താ-
നത്യാദരേണ ധരണീവിബുധാൻ പ്രപദ്യേ.

യദ്ഭേദ്യാമവ്യായച്ഛഗ്നിജലക്ഷ്മേന്ദു-
സൂര്യാത്മഭിർമ്മൂർത്തിഭിരുദ്ധവിശ്വം
തൽ കാമദം ശ്യാമളവാമഭാഗം
പ്രണൗമി ശോണാപരഭാഗമോജഃ.''

''നാടകം യദഭിജ്ഞാനശാകുന്തളമിതി സ്മൃതം
തത്രാഭിധേയദിങ്മാത്രമഭിരാമേണ ലിഖ്യതേ.''

ഈ ശ്ലോകങ്ങൾ അഭിരാമൻ വൈയാകരണശിഖാമണിയായ ഒരു രുദ്രന്റെ ശിഷ്യനായിരുന്നു എന്നും ബ്രാഹ്മണരെ വന്ദിക്കുന്നതിൽനിന്നു ബ്രാഹ്മണേതരമായ ഏതോ ഒരു ജാതിയിലായിരുന്നു അദ്ദേഹത്തിന്റെ ജനനമെന്നും ശ്രീപരമേശ്വരനായിരുന്നു അദ്ദേഹത്തിനു് ഇഷ്ടദേവതയെന്നും സൂചിപ്പിക്കുന്നു. രുദ്രൻ ഹോരാവിവരണകാരനിൽനിന്നു ഭിന്നനാണ്. അദ്ദേഹത്തിന്റെ കൃതികളൊന്നും ലഭിച്ചിട്ടില്ല. ദേശമംഗലത്തെ ഒരു ഉഴുത്തിരവാരിയരേയും അദ്ദേഹത്തിന്റെ വംശജന്മാരായ മൂന്നു ശ്രീകണ്ഠന്മാരേയുംപററി ബാലബോധികാകാരനായ ദേശമംഗലത്തു ശ്രീകണ്ഠവാരിയർ സ്മരിക്കുന്നതായി ഞാൻ മുമ്പ് ഉപന്യസിച്ചിട്ടുണ്ടല്ലോ. വടശ്ശേരി പരമേശ്വരൻനമ്പൂരിയുടെ സൂര്യസിദ്ധാന്തവിവരണത്തിന്റെ അവസാനത്തിൽ അതിനോടു യാതൊരു ബന്ധവുമില്ലാതെ ഒരു ഏട്ടിൽ

''യദ്ഗോസഹസ്രം ഭുവനേ ജനാനാ-
മജ്ഞാനരൂപം തിമിരം രുണദ്ധി
പദ്യാഭിരാമോ ഭുവനപ്രദീപഃ
ശ്രീകണ്ഠനാമാ മിഹിരസ്സമിന്ധേ''

എന്നൊരു ശ്ലോകം കാണുന്നുണ്ടു്. ഇതെല്ലാംകൂടി വച്ചു ഘടിപ്പിച്ചുനോക്കുമ്പോൾ ബാലബോധികാകാരൻ സ്തുതിക്കുന്ന രുദ്രൻതന്നെയാണു് അഭിരാമന്റെ ഗുരുവെന്നും അഭിരാമന്റെ യഥാർത്ഥനാമധേയം ശ്രീകണ്ഠനെന്നായിരിക്കണമെന്നും അഭിരാമൻ എന്നതു് അദ്ദേഹത്തിന്റെ ഒരു ബിരുദപ്പേരാണെന്നും പദ്യാഭിരാമൻ എന്നു് അജ്ഞാതനാമാവായ ഒരു കവി അദ്ദേഹത്തെ പ്രശംസിച്ചിരിക്കുന്നു എന്നും സങ്കല്പിക്കാവുന്നതാണെന്നു തോന്നുന്നു. അങ്ങനെയാണെങ്കിൽ ആദ്യത്തെ ശ്രീകണ്ഠനാകണം അഭിരാമൻ. അദ്ദേഹത്തിന്റെ ഗുരുനാഥനായ ഉഴുത്തിരവാരിയർ അൻപതുവയസ്സുവരെ ജീവിച്ചിരുന്നതായി ഒടുവിലത്തെ ശ്രീകണ്ഠൻ ബാലബോധികയിൽ പ്രസ്താവിച്ചിട്ടുണ്ടു്.

എന്നാൽ ശ്രീകൃഷ്ണചരിതകാരനായ ചന്ദ്രശേഖരവാരിയരുടേയും, ഗൗരീകല്യാണാദിഗ്രന്ഥങ്ങളുടെ നിർമ്മാതാവായ ഗോവിന്ദനാഥന്റേയും ഗുരുവായ കരിക്കാട്ടുരാമവാരിയരേയും 'വിദുഷാമഭിരാമായ' എന്നും 'മഹദഭിരാമം' എന്നുമുള്ള വിശേഷണങ്ങൾകൊണ്ടു വിശേഷിപ്പിച്ചുകാണുന്നു (28-ാമധ്യായം നോക്കുക). പക്ഷേ ആ രാമവാരിയർ ദേശമംഗലത്തു വാരിയന്മാരെപ്പോലെ ഒരു ഹേരംബോപാസകനായിരുന്നു എന്നുള്ളതിനു ലക്ഷ്യമില്ലാത്തതുകൊണ്ടു ശ്രീകണ്ഠൻതന്നെയായിരുന്നു അഭിരാമൻ എന്നു മറ്റു തെളിവുകൾ കിട്ടുന്നതുവരെ സങ്കല്പിക്കേണ്ടിയിരിക്കുന്നു. രാമവാരിയരുടേതെന്നു നിസ്സംശയമായി പറയത്തക്ക യാതൊരു കൃതിയും ഇതുവരെ ലഭിച്ചിട്ടുമില്ല. നേരേമറിച്ചു ശ്രീകണ്ഠൻ മാളവികാഗ്നിമിത്രത്തിനു 'ഗുണോത്തരാ' എന്ന പേരിൽ ഒരു ഹ്രസ്വമായ വ്യാഖ്യാനം രചിച്ചിട്ടുള്ളതായി നമുക്കറിവുണ്ടു്. അതിനെ ശ്രീകണ്ഠീയമെന്നും പറയുന്നു. അഭിരാമൻ എന്ന ബിരുദം ലഭിക്കുന്നതിനു മുമ്പു മാളവികാഗ്നിമിത്രവും അതിൽപ്പിന്നീടു ശാകുന്തളവും ശ്രീകണ്ഠൻ വ്യാഖ്യാനിച്ചതായി അഭ്യൂഹിക്കാം. 'കിണോ രുധിരപ്രണസ്ഥാനേ' എന്നും മറ്റുമുള്ള ഉദ്ധാരങ്ങൾ നാനാർത്ഥാർണ്ണവസംക്ഷേപത്തിൽനിന്നാണെന്നു കാണുന്നതിനാൽ 835-ൽ വിരചിതമായ കല്പദ്രുകോശത്തിനു പിന്നീടു് അദ്ദേഹത്തെ അവതരിപ്പിക്കേണ്ട ആവശ്യവുമില്ല. രണ്ടു ഗ്രന്ഥകാരന്മാരുടെ നാമധേയവും കേശവനെന്നാകയാലാണു് ചില ഗവേഷകന്മാർക്കു് ഈ വിഷയത്തിൽ പ്രമാദം പറ്റുന്നതു്.

അത്യന്തം മഹനീയനായ ഒരു വ്യാഖ്യാതാവാണു് അഭിരാമൻ. ദിങ്മാത്രദർശനം എന്നതു് അദ്ദേഹത്തിന്റെ അഭിജ്ഞാനശാകുന്തളവ്യാഖ്യയ്ക്കു യുക്തരൂപമായ ഒരു സംജ്ഞയുംതന്നെ. പണ്ഡിതന്മാരായ സഹൃദയന്മാർക്കു ബുദ്ധ്യുന്മേഷത്തിനു് ഉതകുന്ന വിഷയങ്ങളെയല്ലാതെ അദ്ദേഹം പ്രായേണ പരാമർശിക്കുന്നില്ല. 'പശ്യാമീവ പിനാകിനം' എന്ന ഭാഗം വ്യാഖ്യാനിക്കുമ്പോൾ അവിടെ ഉപമയ്ക്കോ ഉൽപ്രേക്ഷയ്ക്കോ പ്രസക്തിയില്ലെന്നും വിശേഷമാണു് അലങ്കാരമെന്നും ആ സാഹിതീപാരദൃശ്വാവു സമഞ്ജസമായി സമർത്ഥിക്കുന്നു. ഇതിവൃത്തഘടകങ്ങളെ വിവരിക്കുന്ന ആംഗലേയവ്യാഖ്യാതാക്കന്മാരുടെ രീതി ഇത്രമാത്രം സ്വാധീനമായിട്ടുള്ള

ഭാരതീയവ്യാഖ്യാതാക്കന്മാർ ഇല്ലെന്നാണ് പ്രൊഫസർ രാജരാജവമ്മ കോയിത്തമ്പുരാന്റെ അഭിപ്രായം.

**ചില ടിപ്പണികൾ:—** ശ്രീകണ്ഠീയത്തെപ്പററി സൂചിപ്പിച്ചുവല്ലോ. ഭവഭൂതിയുടെ മഹാവീരചരിതത്തിന് ഒരു ചെറിയ ടിപ്പണവും അഭിരാമകൃതമെന്ന മുദ്രയോടുകൂടി കാണുന്നു. അത്തരത്തിൽ ഒരു മുദ്രയില്ലെങ്കിലും കാളിദാസന്റെ വിക്രമോവ്വശീയം ഭവഭൂതിയുടെ ഉത്തരരാമചരിതം മാലതീമാധവം രാജശേഖരന്റെ ബാലരാമായണം എന്നീ രൂപകങ്ങൾക്കും ടിപ്പണിയെന്നോ ടീകയെന്നോ പേരിൽ ചില ചെറിയ വ്യാഖ്യാനങ്ങൾ നമുക്കു ലഭിച്ചിട്ടുണ്ട്. അവയും അഭിരാമന്റെ കൃതികളായിരിക്കുവാൻ ന്യായമുണ്ട്.

**ഭ്രമരസന്ദേശം,** കവിയും കാലവും:—ഭ്രമരസന്ദേശത്തിനു ഭൃംഗസന്ദേശമെന്നും പേരുണ്ട്. ആകെ 177 ശ്ലോകങ്ങളുള്ള ഒരു കാവ്യമാണ് അതു്. ആ സന്ദേശത്തിന്റെ പ്രണേതാവു മേല്പുത്തൂർ ഭട്ടതിരിയുടെ സമകാലികനായ വാസുദേവൻനമ്പൂരിയായിരുന്നു എന്നുള്ളതിനു ലക്ഷ്യം അതിൽത്തന്നെയുണ്ട്. താഴെക്കാണുന്നതു ഗ്രന്ഥാവസാനത്തിലുള്ള പദ്യമാണ്:

"സന്ദേശേഽസ്മിൻ കഥമപി ഗുരുശ്രീപദാംഭോജയുഗ്മ-
ധ്യാനോദ്ധൂതപ്രബലതമസാ വാസുദേവേന ബദ്ധേ
പൂർണ്ണേ ദോഷൈരപി യദി ഗുണാനാം കണാസ്സംപ്രഥേര-
ന്നേതാൻ പ്രീതാ മനസി പരിഗൃഹ്ണന്തു സന്തോ മഹാന്തഃ."

സന്ദേശത്തിൽ കവി അച്യുതപ്പിഷാരടിയേയും മേല്പുത്തൂർ ഭട്ടതിരിയേയും പ്രശംസിക്കുന്നുണ്ട്. പിഷാരടിയെപ്പററിയുള്ള "തസ്മാൽ പ്രത്യക്പ്രഹിതനയനഃ" എന്ന പദ്യം മുമ്പ് ഉദ്ധരിച്ചുകഴിഞ്ഞു. ഭട്ടതിരിയെപ്പററിയുള്ള പദ്യങ്ങൾ ചുവടേ ചേക്കുന്നു:

"ഹേരംബേണ പ്രഥിതവിഭവാം മാതൃദത്തദ്വിജേന്ദ്ര-
ശ്രീമച്ഛ്രിഷ്യോൽകരമുഖരിതൈരാസ്തൃതാം ശാസ്ത്രഘോഷൈഃ
ആരാന്നാരായണകവിവചസ്സുന്ദമാധുര്യനന്ദ-
ദ്വാണീമന്ദസ്മിതസുരഭിലാം യാഹി പാടീരവാടീം.

സൂക്തം നാരായണകവിമുഖാംഭോജനിഷ്യന്ദമാനം
പീത്വാ വാപീകമലമധുഷു പ്രാപ്തനിർവ്വേദഭാരഃ
ബിംബേ ഭാനോരപരഗിരിശൃങ്ഗേണ സഞ്ചുംബ്യമാനേ
ലംബേഥാസ്ത്വം ഭ്രമര, ധരണൗ വല്ലഭക്ഷോണിബന്ധോഃ."

പ്രസ്തുതകാവ്യത്തിൽ തിരുവനന്തപുരത്തു ശ്രീപത്മനാഭസ്വാമിക്ഷേത്രം നവീകരണം ചെയ്ത രവിവമ്മകുലശേഖരമഹാരാജാവിനെപ്പററിയും പ്രസ്താവനയുണ്ട്. അദ്ദേഹം 786 മുതൽ 838-ാമാണ്ടുവരെ രാജ്യഭാരം ചെയ്തയും 781-ൽ തന്റെ പൂവ്വഗാമിയായ മറെറാരു രവിവമ്മകുലശേഖ

രൻ ആരംഭിച്ച വാതിൽമാടം, ബലിക്കൽപ്പുര, മടപ്പള്ളി മുതലായ എടുപ്പുകളുടെ അഴിച്ചുപണി 795-ൽ പൂർത്തിയാക്കുകയും ചെയ്തു. 786-ൽ രാജ്യഭരണം ആരംഭിച്ച രവിവർമ്മാവിനെ പരാമർശിക്കുന്നതാണു് താഴെ ഉദ്ധരിക്കുന്ന ശ്ലോകം:

''രാജ്യം ദൃഷ്ട്വാ കലയ രവിവർമ്മാവനീന്ദ്രസ്യ സമ്പൽ-
പ്രാജ്യം വാജ്യന്തരിതവിശിഖോദഗ്രമഗ്രേ സമസ്തം
ചിത്രോൽകീർണ്ണത്രിദശനിവഹസ്ഥൂലനീലോപലൗഘൈ-
ർധാമ്നാ/തുല്യം ത്രിഭുവനപതേർധാമ യേന പ്രതേനേ.''

അച്യുതപ്പിഷാരടി ജീവിച്ചിരുന്ന കാലത്താണു് സന്ദേശത്തിന്റെ രചനയെന്നു 'തസ്മാൽ പ്രത്യക് പ്രഹിത' എന്ന പദ്യത്തിൽനിന്നു വിശദീഭവിക്കുന്നതിനാൽ പരമാവധി 795-ലോ 796-ലോ ആയിരിക്കണം ആ കാവ്യത്തിന്റെ ആവിർഭാവം. വാസുദേവൻ ഏതു ദേശക്കാരനായിരുന്നു എന്നറിയുന്നില്ല.

വാസുദേവൻ സന്ദേശമയയ്ക്കുന്നതു വള്ളുവനാട്ടിൽ ശ്വേതദുർഗ്ഗമെന്ന നഗരത്തിലുള്ള തന്റെ പ്രിയതമയായ ബാലനീലി(ഉണ്ണുനീലി)ക്കാണു്.

''ലക്ഷ്മീനേത്രാഞ്ചലമധുകരോദ്യാനമുദ്യോതമാനം
തത്രോപാന്തേ ഭവതി ഭവനം ബാലയക്ഷാഭിധാനം
യസ്മിൻ വിശേഷാത്തരഗുണഗണം ബാലനീലീതി സംജ്ഞാ-
മധ്യാത്രൂഢം മദഭിലഷിതം കാമിനീരത്നമാസ്തേ''

എന്ന പദ്യം നോക്കുക. നായികയുടെ വീട്ടുപേർ 'ബാലയക്ഷം' എന്നായിരുന്നുവത്രേ. അതു് ഏതു ഭാഷാപദം സംസ്കൃതീകരിച്ചതാണെന്നു് ഉറപ്പിച്ചു പറവാൻ നിവൃത്തിയില്ല. ശ്വേതദുർഗ്ഗം കോട്ടയ്ക്കൽ എന്ന നാമത്താൽ ഇന്നു് അറിയപ്പെടുന്ന വെങ്കടക്കോട്ടതന്നെ. ''തസ്യാം പൂര്യാം ഭജ പശുപതേസ്താണ്ഡവം'' എന്ന പദ്യത്തിൽ കവി അവിടത്തെ ശിവക്ഷേത്രത്തെപ്പററി പ്രസ്താവിക്കുന്നു.

''ഹർമ്മ്യേ രമ്യേ ബഹളവിശദചന്ദ്രികായാം നിശായാം
മന്ദം നന്ദൽകുമുദസുരഭൗ ശീതളേ വാതി വാതേ
ലോലാപാംഗ്യാ മനസിജകലാഖേലനായാസിതാംഗ്യാ
സാകം നിദ്രാം സുകൃതിസുലഭാം കോപി കാമീ നിഷേവേ.''

''തം നിദ്രാണം മദനവിവശാ കാചിദാലക്ഷ്യ യക്ഷീ
ഹസ്തേ ധൃത്വാ മലയശിഖരേ ഹന്ത! രന്തും പ്രയാന്തീ
സ്യാനന്ദൂരേ നിജപതിമുപായാന്തമാലോക്യ ഭീതാ
വിന്യസ്യൈനം കചന, വിമനാസ്തേന സാർദ്ധം പ്രയാതാ.''

നല്ല നിലാവുള്ള ഒരു രാത്രിയിൽ രമ്യമായ ഒരു ഹർമ്മ്യത്തിൽ തൃതീയപുരുഷാർത്ഥലാഭത്താൽ ധന്യനായ കഥാനായകൻ അയാളുടെ പ്രണയിനി

യോടുകൂടി സുകൃതിസുലഭമായ നിദ്രയെ സേവിക്കുന്നു. അപ്പോൾ ഒരു യക്ഷി നായകനെ എടുത്തുകൊണ്ടു ക്രീഡിക്കുവാനായി മലയശിഖരത്തിലേക്കു പോകുകയും തിരുവനന്തപുരത്തുവച്ചു തന്റെ ഭർത്താവു വരുന്നതു കാണുകയാൽ പേടിച്ച് അയാളെ അവിടെത്തന്നെയിട്ടുംവച്ചു കടന്നുകളയുകയും ചെയ്യുന്നു. നായകൻ എത്താനും ദിവസങ്ങൾ തിരുവനന്തപുരത്തു കഴിച്ചുകൂട്ടിയപ്പോൾ ഒരു വണ്ടിനെ കണ്ടെത്തുകയും അതിനോടു തനിക്കു് ഒരു മാസംകൊണ്ടുമാത്രം ചെല്ലാവുന്നതും എന്നാൽ അതിനു രണ്ടുദിവസംകൊണ്ടു പറന്നെത്താവുന്നതുമായ ശോണദുർഗ്ഗത്തോളം പോയി നായികയെ സമാധാനപ്പെടുത്തണമെന്നു് അപേക്ഷിക്കുകയും ചെയ്യുന്നതായി കവി ഉപന്യസിക്കുന്നു.

വർണ്ണിതങ്ങളായിട്ടുള്ള സ്ഥലങ്ങളും മററും:—തിരുവനന്തപുരം, കൊല്ലം, അഷ്ടമുടിക്കായൽ, തിരുവല്ലാ വിഷ്ണുക്ഷേത്രം, ഉദയമാർത്താണ്ഡവർമ്മരാജാവു പരിപാലിച്ചിരുന്ന തെക്കുംകൂർരാജ്യം, തിരുവാറ്റിൽ കൃഷ്ണക്ഷേത്രം, തെക്കുംകൂർ രാജധാനി, കുമാരനല്ലൂർ കാത്യായനീക്ഷേത്രവും അഗ്രഹാരവും, ഗോദവർമ്മരാജാവു ഭരിച്ചിരുന്ന വടക്കുംകൂർരാജ്യം, ചെമ്പകശ്ശേരി രാജാവിന്റെ രാജധാനികളിൽ ഒന്നായ കടമാളൂർ, വൈക്കത്തു ശിവക്ഷേത്രം, മുറിഞ്ഞപുഴ, തൃപ്പൂണിത്തുറ, കൊച്ചി, തിരുവഞ്ചിക്കുളത്തു ശിവക്ഷേത്രം, കൊടുങ്ങല്ലൂർ ഭദ്രകാളിക്ഷേത്രം, തൃക്കണാമതിലകം, ഇരിഞ്ഞാലക്കുട വിഷ്ണുക്ഷേത്രം, ഊരകത്തമ്മതിരുവടിക്ഷേത്രം, തൃശ്ശൂർ ശിവക്ഷേത്രം, ഗുരുവായൂർ വിഷ്ണുക്ഷേത്രം, ആഴ്വാഞ്ചേരിമന, മൂക്കോലക്കൽ ഭവാനീക്ഷേത്രം, ഭാരതപ്പുഴ, തിരുനാവാ വിഷ്ണുക്ഷേത്രം, അവിടത്തെ മാമാങ്കത്തറ ഇങ്ങനെ പല ക്ഷേത്രങ്ങളേയും സ്ഥലങ്ങളേയും നദികളേയും പററിയുള്ള വർണ്ണനം ഭ്രമരസന്ദേശത്തിലുണ്ടു്. കൊല്ലത്തു് അന്നുണ്ടായിരുന്ന വാണിജ്യാഭിവൃദ്ധി താഴെക്കാണുന്ന ശ്ലോകത്തിൽ കവി വർണ്ണിക്കുന്നു:

''പാരേപാഥോനിധി കുലപുരീ കൂപകക്ഷ്മാപതീനാം
ലക്ഷ്യാ ലക്ഷ്മീവിതരണകലാസമ്പദോ ഹേമകക്ഷ്യാ
ഫേനക്ഷൗമാംബരനിചുളിതാൻ യന്നിഷദ്യാസു ഹൃദ്യാൻ
വീചീഹസ്തൈസ്ത്വിവികിരതി മണീൻ നിത്യമംഭോധിരേവ.''

ശുകസന്ദേശകാരന്റെ കാലത്തെന്നപോലെ അന്നും തിരുവല്ലാമുതൽ കോട്ടയംവരെയുള്ള മാർഗ്ഗം വനാന്തരമായിരുന്നു. മീനച്ചലാററിന്റെ തെക്കേക്കരയിലാണു് തെക്കുംകൂർ രാജാക്കന്മാരുടെ കുലപുരി സ്ഥിതിചെയ്തിരുന്നതു്. കുമാരനെല്ലൂർ ഗ്രാമത്തിലെ ബ്രാഹ്മണരുടെ പാണ്ഡിത്യമാണു് ചുവടേ പകർത്തുന്ന പദ്യത്തിൽ വ്യഞ്ജിക്കുന്നതു്:

''ഗംഭീരാർത്ഥസ്തബകസുഭഗേ സൂക്തിദാമന്യനാസ്ഥാ
മാ ഭൂദേഷാം ഭ്രമര, ഭവതോ മദവിധേയതദ്വരാളിഃ
സത്വോദ്രേകസ്ഫുരിതപരമാനന്ദസംവിദ്വിശേഷം
ദ്രാഘയ ചിത്തേ രസമധുരധുരോ യസ്യ സാമാജികാനാം.''

വടക്കുംകൂർ ഗോദവമ്മരാജാവു് ഒരു രണശൂരനായിരുന്നു. വൈക്കത്തപ്പനെക്കുറിച്ചുള്ള വർണ്ണനം മനോഹരമായിരിക്കുന്നു:

''വ്യാഘ്രക്ഷേത്രം ഭജ പശുപതേന്ത്യത്തരങ്ഗം ദിനാന്തേ
യസ്മൈ നിത്യം രജതഗിരിരപ്യദൃസൂയത്യുദഗ്രം
പ്രാദക്ഷിണ്യാച്ചലതി ഭസിതാലിപ്തഗാത്രേ ജനൗഘേ
യസ്മിന്നന്യഃ സ്ഫടികരചിതോ ജങ്ഗമോ ഭാതി ശൈലഃ.''

തൃപ്പൂണിത്തുറയിൽ അക്കാലത്തു് ഒരു മഹാകവി ജീവിച്ചിരുന്നു. ''ക്ഷേത്രേ യത്ര സ്ഫുരതി മഹിതേ സൂക്തിഗങ്ഗാതരങ്ഗസ്തോമൈരാന്ദോളിതഹരജടാബാലചന്ദ്രഃ കവീന്ദ്രഃ'' എന്നാണു് അദ്ദേഹത്തെ വാസുദേവൻ വാഴ്ത്തുന്നതു്. 'ബാല'പദംകൊണ്ടു് അദ്ദേഹം രത്നകേതൂദയകർത്താവായ ബാലകവിയുടെ പേരാണോ ധ്വനിപ്പിക്കുന്നതെന്നു തീർച്ചപറയുവാൻ പാടില്ല. പല മണിപ്രവാളചമ്പുക്കളുടേയും പ്രണേതാവായ നീലകണ്ഠകവിയും അക്കാലത്തു തൃപ്പൂണിത്തുറയിൽ താമസിച്ചിരുന്നു. തിരുവഞ്ചിക്കുളത്തു് അന്നു കൊച്ചി, കോഴിക്കോട്ടു് ഈ രാജ്യങ്ങൾ തമ്മിൽ ഘോരയുദ്ധം നടക്കുകയും അതിനുവേണ്ടി കൊച്ചിമഹാരാജാവു തൃക്കണാമതിലകത്തു താമസിക്കുകയും ചെയ്തിരുന്നു. ആ ഘട്ടത്തിലുള്ള ഒരു ശ്ലോകം സഹൃദയന്മാരുടെ ശ്രദ്ധയെ പ്രത്യേകമായി ആവർജ്ജിക്കുന്നു:

''തസ്യാം സ്ഫോടസ്ഫുടിതഗുളികാവഹ്നിദീപ്തേണ്ഡലായാം
ത്വയ്യുൽക്രുദ്ധത്വരിതഗമനേ നിഷ്പതത്യുംബരേണ
ത്വാമപ്യേകേ ഝടിതി ഗുളികാം ത്വാപുഷീമാപതന്തീം
മത്വാ ലീനാശ്ചകിതമവനൗ ഹാസ്യതാം ദർശയേയുഃ.''

കാവ്യത്തിലെ നടുനായകമെന്നു പറയേണ്ട മറ്റൊരു ശ്ലോകമാണു് അടിയിൽ കാണുന്നതു്. അതു ഗുരുവായൂരപ്പനെപ്പററിയുള്ള വർണ്ണനമാകുന്നു:

''വക്ത്രേണേന്ദോരധരമഹസാ കൗസ്തുഭസ്യാമൃതസ്യ
സ്നിഗ്ദ്ധൈഃഹാസൈരപി ച വിഭവം മൂർത്തിമംബുരാശിഃ
ദൃഷ്ട്വാ കന്യാം കില നിജകുലദ്വേഷിണീം ചൗര്യശീലാം
തുഭ്യം കംസാന്തക, ദധിപയശ്ചോര, ദത്വാ കൃതാർത്ഥഃ.''

ഗുരുവായൂർക്ഷേത്രത്തിൽ ഭജിക്കുന്നവർക്കു വാതരോഗം ശമിക്കുന്നു എന്ന വസ്തുത ''യസ്മിൻ ദേവസ്സ്വയമപി മഹാപാവനഃ പാവനാനാമാതങ്കാനാമുപശമയിതാ ഭാസതേ വാസുദേവഃ'' എന്ന പദ്യാർദ്ധത്തിൽ കവി നന്നെ ധരിപ്പിക്കുന്നു. ആഴ്വാഞ്ചേരിത്തമ്പ്രാക്കളെ ''സാധുഗ്രാമപ്രഥിതവിഭവാം ശുദ്ധവർണ്ണാനുഷക്താം ധത്തേ വൃത്തിം ശ്രുതിപരിചിതാം ഗീതവിദ്യാമിവാസൗ'' എന്നു പുകഴ്ത്തുന്നു. മൂക്കോലയ്ക്കൽ അക്കാലത്തു് അനവധി വിദ്വാന്മാരുണ്ടായിരുന്നു എന്നുള്ളതിനു ജ്ഞാപകം താഴെപ്പകർത്തുന്ന ശ്ലോകമാണു്:

"ങ്ങ്യോ വ്യങ്ഗ്യാധ്വനി പരിചിതാൻ ബാല്യനിഷ്പന്ദശബ്ദ-
ബ്രഹ്മോല്ലാസാനപചിതകഥാന്തഗീതാദിബോധാൻ
നാനാസൂക്തിപ്രകരമുഖരാൻ ഭാരതീകല്പവല്ലീ-
ബാലോപഘ്നാനിവ സുമനസസ്തത്ര സംഭാവയേഥാഃ."

മാമാങ്കമഹോത്സവംസംബന്ധിച്ചുള്ള സജ്ജീകരണങ്ങറം പരിശോധിക്കുവാൻ തൃക്കണ്ടിയൂരിൽ സന്നിഹിതനായ സാമൂതിരിപ്പാടിനെ ഇങ്ങനെ വർണ്ണിക്കുന്നു:

"യസ്മിൻ വിസ്മാപിതഭുജബലപ്രക്രമോ വിക്രമക്ഷ്മാ-
ബന്ധുസ്സിന്ധുപ്രതിഭടചമൂചക്രവിക്രാന്തലോകഃ
നാനാദേശോച്ചലിതസുമനോവൃന്ദസാനന്ദമത്ത-
സ്സ്ലാഘ്യോ മാഘോത്സവമുപവിശംസ്തിഷ്ഠതേ ഭൂഷ്ഠഹന്താ."

ശ്വേതദുർഗ്ഗം അക്കാലത്തു പരിപാലിച്ചിരുന്നതു കൃഷ്ണഗോവിന്ദൻ എന്നൊരു പ്രഭുവായിരുന്നു. അതു് ആ കുടുംബത്തിന്റെ മാറാപ്പേരാണെന്നും ഊഹിക്കാം. അദ്ദേഹത്തെക്കുറിച്ചുള്ള ശ്ലോകങ്ങളിൽ ഒന്നു ചുവടേ കുറിക്കുന്നു:

"യസ്യാം നാരായണമുപഗതം കൃഷ്ണഗോവിന്ദനാമ്നാ
ദൃഷ്ട്വാ സൗധാഭിധകലശസിന്ധൂർമ്മിഭിസ്സേവ്യമാനം
സാലവ്യാജാദ്വലയിതവപുസ്സേവതേ ഗോപുരാഖ്യാ-
വിഖ്യാതോദ്യന്മണിധരഫണാമണ്ഡലഃ കുണ്ഡലീന്ദ്രഃ."

ഏവഞ്ച മധുരവും ചരിത്രഗവേഷകന്മാർക്കു് ഏററവും ഫലപ്രദവുമായ ഒരു കാവ്യമാണു് ഭ്രമരസന്ദേശമെന്നു് ഏതന്മാത്രമായുള്ള പ്രസ്താവനയിൽനിന്നു വായനക്കാർക്കു് അനായാസേന ഗ്രഹിക്കാവുന്നതാണല്ലോ. കവി ആദ്യമായി ഭൃങ്ഗത്തെ അഭിസംബോധനംചെയ്യുന്ന ശ്ലോകവുംകൂടി ഉദ്ധരിച്ചുകൊണ്ടു മുന്നോട്ടു നീങ്ങാം:

"ബ്രൂമഃ ശ്രീമൻ ഭ്രമര ഭവതേ സ്വാഗതം; വൈജയന്ത്യാഃ
കിന്ത്വം വിഷ്ണോരുരസി വികസദ്വിഭ്രമായാസ്സമായാഃ?
ധമ്മില്ലാദ്വാ പരിമളസമാസക്തമത്താളിപാളീ-
കേളീലോലദ്യുതകലികാമന്ദിരാദിന്ദിരായാഃ?"

**ദാശരഥിനമ്പൂരി:**—ആനന്ദവർദ്ധനാചാര്യരുടെ ധ്വന്യാലോകം എന്ന സുപ്രസിദ്ധമായ അലങ്കാരഗ്രന്ഥത്തിനു് അഭിനവഗുപ്തന്റെ ലോചനം എന്ന വിശദവും വിസ്തൃതവുമായ വ്യാഖ്യാനത്തെയും അതിനു് ഉദയൻ എന്ന അഭിധാനത്താൽ വിദിതനായ മനക്കുളത്തു ശ്രീകണ്ഠരാജാവു നിർമ്മിച്ച കൗമുദി എന്ന വിശിഷ്ടമായ വ്യാഖ്യാനത്തെയും പററി മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ലോചനം വ്യാഖ്യാനിക്കുവാൻ കേരളീയരല്ലാതെ ആരും സജ്ജന്മാരായിട്ടില്ല. അവരിൽ രണ്ടാമനാണു് അഞ്ജനമെന്ന പേരിൽ പ്രസിദ്ധമായ ടിപ്പണത്തിന്റെ

പ്രണേതാവായ ദാശരഥിനമ്പൂരി. അദ്ദേഹത്തിന്റെ ദേശമേതെന്നു് അറിഞ്ഞുകൂടാ. ആദ്യത്തെ ശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ ഒരിടത്തു ദാശരഥി പൂർണ്ണസരസ്വതിയുടെ മാലതീമാധവവ്യാഖ്യയിൽനിന്നു് ഏതാനും ഭാഗം ഉദ്ധരിച്ചിട്ടുണ്ടു്. അതിൽനിന്നു പൂർണ്ണസരസ്വതിയെ അപേക്ഷിച്ചു് അർവാചീനനാണു് ദാശരഥി എന്നു വെളിപ്പെടുന്നു. ജീവിതകാലം ഏട്ടാം ശതവർഷമായിരിക്കാം. പ്രഥമശ്ലോകത്തിന്റെ വ്യാഖ്യാനംതന്നെ അഞ്ഞൂറു ഗ്രന്ഥങ്ങളോളമുണ്ടു് (ഒരു ഗ്രന്ഥം മുപ്പത്തിരണ്ടക്ഷരം). ചില പംക്തികൾ ഉദ്ധരിക്കാം.

ഉപക്രമം:

"വ്യാഖ്യാനലീലയാ യോ മുനിമുഖ്യാനാം മുഹുർമ്മുദം തനുതേ,
വടതലനിവാസിനം തം വരദം ശംഭും ദയാനിധിം വന്ദേ."

"അഥ ശ്രീമാനഭിനവഗുപ്താചാര്യഃ കാവ്യാലോകം വ്യാഖ്യാതുമാരഭമാണഃ സ്വപ്രവൃത്തേർവിഷയാദികം ഭട്ടേന്ദുരാജേത്യാദിനാ പദ്യേന പശ്ചാൽപ്രതിപാദയിഷ്യൻ പ്രഥമം വ്യാചിഖ്യാസ്യമാനലക്ഷണഗ്രന്ഥലക്ഷ്യസ്യ തന്മുഖേന തദ്വ്യാഖ്യാനസ്യ ച സ്വയം ക്രിയമാണസ്യോപാദേയതാസിദ്ധിഹേതും പ്രകടയൻ സൂചിതേഷ്ടദേവതാത്മനസ്തസ്യൈവ നമസ്കാരാക്ഷേപകവിജയോക്തിമംഗലരൂപാം വിഘ്നവിഘാതഫലാം ശിഷ്ടാചാരാനുസാരേണാത്മനാ കൃതാം ശ്രോതൃജനശിക്ഷാർത്ഥം ഗ്രന്ഥേ നിവേശയതി."

ദ്വിതീയശ്ലോകം: "ഏവം കൃതസൂചിതേഷ്ടദേവതാനുസ്മരണമംഗളഃ ആത്മന ഔദ്ധത്യം പരിഹരൻ പരമഗുരുസമനുസ്മരണചികീർഷിതം പ്രതിജാനീതേ—ഭട്ടേന്ദുരാജേതി. അഭിനവഗുപ്തപാദാഭിധോഽഹം യൽകിഞ്ചിദതുല്ലമനുരണനമപി സ്വാലോചനനിയോജനയാ ശ്രോതൃജനസ്യ കാവ്യാലോകനാമാനം ഗ്രന്ഥം സ്ഫുടയാമി; അതിഗഹനഗംഭീരതയാഽപി സ്ഫുടാർത്ഥം കരോമീതി സംബന്ധഃ. നൈതദസ്മൽപ്രഭാവാദിത്യാഹ—ഭട്ടേന്ദുരാജേതി; ഭട്ടേന്ദുരാജാഖ്യാനാം പരമഗുരൂണാം ചരണാബ്ജയോഃ തത്സന്നിധൌ കൃതനിവാസതയാ ഹൃദ്യം ഹൃദി സ്ഥിതം തച്ചരണാബ്ജാഭ്യാം കൃതേനാധിവാസേന ഗന്ധവാസേന, തൽപരിചയസംക്രാന്തഗുണേനേതി യാവൽ. അധിവാസോ ഹ്യന്യത്രാന്യധർമ്മസംക്രമണം. തേന ഹൃദ്യമാസ്വാദ്യഞ്ച ശ്രുതാമൃതം യസ്യ സ തഥാ................"

പണ്ഡിതമൂർദ്ധന്യന്മാർക്കുപോലും പരമദുരവഗാഹ്യമായ ലോചനം വ്യാഖ്യാനിക്കുന്നതിനുവേണ്ട അലങ്കാരശാസ്ത്രനിഷ്ണാതത ഉദയനും ദാശരഥിക്കും ഉണ്ടായിരുന്നു എന്നു കാണുന്നതു കേരളീയർക്കു് അത്യന്തം അഭിമാനഹേതുകമാകുന്നു. അങ്ങനെ ദാശരഥി ഏതുവരെ രചിച്ചു എന്നറിയുന്നില്ല.

**പാണ്ഡവചരിതം കാവ്യം:**—പാണ്ഡവചരിതം 16 സർഗ്ഗങ്ങളിൽ അനുഷ്ടുപ്പവൃത്തത്തിൽ രചിച്ചിട്ടുള്ള ഒരു ലളിതകാവ്യമാകുന്നു.

ബാലന്മാക്ക് പഠിക്കുവാൻ കൊള്ളാം. രാജരാജനെന്ന ഒരു മഹാരാജാവിന്റെ കാലത്താണ് ആ കാവ്യം നിമ്മിച്ചതെന്നുള്ളതിനു് അതിൽത്തന്നെ ലക്ഷ്യമുണ്ടു്:

''രാജന്വതീ ധരാ യേന രാജ്ഞാ സ സകലൈർഗ്ഗുണൈഃ
രാജചന്ദ്രോഽസ്തി വിഖ്യാതോ രാജരാജസമാഖ്യയാ.
വൈരികൈരവസൂരസ്യ കാലേ തസ്യ മഹീപതേഃ
അഭൂൽ കാപി പൃഥാസൂനുചരിതാലങ്കൃതാ കൃതിഃ''

എന്നു കവി പറയുന്നു. ഈ രാജരാജൻ ഒരു കൊച്ചിമഹാരാജാവായിരിക്കണം. കൊല്ലം എട്ടാംശതകത്തിൽ കാശിക്കെഴുന്നള്ളിയ തമ്പുരാന്റെ പൂർവ്വഗാമിയായ വീരകേരളവമ്മാവിനേയും രാമവമ്മാവിന്റെ അനന്തരഗാമിയായ മറെറാരു കേരളവമ്മതമ്പുരാനെയും പിന്നീടു കൊല്ലം 790 മുതൽ 800വരെ രാജ്യഭാരം ചെയ്ത രവിവമ്മതമ്പുരാനെയും രാജരാജപദം കൊണ്ടു കവികരം വ്യപദേശിച്ചിട്ടുണ്ടു്. ''ദൂരേ ദൃശ്യാ നദസി നഗരീ രാജരാജക്ഷിതീന്ദോഃ'' എന്ന പദ്യാംശത്തിൽ ഭ്രമരസന്ദേശകാരൻ രവിവമ്മമഹാരാജാവിനെ ലക്ഷീകരിക്കുന്നു. പാണ്ഡവചരിതകാരന്റെ പുരസ്കത്താവു് ഇവരിൽ ഒരാളാണോ എന്നു നിശ്ചയമില്ല. ചിലർ യമകകാറിയായ വാസുഭട്ടതിരി പഴം തിന്നപ്പോരം അതിന്റെ തൊലി തിന്ന ഒരു വാരസ്യാരിൽ പ്രസ്തുതകൃതിയുടെ കത്തൃത്വം ആരോപിക്കുന്നു. അതു് അനാസ്പദമാണു്.

''തസ്മൈ നമോഽസ്തു കവയേ വാസുദേവായ ധീമതേ
യേന പാത്ഥകഥാ രമ്യാ യമിതാ ലോകപാവനീ''

എന്നൊരു ശ്ലോകം അതിൽ കാണുന്നതുകൊണ്ടുമാത്രം വാസുദേവന്റെ കാലത്താണു് അതിന്റെ നിമ്മിതി എന്നു വരണമെന്നില്ലല്ലോ.

''ആമ്നായാത്ഥപ്രബോധാത്ഥം സവ്വേഷാം യേന ഭാരതം
സവ്വജ്ഞേന സമാഖ്യാതം തം നമാമി മുനീശ്വരം''

എന്നു് അതിനുമുമ്പിൽ ഒരു ശ്ലോകമുണ്ടെന്നും 'തസ്മൈ നമോസ്തു' എന്ന വാക്യംകൊണ്ടു യുധിഷ്ഠിരവിജയവും പാണ്ഡവചരിതവും ഒരേ കാലത്തു് ഉണ്ടായതാണെന്നു് ഊഹിക്കാമെങ്കിൽ 'തം നമാമി' എന്ന വാക്യംകൊണ്ടു മഹാഭാരതവും അക്കാലത്തുതന്നെ ഉണ്ടായതായി സങ്കല്പിക്കേണ്ടിവരുമെന്നും നാം ഇവിടെ ഓമ്മിക്കേണ്ടതാണു്. കവിതയ്ക്കു് ഒഴുക്കുണ്ടെന്നു സമ്മതിക്കാമെന്നല്ലാതെ മററു ഗുണങ്ങളൊന്നുമില്ല. ഉദാഹരണത്തിനായി ചില ശ്ലോകങ്ങരം ചുവടേ പ്രദശിപ്പിക്കാം.

കഥാരംഭം:

''പുരാഥ ജാഹ്നവീതീരേ കുരുണാമഭവൽ പുരം
ഹസ്തിനാ നിമ്മിതം രാജ്ഞാ സുരലോകമനോഹരം.''

ഭീഷ്മസ്തുതി:

"ഹേ കൃഷ്ണ ഭഗവന്നാദ്യ താവത്തിഷ്ഠ മമാഗ്രതഃ
തവ രൂപാമൃതം പശ്യൻ യാവത്ത്യക്ഷ്യാമ്യഹം തനും.
തഥാ മാം പ്രതി ഗോവിന്ദ പ്രസീദ കരുണാനിധേ
യഥാ ത്വം മാമകേ ചിത്തേ നിശ്ചലോ ഹി നിവത്സ്യസി."

ഒടുവിൽ സ്രഗ്ദ്ധരാവൃത്തത്തിൽ പതിനാറു സൎഗ്ഗസംഗ്രഹശ്ലോകങ്ങളുമുണ്ട്. അവ താരതമ്യേന ആസ്വാദ്യങ്ങളാണ്. നോക്കുക:

"ജാതാഃ കാന്താരദേശേ കരിനഗരമിതാശ്-
ഛന്മസത്മാവസന്തോ
ദഗ്ദ്ധ്വാ തദ്ഗേഹമസ്മാദ്ദ്വിപിനമുപഗതാഃ
സംഹരന്തോ ഹിഡിംബം
വേദവ്യാസസ്യ വാചാ വനഭുവി വസതിം
ശാലിഹോത്രേ ച കൃത്വാ
ഗത്വാ താമേകചക്രാം ദ്വിജവരഭവനേ
ന്യവസൻ പാണ്ഡുപുത്രാഃ.

ഹത്വാ തത്രാതിപുഷ്ടം ബകമധികബലം
യാജ്ഞസേന്യാ വിവാഹം
ശ്രുത്വാ യാന്തസ്തതസ്തേ പഥി ഗഗനചരം
സംപ്രഹാരേ ച ജിത്വാ
ഗത്വാ പാഞ്ചാലഗേഹം നൃപസദസി ശരൈശ്-
ഛിന്നയന്ത്രാഃ ക്ഷിതീശാൻ
ജിത്വാ കൃഷ്ണാവിവാഹം തദനു മുനിഗിരാ
ചക്രിരേ മോദമാനാഃ."

ഈ ശ്ലോകങ്ങളുടെ അവസാനത്തിൽ ഫലശ്രുതിരൂപമായും ഒരു പദ്യം കവി ഘടിപ്പിച്ചിരിക്കുന്നു. അതാണ് താഴെക്കാണുന്നത്:

"ഇത്ഥം സംക്ഷിപ്യ സൎവ്വം രചിതമഘഹരം
പാണ്ഡവാനാം ചരിത്രം
ചിത്രം നിത്യം പ്രഭാതേ പഠതി ച ശൃണുയാ-
ദ്യോ നരശ്ചിന്തയേദ്വാ
നിശ്ശേഷാഭീഷ്ടസിദ്ധിം സപദി സ ഗതവാൻ
മോദവാനത്യുദാരാം
ഭക്തിഞ്ചാപ്നോതി കൃഷ്ണേ കൃതവതി സമരേ
പാൎത്ഥസാരഥ്യകേളിം."

**കാമസന്ദേശം:**—മാതൃദത്തൻ എന്ന ഒരു കവിയുടെ കൃതിയാണ് കാമസന്ദേശം. പൂൎവ്വഭാഗത്തിൽ അറുപത്തേഴും, ഉത്തരഭാഗ

ത്തിൽ അറുപത്തൊൻപതും അങ്ങനെ മന്ദാക്രാന്താവൃത്തത്തിൽ നൂററിരുപ്പത്താറു പദ്യങ്ങളാം പ്രസ്തുതകൃതിയിൽ അടങ്ങിയിരിക്കുന്നു. കവി രാമവർമ്മാഭിധാനനായ ഒരു കൊച്ചിമഹാരാജാവിൻേറയും നീലകണ്ഠൻ എന്ന ശ്രോത്രിയാഗ്രിമനായ ഒരു നമ്പൂരിയുടേയും സമകാലികനായിരുന്നു എന്നു ഗ്രന്ഥത്തിൽനിന്നു വെളിപ്പെടുന്നു. കാവേരിയുടെ ഉത്തരശാഖയായ കൊല്ലിടത്തിൽ വമ്പിച്ച കടത്തുകൂലി ഈടാക്കിവന്നതിനെപ്പററി പ്രസ്താവിക്കുമ്പോൾ കൊച്ചിയിലെ രാമവർമ്മമഹാരാജാവു തൻെറ രാജ്യത്തുള്ള കടത്തുകൂലി മുഴുവൻ നിറുത്തിയതായി താഴെക്കാണുന്ന പദ്യത്തിൽ അദ്ദേഹം നമ്മെ അറിയിക്കുന്നു:

''യാത്രാശുല്കം സകലജഗതാമസ്തി യത്ര പ്രവൃത്തം
തത്രസ്യൈഥസ്യൈന്യപതിപശുഭിർഭുജ്യമാനം ബലേന
മാടക്ഷോണീവലഭിദഖിലത്രാണനൈപുണ്യചുഞ്ചു-
ർദ്ദ്വാരം യൽ പ്രശമിതകഥം നിർമ്മമേ രാമവർമ്മാ.''

ആ തമ്പുരാൻ തൃശ്ശൂരിൽ പുത്തനായി പണിയിച്ച രാജധാനി അവിടുന്നു തീപ്പെട്ടുപോയെങ്കിലും നാട്ടിൻെറ വൈധവ്യദുഃഖത്തെ പരിഹരിക്കുന്നതായും അദ്ദേഹം പറയുന്നു:

''കാചിൽ സൗമ്യാം ദിശി പുനരസൗ രാജധാനീ സമിന്ധേ
സൃഷ്ടാ രാജ്ഞാ പ്രഥിതയശസാ രാമവർമ്മാഭിധേന;
രാമേ സ്വർഗ്ഗം ഗതവതി ചിരാദാകുലാ സത്യയോധ്യാ
യദ്രൂപോത്ഥാ ശമയതി ശുചം തേന വൈധവ്യജാതാം''

എന്ന പദ്യം നോക്കുക. നീലകണ്ഠൻനമ്പൂരിയെപ്പററി കവി ഇങ്ങിനെ വർണ്ണിക്കുന്നു:

''യസ്യോദീച്യാം ദിശി നിവസതി ക്ഷ്മാസുരോ നീലകണ്ഠോ
ലോകേ കാലക്ഷപിതയജനേ ധർമ്മതത്വേ പ്രലീനേ
സ്മൃത്വാ സാക്ഷാൽ സ്വവിധിനിയമധ്വംസവിധ്വസ്തധൈര്യോ
ധർമ്മസ്ഥിത്യൈ പുനരജനി ബൗധായനോ യൽസ്വരൂപഃ.''

ഈ വൈദ്യചന്ദ്രോദയം മുതലായ ഗ്രന്ഥങ്ങളുടെ നിർമ്മാതാവായ തൈക്കാട്ടു വൈദികൻ നീലകണ്ഠയോഗിയാരായിരിക്കാമെന്നു എനിക്കു തോന്നുന്നു. 'യസ്യ' എന്ന പദം ഇവിടെ അംബാശൈലത്തെ പരാമർശിക്കുന്നു. അംബാശൈലമെന്നതു കൊടിക്കുന്നിൻെറ സംസ്കൃതസംജ്ഞയാണെന്നു മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. കൊടിക്കുന്നിനു സമീപമാണല്ലോ തൈക്കാട്ടില്ലം. യോഗിയാരുടെ കാലം കൊല്ലം എട്ടാം ശതകത്തിൻെറ ഉത്തരാർദ്ധത്തിലായിരുന്നു എന്നു് അന്യത്ര പ്രസ്താവിക്കും. അങ്ങനെയാണെങ്കിൽ കവി നിർദ്ദേശിക്കുന്ന രാമവർമ്മാവു കാശിക്കെഴുന്നള്ളിയ തമ്പുരാനായിവരാവുന്നതാണു്. കൊല്ലം 746-ാമാണ്ടിടക്കു് ഈ രാമവർമ്മമഹാരാജാവും പറങ്കികളുടെ വൈസ്രോയിയും തമ്മിൽ ചുങ്കങ്ങളെ

പ്പററി ചില വ്യവസ്ഥകൾ ചെയ്തു എന്നു ചരിത്രകാരന്മാർ പ്രസ്താവിക്കുന്നുമുണ്ട്.

''സൗധേ കശ്ചിൽ സഹ ദയിതയാ സൈന്ധരമഭ്രങ്കഷാഗ്രേ
ക്രീഡൻ നിദ്രാകലുഷഹൃദയസ്തൽക്ഷണം തത്സകാശാൽ—
ദിഷ്ട്യേ ത്വഷ്ടേ കിമിഹ ശരണം?—ഭദ്രഗോഷ്ഠീം ദവിഷ്ഠാം
രക്ഷോനീതസ്തദനു വിവശശ്ശംബരാരിം ദദർശ.''

എന്നതാണ് ഉപക്രമശ്ലോകം. ഭദ്രഗോഷ്ഠിയെന്നാൽ ചിത്സഭ അഥവാ ചിദംബരം എന്നർത്ഥം. ചിദംബരത്തിൽനിന്നു കവി കാമദേവനെ തൻെറ ചന്ദ്രലക്ഷ്മിയെന്ന പ്രിയതമയുടെ വാസഭൂമിയായ തിരുനാവായിലേയ്ക്കു ദൂതനായി പറഞ്ഞയയ്ക്കുന്നു. ചിദംബരം, അവിടത്തെ ക്ഷേത്രതീർത്ഥമായ ശിവഗംഗ, കാവേരി, അതിനു വടക്കും തെക്കുമുള്ള പ്രദേശങ്ങൾക്ക് അധിപന്മാരായിരുന്ന വീരനും അച്യുതനും, കണ്ണൂരമാണിക്കമെന്ന വിദ്വദഗ്രഹാരം, മധ്യാർജ്ജുനം (തിരുവിടൈമരുത്തൂർ), കുംഭകോണം, ശ്രീരംഗം, കൊങ്കണം, (സേലം കോയമ്പത്തൂർ ജില്ലകൾ) കോയമ്പത്തൂരിലെ പേരൂർക്ഷേത്രം, സഹ്യപർവ്വതം, മംഗലം എന്ന ദേശം, തൃശ്ശൂർ, ഇഷ്ടക്രോഡം (തിരുമിററക്കോട്ട്), കരുക്ഷേത്രം (ശുകപുരം), അംബാശൈലം (കൊടിക്കുന്ന്) അശ്മശൈലം (വെള്ളിയാൻകല്ല്) ഭാരതപ്പുഴ, തിരുനാവാ എന്നിങ്ങനെ രാജകുലങ്ങൾ, സ്ഥലങ്ങൾ, പർവ്വതങ്ങൾ, നദികൾ, ക്ഷേത്രങ്ങൾ, ദേവതകൾ മുതലായി പല വിഷയങ്ങളെപ്പററി കവി ഉജ്ജ്വലമായ രീതിയിൽ ചിത്രണംചെയ്തിട്ടുണ്ട്. പതിനാറു പദ്യങ്ങൾ തിരുനാവായുടെ വർണ്ണനത്തിനു വിനിയോഗിച്ചിരിക്കുന്നു. മംഗലത്തിൽ മംഗലാഖ്യനായ ഒരു ബ്രാഹ്മണകവി അക്കാലത്തു ജീവിച്ചിരുന്നു എന്നും അദ്ദേഹം കാളിദാസനു സമനായിരുന്നു എന്നും മാത്രമല്ല കവി പറയുന്നു.

''നത്വാ ദേവീം പടുഗതിരടൻ മംഗലം ഗച്ഛ ദേശം
തദ്ഭൂർത്തം ദ്വിജമപി തഥാ മംഗലം മംഗലാഖ്യം
വാഗ്ഗുംഫസ്യ സ്മര! രചയിതും കാംക്ഷിതസ്യോക്തശേഷം
നിർമ്മാതും യന്മിഷകൃതവപുഃ കാളിദാസഃ പുനർഭൂഃ.''

കിരാതാർജ്ജുനീയവ്യാഖ്യാതാവായ ഒരു മംഗലനെപ്പററി കേട്ടിട്ടുണ്ട്. അദ്ദേഹം സമസ്യാപൂരണനിപുണനായ ഒരു കവിയായിരുന്നു എന്നു ധരിച്ചിട്ടില്ല. മാത്രമല്ലതന്നു ആശയസൗലഭ്യം ഉണ്ട്. എന്നാൽ അതിനനുഗുണമായ ശയ്യാസുഖം അദ്ദേഹത്തിൻെറ കവിതയ്ക്കില്ല. നാലഞ്ചു ശ്ലോകങ്ങൾ ഉദാഹരണത്തിനുവേണ്ടി ഉദ്ധരിക്കാം.

ചിദംബരം:

''ക്ഷേത്രേ യത്ര സ്ഫടികഘടിതേ കാപി തൽകാന്തിശുഭ്രാം
ദൃഷ്ട്വാ ഗൗരീം സ ച പശുപതിർജ്ജാതു ഗംഗോപലബ്ധ്യാ
കന്ദർപ്പാർത്തേ കുരു മയി കൃപാം ജാഹ്നവീത്യുദ്വാക്യേ
ലജ്ജാമൂകഃ കിമു ന കുരുതേ ഹന്ത! ദേവ്യാം ഹസന്ത്യാം?'' (1)

ശ്രീരംഗം:

''ശ്രീരങ്ഗാഖ്യം വ്രജ ശിശയിഷുഃ സൈ്വരമാഗത്യ സിന്ധോ-
ശ്ശ്വേതേ യസ്മിൻ ഹരിരസഹനാസ്തോയപാതാൻ സുശീതാൻ
വിഷ്വഗ്വ്യാപീശിശിരപവനൈഃ ക്ലേശിതസ്സോഽപി ഭൂയഃ
കോ വാ വൈധീം ത്യജതി സുതരാം കല്പനാം പൗരുഷേണ?''   (2)

കൊങ്കണദേശം:

''ഏകേനാഹ്നാ വ്രജ പുനരിതഃ കൊങ്കണാൻ കണ്ടകാഢ്യാൻ
ധാത്രാ സൃഷ്ടാൻ നരകധരണീസൃഷ്ടിശിഷ്ടൈഃ പദാർത്ഥൈഃ
യജ്ജാതാനാം ദുരിതഗണനാശക്തിതശ്ചിത്രഗുപ്ത-
സ്സ്വീയേ കൃത്യേ ഭവതി വിമുഖഃ; കിന്നു ഭൂയോ വദാമി.''   (3)

സഹ്യപർവ്വതം:

''ലങ്ഘ്യസ്സഹ്യസ്ത്വദനു ഭവതാ യത്ര ധാത്രീതരുണ്യാഃ
കേശീഭൂതേ മൃഗതതിമയീ യൂകപങ്ക്തിർന്നിലീനാ
ഭൂദ്ഭൽകാരൈർന്നിശ്ശരനഖമുഖൈശ്ചാലയിത്വാ സലീലം
ഭൂൽകാരോക്ഷതിപ്രസരമുഖരൈരനാഹം ഭജ്യതേ ഹി.''   (4)

തിരുനാവാ:

''യത്ര സ്ത്രീണാം കുചഭരയുഗം വീക്ഷ്യ ഖേദാദ്ഗിരീന്ദ്രാ
മേഘേ മേഘേപ്യചലകാരിനോ ഘ്നന്തി മൂർദ്ധാനമുച്ചൈഃ
നൂനം നോ ചേൽ കഥമിവ ഘനധാരാവല്ലോദമേഘോഷോ
വർഷാംഭോവന്നയനസലിലം ധാതുവദ്രക്തധാരാഃ?''   (5)



ഇരുപത്തെട്ടാമദ്ധ്യായം

# സംസ്കൃതസാഹിത്യം

(തുടച്ച്)

## ക്രി. പി. പതിനാറാം ശതകം

"മോക്ഷാപ്തിസാരതരഭാഗവതാഖ്യമബ്ധേർനോ
നാരായണീയനവനീതമഹോ ഗൃഹീത്വാ
മായാമയാഘപരിതപ്തജനായ യോ ദാ–
ന്നാരായണാവനിസുരായ നമോസ്തു തസ്മൈ."

**മേല്പുത്തൂർ നാരായണഭട്ടപാദർ,** പീഠിക:—പാവനമായ ഈ പരശുരാമഭൂമി പല മഹാനുഭാവന്മാരുടേയും അവതാരംനിമിത്തം അനന്യസുലഭമായ ശ്ലാഘ്യത്വം പാത്രീഭവിച്ചിട്ടുണ്ട്. അങ്ങനെയുള്ള പുണ്യപുരുഷന്മാരിൽ ശങ്കരഭഗവൽപാദരെ കഴിച്ചാൽ പാണ്ഡിത്യം കൊണ്ടും കവിത്വംകൊണ്ടും പ്രഥമഗണനീയനെന്നു അഭിജ്ഞോത്തമന്മാർ ഐകകണ്ഠ്യേന സമ്മതിക്കുന്ന ഒരു അതിമാനുഷനാണ് മേല്പുത്തൂർ നാരായണഭട്ടതിരി. അദ്ദേഹത്തിന്റെ സർവതോമുഖമായ മഹിമാതിശയം അവാങ്മനസഗോചരമാണ്; അദ്ദേഹത്തെ അനന്തരകാലികന്മാർ അനന്താംശസംഭവനെന്നു വാഴ്ത്തുന്നതു് അപലപനീയവുമല്ല.

ദേശവും കാലവും:—നാരായണഭട്ടതിരി കൊല്ലം 735–ാമാണ്ട്, അക്കാലത്തു വെട്ടത്തുനാട്ടുരാജാവിന്റെ ഭരണത്തിൽ ഉൾപ്പെട്ടിരുന്നതും ഇന്നു മലബാർജില്ലയിൽ പൊന്നാനിത്താലൂക്കിൽ ചേർന്നുമായ കുറുമ്പത്തൂരംശത്തിൽ ജനിച്ചു. അദ്ദേഹത്തിന്റെ ജനനത്താൽ പ്രതിഷ്ഠയെ പ്രാപിച്ച മേല്പുത്തൂരില്ലം സുപ്രസിദ്ധമായ തിരുനാവായമ്പലത്തിൽനിന്നു രണ്ടു വിളിപ്പാടു വടക്കുള്ള ചന്ദനക്കാവ് എന്ന ഭഗവതീക്ഷേത്രത്തിന് ഒരു നാഴിക കിഴക്കു മാറി സ്ഥിതിചെയ്തിരുന്നു. ആ ഗൃഹം ഇടക്കാലത്ത് അന്യംനിന്നു മാവഞ്ചേരി തെക്കേടത്ത് എന്ന കുടുംബത്തിൽ ലയിച്ചു. പ്രക്രിയാസർവസ്വത്തിന്റെ അവസാനത്തിൽ ഭട്ടതിരി തന്റെ ഇല്ലത്തെപ്പററി,

"ഭൂഖണ്ഡേ കേരളാഖ്യേ സരിതമിഹ നിളാ–
മുത്തരേണൈവ നാവാ–
ക്ഷേത്രേ ഗവ്യൂതിമാത്രേ പുനരുപരിനവ–
ഗ്രാമനാമ്നി സ്വധാമ്നി
ധർമ്മിഷ്ഠാദ് ഭട്ടതന്ത്രാദ്യഖിലമതപടോ–
ർമ്മാതൃദത്താദ്വിജേന്ദ്രാ–
ജ്ജാതോ നാരായണാഖ്യോ നിരവഹദതുലാം
ദേവനാരായണാജ്ഞാം"

എന്ന പദ്യത്തിൽ സൂചിപ്പിച്ചിട്ടുണ്ടു്. 'ഉപരിനാവാഗ്രാമം' എന്നാൽ മേല്പത്തൂർ എന്നർത്ഥം. ഭാട്ടതന്ത്രം മുതലായ ശാസ്ത്രങ്ങളിൽ നിഷ്ണാതനായ മാതൃദത്തഭട്ടതിരിയായിരുന്നു അദ്ദേഹത്തിന്റെ പിതാവു്. മാതൃദത്തന്റെ സീമന്തപുത്രനായിരുന്നു മഹാകവി. നാരായണഭട്ടതിരിയുടെ മാതൃഗൃഹം സുപ്രസിദ്ധമായ പയ്യൂരില്ലമായിരുന്നു എന്നാണു് ഐതിഹ്യം.

അനുജൻ:—മഹാകവിക്കു മാതൃദത്തനാമാവായ ഒരനുജനുണ്ടായിരുന്നു. അദ്ദേഹമാണു് ഭക്തിസംവർദ്ധനശതകത്തിന്റെ പ്രണേതാവു്. ജ്യേഷ്ഠനെ ഗുരുവായൂർ മുതലായ പ്രദേശങ്ങളിൽ അദ്ദേഹം അനുഗമിക്കുകയും ജ്യേഷ്ഠൻ ഉണ്ടാക്കിച്ചൊല്ലിയ നാരായണീയശ്ലോകങ്ങൾ അന്നന്നു കേട്ടു് എഴുതിയെടുക്കുകയും ചെയ്തു.

''ഇത്ഥം ഭാഗവതം സ്തോത്രം സ്വാഗ്രജേന വിനിർമ്മിതം
അലിഖന്മാതൃദത്താഖ്യോ ഭഗവത്ഭക്തിഹേതവേ''

എന്നൊരു ശ്ലോകം നാരായണീയത്തിന്റെ ചില മാതൃകാഗ്രന്ഥങ്ങളിൽ കാണുന്നുണ്ടു്. 'തൃതീയഭ്രാതാ ച മാതൃദത്താഖ്യഃ' എന്നും ചില ഗ്രന്ഥങ്ങളിൽ കുറിപ്പുണ്ടു്. ഇതരസഹോദരന്മാർ ആരെല്ലാമെന്നറിയുന്നില്ല.

വിദ്യാഭ്യാസം:—മഹാകവി തന്റെ ഗുരുനാഥന്മാർ ആരായിരുന്നു എന്നു പ്രക്രിയാസർവസ്വത്തിന്റെ അവസാനത്തിൽ

''മീമാംസാദി സ്വതാതാന്നിഗമമവികലം മാധവാചാര്യവര്യാ–
ത്തർക്കം ദാമോദരാര്യാദപി പദപദവീമച്യുതാഖ്യാദ്ബുധേന്ദ്രാൽ''

ഇത്യാദിപദ്യത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. ഈ പദ്യം ഞാൻ മുമ്പു് ഉദ്ധരിച്ചിട്ടുള്ളതാണു്. മീമാംസ മുതലായ ശാസ്ത്രങ്ങൾ അച്ഛനോടും വേദം സമഗ്രമായി മാധവാചാര്യനോടും തർക്കം ദാമോദരാചാര്യനോടും വ്യാകരണം അച്യുതപ്പിഷാരടിയോടുമാണു് അദ്ദേഹം അഭ്യസിച്ചതു്. പിഷാരടിയെ ആദ്യമായി കണ്ടപ്പോൾ ഭട്ടതിരി അദ്ദേഹത്തിനു സമർപ്പിച്ച ശ്ലോകമാണു് ചുവടേ ചേർക്കുന്നതു്:

''മഗ്നം മഹാമോഹമയേ മഹാബ്ധൗ
മന്ദം മഹാത്മൻ! മമതാകുലേന
കൃപാപയോധേ! മനസോദ്ധരാശു
കൃതോപാധ്യപം ജ്ഞാനമയം പ്രപന്നം''

മാധവാചാര്യനും ദാമോദരാര്യനും അവിജ്ഞാതന്മാരായിരിക്കുന്നു. മാതൃദത്തഭട്ടതിരിക്കു പൂർവോത്തരമീമാംസകളിൽ അത്ഭുതാവഹമായ അവഗാഹമുണ്ടായിരുന്നതായി വെളിപ്പെടുന്നു. അദ്ദേഹം അനവധി ശിഷ്യന്മാരെ ശാസ്ത്രാഭ്യാസം ചെയ്യിച്ചിരുന്നു എന്നുള്ളതിനു ഭ്രമരസന്ദേശത്തിലെ ''മാതൃദത്തദ്വിജേന്ദ്രശ്രീമച്ഛിഷ്യോൽകരമുഖരിതൈരാസ്തൃതാ ശാസ്ത്രപാഠൈഃ'' എന്ന വാചകം വിനിഗമകമാണു്. മഹാകവിക്കു ബാല്യത്തിൽ പറയത്തക്ക വിദ്യാഭ്യാസമൊന്നും സിദ്ധിച്ചിരുന്നില്ലെന്നും

അദ്ദേഹം ഒരു വിടനും കന്നനുമായിട്ടാണ് വളരെക്കാലം കഴിച്ചുകൂട്ടിയതെന്നും അച്യുതപ്പിഷാരടിയുടെ ഗൃഹത്തിൽ സംബന്ധം തുടങ്ങിയതിനു മേലാണ് അദ്ദേഹത്തിനു കാവ്യനാടകവ്യുൽപത്തിപോലും ലഭിക്കുവാൻ ഇടവന്നതു് എന്നുമുള്ള ഐതിഹ്യം ലേശംപോലും വിശ്വസനീയമായിത്തോന്നുന്നില്ല. അവിടെ ബാന്ധവമുണ്ടായിരുന്നു എന്നുള്ളതിനും ലക്ഷ്യമില്ല. 'ബാലകളത്രം സൗഖ്യം' എന്നും 'ലിങ്ഗവ്യാധിരസഹ്യഃ' എന്നും 1729133 എന്ന കലിദിനസംഖ്യയ്ക്കു പിഷാരത്തുവെച്ചു് അദ്ദേഹം പേരിട്ടിരുന്നു എങ്കിൽ അതു് ഒരു ശാസ്ത്രവിനോദമായിമാത്രമേ പരിഗണിക്കേണ്ടതുള്ളൂ. വ്യാകരണം പിഷാരടി പഠിപ്പിച്ചുവെങ്കിലും വേദം അദ്ദേഹമാണ് അഭ്യസിപ്പിച്ചതു് എന്നും തജ്ജന്യമായ പാപം നിമിത്തമാണ് വാതരോഗം അദ്ദേഹത്തിനുണ്ടായതെന്നുമുള്ള പുരാവൃത്തവും ത്യാജ്യകോടിയിൽ തള്ളേണ്ടിയിരിക്കുന്നു. ബാല്യത്തിൽത്തന്നെ മാധവാചാര്യനിൽനിന്നു വേദാധ്യയനം ചെയ്തു എന്നു് അനുമാനിക്കുന്നതായിരിക്കും സമീചീനം. അക്കാലത്തു് അനധികൃതമെന്നു വച്ചിരുന്ന ഒരു പ്രവൃത്തി ആചാരശ്ലക്ഷ്ണനായ പിഷാരടി ചെയ്തിരിക്കുമെന്നു സങ്കല്പിക്കുവാൻ ന്യായമില്ലല്ലോ. അങ്ങനെയാണെങ്കിൽ കടവല്ലൂർ ക്ഷേത്രത്തിൽ വാരമിരിക്കുവാൻ ഭട്ടതിരി അനുജനോടുകൂടി ചെല്ലുകയും അനുജനെമാത്രം സഭ്യന്മാർ മാനിക്കുകയും അവരുടെ പരിഹാസംകൊണ്ടു വിഷണ്ണനായി പരദേശത്തു പിഷാരടിയോടുകൂടി പോയി നാലു വേദങ്ങളും ഒരു കൊല്ലത്തിനകം അഭ്യസിച്ചു മടങ്ങിവന്നു വീണ്ടും വാരമിരിക്കുകയും ചെയ്തു എന്ന കഥയും അസത്യമാണെന്നു പറയേണ്ടിയിരിക്കുന്നു. എന്നാൽ ഒരു കാര്യം നിശ്ചയമാണ്. പണ്ടു പൂരു സ്വപിതാവായ യയാതിചക്രവർത്തിയുടെ ജരപോലെ ഭട്ടതിരി സ്വഗുരുവായ പിഷാരടിയുടെ വാതരോഗം മന്ത്രപൂർവ്വമായി ആവാഹിച്ചു വാങ്ങിയെന്നും അതിന്റെ ഉപശാന്തിക്കു ഗുരുവായൂർ ക്ഷേത്രത്തിൽവെച്ചു നാരായണീയം നിർമ്മിച്ചു മഹാവിഷ്ണുപ്രസാദം നേടിയെന്നും ആസ്തികന്മാർക്കു വിശ്വസിക്കാവുന്നതുതന്നെ. ഗുരുനാഥന്മാരിൽവെച്ചു തന്റെ അത്യധികമായ ഭക്തിയെ ആവർജ്ജിച്ചിരുന്ന പിഷാരടി വാതാക്രാന്തനായ അവസരത്തിൽ ശിഷ്യനായ ഭട്ടതിരി അദ്ദേഹത്തെ, വളരെ ക്ലേശിച്ചു ശുശ്രൂഷിച്ചുവെന്നും തന്നിമിത്തം ആ രോഗം ആചാര്യനിൽനിന്നു ഛാത്രനിൽ സങ്ക്രമിച്ചുവെന്നും ഗുരുവായൂരമ്പലത്തിലെ ഭജനാദിദിനചര്യയുടെ പ്രഭാവത്തിൽ അതു ഭട്ടതിരിയെ വിട്ടുമാറിയെന്നും ഏതു ഹേതുവാദിക്കും വിശ്വസിക്കാതിരിക്കുവാൻ നിർവ്വാഹവുമില്ല. ഏതായാലും അക്കാലത്തുതന്നെ ഭട്ടതിരി സർവ്വതന്ത്രസ്വതന്ത്രനായിക്കഴിഞ്ഞിരുന്നു എന്നു ധൈര്യമായി പറയാം.

അനന്തരചരിത്രം:—തൃക്കണ്ടിയൂരിൽനിന്നു വളരെ അവശസ്ഥിതിയിൽ ഗുരുവായൂരമ്പലത്തിൽ ഭജനത്തിനായി പോയ ഭട്ടതിരി വാതാമയത്തിൽനിന്നു നിശ്ശേഷം വിമുക്തനായി. ആ ക്ഷേത്രത്തിൽ മഹാകവി ഉപവിഷ്ടനായി നാരായണീയം രചിച്ച മണ്ഡപസ്ഥാനം ഇന്നും സന്ദർ

കണ്ടാൽ കാണാവുന്നതാണ്. ഓരോ ദിവസവും കാലത്ത് അവിടെയിരുന്ന് ഓരോ ദശകംവീതം ഉണ്ടാക്കിച്ചൊല്ലുകയും ഞാൻ മുൻപു പറഞ്ഞ പോലെ അനുജൻ മാതൃദത്തൻഭട്ടതിരി അതു കുറിച്ചെടുക്കുകയും ചെയ്തു. അങ്ങനെ നൂറു ദിവസംകൊണ്ട് ആ സ്തോത്രരത്നം പരിസമാപ്തമായി. "കൊല്ലം 762-ാമാണ്ടു വൃശ്ചികമാസം 28-ാംനു- ഞായറാഴ്ചയും ചോതിയും കൃഷ്ണചതുർദ്ദശിയും കൂടിയ ദിവസമാണ് അതിന്റെ നിർമ്മിതി അവസാനിച്ചതെ"ന്ന് ഒരു ഗ്രന്ഥവരിയിൽ കാണുന്നതിനാൽ ഭട്ടതിരി ഭജനത്തിന് അവിടെ ആയാണ്ടു ചിങ്ങമാസത്തിൽ പോയിരിക്കണം. പിന്നീടു തിരിയെ നാട്ടിലേക്കു മടങ്ങുകയും നല്ല ഒരു സഹൃദയനും കവിയും എന്ന നിലയിൽ തന്റെ സ്നേഹബഹുമാനങ്ങൾക്കു പാത്രീഭവിച്ചിരുന്ന കുട്ടഞ്ചേരി ഇരവിചാക്യാർക്കു കൂത്തു പറയുന്നതിനുവേണ്ടി അനേകം പ്രബന്ധങ്ങൾ നിർമ്മിക്കുകയും ചെയ്തു. 'നിരനുനാസിക പ്രബന്ധം' (ശൂർപ്പണഖാപ്രലാപം) അദ്ദേഹത്തിന്റെ പ്രത്യേകാവശ്യമനുസരിച്ചു രചിച്ചതാണെന്നുള്ളതിനു താഴെക്കാണുന്ന ശ്ലോകം തെളിവാണ്:

"അനുനാസികരഹിതാനി വ്യതനോദേതാനി ഗദ്യപദ്യാനി
നാരായണാഭിധാനോ ദ്വിജപോതോ രവിനടേശ്വരാദേശാൽ"

കേരളത്തിലെ പല രാജ്യങ്ങളേയും മഹാകവി ഓരോ അവസരങ്ങളിൽ സന്ദർശിക്കുകയും അവിടത്തെ നാടുവാഴികളുടെ അപദാനങ്ങളെപ്പറ്റി സരസഗംഭീരങ്ങളായ പദ്യഗദ്യങ്ങൾ രചിക്കുകയും ചെയ്തുകാണുന്നു. കോഴിക്കോട്, കൊച്ചി, വടക്കുംകൂർ, അമ്പലപ്പുഴ ഈ രാജ്യങ്ങൾ അദ്ദേഹത്തിന്റെ പര്യടനപരിധിയിൽപ്പെട്ടിരുന്നു. കൊച്ചിമഹാരാജാവായ വീരകേരളവർമ്മാവിനെപ്പറ്റി അദ്ദേഹത്തിനുള്ള ആദരം അസാമാന്യമായിരുന്നു എന്നുള്ളതു മാടരാജപ്രശസ്തിയിലും ഗോശ്രീനഗരവർണ്ണനത്തിലും നിന്നു നാം ഗ്രഹിക്കുന്നു. സാമൂതിരിപ്പാട്ടിലെപ്പറ്റിയും അദ്ദേഹം ഒരു മനോഹരമായ ഗദ്യം രചിച്ചിട്ടുണ്ട്.

ഭട്ടതിരിയും ചെമ്പകശ്ശേരി രാജാവും:—ഭട്ടതിരിയുടെ പ്രധാനമായ പുരസ്കർത്തൃത്വത്തിനുള്ള ഭാഗ്യം സിദ്ധിച്ചതു 'പൂരാടം പിറന്ന പുരുഷൻ' എന്ന പേരിൽ പ്രസിദ്ധനായ അന്നത്തെ ചെമ്പകശ്ശേരി രാജാവിനായിരുന്നു. ആ മഹാൻ, 741-ാമാണ്ടു മേടമാസത്തിൽ ജനിച്ചു. 798-ാമാണ്ടു ധനുമാസം 2-ാംനു- മരിച്ചു. അദ്ദേഹം ചെമ്പകശ്ശേരിരാജ്യം ഭരിക്കുവാൻ ആരംഭിച്ചത് എന്നാണെന്നു നിശ്ചയമില്ല. എന്നാൽ സ്വയം ഗ്രന്ഥകാരനും കവികൾക്കും പണ്ഡിതന്മാർക്കും കല്പവൃക്ഷവുമായിരുന്നതിനുപുറമേ ശ്രീകൃഷ്ണഭഗവാന്റെ പരമഭക്തനും, ഭാരതം, ഭാഗവതം എന്നീ മഹാഗ്രന്ഥങ്ങളിൽ അത്യധികം അഭിരുചിയും നിഷ്ണാതതയുമുള്ള ഒരു പുരുഷപുംഗവനുമായിരുന്നു എന്നുള്ളതിനു പല തെളിവുകളുമുണ്ട്. ഏതോ ഒരു ദിവ്യനായ സന്യാസിയിൽനിന്ന് അദ്ദേഹത്തിനു ബാല്യത്തിൽത്തന്നെ ഒരു മഹോപദേശവും സിദ്ധിച്ചി

ടുന്നു. ഈ വസ്തുതകളിൽ പലതും ഭട്ടതിരിയുടെ പ്രക്രിയാസർവസ്വത്തിൽ ആരംഭത്തിലുള്ള താഴെക്കാണുന്ന ശ്ലോകങ്ങളിൽനിന്നു വ്യക്തീഭവിക്കുന്നു:

''തിഷ്ഠത്യേവാനിലോഽപി പ്രചലതി ഗിരിര-
പ്യാജ്ഞയാ യസ്യ രാജ്യേ;
ശത്രോസ്സർവാഭിസാരേ സതി രചയതി യ-
സ്തസ്യ സർവാപഹാരം;
സോഽയം നിശ്ശേഷശാസ്ത്രശ്രുതിനിവഹകലാ-
നാടകേഷ്വാദ്യചിതീയോ
ഭാതി ശ്രീദേവനാരായണധരണിപതി-
ർമ്മന്ദചേതാ മുകന്ദേ.

യോ വൃന്ദാവനവാസിനോ നിയമിനസ്സാക്ഷാൽകൃതാധോക്ഷജാദ്
ഭൂപ്രാപം ഖലു നാരദാദ് ധ്രുവ ഇവ പ്രാപോപദേശം പരം,
യസ്യാപാസ്തസമസ്തവസ്തുകൗതുകം കൃഷ്ണാവലോകോത്സവ-
ക്രീഡാകൗതുകി മാനസം വിജയതേ സോയം മഹാത്മാ നൃപഃ.''

ദേവനാരായണൻ എന്നതു ചെമ്പകശ്ശേരി രാജാക്കന്മാരുടെ മാറാപ്പേരാണ്. പൂരാടംതിരുനാൾ ഒരു കഥയുണ്ടാക്കുന്നതായിരുന്നു എന്നും, ഭട്ടതിരിയെ ആദ്യമായി കണ്ടപ്പോൾ ആളറിയാതെ 'കുട്ടിവായിക്കാനറിയാമോ' എന്നു ചോദിച്ചതിനു് അറിയാമെന്നു ഭട്ടതിരി പറഞ്ഞു എന്നും, അടുത്ത ദിവസം പതിവായി മഹാഭാരതം വായിച്ചുവന്ന നീലകണ്ഠദീക്ഷിതർക്കുപകരം ആ ഇതിഹാസം വായിക്കുവാൻ നിയുക്തനായെന്നും, ആ അവസരത്തിൽ സന്ദർഭാനുഗുണമായി കർണ്ണപർവത്തിൽ

''ഭീമസേനാഭയത്രസ്താ ദുര്യോധനാവരൂധിനീ
ശിഖാ ഖട്വാടകസ്യേവ കർണ്ണമൂലമുപാശ്രിതാ''

എന്നൊരു ശ്ലോകം സ്വയം ഉണ്ടാക്കിച്ചൊല്ലുകയും രാജാവു് അനുമോദിച്ചു് അതു മൂലത്തിലുള്ളതാണോ എന്നു ചോദിച്ചതിനു 'കുട്ടിവായിച്ച'താണെന്നു സമാധാനം പറയുകയും ചെയ്തു എന്നും ആശ്ചര്യഭരിതനായ ശ്രോതാവു് 'അങ്ങാണോ മേല്പുത്തൂർ' എന്നു് ഉടൻതന്നെ പ്രശ്നം ചെയ്തുവെന്നുമുള്ള ഐതിഹ്യം വിശ്വാസ്യംതന്നെ. ഭട്ടതിരി അപ്പോൾ നിർമ്മിച്ചു ചൊല്ലിയതാണു്

''അവ്യഞ്ജനസ്താർക്ഷ്യകേതുര്യൽ പദം ഘടയിഷ്യതി
തത്തേ ഭവതു കല്പാന്തം ദേവനാരായണ! പ്രഭോ!''

എന്ന മംഗലാശംസാശ്ലോകം. 'താർക്ഷ്യകേതുഃ' എന്ന പദത്തിൽനിന്നു വ്യഞ്ജനാക്ഷരങ്ങൾ തള്ളിയാൽ അവശേഷിക്കുന്നതു് 'ആയുഃ' എന്ന പദമാണെന്നു പറയേണ്ടതില്ലല്ലോ. മഹാകവി അദ്ദേഹത്തെപ്പററി രചിച്ചിട്ടുള്ള വേറേ ചില പദ്യങ്ങൾകൂടി ഉദ്ധരിക്കാം:

"ബ്രഹ്മക്ഷേത്രം കിലേദം മഹിതജനപദം
വിപ്രസംരക്ഷ്യമേവ
വ്യാതേനേ ജാമദഗ്ന്യസ്തദിദമൃഷിവര-
സ്യാനസാധായ ഭാവം
യസ്സേ്യനൈവേദമുർവീവലയമവികലം
ത്രായതേ, സോയമിന്ധേ
ശ്ശൂരാണാം താപസാനാമപി പരമപദേ
ദേവനാരായണോദ്യ.

ഗോത്രാഭൃദ്ധരണോദ്ധുരസ്യ മഹതാ ചക്രേണ കൃത്തദ്വിഷോ
ലക്ഷ്മീം ഭൂമിമപി പ്രിയാം കലയതഃ സ്ഥാസ്നോർദ്വിജേന്ദ്രോപരി
ഭൂയസ്ത്സുരകുലൈകഭൂഷണമണേർദ്ദേവോ നാരായണേ-
നൈക്യം നിശ്ചിതമേവ നിശ്ചലധൃതേ! തേ ദേവനാരായണ.

കസ്യൈവം വിദിതം കലാവിലസിതം? കോന്യോ ബുധാനന്ദഭൂഃ?
കോ വാ വിഷ്ണുപദം സദൈവ ഭജതേ താരാനുസാരീ സ്വയം?
തസ്മാദത്ര ഭവന്തമേവ ഭുവനേ രാജാനമീക്ഷാമഹേ;
സ ത്വം കൈരവമാനനീയമഹിമാ ഹേ ദേവനാരായണ.

സംരുദ്ധേ ദേവനാരായണനൃപ, ഭവതാ
നാസ്തികാനാം പ്രചാരേ
ത്വദ്ദേശാ ഹന്ത ചാർവാകവദയി പരലോ-
കോദയം ഖണ്ഡയന്തി
കാന്താരേ വൈരിണസ്തേ ക്ഷപണകജനവൽ
സപ്തഭങ്ഗീം ഭജന്തേ
തേഷാം രാജ്യേ ച ഹീഹീ സുഗതമത ഇവ
ശ്രൂയതേ ശൂന്യവാദഃ.

സങ്ഗ്രാമേ ദേവനാരായണധരണിപതേ!
നാമമാത്രാദമിത്രാ
വിത്രസ്താ വിദ്രവന്തശ്ശിവശിവ വിപിനേ
ക്വാപി ഗൂഢം നിലീനാഃ
തത്രാമീ ദേവ നാരായണ ജയ ഭഗവ-
ന്നിത്യുഷീണാമുദീർണ്ണാൻ
വർണ്ണാനാകർണ്ണയന്തശ്ചകിതമത ഇതഃ
കേവലം വ്യാവലന്തേ."

ആ തമ്പുരാന്റെ ഗുണങ്ങളാൽ ആകൃഷ്ടനാകുകനിമിത്തമാണ് താൻ അദ്ദേഹത്തിന്റെ സന്നിധിയിൽ ചെന്നുചേർന്നത് എന്നു ഭട്ടതിരി പ്രക്രിയാസർവസ്വത്തിൽ ഇതുപറയുന്നുണ്ട്. 791 മകരം 2-ാംനു-യാണ് മഹാകവി സർവസ്വം ആരംഭിച്ചത്. അറുപതു ദിവസംകൊണ്ട് ആ മഹത്തായ ശാസ്ത്രഗ്രന്ഥം പൂർത്തിയാക്കി മീനം 3-ാംനു- സമർപ്പിച്ചു.

അക്കാലത്തെ ഭാരതീയവൈയാകരണന്മാരിൽ അഗ്രഗണ്യനായ ഭട്ടോജി ദീക്ഷിതർ അതിലെ

"രാസവിലാസവിലോലം ഭജത മുരാരേർമ്മനോരമം രൂപം,
പ്രകൃതിഷു യൽ പ്രത്യയവൽ പ്രത്യേകം ഗോപികാസു സമ്മിളിതം"

എന്ന വന്ദനശ്ലോകത്തിന്റെ പൂർവാർദ്ധം കേട്ടപ്പോൾ "ഈ വിദ്വാൻ എങ്ങനെ വൈയാകരണനാകും?" എന്നൊന്നു നൊറ്റി ചുളിക്കുകയും ഉത്തരാർദ്ധം കേട്ടപ്പോൾ തന്റെ പ്രഥമാഭിപ്രായത്തിൽ ലജ്ജിച്ചു് അദ്ദേഹത്തെ തലകുലുക്കി ശ്ലാഘിക്കുകയും ചെയ്തതായി ഐതിഹ്യം ഘോഷിക്കുന്നു. ഭട്ടതിരി അമ്പലപ്പുഴെവച്ചാണു് ധാതുകാവ്യവും നിർമ്മിച്ചതു്. പാഞ്ചാലീസ്വയംവരം മുതലായ ചില ചമ്പുക്കളും മാനമേയോദയം എന്ന ന്യായഗ്രന്ഥത്തിലെ 'മാന'ഭാഗവും നിർമ്മിച്ചതും അവിടെവെച്ചു തന്നെയാണു്. ഭട്ടതിരി അമ്പലപ്പുഴയിൽ താമസിക്കുമ്പോൾ ഒരു വിദേശപണ്ഡിതൻ മഹാരാജാവിനെ സന്ദർശിക്കുവാൻ അവിടെ ചെല്ലുകയും ഇപ്പോൾ മുഖം കാണിക്കാൻ സമയമാണോ എന്നു തന്നോടു ചോദിച്ചതിനു മറുപടിയായി അദ്ദേഹം

"ശ്രൂയതേ നീലകണ്ഠോക്തി രാജഹംസശ്ച മോദതേ
കഃ കാല ഇതി നോ ജാനേ വാഗ്മികശ്ശാരദോപി വാ"

എന്നൊരു ശ്ലോകം പെട്ടെന്നു നിർമ്മിച്ചു ചൊല്ലുകയും അതു കേട്ടു് ആ പണ്ഡിതൻ "നീർതാനാ മേല്പുത്തൂർ" എന്നു ചോദിക്കുകയും ചെയ്തതായി പുരാവിത്തുകൾ പറയുന്നു. 796-ൽ തന്റെ ഗുരുനാഥനായ അച്യുതപ്പിഷാരടിയുടെ അന്ത്യകാലത്തിൽ ഭട്ടതിരി തൃക്കണ്ടിയൂരിൽ ചെന്നു് അദ്ദേഹത്തെ വീണ്ടും ശുശ്രൂഷിക്കുകയും പിഷാരടി ആസന്നമരണനായി ശിങ്ഗഭൂപന്റെ രസാർണ്ണവസുധാകരമെന്ന അലങ്കാരഗ്രന്ഥത്തിലുള്ള

"കായേ സീദതി കണ്ഠരോധിനി കഫേ കണ്ഠോ ച വാണീപഥേ
ജിഹ്മായാം ദൃശി ജീവിതേ ജിഗമിഷൌ ശ്വാസേ ശനൈശ്ശാമ്യതി
ആഗത്യ സ്വയമേവ നഃ കരുണയാ കാത്യായനീകാമുകഃ
കർണ്ണേ വർണ്ണയതാദ്ഭവാർണ്ണവഭയാദുത്താരകം താരകം."

എന്ന പദ്യത്തിലെ ഉത്താരകം എന്ന പദംവരെ ഉച്ചരിക്കുകയും പിന്നീടു ശരീരസാദംനിമിത്തം വിരമിക്കവേ ഭട്ടതിരി 'താരകം' എന്ന പദം ചൊല്ലി തദ്ദ്വാരാ സ്വഗുരുവിനു പ്രാണോൽക്രാന്തിഘട്ടത്തിൽ താരകോപദേശംചെയ്തു ചരിതാർത്ഥനാവുകയും ചെയ്തു. 'ഹേ ശബ്ദാഗമ' എന്ന ചരമശ്ലോകം ഞാൻ അന്യത്ര ഉദ്ധരിച്ചിട്ടുണ്ടു്.

സ്വർഗ്ഗാരോഹണം:—ഇളയ കൊച്ചുകൃഷ്ണനാശാന്റെ കാലഗണന ശരിയാണെങ്കിൽ ഭട്ടതിരി നൂറാറു വയസ്സുവരെ ജീവിച്ചിരുന്നു, കൊല്ലം 841-ൽ ചരമഗതിയെ പ്രാപിച്ചതായി സങ്കല്പിക്കണം. 'അൻപത്തിമൂന്നു വയസ്സു്' എന്നതിനു 'നാല്പത്തിമൂന്നു വയസ്സു്' എന്നൊരു പാഠ

ഭേദമുള്ളതായി കേട്ടിട്ടുണ്ട്. അതു ശരിയാണെങ്കിൽ 823-ാമാണ്ടായിരുന്നിരിക്കണം അദ്ദേഹത്തിന്റെ നിര്യാണം. 823-ാമാണ്ടു മരിച്ചു എന്ന് ഊഹിക്കുകയാണ് യുക്തിയുക്തമായിട്ടുള്ളതു്. അന്ത്യകാലത്തു ഭട്ടതിരി മൂക്കോലയ്ക്കൽ ഭഗവതിയെ ഭജിച്ചു താമസിച്ചിരുന്നു എന്നും, അവിടെവെച്ച് ആ ദേവിയുടെ പാദാരവിന്ദങ്ങളെ വർണ്ണിച്ചു ശ്രീപാദസപ്തതി രചിച്ചു എന്നും, തദനന്തരം മേലേക്കാവിൽനിന്നു ഭജനാർത്ഥിനായി പുറപ്പെട്ടു കീഴേക്കാവിന്റെ തെക്കുകിഴക്കേ മൂലവരെ എത്തിയപ്പോൾ വിഷ്ണുസായുജ്യം പ്രാപിച്ചു എന്നും അഭിജ്ഞന്മാർ പറയുന്നു. പ്രക്രിയാസർവ്വസ്വം വായിച്ചു പുളകിതഗാത്രനായ ഭട്ടോജിദീക്ഷിതർ ഭട്ടതിരിയെ സന്ദർശിക്കുന്നതിനായി കാശിയിൽനിന്നു കേരളത്തിലേക്കു പുറപ്പെടുകയും മാർഗ്ഗമദ്ധ്യത്തിൽവെച്ച് അദ്ദേഹം നിര്യാതനായ വിവരം അറിഞ്ഞ് ഏററവും ദുഃഖിതനായി മടങ്ങിപ്പോവുകയും ചെയ്തുവത്രേ.

ഭട്ടതിരിയുടെ കൃതികൾ:—ഭട്ടതിരിയുടെ കൃതികളെ (1) സ്തോത്രങ്ങൾ, (2) പ്രശസ്തികൾ, (3) ചമ്പുക്കളും മററു കാവ്യങ്ങളും, (4) മുക്തകങ്ങൾ, (5) ശാസ്ത്രഗ്രന്ഥങ്ങൾ, (6) പലവക എന്നിങ്ങനെ ആറു വകുപ്പുകളായി വിഭജിക്കാവുന്നതാണ്. (1) നാരായണീയം, (2) ശ്രീപാദസപ്തതി, (3) ഗുരുവായുപുരേശസ്തോത്രം ഇവ ആദ്യത്തെ വകുപ്പിലും, (4) ഗോശ്രീനഗരവർണ്ണനം, (5) മാടമഹീശപ്രശസ്തി, (6) ശൈലാബ്ധീശ്വരപ്രശസ്തി ഇവ രണ്ടാമത്തെ വകുപ്പിലും (7) സൂക്തശ്ലോകങ്ങൾ, (8) ആശ്വലായനക്രിയാക്രമം, (9) പ്രക്രിയാസർവ്വസ്വം, (10) ധാതുകാവ്യം, (11) അപാണിനീയപ്രാമാണ്യസാധനം, (12) മാനമേയോദയത്തിലെ മാനപരിച്ഛേദം, (13) തന്ത്രവാർത്തികനിബന്ധനം ഇവ അഞ്ചാമത്തെ വകുപ്പിലും ഉൾപ്പെടുന്നു. നാലും ആറും വകുപ്പുകളിൽ അടങ്ങുന്ന പദ്യങ്ങൾ അസംഖ്യങ്ങളാണ്. മൂന്നാം വകുപ്പിൽ ഏതെല്ലാം ചമ്പുക്കളെയാണ് പരിഗണിക്കേണ്ടതെന്നു നിശ്ചയമില്ല. പട്ടേരിപ്രബന്ധങ്ങൾ പത്താണെന്ന് ഒരാഭാണകമുള്ളതു് അപ്രമാണമാണ്. പട്ടേരിക്കും പത്തിനും തമ്മിൽ പ്രാസവിഷയകമായുള്ള സാദൃശ്യമല്ലാതെ അതിന് അടിസ്ഥാനമൊന്നുമില്ല. മഹാഭാരതാനുബന്ധികളായി (14) രാജസൂയം, (15) ദൂതവാക്യം, (16) പാഞ്ചാലീസ്വയംവരം, (17) നാളായനീചരിതം, (18) സുന്ദോപസുന്ദോപാഖ്യാനം, (19) സുഭദ്രാഹരണം, (20) കൗന്തേയാഷ്ടകം, (21) കിരാതം, (22) കൈലാസവർണ്ണനം ഇവയും, ഭാഗവതാനുബന്ധികളായി (23) മത്സ്യാവതാരം, (24) ഗജമോക്ഷം ഇവയും, രാമായണാനുബന്ധികളായി (25) നിരനുനാസികം അഥവാ ശൂർപ്പണഖാപ്രലാപം, (26) രാക്ഷസോൽപത്തി, (27) അഹല്യാമോക്ഷം, (28) ബാലകാണ്ഡം കഥ ഇവയും, ശൈവകഥാപ്രതിപാദകങ്ങളായി, (29) ദക്ഷയജ്ഞം, (30) ത്രിപുരദഹനം ഇവയും, കൂടാതെ (31) അഷ്ടമീചമ്പു, (32) സ്വാഹാസുധാകരം, (33) കോടിവിരഹം ഇവയും—ഇങ്ങനെ ഇരുപതു പ്രബന്ധങ്ങൾ ഭട്ടതിരിയുടെ കൃതികളാണെന്നു നിസ്സംശയം പറയാം. ഈ പ്രബ

ന്ധങ്ങളിൽ കൈലാസവർണ്ണനവും അഹല്യാമോക്ഷവും ബാലകാണ്ഡ കഥയും ഗദ്യമയവും, കൗന്തേയാഷ്ടകവും കോടിവിരഹവും പദ്യമയ വുമാകുന്നു. കോടിവിരഹത്തിൽ (1) 'തസ്മിന്നേവ സമയേ' എന്നും (2) 'ഇതി ബഹുവിധവികല്പദോലാധിരൂഢേ കാന്തേ സാ തു' എന്നും ഇങ്ങനെ പേരിനുമാത്രം രണ്ടു ഗദ്യഖണ്ഡങ്ങളേ കാണ്മാനുള്ളു. നിരനു നാസികത്തിൽ കവിയുടെ നാമമുദ്രയുള്ള ശ്ലോകം മുമ്പു് ഉദ്ധരിച്ചു വല്ലോ.

''നാരായണാഭിധമഹീസുരവര്യവക്ത്ര-
ജൈവാതൃകാമൃതധരീനികരായമാണം
ഹൃദ്യം പ്രബന്ധമിദമദ്യ സമാപ്തമുദ്യദ്-
ഗദ്യം സമസ്തമനവദ്യവിരാജിപദ്യം''

എന്നു ദൂതവാക്യത്തിലും

''ഗോവിന്ദമാനന്ദരസൈകസാന്ദ്ര-
മാവന്ദ്യ നാരായണഭൂസുരേന്ദ്രഃ
നിർമ്മാതി ധർമ്മാത്മജരാജസൂയ-
സമ്പന്മയം സംപ്രതി ചമ്പൂകാവ്യം''

എന്നു രാജസൂയത്തിലും

''സ്വാഹാസുധാകരം നാമ പ്രബന്ധമതികോമളം
അകരോദചിരേണൈവ നാരായണമഹീസുരഃ''

എന്നു സ്വാഹാസുധാകരത്തിലും കവി താനാണു് ആ പ്രബന്ധങ്ങളുടെ പ്രണേതാവെന്നു സ്പഷ്ടമായി പറയുന്നു. ഇവയ്ക്കുപുറമേ (1) ഗജേന്ദ്ര മോക്ഷം, (2) രുക്മാംഗദചരിതം, (3) വാമനാവതാരം, (4) അജാമിള മോക്ഷം, (5) സ്യമന്തകം, (6) കുചേലവൃത്തം, (7) പാർവതീസ്വയംവരം എന്നീ പ്രബന്ധങ്ങളുടേയും കർത്തൃത്വം അദ്ദേഹത്തിൽ ആരോപിക്കുന്നവ രുണ്ടു്. കാളിദാസൻെറ കുമാരസംഭവത്തിൽനിന്നു് അനവധി ആശയ ങ്ങൾ അതേ നിലയിൽ പകർത്തിയിരിക്കുന്ന പാർവതീസ്വയംവരം അന്യ ഥാ രമണീയമാണെങ്കിലും മഹാകവിയുടെ തൂലികയിൽനിന്നു വിനിർഗ്ഗ മിച്ചതായി സങ്കല്പിക്കുവാൻ തോന്നുന്നില്ല. മഹാഭാരതകഥ ആദ്യവസാനം സമഗ്രമായി പ്രതിപാദിക്കുന്ന ഒരു കൃതിയാണു് മഹാഭാരതചമ്പു. അ തിൽ പാഞ്ചാലീസ്വയംവരം, സുഭദ്രാഹരണം, ദൂതവാക്യം തുടങ്ങി ഭട്ടതി രിയുടേതെന്നു സുപ്രസിദ്ധങ്ങളായ ഭാരതകഥാപ്രബന്ധങ്ങളെല്ലാം പരി പൂർണ്ണമായി ഉദ്ധരിച്ചിട്ടുണ്ടു്. ശേഷമുള്ള ഭാഗങ്ങൾ പുത്തനായി എഴു തിച്ചേർത്തുമിരിക്കുന്നു. പാഞ്ചാലീസ്വയംവരാദിപ്രബന്ധങ്ങൾക്കും അ വയ്ക്കുംതമ്മിൽ സാഹിത്യദൃഷ്ട്യാ യാതൊരു തരതമഭാവവും സഹൃദയ ന്മാർക്കു കാണാവുന്നതല്ല. പ്രസ്തുതചമ്പുവിൽ (1) ഭീഷ്മോൽപത്തി, (2) വ്യാസോൽപത്തി, (3) സത്യവതീപരിണയം, (4) ചിത്രാംഗദവധം, (5) അംബോപാഖ്യാനം, (6) ധൃതരാഷ്ട്രോൽപത്തി, (7) പാണ്ഡവോൽപത്തി, (8) ഹിഡിംബവധം, (9) ബകവധം, (10) പാഞ്ചാലീസ്വയംവരം,

(11) നാളായനീചരിതം, (12) യുധിഷ്ഠിരാഭിഷേകം, (13) സുന്ദോപസുന്ദോപാഖ്യാനം, (14) സുഭദ്രാഹരണം, (15) ഖാണ്ഡവദാഹം, (16) ജരാസന്ധവധം, (17) ദിഗ്വിജയം, (18) രാജസൂയം, (19) ദ്യൂതം, (20) വനവാസം, (21) കിരാതം, (22) കല്യാണസൗഗന്ധികം, (23) നിവാതകവചവധം, (24) ഘോഷയാത്ര, (25) കർണ്ണകുണ്ഡലാപഹരണം, (26) അജ്ഞാതവാസം, (27) ദൂതവാക്യം, (28) ഭീഷ്മപർവ്വം, (29) ദ്രോണപർവ്വം, (30) കർണ്ണപർവ്വം, (31) ശല്യപർവ്വം, (32) ഗദാപർവ്വം (33) സുയോധനവധം, (34) സ്ത്രീപർവ്വം, (35) അശ്വമേധപർവ്വം (36) മൗസലപർവ്വം, (37) സ്വർഗ്ഗാരോഹണം എന്നിങ്ങനെ ഒട്ടുവളരെ വിഭാഗങ്ങൾ ഉൾക്കൊള്ളുന്നുണ്ടു്. "അത്രേരീക്ഷണശ്രുതിമൗക്തികമണേഃ" എന്നു തുടങ്ങുന്ന പ്രസ്തുതഗ്രന്ഥം

"സ്വർന്ദിഗീതചരിതോ ധൃതദിവ്യദേഹൈ-
സ്സ്വൈസ്സ്വബന്ധുഭിരമാ സ മഹാനരേന്ദ്രഃ
അമ്ലാനകാന്തിരമരാലയമധ്യവാസ
ധർമ്മാത്മജോ ഭുവനമങ്ഗലകീർത്തിലക്ഷ്മീഃ"

എന്ന ശ്ലോകത്തോടുകൂടി അവസാനിക്കുന്നു. ഇതിനെക്കാൾ വിപുലവും ഹൃദയഹാരിയുമായ ഒരു ചമ്പു കേരളീയകൃതമായി ഇല്ല. ഇതും രാമായണചമ്പുവും ഭട്ടതിരി വാർദ്ധക്യകാലത്തു് ആവശ്യമുള്ള ഭാഗങ്ങൾ കൂടുതലായി രചിച്ചുചേർത്തു പരിപൂർണ്ണമാക്കിയിരിക്കണമെന്നു തോന്നുന്നു.

മഹാഭാരതചമ്പുവിൽ ബകവധം തുടങ്ങിയ ചില പ്രബന്ധങ്ങൾ ഒന്നിലധികം പാഠങ്ങളിൽ നമുക്കു ലഭിച്ചിരിക്കുന്നു. അവയിൽ ചില പാഠങ്ങൾ സങ്കുചിതങ്ങളും മറ്റു ചിലവ വിസ്തൃതങ്ങളുമാകുന്നു. പെരുവനത്തു രാമൻനമ്പിയാർ പ്രസിദ്ധീകരിച്ചിട്ടുള്ള ബകവധത്തിൽ

"ദീർഘം ദ്വിജകുടുംബസ്യ ക്രന്ദിതം ദീർഘദർശിനീ
ക്രമപ്രവൃദ്ധമശ്രൗഷീൽ കുന്തിഭോജസ്യ നന്ദിനീ"

എന്നും ഒരു താളിയോലഗ്രന്ഥത്തിൽ

"അഥ ജാതു സൂനുഷു ഗതേഷു ഭിക്ഷിതും
സ്വയമാസ്ഥിതാ നിലയനേ പൃഥാശൃണോൽ
ദ്വിജപുങ്ഗവസ്യ രുദിതം സഹപ്രിയാ-
തനയസ്യ തത്ര സമപൃച്ഛദേത്യ സാ"

എന്നും ഒരേ സംഭവത്തെ പരാമർശിച്ചു വിഭിന്നങ്ങളായ ശ്ലോകങ്ങൾ കാണുന്നു. ചാക്യാന്മാരുടേയും മറ്റും ദീർഘകാലത്തെ കൈപ്പെരുമാറ്റംകൊണ്ടു പ്രസ്തുതകൃതികൾ പല ആവാപോദ്വാപങ്ങൾക്കും പാത്രീഭവിച്ചിട്ടുണ്ടെന്നുമാത്രം ഇവിടെ സൂചിപ്പിക്കുവാനേ സ്ഥലസൗകര്യമുള്ളു. രാമായണത്തിനു മഹാഭാരതചമ്പുവിന്റെ മൂന്നിലൊന്നുപോലും വലിപ്പമില്ല എങ്കിലും അതിന്റെ സ്ഥിതിക്കു് അതും ബൃഹത്തായ ഒരു

കൃതിതന്നെയാണു്. അസാമാന്യമായ സ്വാരസ്യം ആ ചമ്പുവിനുണ്ടു്. യുദ്ധകാണ്ഡാവസാനംവരെയുള്ള രാമായണകഥ അതിൽ പ്രതിപാദിച്ചിരിക്കുന്നു. ഭട്ടതിരിയുടെ കൃതികളുടെ കൂട്ടത്തിൽ മനോഹരമായ അമരുകശതകത്തിലെ 'പുഷ്പോദ്ഭേദമവാപ്യ' എന്ന ശ്ലോകത്തിന്റെ വ്യാഖ്യാനവും ഭാഗവതം ഏകാദശസ്കന്ധത്തിൽ 'യദൃച്ഛയാജന്മ' തുടങ്ങിയുള്ള മൂന്നു ശ്ലോകങ്ങളുടെ വ്യാഖ്യാനങ്ങളും ഋഗ്വേദത്തിലെ സൂക്തങ്ങളുടെ സംഖ്യയെപ്പററി പ്രതിപാദിക്കുന്ന സൂക്തശ്ലോകങ്ങളും ചതുരംഗശ്ലോകങ്ങളും (ചതുരംഗത്തെപ്പററി)കൂടി ഉൾപ്പെട്ടതേണ്ടതായിട്ടുണ്ടു്. ആശ്വലായനം കൗഷീതം ഈ സൂത്രങ്ങളിലെ ചടങ്ങുകൾ സംഗ്രഹിച്ചു സ്വശ്രൗതവൃത്തത്തിൽ ആയിരം ശ്ലോകങ്ങൾവീതം ഉൾക്കൊള്ളിച്ചു് അദ്ദേഹം രണ്ടു കൃതികളും ഭസ്മനിഷേധം എന്നൊരു ഗ്രന്ഥവുംകൂടി നിർമ്മിച്ചിട്ടുള്ളതായി കേൾവിയുണ്ടു്. ഏതായാലും ആ മഹാപുരുഷൻ അൻപതിൽപ്പരം ഉത്തമഗ്രന്ഥങ്ങളുടേയും അസംഖ്യം മുക്തകങ്ങളുടേയും നിർമ്മാതാവാണെന്നു് അകതോഭയമായി ഉൽഘോഷിക്കാവുന്നതാണു്. ഗ്രന്ഥവിസ്തരത്തിൽ വളരെ വൈമനസ്യമുണ്ടെങ്കിലും ഈ കൃതികളെപ്പററിയുള്ള പരാമർശനം തീരെ വിട്ടുകളയണമെന്നു് ആഗ്രഹമില്ലാത്തതിനാൽ അല്പം ചിലതെല്ലാം ഉപന്യസിക്കാം.

ഭട്ടതിരിയുടെ കാവ്യശൈലി:—അചുംബിതമായ ആശയപരമ്പര, അവയെ ആവിഷ്കരിക്കുന്നതിനു് അത്യന്തോപയുക്തമായ ശബ്ദകോശം എന്നിവ ഭട്ടതിരിക്കു് ഏതു സന്ദർഭത്തിലും സ്വാധീനമാണു്. വ്യാകരണം മുതലായ ശാസ്ത്രങ്ങളിൽ തനിക്കുള്ള അഗാധമായ പാണ്ഡിത്യത്തെ പ്രകടിപ്പിക്കുന്നതിനും തദ്വാരാ ശ്ലേഷാനുപ്രാണിതങ്ങളായ വർണ്ണനങ്ങൾ കൊണ്ടു പ്രൗഢന്മാരായ സഹൃദയന്മാരുടെ പരമാദരത്തെ ആവർജ്ജിക്കുന്നതിനും അദ്ദേഹത്തിനുള്ള സാമർത്ഥ്യം അന്യകവികളിൽ ഞാൻ കണ്ടിട്ടില്ല. അത്ര വലിയതോതിൽ സ്തുതിക്കുവാനും നിന്ദിക്കുവാനും അദ്ദേഹത്തിന്റെ രസനയ്ക്കു് ഒന്നുപോലെ പ്രാഗല്ഭ്യമുണ്ടു്. ശൃങ്ഗാരം, വീരം, ഹാസ്യം ഈ രസങ്ങളെക്കൊണ്ടും ഭക്തിഭാവത്തെക്കൊണ്ടും രസികജനങ്ങളുടെ ഹൃദയങ്ങളെ തരളീകരിക്കുന്ന വിഷയത്തിൽ അദ്ദേഹം അദ്വിതീയനാണു്. വിഷയസംഗ്രഹണത്തിൽ അദ്ദേഹം ഏതു കവിയേയും ജയിക്കുന്നു. പല ഗ്രന്ഥങ്ങളിൽനിന്നും ചുവടേ ഉദ്ധരിക്കുന്ന പദ്യഗദ്യങ്ങളിൽനിന്നു് ഈ വസ്തുതകൾ കരതലാമലകംപോലെ സ്പഷ്ടീഭവിക്കുമെന്നു വിശ്വസിക്കുന്നു.

**നാരായണീയം:**—ഭഗവൽസ്തോത്രപരമായ ഗ്രന്ഥസമൂഹം സംസ്കൃതത്തിൽ എന്നപോലെ അത്ര വിപുലവും ശ്രുതിമതിമധുരവുമായി മറെറാരു സാഹിത്യത്തിലുമില്ല. ആ സ്തോത്രങ്ങളിൽ ശങ്കരഭഗവൽപാദരുടെ സൗന്ദര്യലഹരിക്കു് അഗ്രപൂജാവകാശമുണ്ടെങ്കിലും അതു പ്രസാദമാകയാൽ നാരായണീയവുമായുള്ള തുലനയെ അർഹിക്കുന്നില്ല. വേദാന്തദേശികരുടെ പാദുകാസഹസ്രം, വേങ്കടാധ്വരിയുടെ ലക്ഷ്മീസഹസ്രം

മുതലായ കൃതികൾക്കു നാരായണീയത്തിന്റെ ആകർഷകത്വമുണ്ടെന്നു പറവാൻ ആരും സന്നദ്ധരാകുന്നതല്ല. ശബ്ദസുന്ദരമായ മൂകന്റെ പഞ്ചശതിയിൽ അർത്ഥം അത്യുൽകൃഷ്ടമെന്നോ പണ്ഡിതശ്ലാഘ്യം പര്യാപ്തമെന്നോ വാദിച്ചുനില്ക്കുവാൻ വൈഷമ്യമുണ്ട്. എങ്ങനെ നോക്കിയാലും ഈശ്വരസ്തുതികളിൽ 'ദ്വേധാ നാരായണീയം' അതായതു നാരായണകഥാപ്രതിപാദകവും നാരായണകവിനിർമ്മിതവും എന്നു ഭട്ടതിരിതന്നെ പറയുന്ന ഈ സ്തോത്രരത്നം അതിപ്രധാനമായി പരിശോഭിക്കുന്നു. ഭഗവാനെ നേരിട്ട് അഭിസംബോധനം ചെയ്തുകൊണ്ടു കഥാകഥനം ചെയ്യുന്നതാണ് കവിക്ക് ഏതദ്വിഷയകമായി സിദ്ധിച്ചിട്ടുള്ള മഹാവിജയത്തിന്റെ ഒരു രഹസ്യം. ചില ദശകങ്ങളിൽ പത്തിലധികം ശ്ലോകങ്ങളുള്ളതിനാൽ ആകെ ആയിരത്തിമുപ്പത്തിയാറു ശ്ലോകങ്ങളാണ് ഈ കൃതിയിലുണ്ട്. ഭാഗവതപുരാണത്തിലെന്നതുപോലെ അതിന്റെ സാരസർവസ്വമായ ഈ ഗ്രന്ഥത്തിലും കലിയുഗത്തിൽ മോക്ഷസാധനസാമഗ്രിയിൽ വിഷ്ണുഭക്തിക്കുള്ള പാരമ്യത്തെയാണ് കവി പ്രതിഷ്ഠാപനം ചെയ്യുന്നതു്. 'സോയം കാലേയകാലോ ജയതി മുരരിപോ യത്ര സങ്കീർത്തനാദ്യൈർന്നിര്യത്നൈരേവ മാർഗ്ഗൈരഖിലദ! നചിരാൽ ത്വൽപ്രസാദം ഭജന്തേ' എന്ന പദ്യത്തിൽ അദ്ദേഹം സങ്കീർത്തനാദിമാർഗ്ഗങ്ങളിൽക്കൂടി വളരെ വേഗത്തിൽ ഭഗവൽപ്രസാദം നേടാവുന്ന കലികാലത്തെ പ്രകടമായി പ്രശംസിക്കുന്നു. വിഷ്ണുഭക്തിഹീനന്മാരായ ത്രൈവർണ്ണികന്മാരെപ്പററി അദ്ദേഹത്തിനുള്ള അനാദരത്തിന് അതിരില്ല.

> "സ്ത്രീശൂദ്രാസ്ത്വൽകഥാദിശ്രവണവിരഹിതാ
> ആസതാം തേ ദയാർഹാ-
> സ്ത്വൽപാദാസന്നയാതാൻ ദ്വിജകുലജനുഷോ
> ഹന്ത! ശോചാമ്യശാന്താൻ
> വൃത്ത്യർത്ഥം തേ യജന്തോ ബഹു കഥിതമപി
> ത്വാമനാകർണ്ണയന്തോ
> ദൃപ്താ വിദ്യാഭിജാത്യൈഃ കിമു ന വിദധതേ?
> താദൃശം മാ കൃഥാ മാം"

എന്ന പദ്യം നോക്കുക. തരം കിട്ടുമ്പോൾ മഹാവിഷ്ണുവിന്റെ ഉൽകർഷസ്ഥാപനത്തിനുവേണ്ടി ശ്രീപരമേശ്വരനെ 'നഹിനിന്ദാ'ന്യായേന അല്പം തരംതാഴ്ത്തുവാൻപോലും അദ്ദേഹം മടിക്കുന്നില്ല. "സ ച ദിദേശ ഗിരിശമുപാസിതും, ന തു ഭവന്തമബന്ധുമസാധുഷു" അതായതു 'നാരദമഹർഷി വൃകാസുരനോടു ശിവനെയല്ലാതെ ദുഷ്ടന്മാർക്കു ശത്രുവായ അങ്ങയെ ഉപാസിക്കുവാൻ ഉപദേശിച്ചില്ല' എന്ന വൃകവധഘട്ടത്തിലുള്ള വാക്യം ഇതിനൊരു തെളിവാണ്. തൊണ്ണൂറാം ദശകം മുഴുവൻതന്നെ വിഷ്ണുഭക്തിപ്രരോചനത്തിനുവേണ്ടി ഇതരദേവന്മാർക്കുള്ള അപകർഷത്തെ പ്രദർശിപ്പിക്കുവാൻ മഹാകവി വിനിയോഗിക്കുന്നു. 'ശ്രീശങ്കരോപി ഭഗവാൻ' എന്ന പദ്യത്തിൽ തന്റെ വാദത്തെ ഉറപ്പിക്കുന്നതിനുവേണ്ടി

ഭഗവൽപാദരെ സാക്ഷിയാക്കുന്നു. കൃഷ്ണാവതാരത്തിന്റെ മഹിമാതിശയത്തെ എത്ര വർണ്ണിച്ചാലും അദ്ദേഹത്തിനു തൃപ്തിവരുന്നില്ല. 'തപത്തോധികോ വരദ! കൃഷ്ണതനുസ്ത്വമേവ' എന്നു നാരായണാവതാരത്തിൽ പറയുന്നു. ബാണയുദ്ധഘട്ടത്തിലുള്ള

"ഗുഹസ്താവച്ഛക്രം വരുണമജയോ നാദഹരണേ
യമം ബാലാനീതൗ ഭവദഹനപാനേ/നിലസഖം
വിധിം വത്സസ്തേയേ ഗിരിശമിഹ ബാണസ്യ സമരേ
വിഭോ! വിശേഷാൽകഷീ തദയമവതാരോ വിജയതേ"

എന്ന പദ്യം ഭട്ടതിരിയുടെ ഈ മനോഭാവത്തിനു മൂർദ്ധാഭിഷിക്തോദാഹരണമാണു്. വിസ്തൃതങ്ങളായ കഥകൾ സംക്ഷേപിക്കുന്നതിനുള്ള ശക്തിക്കു 34, 35 ഈ രണ്ടു ദശകങ്ങളിലുള്ള രാമായണോപാഖ്യാനവും 86_ാം ദശകത്തിലെ ഭാരതോപാഖ്യാനവും 92, 93, 94 ഈ മൂന്നു ദശകങ്ങളിലെ ഉദ്ധവോപദേശവും ഉത്തമദൃഷ്ടാന്തങ്ങളാണു്.

"ജിഷ്ണോസ്ത്വം കൃഷ്ണ സൂതഃ ഖലു സമരമുഖേ
ബന്ധുഘാതേ ദയാലും
ഖിന്നം തം വീക്ഷ്യ വീരം കിമിദമയി സഖേ!
നിത്യ ഏകോയമാത്മാ
കോ വധ്യഃ? കോത്ര ഹന്താ? തദിഹ വധഭയം
പ്രോജ്ഝ്യ മയ്യർപ്പിതാത്മാ
ധർമ്മ്യം യുദ്ധം ചരേതി പ്രകൃതിമനയഥാ
ദർശയൻ വിശ്വരൂപം"

എന്ന ഒററ ശ്ലോകത്തിൽ ഗീതാരഹസ്യം മുഴുവൻ സമഞ്ജസമായി ഉൾക്കൊള്ളിച്ചിരിക്കുന്നു.

ഭട്ടതിരിക്കു സംസ്കൃതശബ്ദങ്ങളുടെമേലുള്ള ആധിപത്യം ഇത്രമാത്രമെന്നു പരിച്ഛേദിക്കുവാൻ പ്രയാസമുണ്ടു്. ആ വിഷയത്തിൽ സരസ്വതീദേവിയുടെ അനന്യസുലഭമായ അനുഗ്രഹത്തിനു് അദ്ദേഹം പാത്രീഭവിച്ചിരുന്നു.

"കേശപാശധൃതപിഞ്ഛികാവിതതിസഞ്ചലന്മകരകുണ്ഡലം
ഹാരജാലവനമാലികാലളിതമംഗരാഗഘനസൌരഭം
പീതചേലധൃതകാഞ്ചികാഞ്ചിതമുദഞ്ചദംശുമണിനൂപുരം
രാസകേളിപരിഭൂഷിതം തവ ഹി രൂപമീശ! കലയാമഹേ"

എന്നു രാസക്രീഡാവർണ്ണനത്തിനു് ഉപക്രമിക്കുന്ന കവിതന്നെയാണു്,

"ഉത്സർപ്പദ്വലിഭംഗഭീഷണഹനു ഹ്രസ്വസ്ഥവീയസ്തര_
ഗ്രീവം പീവരദോശ്ശതോൽഗതനഖക്രൂരാംശുദൂരോല്ബണം
വ്യോമോല്ലംഘിഘനാഘനോപമഘനപ്രധ്വാനനിർദ്ധാവിത_
സ്പർദ്ധാലുപ്രകരം നമാമി ഭവതസ്തന്നാരസിംഹം വപുഃ"

എന്നു നാരസിംഹരൂപിയായ മഹാവിഷ്ണുവിനെ വന്ദിക്കുന്നതു്. അതാതു രസത്തിനു് അനുഗുണമായ പദഘോരണി ഭട്ടതിരിയെപ്പോലെ മറ്റേതു കവിക്കാണു് വശവർത്തിനിയായിട്ടുള്ളതു്? സർപ്പാധിപനായ കാളിയ ന്റെ ഉപസർപ്പണം

''അഥ ദിക്ഷു വിദിക്ഷു പരിക്ഷുഭിത-
ഭ്രമിതോദരവാരിനിനാദഭരൈഃ
ഉദകാദുദഗാദുരഗാധിപതി-
സ്ത്വദുപാന്തമശാന്തരുഷാന്ധമനാഃ''

എന്ന പദ്യത്തിൽ പ്രപഞ്ചനംചെയ്യുന്നു.

''അധിരുഹ്യ തതഃ ഫണിരാജഫണാൻ
നനൃതേ ഭവതാ മൃദുപാദരുചാ
കളശിഞ്ജിതനൂപുരമഞ്ജുമിളൽ-
കരകങ്കണസംകുലസംക്വണിതം''

എന്ന ശ്ലോകത്തിൽ ആ ഫണിശിരസ്സുകളിൽ ഭഗവാൻ നൃത്തനം ചെയ്യുമ്പോളുണ്ടാകാവുന്ന ശബ്ദം നമുക്ക ശ്രവണഗോചരമായി തോന്നിപ്പോകുന്നു.

''ഊർദ്ധ്വപ്രസാരിപരിധൂമ്രവിധൂതരോമാ
പ്രോൽക്ഷിപ്തബാലധിരവാങ്മുഖഘോരഘോണഃ
തൂർണ്ണപ്രദീർണ്ണജലദഃ പരിഘൂർണ്ണദക്ഷ്ണാ
സ്തോതൄൻ മുനീൻ ശിശിരയന്നവതേരിഥ ത്വം''

എന്ന പദ്യത്തിൽ കാണുന്ന ആദിവരാഹചിത്രം അനുവാചകന്മാരായ സഹൃദയന്മാരുടെ ഹൃദയഭിത്തികളിൽനിന്നു് ആയുരന്തത്തോളം മായുന്നതല്ല.

''സായം സ ഗോപഭവനാനി ഭവച്ചരിത്ര-
ഗീതാമൃതപ്രസൃതകർണ്ണരസായനാനി
പശ്യൻ പ്രമോദസരിതേവ കിലോഹ്യമാനോ
ഗച്ഛൻ ഭവദ്ഭവനസന്നിധിമന്വയാസീൽ.

താവദ്ഭവാംശ്ച പശുദോഹവിലോകലോലം
ഭക്തോത്തമാഗതിമിവ പ്രതിപാലയന്തം
ഭൂമൻ! ഭവന്തമയമഗ്രജവന്തമന്തർ-
ബ്രഹ്മാനുഭൂതിരസസിന്ധുമിവോദ്വമന്തം''

എന്നും മററുമുള്ള അക്രൂരാഗമവർണ്ണനം ആരെയാണു് കോൾമയിർക്കൊള്ളിക്കാത്തതു്? ഭട്ടതിരിയുടെ അലങ്കാരപ്രയോഗങ്ങളും അത്യന്തം രമണീയങ്ങളാകുന്നു.

''ഗ്രാമപ്രപാതപരിപിഷ്ടഗരിഷ്ഠദേഹ-
ഭ്രഷ്ടാസുദുഷ്ടദനുജോപരി ധൃഷ്ടഹാസം
ആഘ്നാനമംബുജകരേണ ഭവന്തമേത്യ
ഗോപാ ദധുർഗ്ഗിരിവരാദിവ നീലരത്നം''

ഇത്യാദിപദ്യങ്ങറം പരിശോധിക്കുക. ഫലിതരസം ഊറുന്ന പൊടിക്കൈകറം പല സ്ഥലങ്ങളിലും ദർശിക്കാവുന്നതാണ്. 'ഗന്ധർവതാമേഷ ഗതോപി രൂക്ഷൈർന്നാദൈസ്സമുദ്വേജിതസർവലോകഃ' 'ചിരാദ്ഭക്താഃ ഖല്വ തേ മഹീസുരാഃ, കഥം ഹി ഭക്തം ത്വയി തൈസ്സമർപ്പ്യതേ?' 'ഗോപികുചകലശചിരസ്പർശിനാം കുംഭേസ്യ' (കുവലയാപീഡത്തിന്റെ)

''വിരഹേഷ്വംഗാരമയഃ ശൃംഗാരമയശ്ച സംഗമേ ഹി ത്വം
നിതരാമംഗാരമയസ്തത്ര പുനസ്സംഗമേപി ചിത്രമിദം''

ഇത്യാദിപ്രയോഗങ്ങറം വായിച്ചാൽ ആരും ചിരിച്ചുപോകും.

ഭട്ടതിരിക്കു ഗുരുവായൂരപ്പന്റെ സാക്ഷാൽക്കാരം സിദ്ധിച്ചു എന്നു ഭക്തന്മാർ വിശ്വസിക്കുന്നു. ''അഗ്രേ പശ്യാമി തേജോ നിബിഡതരകളായാവലീലോഭനീയം'' എന്നു തുടങ്ങുന്ന നൂറാമത്തെ ദശകം ആ സാക്ഷാൽകാരം ലഭിച്ച അവസരത്തിൽ ബഹിർഗ്ഗമിച്ച സ്തോത്രമാണെന്നാണ് ഐതിഹ്യം. രാജസൂയപ്രബന്ധം വ്യാഖ്യാനിക്കുമ്പോറം വട്ടപ്പള്ളി പാച്ചുമൂത്തതു് ''ഗുരുപവനപുരേനാഥമൈക്ഷിഷ്ട കൃഷ്ണം'' എന്നു് അദ്ദേഹത്തെപ്പററി വർണ്ണിക്കുന്നു. അങ്ങനെയുള്ള സർവജ്ഞകല്പനായ മഹാകവിമൂർദ്ധന്യൻ ''യൽകിഞ്ചിദപ്യവിദുഷാപി വിഭോ മയോക്തം'' എന്നും 'അജ്ഞാത്വാ തേ മഹത്വം യദിഹ നിഗദിതം വിശ്വനാഥ! ക്ഷമേഥാഃ'' എന്നും തന്റെ അനഭിജ്ഞതയെ ഉദീരണം ചെയ്യുന്നതു് അദ്ദേഹത്തിന്റെ വിശിഷ്ടമായ വിനയസമ്പത്തിന്റെ നിദർശനമായിമാത്രമേ അനുവാചകന്മാർ പരിഗണിക്കുകയുള്ളു.

**നാരായണീയവ്യാഖ്യ:**—നാരായണീയത്തിനു ഭക്തപ്രിയ എന്ന വ്യാഖ്യാനംമാത്രമേ പ്രാചീനമായുള്ളു. അതു ദേശമംഗലത്തു് ഉഴുത്തിരവാരിയരുടേതാണെന്നു ചിലർ പറയുന്നുണ്ടെങ്കിലും ആ പ്രവാദം നിർമ്മൂലമെന്നാണ് തോന്നുന്നതു്. വാസുദേവൻ എന്നൊരു പണ്ഡിതനാണു് അതിന്റെ രചയിതാവെന്നു് ഒരു ഗ്രന്ഥമാതൃകയിൽ കാണുന്ന അധോലിഖിതമായ ശ്ലോകത്തിൽനിന്നു നമുക്കു ധരിക്കുവാൻ കഴിയും:

''സന്താനിതാൽ സരസരീതിപദാവലീഭി-
ർന്നാരായണീയമണിസമ്പുടതോർത്ഥജാതം
ശ്രീവാസുദേവവിവൃതിക്രമചിത്രയന്ത്ര-
പ്രോദ്ഘാടിതാദുപഹരന്തു വിമുക്തിമൂല്യം.''

ഈ വാസുദേവന്റെ കാലദേശങ്ങളെപ്പററി അറിവില്ല. സകലവിഷയങ്ങളിലും സംശയച്ഛേദിയായ ഒരു വ്യാഖ്യാനമല്ല ഭക്തപ്രിയ. ചില ശ്ലോകങ്ങറക്കു് അർത്ഥം തീരെ ചുരുങ്ങിപ്പോയിരിക്കുന്നു. വ്യാകരണപ്രയോഗങ്ങളെപ്പററി വ്യാഖ്യാതാവിനു യാതൊന്നും പറയുവാനില്ല. എങ്കിലും വേദാന്തഗന്ധികളായ ഭാഗങ്ങറക്കു വിശദമായ അർത്ഥവിവരണമുണ്ടു്. ഓരോ സ്കന്ധത്തിലേയും കഥ ആരംഭിക്കുമ്പോറം ഓരോ അവതരണശ്ലോകം ചേർത്തിട്ടുള്ളതു പ്രസ്താവനീയമാകുന്നു.

"വർണ്ണിതേ രാമചരിതേ കിമന്യൈശ്ചരിതൈരിതി
തൽപ്രധാനേശാനകഥാ ലക്ഷ്യതേ നവമോദിതാ"

എന്നു നവമസ്കന്ധത്തെ അവതരിപ്പിക്കുന്ന ശ്ലോകമാണ്.

**ശ്രീപാദസപ്തതി:**—ശാർദ്ദൂലവിക്രീഡിതവൃത്തത്തിൽ മൂക്കോലക്കൽ പാർവതീദേവിയെ അഭിസംബോധനംചെയ്തുകൊണ്ട് ആ ജഗന്മാതാവിന്റെ പാദാരവിന്ദങ്ങളെ വർണ്ണിക്കുന്ന സ്തോത്രമാകുന്നു ശ്രീപാദസപ്തതി. അത്ഭുതചമൽക്കാരമാണ് ഈ സ്തോത്രത്തിൽ ഐദംപര്യേണ പ്രശോഭിക്കുന്നത്. "സൈഷാ മുക്തിപുരീഗിരീന്ദ്രതനയാഭക്തേന നാരായണേനാബദ്ധാ ഖലു സപ്തതിർവിശതു വഃ കല്യാണഹല്ലോഹലം" എന്ന ഒടുവിലത്തെ ശ്ലോകത്തിന്റെ ഉത്തരാർദ്ധത്തിൽ കവി സ്വനാമധേയത്തെ ഘടിപ്പിച്ചിട്ടുണ്ട്. മാതൃക കാണിക്കുവാൻ രണ്ടു പദ്യങ്ങൾ ചുവടേ ചേർക്കാം:

"ത്വൽപാദോജ്ജ്വലരൂപകല്പലതികാബാലപ്രവാളദ്വയം
യേ താവൽ കലയന്തി ജാതു ശിരസാ നമ്രേണ കമ്രോജ്ജ്വലം
തേഷാമേവ ഹി ദേവി! നന്ദനവനക്രീഡാസു ലഭ്യം പുനഃ—
സ്സ്വർവല്ലീതരുണപ്രവാളഭരണം; സേവാനുരൂപം ഫലം."

"ആനമ്രസ്യ പുരദ്രുഹശ്ശിരസി തേ പാദാബ്ജപാതശ്ശിവേ!
ജിഹ്വാദ്യ്രാ ബഭൂവ പങ്കജവതീ മൗലിസ്രവന്തീ ക്ഷണം
കിഞ്ചാദഞ്ചിതബാലപല്ലവവതീ ജാതാ ജടാവല്ലരീ
ലാക്ഷാപാതവശേന സാന്ധ്യസുഷമാസാന്ദ്രാ ച ചാന്ദ്രീ കലാ."

**ഗുരുവായുപുരേശസ്തോത്രം:**—ഈ ചെറിയ കൃതിയിൽ മനോഹരങ്ങളായ പന്ത്രണ്ടു ശ്ലോകങ്ങൾ അടങ്ങിയിരിക്കുന്നു. അവയിൽ നാലു ശ്ലോകങ്ങൾ അടിയിൽ പകർത്തുന്നു:

"ശ്രുത്വാ നിരസ്താഖിലദോഷമേനം
ത്രിദോഷശാന്ത്യൈ വയമാഗതാഃ സ്മഃ
അപി ത്വിദാനീം ഗുരുവായുനാഥം
ദൃഷ്ട്വാ ചതുർദ്ദോഷമമും പ്രതീമഃ."

"ചിത്രം ബതേദമനിലാലയനാഥ! യത്ത്വം
നിത്യം ഗദാകലിതോപി ഗദാൻ ജഹാസി
യദ്വാ ന ചിത്രമരിണാനുഗതോപി യത്ത്വം
തേനൈവ താവദരിസംഘമപാകരോഷി."

"കേയൂരേഷു ധൃതാദരാം ധൃതദരാമേകത്ര ഹസ്താംബുജേ
പത്മാധാരണപത്മധാരണലസദ്ദക്ഷഃകരാംഭോരുഹാം
ആതന്വാദഗ്രസ്വദർശനാമപശമൈർത്ത്യർദ്ദശനാമദ്ഭുത—
ച്ഛായാം കാമപി വായുമന്ദിരഗതാം ധ്യായാമി മായാമയീം."

''നഷ്ടാങ്ഗപ്രസരാഃ പദക്രമകഥാഹീനാ നിലീനാഃ ക്വചി-
ദ്വേദാ രോഗദശാം ഗതാ ഇവ പുരാ മീനാത്മകേന ത്വയാ
ദൈത്യച്ഛേദചികിത്സയൈവ നിതരാമുല്ലാഘതാം പ്രാപിതാഃ
പൂൎണ്ണാങ്ഗാഃ പ്രസരന്തി ഹന്ത! ഭുവനേ വാതാലയാധീശ്വര!''

**ഗോശ്രീനഗരവൎണ്ണനം:**—അതിദീൎഘമായ ഒരു ഗദ്യമാണു് ഗോശ്രീനഗരവൎണ്ണനം. ''ഇഹ ഖലു ചരമജലധിപരമോത്തുങ്ഗതരങ്ഗസംഘസമാസ്ഫാലനഘോഷഭീഷണതര'' എന്നിങ്ങനെയാണു് അതു് ആരംഭിക്കുന്നതു്. ''ശ്യാമധവളശോണരുചിദീപ്രതരക്ലൃപ്താസൈരാപ്രപദീനനിഗൂഹിതഗാത്രതയാ പ്രാവൃഡംഭോദൈശ്ശരദംഭോദൈസ്സന്ധ്യാംഭോദൈശ്ച സംഭൃയ കംഭിനീതലേ സംഭ്രമദ്ഭിരിവ ദൃശ്യമാനൈൎന്നിതംബബിംബലംബിതകരാളകരവാളതയാ ദന്ദശൂകഭീമരൂപചന്ദനദ്രുമായമാണതുങ്ഗപാണ്ഡുവിഗ്രഹൈഃ കഞ്ജഗൎഭ്ദൃശ്യമാനപകപൃഥുലഡാഡിമീഫലായമാനൈഃ കഞ്ചുകാന്തകിഞ്ചിദവേക്ഷണീയവിപാണ്ഡുരവദനബിംബൈഃ പാരസീകലോകൈഃ'' എന്നു കൊച്ചിയിലെ പോൎത്തുഗീസുഭടന്മാരെ കവി വൎണ്ണിക്കുന്നു. അവിടത്തെ പണ്യവീഥിയുടെ അപദാനങ്ങളെ പ്രശംസിക്കുമ്പോൾ ഭട്ടതിരിക്കു് അത്യന്തം അഭിമതമായ ശ്ലേഷപ്രയോഗത്തിനും പഴുതു കിട്ടുന്നു. ''ക്വചന ലീലാവതീവിഹാരേഷ്വിവ വരാടകാകണീപണാദിയോഗവിയോഗഗണനാസമുദ്ഘോഷിതേഷു, ക്വഹചന തൎക്കമാൎഗ്ഗേഷ്വിവ ബഹുതരമാനവ്യവഹാരശാലിഷു ക്വചിൽ സമാസശാസ്ത്രേഷ്വിവാവ്യയീഭാവോദഞ്ചിതബഹുവ്രീഹിസഹിത തൽപുരുഷാദ്യധിഷ്ഠിതേഷു'' ഇത്യാദി പങ്‌ക്തികൾ നോക്കുക. ചില ഭാഗങ്ങൾ പദ്യഗന്ധികളാണു്. ''പൎയ്യന്തധരണിതലനിരന്തരണപ്രചലദതുലബലസുഭടകുലസംരചിതചാരുതരകേളീസമരാലോകകൌതുഹലാപതിതസകലജനസഹമിളിതയുവതികലകചകലശപരിമൃദിതപരമാങ്ഗപരമപ്രമോദവശയുവപരിഷദവിരതപുരോഗതവിശേഷേ'' എന്നും മററുമുള്ള പങ്‌ക്തികൾ അതിനു് ഉദാഹരണങ്ങളാകുന്നു.

ഈ ഗദ്യത്തിൽത്തന്നെ കൊല്ലം 776മുതൽ 790വരെ കൊച്ചിരാജ്യം ഭരിച്ചിരുന്ന വീരകേരളവൎമ്മമഹാരാജാവിന്റെ ഒരു പ്രശസ്തി ഉൾപ്പെടുന്നുണ്ടു്. ''ക്ഷീരാംബുരാശിരിവാനന്തഭോഗസുഖിതപുരുഷോത്തമസേവിതഃ, ലവണാംബുരാശിരിവ നിരവധിലാവണ്യമയസ്വരൂപഃ, യദുവംശ ഇവ ശൗര്യാലംബനോഗ്രസേനാശ്രിതഃ, ഹേഹയ ഇവ കൃതവീര്യസംഭവോജ്ജ്വലയശോവിഭൂഷിതഃ, ജനാൎദ്ദന ഇവ നയനമിതം ദ്വാദശാത്മമണ്ഡലമുദഹൻ........മാടക്ഷിതിവരോ വീരകേരളനാമാ വിജയതേ'' എന്നതു് ആ പ്രശസ്തിയുടെ ഒരു ഭാഗമാണു്. വീരകേരളവൎമ്മമഹാരാജാവു കൊല്ലം 779-ൽ തിരുവനന്തപുരത്തു ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൽ തൊഴുതു കാണിക്കയിട്ടിട്ടുണ്ടു്. പ്രസ്തുതഗദ്യം അവിടുന്നു സന്തോഷപുരസ്സരം സ്വീകരിച്ചതായി മഹാകവിതന്നെ

"രചനാലലനാമൃദുൽപദവിന്യാസകോമളാം
ഉരരീകൃതവാൻ ഹന്ത! രത്നം പ്രതിദിനം വിഭുഃ"

എന്ന ശ്ലോകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു.

**മാടരാജപ്രശസ്തി:—** ഭട്ടതിരി മറ്റൊരവസരത്തിൽ വീരകേരള മഹാരാജാവിനു കുറേ പദ്യങ്ങളും ഒരു ഗദ്യവും നിർമ്മിച്ചു സമർപ്പിക്കുകയുണ്ടായി. അന്നു സാമൂതിരിപ്പാടുമായുള്ള യുദ്ധം പ്രമാണിച്ചു മഹാരാജാവു തൃക്കണാമതിലകത്തു താമസിക്കുകയായിരുന്നു. പദ്യങ്ങൾ പതിനെട്ടോളമുള്ളതിൽ നാലെണ്ണം അടിയിൽ പകർത്താം:

"വിശ്വാലങ്കാരഭൂതസ്സ്വയമതിരമസേ
നന്വലങ്കാരമാർഗ്ഗേ;
നീതൌ കാവ്യപ്രകാശഃ പുനരപി ഭജസേ
ചാരുകാവ്യപ്രകാശം;
തേനൈവം പൌനരുക്ത്യം ഭജസി യദധുനാ
രാജരത്നാംകുര ത്വം
തന്വന്യേ സാധു താവന്ന്യവര യമകതാ-
മാദധാസി പ്രജാനാം."

"ആചന്ദ്രാർക്കം ധരിത്ര്യാമിഹ പരിരമതാം
രക്തപത്മാക്ഷവക്ഷഃ-
സത്മാവാസാനപേക്ഷഃ സ്വയമുപഗതപ-
ത്മാലയാലാളിതാത്മാ,
സോയം വിഷ്വഗ്ജ്ജ്വലജ്ജസ്വലഭുജമഹിമാ
ധ്വസ്തവേരപ്രതീപ-
ക്ഷ്മാപവ്യൂഹാടവീപാടനരഭസമഹാ-
പാടവീ മാടവീരഃ."

"ശ്വേതാദ്വൈതകരേണ താവകയശഃപൂരേണ മാടപ്രഭോ!
വർണ്ണാളീ വിവിധാപി നാമ ഭുവനേഷ്വന്വയ നിഹ്നൂയതേ;
നിശ്ശേഷഞ്ച പദം ത്വയാ ഖലു ഹൃതം സദ്യഃ പരേഷാമഹോ
തസ്മാദ്വർണ്ണപദപ്രസംഗവിലയേ പദ്യം കഥം ഗദ്യതേ?"

"ശ്വേതീകുർവ്വതി സർവ്വതസ്ത്രിജഗതീം
ത്വൽകീർത്തിപൂരേധുനാ
മാടക്ഷ്മാവര! സത്യമാപണജൂഷാം
ഭൂയാൻ വിഷാദോദയഃ;
രത്നാനി സ്ഫടികീകൃതാനി;
കനകൈസ്സംപ്രാപ്യതേ രൂപ്യതാ;
യാതാ ച പ്രചുരാ ദുകൂലപടലീ
ധൌതാംബരാഡംബരം."

ഗദ്യത്തിൽനിന്നു ചില പംക്തികൾകൂടി ഉദ്ധരിക്കാം: ''ജയ ജയ ജയ യശഃപരിമളപരിമിളദനേകാനീകശതസേവിതതമേ, വിതതമേരുശൃങ്ഗതുങ്ഗഗാങ്ഗേയഗോപുരവിരാജിതേ..........ശാരദാംബുധരശർവ്വപർവ്വതസുപർവ്വനദീപ്രകാശാം, ദീപപ്രകാശാഞ്ചലസമാനാം, സമാനാംഭോജവൈരിസാധർമ്മ്യസന്തതസമുന്മീലിതകൈരവപ്രപഞ്ചചകോരകാം, ചകോരകാങ്ഗനാകുലാഭങ്ഗസമ്മദകരീം, മദകരീന്ദ്രദന്തപ്രരോഹസിതാം, ഹസിതാംബികാപതികായശോഭാം, യശോഭാം പ്രതനാചാന, പ്രതനാചാനമിതഭ്രൂവല്ലിമാതൃനിയമിതകതകക്രൂരകന്തികന്തളമാളവസൗവീരകേരള, വീരകേരള.................
ഇത്തരത്തിൽ ഒരു പദത്തിലെ അന്തിമാക്ഷരങ്ങൾ അടുത്ത പദത്തിലെ ആദിമാക്ഷരങ്ങളാക്കി രചിക്കുന്ന ഗദ്യത്തിനു ശൃംഖലാഗദ്യമെന്നു പേർ പറയുന്നു.

**ശൈലാബ്ധീശചരപ്രശസ്തി:**—ഇത്രമാത്രം ദീർഘമല്ലാത്ത ഒരു ശൃംഖലാഗദ്യം അന്നത്തെ സാമൂതിരിരാജാവിനെപ്പററിയുമുണ്ടു്. അതാണു് ശൈലാബ്ധീശചരപ്രശസ്തി എന്ന പേരിൽ അറിയപ്പെടുന്നതു്. ''ജയ ജയ ജയ ലക്ഷ്മീനിവാസവലഭേ! വലഭേദനപ്രമുഖനിഖിലവൃന്ദാരകവൃന്ദസംഭാവിതപരാക്രമ, പരാക്രമണോജ്ജ്വിതസാരഭുജദണ്ഡ, ദണ്ഡധാരീഭജനാമർദ്ദനനിർദ്ദയഹൃദയാംബുജ, ദയാംബുജഹിമശീതളഹൃദയ, സഹൃദയജനമനഃപുണ്ഡരീകഷണ്ഡചണ്ഡകര'' എന്നിങ്ങനെയാണു് അതിന്റെ ഗതി.

**മുക്തകങ്ങൾ:**—ഭട്ടതിരിയുടെ ഒററശ്ലോകങ്ങൾ അസംഖ്യേയങ്ങളാണു് എന്നു പറഞ്ഞുവല്ലോ. മാതൃക കാണിക്കുവാൻ അവയിൽ ചിലതു ചുവടേ ചേർക്കുന്നു.

1 അമ്പലപ്പുഴ ശ്രീകൃഷ്ണൻ:

''നാലം ബാലമൃഗീദൃശാം കുചതടാദ്യാവർത്തിതും കുത്രചി-
ന്നാലം വാ സരസേഷു കാവ്യസരസാലാപേഷു നാലോചിതും
ലോലം മേ ഹൃദയം തഥാപി ഗഗനസ്രോതസ്വിനീസങ്ഗിനാം
ലോലംബദ്യുതിലോഭനീയവപുഷം ബാലം ബതാലംബതേ.''

2 വൈക്കത്തപ്പൻ:

''ധാമാനി വ്യാഘ്രപുര്യാം പ്രകടിതനിജഭ-
മാനി നിത്യം പ്രപുഷ്യദ്-
ഗങ്ഗാസങ്ഗതചരാണി, ക്ഷിതിധരസുതയാ
സാധു സങ്ഗതചരാണി,
ഏതാനി സ്ഫീതഫാലേക്ഷണദഹനശിഖാ-
ഗാഢലീഢസ്മരാണി,
വ്യാമൂലവൈരസ്മരാണി, പ്രണതജനതമോ-
ഘസ്മരാണി, സ്മരാണി.''

3 ചെവമന്നത്തു ശിവൻ:

"സ്ഥാണുസ്സന്നപി നന്വഹോ! ബഹുതരൈശ്ശാഖാശതൈർല്ലക്ഷ്യസേ;
ദക്ഷധ്വംസകരോപി വിശ്വഭരണേ ത്വം ദക്ഷ ഏവ സ്വയം;
സർവ്വജ്ഞോപി ച ബാലമന്ദനിലയേ ലീലായസേ; കിന്ന്വിദം
വൈഷമ്യം ചരിതേഷു വിസ്ഫുരതി തേ ഭൂതേശ! നേത്രേഷ്വിവ."

4 കുമാരനല്ലൂർ ഭഗവതി:

"ഭാഷന്തേ ഭസ്മലേപം തവ സിതഹസിത–
ച്ഛായമേവ സ്മരാരേഃ;
ഫാലം തേ നാകനദ്യാം പ്രതിഫലിതമഹോ!
ബാലചന്ദ്രം വദന്തി;
നീലം തേ ബാഹുവല്ലീരുചിഭരമനിശം
ഗാഢകണ്ഠഗ്രഹേഷു
വ്യാലീനം തം കുമാരീപുരഗിരിതനയേ!
ഹാലമിത്യാലപന്തി."

5 വടക്കുംകൂർ ഗോദവർമ്മരാജാവ്:

"ത്വദ്ധാമ്നാ കാഞ്ചനാദ്രൗ ദ്രവതി സുരഗണാഃ
പ്രാപുരാർത്താ വിരിഞ്ചം;
സോയം പ്രാഗേവ ശംഭും ശരണമുപഗതഃ
പങ്കജഗ്ലാനിഖിന്നഃ;
ശംഭുഃ പ്രാഗേവ യാതോ രജതഗിരിവിനാ–
ശാകുലഃ പത്മനാഭം;
സോപി ക്ഷീരാബ്ധിശോഷാദവശമതിരഗാ–
ത്ത്വന്മനീഷാം വിശാലാം."

6 സൂചിപാട്ടു:

"ആസ്താം പീയൂഷലാഭസ്സുമുഖി! ഗരജരാ–
മൃത്യുഹാരീ പ്രസിദ്ധ–
സ്തല്ലാഭോപായചിന്താപി ച ഗരളജ്ജുഷോ
ഹേതുരല്പാഫലതായാഃ;
നോ ചേദാലോലദൃഷ്ടിപ്രതിഭയഭുജഗീ–
ദഷ്ടമർത്ത്യാ മുഹുസ്തേ
യാമേവാലംബ്യ ജീവേ കഥമധരസുധാ–
മാധുരീമപ്യജാനൻ?"

7 ശ്ലേഷസുന്ദരമായ ഒരു ശൃംഗാരശ്ലോകം:

"നാരായണീയാ കരുണാ മനോജ്ഞാ
സൈവാർത്ഥനീയാ സുരതോത്സുകാനാം
പുണ്യേന ലഭ്യാ യദി ലഭ്യതേഽസാ–
വസുവ്യയോപ്യുത്സവ ഏവ നൄണാം."

ഇതു് അമ്പലപ്പുഴവച്ചുണ്ടാക്കിയ ഒരു ശ്ലോകമാണെന്നു കേട്ടിട്ടുണ്ടു്.

8 രോഗങ്ങളോട്:

"ഹേ രോഗാ നനു യൂയമേവ സുഹൃദോ യൈന്നിസ്പൃഹോഽഹം കൃതഃ
കാവ്യാലംകൃതിതക്കകോവിദസഭായോഗേഷു ഭോഗേഷു ച
നോ ചേൽ കൃഷ്ണപദാരവിന്ദഭജനം വേദാന്തചിന്താമപി
ത്യക്ത്വാ ശ ച ശ ച ഇതി ഭ്രമാദഹരഹോ യാമ്യേവ യാമ്യാം പുരീം."

9 പുന്നത്തൂർ കോട്ടയിൽ കൂടിയാട്ടത്തിനു കൂട്ടകാർ വിളിച്ചപ്പോൾ:

"യഃ കൃത്വാ വിശ്വരംഗം രജനിയവനികം
പ്രോജ്ജ്വലദ്ഭാനുദീപം
ശശ്വത്സന്തുഷ്ടസംപ്രേക്ഷകമഖിലജഗദ്-
ഭ്രാന്തിനാട്യം വിതത്യ
കമ്മൗഘോച്ചണ്ഡമാൎദ്ദംഗികലയവശഗാൻ
വാസനാഗാനസക്താൻ
ജീവച്ഛാത്രാൻ മുകുന്ദസ്സ്വയമഭിരമതേ
ക്രീഡയൻ സോഽസ്തു ഭൂത്യൈ."

10 786 മിഥുനത്തിൽ ഭാരതപ്പുഴ കവിഞ്ഞൊഴുകിയതിനെപ്പററി:

"നദീപുഷ്ടിരസഹ്യാ നു ന ഹ്യസാരം പയോജനി;
നിജാൽ കുടീരാൽ സായാഹ്നേ നഷ്ടാത്ഥാഃ പ്രയയുജ്ജനാഃ."

ഇതിൽ 'നദീപുഷ്ടിരസഹ്യാ' എന്ന ഭാഗം കലിദിനസൂചകമാണ്.

**ചമ്പൂപ്രബന്ധങ്ങൾ:**—കേരളത്തിൽ ചാക്യാന്മാരുടേയും പാഠകന്മാരുടേയും കഥാപ്രസംഗപരിപാടി അനുപേക്ഷണീയമായ അവശ്യവും അതു കൊണ്ടു കേരളീയൎക്ക ലഭിച്ചിട്ടുള്ള സംസ്കാരസമ്പത്ത് അത്യന്തം മഹനീയവുമാണെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. പുനംനമ്പൂരിയും മററും മണിപ്രവാളചമ്പുക്കൾ നിൎമ്മിച്ചപ്പോൾ അവയും ഭോജചമ്പു മുതലായ സംസ്കൃതപ്രബന്ധങ്ങൾക്കുപുറമേ, അവർ പ്രവചനത്തിനായി ഉപയോഗിച്ചുതുടങ്ങിയിരിക്കണം. എന്നാൽ അവരുടെ പ്രത്യേകാവശ്യത്തിനു വേണ്ടി നിൎമ്മിതങ്ങളല്ലാത്ത അത്തരത്തിലുള്ള സംസ്കൃതകൃതികൾകൊണ്ട് അവൎക്കോ, മണിപ്രവാളകൃതികൾകൊണ്ട് അന്നത്തെ പണ്ഡിതന്മാൎക്കോ, പരിപൂൎണ്ണമായ സംതൃപ്തിക്കു മാൎഗ്ഗമില്ലായിരുന്നു. ആ ദശാസന്ധിയിലാണ് കുട്ടഞ്ചേരി ഇരവിച്ചാക്യാർ തന്റെ പ്രിയസുഹൃത്തായ ഭട്ടതിരിയോടു ചാക്യാന്മാൎക്കു കഥാപ്രസംഗത്തിനായി ഏതാനും സംസ്കൃതചമ്പുക്കൾ രചിക്കണമെന്ന് അപേക്ഷിക്കുകയും ആ അപേക്ഷയെ അത്തരത്തിലുള്ള കാവ്യനിൎമ്മിതിക്കു സൎവ്വഥാ അധികാരിയായ ഭട്ടതിരി ആദരപൂൎവ്വം അംഗീകരിക്കുകയും ചെയ്തതു്. പ്രബന്ധസാമ്രാജ്യത്തിൽ രസം കൊണ്ടു രാമായണചമ്പുവിൽ ഭോജനും, ഉല്ലേഖംകൊണ്ടു ഭാരതചമ്പുവിൽ അനന്തഭട്ടനും, ശ്ലേഷംകൊണ്ടു നളചമ്പുവിൽ ത്രിവിക്രമഭട്ടനും, ഫലിതം കൊണ്ടു നീലകണ്ഠവിജയത്തിൽ നീലകണ്ഠദീക്ഷിതരും, ഓരോ പ്രകാര

ത്തിൽ അധിരാജപദത്തിന് അവകാശികളാണെങ്കിലും സർവ്വപഥീനമായ ഉപാധികൊണ്ടു തുലനംചെയ്യുകയാണെങ്കിൽ ഭട്ടതിരി ആ വശ്യവചസ്സുകളെയെല്ലാം അനായാസേന ജയിച്ച് ആ സാമ്രാജ്യത്തിൽ ഏകച്ഛത്രാധിപതിയായി പരിലസിക്കുന്നതു ഭാവുകന്മാർക്കു പ്രേക്ഷിക്കാവുന്നതാകുന്നു. മഹാകവിയുടെ പൂർവ്വമീമാംസാപാണ്ഡിത്യത്തിനു രാജസൂയവും, കവനകലാപാടവത്തിനു സുഭദ്രാഹരണവും, നിരീക്ഷണവിചക്ഷണതയ്ക്ക് അഷ്ടമീചമ്പുവും, ഔചിത്യബോധത്തിനു ദൂതവാക്യവും മൂർദ്ധാഭിഷിക്തോദാഹരണങ്ങളാണ്. ബാലഭാരതം, ഭാരതചമ്പു എന്നീ രണ്ടു ഗ്രന്ഥങ്ങളിൽ നിന്നു ധാരാളമായും ശിശുപാലവധം, വേണീസംഹാരം മുതലായ ഇതര കൃതികളിൽനിന്ന് അവസരംപോലെയും പല പ്രബന്ധങ്ങളിൽ പദ്യഗദ്യങ്ങളെ കവി ഉദ്ധരിച്ചുചേർത്തിട്ടുണ്ട്. ഈ വിഷയത്തിൽ ഭട്ടതിരി പുനത്തിന്റെ രീതിയെ അനുകരിക്കുകയാണ് ചെയ്തിട്ടുള്ളതു്. ആ ദോഷം തീരെ ഇല്ലാത്തതു നിരനുനാസികത്തിലും സുഭദ്രാഹരണത്തിലും മാത്രമാകുന്നു. രാജസൂയത്തിൽപ്പോലും അതിന്റെ അത്യല്പമായ ലാഞ്ഛനയുണ്ട്. അനന്തരകാലികന്മാരായ കഥാപ്രവക്താക്കളുടെ ഹസ്തലാഘവമാണ് അവയിൽ ചില ശ്ലോകങ്ങളുടെ ആവാപത്തിനു കാരണമെന്നു സമർത്ഥിക്കാവുന്നതാണെങ്കിലും അത്തരത്തിൽ ഒരു സമാധാനം സർവ്വഘട്ടങ്ങളിലും സംക്രമിപ്പിക്കാവുന്നതല്ല. എന്നാൽ താദൃശമായ ഋണാംശമെല്ലാം തട്ടിക്കഴിച്ചുനോക്കിയാലും അവശേഷിക്കുന്നതു മഹാമേരുപ്രമാണമായ ഒരു വാങ്മയസമ്പത്താണെന്നുള്ള തത്വം നാം ഒരിക്കലും മറന്നുപോകരുതു്. ഭട്ടതിരി ആദ്യമായി രചിച്ച പ്രബന്ധം ശൂർപ്പണഖാപ്രലാപമായിരിക്കാം. സുഭദ്രാഹരണവും ഇരവിച്ചാക്യാർക്കുവേണ്ടി രചിച്ചതായാണ് ഐതിഹ്യം. നിരനുനാസികപ്രബന്ധത്തിന്റെ അർത്ഥം അദ്ദേഹം നിരനുനാസികമായിത്തന്നെയാണ് സദസ്യന്മാർക്കു ചൊല്ലിക്കേൾപ്പിച്ചതെന്നും അനുനാസികാതിപ്രസരത്തിനു പ്രസിദ്ധമായ മലയാളഭാഷയിൽ അങ്ങനെ ഒരു അത്ഭുതവിദ്യ കാണിച്ച അദ്ദേഹത്തെ ഭട്ടതിരി ഉള്ളഴിഞ്ഞു് അഭിനന്ദിച്ചു എന്നും അതിലെ 'ഹാ! ഹാ! രാക്ഷസരാജ! ദുഷ്ടരിഭവഗ്രസ്തസ്യ ധിക്തേ ഭുജാഃ' എന്ന ശ്ലോകത്തിൽ 'ഭുജാഃ' എന്നു കവി പ്രയോഗിച്ചതു നിരനുനാസികത്വം പരിപാലിക്കുന്നതിനുവേണ്ടിയാണെങ്കിലും 'ജ്യേഷ്ഠ! ഈ ഭുജകാം—പൗരുഷമില്ലാത്ത കൈകൾ' എന്ന് അദ്ദേഹം മറ്റൊരിക്കൽ അർത്ഥം പ്രപഞ്ചനം ചെയ്തപ്പോൾ 'ചാക്യാരേ! ഈ അർത്ഥം ഞാൻ കരുതിയതല്ല' എന്നു ഭട്ടതിരി പറഞ്ഞു എന്നും കേട്ടുകേൾവിയുണ്ട്. 'ഭുജാഃ' എന്നു സ്ത്രീലിങ്ഗത്തിൽ 'ഭുജാൻ' എന്നു പുല്ലിങ്ഗത്തിലെന്നപോലെ പ്രയോഗിക്കാമല്ലോ. സുഭദ്രാഹരണം എഴുതിയ ഏടു് ആ ചാക്യാരുടെ പക്കൽനിന്നു് ഇരിഞ്ഞാലക്കുട അമ്പലത്തിൽ വച്ചു് ആരോ മോഷ്ടിച്ചുകൊണ്ടുപോകയാൽ തദനന്തരം അവിടെ കൂത്തും കഥാപ്രസംഗവും ഇല്ലാതെയായി എന്നും പഴമക്കാർ പറഞ്ഞുവരുന്നു. അതിന്റെ സൂക്ഷ്മസ്ഥിതി അവിജ്ഞാതമാണ്.

ഭട്ടതിരിയുടെ പ്രബന്ധങ്ങളിലെ കാവ്യശൈലി:—ചില പദ്യഗദ്യങ്ങൾ ആദ്യമായി ഉദ്ധരിക്കാം.

1 യുധിഷ്ഠിരൻ ഏകചക്രയിലെ ബ്രാഹ്മണനോട്:

''ധർമ്മാൽ ഖ്യാതതമേ ദ്വിജാധിപകുലേ ജാതോഹമേഷാ ച മേ
മാതാ, പാവനജന്മതാമഭിവഹൻ നാവോപഷ മേ സോദരഃ,
കിഞ്ചാഖണ്ഡലസൽപ്രമോദജനകോ ഭ്രാതാ മമായം പരോ,
നാസത്യോദിതമത്ര വിദ്ധി സഹജദ്വന്ദ്വം മമൈതാവപി.''

(പാഞ്ചാലീസ്വയംവരം)

കവി ശ്ലേഷപ്രയോഗംകൊണ്ട് ഈ ശ്ലോകത്തിൽ ധർമ്മപുത്രരുടെ സത്യസന്ധത എങ്ങനെ പരിപാലിക്കുന്നു എന്നു നോക്കുക. ചെമ്പകശ്ശേരി രാജാവ് ഇതിലെ 'നാസത്യോദിത'പദത്തിന്റെ സ്വാരസ്യം കണ്ട് ആനന്ദപരവശനായി ഭട്ടതിരിക്കു രണ്ടു കൈക്കും വീരശൃംഖല സമ്മാനിച്ചുവത്രേ.

2 പാഞ്ചാലനഗരം:

''സാന്ദ്രശ്രേഷ്ഠാൽഫുല്ലപുഷ്പാവലിഖചിതമഹാ–
ചത്വരാം സത്വരാണാം
ഗച്ഛന്തീനാം വധൂനാം മുഖരിതകകുഭം
മഞ്ജുമഞ്ജീരനാദൈഃ
സ്ഫായദ്ഭേരീനിനാദാം വിവിശുരഥ പുരീം
താമുദഞ്ചൽപതാകാ–
പൂരാമാരബ്ധനാനാനടവരപടലീ–
താണ്ഡവാം പാണ്ഡവേയാഃ.''

(പാഞ്ചാലീസ്വയംവരം)

3 ശ്രീകൃഷ്ണന്റെ കോപം:

''താവദ്ദേവസ്യ ദേഹാജ്ഝടിതി പടുതടിൽ–
കോടിവൽ താഡിതാക്ഷഃ
സംഹാരോന്നിദ്രരുദ്രസ്ഫുടനിടിലശിഖി–
ജ്വാലജാലപ്രകാശഃ
കല്പാന്തക്രൂരസൂരോൽകരകിരണസമാ–
ഹാരഘോരസ്സമന്താ–
ദാരുന്ധാനസ്സഭാം താം നിരപതദതുലഃ
കോപി തേജസ്സമൂഹഃ.'' (ദൂതവാക്യം)

4 അർജ്ജുനന്റെ വിരഹതാപം:

''താവന്നീലനിരന്തരാ ജലധരാ ഹൃദ്യാശ്ച വിദ്യുല്ലതാ
ഹാസാ നൂതനമാലതീസുമനസാം കേകാരവാഃ കോമളാഃ
ഏകൈകം സ്മരയന്ത ഏവ ദയിതാമിന്ദ്രാത്മജസ്യാഭവ–
ന്നാശ്വാസായ ന, ലോഭനായ ന, പുനസ്താപായ, മോഹായ വാ?''

(സുഭദ്രാഹരണം)

5 കുചേലന്റെ പ്രത്യാഗമനം:

"പ്രാംശുപ്രാസാദപാളീശിഖരപരിലസ-
ത്തുംഗരൂപീശിഖാഗ്ര-
പ്രത്യുപ്താനർഘരത്നപ്രസരദുരുഘൃണി-
ശ്രേണിശോണീകൃതാശം
ആശ്ചര്യാദ്വൈതമക്ഷ്ണാം കിമപരമപര-
ദ്വാരകാകാരമാരാ-
ദാത്മാഗാരം പ്രപശ്യൻ കിമിദമിതി പരാ-
മാപ ചിന്താം ദ്വിജന്മാ." (കുചേലവൃത്തം)

6 ദേവസ്ത്രീകളുടെ ഗാനം:

"ചതുർമ്മുഖനിതംബിനീകരതലോല്ലസദ്വല്ലകീ-
നിനാദമധുരാ സുധാരസധുരീധുരീണസ്വരാഃ
വിരേജുരതിപേശലം വികചമല്ലികാവല്ലരീ-
മരന്ദരസമാധുരീസരസരീതയോ ഗീതയഃ." (അഷ്ടമീചമ്പു)

7 ത്രയീദേവിയുടെ അപഹരണം:

"ഉദ്വൃത്താരാദിരാമാം വിധിമയവദനാ-
ലക്ഷ്യകാമാനുബന്ധാം
സോയം പ്രൗഢാർത്ഥവാദപ്രചയകചഭരാം
ചാരുമന്ത്രാനലാപാം
ശുദ്ധാദ്വൈതപ്രകാശാത്മകഗുരുജഘനാ-
മുല്ലസൽപാദശോഭാ-
മാപൂർണ്ണാംഗീം ത്രിവേദീസ്സുദൃശമപഹരൻ
പൂർണ്ണകാമോ ബഭൂവ." (മത്സ്യാവതാരം)

8 ജാംബവാൻ:

"കല്പാന്തക്ഷുഭ്യദംഭോധരപടലനിനാദോച്ചഘോരാട്ടഹാസൈഃ
കമ്പ്രൈഃ... " 

9 ശിവന്റെ ഭൂതഗണങ്ങൾ:

"ആരോപ്യാരൂഢശോഭം വൃഷഭപരിവൃഢം
ഭൂഷിതാം ഭൂഷണൗഘൈ-
ർന്നിന്യുസ്താം മന്യുശാലാം ത്രിപുരഹരപരീ-
വാരസംഘാ വിശങ്കാഃ

ഹസ്തപ്രാന്താവസജ്ജദ്ധ്വജമരുദ്ധൂധൂ–
ധ്വാനനിത്യാനുഷക്ത–
സ്വഝ്ഝാനിസ്സന്ദ്രനിര്യദ്ഘനതരവദന–
ധ്വാനരുദ്ധാഖിലാശാഃ." (ദക്ഷയജ്ഞം)

10 ദത്താപഹാരം:

"മാ ഹരത മാ ഹരത മോഹരതചിത്താ
ബ്രഹ്മധനമുന്മഥനമുന്നതഗതീനാം
വിപ്രജനവിപ്രകൃതിരപ്രതിമദോഷാ
ക്ഷിപ്രമിഹ കല്പയതി വിപ്രിയസമൂഹാൻ." (നൃഗമോക്ഷം)

ഈ പ്രബന്ധങ്ങളിലെ ഗദ്യങ്ങളും പദ്യങ്ങൾപോലെതന്നെ പ്രസന്നമധുരങ്ങളും പ്രൗഢഗംഭീരങ്ങളുമാകുന്നു. രണ്ടുദാഹരണങ്ങൾമാത്രം ചുവടേ ചേർക്കുന്നു:

1 മത്സ്യരൂപനായ വിഷ്ണുവിന്റെ വളർച്ച്:—"തതശ്ച തൂലജാലനിപതിതബാലസ്ഫുലിങ്ഗ ഇവ, തരുണീജനഹൃദയാംകുരിതദുർല്ലഭരാഗാംകുര ഇവ, സുമതിജനഹൃദയനിഹിതോപദേശലേശ ഇവ, താർക്കികസ്ഥലവിനിഹിതവിവാദലവ ഇവ, സജ്ജനസമാചരിതദുശ്ചരിതലേശ ഇവ, പിശുനമുഖനിഹിതനിഗൂഢവൃത്ത ഇവ, നിമേഷമാത്രേണ നിരവധി പരിവർദ്ധമാനേ" (മത്സ്യാവതാരം)

2 ഭദ്രകാളി:—"യത്ര ച വൃത്രാരിമണിശകലവിശദവർണ്ണയാ, മണ്ഡലിതകുണ്ഡലിഗണവിരചിതകുണ്ഡലമണ്ഡിതകർണ്ണയാ, അതിവികടമകുടതടവിലസദചണ്ഡഭാനുഖണ്ഡയാ, മുണ്ഡമാലാഷണ്ഡകൃതമണ്ഡയാ, അതിധവളരുചിരവിലസദരാളകരാളദംഷ്ട്രായുഗളഭീഷണവക്ത്രയാ, മധുമദാഭോഗപരിഘൂർണ്ണമാനവർത്തുളാരക്തനേത്രയാ, അതിബഹളരുധിരധാരാസിക്തഗാത്രയാ, അരാളകരാളകരവാളധാരാവിദാരിതദാരുകാസുരഗളഗളിതബഹളശോണിതഭരിതപൃഥുലപിചണ്ഡചണ്ഡയാ, അതിഘോരതരാട്ടഹാസത്രുടിതജഗദണ്ഡയാ, സകലഭയനിവാരിണ്യാ, നിഖിലദുരിതഹാരിണ്യാ, ത്രിശൂലധാരിണ്യാ, സകലാസുരനാശകാരിണ്യാ, ചടുലകടാക്ഷവിഗളദമൃതപാതകാരുണ്യാമൃതധാരിണ്യാ, സതതപരിപാലിതത്രിജഗത്യാ, ഭഗവത്യാ, ഭദ്രകാള്യാ"

ഉക്തിപ്രത്യുക്തികളും സ്തുതിവാക്യങ്ങളെന്നപോലെ നിന്ദാവാക്യങ്ങളും രചിക്കുന്നതിനു ഭട്ടതിരിക്കുള്ള പ്രാഗല്ഭ്യം അസാധാരണമാണെന്നു താഴെ പ്രദർശിപ്പിക്കുന്ന ഉദാഹരണങ്ങളിൽനിന്നു സ്പഷ്ടമാകുന്നതാണ്. താൻ ഭീഷ്മരോടും സഹദേവനോടും ആലോചിച്ചതിനുമേലാണ് ശ്രീകൃഷ്ണനെ അഗ്രപൂജ്യനായി വരിച്ചതെന്നു ധർമ്മപുത്രർ പറഞ്ഞതിനു ക്രുദ്ധനായ ശിശുപാലൻ പറയുന്ന മറുപടി നോക്കുക:

"ധിക് പാണ്ഡുപുത്രചരിതം സ്ഥവിരപ്രമാണം
ബാലപ്രമാണമപി കഷ്ടമഹോ വിനഷ്ടം

ഹേ! ധർമ്മജ! ദ്രുപദജാമപി പൃച്ഛ കാര്യം
നാരീപ്രമാണമപി തേസ്തിഹ രാജ്യതന്ത്രം.''

ഭഗവാനെ അതിരുകവിഞ്ഞു്, ആ പാപി അടിയിൽ കാണുന്നവിധത്തിൽ അധിക്ഷേപിക്കുന്നു:

''പ്രാഗേവാസൗ വിസാരഃ കചചിദസുരവധേ
ഹീനാസൗകര്യഖിന്നഃ
സ്തംഭം പ്രാപ്തഃ കഥഞ്ചിദപ്യലയദപരം
സർവ്വം തു നൃബന്ധനാൽ
മന്യാത്മാ വീരഹത്യാം വ്യധിത നിരവധിം
സ്വസ്യ ദാരാനദോഷാ–
നത്യാക്ഷീദ്രാഘവാത്മാ ഹരിചരിതമഹോ
സർവ്വമേവാഭിരാമം!

സ്ത്രീഘ്നോ ഗോഘ്നോ ഗുരുഘ്നഃ ഖഗഫണിഭിദധാ–
ന്നാകമാത്രം കിലാദ്രിം
പര്യാസ്ഥദ്ദാരുമാത്രം ശകടമരമയദ്
ഗോപികാ ഗവ്യമോഷീ
ബ്രഹ്മണ്യം മാഗധം തം മൃദ്ധരപഹൃതവാം–
സ്തൽക്ഷയാദ്ദാശദേശാ–
നാതിഷ്ഠദ്ദേപഷ്ടി ലോകാന്തണിമമൃഷദഹോ
സ്തൗഷി ദോഷാനശേഷാൻ.''

''ഷണ്ഡതാൽ ബ്രഹ്മചര്യച്ഛലളൂൽ'' എന്നും മററുമാണു് സകലജനസംപൂജ്യനായ ഭീഷ്മരെപ്പററിയുള്ള അവഹേളനം. കിരാതത്തിൽ വേഷച്ഛന്നനായ ശിവൻ അർജ്ജുനനെ

''മദ്ധ്യേരാജസഭം ഹഠാന്ന ഭവതാമഗ്രേ നനു പ്രേയസീം
പത്നീം ഹന്ത!—നമശ്ശിവായ—രിപുഭിസ്താവത്തഥാ ക്ലേശിതാം
നേത്രാഭ്യാമവലോകയൻ യദഭവസ്തൂഷ്ണീം തതോ ജ്ഞായതേ
വിക്രാന്തിസ്തവ താദൃശോ യദി, യശസ്ത്രൈലോക്യമാക്രാമതി''

എന്നു പുച്ഛിക്കുന്നു. അതിനപ്പുറം താൻ ആരാധിക്കുന്ന ശ്രീപരമേശ്വരനെ ''ഛേത്താ ബ്രഹ്മശിരഃ ശ്മശാനവസതിർഭിക്ഷാധരധ്വംസകോ ഭൂതപ്രേതപതിഃ'' എന്നും മററും ഭർത്സിച്ചപ്പോറം കോപം സഹിക്കവാൻ പാടില്ലാതെ ആ ക്ഷത്രിയവീരൻ

''രേ രേ മാംസികപാശ! യത്തമധുനാ ചന്ദ്രസ്യ വന്ദ്യം കുലം
സാക്ഷാന്നിന്ദസി, ഗർവ്വസേ യദപി നഃ, സർവ്വന്തദേതൽ സഹേ;
യത്തേവം ത്രിപുരദ്രുഹോ ഭഗവതഃ കുത്സാം വിധത്സേതരാം
തച്ഛ്രോതാരമഹോ ധിഗസ്തു ബത മാം ധിഗ്ഗാണ്ഡിവം ധിക് ശരാൻ.''

എന്നു മറുപടി പറയുന്നു.

യദുവംശവിനാശത്തിനു കാരണമായിത്തീർന്ന സാത്യകിയും കൃതവർമ്മാവും തമ്മിലുള്ള ശണ്ഠ ഭട്ടതിരി എങ്ങനെ വർണ്ണിക്കുന്നു എന്നു കാണിക്കാം. അദ്ദേഹത്തിന്റെ വാദപ്രതിവാദപ്രപഞ്ചനത്തിനു് അതൊരു മകുടോദാഹരണമാകുന്നു. കർണ്ണാർജ്ജുനയുദ്ധമാണു് പ്രമേയം.

സാത്യകി:

''അന്യോന്യോത്സൃഷ്ടഘോരപ്രഹരണശിഥിലീ-
ഭൂതയൗധാംഗനിര്യ-
ന്മാംസാസൃക്പങ്കമജ്ജദ്വിരദവരഘടാ-
മുക്തഭീൽകാരഭീമം
ഉദ്യന്നാനാസ്ത്രതേജഃപ്രസരകപിശിത-
ക്ഷ്മാതലാശാവകാശം
ജന്യം കർണ്ണാർജ്ജുനീയം തവ മനസി പരി-
സ്പന്ദതേ നന്വിദാനീം?''

കൃതവർമ്മാവു്:

''ശക്രസ്യൈകസ്തനൂജസ്സകലസുരപതേ-
സ്തേജസാം ഭർത്തുരന്യഃ
ശിഷ്യോ ദ്രോണസ്യ കശ്ചിൽ പ്രസൃമരയശസോ
ജാമദഗ്ന്യസ്യ ചാന്യഃ
ബിഭ്രദ്ഗാണ്ഡീവമേകോ ധനുരധികഗുണം
കാളപൃഷ്ഠം തഥാന്യ-
സ്തുല്യൗ താവേവ വീരൗ ഭുവി കഥമനയോ-
സ്സംഗരം വിസ്മരാമഃ?''

സാത്യകി:

''ഏകസ്സൂനുഃ പൃഥായാസ്ത്രിഭുവനവിദിതഃ
കിന്ന രാധാസുതോന്യഃ?
കൃഷ്ണസ്യൈകോ വയസ്യോ ബത പുനരപര-
സ്തസ്യ രാജ്ഞഃ കുരൂണാം;
ഏകോ ലേഭേ പ്രസാദാൽ സദസി നിജഗുരോ-
രാശിഷം ശാപമന്യ;-
സ്തുല്യൗ തൗ പാർത്ഥകർണ്ണൗ യദി നിയതമുഭൗ
ഹംസകാകൗ സമാനൗ.''

കൃതവർമ്മാവു്:

''ജാനാമി പാർത്ഥം ഭവതോ ഗുരും തം;
ജാനാമി തദ്ബാഹുബലഞ്ച കൃത്സ്നം;
കിന്തേന കർമ്മ പ്രഥിതം ജഗത്യാം
കണ്ഡേന ഷണ്ഡേന കൃതം ജളാത്മൻ?''

സാത്യകി:

''ആസ്താം പാഞ്ചാലപുത്രീപരിണയപടിമാ
ഖാണ്ഡവാരണ്യദാഹ-
ക്രീഡാ വാസ്താം പ്രശസ്തം തദപി പശുപതേ-
രച്ഛാം ചാപകോട്യാ
ധിക്കൃത്യാശേഷവൃഷ്ണീനപി ച ഹലധരം
തത്സ്വസാ മാധവീ സാ
തേനൈകേനാഹൃതാ പ്രാക് പൃഥുലഭുജബലഃ
കുത്ര യാതസ്തദാ ത്വം?''

ഇങ്ങനെ വഴക്ക് മന്നിനൊന്നു മുക്കനം. അജ്ജുനൻ മാധവിയെ മോഷ്ടിക്കുകയല്ലയോ ചെയ്തതെന്നു കൃതവമ്മാവു്; അല്ലല്ല, മോഷ്ടിച്ചതു പശുക്കളെയാണെന്നും അതു ചെയ്തതു വിരാടരാജ്യത്തിൽനിന്നു കണ്ണനാണെന്നും സാത്യകി. അല്ലല്ല, അവിടെ യുദ്ധഭൂമിയിൽ ചെന്നിരുന്ന കൗരവരാജസ്ത്രീകളുടെ ഉടുപുടവകളാണു് മോഷ്ടിച്ചതെന്നും അതു ചെയ്തതു ബൃഹന്നളയാണെന്നും കൃതവമ്മാവു്. അങ്ങിനെ വാഗ്വാദം കൊടുമ്പിരിക്കൊണ്ടു കൃതവമ്മാവു് ഉത്തരം മുട്ടിയപ്പോൾ

''തത്ത്വാന്വേഷേ വിമുഖമനസാം ത്വാദൃശാം വാക്പ്രപഞ്ചൈ-
ർവാചാലാനാമധിഗതജയാഃ കേവലം പാണ്ഡുപുത്രാഃ''

എന്നു സാത്യകിയുടെ മുഖമുദ്രണംചെയ്യാൻ ശ്രമിക്കുകയും അതോടുകൂടി അടിവീഴുകയും ചെയ്യുന്നു.

വ്യാകരണശാസ്ത്രത്തെ അവലംബിച്ചു് അനവധി സ്വാരസികതമങ്ങളായ ശ്ലേഷോക്തികൾ ഭട്ടതിരി പ്രസ്തുതപ്രബന്ധങ്ങളിൽ ഘടിപ്പിച്ചിട്ടുണ്ടു്. അവയിൽ ചിലതു് അടിയിൽ പകത്താം. ഏഴാമത്തെ ശ്ലോകത്തിൽ മീമാംസാപാണ്ഡിത്യമാണു് സ്ഫുരിക്കുന്നതു്.

1 അത്യദ്ഭുതമിദം മന്യേ യദസൗ മഗധാധിപഃ
സ്ത്രീഹേതും ചാപമാശ്രിത്യാപ്യദന്തത്വമുപേയിവാൻ.

(പാഞ്ചാലീസ്വയംവരം)

2 ശല്യോപി തച്ചാപലതാമുപേത്യ
നോദ്ധത്തുമപ്യേഷ തദാ ശശാക;
തഥാപി ചിത്രം സമദശി തസ്മിൻ
കാചിന്മഹാചാപലതാ ജനൗഘൈഃ. ടി

3 തേനാകുലാംഗം പതതാ തദാനീം
പ്രദശിതാ യദ്യപി ശൗര്യഹാനിഃ
തഥാപ്യഹോ തസ്യ മനസ്വിലോക-
സ്സൽ കമ്മ ശൗര്യാഹിതമേവ മേനേ. ടി

4 കർണ്ണേന പാർത്ഥായ വികൃഷ്യ മുക്താ
അപാർത്ഥപാതാ വിശിഖാ ബഭൂവുഃ
പാർത്ഥേന ചാകർണ്ണവികൃഷ്ടമുക്താഃ
കർണ്ണേ നിപേതുസ്സുദൃഢം ശരൗഘാഃ.
(പാഞ്ചാലീസ്വയംവരം)

5 യേഷാമയം ശാശ്വതികോ വിരോധ–
സ്തേഷാമഹോ! ദ്വന്ദ്വസമുത്സുകാനാം
ദ്രാഗേകവദ്ഭാവമസൗ വിധാസ്യ–
ന്നന്ധോ നൃപശ്ശാബ്ദികവദ് ബഭാസേ. ടി

6 ബലഭദ്രാവലോകേന കൃതാർത്ഥാ ഭിക്ഷുതാധുനാ
കിം വാസുഭദ്രാധിഗമോ നചിരാന്മേ ഭവിഷ്യതി?
(സുഭദ്രാഹരണം)

7 ഇത്ഥമയമങ്ഗവിസ്തൃതിമതിദേശവ്യാപ്തിമഖിലബാധാഞ്ച
പ്രഥയന്നപരസ്വാമീ ശബരസ്വാമീവ ലക്ഷിതോ ലോകൈഃ.
(മത്സ്യാവതാരം)

8 ഝഷാശ്രിതാം വശായാതാം പ്രത്യാഹാരാവലീമിവ
നാവീമാരുഹ്യ തേ ചേരുശ്ശബ്ദതന്ത്ര ഇവാംബുധൗ. ടി

9 ഗുണൈർഗ്ഗുണാഢ്യൈസ്സഗുണാത്മകൈഃ കൃതോഽ–
പ്യതീവ മുഖ്യോഽജനി ഭോജ്യസഞ്ചയഃ
കൃതോപി സവ്യഞ്ജനസന്ധികോവിദൈർ–
ബഭാര സാധുസ്വരസംഹിതോദയം. (രാജസൂയം)

''മാദ്രേയാമരസൈന്ധവാവനിപതീൻ കർത്തീനിമാൻ ധിക്കതമാ-
മത്രാഗ്രീയസമർഹണം ധകിദസൽപാത്രേ ച കാത്രേയകം
സൂരിമ്മന്യതമാൻ ശതാനുഗതികാൻ ധിങ്നാരദാദീൻ മുനീൻ
യേഽമീ മോമുദതീഹ വാരിധിനികായേഽസ്മിൻ പ്രണായേഽച്ഛിതേ''

തുടങ്ങിയ പദ്യങ്ങളിൽ അദ്ദേഹം പ്രകടീകരിച്ചിട്ടുള്ള വ്യാകരണാദിശാസ്ത്ര പാണ്ഡിത്യം ആരേയും ആശ്ചര്യപരതന്ത്രരാക്കുവാൻ മതിയാകുന്നതാണ്. ''ഏകശ്ശബ്ദസ്സമ്യഗ്ജ്ഞാതസ്സുഷ്ഠു പ്രയുക്തസ്സ്വർഗ്ഗേ ലോകേ കാമധുഗ്ഭവതി'' എന്ന മഹാഭാഷ്യകാരന്റെ മതം അംഗീകാര്യമാണെങ്കിൽ പരസ്സഹസ്രം പദങ്ങളെ അത്തരത്തിൽ പ്രയോഗിച്ചിട്ടുള്ള ഭട്ടതിരിക്ക് എത്രമേൽ സ്വർഗ്ഗസുഖം ആ പദങ്ങൾ നൽകിയിരിക്കയില്ല. ഭട്ടതിരിയുടെ ഭൂമിശാസ്ത്രജ്ഞാനത്തിനു രാജസൂയത്തിലെ ''പാണ്ഡ്യഃ പാടീരകുടാൻ മരിചപുഞ്ചയാൻ കേരളഃ'' എന്ന ശ്ലോകം സാക്ഷിനില്ക്കുന്നു. ആ മഹാമഹത്തിനു പാണ്ഡ്യരാജാവു ചന്ദനവും കേരളേശ്വരൻ നല്ലമുളകുമാണത്രേ ഉപായനീകരിച്ചതു്. പലപ്പോഴും ഒരൊററ വിശേഷണംകൊണ്ടു മഹാ

കാവി പ്രകൃതത്തിനു് അനിർവ്വചനീയമായ ഔജ്ജ്വല്യം ഉളവാക്കുന്നു. ശിശുപാലനെ "രുക്മിണീകുചപദാങ്കിതേ മാധവോരസി ശരം കിരൻ" എന്നു വർണ്ണിക്കുന്ന മഹാകവിയുടെ മർമ്മജ്ഞതയ്ക്കു് ആരുതന്നെ അഞ്ജലി ബന്ധം ചെയ്യുകയില്ല? കേവലമായ മാധവോരസ്സിനോടല്ല ചേദിരാജാവിനു ക്രോധം; പിന്നെയോ? അതു താൻ പാണിഗ്രഹണം ചെയ്യാൻ ആഗ്രഹിച്ചിരുന്ന രുക്മിണിയുടെ കുചപദത്താൽ അങ്കിതമാകകനിമിത്തമാണു്.

പ്രബന്ധങ്ങളിലെ കഥാവസ്തു:—ഇതിഹാസാന്തർഗ്ഗതങ്ങളോ പുരാണാന്തഃപാതികളോ അല്ലാത്ത കഥകൾ ഭട്ടതിരി വളരെ അപൂർവ്വമായി മാത്രമേ സ്വീകരിച്ചിട്ടുള്ളു. ഒരു ദൂതകവിതയായ സ്വാഹാസുധാകരത്തിലെ പ്രതിപാദ്യംപോലും സ്വകപോലകല്പിതമല്ല. അഷ്ടമീചമ്പുവും കോടിവിരഹവുംമാത്രമേ ഈ സാധാരണനിയമത്തിനു വ്യത്യസ്തമായി കാണുന്നുള്ളു. വൈക്കത്തു പെരുംതൃക്കോവിൽക്ഷേത്രത്തിൽ ആഘോഷിച്ചുവരുന്ന വൃശ്ചികമാസത്തിലെ അഷ്ടമിമഹോത്സവത്തെ അധികരിച്ചു രചിച്ചിട്ടുള്ള അതിമധുരമായ ഒരു പ്രബന്ധമാണു് അഷ്ടമീചമ്പു. ശൃംഗാരകേതുവിൻെറ പുത്രനായ സംഗീതദേശികനെന്ന വിദ്യാധരൻ ദേവേന്ദ്രനെ പ്രസ്തുതമഹോത്സവം വർണ്ണിച്ചു കേൾപ്പിക്കുന്നു എന്നാണു് മഹാകവിയുടെ കഥോപക്രമം. "ഭസ്മനിഷേധം" എന്നു ശൈവമതദൂഷകമായി ഒരു ഗ്രന്ഥം ഭട്ടതിരി നിർമ്മിച്ചു എന്നും തന്നിമിത്തം ഉദരരോഗത്തിനു വിധേയനായി എന്നും അതിൻെറ ഉപശാന്തിക്കുവേണ്ടിയാണു് പ്രസ്തുതകൃതി രചിച്ചതെന്നും ചിലർ പറയുന്നതു യുക്തിയുക്തമായി തോന്നുന്നില്ല. ഭസ്മനിഷേധം കണ്ടുകിട്ടുന്നതുവരെ അത്തരത്തിൽ ഒരു ഐതിഹ്യം വിശ്വസിക്കുവാൻ മനസ്സു വരുന്നുമില്ല. ഭട്ടതിരി അഷ്ടമിമഹോത്സവം സന്ദർശിച്ച കാലത്തു് അവിടെ വാണിജ്യത്തിനായി വന്നുചേർന്നിരുന്ന ചെട്ടികളെ ഇങ്ങനെ വർണ്ണിക്കുന്നു:

............അതിസൂക്ഷ്മതരധവളതരാംബരനിർമ്മിതോഷ്ണീഷപടൈഃ, അതിസുഭഗപടീരവിരചിതോദ്ധ്വപുണ്ഡ്രമണ്ഡിതഫാലസ്ഥലൈഃ, കർണ്ണാവലംബിതസുവർണ്ണകുണ്ഡലരത്നഗണശ്രേണീകിരണച്ഛുരണാരുണകപോലമൂലൈഃ, പരിസരദംഗുലീയകരത്നമയൂഖതല്പജോല്ലസിതകരപല്ലവൈഃ, സർവ്വാംഗീണപ്രസൃമരഘനസാരമൃഗമദാദിബഹളാമോദവിഭവവിശദവ്യാഖ്യാതനിരതിശയസൗഖ്യാനുഭൂതിഭിഃ, പ്രഥമം ദൃഷ്ടിതുലയൈവ ക്രേതാരം ജനം തുലയിത്വാ പശ്ചാത്തദീപ്സിതം ദ്രവിണം തുലാമാരോപയദ്ഭിഃ, 'അയി ഭദ്ര! ഇതസ്താവദാഗമ്യതാം; അസ്മാദൃശാമാപണസ്ഥലീ കിമപി സനാഥീക്രിയതാം; കഥമനാസീനോ ഭവാനസ്മാനാകുലയതി; ഇഷ്ടാനി സർവ്വാണ്യഭിധീയന്താം; നഹ്യസ്മാദൃശാ യുഷ്മാദൃശാൻ ദൃഷ്ട്വാ ലാഭമുച്ഛേദാൻ ഗണയന്തി; സ്വപ്നേപി ന വഞ്ചനാം സഞ്ചിന്തയാമഃ; മിഥ്യാവചനസ്യ കഥാമപി ന ജാനീമഃ; അയമേവ ഖലസ്മാദൃശാം പരമോ ലാഭഃ യദ്ഭവാദൃശൈസ്സഹ വാണിജ്യകർമ്മ ക്രിയേത, ന പുനർദ്രവിണലാഭഃ' ഇത്യാദിഭിരതിമധുരൈർവ്വചനൈസ്സമസ്തജനചിത്താനി വിലോഭയദ്ഭിർവ്വിവിധ

ധാത്രയിമൈഃ ശ്രേഷ്ഠിഭിരധിഷ്ഠിതൈകദേശേഷു'' എന്തൊരു മന്ത്രസ്പൃക്കായ ഫലിതധോരണി!

''അയി തന്ത്രധാരിൻ! ഇതസ്താവദേഹി; ബ്രൂഹി വേദവാക്യാനി; കഥയ ച സിദ്ധാന്തരഹസ്യം. കതി വാദാനി? രക്തോ വാ ശ്വേതോ വാ ഭവതി മോക്ഷഃ? കച്ചന്ന തേ തച്ചക്ഷുര്യേന പരം ബ്രഹ്മ പശ്യസി'' എന്നിങ്ങനെ നിന്ദാകന്ദളിതങ്ങളായ വാക്യങ്ങളെക്കൊണ്ടു വൈദികജനങ്ങളെ പരിഹസിക്കുന്ന പാതിരിമാരേയും ''വിവർത്തമിവ പുഷ്കലാവർത്തകാനാം, പരിണാമമിവ കലഗിരീണാം, വിഭ്രമസർവസ്വമിവ ഭ്രൂവല്ലഭസ്യ, ജന്മാന്തരമിവ ദിങ്മാതംഗാനാം, വ്യത്യാസമിവാഞ്ജനശൈലസ്യ'' എന്നും മററും വൈക്കത്തെ ചന്ദ്രശേഖരനാനയേയും മഹാകവി സമഞ്ജസമായി വർണ്ണിക്കുന്നു.

**കോടിവിരഹം:**—മഴമങ്ഗലത്തിൻെറ കൊടിയവിരഹം എന്ന മണിപ്രവാളചമ്പുവിനെ അനുകരിച്ചു ഭട്ടതിരി സംസ്കൃതത്തിൽ രചിച്ചിട്ടുള്ള ഒരു പ്രബന്ധമാണ് കോടിവിരഹം. അതു മഴമങ്ഗലത്തു നാരായണൻനമ്പൂരിയുടെ കൃതിയാണെന്നു് ഒരു പക്ഷാന്തരമുണ്ടു്. അതിനോടു ഞാൻ യോജിക്കുന്നില്ല. അതിലെ കഥാനായകൻ ശൃങ്ഗാരകേതു എന്ന ബ്രാഹ്മണനും നായിക ശൃങ്ഗാരചന്ദ്രികയുമാകുന്നു. രണ്ടുപേക്കും പരസ്പരം രൂപാമൃതത്തിൻെറ ശ്രോത്രാഞ്ജലിപാനംകൊണ്ടുതന്നെ അനുരാഗം അങ്കുരിക്കുകയും കാത്യായനീക്ഷേത്രത്തിൽ ഒരു ഉത്സവകാലത്തു് അന്യോന്യമുള്ള സന്ദർശനത്തിനുമേൽ അതു പ്രവൃദ്ധമാകുകയും ചെയ്യുന്നു. പിന്നീടു് അവർ ഭാര്യാഭർത്താക്കന്മാരായിത്തീർന്നു ദാമ്പത്യസുഖം അനുഭവിക്കവേ, നായിക സ്വപ്നത്തിൽ നായകൻെറ പരസ്ത്രീസംഭോഗം കണ്ടു് അതു സത്യമാണെന്നു വിശ്വസിക്കുകയും തൽഫലമായി നായകനെ ബഹിഷ്കരിക്കുകയും ചെയ്യുന്നു. അങ്ങനെ തമ്മിൽ പിരിഞ്ഞ ദമ്പതികൾക്കു തദനന്തരം വന്നുചേരുന്ന ഘോരമായ വിരഹതാപമാണ് പ്രധാനമായ പ്രതിപാദ്യാംശം. വർഷകാലത്തെ ഒരു രാത്രിയിൽ നായികാനായകന്മാർ ദുസ്സഹമായ വിയോഗദുഃഖം അനുഭവിച്ചുകൊണ്ടു സഞ്ചരിക്കുമ്പോൾ അവക്കു് ആകസ്മികമായി പുനസ്സമാഗമമുണ്ടാകുന്നു. വിദ്ധീതവിഹാര(താന്നിപ്പള്ളി)ത്തിലെ ആഢ്യൻനമ്പൂരിയുടെ അപേക്ഷയനുസരിച്ചാണ് ഭട്ടതിരി പ്രസ്തുതകാവ്യം നിർമ്മിച്ചതു് എന്നൊരു മാതൃകാഗ്രന്ഥത്തിൽ കാണുന്നു. ആകെക്കൂടി ഭട്ടതിരി അഷ്ടമീചമ്പുവിൽ ആ കാവ്യത്തെപ്പററി

''സന്തസ്സന്തന്യമാനാമിഹ സപദി മയാ
ഗദ്യപദ്യസ്വരൂപാ-
മാസ്വാദ്യാസ്വാദ്യ വാണീം ഗളദമൃതരസാം
സന്തു സന്തുഷ്ടചിത്താഃ

ഫല്ലന്മല്ലീലതായാ ഇവ മൃദുപവനാ–
സ്യന്ദനാന്ദോളിതായാ
മന്ദം മന്ദം സ്രവന്തീം മധുരസലഹരീം
പുഷ്പതല്പ്പാരാംപദൌഘാഃ''

എന്ന പദ്യത്തിൽ ചെയ്തിരിക്കുന്ന പ്രശംസ അദ്ദേഹത്തിന്റെ സകല പ്രബന്ധങ്ങൾക്കും ഒന്നുപോലെ വ്യാപിപ്പിക്കാവുന്നതാണ്.

**ശാസ്ത്രഗ്രന്ഥങ്ങൾ, സൂക്തശ്ലോകങ്ങൾ:**—സ്രഗ്ധരാവൃത്തത്തിൽ ഭട്ടതിരി ഋഗ്വേദത്തിലെ എട്ട് അഷ്ടകങ്ങളിലുമുള്ള സൂക്തങ്ങളുടെ വർഗ്ഗസംഖ്യ പ്രദർശിപ്പിക്കുന്ന ഒരു കൃതിയാണ് ഇത്. ആകെ ഒൻപതു ശ്ലോകങ്ങളേ ഉള്ളൂ. ഒന്നാമത്തെ ശ്ലോകം സംഖ്യകളെ കാണിക്കുന്ന അക്ഷരങ്ങളുടെ വിവരണമാണ്. ബാക്കിയുള്ളവ ക്രമേണ എട്ട് അഷ്ടകങ്ങളേയും പരാമർശിക്കുന്നു. കടപയാദിക്രമംതന്നെയാണ് ഭട്ടതിരി ഇതിൽ സ്വീകരിച്ചിരിക്കുന്നതെങ്കിലും 'ന' ശൂന്യത്തിനുപകരം പത്തിനേയും 'ക്ഷ' ആറിനുപകരം പന്ത്രണ്ടിനേയും 'ള' ഒൻപതിനേയും സൂചിപ്പിക്കുന്നു. 'പ്ര' എന്ന അക്ഷരംകൊണ്ട് രണ്ടു വർഗ്ഗങ്ങളുള്ള സൂക്തദ്വയത്തെ നിർദ്ദേശിക്കുന്നു. 'ത' ഒരധ്യായത്തിന്റെ അവസാനത്തെ പ്രദർശിപ്പിക്കുന്നു. ഋഗ്വേദത്തിൽ ആകെ 1017 സൂക്തശ്ലോകങ്ങളും പത്തു മണ്ഡലങ്ങളും എട്ട് അധ്യായങ്ങളും എല്ലാ അധ്യായങ്ങളിലുംകൂടി 2006 വർഗ്ഗങ്ങളുമാണല്ലോ ഉള്ളത്. ചില സൂക്തങ്ങൾക്ക് ഒന്നും മററു ചിലതുകൾക്ക് ഒന്നിലധികവും വർഗ്ഗങ്ങളുണ്ട്. ആദ്യത്തെ രണ്ടു ശ്ലോകങ്ങൾ ഉദ്ധരിക്കാം:

''നത്വാ വിഘ്നേശവാണീൻ കഥമപി ച മയാ
കഥ്യതേ വ്യഞ്ജനോക്ത്യാ
സൂക്താനാം വർഗ്ഗസംഖ്യാ സ്ഫുടമിഹ തു തകാ–
രോക്തിരധ്യായപൂർത്തൗ
സൂക്താദ്യം തുല്യസൂക്താന്യപദിശതു ഭവേ–
ദ്വാദശോക്തൗ ക്ഷകാരഃ
പ്രേതി സ്യാദ്ദ്വിദ്വികോക്തൗ ഭവതു ച ദശസം–
ഖ്യാഭിധായീ നകാരഃ.

പ്രോദ്യദ്രുകാഗ്നീതുപേവീമലവരഗിരാ
പൂർവ്വഗീതേഗുത്തരോ
ഭാഗ്യശ്രീഗൗരിഗുപ്താഖിലപുരഗഗുരു
പ്രേര്യഖേര്യാഗതാഗാഃ
ഖേലേഷ്ടാഭ്രാദ്ധ്യരാഗോത്തരപടുഭിരുരു
വ്യാപ്തമൈവാഖിലാപ്തൈഃ
പ്രേദ്ധ്യാവിപ്രപ്രവരൈര്യതുരുരയമതിഭീ
രൂപിണീമേഗ്രഗാസ്താൽ''

ആദ്യത്തേതൊഴികെയുള്ള എട്ടു ശ്ലോകങ്ങൾക്കും ദേവീപരമായിക്കൂടി അർത്ഥകല്പന ചെയ്യാവുന്നതാണെന്നു പറയുമ്പോളാണ് മഹാകവിയുടെ വശ്യവചസ്ത്വത്തിനു നാം അനന്തകോടി നമസ്കാരം ചെയ്യേണ്ടിവരുന്നതു്.

**ആശ്വലായനക്രിയാക്രമം:**—ഭട്ടതിരിക്കു ശ്രൗതവിഷയകമായുള്ള പാണ്ഡിത്യപ്രകർഷം പ്രസ്തുതഗ്രന്ഥത്തിൽ പ്രത്യക്ഷീഭവിക്കുന്നു.

"പ്രണമ്യ ശ്രീഗുരൂൻ ഭക്ത്യാ ശൗനകഞ്ചാശ്വലായനം
തൽപ്രോക്തഗൃഹ്യകർമ്മാണി ശ്ലോകൈർവക്ഷ്യാമി കാനിചിൽ"

എന്ന ശ്ലോകത്തിൽ ശൗനകനാലും ആശ്വലായനനാലും പ്രോക്തങ്ങളായ ഗൃഹ്യവിധികളെ ഗ്രന്ഥത്തിൽ സംഗ്രഹിക്കുന്നതായി അദ്ദേഹം നമ്മെ ഗ്രഹിപ്പിക്കുന്നു. ആരംഭത്തിൽ ചന്ദനക്കാവിലെ ഗണപതി, വിഷ്ണു ഈ ദേവന്മാരേയും തിരുനാവായിലെ വിഷ്ണുവിനേയും വന്ദിക്കുന്നുണ്ടു്. ആ വന്ദനശ്ലോകങ്ങൾ ഉദ്ധരിക്കേണ്ടിയിരിക്കുന്നു. അവയിൽ അത്രയ്ക്കുമാത്രം മഹാകവിയുടെ വ്യക്തിമുദ്ര പതിഞ്ഞിട്ടുണ്ടു്.

"ബധ്നീമശ്ചിത്തബന്ധം കളഭവരമുഖം
　　ധാമ പാടീരവാടീ-
ക്ഷേത്രേ വാസ്തവ്യമേതത്ത്രിഭുവനജനനാ-
　　ത്രാണസംഹാരദക്ഷം
ശശ്വന്നിശ്രേയസായ സ്തുതനിജചരണാം-
　　ഭോജനിശ്ശേഷലോക-
ശ്രേയസ്യാകല്പവൃക്ഷപ്രകടിതകരുണാ-
　　കന്ദളശ്രീകടാക്ഷം.

ചതുർദ്ദോർഭ്ണേ കോഷ്ണസ്തനഭരമാലിംഗനസുഖ-
പ്രഹൃഷ്യദ്രോമ്ണേഽസ്മൈ ത്രിഭുവനപരിത്രാണപടവേ
പടീരാരാമേഽപി ജനമനുജിഘൃക്ഷ്യൈവ വസതേ
നമസ്തസ്മൈ ധാമ്നേ വിസൃമരമഹഃകൗസ്തുഭയുജേ.

കസ്മൈചിദ്വിശ്വസർഗ്ഗസ്ഥിതിവിലയപരി-
　　ക്രീഡനോദ്യന്മഹിമ്നേ
ശ്രീനാവാക്ഷേത്രധാമ്നേ മഹിതനവയതീ-
　　ന്ദ്രാർച്ച്യമാനായ ധാമ്നേ
കുർവ്വേ ഗോവിന്ദനാമ്നേ ഗളദുരുവനമാ-
　　ലാഢ്യദാമ്നേ നമോഽസ്മൈ
ധ്വസ്തസ്വാർത്താധിദാമ്നേ പ്രണതസുരശിരോ-
　　രത്നദീപ്താംഘ്രിസീമ്നേ."

**പ്രക്രിയാസർവ്വസ്വം:**—ഭട്ടതിരി പ്രക്രിയാസർവ്വസ്വമെന്ന മഹനീയമായ വ്യാകരണഗ്രന്ഥം നിർമ്മിച്ചതു പൂരാടം തിരുനാൾ ചെമ്പക

ശ്ശേരി മഹാരാജാവിന്റെ ആജ്ഞ അനുസരിച്ചു് അമ്പലപ്പുഴയിൽവെച്ചാണെന്നു മുൻപു പ്രസ്താവിച്ചുവല്ലോ. ആ ആജ്ഞ താഴെ കാണുന്ന വിധത്തിലായിരുന്നു:

> ''സോഽഥ കദാചന രാജാ സ്വഗുണൈരാകൃഷ്യ സന്നിധിം നീതം
> ശ്രീമാതൃദത്തസൂനും നാരായണസംജ്ഞമശിഷദവനീസുരം.
>
> വൃത്തൗ ചാരു ന രൂപസിദ്ധികഥനം; രൂപാവതാരേ പുനഃ
> കൗമുദ്യാദിഷു ചാത്ര സൂത്രമഖിലം നാസ്ത്യേവ; തസ്മാത്ത്വയാ
> രൂപാനീതിസമസ്തസൂത്രസഹിതം സ്പഷ്ടം മിതം പ്രക്രിയാ-
> സർവ്വസ്വാഭിഹിതം നിബന്ധനമിദം കാര്യം മദുക്താധ്വനാ.
>
> ഇഹ സംജ്ഞാ പരിഭാഷാ സന്ധിഃ കൃത്തദ്ധിതാസ്സമാസാശ്ച
> സ്ത്രീപ്രത്യയാസ്സുബർത്ഥാഃ സുപാം വിധിശ്ചാത്മനേപദവിഭാഗഃ
>
> തിങപി ച ലാർത്ഥവിശേഷാഃ സനാന്തയങ്‌യങ്‌ലുകശ്ച സുബ്ധാതുഃ
> ന്യായോ ധാതുഗണാദിശ്ഛാന്ദസമിതി സന്തു വിംശതിഃ ഖണ്ഡാഃ.
>
> ഇതീരിതോ ഭൂപതിനാമുനാ പുനഃ
> ക്ഷണേ ക്ഷണേ ശിക്ഷിതരീതികൗശലഃ
> അസാധ്യവസ്തുന്യപി സ പ്രവൃത്തവാൻ
> മഹാർണ്ണവേ പോത ഇവാനിലാശ്രയാൽ.
>
> അയമച്യുതഗുരുകൃപയാ പാണിനികാത്യായനാദികാരുണ്യാൽ
> യത്നഃ ഫലപ്രസൂസ്സ്യാൽ കൃതരാഗരസോഽദ്യ ശബ്ദമാർഗ്ഗജുഷാം.''

കാശികാവൃത്തിയിൽ രൂപസിദ്ധി ചാരുവായി കഥിക്കപ്പെടാത്തതിനാലും രൂപാവതാരത്തിലും പ്രക്രിയാകൗമുദിയിലും പാണിനിയുടെ എല്ലാ സൂത്രങ്ങളും പരാമർശിക്കപ്പെടാത്തതിനാലും രൂപങ്ങളെ ആനയിക്കുന്നതും സകലപാണിനിസൂത്രങ്ങളേയും സ്പർശിക്കുന്നതും സുസ്പഷ്ടവും മിതവുമായ ഒരു പുതിയ വ്യാകരണം താൻ ഉപദേശിക്കുന്ന രീതിയിൽ നിർമ്മിക്കണമെന്നാണു് രാജാവു് അനുശാസിച്ചതു്. ഒടുവിൽ ഉദ്ധൃതമായ പദ്യത്തിന്റെ തൃതീയപാദത്തിൽ ഗ്രന്ഥം ആരംഭിച്ചതും ചതുർത്ഥപാദത്തിൽ അവസാനിച്ചതുമായ ദിവസങ്ങളുടെ കലിദിനസൂചന ഉണ്ടു്. അവ നിർദ്ദേശിക്കുന്ന കാലമേതെന്നു മുൻപു പറഞ്ഞുകഴിഞ്ഞു. പൂർവ്വസൂരികളുടെ അനവധി ഗ്രന്ഥങ്ങൾ സർവ്വസ്വനിർമ്മിതിയിൽ ഭട്ടതിരിക്കു സഹായകമായിട്ടുണ്ടു്.

> ''വൃത്തിം തദ്വരദത്തരാമവിവൃതീ ഭാഷ്യാദികം കൗമുദീം
> തദ്വ്യാഖ്യാമപി ധാതുവൃത്തിയുഗളം ദൈവഞ്ച കല്പദ്രുമം
> ഭോജോക്തിദയദണ്ഡനാഥവിവൃതീ ഭട്ട്യാദികാവ്യത്രയം
> തിസ്രശ്ചാമരകോശനാമവിവൃതീഃ സംപ്രേക്ഷ്യ സംക്ഷിപ്യതേ''

എന്നു കൃൽഖണ്ഡത്തിന്റെ അവസാനത്തിൽ അദ്ദേഹം ഉപന്യസിക്കുന്നു. കേരളീയവൈയാകരണന്മാരിൽ അദ്ദേഹം വാസുദേവവിജയകാരനായ

പട്ടത്തു ഭട്ടതിരിയേയും സുഭദ്രാഹരണകാരനായ നാരായണനേയും സവ്പ്രത്യയമാലാകാരനായ ശങ്കരനേയും സ്മരിക്കുന്നു. മുനിത്രയൈകശരണനായി അദ്ദേഹം വ്യാകരണത്തെ പ്രപഞ്ചനം ചെയ്യുവാൻ ഒരുങ്ങിയില്ല. മററു വിഷയങ്ങളിലെന്നപോലെ ആ ശാസ്ത്രത്തിലും പല പൂർവമതങ്ങളേയും പ്രമാണത്വേന അംഗീകരിച്ചിരുന്ന സരസ്വതീകണ്ഠാഭരണകാരനായ ഭോജരാജാവിനെ അദ്ദേഹം പല അവസരങ്ങളിലും അനുഗമിച്ചു. "ദ്വന്ദ്വഃ കലഹയുഗ്മസമാസാവിഷ്വിതി ച ഭോജഃ" എന്നും മററും അദ്ദേഹത്തെ നാമഗ്രഹണംചെയ്തു് ആദരിക്കുന്ന അവസരങ്ങൾ അനേകമുണ്ടു്. മഹാകവിപ്രയോഗങ്ങളേയും അദ്ദേഹം ത്യാജ്യകോടിയിൽ തള്ളിയില്ല.

"വിശ്രാമസ്യാപശബ്ദത്വം വൃത്ത്യുക്തം നാദ്രിയാമഹേ,
മുരാരിഭവഭൂത്യാദീനപ്രമാണീകരോതി കഃ?
വിശ്രാമശാഖിനം വാചാം വിശ്രാമോ ഹൃദയസ്യ ച
വിശ്രാമഹേതോരിത്യാദി മഹാന്തസ്സ്തു പ്രയുഞ്ജതേ"

എന്നു് അദ്ദേഹം പറയുന്നു. മുരാരിയോടു തനിക്കു യോജിക്കുവാൻ നിവൃത്തി കാണാത്ത ഘട്ടത്തിൽപ്പോലും

"അനഘ്ലരാഘവാദ്യാങ്കേ സ്വാഹാകാരമിതീരിതം
പഞ്ചികാപി തഥൈവാഹ ന ജാനേ മഹതാം മതിം"

എന്നു തനിക്കുള്ള അഭിപ്രായഭേദത്തെ അത്യന്തം സങ്കോചത്തോടുകൂടിയേ ആവിഷ്കരിക്കുന്നുള്ളു. ഭട്ടതിരിക്കു നൈസർഗ്ഗികമായുള്ള വിനയാതിശയം അദ്ദേഹം പ്രസ്തുതകൃതിയിലും അവിടവിടെ പ്രദർശിപ്പിച്ചിട്ടുണ്ടു്. കൃൽഖണ്ഡത്തിന്റെ ആരംഭത്തിൽ

"ഗഹനതരഗ്രന്ഥാർത്ഥാനതിവിതതാൻ വീക്ഷ്യ മംക്ഷു സംക്ഷിപതാ
സ്ഖലിതമപി സംഭവേന്നസ്തത്ര തു വിബുധാ വിമത്സരാശ്ശരണം"

എന്നും സുബർത്ഥഖണ്ഡത്തിന്റെ അവസാനത്തിൽ

"സ്വനിർമ്മിതത്വപ്രണയാവഗുണ്ഠിത-
സ്സ്വകാവ്യദോഷം ന ബുധോപി പശ്യതി
അതോത്ര സൂരീൻ ഗുണദോഷവേദയാൻ
മദുക്തിസംശോധനകാര്യമർത്ഥയേ"

എന്നും അദ്ദേഹം അഭ്യർത്ഥിക്കുന്നു. താൻ നവീനമായി ഒരു മതവും ആവിഷ്കരിക്കുന്നില്ലെന്നും പൂർവമതങ്ങളെ ചർച്ചചെയ്തു നല്ലതിനെ സ്വീകരിക്കുന്നേയുള്ളു എന്നും സ്ത്രീപ്രത്യയഖണ്ഡത്തിന്റെ അവസാനത്തിൽ പറയുന്നു:

"ന കിഞ്ചിദത്ര സ്വകപോലകല്പിതം
ലിഖാമി ശാസ്ത്രേ കച്ചിദീക്ഷിതം വിനാ
അനേകധാ യത്ര പുരാവിദാം മതം
മനോഹരം തത്ര പരം ഗ്രഹിഷ്യതേ."

മിതമെന്നും സ്പഷ്ടമെന്നും രണ്ടു വാക്കുകൾ രാജാവു് ഉച്ചരിച്ചു എങ്കിലും അവയുടെ അപ്രായോഗികതയെ ആചാര്യൻ തദ്ധിതഖണ്ഡത്തിന്റെ പരിസമാപ്തിയിൽ

"സംക്ഷേപാതിശയേപി വാച്യബഹുതാഹേതോരഭൂദ്വിസ്തരഃ
സ്പഷ്ടത്വേപി കൃതേ സ്വഭാവഗഹനാ ഭാഗാ മനാഗസ്ഫുടാഃ
ഏവം വ്യക്തിമിയാൻ പദാർത്ഥ ഇയതാ ഗ്രന്ഥേന യാതോയമി-
ത്യേവം യോ വിമൃശേൽ സ ഏവ കലയേദസ്മിൻ നിബന്ധേ ഗുണാൻ"

എന്ന പദ്യത്തിൽ വിശദീകരിക്കുന്നു. താഴെക്കാണുന്ന പദ്യങ്ങൾ യഥാക്രമം ന്യായഖണ്ഡത്തിന്റെ ഒടുവിൽ ഘടിപ്പിച്ചിരിക്കുന്നു:

"ന സർവം സർവസ്യ പ്രിയമപി ഭവേദപ്രിയമപി
കദാചിൽ കേചിൽ കിഞ്ചിദ്ദധതി യദി, സാർത്ഥാ മമ കൃതിഃ
ന വാ ഗൃഹ്ണന്ത്യന്യേ തദപി പദപീയൂഷലഹരീ-
പരിക്രീഡാനന്ദഃ ഫലമിദമിദാനീം മമ ന കിം?"

ന്യായഖണ്ഡത്തോടുകൂടി പൂർവഭാഗമവസാനിക്കുന്നു.

"വൃത്തൌ നാനാപ്രമാദാ വിവൃതിഷു കഥിതാ
മാധവാദ്യൈശ്ച സർവം
വ്യാഖ്യായാഖ്യായി ദോഷോ ബഹുലമഘടിതം
പ്രക്രിയാകാവ്യവൃത്തൌ
നാമവ്യാഖ്യാസ്വനന്തം കില തദിഹ മഹാ-
കോവിദൈരപ്യവജ്ഞ്യാ
വിഭ്രാന്തിശ്ചേൽ കൃശാഭ്യാസിനി കൃശധിഷണേ
മാദൃശേ കിന്നു വാച്യം?"

ഭട്ടതിരിക്കു വിദ്വാന്മാരിൽനിന്നു വേണ്ടത്ര പ്രോത്സാഹനം ലഭിച്ചില്ല എന്നു സുബധികാരഖണ്ഡത്തിന്റെ അവസാനത്തിലുള്ള താഴെക്കാണുന്ന പദ്യം വ്യഞ്ജിപ്പിക്കുന്നു:

"വിദ്വാംസോ വിദിതം ഹി സർവമിതി ന ദ്രക്ഷ്യന്തി മന്ദാഃ പുനഃ
പ്രാരബ്ധാധികമാർഗ്ഗദർശനപരിഭ്രാന്താ വിരമ്യന്തി ച
അന്യേ മത്സരിണഃ കഥാമപി ച നോ കുര്യുഃ കിമേതൈഃ ക്ഷതം?
യന്മദ്ബുദ്ധിവിശുദ്ധയേ നരപതേശ്ചാദായ ചേദം കൃതം."

തന്റെ ബുദ്ധിവിശുദ്ധിക്കും രാജാവിന്റെ പ്രീതിക്കുമായി താൻ ആ ഗ്രന്ഥം നിർമ്മിക്കുന്നു എന്നുള്ളതാകുന്നു അദ്ദേഹത്തിന്റെ സമാധാനം. ഭട്ടതിരി കൃഷ്ണാർപ്പണമായാണു് പൂർവഭാഗം അവസാനിപ്പിക്കുന്നതു്. "കർമ്മ മേ തദ്ഭൂയാൽ കൃഷ്ണാർപ്പണം, മേ ഭവതു ച സതതം ധീരഘോരേഃ കഥായാം" എന്നും

"ആസ്താമന്യദിഹാർത്ഥശബ്ദപടലീസഞ്ചിന്തനാദിക്രിയാ
ശബ്ദവ്യാകൃതിജന്മ പുണ്യനിവഹം പാപഞ്ച വാദോത്ഥജം

സർവ്വം തൽ പ്രജ്ഞഹോമി നന്ദതനയേ മന്ദസ്മിതാർദ്രാനനേ
പൂർണ്ണബ്രഹ്മണി തൂർണ്ണമേഷ കരുണാസിന്ധുർമ്മയി പ്രീയതാം''

എന്നും അദ്ദേഹം പ്രസ്താവിക്കുന്നു. 'ധീരഘോരേഃ കഥായാം' എന്ന വാചകത്തിൽ കലിസൂചനയില്ല. ഉത്തരഭാഗം ആരംഭിക്കുന്നതു ''ദേവനാരായണക്ഷ്മാപശാസനാസ്ഥായിനാ മയാ ധാതവോത്ര വിലിഖ്യന്തേ മാധവോക്തേന വർത്മനാ'' എന്ന ശ്ലോകത്തോടുകൂടിയാണ്.

പ്രക്രിയാസർവ്വസ്വത്തിന്റെ മഹിമ വാചാമഗോചരമാകുന്നു. വിദ്യാർത്ഥികൾക്ക് അനായാസമായ ഗ്രഹണത്തിനും സ്മരണത്തിനും പ്രയോജകീഭവിക്കുന്ന അനവധി കാരികകളെക്കൊണ്ട് ആ വാങ്മയം ആമൂലാഗ്രം അലംകൃതമാണ്.

''ഭിദേളിമാനി കാഷ്ഠാനി ശാലയോമീ പചേളിമാഃ
ഛിദേളിമാ ജീർണ്ണരജ്ജുസ്തൃണജാലം ദഹേളിമം.''

'സ്വയം ഭിദ്യന്തേ' ഇത്യാദ്യർത്ഥങ്ങളിലുള്ള ഭിദേളിമാദിപദങ്ങളുടെ പ്രയോഗവിഷയത്തിൽ ഈ കാരികകൾ എത്രമാത്രം ഉപയുക്തങ്ങളാണെന്നു പറയേണ്ടതില്ലല്ലോ.

''രലയോരൈക്യമിച്ഛന്തി കേചിദിത്യാഹ വൃത്തികൃൽ
ഡലയോർബവയോശ്ചാഹുരഭേദം മാധവാദയഃ.
രേഖാ ലേഖാ ജലജഡൗ ബിന്ദുർവ്വിന്ദുരിതി ക്രമാൽ
ഡലയോരുക്തിഭേദസ്തു ളകാരോ നാക്ഷരാന്തരം''

എന്ന കാരികകൾ അവയിൽ പറയുന്ന അക്ഷരങ്ങളെ സംബന്ധിച്ച് എത്രമാത്രം വ്യുൽപാദകങ്ങളാണെന്നും അനുക്തസിദ്ധമാണ്. പ്രക്രിയാകൗമുദീകാരനെ ഭട്ടതിരി പല ഘട്ടങ്ങളിലും ഖണ്ഡിക്കുന്നുണ്ട്. ഭട്ടതിരിയുടെ വ്യാകരണത്തെ അഭിജ്ഞന്മാർ കാവ്യമെന്നു പറയുന്നതു് അത്യുക്തിയല്ല. ഒരു മഹാകവി വൈയാകരണനായാൽ സഞ്ജാതമാകാവുന്ന ഗുണവൈശിഷ്ട്യം മുഴുവൻ പ്രക്രിയാസർവ്വസ്വത്തിനു ലഭിച്ചിട്ടുണ്ടെന്നു സമഷ്ടിയായി പറയാം.

''ദേവനാരായണീയം'' എന്ന പേരിൽ ധാതുക്കളെപ്പററി പ്രതിപാദിക്കുന്ന ഒരു വ്യാകരണഗ്രന്ഥമുണ്ടെന്നും അതു ദേവനാരായണന്റെ ആജ്ഞയനുസരിച്ചു രചിച്ചതാണെന്നും അതിന്റെ ഉപക്രമപദ്യം

''ദേവനാരായണക്ഷ്മാപശാസനാസ്ഥായിനാ മയാ''

എന്നാരംഭിക്കുന്നുവെന്നും ചിലർ സങ്കല്പിക്കുന്നതു് അബദ്ധമാണ്. അതു പ്രക്രിയാസർവ്വസ്വത്തിലെ ധാതുഖണ്ഡംമാത്രമാകുന്നു എന്നു പ്രസ്താവിച്ചുകഴിഞ്ഞു.

**സർവ്വസ്വവ്യാഖ്യകൾ:**—പ്രക്രിയാസർവ്വസ്വത്തിനു രണ്ടു വ്യാഖ്യകൾ കണ്ടിട്ടുണ്ട്. അവയിൽ ആദ്യത്തേതു നീലകണ്ഠദീക്ഷിതരുടേ

താണ്. രണ്ടാമത്തേതു മനോരമത്തമ്പുരാട്ടിയുടെ ഗുരുനാഥനായ ദേശമംഗലത്തു് ഉഴുത്തിരവാരിയരുടേതാകുന്നു. നീലകണ്ഠദീക്ഷിതർ ഭട്ടതിരിയുടെ സമകാലികനും ചെമ്പകശ്ശേരി രാജാവിനെ ആശ്രയിച്ചു് അദ്ദേഹത്തിന്റെ മഹാഭാരതവാചകനായി അമ്പലപ്പുഴെ താമസിച്ചിരുന്ന ഒരു പണ്ഡിതനുമാണ്. അദ്ദേഹത്തിന്റെ മുത്തച്ഛൻ രാമചന്ദ്രദീക്ഷിതരും അച്ഛൻ വരദേശ്വരദീക്ഷിതരും ഗുരുക്കന്മാർ ജ്ഞാനേന്ദ്രനും വെങ്കിടേശ്വരദീക്ഷിതരും ജ്യേഷ്ഠൻ മഹാഭാഷ്യപാരഗനായ സുന്ദരേശ്വരദീക്ഷിതരും അമ്മ കാമാക്ഷിയുമാണെന്നു് ആ ഗ്രന്ഥത്തിൽനിന്നറിയുന്നു. 'ലളിതാംബാസ്വരൂപി'യായിരുന്നുവത്രേ വെങ്കിടേശ്വരദീക്ഷിതർ. സ്വദേശം ഏതെന്നറിയുന്നില്ല.

"പദവാക്യപ്രമാണാനാം പാരഗം വിബുധോത്തമം
രാമചന്ദ്രമഖീന്ദ്രാഖ്യപിതാമഹമഹം ഭജേ.

യദീയസ്മരണാദേവ വിന്ദതേഽർത്ഥചതുഷ്ടയം
പിതരം തമഹം വന്ദേ വരദേശ്വരദീക്ഷിതം.

യസ്യ സ്മരണമാത്രേണ ശാസ്ത്രാർത്ഥാനാം പുരഃസ്ഥിതിഃ
ജായതേ തം ഗുരും വന്ദേ ജ്ഞാനേന്ദ്രം ചിൽസ്വരൂപിണം.

സുന്ദരേശ്വരയജ്വാനം ശേഷാശേഷാർത്ഥവേദിനം
ഭ്രാതരം പ്രണമാമ്യസ്മൽകാമാക്ഷീം ജനനീമപി.

വെങ്കടേശ്വരയജ്വാനം ലളിതാംബാസ്വരൂപിണം
ഭാവയേ ഹൃദയേ സമ്യഗ്ഗദഭീഷ്ടാർത്ഥസിദ്ധയേ.

കേരളക്ഷിതിപാലേഷു ദേവനാരായണപ്രഭുഃ
ദ്വിജരാജസ്സ്വശാസ്ത്രധുരീണോസ്തി ഹരിപ്രിയഃ.

തൈഃ കാരിതം പ്രക്രിയായാസ്സർവ്വസ്വം സകലാർത്ഥദം
തദ്വ്യാഖ്യാനം നീലകണ്ഠദീക്ഷിതേന വിരച്യതേ"

എന്നീ ശ്ലോകങ്ങൾ നോക്കുക. നീലകണ്ഠദീക്ഷിതർ പ്രസ്തുതഗ്രന്ഥം വ്യാഖ്യാനിച്ചതു പൂരാടം തിരുനാൾ മഹാരാജാവിന്റെ ആജ്ഞ അനുസരിച്ചായിരിക്കാനിടയുണ്ട്. ഏതായാലും 792-നും 798-നും ഇടയ്ക്കായിരുന്നു ആ വ്യാഖ്യയുടെ ആവിർഭാവമെന്നുള്ളതു നിസ്സംശയമാണ്. ഉഴുത്തിരവാരിയരുടെ വ്യാഖ്യയിലെ വന്ദനശ്ലോകങ്ങളാണ് താഴെക്കാണുന്നതു്:

"ചാരണോദ്ഗീതചരണം ദാരണം വിഘ്നഭൂഭൃതാം
കാരണം ജഗതാമേകം വാരണാസ്യമുപാസ്മഹേ.

പ്രശ്യന്ത്യാദിസ്വരൂപാ പദകമലജുഷാ-
മാന്തരധ്വാന്തഹന്ത്രീ
വീണാകോണാഭിരാമാ ദിവി ദിവിജകലൈഃ
സ്തൂയമാനാപദാനാ

ദേവീ ദേവാസുരാളീമകുടതടമണീ-
രാജിനീരാജിതാങ്ഘ്രിഃ
കല്യാ കല്യാണദാ മേ സതതഗുരുകൃപാ
മാനസേ ലാലസീതു.

മുനിത്രയപദാംഭോജപരാഗപരമാണവഃ
വിമലീകുർവതാം ചേതോമുകുരം മുഹുരഞ്ജസാ.

നത്വാ ശ്രീഗുരുപാദാബ്ജം സ്മൃത്വാ സ്തുത്വാ ച തദ്ഗിരഃ
പ്രക്രിയാപൂർവസർവസ്വവ്യാഖ്യാസ്മാഭിർവിലിഖ്യതേ.''

''ശ്രീബ്രഹ്മദത്തഗുരുപാദകടാക്ഷവീക്ഷാ-
ദൂരീകൃതാത്മഹൃദയാഖിലകില്ബിഷേണ
നാരായണേന ലിഖിതാ മതിമദ്ഭിരേഷാ
ശോധ്യാസ്തു ദോഷസഹിതാ യദി പത്രികാ സ്യാൽ''

എന്നു് ഒരു മാതൃകാഗ്രന്ഥത്തിൽ കാണുന്ന പദ്യത്തിൽനിന്നു ബ്രഹ്മദത്തൻ നമ്പൂരിയുടെ ശിഷ്യനായ നാരായണൻനമ്പൂരി ആ വ്യാഖ്യയുടെ ലേഖകനായിരുന്നു എന്നുമാത്രം കരുതിയാൽ മതിയാകുന്നതാണു്. ഉള്ളൂർ തിരുവാരിയർ മുൻപറഞ്ഞ നീലകണ്ഠദീക്ഷിതരുടേയും രാമഭദ്രദീക്ഷിതരുടേയും ശേഖരകാരനായ നാഗേശഭട്ടന്റേയും പങ്ക്തികൾ ഉദ്ധരിച്ചിട്ടുണ്ടു്. അദ്ദേഹത്തെപ്പററി മേലും ഒരവസരത്തിൽ പ്രസ്താവിക്കുന്നതാണു്. മഹാമഹോപാധ്യായ കിള്ളിമങ്ഗലത്തു നാരായണൻനമ്പൂരിയും സർവസ്വത്തിൽ ആദ്യം കുറേ ഭാഗം വ്യാഖ്യാനിച്ചിട്ടുണ്ടു്. മനോരമത്തമ്പുരാട്ടിയുടെ ശിഷ്യൻ ദേശമങ്ഗലത്തു കൃഷ്ണവാരിയർ സർവസ്വത്തിലെ കാരികകൾക്കു ടീക രചിച്ചിട്ടുള്ളതായും അറിയാം.

**ധാതുകാവ്യം:**—പട്ടത്തു വാസുദേവഭട്ടതിരിയുടെ അഞ്ചു സർഗ്ഗങ്ങളടങ്ങിയ വാസുദേവവിജയമെന്ന കാവ്യത്തെപ്പററി ആ പൂർവാചാര്യൻ പ്രതിപാദിക്കാത്തതിനാൽ ഭട്ടതിരി അതിലെ ഇതിവൃത്തംതന്നെ തുടർന്നുകൊണ്ടു മൂന്നു സർഗ്ഗങ്ങളിൽ ധാതുകാവ്യം നിർമ്മിച്ചു. മാധവാചാര്യരുടെ ധാതുവൃത്തിയെയാണു് താൻ പ്രമാണീകരിക്കുന്നതു് എന്നു് ''ഉദാഹൃതം പാണിനിസൂത്രമണ്ഡലം'' എന്ന പ്രഥമശ്ലോകത്തിൽ അദ്ദേഹം വെളിപ്പെടുത്തിയിട്ടുണ്ടു്. പ്രസ്തുതശാസ്ത്രകാവ്യത്തിൽ അക്രൂരന്റെ വ്രജപ്രയാണംമുതൽ കംസവധത്തോളമുള്ള ഭാഗവതകഥയാണു് പ്രതിപാദ്യം. 248 പദ്യങ്ങളിൽ 1948 ധാതുക്കൾക്കു ആനുപൂർവീക്രമത്തിനു മഹാകവി ഉദാഹരണങ്ങൾ ഘടിപ്പിക്കുന്നു.

''സ ഗാന്ദിനീഭൂരഥ ഗോകുലൈധിതം
സ്വഭാലുധീഗാധിതകാര്യബാധിനം
ദ്രക്ഷ്യൻ ഹരിം നാഥിതലോകനാഥകം
ദേധേ മുദാ സ്കന്ദിതമന്തരിന്ദ്രിയം''

എന്ന രണ്ടാമത്തെ ശ്ലോകത്തിൽ 'ഭൂ സത്തായാം' എന്നതുമുതൽ 'സ്കന്ദി ആപ്രവണേ' എന്നതുവരെയുള്ള ആദ്യത്തെ ഒൻപതു ധാതുക്കൾക്കു് ഉദാഹരണങ്ങൾ അടങ്ങിയിരിക്കുന്നു. ധാതുകാവ്യത്തിനു മൂക്കോലക്കാരായ ചില പണ്ഡിതന്മാർ 'ശ്രീകൃഷ്ണാർപ്പണം' എന്ന ഒരു വ്യാഖ്യാനം രചിച്ചിട്ടുണ്ടു്. ആ വ്യാഖ്യാനം ഉപക്രമിക്കുന്നതു് ഇങ്ങനെയാണു്:

"സ്മരത ഹൃദ്യേമധുരതരം മുരളീനിനാദാമൃതം ഹി ശബ്ദമയം
പദയുഗളഞ്ച ഭവാന്യാ മഹിഷാരേർമ്മുക്തിനിലയവാസിന്യാഃ.

ഗുരുപാദാബ്ജസംസേവാനിതാന്തവിമലാശയൈഃ
സതീർത്ഥ്യൈരദ്യ ലിഖ്യന്തേ ധാതുകാവ്യാർത്ഥലോചനാഃ"

'ഗുരു' എന്നു് അവർ ഇവിടെ വ്യപദേശിക്കുന്നതു ഭട്ടതിരിയെത്തന്നെയായിരിക്കണം

"കംസഹിംസാ പ്രധാനാർത്ഥോ വീരഭക്ത്യാദയോ രസാഃ
ത്രിഭിർദ്ദിനൈഃ കൃതം കർമ്മ ത്രിഭിസ്സർഗ്ഗൈശ്ച കഥ്യതേ.

അക്രൂരയോഗോ യാത്രാദി ചാപച്ഛേദാന്തചേഷ്ടിതം
മല്ലോദ്യോഗാദി കംസാന്തപര്യന്തം ച ത്ര്യഹേ കൃതം"

എന്നീ ശ്ലോകങ്ങളിൽനിന്നു മഹാകവി ആ കാവ്യവും മൂന്നു ദിവസംകൊണ്ടു രചിച്ചതായി അറിയുന്നു. അക്കാലത്തു മൂക്കോല അനേകം വിദ്വൽപ്രവേകന്മാരുടെ വാസസ്ഥാനമായിരുന്നു എന്നുള്ളതിനു ഭ്രമരസന്ദേശത്തിലെ 'ഭഗ്ഗ്യാ വൃഗ്ഗ്യാധ്വനി പരിചിതാൻ' ഇത്യാദി പദ്യം സാക്ഷ്യം വഹിക്കുന്നു. ധാതുകാവ്യത്തിനു രാമപാണിവാദകൃതമായും ഒരു വ്യാഖ്യാനമുണ്ടു്. ഭട്ടതിരിയുടെ സുപ്രസിദ്ധമായ

"ആരൂഢോ ഗരുഡം ഭുജാന്തരളശ്രീവന്യമാലാവലിഃ
ക്ഷ്മാമാന്ദോളിതചാമരാന്തരഗതഃ പ്രോദ്ഗീയമാനോഽമരൈഃ
ചഞ്ചന്മീനസുവർണ്ണകുണ്ഡലധരോ ധാരാധരശ്യാമളഃ
കാലേ മേ ചരമേ മമാക്ഷിപദവീമായാതു നാരായണഃ."

എന്ന പദ്യം ധാതുകാവ്യത്തിലുള്ളതാണു്.

**അപാണിനീയപ്രാമാണ്യസാധനം:**—വ്യാകരണവിഷയത്തിൽ പാണിനികാത്യായനപതഞ്ജലികൾക്കുമാത്രമല്ല പ്രാമാണ്യം കല്പിക്കേണ്ടതെന്നു പ്രക്രിയാസർവ്വസ്വത്തിൽ ഭട്ടതിരി വെളിപ്പെടുത്തിയപ്പോൾ അദ്ദേഹത്തിന്റെ ഉൽപതിഷ്ണുത്വം ചോളദേശത്തിലെ ചില വൈയാകരണന്മാർക്കു് അസഹ്യമായിത്തോന്നി. അവരിൽ വൈനതേയൻ എന്നൊരു പണ്ഡിതൻ അദ്ദേഹത്തെ എതിർക്കുകയും സുദർശനൻ എന്ന മറ്റൊരു പണ്ഡിതൻ വൈനതേയമതത്തെ ഖണ്ഡിക്കുകയും ചെയ്തു. ഒടുവിൽ ഭട്ടതിരി അന്നു ചോളദേശത്തിലെ വൈയാകരണാഗ്രണികളായിരുന്ന സോമേശ്വരദീക്ഷിതരേയും യജ്ഞനാരായണദീക്ഷിതരേയും മാധ്യസ്ഥ്യത്തിനു ക്ഷണിച്ചു. ഗദ്യപദ്യാത്മകമായ അദ്ദേഹത്തിന്റെ ആ മനോഹര

ങ്ങളായ ചില പദ്യങ്ങൾ പ്രകൃതത്തിൽ ഉദ്ധർത്തവ്യങ്ങളാണ്. സോമേശ്വരദീക്ഷിതർ കാമദേവൻ എന്നൊരു പണ്ഡിതനെ വാദത്തിൽ ജയിച്ചു. ആ ദീക്ഷിതർ രാഘവയാദവീയം മുതലായ കൃതികൾ നിർമ്മിച്ചിട്ടുണ്ട്. യജ്ഞനാരായണദീക്ഷിതർ ഹരിവംശസാരചരിതം മുതലായ കൃതികളുടെ പ്രണേതാവായ ഗോവിന്ദദീക്ഷിതരുടെ സീമന്തപുത്രനും സാഹിത്യരത്നാകരം തുടങ്ങിയ ഗ്രന്ഥങ്ങളുടെ രചയിതാവും കൊല്ലം 791 മുതൽ 825 വരെ തഞ്ജാപുര(തഞ്ചാവൂർ)രാജധാനിയെ അലങ്കരിച്ച ചോളരാജ്യം ഭരിച്ച സംഗീതസുധാകരാദിവിവിധഗ്രന്ഥനിർമ്മാതാവായ രഘുനാഥനായകന്റെ പ്രധാനമന്ത്രിയുമായിരുന്നു. 800–ാമാണ്ടിനു മേലാണ് അപാണിനീയപ്രാമാണ്യത്തിന്റെ രചനയെന്ന് ഏകദേശം അനുമാനിക്കാം. ഭട്ടതിരിയുടെ ആശയമെന്തെന്ന് അദ്ദേഹംതന്നെ ഒരു ചെറിയ ഗദ്യത്തിൽ ഉപപാദിച്ചിട്ടുണ്ട്. "ഇന്ദ്രൻ, ചന്ദ്രൻ, കാശകൃത്സ്നൻ, ആപിശലി, ശാകടായനൻ മുതലായ പൂർവാചാര്യന്മാരുടെ വ്യാകരണനിബന്ധങ്ങൾ അപ്രമാണങ്ങളാണെന്നും മുനിത്രയോക്തിക്കുമാത്രമേ പ്രാമാണ്യമുള്ളൂ എന്നും ചില പണ്ഡിതമ്മന്യന്മാർ കരുതുന്നതു ക്ഷോദക്ഷമമല്ല. ചന്ദ്രാദികൾ അനാപ്തന്മാരാണെന്ന് ആരെങ്കിലും വാദിക്കുകയാണെങ്കിൽ അതിനുള്ള പ്രമാണം അവർതന്നെ പ്രദർശിപ്പിക്കേണ്ടതാണ്" എന്നും മറ്റുമാകുന്നു, മഹാകവിയുടെ വാദഗതി.

"ദൃഷ്ട്വാ ശാസ്ത്രഗണാൻ പ്രയോഗസഹിതാൻ പ്രായേണ ദാക്ഷീസുതഃ
പ്രോചേ; തസ്യ തു വിച്യുതാനി കതിചിൽ കാത്യായനഃ പ്രോക്തവാൻ;
തദ്ഭ്രഷ്ടാന്യവദൽ പതഞ്ജലിമുനിഃ;സ്തേനാപ്യനുക്തം ക്വചി–
ല്ലോകാൽ പ്രാക്തനശാസ്ത്രതോപി ജഗദുർവിജ്ഞായ ഭോജാദയഃ."

എന്ന് അദ്ദേഹം ഉറപ്പിച്ചു പറയുന്നു. ശങ്കരഭഗവൽപാദർ, മുരാരി, വിദ്യാരണ്യൻ, നൈഷധവ്യാഖ്യാതാവായ വിശേശ്വരൻ, ക്ഷീരസ്വാമി, വന്ദ്യഘടീയസർവാനന്ദൻ മുതലായി പലരും തന്റെ മതത്തെ അനുകൂലിക്കുന്നതായും അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. പ്രസ്തുതക്രോഡപത്രത്തിനു പരപക്ഷഖണ്ഡനമെന്നും പേരുണ്ട്.

"സുദർശനസമാലംബീ സോഹം നാരായണോധുനാ
വൈനതേയ! ഭവൽപക്ഷമാക്രമ്യ സ്ഥാതുമാരഭേ.

പാണിന്യുക്തം പ്രമാണം ന തു പുനരപരം
ചന്ദ്രഭോജാദിശാസ്ത്രം
കേപ്യാഹുസ്തല്ലഘിഷ്ഠം, ന ഖലു ബഹുവിദാ–
മസ്തി നിർമ്മൂലവാക്യം,
ബഹ്വംഗീകാരഭേദോ ഭവതി ഗുണവശാൽ;
പാണിനേഃ പ്രാക് കഥം വാ
പൂർവോക്തം പണിനിശ്ചാപ്യനുവദതി; വിരോ–
ധേപി കല്പ്യോ വികല്പഃ."

''തതോന്യഗ്രന്ഥസന്ദോഹൈർമ്മക്കതാന്യേവ സാധയൻ
വൈനതേയോ മമാത്യന്തം ബന്ധുരേവേതി ശോഭനം.''

''ഹേ ശ്രീമച്ചോളദേശപ്രഥിതബുധവരാഃ
ശബ്ദശാസ്ത്രാന്തരാണാം
കോപ്യപ്രാമാണ്യമൂചേ; കിമപി നിഗദിതം
തത്ര ചാസ്മാഭിരേവം;
കാമൂദ്യാം ധാതുവൃത്ത്യാദിഷു കഥിതതയാ
വൈദികാംഗത്വസാമ്യാ-
ദ്യുഷ്മാകം സമ്മതം സ്യാദിതി ലിഖിതമിദം
ശോധയധ്വം മഹാന്തഃ.

ശ്രീസോമേശ്വരദീക്ഷിതാഭിധമഹാവിദ്വൽകലാഗ്രേസരാ
മീമാംസാദ്വയശബ്ദതർക്കകുശലാ യുഷ്മാനധൃഷ്യോന്നതീൻ
തത്ത്വജ്ഞാൻ കരുണാനിധീൻ പ്രശമിനഃ ശ്രുത്വോദമഭ്യർത്ഥയേ
യൽകിഞ്ചില്ലിഖിതം മയാത്ര, തദിദം സ്വീകാര്യമാര്യാത്മഭിഃ.

യുഷ്മാഭിഃ ഖലു കാമദേവവിജയേ വ്യാലേഖി കക്ഷ്യാക്രമ-
സ്തം ദ്രഷ്ടും ഭൃശമുത്സുകാ വയമതഃ സംപ്രേഷ്യതാം സാംപ്രതം
യുഷ്മാദൃക്ഷവിചക്ഷണോക്തിപദവീസംപ്രേക്ഷണേന ക്ഷണാ-
ദസ്മാകം ഖലു ബുദ്ധിശുദ്ധിരുദയേദിത്യേഷ തത്രാശയഃ.

പ്രയുക്തഹേതൗ ഖലു കാമദേവേ
കൃതോസ്യ ഭങ്ഗഃ പടുദർശനേന;
സോമേശ്വരാഖ്യാഗ്രഹണസ്യ ചൈതൽ
സർവ്വജ്ഞഭാവസ്യ ച യുക്തരൂപം.

യുഷ്മദ്വൈദുഷ്യധൂതം ഖലു കടകതുവി
ത്രായതേ ഭോഗിരാജം
വാണീവേണീവിധൂതാമപി സുരസരിതം
കങ്കടീകോ ജടായാം
ഇത്യേവം യജ്ഞനാരായണവിബുധമഹാ-
ദീക്ഷിതാദ്ഗുരുവർഗ്ഗ-
ത്രാണാദ്ദേവസ്യ തസ്യാപ്യപഹരഥ ധിയാ
സാധു സാർവ്വജ്ഞ്യഗർവ്വം.

യുഷ്മാസ്വേവ ക്ഷിതീശോ വിപുലനയനിധി-
സ്തിഷ്ഠതേ രാജ്യദൃഷ്ട്യാ
തിഷ്ഠധ്വേ യൂയമേവ പ്രഥിതബുധജനേ
സന്നിഹാനേ സമേതേ

യുഷ്മദ്ഭ്യം തിഷ്ഠതേ കസ്ത്വിദശഗുരുസമാ-
നോപി യുഷ്മാദൃഗന്യഃ?
പ്രജ്ഞാലോ! യജ്ഞനാരായണവിബുധമഹാ-
ദീക്ഷിതാൻ വീക്ഷതേ കഃ?

അസ്പ്രസ്ഥാഃ കേരളസ്ഥാസ്സ്വയമതിമൃദവ-
സ്തത്ര ചാഹം വിശേഷാൽ
സർവേ ദൂരപ്രചാരേ ഖലു ശിഥിലധിയഃ
കിം പുനർദ്ദേശഭേദേ?
ഏവംഭാവേപി ദൈവാൽ കഹചന സമയേ
കല്യതാ കല്യതേ ചേൽ
പ്രജ്ഞാബ്ധീൻ യജ്ഞനാരായണവിബുധമഹാ-
ദീക്ഷിതാനീക്ഷിതാഹേ.''

**മാനമേയോദയം:**—മാനമേയോദയം എന്ന പൂർവമീമാംസാ ഗ്രന്ഥത്തിലെ മാനപരിച്ഛേദം ഭട്ടതിരിയുടെ കൃതിയാണ്. ആ ഗ്രന്ഥം താഴെക്കാണുന്ന വിധത്തിൽ ആരംഭിക്കുന്നു:

''ആചാര്യമതപാഥോധൌ ബാലാനപി നിനീഷതാം
ധീമതാം കോപി ഗോപാലപോതഃ പോത ഇവാസ്തു നഃ.

മാനമേയവിഭാഗേന വസ്തൂനാം ദ്വിവിധാ സ്ഥിതിഃ
അതസ്തദുഭയം ബ്രൂമഃ ശ്രീമൽകൗമാരിലാധ്വനാ.''

'ഉഭയം ബ്രൂമഃ' എന്നാണ് ആചാര്യൻ പ്രതിജ്ഞ ചെയ്യുന്നതെങ്കിലും മാനപ്രകരണംമാത്രമേ അദ്ദേഹം രചിച്ചുള്ളു. മേയപ്രകരണം കോഴിക്കോട്ടു മാനവേദരാജാവിന്റെ ആശ്രിതനായിരുന്ന നാരായണപണ്ഡിതന്റെ കൃതിയാണ്. ഭട്ടതിരി കൗമാരിലനാകയാൽ പ്രത്യക്ഷം, അനുമാനം, ശാബ്ദം, ഉപമാനം, അർത്ഥാപത്തി, അഭാവം എന്നീ ആറു പ്രമാണങ്ങളേയും അങ്ഗീകരിക്കുകയും അവയെ ഉപപാദിക്കുമ്പോൾ പ്രഭാകരാദിമതങ്ങളെ ഖണ്ഡിക്കുവാൻ വാല്മീകിരാമായണത്തിലെ ''രാമ! ഷഡ്യുക്തയോ ലോകേ യാഭിസ്സർവോനുദൃശ്യതേ'' എന്ന വാക്യത്തെക്കൂടി ഉദ്ധരിക്കുകയും ചെയ്യുന്നു.

ഉപസംഹാരം:—ഇതരകൃതികളെപ്പററി വിസ്തരഭയത്താൽ ഒന്നും പറയണമെന്ന് ഉദ്ദേശിക്കുന്നില്ല. ഉത്തരരാമചരിതം അഞ്ചു സർഗ്ഗത്തിലുള്ള ഒരു കാവ്യമാണ്. അതിന് ഉത്തരരാഘവീയമെന്നും പേരുണ്ട്. അതിന്റെ കർത്താവു ഭട്ടതിരിയല്ലെന്നും രാമപാണിവാദനാണെന്നും അന്യത്ര ഉപപാദിക്കും. ഭട്ടതിരി ഭാഷയിൽ ഒരു ഗ്രന്ഥവും—ഒരു മുക്തകംപോലും—രചിച്ചിട്ടില്ലെന്നാണ് എനിക്കു തോന്നുന്നതു്. കൂട്ടപ്പാഠകം അദ്ദേഹത്തിന്റെ കൃതിയാണെന്നു ചിലർ പറയുന്നതിനു യാതൊരു അടിസ്ഥാനവുമില്ല. ഭാരതവർഷത്തിലെ ഏതു ഗ്രന്ഥകാര

രോടും കിടനില്ക്കത്തക്ക വാസനയും വൈദഗ്ദ്ധ്യവും വ്യവസായവും ഭട്ടതിരിക്കുണ്ടായിരുന്നു. മൂന്നു പേരാണ് കേരളസാഹിത്യത്തിന്റെ പരമോച്ചതയെ അവരുടെ വാങ്മയപരമ്പരകൊണ്ടു പ്രശസ്യമായ രീതിയിൽ പ്രസിദ്ധീകരിക്കുന്നതു്. അവർ ശങ്കരഭഗവൽപാദരും വില്വമംഗലത്തു സ്വാമിയാരും നാരായണഭട്ടപാദരുമാണെന്നു് ആരും ഉപപാദിക്കേണ്ടതായിട്ടില്ല. ആ കുലാദ്രികളുമായി താരതമ്യപ്പെടുത്തുമ്പോൾ അന്യസൂരികൾ കുന്നുകളിലും താണുപോകുന്നു.

**ഭട്ടപാദരുടെ ചില സമകാലികന്മാർ, കുട്ടഞ്ചേരി ഇരവിച്ചാക്യാർ:**—കുട്ടഞ്ചേരി ഇരവിച്ചാക്യാരും മേല്പുത്തൂർ നാരായണഭട്ടതിരിയും തമ്മിലുള്ള സ്നേഹബന്ധത്തെപ്പറ്റി ഇതിനുമുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അദ്ദേഹം പ്രശസ്തനായ നടനും കഥാപ്രവക്താവുമാണെന്നുള്ളതിനുപുറമേ വാസനാഭാസുരനായ ഒരു കവിയുമായിരുന്നു. ചാക്യാർ മുദ്രാരാക്ഷസകഥാസാരം എന്നൊരു സരസമായ ലഘുകാവ്യവും നിർമ്മിച്ചിട്ടുണ്ടു്. അതിലെ

"സ്വഭാവമധുരൈർവാക്യൈഃ പുഷ്ണൻ വിബുധസംസദം
ശ്ലാഘിതോ ഗീർഭിരഗ്ര്യാഭിഃ ശ്രീമാൻ നാരായണോ ജയേൽ"

എന്ന ശ്ലോകത്തിൽ ശ്രീനാരായണനേയും തന്റെ ഗുരുവായ ഏതോ ഒരു നാരായണച്ചാക്യാരേയും വന്ദിക്കുന്നു. ചില ശ്ലോകങ്ങൾകൂടി മാതൃക കാണിക്കുവാൻ ഉദ്ധരിക്കാം:

"ചാണക്യസ്യ കഥാ സേയം വിദ്യതേ ഗദ്യരൂപിണീ
അദ്യ താം പദ്യതാം നേതുമുദ്യതോ രവിനർത്തകഃ.
നവപ്രയോഗചാതുര്യസ്ഫുരദ്ഭിരദ്ഭുതാത്മനാ
അനയാ കഥയാ കോ ന മതിമാനതിമാദ്യതി?"

ഈ ഗദ്യരൂപിണിയായ ചാണക്യകഥ ശ്രീവത്സഗോത്രജനായി മഹാദേവതീർത്ഥൻ എന്ന ഒരു പണ്ഡിതന്റെ മുദ്രാരാക്ഷസം നാടകകഥയാണെന്നു് ഈയിടയ്ക്കു വെളിപ്പെട്ടിട്ടുണ്ടു്. ആ ഗ്രന്ഥത്തിന്റെ ഒടുവിൽ

ശ്രീമദ്വത്സകുലാംബുരാശിശശിഭിർജ്ജീവേന ഇല്ലൈയ്യഭിഖ്യാ
കാവ്യാലംകൃതിതന്ത്രഷട്കചതുരൈഃ ഖ്യാതൈഃ ക്ഷമാമണ്ഡലേ
നീതേർബ്ബോധയിതാ ക്ഷമാസുരമഹാദേവാഖ്യതീർത്ഥൈഃ കൃതോ
മുദ്രാരാക്ഷസനാടകോദിതകഥാഭാഗോഗമൽ പൂരണം"

എന്നൊരു ശ്ലോകം കാണുന്നു. മഹാദേവൻ ചോളദേശീയനും രവിനർത്തകന്റെ കാലത്തിനു് അല്പം മുൻപിൽമാത്രം ജീവിച്ചിരുന്ന ഒരു ഗദ്യകാരനുമായിരുന്നു എന്നു് ഊഹിക്കാം.

പാടലീപുത്രം:

"ബഹുജാതിസമാകീർണ്ണമശോകോദയശോഭനം
ഭൂമൗ തിലകഭൂതം യദാഹുഃ പുഷ്പപുരം ജനാഃ."

രാക്ഷസൻ:

"യോലംകോപനിവാസശ്ച രാമാദിഷു നിരാദരഃ
നയജ്ഞേഷു പ്രസന്നാത്മാ സത്യം രാക്ഷസ ഏവ സഃ."

"നാവഭർതൃഷു സക്തിരത്യുദാരാ
സ്വദൃശാമിത്യപി സത്യമേവ ജാതം
യദിയം പ്രണനന്ദ നന്ദഭൂമി–
ന്നവഭൂപാലസമാഗതാ തദാനീം."

ഒടുവിലത്തേതിനു മുമ്പിലത്തെ ശ്ലോകം:

"പ്രതിജ്ഞാം നീതൈവം വിപുലമതിരാബദ്ധ്യ ച ശിഖാം
നിരാശോപി പ്രീത്യാ നരപതികൃതാശേഷവിഭവഃ
സ കൗടില്യോ ധർമ്മാൻ വിധിവദകരോദാത്മഭവനേ
വദൻ കാലേ കാലേ ഹിതമഖിലമസ്മൈ നരളജേ."

രാക്ഷസാമാത്യനെ ശ്ലേഷാശ്രിതനായ കവി നരളക്കെന്നു് ഒരവസര ത്തിൽ നിർദ്ദേശിച്ചതു സൂചിതമായില്ല.

ചാണക്യസൂത്രം കിളിപ്പാട്ടു പ്രസ്തുതകൃതിയുടെ വിവൃതമായ ഒരു പരിഭാഷയാകുന്നു.

"കോസൗ വടുരനാരൂഢശ്മശ്രുരഗ്രാസനം ഗതഃ?
നിരസ്യതാം മക്ഷ്ടോയമിതി ശ്രുത്വൈവ സോബ്രവീൽ"

എന്ന ശ്ലോകം കിളിപ്പാട്ടിൽ

"ഏതു വടുവിവനഗ്രാസനത്തിങ്ക–
ലേതുമേ ശങ്കകൂടാതെ കരയേറി
ധൃഷ്ടതയോടുമിരിക്കുന്നതാരിവൻ?
കഷ്ടമനാരൂഢശ്മശ്രുവാകുന്നതും?

കള്ളക്കരങ്ങിനെത്തള്ളിയിഴച്ചുടൻ
തള്ളിപ്പുറത്തു കളവതിന്നാരുമേ
ഇല്ലയോ നമ്മുടെ ചോറു തിന്നുന്നവർ?
എല്ലാമെവിടേക്കു പോയാരിതുകാലം?"

എന്നു പരാവൃത്തമായിരിക്കുന്നതു നോക്കുക.

**മേല്പുത്തൂർ മാതൃദത്തഭട്ടതിരി:**—മഹാകവിയുടെ അനുജനായ മാതൃദത്തനെപ്പററിയും പ്രസങ്ഗവശാൽ മുമ്പു പ്രസ്താവിച്ചിട്ടുണ്ടു്. ഭക്തിസംവർദ്ധനശതകം എന്ന കൃതി അദ്ദേഹം വിരചിച്ചതാകുന്നു എന്നും സൂചിപ്പിച്ചുകഴിഞ്ഞു.

"ഭക്തിസംവർദ്ധനം നാമ ശ്ലോകാനാം ശതകം മയാ
മാതൃദത്താഭിധാനേന വിഷ്ണുപ്രീത്യൈ വിനിർമ്മിതം"

എന്നൊരു ശ്ലോകം ഗ്രന്ഥാവസാനത്തിൽ കാണുന്നുണ്ട്. അതിലെ സൎവ്വപദ്യങ്ങളും മന്ദാക്രാന്താവൃത്തത്തിലാണ് നിൎമ്മിച്ചിരിക്കുന്നതു്. പൂൎവ്വാൎദ്ധമെന്നും ഉത്തരാൎദ്ധമെന്നും രണ്ടു ഭാഗമായി ഗ്രന്ഥം പകുത്തിരിക്കുന്നു. കവിതയ്ക്കു നല്ല ഒഴുക്കും ലാളിത്യവുമുണ്ട്. പൂൎവ്വാൎദ്ധത്തിൽനിന്നും ഉത്തരാൎദ്ധത്തിൽനിന്നും ഓരോ ശ്ലോകംമാത്രം ഉദ്ധരിച്ചുകാണിക്കാം:

''വാമാം വാമാം കുടിലഹൃദയാം കാമമാത്മന്യകാമാ-
മാഗൃഹ്ണാനഃ പ്രണയചപലഃ കാമതപ്താന്തരാത്മാ
തത്താദൃശീഃ കപടചരിതൈൎവ്വഞ്ച്യമാനസ്തഥാഹം
യോഷിൽക്രീഡാകപിരിതി വിഭോ! മാ പ്രഹസ്യേയ സദ്ഭിഃ.''

''ഭൂതാത്മാനം ഭുവനവിതതം ഭൂതിസൎവ്വസ്വഭാജം
ഭൂക്ഷേത്രജ്ഞം ക്ഷേത്രമപി ച വിഷയം ഭൂരികാരുണ്യപൂൎണ്ണം
ഭൂതഗ്രാമപ്രഭവവിഭവം ഭൂൎഭുവസ്സ്വന്നിദാനം
ഭൂയോ ഭൂയോ മനസി ഭഗവൻ! ഭാവയേഹം ഭവന്തം.''

നാരായണീയമാകുന്ന പീയൂഷസാഗരത്തിലെ നാലഞ്ചു ബിന്ദുക്കൾ ഭക്തിസംവൎദ്ധനത്തിലും സഞ്ചരിച്ചിട്ടുണ്ട്.

**പൂരാടംതിരുനാൾ ചെമ്പകശ്ശേരി രാജാവു്:**—പൂരാടം തിരുനാൾ ചെമ്പകശ്ശേരിരാജാവിനെപ്പററി മഹാകവിക്കും നീലകണ്ഠദീക്ഷിതർ മുതലായ ഇതരപണ്ഡിതന്മാൎക്കും ഉണ്ടായിരുന്ന ബഹുമാനം എത്രമാത്രമായിരുന്നു എന്നു നാം കണ്ടുവല്ലോ. ദേവനാരായണൻ അഥവാ വേദാന്തരത്നമാല എന്നൊരു കൃതി അദ്ദേഹം നിൎമ്മിച്ചിട്ടുണ്ട്. ശ്രീമദ് ഭാഗവതത്തിലെ ''ജന്മാദ്യസ്യ യതോന്വയാൽ'' എന്ന പ്രഥമശ്ലോകത്തിനു് അത്യന്തം വിസ്തൃതമായ ഒരു ഭാഷ്യമാണ് ആ ഗ്രന്ഥം. പീഠികയിൽനിന്നു ചില ശ്ലോകങ്ങൾ ഉദ്ധരിക്കാം:

''നീലകണ്ഠാഭിധാംസ്തദ്വന്നാരായണസമാഹ്വയാൻ
അന്യാംശ്ച കൃഷ്ണകലയാ സംഭൃതാൻ നൗമി ദേശികാൻ.

യദ്ഗോത്രജോ യൽപ്രസാദാദ്വേദാന്താനാം പ്രകാശകം
കവേ ശാസ്ത്രപ്ലവം ഭക്ത്യാ തം വ്യാസം നൗമി ചക്രിണം.

ദേവനാരായണപ്രാപ്യം ദേവനാരായണാശ്രയം
ദേവനാരായണകൃതം ദേവനാരായണാഭിധം.

വേദാന്തരത്നാപരനാമധേയം
കാലാഹികാകോളവിനാശഹേതും
ശൃണ്വന്തു ജീവാ വിവശാ നിതാന്തം
സഞ്ചിന്ത്യ സഞ്ചിന്ത്യ ഭവാബ്ധിഖേദം.

വേദാന്തരത്നമാലേതി ചാഖ്യാതം വിശദൂക്തിദം
വേദാന്തവാക്യരത്നൗഘൈൎന്നിൎമ്മിതം കൃഷ്ണസൂക്തിദം.

ജീവാഭയപ്രദാനേ ദക്ഷം ഹേത്യതദ്വിദൂക്തിദം ജഗതാം
സ്മരതാം ശൃണതാം നിത്യം നിശമയതാം വല്ലവീസ്വതൈകരസം.''

രാജാവിനു് ഉപനിഷത്തുകളിലും വിവിധവേദാന്തഗ്രന്ഥങ്ങളിലുമുണ്ടായിരുന്ന അഗാധമായ ജ്ഞാനം പ്രസ്തുതനിബന്ധത്തിൽ പ്രതിവാക്യം സ്പഷ്ടീഭവിക്കുന്നു. അദ്ദേഹം വാദിക്കുന്ന നീലകണ്ഠൻ 'ശ്രൂയതേ നീലകണ്ഠോക്തിഃ' എന്ന ശ്ലോകത്തിൽ സ്തുതനായ നീലകണ്ഠദീക്ഷിതരും നാരായണൻ സാക്ഷാൽ മേല്പുത്തൂർ ഭട്ടതിരിയും തന്നെ.

**ശ്രീകുമാരൻനമ്പൂരി:—** ശില്പശാസ്ത്രത്തിൽ കേരളീയർക്കു പ്രമാണീഭൂതമായ ഒരു ഗ്രന്ഥമാകുന്നു ശില്പരത്നം. ആ ഗ്രന്ഥത്തിൽ 46 അധ്യായങ്ങളുള്ള പൂർവ്വഭാഗവും 35 അധ്യായങ്ങളുള്ള ഉത്തരഭാഗവും അടങ്ങിയിരിക്കുന്നു. വളരെ വിപുലവും ശില്പസംബന്ധമായുള്ള സകലവിഷയങ്ങളെപ്പററിയും സമഗ്രമായി പ്രതിപാദിക്കുന്നതുമായ പ്രസ്തുതകൃതിയുടെ പ്രണേതാവു രാമൻനമ്പൂരിയുടെ പുത്രനും ഭാർഗ്ഗവഗോത്രജനുമായ ശ്രീകുമാരൻനമ്പൂരിയാണു് എന്നുള്ളതു് അതിന്റെ പൂർവ്വഭാഗാന്തത്തിൽ കാണുന്ന ''ശ്രീരാമപുത്രേണ ഭാർഗ്ഗവഗോത്രസംഭൂതദ്വേദേവേന ശ്രീകുമാരനാമധേയേന ശ്രീദേവനാരായണരാജചൂഡാമണിപാദസേവകേന ലിഖിതമിദം'' എന്ന കുറിപ്പിൽനിന്നു ഗ്രഹിക്കാവുന്നതാണു്. അദ്ദേഹം ചെമ്പകശ്ശേരി പൂരാടംതിരുനാൾ തമ്പുരാന്റെ സദസ്യനും ശില്പരത്നം നിർമ്മിച്ചതു് ആ തമ്പുരാന്റെ ആജ്ഞയനുസരിച്ചുമായിരുന്നു എന്നാണു് ഐതിഹ്യം. ആ വസ്തുതകൾ തെളിയിക്കുന്നതിനുവേണ്ടി താഴെക്കാണുന്ന ശ്ലോകങ്ങൾ ഉദ്ധരിക്കാം:

''നാനാവിശാലഗണിതാഗമശില്പശാസ്ത്രാ-
മുൽപത്തിമുഖ്യഭുവമത്ഭുതവിക്രമാഢ്യാം
സേതൂദ്ഘകാനനനിവാസകൃതാധിവാസാം
വന്ദേ ഷഡാനനവതീം പരദേവതാം മേ.

യേന്യേ മതങ്ഗഭൃഗുകാശ്യപകുംഭജാത-
മുഖ്യാ മുനീന്ദ്രപതയോ മയി സുപ്രസന്നാഃ
ശില്പാഗമാംബുനിധിപാരഗതാ മദീയ-
ചിത്തപ്രബോധനകരാ ഗുരവോപ്യമേയാഃ.

സമ്പൂജ്യതേ സദസി ഭാർഗ്ഗവസ്വഷ്ടഭൂഭാ-
ഗേസ്മിൻ ബുധൈസ്സകലശില്പകലാസു യോസൌ
തം മേ നമാമി പിതരം ഭൃഗുവംശജാതം
ശശ്വൽസ്വപുത്രഹിതപൂരണജാഗരൂകം.

ബ്രാഹ്മം ക്ഷാത്രഞ്ച തേജോപ്യഹമഹമികയാ
വർദ്ധതേ യത്ര വീരേ
തസ്യ ശ്രീദേവനാരായണധരണിപതേ-
രാജ്ഞയാജ്ഞാകരോഹം

മന്ദോപ്യത്യന്തമോഹാദതിവിപുലതരേ-
ഭ്യോഥ പൂർവ്വാഗമേഭ്യഃ
സംക്ഷിപ്തം ശില്പരത്നം പ്രലിഖിതുമധുനാ
പ്രക്രമേ തൽക്രമേണ.''

ഈ ശ്ലോകങ്ങൾ, ആചാര്യൻ സമ്പ്രദായാനുസാരേണ ബ്രഹ്മാവു്, വിശ്വകർമ്മാവു്, മയൻ ഈ പുരാണസ്ഥപതികളെ വന്ദിച്ചതിനുശേഷം പൂർവ്വഭാഗത്തിന്റെ ആരംഭത്തിൽ ഘടിപ്പിച്ചിട്ടുള്ളവയാകുന്നു. ആ ഭാഗത്തിന്റെ അവസാനത്തിൽ

''ഇത്ഥം ശ്രീദേവനാരായണമതിവിവൃതം
ശില്പരത്നാദ്യഭാഗം
ഷട്ചത്വാരിംശദധ്യായകയുതമതിമ-
ന്ദാത്മബോധപ്രദം യൽ
നാനാഗ്രാമാദിദേവാലയനരഭവനാ-
ദ്യുക്തലക്ഷ്മപ്രകാശം
സംപൂർണ്ണം ജാത,മസ്മിൻ നിഖിലബുധജനാ-
സ്സന്തു സന്തുഷ്ടചിത്താഃ.''

ഉത്തരഭാഗം

''അനന്തകോടിബ്രഹ്മാണ്ഡേഷ്വഖിലേഷ്വാതതഃ ക്രമാൽ
നിശ്ശേഷവിശ്വകർത്താ യസ്സ ജീയാന്മധുസൂദനഃ''

എന്നു വിഷ്ണുപരമായ വർണ്ണനത്തോടുകൂടി ആരംഭിക്കുന്നു. ഒടുവിൽ

''അധ്യായൈരഥ സപ്തപഞ്ചകയുതൈഃ ശ്രീദേവനാരായണ-
പ്രജ്ഞാകല്പിതശില്പരത്നഗതപശ്ചാൽഭാഗ അന്തം ഗതഃ
നാനാലക്ഷണമന്ത്രലിംഗമനുബിംബാകാരഭൂഷായുധ-
ബ്രഹ്മാശ്മാസനതൽപ്രതിഷ്ഠിതഭവം ജീർണ്ണോദ്ധാരാദ്യന്വിതം.

കരുണാപൂരസമ്പന്നഗുരൂണാം സുപ്രസാദതഃ
അഹം സിദ്ധരസോസ്മ്യജ്ഞസ്തൽപാദേഭ്യോ നമോ നമഃ''

എന്നീ ശ്ലോകങ്ങളുമുണ്ടു്. 'ഇത്ഥം ശ്രീ' എന്ന ശ്ലോകത്തിൽനിന്നു ശില്പരത്നത്തിനു് ദേവനാരായണമെന്നും സംജ്ഞയുള്ളതായി വെളിപ്പെടുന്നു.

കുന്നംകുളത്തിനു സമീപം ചിറമേല്ക്കാട്ടു് എന്നൊരു സ്ഥലവും അവിടെ ഒരു സുബ്രഹ്മണ്യക്ഷേത്രവുമുണ്ടു്. ചിറമേല്ക്കാടു സംസ്കൃതീകരിച്ചതാണു് സേതുമധ്യകാനനം. ഷഡാനനാവതിയായ പരദേവത സുബ്രഹ്മണ്യനാണെന്നു പറയേണ്ടതില്ലല്ലോ. 'ഷഡാനനായതിം' എന്നൊരു അപപാഠത്തെ ആധാരമാക്കി ചിലർ ശ്രീകുമാരന്റെ ഗുരു ഷഡാനനയതിയായിരുന്നു എന്നു പറയുന്നതു് അബദ്ധംതന്നെ. ആചാര്യന്റെ ഗുരുക്കന്മാരിൽ ഒരാൾ സകലശില്പകലകളിലും കേരളീയരാൽ സംപൂജിതനാണെന്നു് അദ്ദേഹം പ്രശംസിക്കുന്ന സ്വപിതാവുതന്നെയായിരിക്കണം. ശ്രീകുമാരന്റെ സ്വദേശം ചിറമേല്ക്കാടായിരുന്നു എന്നും, അവിടെനിന്നു

പൂരാടംതിരുനാളുടെ വിവിധശാസ്ത്രപാണ്ഡിത്യവും വിദ്വജ്ജനപ്രോത്സാഹകത്വവും കേട്ട് അദ്ദേഹം അമ്പലപ്പുഴയിൽ ആ തമ്പുരാന്റെ ആശ്രിതനായി താമസിച്ചു എന്നും അനുമാനിക്കുന്നതിനു ന്യായമുണ്ട്. തന്ത്രസമുച്ചയം, വാസ്തുവിദ്യ, മനുഷ്യാലയചന്ദ്രിക, ശില്പരത്നം ഈ നാലുമാണ് കേരളത്തിലെ ശില്പശാസ്ത്രഗ്രന്ഥങ്ങളിൽ അഗ്രസ്ഥാനത്തെ അലങ്കരിക്കുന്നതു്. ചിത്രലക്ഷണം, വാഹനലക്ഷണം, ധനുർലക്ഷണം മുതലായ വിഷയങ്ങളെപ്പററി പല രഹസ്യങ്ങളും നാം ശില്പരത്നത്തിൽ നിന്നു മനസ്സിലാക്കുന്നു. കമ്മകാരന്മാരുടെ വേതനക്രമം, ദാരുക്കളുടെ ഖണ്ഡിജ്ഞാനം (കണ്ടിക്കണക്ക്) തുടങ്ങിയ വിഷയങ്ങളെക്കുറിച്ചുപോലും ഗ്രന്ഥകാരൻ നമുക്കു പല അറിവുകളും തരുന്നുണ്ട്.

ശില്പരത്നം ഭാഷ എന്നൊരു ഗ്രന്ഥമുണ്ട്. അതിന് 'അട്ടക്ക്' എന്നും 'തൈക്കാട്ടുഭാഷ' എന്നുംകൂടി പേരുകളുണ്ട്. സുപ്രസിദ്ധശില്പിഗൃഹമായ തൈക്കാട്ടില്ലത്തെ ഒരു നമ്പൂരിയാണ് ആ ഗ്രന്ഥത്തിന്റെ പ്രണേതാവെന്ന് ഊഹിക്കാം. 600–നുമേൽ മണിപ്രവാളശ്ലോകങ്ങളും അതിൽ ഉൾപ്പെടുന്നു. ആശാരിമാരുടെ ഇടയിൽ അതിനു പ്രചുരമായ പ്രചാരമുണ്ട്. കൊല്ലം പത്താം ശതകത്തോളമേ പഴക്കമുള്ളു. പ്രധാനമായി ദേവാലയനിർമ്മിതിയേയും ആനുഷംഗികമായി മനുഷ്യാലയനിർമ്മാണത്തേയും അതിൽ പ്രതിപാദിച്ചിരിക്കുന്നു. ശില്പരത്നം ഭാഷ ഇങ്ങനെ ആരംഭിക്കുന്നു:

''വന്ദിച്ചുകൊണ്ടു ഗുരുപാദസരോരുഹം ഞാൻ
മന്ദോപി മന്ദമതിബോധനാമർത്ഥമായി
നന്നായ്ച്ചുരുക്കി വിബുധാലയമന്ത്രബിംബ–
വിന്യാസരീതി പറയുന്നതറിഞ്ഞവണ്ണം.

ഏവനൊരുത്തനു ഭക്ത്യാ പരദൈവതപൂജയിങ്കൽ മനമുള്ളു
ആയവനാടനേ ചെയ്യൂ ഗുരുവരണം ശില്പിമാരൊടുംകൂടെ.

പിന്നെത്താനും ഗുരുവും ശില്പിയുമായനൈ്വഷിച്ചു കല്പിപ്പൂ
ദേവപ്രതിഷ്ഠചെയ്യാനാത്യന്തം നല്ല ഭൂമിയും ദിക്കും.''

ഒടുവിൽ

''ഭാഷാമിശ്രം ശില്പിരത്നാഖ്യമേവം
ബാലാനാമൊട്ടിഷ്ടമെന്നോർത്തു തീർത്തേൻ
തച്ചാപലം മേ കൃപാസാന്ദ്രചിത്തൈഃ
ക്ഷന്തവ്യം വിദ്വത്ഭിരാനമ്രമി തേഭ്യഃ''

എന്നൊരു ശ്ലോകവും കാണുന്നു. മററു ചില സമകാലികന്മാരെപ്പററി ഇരുപത്താറാമധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ.

**മഠത്തിൽ നാരായണൻനമ്പൂരി:**—ശിവരാമൻ, പൂർണ്ണസരസ്വതി മുതലായ പണ്ഡിതമൂർദ്ധന്യന്മാക്കു സദൃശനായ ഒരു വ്യാഖ്യാതാ

വാകുന്നു മാത്തില്ലത്തിൽ നാരായണൻനമ്പൂരി. അദ്ദേഹത്തിൻെറ കൃതികളായി ഭവഭൂതിയുടെ ഉത്തരരാമചരിതത്തിനു ഭാവാർത്ഥദീപികയെന്നും ബോധായനൻെറ ഭഗവദജ്ജുകീയപ്രഹസനത്തിനു ദിങ്മാത്രദർശിനിയെന്നും രണ്ടു വ്യാഖ്യാനങ്ങൾ നമുക്കു ലഭിച്ചിട്ടുണ്ട്. അവയിൽ ഭാവാർത്ഥദീപിക പ്രത്യേകിച്ചും സവിമർശമാകുന്നു. ധാതുകാവ്യവ്യാഖ്യയായ കൃഷ്ണാർപ്പണം അദ്ദേഹത്തിൻെറ കൃതിയാണെന്നു ചിലർ അഭിപ്രായപ്പെടുന്നതു നിർമ്മൂലമാണെന്നു നാം കണ്ടുവല്ലോ. "ഇതി ശ്രീമൽകേരളഭൂവലയമഹിതഭൂഷണോപരിനവഗ്രാമധാമപ്രഥിതപൂർവോത്തരമീമാംസാപരമാചാര്യശ്രീനാരായണകവിവരപ്രഥമാന്തേവാസിവിരചിതായാം" എന്നൊരു കുറിപ്പു കാണുന്നതിൽനിന്നു മേല്പുത്തൂർ ഭട്ടതിരിയുടെ പ്രഥമശിഷ്യനാണ് മാത്തിൽ ഭട്ടതിരി എന്നു സിദ്ധിക്കുന്നു. അദ്ദേഹം ഗണനീയമായ കവിതാവാസനയാലും അനുഗൃഹീതനായിരുന്നു. ദീപികയുടെ ഉപക്രമത്തിൽനിന്നാണ് അടിയിൽ കാണുന്ന ശ്ലോകങ്ങൾ ഉദ്ധരിക്കുന്നതു്:

"സർവവിദ്യാഗമാചാരപ്രവക്ത്രേ ശ്രുതിചക്ഷുഷേ
ദിവ്യവാണീലതോപഘ്നതരവേ ഗുരവേ നമഃ.

പ്രഭൂതരസവാഗ്ദോഗ്ധ്രീനിർവ്യൂഢനിജവൃത്തയേ
നമശ്ശബ്ദാർത്ഥവിജ്ഞാനഭൂതയേ ഭവഭൂതയേ.

നമോസ്തു കവയേ തസ്മൈ വല്മീകോദരജന്മനേ
രാമായണമഹാകാവ്യപീയൂഷക്ഷീരസിന്ധവേ."

"കുർമ്മഹേ നിർഭരാകൂതശബ്ദസന്ദർഭവിസ്തരേ
ഉത്തരേ രാമചരിതേ താൽപര്യാർത്ഥനിരൂപണം.

സംപ്രദായസമുച്ഛേദാൽ ഖിലീഭൂതേത്ര നാടകേ
വ്യാക്രിയായത്നതസ്തേനാതന്നിർഹേമ സമീഹിതം."

"കവിവര്യോക്തിമാധുര്യമസൃണീകൃതചേതസാം
സുലഭാനി ഭവേയുർനഃ സ്ഖലിതാനി പദേ പദേ.

വാച്യാർത്ഥബോധവിരഹേ ദൂരേ താൽപര്യനിർണ്ണയഃ
വചനപ്രൗഢിദുർബോധേഷ്വാകൂതേഷു തു കാ കഥാ?

ഏവമപ്യത്ര ശബ്ദാർത്ഥവ്യാക്രിയാരചനാം ഹി നഃ
അന്ധാനാമികഷോന്മൃഷ്ടരുക്മതാശുദ്ധിപരീക്ഷണം.

ശക്തിവ്യുൽപത്തിശിക്ഷാഭിരത്തേജിതധിയാമപി
ദുസ്സാധാദപിരമത്യേഷാ മനീഷാ നൈവ കാ ഗതിഃ?

അനാലോചിതശാസ്ത്രാർത്ഥാനപ്രൗഢമതിവൈഭവാൻ
അസ്ഥാനകസ്മാദാവിഷ്ടാ വ്യാചിഖ്യാസാപിശാചികാ."

"ദീപികേവ യതോ ഭാവാൻ ശുദ്ധാനപി വിഭാവയേൽ
ഭാവാർത്ഥദീപികേതീഹ വ്യാഖ്യാസ്യാഭിധീരച്യതേ."

''നോ വിദ്വൽഗുണനാശയാ ന ച കവിഖ്യാത്യുദ്ഗമശ്രദ്ധയാ
നൈവ സ്വീയവിചാരകൗശലവിധാവിഖ്യാപനോൽകണ്ഠയാ
പീയൂഷദ്രവപിച്ഛിലോക്തിസുഭഗഗ്രന്ഥാവഗാഹോത്സുക-
സ്വാന്തോല്ലാസകതീർത്ഥദുർല്ലഭതയാ വ്യാഖ്യാമിമാം കുർമ്മഹേ.''

വ്യാഖ്യാനത്തിൻെറ ഒടുവിലുള്ള ചില ശ്ലോകങ്ങൾകൂടി പകൎത്താം:

''ദ്വിജവരശുഭവംശശ്രേഷ്ഠമുക്താഫലസ്യ
പ്രസൃതവിശദഭാസോ നേത്രനാരായണസ്യ
വിവൃതിരഖിലഹൃദ്യാ പ്രസ്തുതാ യാ നിയോഗാൽ
പരിണതിമപി സാഗാൽ കാവ്യഭൂഷാനിഷദ്യാ.''

''സർവ്വഥാപി ഹി മന്ദാനാമേഷാ സ്യാദുപകാരിണീ
ഭവഭൂതിവചസ്സിന്ധുതിതീർഷുജനതാതരീ.

ബ്രഹ്മക്ഷത്രമഹീവതംസകനിഭേ നാരായണാഖ്യഃ കവി-
ർജ്ജാതോ യസ്സു വളർക്ഷമങ്ഗലയുതഗ്രാമേ മാഠാഖ്യേ ഗൃഹേ;
തേനേയം ഭവഭൂതിഗുംഭിതവചോഗാംഭീര്യകൃച്ഛ്രാദിമ-
ദ്വാച്യാദ്യർത്ഥപരീക്ഷണവ്യസനിനാ ടീകാ പുനർന്നിർമ്മിതാ.''

ഈ ശ്ലോകങ്ങളിൽനിന്നു നാരായണൻനമ്പൂരി, ആരും ശരിക്കു് അർത്ഥമറിയാതെ കുഴങ്ങുന്നതും ആരും വ്യാഖ്യാനിക്കുവാൻ ഒരുമ്പെടാത്തതും അസ്തപ്രചാരദശയെ സമീപിച്ചതുമായ ഭവഭൂതിമഹാകവിയുടെ ഉത്തരരാമചരിതത്തിനു ഭാവാർത്ഥദീപിക എന്ന ടീക നിർമ്മിക്കുവാൻ, ആഴ്വാഞ്ചേരിത്തമ്പ്രാക്കളുടെ നിയോഗംനിമിത്തം ഉദ്യുക്തനായിയെന്നു വെളിപ്പെടുന്നു. വളർക്ഷമങ്ഗലം എന്നതു വെള്ളങ്ങല്ലൂരിൻെറ സംസ്കൃതരൂപമാകുന്നു. ആ ഗ്രാമത്തിലാണു് മാമെന്ന ഇല്ലം. ഉത്തരരാമചരിതത്തിനു നമുക്കു് ഇതുവരെ ലഭിച്ചിട്ടുള്ള കേരളീയവ്യാഖ്യാനങ്ങളിൽ അതിപ്രാചീനമായുള്ളതു ദീപികതന്നെയാണു്. ദീപികയ്ക്കു പിന്നീടാണു് ദിങ്മാത്രദർശിനിയുടെ പ്രാദുർഭാവം. ആ വ്യാഖ്യയുടെ ഉപോൽഘാതത്തിൽ

''ബോധായനകവിരചിതേ വിഖ്യാതേ ഭഗവദജ്ജുകാഭിഹിതേ
അഭിനയേഽതിഗഭീരേ വിശദാനധുനാ കരോമി ഗൂഢാർത്ഥാൻ''

എന്നും ഉപസംഹാരത്തിൽ

''ഇതി പ്രഹസനാഭിഖ്യേ പൂർണ്ണാ നാട്യനിബന്ധനേ
ഹാസ്യചൂഡാമണൌ ടീകാ ദിങ്മാത്രദർശിനീ.

ബുധജനമാനസേ ന കിയതീമപി മേ വിവൃതി-
ർമ്മുദമതിരിക്തമോഹരഭസോപചിതാ കുരുതേ
തദപികൃശാശയാവശകശീലവമാത്രഹിതാ
യദി തു ഭവിഷ്യതീയമിയതാ സഫലൈവ കൃതിഃ.

യശ്ചാസൗ ഭവഭൂതിസൂക്തിജലധേരർത്ഥൗഘയാദോഗണ–
പ്രക്ഷോഭോത്ഥിതഭീതിഭഞ്ജനകരീം വ്യാഖ്യാതരീം നിർമ്മമേ
തേനേയം വിഷമേതിവൃത്തഗഹനേ ബൗധായനീയേ പുന–
ന്നാട്യേ ഗർഭിതശാസ്ത്രജൃംഭിതവചോഗംഭീരഗുംഫേ കൃതാ.''

ഒരിനി ഭഗവദജ്ജുകം അഭിനയിക്കുന്ന ചാക്ക്യാന്മാൎക്ക് പ്രയോജകീഭവി ക്കണമെന്നുള്ള ഉദ്ദേശ്യം അതിന്റെ പ്രണേതാവിനു പ്രത്യേകമായുണ്ടായി രുന്നു എന്നു ''ബുധജനമാനസേ'' എന്ന ശ്ലോകം തെളിയിക്കുന്നു.

രണ്ടു വ്യാഖ്യാനങ്ങളിലും മാത്തിൽ നമ്പൂരി ഭട്ടതിരിയുടെ നാരായ ണീയത്തിൽനിന്നു ശ്ലോകങ്ങളെ ഉദ്ധരിക്കുന്നുണ്ട്. ദീപികയിൽ ഉത്തര രാമചരിതം രണ്ടാമങ്കത്തിൽ ദേവയാനമെന്തെന്നു് ''അസ്മദ്ഗുരുഭിശ്ശ്രീ മദ്ഗുരുവായുനാഥസ്തോത്രരത്നേ പ്രദർശിതം'' എന്നു് ഉപന്യസിച്ചുകൊണ്ടു ചതുൎത്ഥദശകത്തിലുള്ള ''ഊൎദ്ധ്വലോകകതുകീ തു മൂൎദ്ധതഃ'' ഇത്യാദി നാലു ശ്ലോകങ്ങളെ ഉദ്ധരിക്കുന്നു. ഒരിനിയിൽ ''മേധ്യമരണ്യം'' എന്ന പങ്ക്തി വ്യാഖ്യാനിക്കുമ്പോൾ ''യഥോക്തമസ്മദ്ഗുരുഭിഗ്ഗുരുമരുൽപുരാ ധീശസ്തുതൗ'' എന്നു പ്രസ്താവിച്ചുകൊണ്ടു് 84–ാം ദശകത്തിലെ ''ആചാ ര്യാഖ്യാധരസ്ഥാരണി'' എന്ന ശ്ലോകം പ്രദൎശിപ്പിക്കുന്നു. ഉത്തരരാമ ചരിതത്തിലെ പ്രഥമപദ്യത്തിൽ 'പ്രശാസ്മഹേ' എന്നൊരു ക്രിയാപദമു ണ്ടല്ലോ. അതിനെപ്പററി ദീപികയിൽ ചൎച്ചചെയ്യുമ്പോൾ 'അത്ര അനു ശാസനാൎത്ഥസ്യ ശാസേഃ പരസ്മൈപദിത്വാദിച്ഛാൎത്ഥസ്യ ത്വാങ്പൂ ൎവസ്യ ഏവാത്മനേപദവിധാനാൽ പ്രശാസ്മഹേ ഇതി പ്രാമാദികം ഇതി സാഹിത്യമല്ലഃ' 'പ്രായേണാങ്പൂൎവ ഇത്യുക്തേഃ പ്രശാസ്മ ഇത്യപി ഇതി പ്രക്രിയാസൎവസ്വകഥനാൽ സാധു' എന്നൊരു വിമൎശനം കാണുന്നതിൽ നിന്നു സൎവസ്വത്തിനു പിന്നീടാണു് ദീപികയുടെ നിൎമ്മിതി എന്നു പ്രത്യ ക്ഷപ്പെടുന്നു. മാത്തിൽ നമ്പൂരി ചതുശ്ശാസ്ത്രങ്ങളിലും ഒന്നുപോലെ നിഷ്ണാ തനായിരുന്നതിനുപുറമേ ശ്രുതിസ്മൃതികൾ, ഭാഗവതാദിപുരാണങ്ങൾ, ഭഗവൽഗീത, വിവിധകാവ്യനാടകങ്ങൾ, അലങ്കാരം എന്നിവയിലും പരിനിഷ്ഠിതമായ ജ്ഞാനം സമ്പാദിച്ചിരുന്നു എന്നുള്ളതിനു പൂൎണ്ണമായ സാക്ഷ്യം അദ്ദേഹത്തിന്റെ രണ്ടു വ്യാഖ്യാനങ്ങളും വഹിക്കുന്നു. ഭട്ടതിരിയോടു് അദ്ദേഹം പ്രധാനമായി അഭ്യസിച്ചതു പൂൎവോത്തരമീമാം സകളായിരുന്നു.

**തത്ത്വാൎത്ഥദീപിക:—** ധൎമ്മകീൎത്തിയുടെ രൂപാവതാരത്തിനു മേൽ പ്രസ്താവിക്കുവാൻ പോകുന്ന ശങ്കരവാരിയരുടെ നീവിയെന്ന വ്യാഖ്യാനത്തിനുപുറമേ നാരായണഭട്ടതിരിയുടെ ഏതോ ഒരു ശിഷ്യന്റെ 'തത്ത്വാൎത്ഥദീപിക' എന്നൊരു വ്യാഖ്യാനവുമുണ്ടു്. തത്ത്വാൎത്ഥദീപി കയും സാമാന്യം നല്ല ഒരു ടീകതന്നെ. അതിന്റെ ആരംഭത്തിൽ അധോലിഖിതമായ ശ്ലോകം കാണുന്നു:

''നത്വാ സവിസ്പഷ്ടകൃതം നാരായണമമലചരിതമാചാര്യം
രൂപാവതാരടീകാം കരോതി തത്ത്വാർത്ഥദീപികാം കശ്ചിൽ.''

അവസാനത്തിൽ

''ശ്രീനാരായണകാരുണ്യാട്ടീകാ തത്ത്വാർത്ഥദീപികാ
സമാപ്താ; പരിഗൃഹ്ണന്തു സജ്ജനാ വീതമത്സരാഃ''

എന്നു് ഒരു ശ്ലോകവുമുണ്ടു്. ഈ ശ്ലോകങ്ങൾ ഭട്ടതിരിയുടെ ശിഷ്യന്മാരിൽ അന്യതമനാണു് തത്ത്വാർത്ഥദീപികയുടെ പ്രണേതാവെന്നു വെളിപ്പെടുത്തുന്നുണ്ടെങ്കിലും അതു മാത്രമല്ല നമ്പൂരിതന്നെയോ എന്നു ക്ലിപ്തമായി പറവാൻ പ്രയാസമുണ്ടു്.

**ധാതുരത്നാവലി:—**നാരായണശിഷ്യനായ ഒരു പണ്ഡിതൻ ധാതുരത്നാവലി എന്ന പേരിൽ ഒരു വ്യാകരണഗ്രന്ഥം നിർമ്മിച്ചിട്ടുണ്ടു്.

''ശ്രീനാരായണമിശ്രശ്രീഗുരുചരണാരവിന്ദയുഗളമഹം
നിശ്ശേഷവിബുധപടലീശേശ്രയിതം ശശ്വദാശ്രയേ മനസാ.

വൃകോദരാദ്യൈരുദിതേഷ്വനേക-
ദിഗാശ്രയാ യേ ഖലു ധാതുസംഘാഃ
ഗുരുക്തിതസ്താനഖിലാനദാഹൃ-
ത്യാരോപിതപ്രായമഥ ഗ്രഥ്നാമഃ''

എന്നു് ആ ഗ്രന്ഥത്തിന്റെ ആരംഭത്തിലും

''ഇതി ശ്രീമാതൃദത്താഖ്യകരുണാബലശാലിനാ
ബാലേന രചിതാ സേയം ധാതുരത്നാവലീ ജയേൽ.

ശോധനാക്ഷമതമേന കേനചിൽ
ബാലകേന കുതുകാന്നിഗുംഫിതാം
ധാതുരത്നമഹിതാവലീം ബുധാ-
ശ്ശ്ലാഘയന്തു മതിശാണശീലനൈഃ.

ഹംഹോ സുധീനിവഹ! ദേശികവാങ്മഹാബ്ധി-
കല്പദ്രുമാദധിഗതാം ഗുരുദേവതുഷ്ട്യാ
ഭൂയസ്സ്വവൃത്തലളിതാം മമ ധാതുരൂപ-
രത്നാവലീം കലയ കണ്ഠതടേ ലുഠന്തീം.''

എന്നു് അവസാനത്തിലും ചില ശ്ലോകങ്ങൾ കാണുന്നു. ആദ്യത്തെ ശ്ലോകത്തിൽ പറയുന്ന 'നാരായണമിശ്രൻ' മേല്പുത്തൂർ ഭട്ടതിരിയല്ലാതെ മറ്റൊരാചാര്യനാകുവാൻ മാർഗ്ഗമില്ല. അദ്ദേഹമാണു് രത്നാവലീകാരനെ ആ ഗ്രന്ഥരചനയ്ക്കു് ഉപദേശിച്ചതെന്നും വെളിപ്പെടുന്നു. അദ്ദേഹത്തിന്റെ പുരസ്കർത്താവായ മാതൃദത്തൻ ആരെന്നു വെളിപ്പെടുന്നില്ല. അനുഷ്ടുപ്ശ്ലോകങ്ങളിലാണു് ഗ്രന്ഥത്തിന്റെ രചന.

''ഗമനോ രജ്യതീതി സ്യാച്ഛകായാമരഗന്ധിതഃ
ഉത്സാദനോ രാഗയതേ ചാവഃത്രാദ്യാവുഭാവപി''

എന്ന ശ്ലോകം അതിലെ പ്രതിപാദനരീതിക്ക് ഉദാഹരണമായി ഗ്രഹിക്കാം.

**പ്രക്രിയാസാരം:**—പ്രക്രിയാസാരം എന്നൊരു ചെറിയ വ്യാകരണഗ്രന്ഥം അക്കാലത്തു നാരായണൻനമ്പൂരി എന്നൊരു പണ്ഡിതൻ രചിക്കുകയുണ്ടായി. ''വ്യലേഖി പ്രക്രിയാസാരോ നാരായണബുധോദിതഃ'' എന്നു് ഒരു മാതൃകാഗ്രന്ഥത്തിൽ കൈലാസനാഥൻ എന്ന ലേഖകൻ രേഖപ്പെടുത്തിയിരിക്കുന്നു. പ്രക്രിയാസർവസ്വം, പ്രക്രിയാകൗമുദി, രൂപാവതാരം എന്നീ മൂന്നു നിബന്ധങ്ങളും നോക്കിയാണു് പ്രസ്തുതകൃതി രചിച്ചിരിക്കുന്നതെന്നു്

''പ്രക്രിയായാശ്ച സർവസ്വം പ്രക്രിയാകൗമുദീം തഥാ
രൂപാവതാരഞ്ചാലോക്യ പ്രക്രിയാസാര ഈരിതഃ''

എന്നു് അതിന്റെ അവസാനത്തിലുള്ള ഒരു ശ്ലോകത്തിൽനിന്നും നാം ഗ്രഹിക്കുന്നു.

''വാച്യവാചകരൂപായ പ്രകൃതിപ്രത്യയാത്മനേ
നമശ്ശബ്ദാർത്ഥനിധയേ ഹരയേ പരമാത്മനേ''

എന്നതാണു് വന്ദനശ്ലോകം.

''ബാലേന കേനാപി ബുധോത്തമാനാം
പന്ഥാനമാലോകിതുമുത്സുകേന
വ്യധായ്യയം വ്യാകരണാനുസാരീ
ഗ്രന്ഥസ്സുധീഭിസ്സ്വവിശോധിതോസ്തു''

എന്നൊരു ശ്ലോകവും അവസാനത്തിൽ കാണുന്നു. ഈ നാരായണന്റെ ദേശമേതെന്നു് അറിയുന്നില്ല.

**തന്ത്രപ്രായശ്ചിത്തം:**—മുക്കോലക്കാരനായ ഒരു നമ്പൂരി തന്ത്രപ്രായശ്ചിത്തം എന്നൊരു ഗ്രന്ഥം നിർമ്മിച്ചിട്ടുണ്ടു്. അതിൽ പതിന്നാലു പരിച്ഛേദങ്ങൾ അടങ്ങിയിരിക്കുന്നു. തന്ത്രസംബന്ധമായുള്ള പ്രായശ്ചിത്തപദ്ധതിയാണു് വിഷയം. താഴെക്കാണുന്ന ശ്ലോകങ്ങൾ പ്രകൃതത്തിൽ ഉദ്ധരിക്കേണ്ടിയിരിക്കുന്നു:

''ഭക്തിപ്രപന്നചിത്താനാം ഭുക്തിമുക്തിപ്രദായിനീം
മുക്തിഗേഹാസിനീമംബാം നക്തന്ദിവമുപാസ്മഹേ.

ശ്രീമാതൃദത്തതനയം സാക്ഷാന്നാരായണം പരം
മാതൃദത്താഭിധാനം ച ഗുരുകാരുണ്യഭാജനം

കൃഷ്ണാഖ്യം ചാജ്ഞതാഹേതുപാപപൂഗാദിവാരണം
നമാമി നമനീയാംഘ്രീൻ ഗുരൂനേതാനഹർന്നിശം.''

ഈ ശ്ലോകങ്ങളിൽനിന്നു തന്ത്രപ്രായശ്ചിത്തകാരൻ മേല്പുത്തൂർ നാരായണഭട്ടതിരിയുടേയും, മാതൃദത്തൻേറയും കൃഷ്ണൻേറയും ശിഷ്യനായിരുന്നു എന്നറിയുന്നു. സാക്ഷാച്ഛബ്ദംകൊണ്ടു മേല്പുത്തൂരിനെയല്ലാതെ വിശേഷിപ്പിക്കുവാൻ ന്യായമില്ല. മാതൃദത്തൻ അദ്ദേഹത്തിൻെറ സന്തതസഹചാരിയായ അനുജനായിരിക്കണം. ആഗമശാസ്ത്രാചാര്യനായിരുന്നിരിക്കാം കൃഷ്ണൻ. കല്പകഞ്ചേരി തമ്പ്രാക്കളുടെ നിദേശമനുസരിച്ചാണു് കവി പ്രസ്തുതഗ്രന്ഥം രചിച്ചതു്.

**അക്കിത്തത്തു നാരായണൻനമ്പൂരി:**—വേന്നനാട്ടു് അക്കിത്തത്തു നാരായണൻനമ്പൂരി ഒരു പ്രശസ്തനായ വേദജ്ഞനും വൈയാകരണനുമായിരുന്നു. അദ്ദേഹത്തിൻെറ കൃതികളായി (1) ശൗനകൻെറ സർവാനുക്രമണി, (2) പ്രൈഷം, (3) വാരരുചസങ്ഗ്രഹം, (4) കൈയടൻെറ മഹാഭാഷ്യപ്രദീപം എന്നീ ഉൽകൃഷ്ടഗ്രന്ഥങ്ങൾക്ക 'ദീപപ്രഭ' എന്ന പേരിൽ നാലു വ്യാഖ്യാനങ്ങൾ നമുക്കു ലഭിച്ചിട്ടുണ്ടു്. പ്രദീപവ്യാഖ്യയ്ക്കു കാശിപ്രകാശിക എന്നും നാമാന്തരം കാണുന്നു. യങ്ലുക്സങ്ഗ്രഹവും അദ്ദേഹത്തിൻെറ കൃതിയാണെന്നു് അനുമാനിക്കുവാൻ ന്യായമുണ്ടു്. ചുവടേ ചേർക്കുന്ന ശ്ലോകം വാരരുചസംങ്ഗ്രഹവ്യാഖ്യയിലുള്ളതാണു്:

"ഏവം വരരുചിപ്രോക്തഃ സങ്ഗ്രഹശ്ചർച്ചിതോ മയാ
യഥാമതി ന കാർത്സ്ന്യേന ഭാസന്തേ താദൃശാഃ കില."

"വേദോ നാമ മഹൽപദം ജനപദോ യത്ര ദ്വിജാനാം തതി–
സ്സാങ്ഗം വേദമധീത്യ വാച്യമഖിലം മീമാംസതേ സ്പഷ്ടം
തത്ര ഗ്രാമവരേ കൃചിന്നിവസതാ നാമ്നാ ച നാരായണേ–
നൈഷാ വാരരുചാർത്ഥദീപനപരാ ദീപപ്രഭാ നിർമ്മിതാ."

"മാത്സര്യമുത്സാര്യ നവത്വദോഷം
വിസ്മൃത്യ നൈകടൃകൃതാമുപേക്ഷാം
ത്യക്ത്വാ ഗുണാനാം പരിഗൃഹ്യ ലേശം
ശേഷാ ഇദം ശോധയിതും യതധ്വം"

കൈയടവ്യാഖ്യയിൽ സ്വചരിത്രത്തെപ്പററി അദ്ദേഹം കുറച്ചുകൂടി വിസ്തരിച്ചു പ്രസ്താവിക്കുന്നു:

"ബ്രഹ്മക്ഷേത്രോ ജയതി വിപുലോ ഭൂപ്രദേശോ; മഹാന്തോ
യത്രാചാര്യാഃ ശ്രുതിഷു നിരതാശ്ശങ്കരാദ്യാ ബഭൂവുഃ
അസ്മിൻ ജ്യോതിഃപ്രസരസുഭഗേ നിർമ്മമേ ജാമദഗ്ന്യോ
യം ബ്രഹ്മാർത്ഥം ഭുവനമഹിതം കേരളാവാസഹൃദ്യം.

യത്ര ദ്വിജാനാം തപസാ പൃഥിവീ ദേവമാതൃകാ
നദീമാതൃകയാ തുല്യാ സദാ സസ്യപ്രവർത്തിനീ.

തത്ര വല്ലീകവിണ്ണയോൎമ്മദ്ധ്യേ ദ്വിജാതയഃ
പ്രശസ്തഗ്രാമവാസ്തവ്യാ അന്തർവാണയ ഉത്തമാഃ.

ചൂൎണ്ണീനിളാമഹാനദ്യൗ യത്ര സ്വസ്ത്ര യേ ദ്വിജാഃ
വസന്തി തേഷാം മാഹാത്മ്യം കോ വക്തും ശക്നുയാദ്ഭുവി?

വൎണ്ണാശ്രമാണാമാചാരോ നിത്യം യത്ര പ്രവൎത്തതേ
അഗ്നിഷ്ടോമപ്രഭൃതയഃ ക്രതവോ വിതതാസ്സദാ.

അനുഗ്രഹേ നിഗ്രഹേ ച തേഷാം സാമൎത്ഥ്യമദ്ഭുതം
അത ഏവ നിരാതങ്കാ വൎത്തന്തേ തത്ര ഹി പ്രജാഃ.

വേദോ നാമ.....................................................
...........കൈയടഭാഷ്യദീപനപരാ ദീപപ്രഭാ നിൎമ്മിതാ.

ഗ്രാമോ മഹാവിഹാരാഖ്യോ ഭൂസുരസ്വാമികോ മഹാൻ
യത്ര സന്നിഹിതോ വിഷ്ണുൎഭക്താനുഗ്രഹതൽപരഃ.

ആഹിതാഗ്ന്യഭിധം യത്ര ഗേഹം ഗൗണം പ്രചക്ഷതേ
തത്രോദ്ഭൂതേന രചിതാ ടീകൈഷാ സംസ്കൃതാത്മനാ.

ആൎയ്യാഖ്യാ ജനനീ യസ്യ ദേവശൎമ്മാഭിധഃ പിതാ
ആചാൎയ്യോ ദേശികശ്ചൈവ വേദവേദാംഗതത്ത്വവിൽ.

തേഭ്യസ്തച്ഛിഷ്യതഃ ശ്രുത്വാ മഹാഭാഷ്യസ്യ കൈയടം
ശിഷ്യേഭ്യശ്ചാസകൃത്തത്വാ വ്യാഖ്യാ കാപി വിനിൎമ്മിതാ.

വിദ്യാന്തരേഷു മേ യത്നാ ഇഹൈവാദൎശവൽ സ്ഥിരേൽ
തന്നാത്ര വൎണ്ണ്യതേഽസ്മാഭിഃ ശ്ലാഘാ സദ്ഭിൎവിഗൎഹിതാ.

വാചോ വ്യാകരണാച്ഛുദ്ധിഃ സ്ഥിതാ മേ മനസോ ഭവേൽ
ഇത്യാശയേന വ്യാഖ്യായി ന തു വിദ്യാമദാദിനാ.

മത്തോപി യോ മന്ദമതിരധികാരീ മതോത്ര മേ
അത്യന്തം വിദുഷാം തത്ര പ്രതീതേൎല്ലാഘവം ഫലം.

തസ്മാൽ സന്തുഷ്ടമനസോ ഗുണഗൃഹ്യാ അമത്സരാഃ
സന്തഃ പരീക്ഷാം കുൎവ്വന്തു ശബ്ദശാസ്ത്രേ കൃതശ്രമാഃ.

സ്ഖലിതം മതിമാന്ദ്യാദേൎമ്മയാ യദ്യത്ര സംഭവേൽ
തൽ സമാധാതുമൎഹന്തി സന്തോ മയി കൃപാലവഃ.

ന ഹി സദ്വൎത്മനാ ഗച്ഛൻ സ്ഖലിതേഷ്വപ്യുപോദ്യതേ;
ഇതി ചോക്തം ഭട്ടപാദൈസ്തൽ സദ്ഭിഃ ക്ഷമ്യതാമിദം.

ഏതച്ച പ്രാൎത്ഥയേഹം വിലസതു ഹൃദയേ
സൎവ്വദാ സജ്ജനാനാം
വ്യാഖ്യേയം മാ കദാചിൽ കചിദിയമസതാം
കൎണ്ണരന്ധ്രേ പ്രപപ്തൽ

സന്തോ ഹി പ്രസ്ഖലന്തം പുരുഷമനപദം
വീക്ഷ്യ ഹസ്താവലംബം
കുർവ്വന്ത്യന്യേ മഹാന്തം മനജമപി തൃണ-
ച്ഛന്നകൂപേ നയന്തേ.

നമോ നമഃ പാണിനയേ നമഃ കാത്യായനായ ച
അഹീന്ദ്രായ നമസ്തേഭ്യോ മുനീന്ദ്രേഭ്യോ നമോ നമഃ.

പദക്രമാഭ്യാം സഹിതാം സാങ്ഗാം ബഹ്വൃചസംഹിതാം
ചത്വാരിംശം ബ്രാഹ്മണഞ്ച ത്രൈശം ച സരഹസ്യകം
യേƒസ്മഭ്യം വിതരന്തി സ്മ ശബ്ദശാസ്ത്രം വിശേഷതഃ
അനുച്ഛ തേഭ്യസ്സർവ്വേഭ്യോ ദേശികേഭ്യോ നമോ നമഃ.

മഹാവിഹാരപതയേ ഭജതാം കല്പശാഖിനേ
നരസിംഹാത്മനേ ലക്ഷ്മീനാഥായ ഹരയേ നമഃ.''

തൃപ്പൂണിത്തുറയ്ക്കു തെക്കുകിഴക്കായി പെരുമ്പള്ളി എന്നൊരു സ്ഥലവും അവിടെ ഒരു നരസിംഹക്ഷേത്രവുമുണ്ട്. ആ പെരുമ്പള്ളിതന്നെയാണ് മഹാവിഹാരം. ആചാര്യൻെറ മാതാവിൻെറ പേർ ആര്യയെന്നും പിതാവിൻെറത്തു ദേവനെന്നുമായിരുന്നു എന്നു് അദ്ദേഹംതന്നെ ഇതിൽ പറയുന്നുണ്ടു്. 'ആഹിതാഗ്നി' എന്നായിരുന്നു ഇല്ലപ്പേർ. അതിനു ശരിയായ ഭാഷാനാമം അക്കിത്തമെന്നാണു്. ഇപ്പോഴും അക്കിത്തമെന്ന ഒരില്ലം കാണ്മാനുണ്ടെങ്കിലും അതു പെരുമ്പള്ളിയിലല്ല. പക്ഷേ വല്ല കാരണവശാലും കാലാന്തരത്തിൽ ആ കുടുംബം ഇപ്പോഴത്തെ സ്ഥലാന്തത്തു താമസം മാററിയിരിക്കാം. 'ന ഹി സദർത്ഥനാ' എന്ന പദ്യത്തിൽ സ്മൃതനായ ഭട്ടപാദർ മേല്പുത്തൂർ ഭട്ടതിരിയായിരിക്കാം. ''ഉക്തം ഹ്യ സ്മദാചാര്യൈഃ 'വ്യാദായ സ്വപിതീതി സന്തീല്യ ഹസതീത്യുപസംഖ്യാനമപൂർവ്വകാലത്വാ'ദിത്യാദി'' എന്നു വാരരുചസങ്ഗ്രഹവ്യാഖ്യയിൽ ഒരു പങ്ക്തി കാണുന്നു. ആ വാർത്തികം കാശികാവൃത്തിയിലല്ലാതെ സ്വസ്വത്തിൽ കാണുന്നില്ല. അതുകൊണ്ടു് അസ്മദാചാര്യൈഃ എന്ന പദംകൊണ്ടു നിർദ്ദേശിച്ചിട്ടുള്ളതു വൃത്തികാരഭോജാദികളെയായിരിക്കണം. 'ബ്രഹ്മക്ഷേത്രോ' ഇത്യാദി പദ്യങ്ങൾ സർവ്വാനുക്രമണീദീപപ്രദീപികയിലും കാണ്മാനുണ്ടു്. അതിൽ

''ഗ്രാമേ മഹാവിഹാരാഖ്യേ ജാതേനാങ്ഗിരസാം കുലേ
ആര്യാസുതേന ടീകേയം ലിഖിതാ ദേവശർമ്മണാ''

എന്നും ഒരു ശ്ലോകമുണ്ടു്. ഗ്രന്ഥകർത്താവിനെ പിതാവിൻെറ നാമമായ ദേവശർമ്മപദംകൊണ്ടും വ്യപദേശിച്ചിരുന്നുവോ എന്നറിയുന്നില്ല. അങ്ങനെയാണെങ്കിൽ അദ്ദേഹം ആങ്ഗിരസഗോത്രജനാണെന്നു വരുന്നു.

**യങ്ലുക്സങ്ഗ്രഹം:**—എന്ന ഗ്രന്ഥത്തിൻെറ (വ്യാകരണ ഗ്രന്ഥം) കർത്താവും ഈ നാരായണൻതന്നെയാണെന്നു തോന്നുന്നു.

"ആഹിതാഗ്നിഗൃഹാദ്ധ്യേന ശാണ്ഡ്യസിംഹേന,യേ കൃതാഃ
യങ്ലുകസ്സംഗ്രഹശ്ലോകാസ്തദ്വ്യാഖ്യൈഷാ മയാ കൃതാ"

എന്നൊരു ശ്ലോകം അതിൻെറ ഒരു വ്യാഖ്യാനത്തിൽ കാണ്മാനുണ്ട്. ആ വ്യാഖ്യാനം മറെറാരു പണ്ഡിതൻെറയായിരിക്കണം. ഗ്രന്ഥം ഇങ്ങനെ ആരംഭിക്കുന്നു:

"പ്രണിപത്യ ജഗന്നാഥം രാമം രാജീവലോചനം
പ്രക്രിയാ യങ്ലുകഃ കൈശ്ചിൽ പദ്യൈഃ കിമപി ഗദ്യതേ.
ധാതോരേകാചോ ഹലാദേരേകാചോ യങ്പ്രത്യയ ഇഹ സ്മൃതഃ
ക്രിയാസമഭിഹാരാർത്ഥേ പ്രത്യയേഭ്യസ്തഥാ പുനഃ.
കൗടില്യേ ഭാവഗർഹായാം ലുപാദേശശ്ച യങഃ പുനഃ
യങോചി ചേതി തസ്യാസ്യ ലുഗപി പ്രത്യയേ സ്മൃതഃ."
"തഥാ ച ഭാഷ്യകാരേണ ശ്നംഗ്രഹണമേവ തൽ
ഭാഷായാം യങ്ലുഗസ്തീതി ലിങ്ഗേനേന സമർത്ഥിതം.
വൃത്തികാരാദയോപ്യത്ര തദേവ മതമാസ്ഥിതാഃ
അസ്മാഭിരപി തന്നിത്യം പ്രക്രിയാത്ര പ്രദർശ്യതേ."
"യോ വേദ യങ്ലുകം സമ്യക് സ വൈയാകരണാഗ്രണീഃ
ഇത്യേതദ്ഭാഷ്യകാരേണ പ്രശംസാർത്ഥം പ്രദർശിതം."

ലുങാദിരൂപങ്ങൾക്കും സങ്ഗ്രഹശ്ലോകങ്ങൾ ദീപപ്രഭാകാരൻ രചിച്ചിട്ടുള്ളതായി കാണുന്നു.

"വൈയാകരണികയാ യഃ സ്പൃഹയതി സംശ്ലാഘനായ ജനഃ
തിഷ്ഠേത സതാം സംസദി സ പ്രതിപദമാലഭാരിനിജകണ്ഠഃ"

എന്നതു് അതിലെ ഒരു ശ്ലോകമാകുന്നു.

**പ്രൈഷാർത്ഥവിവൃതി:**— പ്രസ്തുതഗ്രന്ഥം ഇങ്ങനെ ആരംഭിക്കുന്നു:

"വിഘ്നേശ്വരം പ്രണമ്യാഹം വാഗ്ദേവീഞ്ച ഗുരൂനപി
വക്ഷ്യാമി പദ്യബന്ധേന പ്രൈഷാർത്ഥം ബ്രഹ്മചാരിണഃ.
ബ്രഹ്മചാര്യസി വാക്യേന കർമ്മണാനേന മാണവ!
ജന്മാന്തരം പ്രാപ്തവാംസ്ത്വം ബ്രഹ്മജന്മാഖ്യയോത്തമം.
ആചാര്യോ ജനകോ യത്ര സാവിത്രീ ജനനീ മതാ
നാമാന്തരം ത്വയാ പ്രാപ്തമധുനാ ബ്രഹ്മചാര്യസി.
യദ്വൈ തേനാശ്രമപ്രാപ്തിഃ കഥ്യതേ പ്രാഗനാശ്രമീ
ബ്രഹ്മചര്യാശ്രമം പ്രാപ്തസ്തസ്മാത്ത്വം ബ്രഹ്മചാര്യസി.
ഇത്യർത്ഥഃ കഥ്യതേന്യോപി തസ്യാർത്ഥഃ കീർത്ത്യതേ മയാ
ബ്രഹ്മശബ്ദോ വേദരാശൗ വർത്തതേ ചരതിർഗ്ഗതൗ.

താച്ഛീല്യേ ച ണിനിം വിദ്യാദ്യോഗ്യതാ തേന ലക്ഷ്യതേ
വേദാധിഗമയോഗ്യസ്ത്വം സംജാതോനേന കർമ്മണാ.

അസ്മാൽ പൂർവ്വം വേദപാഠോ ന യോഗ്യശ്ശൂദ്രസാമ്യതഃ
ന ചാഭിവ്യാഹരേദ്ബ്രഹ്മേത്യേവം ഹി മനുരബ്രവീൽ.''

പ്രൈഷത്തിനു വളരെ വിസ്തൃതമായ രീതിയിലുള്ള ഒരു പദ്യവ്യാഖ്യാനമാണ് ഈ ദീപപ്രഭ എന്നു മേലുദ്ധരിച്ച ശ്ലോകങ്ങളിൽനിന്നു വിശദമാകുന്നുണ്ടല്ലോ. ഒടുവിൽ

''ഏവം പ്രൈഷാർത്ഥവിവൃതിരണ്ണവേ മനുനാ സ്മൃതേ
ആദ്യാശ്രമഗതേ ധർമ്മേ സാരമാദായ നിർമ്മിതാ''

എന്നും അതു കഴിഞ്ഞു ''വേദോ നാമ മഹൽപദം ജനപദം........തത്ര ഗ്രാമവരേ കഥചിന്നിവസതാ നാമ്നാ ച നാരായണേനൈഷാ പ്രൈഷപരാർത്ഥദീപനപരാ ദീപപ്രഭാ നിർമ്മിതാ'' എന്ന ശ്ലോകവും കാണ്മാനുണ്ട്.

**അഷ്ടമൂർത്തി ഭട്ടതിരി:**—ആമോദം എന്ന പേരിൽ ഭട്ടബാണന്റെ കാദംബരിക്കു പദ്യരൂപമായ ഒരു ടീക നിർമ്മിച്ച കവിയാണ് അഷ്ടമൂർത്തിനമ്പൂരി.

''പൂർവ്വേണ ഗുണകാമാസീൽ കേരളേഷു ഭൃഗോഃ കുലേ
വിപ്രോ നാരായണസ്തസ്മാദഷ്ടമൂർത്തിരജായത''

എന്നു ഗ്രന്ഥാരംഭത്തിൽ കാണുന്ന ശ്ലോകത്തിൽനിന്നു തൃക്കണാമതിലകത്തിനു കിഴക്കായിരുന്നു അദ്ദേഹത്തിന്റെ ഇല്ലമെന്നും അച്ഛന്റെ പേർ നാരായണൻ എന്നായിരുന്നു എന്നും ഭാർഗ്ഗവഗോത്രക്കാരായിരുന്നു ആ ഇല്ലക്കാർ എന്നും നാം അറിയുന്നു. ഭട്ടതിരിയുടെ കാലമേതെന്നു കണ്ടുപിടിക്കുവാൻ മാർഗ്ഗമില്ല. എട്ടാമത്തെയോ ഒൻപതാമത്തെയോ ശതകമായിരിക്കാമെന്നു തോന്നുന്നു.

വലിയ ഒരു ഗ്രന്ഥമാണ് 'ആമോദം.' അതിന്റെ ആരംഭത്തിലും അവസാനത്തിലുംനിന്നു ചില പദ്യങ്ങൾ ഉദ്ധരിക്കാം:

''ഉപാസ്മഹേ ജഗജ്ജന്മസ്ഥിതിസംഹാരകാരണം
അവിദ്യാധ്വാന്തവിധ്വംസി ജാനകീരമണം മഹഃ.''

''കാദംബരീകഥാമൃതതരങ്ഗിണീപ്രദജിഗാഹിഷാ യേഷാം
തേഷാം കൃതേ നിബന്ധനാതീർത്ഥം തേനേദമാരബ്ധം.

ന വിനാ വൃത്തബന്ധേന വസ്തു പ്രായേണ സുഗ്രഹം
ഇതി പ്രവചസാമേതദനുസൃത്യ സുഭാഷിതം

ജാതിസമന്വയസംഭൃതപരഭാഗൈഃ സാധയാമ്യഹം വിവൃഷാം
വൃത്തൈസ്സാധു നിബദ്ധൈശ്ചമ്പകദാമഭിരിവാമോദം.

രസഭാവാലങ്കാരധ്വനിഗുണവൈചിത്ര്യവർണ്ണനാസു വയം
പ്രായോ ദൂരധിഗമതയാദ്ദൂരാസ്മഹേ ഗൗരവാദനന്തതയാൽ."

"പണ്യാജീവാ വണിജഃ പ്രാപണികാ നൈഗമാശ്ച വൈദേഹാഃ
ഏകാർത്ഥാഃ സ്മര്യന്തേ മഹിമാ ഭൂമാഥ കോടിരർക്കഷഃ."

"പരിനിഷ്ഠിതം നിബന്ധനമിതി ഭട്ടശ്രീമദഷ്ടമൂർത്തികൃതം
ബ്രൂയാൽ കാദംബര്യാമാമോദസ്സുമനസാമധുനാ.

ഇതി പദ്യസൂക്തിമൗക്തികമാലാഭിരലംകൃതൈവമസ്മാഭിഃ
കാദംബരീ തദേഷാ സരസാ ഹൃദയേ നിവേശ്യതാം രസികാഃ.

നിർവ്യാജം പദയോർന്നിപത്യ വചസാ ദീനേന സോപഗ്രഹം
ദോഷജ്ഞാനയമഷ്ടമൂർത്തിരിദമാബദ്ധാഞ്ജലിര്യാചതേ
ദോഷോ യദ്യപി മേ വചസ്സു സുലഭഃ; കിന്ത്വപസ്തമാത്സര്യയാ
ബുദ്ധ്യാ തത്ത്വവിചാരചാരുതരയാ ദൃഷ്ട്വൈവ വിഖ്യാപ്യതാം."

ഇടയ്ക്കു കർണ്ണീസുതൻ എന്ന ചോരപ്രമാണിയുടെ കഥകൂടി കവി ഉരംകൊള്ളിച്ചിരിക്കുന്നു. ആ ഭാഗത്തിൽനിന്നു ചില ശ്ലോകങ്ങൾ അടിയിൽ ചേർക്കുന്നു:

"മണിമന്ത്രൗഷധശക്ത്യാ ഗത്വാ കർണ്ണീസുതസ്തദഭ്യാശം
പപ്രച്ഛ തം നിബന്ധം ശശസ്യ പാദാഃ കിയന്ത ഇതി.

തം പ്രത്യുവാച വിപുലഃ പുരേവ തസ്യ ത്രയഃ ശശസ്യേതി
നിരഗമയത്തുപായൈഃ പ്രീതഃ കർണ്ണീസുതശ്ശിഷ്യം.

അഥ സ വിപുലസ്യ ദയിതാം സമീഹിതം പര്യബോധയദ്രഹസി
സാ തു ശയാനാ ദയിതസ്യാങ്കേ രാത്രൗ നിരീക്ഷ്യ പൂർണ്ണേന്ദും
പൃഷ്ടവതീ രമണമിദം ബിംബേ ചന്ദ്രസ്യ ദൃശ്യതേ കിമിതി
ശശ ഇതി തമുക്തവന്തം പുനരപി പപ്രച്ഛ സാ ബാലാ.

ശശ ഇതി കിം ചരമചരം വേത്തി; ചതുഷ്പാദ്വിശേഷ ഏവ ശശഃ
കേഷാഞ്ചിത്തു ശശാനാം പാദാസ്ത്രയ ഏവ വിദ്യന്തേ.

ഇതി തദുപശ്രുത്യ വചസ്തസ്യാ വികൃതിം ഭയേ ച ഹർഷേ ച
ഇഷ്ടശ്ശാസ്ത്രരഹസ്യം തസ്യൈ നിശ്ശേഷമുപദിദേശ ഗുരുഃ."

ആമോദത്തിലെ പദ്യങ്ങൾ അത്യന്തം ലളിതങ്ങളാണ് എന്നു് ഇനി പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.

**നീവീകാരൻ ശങ്കരവാരിയർ:**—രൂപാവതാരത്തിനു 'നീവി' എന്ന പേരിൽ സമഗ്രമായ ഒരു വ്യാഖ്യാനമുണ്ടു്. അതിന്റെ പ്രണേതാവാണു് [3]ശങ്കരവാരിയർ. അദ്ദേഹത്തെ ബഹുമാനസൂചകമായി ശങ്കരാര്യൻ എന്നു പറയുന്നു. താഴെക്കാണുന്ന ശ്ലോകങ്ങൾ നീവിയുടെ ആരംഭത്തിലുള്ളതാണു്:

''അഭിത്രിലോകീനാളീകമാഗ്ഗായതനാന്തി യേ
തേഭ്യഃ കല്യാണഹേതുഭ്യോ ഭൂദേവേഭ്യോ നമോ നമഃ.

അധിഗതഷഡഭിജ്ഞപ്രക്രിയോപി സ്വയം യഃ
പ്രഥമസമയസജ്ജദാസനാവാസിതാത്മാ
അകലയദതിഹൃദ്യം ശബ്ദവിദ്യാനമോദം
സ ജയതി നവകീർത്തിസ്സന്മതോ ധർമ്മകീർത്തിഃ.

അമുഷ്യ ഹൃദി വാരിധിപ്രതിനിധേഃ കൃതേർവ്യാകൃതൗ
കഥം ഭവതി യോഗ്യതാ ലഘുരപീദൃശാം മാദൃശാം?
ചിരാന്മഹദനുഗ്രഹാദിഹ തു ലബ്ധവാണീലവാ-
ദനുസ്മരണഹേതവേ ലിഖിതവാനഹം കേവലം.

അത്ര രൂപാവതാരസ്യ പാഠേഷു വിവിധേഷ്വപി
ഏകസ്യൈവ പ്രയത്നോയമനുവൃത്ത്യൈ വിതന്യതേ.''

''ഇതി പാരശവകുലതിലകേന ശങ്കരാര്യേണ വിരചിതേ നീവീ സംജ്ഞകേ രൂപാവതാരവ്യാഖ്യാനേ അഷ്ടമഃ പരിച്ഛേദഃ'' എന്നൊരു കുറിപ്പും

''നഖമുഖവിലിഖിതദിതിതനയോരഃ-
പരിപതദസൃഗരുണീകൃതഗാത്രഃ
ഹിമധരഗിരിരിവ ഗൈരികയുക്തോ
നരഹരിരഹരഹരവതു സ യുഷ്മാൻ.''

എന്നു നരസിംഹവന്ദനാത്മകമായ ഒരു പദ്യവും കാണുന്നു. ശുകസന്ദേശവ്യാഖ്യാതാവായ കോഴിക്കോട്ടു മാനവേദരാജാവിന്റെ വയസ്യനായ ദേശമംഗലത്തു ശേഖരവാരിയരാണു് നീവിയുടെ കർത്താവു് എന്നൊരു വൃദ്ധോക്തിയുള്ളതു് അപ്രമാണമാണെന്നു പറയേണ്ടിയിരിക്കുന്നു. എന്തെന്നാൽ നീവി രചിച്ചതു ശങ്കരവാരിയരെന്നാണല്ലോ നാം ഇപ്പോൾ അറിയുന്നതു്. ശങ്കരവാരിയർ ദേശമംഗലത്തു വാരിയത്തിലെ ഒരംഗമാണെന്നുള്ളതിനു തെളിവില്ല. മാഘവ്യാഖ്യാതാവായ ദേശമംഗലത്തു ശ്രീകണ്ഠവാരിയർ തന്റെ പൂർവ്വന്മാരായി ഒരു രുദ്രനേയും രണ്ടു ശ്രീകണ്ഠനേയുമല്ലാതെ ശങ്കരനെ സ്മരിക്കുന്നില്ല. മാഘവ്യാഖ്യാതാവിന്റെ കാലത്തിനുമേലാണു് നീവിയുടെ ആവിർഭാവം എന്നു വിചാരിക്കുവാൻ പ്രയാസമായുമിരിക്കുന്നു. നീവി, കൊല്ലം ഏട്ടാം ശതകത്തിന്റെ പൂർവാർദ്ധത്തിലെ ഒരു കൃതിയാണെന്നു് ഊഹിക്കുവാനാണു് ന്യായം കാണുന്നതു്. കേരളത്തിൽ കുറേക്കാലം പ്രക്രിയാസർവസ്വവും അതിനുമുൻപു പ്രക്രിയാകൗമുദിയും പഠിപ്പിച്ചുവന്നിരുന്നു എങ്കിലും മുഖ്യപാഠ്യഗ്രന്ഥമായി ആദികാലംമുതല്ക്കുതന്നെ അംഗീകരിച്ചിരുന്നതു രൂപാവതാരമാകുന്നു. ആ പരിപാടിക്കു് ഒരു മാററം വന്നതു ഭട്ടോജിദീക്ഷിതരുടെ സിദ്ധാന്തകൗമുദിയുടെ പ്രചാരത്തോടുകൂടിയാണു്.

**പരമേശ്വരമങ്ഗലത്തു ചന്ദ്രശേഖരവാരിയർ:**—ശ്രീ കൃഷ്ണചരിതം എന്നൊരു കാവ്യം മേല്പുത്തൂർ ഭട്ടതിരിയെ ഗുരുവിശേഷമായി ആരാധിച്ചിരുന്ന ഒരു വാരിയർ നിർമ്മിച്ചതായി കാണുന്നു. ഭാഗവതം ദശമസ്കന്ധമാണ് പ്രതിപാദ്യം. കുമാരകാണ്ഡം, വിവാഹകാണ്ഡം, വിചിത്രകാണ്ഡം എന്നിങ്ങനെ മൂന്നു കാണ്ഡങ്ങളായി ഗ്രന്ഥം വിഭക്തമായിരിക്കുന്നു. ആകെ പന്ത്രണ്ടു സർഗ്ഗങ്ങളാണുള്ളത്. കവിത ഹൃദയാവർജ്ജകമാണ്. കവി തന്റെ ജനനസ്ഥലം പെരിയാറിന്റെ വടക്കേക്കരയിലുള്ള പരമേശ്വരമങ്ഗലത്താണെന്നും, അതു കൊച്ചിരാജ്യത്തിൽ ഉൾപ്പെട്ടതാണെന്നും, അവിടെ വിദ്വൽകവിശ്രേഷ്ഠനായി ശ്രീകണ്ഠൻ എന്നൊരു വാരിയർ ഉണ്ടായിരുന്നു എന്നും, അദ്ദേഹത്തിന്റെ ഭാഗിനേയനും ചന്ദ്രശേഖരനാമധേയനുമായ താൻ അന്നത്തെ കൊച്ചിമഹാരാജാവും തന്റെ അവലംബവുമായ രാജരാജന്റെ ആജ്ഞയനുസരിച്ചു പ്രസ്തുതകാവ്യം നിർമ്മിച്ചു എന്നും, അതിനു തന്റെ ഗുരുവും പ്രക്രിയാസർവസ്വകാരനുമായ നാരായണഭട്ടതിരിയുടെ പ്രശംസാപത്രം ലഭിച്ചു എന്നും പ്രസ്താവിക്കുന്നു. താഴെ ഉദ്ധരിക്കുന്ന ശ്ലോകങ്ങൾ നോക്കുക:

"വിദ്വച്ചാമഭിരാമായ രാമായ യശസാ ഭൃശം
ജനിതാന്ധ്യവിരാമായ രാമായ ഗുരവേ നമഃ.

ശസ്തേ ഗജവനഗ്രാമേ ഭൂസുരോത്തമഭാസുരേ
ജ്ഞാനവിദ്യാദയാംഭോധേര്യസ്യ ജന്മനികേതനം

രാജ്യേ കുരുമഹീന്ദ്രസ്യ ചൂർണ്ണീസരിദുദക്തടേ
അന്തർഗ്രാമേ ജനാഢ്യേ പരമേശ്വരമങ്ഗലേ

ക്ഷേത്രേ ജയതി ഹേരംബഃ സർവമാനുഷപൂജിതഃ
........................കാമാരേർവാമപാർശ്വരൂപാശ്രിതഃ.

ആസന്നാം പശ്ചിമസ്സിന്ധും തസ്ഥുഷോ യസ്യ വാമതഃ
ശോഭതേ ദക്ഷിണാമൂർത്തിഃ സാക്ഷാദവ്യയവൈഭവഃ.

പാദമൂലസ്ഥലേ തസ്യ ശ്രീകണ്ഠ ഇതി വിശ്രുതഃ
ജജ്ഞേ പാരശവോ വിദ്വൽകവീന്ദ്രനിവഹാഗ്രണീഃ.

തീർത്ത്വാ വിദ്യാംബുധിം ഗുർവ്യാ പ്രജ്ഞാതര്യാശ്രമേണ ഹി
യശോരത്നാർജ്ജനം കൃത്വാ സ്വസ്ഥോ യസ്തരസാഭവൽ.

കവീന്ദ്രതിലകസ്യാസ്യ ചന്ദ്രശേഖര ഇത്യഭൂൽ
ഭാഗിനേയോ പ്രകാശസ്സൻ ദിക്ഷു ഉദ്ഗീതനാമവൽ.

അസ്തി തൽപ്രീതിമാൻ കശ്ചിൽ കേരളേഷു മഹീപതിഃ
രാജരാജ ഇതി ഖ്യാതഃ ശ്രീമാൻ ഭാഗവതോത്തമഃ,
സാരസ്യാമൃതപാഥോധിജാതപൂർണ്ണസുധാകരഃ
സർവവിദ്വജ്ജനസ്വാന്തപുണ്ഡരീകദിവാകരഃ,

സത്യവാദീ ദയാശീലോ ബ്രഹ്മണ്യോ നയസാഗരഃ
മാനകീർത്തിക്ഷമോപേതോ ധീമാനാശ്രിതവത്സലഃ.

തസ്യ രാജ്ഞോ നിയോഗേന ശ്രീകണ്ഠഭഗിനീഭുവാ
സംക്ഷേപേണ പുരാണാർത്ഥം സമാദായാല്പബുദ്ധിനാ
ആദികാവ്യമിവാ............ലസർഗ്ഗകാണ്ഡരസോജ്ജ്വലം
ശ്രീകൃഷ്ണചരിതാഖ്യാനം കാവ്യം സർവ്വഹിതം കൃതം.''

''ശാന്താത്മനാമതിതരാമുപലാളനീയം
സ്വാന്തോരുഭക്തിഭരഹൃദ്യകഥാനിബന്ധം
കാന്തം ഹി കാവ്യമിദമുജ്ഝതി ചേൽ സ ന്യനം
കാന്താരഭൂരുഹ ഇതി ധ്രുതരം വിജഹ്യാൽ.''

''ഇത്യേവം ബ്രുവതാ സുശിക്ഷിതമിദം യേനൈവ യഃ പ്രക്രിയാ-
സർവ്വസ്വാഭിഹിതം നിബന്ധനമണിം വിശേഷാത്തരം ചാകരോൽ
യാതശ്ശ്രീശുകനാരദാദിസമതാം ഭക്ത്യാ മുകുന്ദേ ച യ-
സ്തസ്മൈ സർവ്വവിദേ നമോസ്തു ഗുരവേ നാരായണായാനിശം.''

ഒടുവിൽ

''സകലജനഹിതാർത്ഥം നിർമ്മിതം കാവ്യമേത-
ദ്ദിനമനു പഠതാം വാ ശൃണ്വതാം വാപ്യനാഷ്ടം
ഹരതി ഹരികഥായാഃ കീർത്തനാൽ പാപരാശിം
സലിലമപി തപത്യേവാശ്രയാശേന യോഗാൽ.''

എന്നൊരു ഫലശ്രുതിശ്ലോകം കാണുന്നു. കവി ആദ്യത്തെ ശ്ലോകത്തിൽ വന്ദിക്കുന്നതു തന്റെ ഗുരുനാഥനായ കരിക്കാട്ടു (ഗജവനം) രാമവാരിയരെയാണ്. തെക്കേ മലയാളത്തിൽ മഞ്ചേരിക്കടുത്തു കരിക്കാടെന്ന പേരിൽ ഒരു ക്ഷേത്രവും വാരിയവുമുണ്ട്. ആ വാരിയത്തിലെ ഒരംഗമായിരുന്നിരിക്കണം ഈ രാമവാരിയർ എന്നു ഞാൻ ഊഹിക്കുന്നു.

**ഗോവിന്ദനാഥൻ:**—ഗോവിന്ദനാഥൻ ഗൗരീകല്യാണം എന്നൊരു യമകകാവ്യം മൂന്നാശ്വാസത്തിൽ രചിച്ചിട്ടുണ്ട്. അദ്ദേഹമാണ് ശങ്കരാചാര്യചരിതത്തിന്റെ പ്രണേതാവെന്നു മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഗൗരീകല്യാണത്തിൽ കവി കുമാരസംഭവത്തെയാണ് ഇതിവൃത്തവിഷയത്തിൽ ഉപജീവിച്ചിരിക്കുന്നതു്. കരിക്കാട്ടു രാമവാരിയരായിരുന്നു ചന്ദ്രശേഖരവാരിയരുടെയെന്നപോലെ അദ്ദേഹത്തിന്റേയും ഗുരു. താഴെക്കാണുന്ന ശ്ലോകങ്ങൾ അതിലുള്ളതാണ്:

''ശ്രുതിനിവഹാധാരായ സ്ഫുടതരവിലസൽകൃപാമഹാധാരായ
യതിതതികാമഹിതായ ത്ര്യക്ഷായ നമോ ജഗന്നികാമഹിതായ.''

''മമ ധീസ്സാലംകൃത്യാം ശിവയോശ്ചരിതേന ധ്രുതരസാലംകൃത്യാം
ആമോദാദേവ തയാ സാധിഷ്ഠിതാ സുമ്ബിരാം സദാ ദേവതയാ.''

''അസ്തു സദാ രാമായ ശ്രീഗുരവേ കാവ്യവീരഭാർമായ
പ്രണതിരുപേതാ വിദ്യാ യൽകൃപയാ മാമഭൂദതോവിദ്യാ.''

''യശസാ ഭുവി രാജന്തം വന്ദേഹം കാളിദാസകവിരാജം തം
യോ ബുധമോദം തസ്യ പ്രഥയതി സൂക്ത്യാ ശിവോത്തമോദന്തസ്യ.

ദർശിതധാതുപദാർത്ഥാ കൃതിർമ്മമാസാവപൂക്തധാതുപദാർത്ഥാ
അപി ജാതാര്യാവൃത്തം യൽകൃതിപുത്രീവ വപുരിതാര്യാവൃത്തം.''

''അഥ ദിശി വൈശ്രവണസ്യ
സഞ്ചരിതൈരറാരകശ്രീവൈശ്രവണസ്യ
ശൈലോ ഹിമവാൻ നാമ
സ്ഫുരതി യഥാർത്ഥം ദധന്മഹിമവാൻ നാമ.''

ഒടുവിൽ

''കൃഷ്ണക്ഷേത്രസനാഥസ്യ ദാക്ഷിണ്യരസഭാജനൈഃ
ശ്രാവ്യാ ഗോവിന്ദനാഥസ്യ ക്രിയൈഷാ സത്സഭാജനൈഃ''

എന്ന ശ്ലോകം കാണുന്നു.

പ്രസ്തുതകാവ്യത്തിനു 'പദാർത്ഥവാദിനി' എന്നൊരു വ്യാഖ്യാനമുണ്ട്. വ്യാഖ്യാതാവു താനാരെന്നു പ്രകടമായി പ്രസ്താവിക്കുന്നില്ലെങ്കിലും നാരായണൻെറ ശിഷ്യനാണെന്നു പറയുന്നുണ്ട്. കാലവും അദ്ദേഹത്തിൻെറതു തന്നെയായിരിക്കണം. താഴെക്കാണുന്ന പദ്യങ്ങൾ പ്രകൃതത്തിൽ ഉദ്ധർത്തവ്യങ്ങളാണ്:

''തസ്മാൽ ഭ്രസുരവരതഃ ശിഷ്യസഭായൈ വിതീർണ്ണഭാസുരവരതഃ
വിദ്യാപാരായണതശ്ചേതോ മാ ഗാ ഗുരോസ്തു നാരായണതഃ.

ഗുരുഭൂതസമാദേശാദ് ഗൗരീകല്യാണനാമനി
കാവ്യേ പദാർത്ഥാൻ........വിജ്ഞാതാൻ കഥയാമ്യഹം''

നാരായണാഭിധനായ ഗുരുവിൻെറ ആജ്ഞാനുസരണമാണ് താൻ ഗൗരീകല്യാണം വ്യാഖ്യാനിക്കുന്നതെന്ന് അദ്ദേഹം പറയുന്നു. വ്യാഖ്യാതാവാണ് ഗോവിന്ദനാഥൻെറ ഗുരു കരിക്കാട്ടു രാമവാരിയരെന്ന് ''അഥ ഗജവനഗ്രാമേ പാരശവാന്വയസംഭൃതം സാഹിത്യവിദ്യാപരമദേശികം മനോഭിരാമം രാമാഭിധാനം നിജഗുരുഭൂതം പ്രതി പ്രണാമം കുരുതേ അസ്ത്വിത്യാദി'' എന്നീ പങ്ക്തികളിൽ അറിയിക്കുന്നത്. തദനന്തരോധ്യോ ചന്ദ്രശേഖരവാരിയരും ഗോവിന്ദനാഥനും സതീർത്ഥ്യന്മാരെന്നു വന്നുകൂടുന്നു.

**ശങ്കരാചാര്യചരിതം:**—ശങ്കരാചാര്യചരിതത്തെക്കുറിച്ചു ചില വിവരങ്ങൾ മുൻപു പ്രസ്താവിച്ചിട്ടുണ്ട്. ശങ്കരഭഗവൽപാദരെപ്പററി ചില കേരളീയങ്ങളായ ഐതിഹ്യങ്ങൾ ആ ഗ്രന്ഥത്തിൽ രേഖപ്പെടുത്തിട്ടുണ്ടെന്നുള്ളതാണ് ഇതിവൃത്തവിഷയകമായി അതിനുള്ള മെച്ചം.

പുരാണരീതിയിൽ അനുഷ്ടുപ്പുവൃത്തത്തിൽ ഗ്രഥിതങ്ങളായ ഒൻപതു് അധ്യായങ്ങറം അതിൽ അടങ്ങീട്ടുണ്ടു്. 'വ്യാസാചലൻ' എന്ന വിശിഷ്ടകവിയിൽനിന്നു പല രഹസ്യങ്ങളും ഗ്രഹിച്ചാണു് താൻ പ്രസ്തുതകാവ്യം രചിക്കുന്നതെന്നു ഗോവിന്ദനാഥൻ പറയുന്നു. അദ്ദേഹം ഒരു സ്വാമിയാരായിരിക്കുവാൻ ഇടയുണ്ടു്. ഒരു ശിഷ്യൻ "ആചാര്യചരിതം കിഞ്ചിദപി സ്തരേണ സമന്വിതം; ശ്രോതുമിച്ഛാമി പാപഘ്നം വക്തും പിഡാ ന ചേദ് ഗുരോഃ" എന്നു ഗുരുവിനോടു നിവേദനം ചെയ്യുകയും, ഗുരു ആ ചരിതം ചുരുക്കി ഉപദേശിക്കുകയും ചെയ്യുന്നു. ചുവടേ ചേക്കുന്നതു കേരളഭൂമിയുടെ പ്രശസ്തിയാണു്:

"പുണ്യതീർത്ഥസമാകീർണ്ണാ പുണ്യദേവാലയാന്വിതാ
മേദിനീ കേരളാഖ്യാസ്തി ഭൂസുരോത്തമഭാസുരാ.

നാനാപദാനവിഖ്യാതാ രാജവീരവിരാജിതാ
നാനാവനനദീശൈലനഗരാഗാരശോഭിതാ."

"സംന്യാസമൂലസ്സച്ഛായഃ ശിഷ്യശാഖാമഹത്തമഃ
ജ്ഞാനപുഷ്പോഽമൃതഫലോ രേജേ ശങ്കരപാദപഃ."

എന്നും മററും വേറെയും ചില നല്ല ശ്ലോകങ്ങറം ഈ കൃതിയിലുണ്ടു്.

**ശ്രീസ്വയംവരം:**—ശ്രീസ്വയംവരം എന്ന പേരിൽ നാലാശ്വാസങ്ങളോടുകൂടിയ ഒരു യമകകാവ്യമുണ്ടു്. ഗ്രന്ഥകാരൻെറ കാലദേശങ്ങളെക്കുറിച്ചു് ഒരറിവും ലഭിക്കുന്നില്ല. ഗോവിന്ദനാഥൻെറ ഗൗരീകല്യാണത്തെപ്പററിയുള്ള പരാമർശനത്തിനുമേൽ, സൗകര്യത്തിനുവേണ്ടി ഈ അവസരത്തിൽ ആ കാവ്യത്തെയും സ്മരിക്കുന്നു എന്നേയുള്ളു. "തദംശഃ കേരളസ്യ ചിരമിവ രാജ്ഞഃ" എന്നു കവി പറയുന്നുണ്ടു്. അദ്ദേഹം ഏതോ ഒരു കൊച്ചിമഹാരാജാവിൻെറ ആശ്രിതനായിരുന്നിരിക്കാം. അമൃതമഥനവും ലക്ഷ്മീസ്വയംവരവുമാണു് പ്രതിപാദ്യം. ഒരു പദ്യം ചുവടേ ചേക്കുന്നു:

"ഫണിപതിനാഥസമന്താദ്—
ബന്ധം പ്രോദ്ധൃയമാനപാഥസമന്താൽ
പയസി ഗിരിം സമുദധിതഃ
ശ്രിയം സുരാസുരഗണാസ്സഹത്തുമുദധിതഃ."

**ഗോപികോന്മാദം:**—മന്ദാക്രാന്താവൃത്തത്തിൽ രാസക്രീഡയെ അധികരിച്ചു രചിച്ചിട്ടുള്ള ഒരു മനോഹരമായ ലഘുകാവ്യമാണു് ഗോപികോന്മാദം. ആകെ 122 ശ്ലോകങ്ങളും ഒടുവിൽ ഒരു ഫലശ്രുതിശ്ലോകവുമുണ്ടു്. പൂർവോന്മാദം എന്നും ഉത്തരോന്മാദം എന്നും രണ്ടു ഭാഗങ്ങളായി പ്രസ്തുതകൃതി വിഭജിക്കപ്പെട്ടിരിക്കുന്നു. പൂർവോന്മാദത്തിൽ അറുപ

താറു ശ്ലോകങ്ങൾ ഉൾക്കൊള്ളുന്നു. കവിയുടെ കാലദേശങ്ങളെപ്പററി യാതൊരറിവുമില്ല. കവിതയ്ക്കു് അസാമാന്യമായ സ്വാരസ്യമുണ്ടു്.

''വൃന്ദാരണ്യേ വിലസിതശരച്ചന്ദ്രികായാം നിശായാം
ഗോപസ്ത്രീഭിഃ കളമുരളികാനാദസമ്മോഹിതാഭിഃ
രാസക്രീഡാമധികമധുരാമാദധാനം യുവാനം
വന്ദേ മൂർദ്ധ്നാ വലഭിദുപലശ്യാമളാംഗം മുകുന്ദം''

എന്നാണു് പൂർവോന്മാദത്തിലെ പ്രഥമശ്ലോകം. വേറെ രണ്ടു ശ്ലോകങ്ങൾ കൂടി ഉദ്ധരിക്കാം.

ഒരു ഗോപിയുടെ മദനാവസ്ഥ:

''സ്രസ്തേ ബന്ധം വസനമപി കരൗ ന ഹ്യശക്നോന്നിരോദ്ധും
നൈവാവിന്ദദ്വലയരശനാഹാരമഞ്ജീരമോക്ഷം
ആക്രഷ്ടും സാ നയനമനസീ നാലമസ്മിൻ നിമഗ്നേ
നാംഗേപ്യാസീദഹമിതി മമേത്യേവമസ്യാഃ പ്രതീതിഃ.''

ഗോപികാവിലാപം:

താന്താരുണ്യം തദപി തരളാൻ വീക്ഷിതാംസ്താൻ വിലാസാം-
സ്താൻ സല്ലാപാംസ്തദപി ഹസിതം തദ്വപുസ്താഞ്ച ഗോഷ്ഠീം
താൻ വാ ഭാവാംസ്തദപി ച ഗതം താഞ്ച ലാവണ്യവീചീം
പ്രേക്ഷിഷ്യേഹം പുനരപി കദാ ദേവതാനാം പ്രസാദാത്?''

താഴെക്കാണുന്നതാണു് ഫലശ്രുതിശ്ലോകം:

''കാവ്യാകാരസ്തുതിരഭിനവാ കൃഷ്ണകേളീപ്രസംഗാദ്-
ക്ഷേത്ര്യാ ക്ലൃപ്താ ദൃഢതപനിഷദ്വാക്യശുദ്ധാത്മപൂർണ്ണാ
പാപച്ഛേത്രീ ജഗതി പഠതാം ശൃണ്വതാം കർണ്ണഭൂഷാ-
മാദായാസ്താം മുരവിജയിനോ ഗോപികോന്മാദസംജ്ഞാ.''

**മുക്തിസ്ഥലദേവീസ്തോത്രം:**—ഇരു മൂക്കോലയ്ക്കൽ ദേവിയെ പ്പററിയുള്ള ഒരു സംസ്കൃതസ്തോത്രമാണു്. ആകെ വിവിധവൃത്തങ്ങളിലായി അൻപത്തിരണ്ടു ശ്ലോകങ്ങൾ അടങ്ങിയിരിക്കുന്നു. കവിയാരെന്നോ കാലമേതെന്നോ അറിയുന്നില്ല. സ്തോത്രം എട്ടാം ശതകത്തിന്റെ ഒടുവിലോ ഒൻപതാം ശതകത്തിലോ രചിച്ചതാണെന്നു സങ്കല്പിക്കാമെന്നേയുള്ളു. കവി തന്നെ ബാധിച്ചിരുന്ന പ്രമേഹരോഗത്തിന്റെ ശാന്തിക്കാണു് ഈ കൃതി നിർമ്മിച്ചതെന്നു വെളിപ്പെടുന്നു. ''ഉരുമേഹരോഗപരിമോഹിതശ്ശിവേ കരവൈ കിമദ്യ പുരവൈരിവല്ലഭേ'' എന്നു് അദ്ദേഹം വിലപിയ്ക്കുന്നു. രണ്ടു ശ്ലോകങ്ങൾ ഉദ്ധരിക്കാം:

''മനോജ്ഞനയനാഞ്ചലം മനസിജാഹിതേ ചഞ്ചലം
കുചദ്വയജിതാചലം ഘുസൃണരഞ്ജിതോരഃസ്ഥലം

മഹത്തമദയാകുലം മനസി മേ സദാ നിസ്തുലം
മഹഃ സ്ഫുരതു നിശ്ചലം മഹിതമുക്തിഗേഹോജ്ജ്വലം.''

''ഭർഗ്ഗാം ഹതരിപുവർഗ്ഗാം ഭർഗ്ഗായിതമുക്തിസദനസന്നിഹിതാം
ഭഗ്ഗാത്മതാമുപാസേ സർഗ്ഗാവനാഹരണകർത്തൃഭൂതാംബാം.''

ഏറ്റവും സുകുമാരമാണ് ഇതിലെ പദബന്ധം.

**വിവേകസാരം:**—വിവേകസാരം അദ്വൈതവേദാന്തപ്രതിപാദകമായ ഒരു സംസ്കൃതഗദ്യഗ്രന്ഥമാകുന്നു. കേരളത്തിൽ പ്രചുരപ്രചാരമായ ദ്വാദശവർണ്ണകം എന്ന തമിഴ്ഗ്രന്ഥത്തിന്റെ മൂലമാണ് അതു്. വാസുദേവയതി, പുരുഷോത്തമൻ, മറ്റൊരു വാസുദേവൻ എന്നിങ്ങനെ മൂന്നു ഗുരുക്കന്മാരെ ഗ്രന്ഥകാരൻ വന്ദിക്കുന്നു:

''ബോധാനന്ദഘനം നിരസ്തസകലം കാരുണ്യപൂർണ്ണേക്ഷണം
മൂഢാനാമുപദേശകം ച സതതം പാപാത്മനാം പാപഹം
വൈരാഗ്യസ്യ ഹി രാഗിണാം സുഖകരം സമ്പാദയന്തം സദാ
ശ്രീമദ്ദേശികവാസുദേവയതിനം മൂഢാത്മകോഹം ഭജേ.

യസ്യാത്മഭൂതസ്യ ഗുരോഃ പ്രസാദാ-
ദഹം വിമുക്തോസ്മി ശരീരബന്ധാൽ
സർവ്വോപദേഷ്ടുഃ പുരുഷോത്തമസ്യ
തസ്യാംഘ്രിപത്മം പ്രണതോസ്മി നിത്യം.

മൂഢാൻ വിവേകിനഃ കൃത്വാ ലോകേ സർവ്വോപദേശകഃ
യസ്തിഷ്ഠതി ച തം ശ്രീമദ്വാസുദേവഗുരും ഭജേ''

എന്നീ ശ്ലോകങ്ങൾ നോക്കുക. വിവേകസാരം കേരളീയമാണെന്നു് ഊഹിക്കാം. ഗദ്യലളിതമായ ശൈലിയിൽ ഗഹനങ്ങളായ വേദാന്തതത്ത്വങ്ങളെ സ്ഫുടികസ്ഫുടമായി പ്രകാശിപ്പിക്കുന്നു എന്നുള്ളതിലാണു് ഈ കൃതിയുടെ വൈശിഷ്ട്യം സ്ഥിതിചെയ്യുന്നതു്. ചില പങ്ക്തികൾ ഉദ്ധരിക്കാം:

''ആനന്ദദുഃഖയോർല്ലക്ഷണം കിമിതി ചേൽ പ്രവക്ഷ്യാമഃ. നിരുപാധികനിത്യസുഖനിരതിശയസ്വരൂപത്വമാനന്ദലക്ഷണം. താപത്രയാത്മകത്വം ദുഃഖലക്ഷണം. ഏതയോർദൃഷ്ടാന്തോസ്തി വേതി ചേദസ്തി സദൃഷ്ടാന്തഃ. കോ വേതി ചേദമൃതഞ്ച കാളകൂടവിഷഞ്ച ദൃഷ്ടാന്തഃ. തസ്മിന്നമൃത ഏതദാനന്ദലക്ഷണം തിഷ്ഠതി വേതി ചേൽ തിഷ്ഠത്യേവ. കഥമിതി ചേൽ തദമൃതം സുഖസ്വരൂപം. തൽ സ്വപാനകർത്തൃഭ്യഃ നിരതിശയസുഖം പ്രദദാതി. അതസ്തസ്മിന്നമൃതേ ആനന്ദലക്ഷണം വർത്തതേ. കാളകൂടവിഷേ ദുഃഖലക്ഷണം വർത്തതേ വേതി ചേൽ വർത്തതേ. തൽ കഥമിതി ചേൽ കാളകൂടവിഷം സ്വയം താപാത്മകം. തൽ സ്വസമീപഗതാനാം ജനാനാമത്യന്തദുഃഖരൂപപ്രാണഹാനിം കരോതി. അതസ്തസ്മിൻ കാളകൂടവിഷേ ദുഃഖലക്ഷണം വർത്തതേ.''

ഇരുപത്തൊമ്പതാമധ്യായം

# മണിപ്രവാളസാഹിത്യം

(തുടച്ച)

## ക്രി. പി. പതിനാറാം ശതകം

### മഴമങ്ഗലത്തിൻെറ മണിപ്രവാളചമ്പുക്കൾ:—

മഴമങ്ഗലത്തു നാരായണൻനമ്പൂരിയുടെ ജീവിതകാലത്തേയും മററും പററി ഇരുപത്താറാമധ്യായത്തിൽ ഉപന്യസിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ ഭാഷാകൃതികളെപ്പററിമാത്രമേ ഇനി പ്രസ്താവിക്കേണ്ടതായുള്ളൂ. മഴമങ്ഗലം (1) നൈഷധം, (2) രാജരത്നാവലീയം, (3) കൊടിയവിരഹം, (4) ബാണയുദ്ധം എന്നീ നാലു മണിപ്രവാളചമ്പുക്കളുടേയും (5) രാസക്രീഡ, (6) വിഷ്ണുമായാചരിതം, (7) തിരുനൃത്തം, (8) ദാരുകവധം, (9, 10) പാർവതീസ്തുതി (പാദാദികേശവും കേശാദിപാദവും) (11) സതീസ്വയംവരം എന്നീ ഏഴു ബ്രാഹ്മണിപ്പാട്ടുകളുടേയും കർത്താവാണെന്നു മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ആ ഗ്രന്ഥങ്ങളെ അല്പമൊന്നു സ്പർശിക്കാം.

നൈഷധം മുതലായ നാലു ചമ്പുക്കളും മഴമങ്ഗലത്തിൻെറ കൃതികളാണോ എന്ന് ആദ്യമായി വിചിന്തനം ചെയ്യാനുണ്ട്. ഒന്നാമതു, 'പ്രത്യക്ഷസ്വർഗ്ഗസൗഖ്യം' എന്നൊരു പ്രയോഗം നൈഷധത്തിലും രാജരത്നാവലീയത്തിലും കൊടിയവിരഹത്തിലും കാണുന്നുണ്ട്. 'പ്രത്യക്ഷസ്വർഗ്ഗസൗഖ്യം ചിരമനുബുഭുജേ നൈഷധോ നീതിശാലീ' എന്നു നൈഷധത്തിലും, 'പ്രത്യക്ഷസ്വർഗ്ഗസൗഖ്യശ്രിയമനുബുഭുജേ ഭൂഷണം ഭൂപതീനാം' എന്നു രാജരത്നാവലീയത്തിലും, 'പ്രത്യക്ഷസ്വർഗ്ഗസൗഖ്യശ്രിയമനുബുഭുജേ തത്ര സങ്ഗീതകേതുഃ' എന്നു കൊടിയവിരഹത്തിലുമുള്ള വാക്യങ്ങൾ നോക്കുക. ഈ ഐകരൂപ്യം ആകസ്മികമോ ഒരു കവിതയിലെ പദ്യപാദം മറെറാരു കവി മോഷ്ടിച്ചതിൻെറ ഫലമോ ആകാൻ തരമില്ല. രണ്ടാമതു് ഏതാനും ചില പദ്യങ്ങൾമാത്രം ഒന്നിലധികം ചമ്പുക്കളിൽ കാണുന്നുണ്ടെന്നുവെച്ചുമാത്രം അവയെല്ലാം ഒരു കവിയുടെ വാങ്മയങ്ങളാണെന്നു തീർച്ചപ്പെടുത്തുന്നതു സാഹസമായിരിക്കുമെങ്കിലും ഒട്ടു വളരെ പദ്യങ്ങൾ അത്തരത്തിലുണ്ടെങ്കിൽ ആ കൃതികൾക്കു് ഏകകർത്തൃകത്വം കല്പിക്കുന്നതു് അസങ്ഗതമാണെന്നു വരുന്നതല്ല. രാജരത്നാവലീയത്തിലും കൊടിയവിരഹത്തിലും ബാണയുദ്ധത്തിലും (1) 'ഭദ്രേ നിൻകോപ്പിതെന്തു്' (2) 'ധന്യേ പുരാ ഗിരിസുതാ' (3) 'എല്ലാ നാളും വിശേഷാൽ' (4) 'ബാലാം ത്വാം പ്രിയസഖി' ഇത്യാദി എട്ടു പദ്യങ്ങൾ പൊതുവായി

കാണുന്നതിനുപുറമേ, രാജരത്നാവലീയത്തിലെ ഇരുപത്തഞ്ചു പദ്യങ്ങളും ബാണയുദ്ധത്തിലെ നാലു പദ്യങ്ങളും കൊടിയവിരഹത്തിലും, രാജരത്നാവലീയത്തിലെ പതിനഞ്ചു പദ്യങ്ങൾ ബാണയുദ്ധത്തിലും സങ്ക്രമിച്ചിരിക്കുന്നതു കാകതാലീയമെന്നു കരുതുവാൻ ന്യായമില്ലാതെയിരിക്കുന്നു. മൂന്നാമത്തെ കൊടിയവിരഹത്തിലെ 'മനോരഥൈരുദ്ഭൃസ്തം ഹൃദയേന യദ്ഗലിതം' എന്ന പദ്യം രാജരത്നാവലീയത്തിൽ 'കല്പിച്ചിട്ടുള്ളതും പണ്ടുരപെരിയ വിയോഗേ മനോരാജ്യഭേദൈരപ്പോൾതന്നേ മനക്കാമ്പിടയിലഗതി കാമിച്ചതും പ്രേമലോലം' ഇത്യാദി പദ്യമായി പരിണമിക്കുന്നു. ബാണയുദ്ധത്തിലെ 'നിഖിലയുവതിവംശമുക്താമണിക്കിത്രിലോകീമഹേളാലലാടാന്തരേ കാന്തി ചിന്നുന്ന പുത്തൻനറുംചിത്രകത്തിന്നു'' ഇത്യാദി ഉഷാവർണ്ണനരൂപമായ ദീർഘഗദ്യം കൊടിയവിരഹത്തിൽ ''നിഖിലയുവതിജാലമുക്താമണിക്കു'' എന്നു് ഏകപദത്തിൽ സങ്കോചിപ്പിച്ചു കാണുന്നുവെങ്കിലും ഗ്രന്ഥകാരന്റെ ഉദ്ദേശം ആ ഗദ്യം മുഴുവൻ സന്ദർഭാനുസാരം പാഠകക്കാരും മറ്റും പകർത്തി രംഗത്തിൽ പ്രയോഗിച്ചുകൊള്ളണമെന്നായിരുന്നു എന്നുള്ളതു നിസ്തർക്കമാണു്. 'പ്രാണാ മേ ശ്രവണാതിഥീകൃതഗുണാഃ' എന്നു നൈഷധത്തിലും 'മൽപ്രാണാഃ കുശലിനഃ കിം നു?' എന്നു കൊടിയവിരഹത്തിലും പ്രയോഗമുണ്ടു്. ഈ കാരണങ്ങളെ ആസ്പദമാക്കിയാണു് പ്രസ്തുതചമ്പുക്കൾ നാലും ഒരു കവിയുടെ കൃതികളാണെന്നു ഞാൻ അനുമാനിക്കുന്നതു്. പ്രഥമദൃഷ്ടിയിൽ നൈഷധത്തിനും മററു മൂന്നു ചമ്പുക്കൾക്കും തമ്മിൽ കാണുന്ന ഗണനീയമായ ഒരു വ്യത്യാസം നൈഷധത്തിൽ ഇതരചമ്പുക്കളെ അപേക്ഷിച്ചു സംസ്കൃതാംശം കൂടുമെന്നും അവയെപ്പോലെ അത്ര വളരെ പഴയ ഭാഷാപദങ്ങളും ഭാഷാശൈലികളുമില്ലെന്നുമുള്ളതാണു്. നൈഷധം പക്ഷേ നാരായണൻനമ്പൂരിയുടെ പ്രഥമകൃതിയായിരിക്കാം.

**നൈഷധം:**—നൈഷധചമ്പു പൂർവഭാഗമെന്നും ഉത്തരഭാഗമെന്നും രണ്ടു ഖണ്ഡങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. മണിപ്രവാളചമ്പുക്കളെസ്സംബന്ധിച്ചു് ഇത്തരത്തിലുള്ള ഒരു വിഭജനത്തിനു് ഇദംപ്രഥമമായി ഒരുമ്പെട്ടതു നൈഷധകാരനാണെന്നു തോന്നുന്നു. കൊടിയവിരഹത്തിലും ഇങ്ങനെ ഒരു വിഭാഗമുണ്ടു്. നൈഷധത്തിലെ പൂർവാർദ്ധവും ഉത്തരാർദ്ധവും ഏറാവും ഹൃദയംഗമങ്ങൾതന്നെയെങ്കിലും പൂർവഭാഗം ഉത്തരഭാഗത്തെ അതിശയിക്കുന്നു എന്നുള്ളതിനു സന്ദേഹമില്ല. ഉത്തരഭാഗത്തിൽ നളനെ അന്വേഷണം ചെയ്യുന്ന ഘട്ടം സരസമായിട്ടുണ്ടെന്നുള്ള വസ്തുത ഞാൻ വിസ്മരിക്കുന്നില്ല. എന്നാൽ ഗ്രന്ഥകാരൻ വിസ്തരഭീരുവായി ഇതിഹാസച്ഛായയിൽ കഥമാത്രം പറഞ്ഞുകൊണ്ടു പോകുന്ന ഭാഗങ്ങളും ഇടയ്ക്കിടയ്ക്കുണ്ടു്.

മഴമംഗലം ഒരു പ്രശസ്തനായ സംസ്കൃതകവിയായിരുന്നു എന്നു നാം മുൻപു കണ്ടുവല്ലോ. തന്നിമിത്തമുള്ള മേന്മ നൈഷധത്തിൽ പല

സ്ഥലങ്ങളിലും പ്രത്യക്ഷപ്പെട്ടന്നുണ്ട്. ഏതു കാവ്യരത്നമാല്യത്തിനും നടുനായകമായി ശോഭിക്കുന്നതിന് അൎഹമാണ്

"സങ്കല്പസങ്ഗമസുഖാനുഭവസ്യ നാഹം
ഭങ്ഗം കരോമി സമയേ സമയേ സമേത്യ
സഞ്ചിന്ത്യ നൂനമിതി തം സദയം വിഹായ
നിദ്രാ ജഗാമ നിപുണേവ സഖീ സകാശാൽ"

എന്ന പദ്യം. "അഥ സാ ലളിതതനുകാന്തിസമ്പദാ" എന്ന ഗദ്യവും അന്യാദൃശമായ സഹൃദയസ്വാരസ്യത്തിന് ആകരമാകുന്നു. നൈഷധത്തിൽ മറ്റൊരു വൈശിഷ്ട്യം കാണുന്നതു് അതിന്റെ പ്രണേതാവു നിവൃത്തിയുള്ളിടത്തോളം പൂൎവ്വസൂരികളുടെ പദ്യങ്ങൾ പകൎത്തുകയോ പരാവൎത്തനം ചെയ്യുകയോ അവയിലെ ആശയങ്ങൾ അപഹരിക്കുകയോ ചെയ്തിട്ടില്ലെന്നുള്ളതാകുന്നു. കവിസാൎവ്വഭൗമനായ ശ്രീഹൎഷന്റെ നൈഷധീയചരിതം മുൻവശത്തു പാരാവാരംപോലെ പരന്നുകിടക്കുമ്പോൾ അതിനെ ഒരു പ്രകാരത്തിലും ഉപജീവിക്കാതെ പൂൎവ്വഭാഗം അത്യന്തം മനോമോഹനമായ രീതിയിൽ എഴുതി ഫലിപ്പിച്ച കവി ആ ഒരു കാരണത്താൽത്തന്നെ നമ്മുടെ ഉള്ളഴിഞ്ഞുള്ള പ്രശംസയെ ഉത്തമമായി ആവൎജ്ജിക്കുന്നു. യതിഭങ്ഗത്തിൽ അദ്ദേഹം ഭാരതചമ്പൂകാരനെപ്പോലെതന്നെ അപരാധിയാണെന്നും പറയേണ്ടതുണ്ട്.

ചില പദ്യഗദ്യങ്ങൾ:—കവിതാരീതി കാണിക്കുവാൻ മൂന്നു പദ്യങ്ങളും ഒരു ഗദ്യവും ഉദ്ധരിക്കാം.

1 വിഷ്ണുവന്ദനം:

"പാലംഭോരാശിമദ്ധ്യേ ശശധരധവളേ
ശേഷഭോഗേ ശയാനം
മേളംകോലും കളായദ്യുതിയൊടു പടൎന്ന
ല്ലുന്ന കാന്തിപ്രവാഹം
നാളൊന്നെറിഞ്ഞുള്ളവും നിരുപമകരുണാ-
ഭാരതിമൃൽകടാക്ഷം
നാളീകത്താരിൽമാതിൻ കുളൎമുലയുഗളീ-
ഭാഗധേയം ഭജേഥാഃ."

2 രാജാക്കന്മാരുടെ വരണമണ്ഡപപ്രവേശം:

"തഞ്ചത്തിൽബ്ഭൃങ്ഗി ഭാവിച്ചുദിതരുചി നട-
ക്കുന്ന നേരത്തിളക്കം
തഞ്ചീടും ചാരുകാഞ്ചീവലയഗണത്ധണൽ-
കാരവാചാലിതാശാഃ
അഞ്ചാതെ ചെന്നമാത്യൈസ്സഹ വടിവൊടല-
ഞ്ചക്രരത്നാഭിമാനം
മഞ്ചാഗ്രേ വച്ച മത്തദ്വിരദരിപുമഹാ-
വിഷ്ടരാൻ പൃഷ്ടശോഭാൻ."

3 ചന്ദ്രോദയം:

"കാതര്യം ചേർത്തു കോകങ്ങളിലഖിലചകോ-
രാവലീപ്രാണരക്ഷാ-
ചാതുര്യം കൈവളർത്തിസ്സകലകുമുദിനീ-
കാമിനീപുണ്യപൂമാ
വൈധുര്യാവേശദായീ വിരഹിഷു സുഷമാ-
പൂരപീയൂഷധാരാ-
മാധുര്യം പോഷയൻ ദേഹിഷു പുനരുദിയാ-
യൈഷ പീയൂഷധാമാ."

ഗദ്യം, വനാന്തരത്തിലേ രാത്രിവർണ്ണനം:

"അസ്തഗിരിശിഖരമസ്തകസീമനി ഭാസ്കരഭഗവാൻ മറയുന്നേരം, ഗതവതി സവിതരി ഗുഹകളിൽനിന്നിത്തിമിരകരീശ്വരരിളകുന്നേരം, ദിക്ഷു വിദിക്ഷു ച! ധൃഷ്ടരരായ തരക്ഷുഗണങ്ങൾ തിമിർക്കുന്നേരം, കാട്ടിൻനടുവിൽക്കാട്ടാളാവലി കൂട്ടംകൂടിപ്പാടുന്നേരം, മല്ലീവല്ലീഫുല്ലാവലിരിഹ മെല്ലേ മെല്ലേ വിരിയുന്നേരം, പക്ഷികൾ വൃക്ഷാവലിയിലടങ്ങിയിണങ്ങി മയങ്ങിയുറങ്ങുന്നേരം, കാമുകപടലികൾ കാമിനിമാർതൻ കോമളമുലകളിലണയുന്നേരം, ക്രോഷ്ടൄണാം തതി കാട്ടിൻനടുവേ കൂട്ടംകൂടിക്കരയുന്നേരം, മൈലുകൾ പീലികൾ ചാല വിരിച്ചു നൃത്തവുമാടിയടങ്ങുന്നേരം, ഞെട്ടഞെടയുടനടനടവികൾതോറും കരടികൾ കടുതരമലറുന്നേരം, ഭക്ഷണതേടിന രാക്ഷസപടലീതീക്ഷ്ണനിനാദം കലരുന്നേരം, ശ്രോത്രാനന്ദം ചേർത്തീടാതേ ദാത്യൂഹാവലി കരയുന്നേരം, പിശിതാശനശതബഹുളപിശാചികളശിവനിനാദം കലരുന്നേരം, കുന്നുകൾപോലെ കുന്നിവരും ചില പന്നികളോടിച്ചാടുന്നേരം, കാനനനികരേ വിരഹിതവിവരേ ദീനതപൂണ്ടു നടന്നുമുഴന്നും, സർപ്പാനുഗ്രാൻ ദർപ്പോദഗ്രാനഭ്യാശേ കണ്ടാശു വിറച്ചും, ഗമനാനിരാശാ കുഹചന ദേശേ നിഷസാദൈഷാ മഹിതാ യോഷാ." എന്തൊരു സചേതനമായ വാക്ചിത്രം!

ഫലിതം:—പുനത്തെപ്പോലെ മഴമംഗലവും ഫലിതപ്രിയനാണ്. സ്വയംവരസംബന്ധമായുള്ള ബഹളങ്ങളെ വർണ്ണിക്കുമ്പോൾ അദ്ദേഹം നമ്പൂരിമാർ, ജോത്സ്യന്മാർ, മന്ത്രവാദികൾ ഇവരെ പ്രത്യേകിച്ചു കളിയാക്കീട്ടുണ്ട്. "ചാത്തമൂട്ടുന്ന നാളച്ഛനേരത്തൊഴിഞ്ഞിട്ടിന്നാറാണനെക്കാണ്മതില്ലെങ്ങുമേ" എന്ന് ഒരച്ഛൻനമ്പൂരി മകനെക്കുറിച്ച് ആവലാതിപ്പെടുന്നു. ദമയന്തി മാലയിടാത്ത രാജാക്കന്മാർക്കും ഒരു വധുവിനെ കിട്ടിയില്ലെന്നില്ല. "കന്യാം കൈക്കൊണ്ടു ശുദ്ധാം നിജഹൃദയവിധേയാം ത്രപാനാമധേയാം" എന്ന് ആ ഭഗ്നാശയന്മാരെ കവി ആരും ചിരിച്ചു മണ്ണുകപ്പിപ്പോകുമാറ് അവഹേളനം ചെയ്യുന്നു. വൻകാട്ടിൽ ആ സാധ്വിയെ കാമിക്കുന്ന വൃദ്ധനായ ശബരൻ "ഹന്ത! താൻ ജാതനായിട്ടന്നാളേ ജാതരോമോൽഗമചികുരമുഖശ്മശ്രുല"നും, "പിന്നാലെ മാംസഗന്ധാഗതവിപുലമഹാമക്ഷികാക്രാന്തവക്ത്ര"നുമാണ്.

**രാജരത്നാവലീയം,** ഇതിവൃത്തം:—രാജരത്നാവലീയത്തിൽ 'കാശിക്കെഴുന്നള്ളിയ തമ്പുരാൻ' എന്നു ഞാൻ ഇരുപത്താറാമധ്യായത്തിൽ നിർദ്ദേശിച്ചിട്ടുള്ള കൊച്ചി രാമവൎമ്മമഹാരാജാവിന്റെ ജനനവും, കിരീടധാരണവും, ധൎമ്മോദ്യോഗവും മററും നിപുണമായി വൎണ്ണിച്ചതിനുശേഷം അവിടത്തെ 'മന്ദാരമാല' എന്ന വിദ്യാധരസുന്ദരിയുമായുണ്ടായ സമാഗമത്തെ കവി ഉജ്ജ്വലമായ രീതിയിൽ പ്രപഞ്ചനം ചെയ്യുന്നു. ആ വിദ്യാധരിയുടെ ഭൎത്താവായ ചന്ദ്രസേനൻ എന്ന വിദ്യാധരൻ ഒരവസരത്തിൽ ശ്രീപരമേശ്വരനെ ഭജിക്കുവാൻ കൈലാസപൎവ്വതത്തിൽ സമയം തെററിച്ചെല്ലുകയാൽ അവിടുന്നു കുപിതനായി ആ അപരാധിക്കു മനുഷ്യത്വവും മന്ദാരമാലയ്ക്കു ദിവ്യത്വബോധനാശവും സംഭവിക്കട്ടെ എന്നു ശപിച്ചു. വിഷണ്ണനായ ചന്ദ്രസേനൻ ശാപമോക്ഷത്തിനായി പ്രാൎത്ഥിച്ചപ്പോൾ കൊച്ചിമഹാരാജവംശത്തിൽ 'ദേവവിപ്രാൎച്ചനനിയമപര'യും 'വീരപുത്രാപ്തികാമ'യും പാൎവ്വതീഭക്തയുമായ ഒരു രാജ്ഞി പരിലസിക്കുന്നുണ്ടെന്നും ആ രാജ്ഞിയുടെ പുത്രനായി പ്രസ്തുതവിദ്യാധരൻ അവതരിച്ചു വൃഷപുരിയിൽ സാന്നിധ്യംചെയ്യുന്ന തന്നെ ഭജിച്ചു, സകലഭോഗങ്ങളും ഭുജിച്ചു, പൂൎണ്ണമായ പുരുഷായുസ്സിന്റെ അവസാനത്തിൽ വീണ്ടും പൂൎവ്വരൂപത്തെ ധരിക്കാമെന്നും അവിടുന്നു് അരുളിച്ചെയ്തു. പാൎവ്വതീദേവിയുടെ പ്രാൎത്ഥനാനിമിത്തം മന്ദാരമാലയ്ക്കു ചന്ദ്രസേനൻ മനുഷ്യനായി ജീവിക്കുമ്പോഴും അദ്ദേഹത്തിന്റെ സംഗമലാഭം സിദ്ധിക്കുമാറു ഭഗവാൻ അനുഗ്രഹിച്ചു. ആ വിദ്യാധരനാണു് കൊച്ചിമഹാരാജകുടുംബത്തിൽ വീരകേരളവൎമ്മാവിന്റെ ഭാഗിനേയനായി ജനിച്ച രാമവൎമ്മമഹാരാജാവു്. ആ ക്ഷത്രിയവീരൻ ഒരിക്കൽ തൃശ്ശിവപേരൂർ ശിവരാത്രിമഹോത്സവം കാണ്മാൻ എഴുന്നള്ളി അവിടെ ഒരു 'ഇളങ്കേസരകനകമണിവേദിക'യിൽ നിന്നു് ആഘോഷങ്ങൾ തൃക്കൺപാൎത്തുകൊണ്ടിരിക്കവേ, പതിവുപോലെ ആ ക്ഷേത്രത്തിൽ ഭജനത്തിനു ചെന്നുചേൎന്ന മന്ദാരമാല അദ്ദേഹത്തിൽ അനുരക്തയായി, അനങ്ഗാൎത്തി പിടിപെട്ടു തന്റെ സഖി മരതകവല്ലിയോടുകൂടി അവിടം വിട്ടുപോകുന്നു. പിന്നീടു് ഒരു സന്ദൎഭത്തിൽ അതേ ക്ഷേത്രത്തിൽ നൎത്തനംകൊണ്ടു ശ്രീപരമേശ്വരനെ ആരാധിക്കുവാൻ വന്ന മന്ദാരമാലയെക്കണ്ടു മഹാരാജാവും കാമാതുരനാകുന്നു. നായികാനായകന്മാരുടെ അയോഗവിപ്രലംഭം കവി അനിതരസാധാരണമായ ചാതുൎയ്യത്തോടുകൂടി വൎണ്ണിച്ചിരിക്കുന്നു. ഒടുവിൽ കരുണാകുലയായ ശ്രീപാൎവ്വതി അവരെ സംഘടിപ്പിക്കുന്നതിനു തന്റെ ഭക്തയായ യോഗപ്രഭ എന്ന യോഗിനിയെ നിയോഗിക്കുകയും ആ തപസ്വിനി രണ്ടുപേരേയും പൂൎവ്വവൃത്താന്തം ഗ്രഹിപ്പിച്ചു ദാമ്പത്യലാഭത്താൽ ചരിതാൎത്ഥരാക്കുകയും ചെയ്യുന്നു.

കവിതാരീതി:—രാജരത്നാവലീയത്തിലെ കവിതാരീതി അഞ്ചു പദ്യങ്ങളും ഒരു ഗദ്യവും ഉദ്ധരിച്ചു വ്യക്തമാക്കാം. ഏതു രസവും

വർണ്ണിക്കുന്നതിനു വേണ്ട പദഘടനാവൈഭവം കവി ഒന്നുപോലെ പ്രദർശിപ്പിക്കുന്നു.

1 രാമവർമ്മാവിന്റെ രണപ്രയാണം:

"മന്നാ! കാണായിതപ്പോളൊരു പൊടിപടലീ
ഭൂതലാൽപ്പൊങ്ങി മേല്പോ-
ട്ടുല്ലാസം വ്യോമ്നി പൊങ്ങീകിരണനികരമാ-
വൃണ്വതീ ചണ്ഡഭാനോഃ
നിർമ്മായം വൈരിസേനാം ഗ്രസിതുമരിയ വാ-
യ്പും പിളർന്നാത്തകോപം
വമ്പോടെത്തും കൃതാന്തശ്വസിതനിവഹധൂ-
മം പരക്കുന്നപോലെ."

2 പടക്കളത്തിൽ പരിലസിക്കുന്ന രാമവർമ്മാ:

"കാണായീ നേക്കുനേരേ കനമുപരി പിടി-
ച്ചോരു ത്താതപത്ര-
ശ്രേണീനാം മാനനീയേ മണമുടയ തണൽ-
പ്പാട്ടിലുദ്യോതമാനം
സേനാമധ്യേ കരാഗ്രപ്രചലിതകരവാ-
ളോജ്ജ്വലം, മാടധാത്രീ-
വാനോർനാഥം, പ്രകോപാരുണനയനകലാ-
ദാരുണം വൈരഭാജാം."

3 നായകൻ നായികയെപ്പററി:

"കൈത്താർകൊണ്ടിന്ദുബിംബം പരിചിനൊട്ടു ചത്തു-
ക്കെപ്പിഴിഞ്ഞൻപിലുണ്ടാം
പുത്തൻപീയൂഷയൂഷൈസ്സ്വയമലർശരനാൽ
നിർമ്മിതം കിം മനോജ്ഞം
തസ്യാ വക്ത്രം നിജേ താമരമലരിൽ നിശാ-
സങ്കടാൽ പങ്കജപ്പെൺ-
ഭദ്രാവാസായ തീർത്തീടിന സരസിജമോ
രാപ്പകൽപ്രൗഢശോഭം?"

4 നായികയുടെ വിരഹതാപം:

"കഷ്ടേറം പ്രണയേന ചൊല്ലുമെതിർകെട്ടാഹന്ത വാങ്ങും; തുലോ-
മഷ്ട്യേ ലോകർ ചിരിക്കുമെന്നിടയിടേ കൂടീട്ടമാത്മാമയം;
അയ്യയ്യോ! ശിവ! ദൈവമെന്നു, മലർബാണാർത്ത്യാ പൊറാഞ്ഞങ്ങനേ
മര്യാദാമതിലംഘ്യ മന്ദമിദം മാഴ്കുന്നിതെപ്പോഴുമേ."

5 രാത്രിയിലെ മന്ദവായു:

''വിരിയുമിളയ മുല്ലപ്പൂവിലേന്തും നവത്തേൻ–
പരിമളമിടതുകിക്കാമഭൂപാലമന്ത്രീ
സരസമൃദുലഗാമീ രാത്രിവാർതെന്നലോരം
പരമസുഖമെഴുന്നാറേഷ വീയിത്തുടങ്ങീ.''

ഗദ്യം, നായികയുടെ വിരഹതാപം:

''ആലാലം മമ മദകളപരഭൃതനിലവിളി ചെവികളിലരുളീടുന്നു;
മാലകന്നിതു മധുകരനിനദവുമരുതരുതെരിപൊരി പെരുകീടുന്നു;
ആലേപങ്ങളുമൊരുകുറി തൊടുകിലിതുടൽ മമ ശിവശിവ പൊളുകീടുന്നു;
ആലാപൈരലമകമലർ പരവശമശരണമിതു ബത മറുകീടുന്നു;
താങ്ങീടല്ലോ പാപം, താപം തികതില ചിടിപെടെ മുഹുരിളകുന്നു;
താന്താ ഞാനിന്നെന്തേ ചെയ്‌വൂ? തെരുതെരെ വരുമഴൽ മറവി തരുന്നു;
താനേതന്നേ കയ്യും കാലും തലവിധി തടയരുതിടതളരുന്നു;
താർബാണാ! നീ കൊല്ലാതെ മാം തവ പുനരഹമിയമഗതി തൊഴുന്നു.''

**ബാണയുദ്ധം:**—നൈഷധത്തിനുമേൽ ഗ്രന്ഥകാരൻ ആദ്യമായി നിർമ്മിച്ച പ്രബന്ധം രാജരത്നാവലീയവും തദനന്തരം യഥാക്രമം ബാണയുദ്ധവും കൊടിയവിരഹവുമാണെന്നു് ഊഹിക്കുവാൻ ന്യായമുണ്ടു്. ഒരു മഹാരാജാവിനെപ്പററി നിർമ്മിക്കുന്ന കാവ്യത്തിൽ കവി സ്വകീയമായ മറെറാരു പ്രബന്ധത്തിൽനിന്നു പദ്യങ്ങൾ ഉദ്ധരിക്കുന്നതു സ്വാഭാവികമല്ലല്ലോ. ബാണയുദ്ധത്തിലെ ഉഷാവർണ്ണനം ഗദ്യം കൊടിയവിരഹത്തിൽ പകർത്തുവാൻ നിർദ്ദേശിച്ചിരിക്കുന്നതായും മുൻപു പ്രസ്താവിച്ചിട്ടുണ്ടു്. രാജരത്നാവലീയത്തിലെ യോഗപ്രഭയുടെ സ്ഥാനം ബാണയുദ്ധത്തിൽ ഉഷയുടെ സഖിയായ ചിത്രലേഖ വഹിക്കുന്നു. ബാണയുദ്ധം ഒരു നല്ല പ്രബന്ധമാണെങ്കിലും അതിനു രാജരത്നാവലീയത്തിൻേറയോ കൊടിയവിരഹത്തിൻേറയോ ഗുണമുണ്ടെന്നു പറയുവാൻ നിവൃത്തിയില്ല. രണ്ടു പദ്യങ്ങളും ഒരു ഗദ്യത്തിൽനിന്നു ചില വരികളും ചുവടേ ചേർക്കാം. വിശേഷാന്തരമാധുര്യമായ ഉഷാവർണ്ണനഗദ്യം പകർത്തുവാൻ സ്ഥലം അനുവദിക്കുന്നില്ല.

1 ഉഷയുടെ കന്ദുകക്രീഡ:

''മിന്നീടും ഘർമ്മലവം, മുഹുരിളകിന വാർ–
കുണ്ഡലം, നീളെ മണ്ടും
കന്നൽക്കണ്ണേകോൺ, കലുങ്ങും കുചകലശ,മഴി–
ഞ്ഞംസസംസക്തകേശം,
മന്ദം കൊഞ്ചുന്ന പൊന്നിൻതരിവള ചില നാ–
ളോമൽ പന്താട്ടമാ–
ണ്ടന്നേരം കാണ്കിലെന്താർചരനമെരിപൊരി–
ക്കൊണ്ടു തണ്ടും പ്രമോഹം.''

2 ബാണനും ശ്രീകൃഷ്ണനുമായുള്ള യുദ്ധം:

"ബാണൻതൻ ദോസ്സഹസ്രം പ്രകടിതമദമെ-
ന്തുന്ന ബാണങ്ങൾ കാണ-
ക്കാണക്കൊണ്ടങ്ങുമിങ്ങും വപുഷി, തലുകൾ-
ക്കൊണ്ട കോപാകുലാത്മാ,
മാനീ നാരായണൻ, തന്നുടലിൽ തൈട്ടതൈട-
ക്കൊള്ളുമാറസ്സുശസ്രൈ-
രേനം ത്രൈലോക്യശത്രും പ്രധനശിരസി വി-
വ്യാധ നിർവ്യാജധാമാ."

ഗദ്യം, ശിവജ്വരത്തിന്റെ ശ്രീകൃഷ്ണസ്തുതി:

"പാലാഴിയിലപ്പാമ്പണമേൽ നിദ്രാമുദ്രാം പൂണ്ടവനേ ജയ; ധരണീഭാരം കളവാനായ്ക്കൊണ്ടവനൌ പോന്നു പിറന്നവനേ ജയ; നിഖിലജഗത്തിനു വിത്തായ് മേവിന നിരുപമദൈവതമേ ജയ ജയ; ധാതൃജനാർദ്ദനശങ്കരമൂർത്ത്യാ ജഗതീസർഗ്ഗസ്ഥിതിസംഹാരക്രീഡനകലവി കലന്നവനേ ജയ; പരചിന്മയനായ് മുനിജനഹൃദയേ പരിചിതനായ പരമ്പൊരുളേ ജയ; സകലജഗത്ത്രയരക്ഷാദീക്ഷാം പകലിരവിയലിന ഭഗവാനേ ജയ; പങ്കജമാതിൻ കൊങ്കയിലിഴുകിന കുങ്കമപങ്കാലംകൃതനേ ജയ; ശരണാഗതജനഭരണമിയറും കരുണാവിഹരണഭൂമേ ജയ ജയ" ഇത്യാദി.

**കൊടിയവിരഹം:**—മലയാളഭാഷയിലെ ശൃംഗാരകാവ്യങ്ങളിൽ കനിഷ്ഠികാധിഷ്ഠിതമെന്നു പറയേണ്ടതു കൊടിയവിരഹത്തെയാകുന്നു. സംഭോഗശൃംഗാരവും, സർവോപരി അയോഗാവസ്ഥയിലും അതിലും വിശേഷിച്ചു വിരഹാവസ്ഥയിലും വിപ്രലംഭശൃംഗാരവും ഇത്ര ചമൽക്കാരത്തോടുകൂടി പ്രപഞ്ചനംചെയ്യുന്ന കൃതികൾ ഇതരഭാഷകളിൽപ്പോലും അപൂർവമാണ്. ശൃംഗാരത്തിനു ചില സന്ദർഭങ്ങളിൽ സഭ്യമല്ലാത്ത നിലയിലുള്ള ഗ്രാമ്യത കടന്നുകൂടിട്ടുണ്ടെന്നും ഗ്രന്ഥത്തിന്റെ നാലിലൊരംശം പരകീയസൂക്തികളാൽ സങ്കീർണ്ണമാണെന്നും ഇങ്ങനെ രണ്ടു ദോഷങ്ങൾമാത്രമേ പ്രസ്തുതചമ്പുവിനെപ്പററി പറയേണ്ടതായുള്ളു. പ്രതിജ്ഞായൌഗന്ധരായണം മൂന്നാമങ്കത്തിൽ (മന്ത്രാങ്കം) ഡിണ്ഡികവേഷധാരിയായ വിദൂഷകൻ, ചാക്യാന്മാരുടെ കൂടിയാട്ടത്തിൽ

"ദാഹേ തണ്ണീർ, കൊടിയ വിരഹേ കാന്തയോടുള്ള സംഗം,
താപോദ്രേകേ തണലപി, തമസ്സുകടേ ച പ്രദീപഃ,
പേവെള്ളത്തിൽപ്പതിതസമയേ തോണിയെന്റേവമാദീ-
ന്യാപൽകാലത്തഭിമതസുഹൃൽപ്രാപ്തിയോടൊന്നുമൊവ്വാ"

എന്നൊരു ഭാഷാപദ്യം വിസ്തരിച്ച് അഭിനയിക്കേണ്ടതായിട്ടുണ്ട്. "കൊടിയ വിരഹേ കാന്തയോടുള്ള സംഗം" എന്ന ഭാഗം അഭിനയിക്കുന്ന

തിനു് ഉതകത്തക്കവണ്ണം നായികാനായകന്മാർ ഒരു് കാത്യായനീക്ഷേത്രത്തിൽവെച്ച താമിൽ കാണുന്നതും പ്രണയബദ്ധരാകുന്നതുമായ ഒരു കഥയും അതിന്റെ വിവരണത്തിനു വേണ്ട ഗദ്യപദ്യങ്ങളും ആരോ പണ്ടുതന്നെ രചിച്ചുകാണുന്നു. ആ കഥയെ സൂത്രമാക്കിവച്ചുകൊണ്ടു് അതിനു് ഒരു വിസ്തൃതമായ ഭാഷ്യം കാവ്യരൂപേണ നിർമ്മിക്കുക എന്നുള്ളതാകുന്നു കൊടിയവിരഹകാരൻ ചെയ്തിരിക്കുന്നതു്.

ഇതിവൃത്തം:—

''മങ്ഗല്യരങ്ഗഭൂമിർമ്മദനമഹാരാജ്യഭാഗ്യപരിപാടീ
ശൃങ്ഗാരചന്ദ്രികാഖ്യാ കാചന കളഹംസഗാമിനീ ജാതാ''

എന്ന പദ്യംകൊണ്ടു കൊടിയവിരഹം ആരംഭിക്കുന്നു. നായിക ശൃങ്ഗാരചന്ദ്രികയും നായകൻ ശൃങ്ഗാരകേതു എന്ന ക്ഷത്രിയയുവാവുമാണു്. കൊടിയവിരഹത്തിലെ ഇതിവൃത്തം ഈഷൽഭേദങ്ങളോടുകൂടി സ്വായത്തമാക്കി മേല്പുത്തൂർ ഭട്ടതിരി നിർമ്മിച്ച ഒരു സംസ്കൃതചമ്പുവാണു് കോടിവിരഹം എന്നു് ഇരുപത്തേഴാമധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. നായികയും നായകനും തമ്മിൽ ശ്രവണമാത്രത്തിൽത്തന്നെ അങ്കുരിതമായ അനുരാഗം തൃശ്ശിവപേരൂർ പൂരമഹോത്സവത്തിൽ ഉണ്ടായ മിഥസ്സന്ദർശനത്താൽ പ്രവൃദ്ധമാകുകയും, തദനന്തരം അവർ ദാമ്പത്യയോഗത്താൽ അനുഗൃഹീതരാകുകയും ചെയ്യുന്നു. കാലാന്തരത്തിൽ ചില ഏഷണിക്കാരുടെ വാക്കു കേട്ടു നായിക നായകനെ ബഹിഷ്കരിക്കുന്നു. അങ്ങനെ താമിൽ പിരിയേണ്ടിവന്ന ഭാര്യാഭർത്താക്കന്മാർക്കുണ്ടാകുന്ന വിരഹതാപം മഴമങ്ഗലം സവിശേഷികളും പ്രയോഗിച്ചു സമഞ്ജസമായി വർണ്ണിക്കുന്നു. ഒടുവിൽ ആത്യന്തികമായ നൈരാശ്യത്തിനു വശംവദരായി നായികയും നായകനും ഉൽബന്ധനത്തിനു് ഒരുങ്ങുന്നു. ശൃങ്ഗാരചന്ദ്രിക പ്രമദവനത്തിൽ പോയി ആത്മഹത്യചെയ്യാൻ ഒരു പിച്ചകമാല എടുത്തു കഴുത്തിൽ ചുററിയപ്പോഠം അവിടെ അതേ ഉദ്ദേശ്യത്തോടുകൂടി സങ്ഗീതകേതുവും ചെന്നുചേരുന്നു. അപ്പോഠം നായകൻ നായികയുടെ ''അർത്ഥിക്കുന്നേൻ വിധാതാവൊടു മുഹുരപി ഞാൻ ജന്മജന്മാന്തരേ മേ ഭർത്താ സങ്ഗീതകേതുർഭവതു വിധിവശാൽ'' എന്ന അന്ത്യാഭ്യർത്ഥന കേഠംക്കുവാൻ ഇട വരികയും ഉടനേ ആ വിരഹി ഓടി അടുത്തെത്തി ''മുഗ്ദ്ധേ ഹാ കഷ്ടം'' എന്നു പറഞ്ഞു നായികയെ പാണിസ്പർശംകൊണ്ടു പ്രബുദ്ധയാക്കുകയും ചെയ്യുന്നു. ആവിധത്തിലാണു് അവർക്കുതമ്മിൽ പുനസ്സമാഗമം സിദ്ധിക്കുന്നതു്.

കവിതാരീതി:—കൊടിയവിരഹത്തിലെ കവിതാശൈലി ഗ്രഹിപ്പിക്കുവാൻ മൂന്നു പദ്യങ്ങളും ഒരു ഗദ്യത്തിൽനിന്നു് ഏതാനും വരികളും ചുവടേ പകർത്തുന്നു.

1 പ്രേമബദ്ധരായ ദമ്പതികൾ:

"അന്നേരം കാമതന്ത്രപ്രകരണനിപുണൗ
കോമളൗ തൈലസേകൈ-
രന്യോന്യം മെയ്കളപ്പിച്ചിരുവരുമരികേ
ചേർന്നനില്ക്കും ദശായാം,
തന്നെത്തന്നേ നിഴൽക്കൊണ്ടത്ത തരുണതനൗ
ന്യാനമന്യോതി മത്വാ
കന്നക്കണ്ണാൾവശം കെട്ടഴകൊടു കലഹി-
ച്ചീടുമാറുണ്ടകാണേഡ."

2 മഴക്കാലം:

"ആകാശേ കാളമേഘദ്വിരദവരഘടാ-
ബന്ധുരേ ചന്തമേറും
നാകാധീശായുധംകൊണ്ടിനിയ കൊടിമരം
നാട്ടി വർഷോത്സവാർത്ഥീ
കുകം കേകാമണിക്കൊമ്പുകൾ നിവിരെ വിളി-
പ്പിച്ചു വിശപം മുഴക്കി-
ച്ചാകസ്മം തുകിനാൻ വന്നുദകഹവിരസൗ
ഹന്ത! പജ്ജന്യദേവൻ."

3 വിരഹാർത്തയായ നായിക സഖികളോട്:

"ചിത്രജ്ഞേ ചിത്രലേഖേ വിരയെ വരിക നീ!
മല്ലികേ വീയു മെല്ലെ;-
കസ്തൂരീമാലികേ വാ! തളി തളി കളഭ-
ച്ചാറു ചാലിച്ചു മേന്മേൽ;
മുഗ്ദ്ധേ സിന്ദൂരലേഖേ തളിരൊടു തലപൊ-
ത്തീടു; പാടീരധാരാ-
മത്രേ വേണ്ടുന്നതയ്യോ! കള കള കളഭം;
കൈ ചുടൊല്ലേ മനോജ്ഞേ."

ഗദ്യം, വിരഹാർത്തയായ നായിക സഖികളോട്:

"മഴ പെയ്യിപ്പിൻ മകരന്ദംകൊണ്ടിരുപുറവും നിന്നാവതു ചെയ്യിൻ; പനിനീർനദിയിൽപ്പാത്തുകളിക്കിൻ പാതി ശമിക്കും പരിതാപം മേ; മലയത്തെന്നൽ മഹാവിഷമെന്നാം, മധുകരവൃന്ദം മയിൽവാളെന്നാം; കരവകകുസുമം കുരമ്പെന്നാം, കളിരും കളഭം കനൽനിരയെന്നാം; ചന്ദനപങ്കം കൊടുവിഷമെന്നാം, ചന്ദ്രമയൂഖം ചെങ്കനലെന്നാം; പനിനീർത്തുള്ളി പെരുമ്പനിയെന്നാം, സംഗീതം മേ സങ്കടമെന്നാം; കർപ്പൂരപ്പൊടി കടുവായെന്നാം, ചേമന്തികയെച്ചെമ്പുലിയെന്നാം; കസ്തൂരിക്കളി കാലനിതെന്നാ,ളന്തി വരുമ്പോളന്തകനെന്നാം" ഇത്യാദി.

ദാമോദരച്ചാക്കിയാരുടെ കാലത്തിനുമേൽ അപൗരാണികമായ കഥാവസ്തുവിനെ ആശ്രയിച്ചു് ഇദംപ്രഥമമായി രചിച്ചിട്ടുള്ള രണ്ടു പ്രധാന ഭാഷാചമ്പുക്കൾ രാജരത്നാവലീയവും കൊടിയവിരഹവുമാകയാൽ അവയുടെ പ്രണേതാവു നമ്മുടെ സവിശേഷമായ ആദരത്തെ അന്യോപാധികളുടെ അഭാവത്തിൽപ്പോലും സമഗ്രമായി അർഹിക്കുന്നു.

**ബ്രാഹ്മണിപ്പാട്ടുകൾ:—**ബ്രാഹ്മണിമാർ (പുഷ്പകസ്ത്രീകളിൽ ഒരു വർഗ്ഗക്കാർ) ഭഗവതീക്ഷേത്രങ്ങളിലും നായന്മാരുടെ ഗൃഹങ്ങളിൽ ഭഗവതീസേവാസംബന്ധിച്ചും, താലികെട്ടുകല്യാണത്തിന്റെ ഒരു ചടങ്ങെന്ന നിലയിലും പാടിവന്നിരുന്ന പാട്ടുകളാണു് ബ്രാഹ്മണിപ്പാട്ടുകൾ. പണ്ടു് ആ ഇനത്തിൽപ്പെട്ട പാട്ടുകൾക്കു പ്രചുരമായ പ്രചാരമുണ്ടായിരുന്നു; ഇന്നും അവ ആകമാനം അസ്തമിതങ്ങളായി എന്നു പറയാവുന്നതല്ല. ബ്രാഹ്മണിപ്പാട്ടുകളിൽ ചില ഭാഗങ്ങൾ തനിഗ്ഗദ്യങ്ങളായും മററു ചിലവ പദ്യഗന്ധികളായും കാണപ്പെടുന്നു. കേവലഗദ്യങ്ങൾ താരതമ്യേന അർവാചീനങ്ങളാണു്. പദ്യഗന്ധികളായ ഭാഗങ്ങൾ പ്രായേണ ചമ്പുക്കളിലെ "ഹര ഹര ശിവ ശിവ ചിത്രം ചിത്രം നിഷധനൃപനായമകടീരത്നം" എന്ന രീതിയിൽ തരംഗിണീവൃത്തത്തിന്റെ മട്ടിൽ ചൊല്ലേണ്ടവയാണു്. ബ്രാഹ്മണിമാർ ചൊല്ലുമ്പോൾ അവയ്ക്കു പ്രത്യേകമായി ഒരുമാതിരി നീട്ടലും ഈണവും ഉണ്ടാകും; അതിൽ വേദോച്ചാരണത്തിന്റെ ഛായയുണ്ടെന്നാണു് വസ്തു. അങ്ങനെ വേദാനുകാരിയായ സ്വരത്തിൽ അത്തരത്തിലുള്ള പാട്ടുകൾ പാടുവാൻ അധികാരമുണ്ടായിരുന്നതുകൊണ്ടായിരിക്കാം ആ ഗായികകൾക്കു ബ്രാഹ്മണിമാർ എന്ന പേർ ജനസമുദായത്തിൽനിന്നു സിദ്ധിച്ചതു്. ബ്രാഹ്മണിപ്പാട്ടുകൾ മഴമംഗലത്തിന്റെ കാലത്തിനു മുൻപും ഉണ്ടായിരുന്നു എന്നുള്ളതിനു സംശയമില്ല. എന്നാൽ ആ ആവശ്യത്തിലേക്കു രസനിഷ്യന്ദികളായ ചില കൃതികൾ ആദ്യമായി നിർമ്മിച്ചു സമ്മാനിച്ചതു് അദ്ദേഹമായിരുന്നു. അവയ്ക്കു തൃശ്ശൂരിലും സമീപപ്രദേശങ്ങളിലുമാണു് അധികം പ്രചാരം. ചില ഭാഗങ്ങൾ താഴെ ഉദ്ധരിക്കുന്നു.

പീഠികകളാണു് സാധാരണമായി കേവലഗദ്യരൂപത്തിൽ കാണുന്നതു്. അടിയിൽ ചേർക്കുന്നതു രാസക്രീഡയുടെ പീഠികയിലുള്ള ഒരു ഭാഗമാകുന്നു.

**രാസക്രീഡ:—**

"എങ്കിലോ പണ്ടു പങ്കജാക്ഷൻ പാലാഴിതന്നിൽ പന്നഗേന്ദ്രനായിരിക്കുന്ന പര്യങ്കത്തിന്മേൽ പങ്കജമാതിനോടും മേദിനീദേവിയോടുംകൂടി സുഖിച്ചു പള്ളിക്കുറുപ്പുകൊണ്ടുവല്ലോ. അക്കാലത്തു പാർത്ഥിവന്മാരായിപ്പിറന്ന ദൈത്യവീരന്മാരെച്ചുമക്കരുതാഞ്ഞു ഖിന്നയായ ക്ഷോണീദേവി ഗോരൂപത്തെ അവലംബിച്ചു പങ്കജജന്മാവിനോടു ചെന്നു തന്റെ ദുഃഖ

ങ്ങളെയെല്ലാം അറിയിപ്പൂതും ചെയ്യുവല്ലോ. അതു കേട്ടോരു വിരിഞ്ചനും തിരുനീലകണ്ഠനും നിലിമ്പജനങ്ങളോടുംകൂടി ക്ഷീരാംബുരാശിയുടെ തീര ഭാഗത്തെ പ്രാപിച്ചു പരൻപുരുഷനെ പുരുഷസൂക്തം ചൊല്ലി സ്തുതിപ്പൂതും ചെയ്തുവല്ലോ.''

ഇതു കൊല്ലം എട്ടാംശതകത്തിലെ ഭാഷയല്ലെന്നും ഇതിൻെറ പ്രണേതാവു മഴമങ്ങലമല്ലെന്നും തീർച്ചയായി പറയാം. എന്നാൽ പദ്യഗന്ധിയായ ഭാഗത്തിൻെറ സ്ഥിതി അതല്ല. നോക്കുക:

''യദുകുലനാഥൻ മദനമനോഹരനരുണാധരികളൊടിടചേൎന്നോരോ ക്രീഡിപ്പാനായ് മുതിരുന്നേരം മലരിടെ മരുവിന മധുകരപടലികൾ മധുപാനംചെയ്താനന്ദിച്ചും മധ്യേ കാന്തനു നല്ലീയുമുടനേ ഗാനംചെയ്തു തുടങ്ങിയിതല്ലോ. (1)

തേന്മാവിന്മേലാമ്മാറൊക്കെക്കൂടിയിരുന്നക്കോകിലകോമളവാണി- കൾ നിരവേ പഞ്ചമരാഗം മഞ്ജുളഗീതം പാടിപ്പാടിപ്പഞ്ചായുധനൊരു പടവിളിപോലേ നിഖിലദിഗന്തേ പുടപുഴങ്ങിത്തുടങ്ങിയല്ലോ. (2)

ചെമ്പകവിടപികൾകൊമ്പുകൾതോറും മൊട്ടുകൾ കണ്ടാൽ വനദേവതമാർ വനമാലിയുടേ വരവും പാൎത്തു നിബദ്ധാഭോഗം തങ്ങൾ നിരത്തിയ ദീപാവലിയെന്നേ തോന്നുമല്ലോ. (3)

കാറോററിളകിന തളിർനിര കണ്ടാൽ പുതിയ ലതാമധുവാണികളപ്പോൾ മാധവനൊക്കണ്ടിവിടെയെഴുന്നള്ളേണമിദാനീം ജന്മഫലം നല്ലേണം ഞങ്ങൾക്കെന്നരുമോദാൽ കൈകാട്ടി വിളിക്കുന്നിതോയെന്നേ തോന്നുമല്ലോ.'' (4)

മററ ബ്രാഹ്മണിപ്പാട്ടുകളുടെ മാതൃകകൂടി കാണിക്കാം.

**വിഷ്ണുമായാചരിതം:—**

''കാഞ്ചനകന്ദുകമിടയിലടിച്ചും വാണരമഹേശ്വരമനസി വളൎത്തും പഞ്ചശരവ്യഥ ചാരു നടിച്ചും ചഞ്ചലമഞ്ജുളകുണ്ഡലയുഗളം ഗണ്ഡതലങ്ങളിൽ മന്ദമലച്ചും പൂഞ്ചായൽത്തിരുകഴകിലഴിഞ്ഞും കിഞ്ചിലുദിക്കും പുഞ്ചിരിയെന്നും നവനവസുധയിൽപ്പരിമേളിച്ചും കേളീഗണനമനോഹരമായൊരു വചനംകൊണ്ടും ശോഭിപ്പിക്കും കപടമൃഗാക്ഷിയെയഭിനവലക്ഷ്മിയെയഴകൊടു കണ്ടു സുഖിച്ചരുളീ പുരഹരനോ'' (1)

''കളവായുള്ളൊരു കളവാണിമുദാ കളധൗതമയം പന്തുമടിച്ചുകളിച്ചീടുന്നാളവളവില്ലാതൊരു കുളർതെന്നലു വന്നുടനുടനുടയിലിളക്കുന്നതു കണ്ടന്നാധി ശിഥിലം മൃദുലതരാംശുകമിഴിയുമിതെന്നതു തോന്നുംവണ്ണം മഹിളാകുലമണി നാണംകൊണ്ടുതിരുമുഖകമലം താഴ്ത്തിപ്പരിചൊടു തരുമൂലങ്ങളിലഴകിലൊളിച്ചുമറപ്പിലുടത്തും ചന്ദ്രാഭരണസമീപത്തിങ്കൽത്തുകണ്ടപാ

ത്തും പലതരമിഥം മൃശഗാക്ഷിയുടേ മൃശഗവിലാസമഹോത്സവമൊന്നിൽ തന്നെ നിതാന്തം മഗ്നനതായിച്ചമഞ്ഞതരുളീ പുരഹരനോ'' (2)

**തിരുനൃത്തം:**—ഏററവും മനോഹരമായ ഒരു ഗാനമാണ്° പാർവ്വതീദേവിയുടെ നൃത്തത്തെ ചിത്രണംചെയ്യുന്ന ഈ കൃതി.

''ജയ ജയ ഭഗവതി, നീലക്കാർമുകിൽമാലയിതെന്നും, നിറമെഴുമഞ്ജനപർവ്വതമെന്നും, നീലിമകോലിന ശൈവലമെന്നും, വിലസിന പീലിപ്പുറകളിതെന്നും, വിഷമശരൻേറ പൂന്തഴയെന്നും, മണിവാസ്സലരാമന്തിപ്രഭയും, തിരുമുഖമാകിന ചന്ദ്രപ്രഭയും, മന്ദസ്മിതമാം പുതിയ നിലാവും, മുന്നിൽക്കണ്ടു ഭയപ്പെട്ടോടിക്കൂട്ടംകെട്ടിപ്പിന്നിലൊളിച്ചു പുരണ്ടു തിരണ്ടു ചുരുണ്ടുകിടക്കും കുരുളെന്നേ തോന്നിച്ചീടും പുരികുഴലഴ്കിക,പ്പൂമലർമാലകൾ ചിന്നിച്ചിതറ,ത്തിരുനൃത്തമുടയോരേ ദേവീ, നിന്തിരുവടിയെ ഞാൻ സ്തുതിക്കുന്നേൻ'' (1)

''ജയ ജയ ഭഗവതി, പമ്പരമെന്നും പന്തെന്നും ചിലർ പൂമൊട്ടെന്നും, പട്ടെന്നും ചിലർ പൊന്മലയെന്നും, പൊൻചൂതെന്നും, നറുമലർവിശിഖന്നഭിഷേകത്തിനു നിർമ്മിച്ചീടിന രത്നമണിക്കലശങ്ങളിതെന്നും ബഹുവിധമൊടു ചൊല്ലിച്ചേർന്ന മത്തഗജേന്ദ്രനൊടെതിരേറ്റും മസ്തകഗിരിയൊടു പോരിനെതിർത്തിട്ടകംവെട്ടിപ്പരിവട്ടംകൊണ്ടഴകൊടു തങ്ങളിൽ വിങ്ങിത്തിങ്ങിപ്പൊങ്ങി വളന്നു മുലക്കച്ചിനൊയും പൊട്ടിച്ചനിശം പീനതകൊണ്ടേ മാറിന്മേലിലെടുക്കരുതാതേ വരുമിനിയെന്നൊരു ശങ്ക വളക്കും ചാന്താരിളമുല ചാരു കലുങ്ങത്തിരുനൃത്തമുടയോരേ ദേവീ, നിന്തിരുവടിയെ ഞാൻ സ്തുതിക്കുന്നേൻ'' (2)

**ദാരുകവധം:**—ഇതിൽ കേവലഗദ്യാംശം ഒട്ടേറിലാണ്° കാണുന്നതു°. ആ അംശവും തരക്കേടില്ല. കവിതയ്ക്കു തിരുനൃത്തത്തിൻേറയും മാറ്റം ഗുണമില്ല.

''ദാരുകനങ്ങു പിറന്നു ധരിത്രിയിൽ വീണപ്പൊഴുതേ കാലു കുടഞ്ഞു കരഞ്ഞൊരുനേരം മലകൾ കലുങ്ങി, ജലധി കലങ്ങി, സകലജനങ്ങളുമൊന്നു നടുങ്ങി, ദേവകൾ സ്വർഗ്ഗത്തിങ്കേന്നോടി, ദിക്പാലന്മാരോടിയൊളിച്ചു, വലിയ കൊടുങ്കാററിളകിമറിഞ്ഞു, വനരപംക്തികൾ വീണു തകർന്നു, ചന്ദ്രാദിത്യന്മാക്കും പെരിയൊരു പരിവേഷം പോന്നുണ്ടാവുതും ചെയ്തുവല്ലോ.'' (1)

''സ്ത്രീകടെ കയ്യാൽക്കൊലപെടുവാനൊളിയോരുത്തൻ ഞാനല്ലെന്നറിഞ്ഞാലും സ്വാമിമാ. നാരികളെല്ലാമെന്നെക്കണ്ടാൽ കാററത്തോടിന കരിയിലപോലേ പേടിച്ചോടിയൊളിപ്പവരല്ലോ സ്വാമിമാ. മേദിയിൽ മരുവിന പെൺമാന്മിഴിമാർ തന്നെക്കൊല്ലുവരെന്ന ഭയത്താൽ നാന്മുഖനോടു വരംകൊണ്ടാൻപോൽ ദാരുകനെന്നതു വിണ്ണവർ കേട്ടാലെല്ലാ

നാളും നമ്മെക്കൊണ്ടു ചിരിപ്പോരല്ലോ സ്വാമീമാ. ഉമ്പർപിരാനേ കേട്ടരുളേണം പെൺപടയൊന്നും പടയല്ലെന്നും പണ്ടേയുണ്ടു പഴഞ്ചൊല്ലെന്നാൽ നാണംകെട്ട വരങ്ങൾ വരിപ്പാനാണല്ലാത്ത ജനങ്ങളൊടേയരുളിച്ചെയ്യേണ്ടു ഞാനല്ലേയിതു മാനികളാമസുരന്മാർ ഞങ്ങളിലൊരുവനാമിതൊഴിൽ കൈക്കൊള്ളായിനി എന്നതറിഞ്ഞാലും സ്വാമീമാ.'' (2)

ഗദ്യം:—''അപ്പോഴോ എന്റെ ഭഗവതിയുടെ പാദക്ഷോദംകൊണ്ടു ഭൂമി താഴുകയും ഉയരുകയും തുടങ്ങിയല്ലോ. ആയിരം തിരുമുഖങ്ങളോടും മൂവായിരം തിരുനയനങ്ങളോടും എണ്ണായിരം തിരുബാഹുക്കളോടും കൂടി ഇരുന്നരുളിനാളെന്റെ ഭഗവതിയോ. വെളുത്തു വളഞ്ഞു വെൺമതിത്തെല്ലുപോലെ അതിദർശനീയങ്ങളായിരിക്കുന്ന ദംഷ്ട്രകളോടുംകൂടിയിരുന്നരുളിനാളെന്റെ ഭഗവതിയോ. പാമ്പുകൊണ്ടും ചിലമ്പുകൊണ്ടും അലങ്കരിച്ചിരുന്നരുളിനാളെന്റെ ഭഗവതിയോ.........പെരിയഴകിയോന്ന പള്ളിപ്പൂവാടയെടുത്താദരവോടു കൊടുത്തരുളീ പുരവൈരിഭഗവാനോ. പള്ളിപ്പൂവാട പരിചോടേ ചാർത്തിനാളെന്റെ ഭഗവതിയോ. നിന്റെ മുഖങ്ങളും നയനങ്ങളും ബാഹുക്കളുമൊട്ടു ചുരുക്കിക്കളയണം മകളേമാ.... ...........തിരുനീലകണ്ഠര തെളിഞ്ഞു തിരുമടിയിൽ വച്ചു ശ്രീഭദ്രകാളിയെന്ന തിരുനാമപ്പേരും വിളിച്ചരുളീ പുരവൈരിഭഗവാനോ. കണ്ടൻകാളിയെന്നാദരാമൽപ്പേരും വിളിച്ചരുളീ പുരവൈരിഭഗവാനോ.''

**പാർവ്വതീസ്തുതി,** പാദാദികേശവും, കേശാദിപാദവും:—ഇവ രണ്ടും ഒന്നാംതരം കൃതികളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തത്തക്കവയാണ്.

''വാരിജനാവദലചാരുതര കവരും തിരുവിരൽനിരതന്നരുണിമ ചെമ്മേ നിരവധി നീളെ നിറന്നു കണ്ടൊരു മുദ്ഗരപാദതലമഴകൊടു വയ്യാൻ തളിർനിര നീളെ നിരത്തിയപോലെ ശോഭിച്ചീടിന ധരണീ ദേശേ കൃതരിപുനാശേ, ഭഗവതി ജയ ജയ'' (1)

''വദനസരോരുഹസാമ്രാജ്യശ്രീമണിപീഠത്തിലിരുന്നരുളീടും നവ മലർബാണനുപരി പിടിപ്പാൻ നിരുപമനീലമണിത്തഴപോലേ, ഫാല വിലോചനധൂമസമൂഹം കിഞ്ചന പൊങ്ങി വിളങ്ങുംപോലേ, കാളിന്ദീ ജലധാരണിപോലേ, കാളവലാഹകപാളികൾപോലേ, നീലസരോരുഹമാലികൾപോലേ, മേളംചേർന്നിടതിങ്ങി മടങ്ങിപ്പിൻകാലോളമിടഞ്ഞു സുരദ്രുമനവമലരിന്നും പരിമളവിഭവം ചെറു കൊടുപ്പാനൊന്നു കണക്കേ, പരിചിലണഞ്ഞ മണങ്ങളിണങ്ങിന ഘനകചഭാരേ, ഏതദ്ഭാരേ, ഭഗവതി ജയ ജയ'' (2)

(പാദാദികേശം)

''തിരുമുഖമായൊരു സരസിരുഹത്തിൻ പരിമളവിഭവം പെരുകിപ്പെരുകിപ്പുരമരസംപൂണ്ടരികിൽ വസിക്കുമൊരളിനിരയഴകിൽ വിളങ്ങും

പോലേ, നിരുപമമായൊരു കവനിര തടവും കലശഗിരിതനയേ ഗുണഗണാലയേ'' (1)

"ഇളമതിയോടം വിളിപ്പണി നിത്യം തെളിവൊടു ചെയ്യേഴുമളികതലേ ചേർന്നൊളിവൊടു വിലസിന നിഖിലമനോഹരമൃഗമദതിലകേ, മൃദുതനുലതികേ'' (2)

"നവമലർബാണൻകലചിലയോടും നിരുപമവാപീചൊവ്വതിരയോടും ചെറുതു പിണങ്ങിത്തിരിയും വാങ്ങി ത്രിഭുവനജനാപരിത്രാണാദികൾ പരിചൊടു തടവും പുരികലതാന്തേ പുരരിപുകാന്തേ'' (3)

(കേശാദിപാദം)

**സതീപരിണയം:**—ഇതും വിശിഷ്ടമായ ഒരു ഗാനംതന്നെ.

"അണിമണിമയായിലകംപുക്കഴകിനൊടണിമൃദുശയ്യാസവിധേ ചെന്നടനാളുമിതുമോരോ സരസവിശേഷാനതവയർമണിയോടരുളിച്ചെയ്തുഗ നില്ക്കുംനേരം മനസി മുഴുത്തൊരു മന്മഥപീഡ പുറത്തു പുറപ്പെട്ടഖിലാംഗങ്ങളിലങ്കുരിക്കുന്നതു കണ്ടപ്പോളഭിമതസഖിമാരുമിതുമോരോ വ്യാജത്തോടെ നാവരവർ പോവതിനായുന്നേരത്തവരൊടുകൂടിപ്പോവതിനും പുനരഭിമതദയിതനൊടരികേ ചേർന്നടനാനുഭവസരണികൾ തേടുവതിനും, രണ്ടിലുമാഗ്രഹമുൾക്കൊണ്ടീടുമൊരാകലഭാവമണിഞ്ഞരുളീടും ദയിതാവദനം പരിചിതമദനം പരിചൊടു കണ്ടു സുഖിച്ചരുളീ ഭഗവാനോ''

**നൃഗമോക്ഷം:**—"നൃഗമോക്ഷം'' എന്നൊരു ബ്രാഹ്മണിപ്പാട്ടു കൃതി അച്ചടിച്ചു കണ്ടിട്ടുണ്ട്. ആ പാട്ടിനു മഴമംഗലത്തിന്റേതാവാനുള്ള യോഗ്യത അശേഷമില്ല. അതു് അജ്ഞാതനാമാവായ ആരുടേയോ കൃതിയാണ്. "ഇരുവരെയും ഞാനനുസരണംചെയ്താവതിരന്നേൻ പകരമിതിന്നൊരു പതിനായിരമൊരു ഗോക്കളിൽ നല്ലവ നല്കീടാമെന്നേവം ചൊല്ലിപ്പിന്നാലേ ചെന്നടിയിണ കൂപ്പിവണങ്ങുംനേരത്തുമതിന്നവർ കൂട്ടാക്കാതേ ചാടിപ്പോയാരാടൽപ്പെട്ടൊരു വിപ്രവരന്മാർ ഭഗവാനേ'' എന്നീ വരികൾ ആ കൃതിയുടെ സ്വരൂപമെന്തെന്നു കാണിക്കുവാൻ മതിയാകുന്നതാണ്. മഴമംഗലത്തിന്റെ കാലത്തിനു മുൻപുള്ള ബ്രാഹ്മണിപ്പാട്ടുകളൊന്നും നമുക്കു കിട്ടീട്ടില്ല. പിൻകാലത്തു ലക്ഷ്മീസ്വയംവരം, സുഭദ്രാഹരണം മുതലായി ആ ഇനത്തിൽ അനേകം ഗാനങ്ങൾ ഉണ്ടായിട്ടുണ്ട്. ഒരു സഹൃദയന്റെ ശ്രദ്ധയെ ആകർഷിക്കത്തക്ക കാവ്യഗുണം അവയ്ക്കില്ല; അവയുടെ പ്രണേതാക്കന്മാരെപ്പറ്റി യാതൊന്നും അറിവാനും മാർഗ്ഗമില്ല.

ഇത്രയുമുള്ള വിവരണത്തിൽനിന്നു മഴമംഗലം നാരായണൻനമ്പൂരി സംസ്കൃതത്തെയെന്നപോലെ ഭാഷയേയും, വേദശാസ്ത്രങ്ങളെയെന്നപോലെ കാവ്യകലയേയും ഉപാസിച്ചിരുന്നു എന്നു വിശദമാകുന്നു. ഭാഷാസാഹിത്യത്തിലെ ജാജ്വല്യമാനമായ ഒരു ജ്യോതിഷ്പിണ്ഡമാണ് ആ വശ്യവചസ്സ്.

**കൊച്ചി രാമവൎമ്മമഹാരാജാവു്:**—'കാശിക്കെഴുന്നള്ളിയ തമ്പുരാൻ' എന്ന പ്രശംസയ്ക്കു വിഷയീഭൂതനും രാജരത്നാവലീയം ചമ്പുവിലെ നായകനുമായ രാമവൎമ്മമഹാരാജാവിനെപ്പററി അനുവാചകന്മാർ അറിഞ്ഞിരിക്കേണ്ട ചില വിവരങ്ങൾ ഇതിനുമുൻപു് ഉപന്യസ്തങ്ങളായിട്ടുണ്ടു്. ആ മഹാരാജാവിൻെറ കൃതിയാണു് 'രാസക്രീഡ' എന്ന മണിപ്രവാളകാവ്യമെന്നു് ഏറെക്കുറെ അനുമാനിക്കാവുന്നതാണു്. ആ കാവ്യത്തിൻെറ ഒടുവിൽ

> "മാടരാജവരാനാംബുജത്തിലഴകോടു വന്നുദിതമാകുമീ
> ശുദ്ധമാനുഷകഥാമൃതം ബത! മണിപ്രവാളകൃതബന്ധനം
> ഈടണാത്ത ദുരിതാധി തീൎപ്പതിനുമഞ്ജസാ ഹരിപദാംബുജം
> തേടുവാനുമിവ കേട്ടുകൊൾവിനിതു രാസകേളിപരിമേളിതം"

എന്നൊരു ശ്ലോകം കാണുന്നതിൽനിന്നു് അതിൻെറ പ്രണേതാവു കൊച്ചി രാജാക്കന്മാരിൽ അന്യതമനാണെന്നു വ്യക്തമാകുന്നുണ്ടല്ലോ. ഭാഷാരീതി നോക്കിയാൽ കൊല്ലം എട്ടാം ശതകത്തിൻെറ ഉത്തരാൎദ്ധത്തിലാണു് പ്രസ്തുതകൃതിയുടെ പ്രാദുർഭാവമെന്നു സങ്കല്പിക്കുന്നതിൽ അപാകമില്ല. ഭട്ടതിരിയുടെ നാരായണീയത്തിലെ രാസക്രീഡാവൎണ്ണനത്തെ അനുകരിച്ചു കവി തിരഞ്ഞെടുത്തിരിക്കുന്ന വൃത്തം കുസുമമഞ്ജരിയാണെന്നുമാത്രമല്ല ഭട്ടതിരിയുടെ ചില പദങ്ങളും ആശയങ്ങളും സ്വാധീനമാക്കീട്ടുമുണ്ടു്. ആ വഴിക്കു നോക്കിയാലും കൊല്ലം 762–ാമാണ്ടിനുമേലാണു് രാസക്രീഡയുടെ രചനയെന്നു വന്നുകൂടുന്നു.

രാസക്രീഡ അക്ലിഷ്ടമധുരമായ ഒരു കാവ്യമാകുന്നു. അതിലെ ശബ്ദസൗന്ദര്യം പ്രശംസാവഹമായിരിക്കുന്നു. ആകെ 137 ശ്ലോകങ്ങളുണ്ടു്. കുസുമമഞ്ജരി ദ്രാവിഡസാഹിത്യത്തിൽനിന്നു സംസ്കൃതസാഹിത്യം സ്വീകരിച്ചു അനേകം വൃത്തങ്ങളിൽ ഒന്നാണു്. സംസ്കൃതത്തിൽ സംക്രമിക്കുമ്പോൾ ആ വൃത്തം ദ്രാവിഡത്തിനു സഹജമായ ശ്ലഥബന്ധത പരിത്യജിച്ചു ദൃഢബന്ധമായി പരിണമിക്കുന്നു എന്നുമാത്രമേ വിശേഷമുള്ളു. തന്നിമിത്തം അതിനു 'വൃത്തഭേദം' എന്നൊരു പേർ ഭാഷാകവികൾ നല്കിക്കാണുന്നു. രാസക്രീഡയിലും 136–ാമത്തെ ശ്ലോകത്തിൽ "വൃത്തഭേദമിതു ഭക്തിപൂണ്ടു ഹൃദയത്തിലാക്കി" എന്നൊരു പ്രയോഗമുണ്ടു്. രണ്ടു ശ്ലോകങ്ങൾ ചുവടേ പകൎത്തുന്നു:

> "ഉണ്ടിരുന്നവളൊരുത്തിയമ്മധുരഗീതമമ്പിനൊടു കേട്ടുടൻ
> മണ്ടിനാളതു വെടിഞ്ഞു മാധവസമീപസീമ്നി മദനാതുരാ;
> കൊണ്ടൽവൎണ്ണമധുരസ്വരം ചെവിയിലോറനേരമൊരു കാമിനീ
> മണ്ടിനാളഥ തടാകമാനു കളിതങ്ങിയോരളവു മോഹിതാ.
>
> ബാലകനു മുലനല്കുവാൻ മടിയിൽ വച്ചുകൊണ്ടു തുടരുന്നനാൾ
> ബാലികാ മധുരഗീതമാൎന്നു വെടിഞ്ഞു പാഞ്ഞിതു വനാന്തരേ;

ചാല മറ്റൊരുവളഞ്ജസാ നിജവിഭൂഷണങ്ങളണിവാൻ തുനി–
ഞ്ഞാലയത്തിൽ മരുവുംവിധൗ രഭസമോടിനാം മുരഹരാന്തികം.''

സാമാന്യജനങ്ങൾക്കു രസിക്കുന്നതിനുവേണ്ടി രചിച്ചിട്ടുള്ള രാസക്രീഡയിൽ കവിക്കു പാണ്ഡിത്യപ്രകടനാഭിലാഷം അശേഷമില്ലെന്നുമാത്രമല്ല, 'കലവധൂന്'' (കലവധുവിന്) എന്നും മറ്റുമുള്ള ചില വിലക്ഷണപ്രയോഗങ്ങൾ കടത്തിവിടുന്നതിനു സങ്കോചവുമില്ല.

**നീലകണ്ഠൻനമ്പൂരി** ചമ്പൂകാരൻ, ദേശകാലങ്ങൾ:—രാമവർമ്മമഹാരാജാവിൻെറ അനന്തരഗാമിയായി മേല്പുത്തൂർ ഭട്ടതിരിയുടെ പ്രശംസയ്ക്കു പാത്രീഭവിച്ചു കൊല്ലം 776മുതൽ 790വരെ കൊച്ചിരാജ്യം പരിപാലിച്ച വീരകേരളവർമ്മമഹാരാജാവിൻെറ ആശ്രിതനും ആസ്ഥാനപണ്ഡിതനുമായി നീലകണ്ഠൻ എന്ന പേരിൽ ഒരു നമ്പൂരി ജീവിച്ചിരുന്നു. മഴമങ്ഗലത്തെപ്പോലെ അദ്ദേഹവും പ്രാമാണികനായ ഒരു ഭാഷാചമ്പൂകാരനാകുന്നു. നീലകണ്ഠകവി എന്ന നാമധേയത്തിലാണ് അദ്ദേഹത്തെ സഹൃദയന്മാർ കൊണ്ടാടിവരുന്നതു്. നീലകണ്ഠൻ തന്നേയും തൻെറ മഹാരാജാവിനേയും പറ്റി ചിലതെല്ലാം തെങ്കൈലനാഥോദയം ചമ്പുവിൽ പ്രസ്താവിച്ചിട്ടുണ്ടു്. ആ ശ്ലോകങ്ങൾ താഴെ ഉദ്ധരിക്കാം:

''അനന്തരമനന്തരായരമണീയനാനാഗുണ–
പ്രഭാവജിതരാഘവോ വിഹിതലാഘവോ വൈരിണാം
ശശാസ വിധിവന്മഹീം ഗുണമഹീയസീം പൂരയൻ
യശോ ജഗതി വീരകേരള ഇതി പ്രതീതോ നൃപഃ.

നിത്യം ദേവീപാന്തരേഭ്യഃ പ്രഹരണപുരുഷൈ–
രാഹൃതൈസ്തപ്പയന്നേ–
വാത്ഥൈരുത്സാര്യ ദൂരം ക്ഷിതിസുരവരദൗ–
ർഗ്ഗത്യമുദ്രാപിശാചീം
യോദഭ്രം നവ്യാധികാരാദരിഭിരധികനി–
ർവ്യൂഢസർവ്വാഭിസാരൈ–
സ്സാർദ്ധം സർവ്വത്ര യുദ്ധോത്സവമഹഹ ചിരാ–
ദന്വഭൂദുന്നതാത്മാ.

സോയം നിശ്ശേഷവിദ്യാനിപുണമതിരുപാ–
ലിംഗിതോ വീരലക്ഷ്മ്യാ
മായംകൂടാത മാനാംബുധി വിമതഭടൈ–
രുദ്ധബദ്ധാഭിയോഗൈഃ
ആവിർവൈരം പടയ്ക്കായ് വൃഷപുരിയിലെഴു–
ന്നള്ളമക്കാലമുച്ചൈ–
രാബദ്ധാഡംബരം മേന്മയൊടൊരു ശിവരാ–
ത്ര്യുത്സവം പ്രാദുരാസീൽ.

വീരാണാം മണി വീരകേരളനൃപൻ ദിവ്യോത്സവേ ചെന്നസൌ
നേരേ ശൂരഭടാവലീകളകളവ്യാലോളിതാശാന്തരം
ഗൌരീനേത്രചകോരപാർവ്വണശരച്ചന്ദ്രം പ്രണമ്യ പ്രഭും
വാരാളും വൃഷഭാലയേ സഹൃദയൈരുരാംച്ചേന്നിരുന്നീടിനാൻ.

വാർമെത്തീടുന്ന വിദ്വജ്ജനനിഗദിതകൈ–
ലാസനാഥപ്രഭാവ–
ശ്രീമാഹാത്മ്യങ്ങൾ കേട്ടും പ്രകടിതരുചി ക–
ണ്ടും പ്രസന്നാന്തരാത്മാ
ധീമാനല്പസ്മിതം ചെയ്തഖിലസദസി ചെ–
ല്ലൂരപൂർണ്ണത്രയീശ–
ശ്രീമൽകാരുണ്യപാത്രം കവിമഴകിനൊടാ–
ദിഷ്ടവാൻ പ്രൌഢവാചാ.

വിദ്യാവല്ലഭ, നീലകണ്ഠ, സുകവേ, ചെല്ലൂരനാഥോദയം
ചിത്രം പണ്ടു കൃതം, പുനശ്ച രചിതം നാരായണീയം ത്വയാ;
അദ്യൈവാരഭതാം ഗിരാ മമ ഭവാൻ തെങ്കൈലനാഥോദയ–
പ്രത്യഗ്രാഖ്യ കലർന്ന സന്ധുരഗുണം ബന്ധും പ്രബന്ധോത്തമം.

ഇത്ഥം നിയുക്തഃ കരഭൂമിഭർത്ത്രാ
ഭദ്രാചലക്ഷേത്രമഹത്വമാന്യം
ഹൃദ്യം കളോദാരമണിപ്രവാളൈ–
ശ്ചിത്രസ്ഫുടാർത്ഥം വിദധേ പ്രബന്ധം.''

ഈ പദ്യങ്ങളിൽനിന്നു വീരകേരളവർമ്മമഹാരാജാവു തൃശ്ശൂരിൽ ശിവരാത്രി മഹോത്സവത്തിന് എഴുന്നള്ളിയ അവസരത്തിലാണ് നീലകണ്ഠൻ നമ്പൂരിയോടു തെങ്കൈലനാഥോദയം ചമ്പു നിർമ്മിക്കുവാൻ ആജ്ഞാപിച്ച തെന്നും അതിനുമുൻപുതന്നെ ആദ്യമായി അദ്ദേഹം ചെല്ലൂരനാഥോദയവും അതിൽപ്പിന്നീടു നാരായണീയവും രചിച്ചുകഴിഞ്ഞിരുന്നു എന്നും സ്പഷ്ടമാകുന്നു. ചെല്ലൂരനാഥോദയത്തിൽ പെരുഞ്ചെല്ലൂരിലേ (തളിപ്പറമ്പ്, ലക്ഷ്മീഗ്രാമം) ശിവപ്രതിഷ്ഠയും നാരായണീയത്തിൽ തൃപ്പൂണിത്തുറയിലേ മഹാവിഷ്ണുപ്രതിഷ്ഠയുമാണ് വിഷയം. ഈ രണ്ടു ബിംബപ്രതിഷ്ഠകളെ വർണ്ണിച്ചു കാവ്യങ്ങൾ നിർമ്മിക്കുകയാലാണ് കവി 'ചെല്ലൂരപൂർണ്ണത്രയീശ ശ്രീമൽകാരുണ്യപാത്രം' ആയിത്തീർന്നത്. പക്ഷേ അദ്ദേഹം പെരുഞ്ചെല്ലൂർ ഗ്രാമക്കാരനായുമിരുന്നിരിക്കാം. സ്വദേശത്തുവച്ചു ചെല്ലൂരനാഥോദയവും പിന്നീടു കവി തൃപ്പൂണിത്തുറയിൽ കവിപ്രിയനായ രാമവർമ്മാവിനെ ആശ്രയിച്ചു താമസിക്കുമ്പോൾ നാരായണീയവും രചിച്ചു എന്നു വരാവുന്നതാണല്ലോ. പുനംതന്നെയാണ് നീലകണ്ഠൻ എന്നു ചിലർ അഭ്യൂഹിക്കുന്നതു നിർമ്മൂലമാകുന്നു. അതിനു മേല്പുത്തൂർ വർണ്ണിച്ച വീരകേരളനെ ഒരു ശതകാധികം വർഷം പുറകോട്ടു കൊണ്ടുപോകേണ്ടി വരുമെന്നുമാത്രമല്ല, സാമൂതിരിയോടു പടയ്ക്കു പോയ കൊച്ചിരാജാവിനെ

സാമൂതിരിയെ ആശ്രയിച്ചിരുന്ന പുനം അനുഗമിച്ചു എന്നു സ്ഥാപിക്കേണ്ടിയും വരും.

മഴമങ്ഗലവും നീലകണ്ഠനും സമകാലികന്മാരായിരുന്നു. മഴമങ്ഗലത്തെക്കാൾ നീലകണ്ഠന്നു വയസ്സു കുറേ കുറഞ്ഞിരുന്നിരിക്കാം. മഴമങ്ഗലഭാണത്തിലെ "കേളീകോപകലാസു തന്വതി നതിം ചന്ദ്രാൎദ്ധചൂഡാമണൌ" എന്ന നാന്ദീശ്ലോകത്തിന്റെ അനുരണനം തെങ്കൈലനാഥോദയത്തിൽ "ദേവി, ത്രൈലോക്യരക്ഷാകലിതവൃഷപുരാവാസലീലായിതേ" എന്ന ശ്ലോകത്തിൽ കേൾക്കാവുന്നതാണ്. ഈ മൂന്നു കൃതികളും കൂടാതെ വേറെയും ചില പ്രബന്ധങ്ങൾ നീലകണ്ഠൻ നിൎമ്മിച്ചിരിക്കാം. അവ ഏതെന്നു നിൎണ്ണയിക്കുവാൻ മാൎഗ്ഗമില്ല. 'പപ്രഥേ തൽ പൃഥിവ്യാം' എന്നൊരു കവിമുദ്ര നാരായണീയത്തിലും തെങ്കൈലനാഥോദയത്തിലും കാണുന്നു. "തൽക്ഷേത്രം............പപ്രഥേ" എന്നു് അതിന്റെ ഒരു രൂപാന്തരം ചെല്ലൂരനാഥോദയത്തിലുമുണ്ടു്. അതു കലിസംഖ്യാവാചിയല്ല. അങ്ങനെയാണെങ്കിൽ നാരായണീയവും തെങ്കൈലനാഥോദയവും കവി എഴുതിത്തീൎത്തതു് ഒരേ ദിവസം—അതായതു് 774 മേടം 7–ാംനു-യാണെന്നു വരണം; അതിനു് ഒരുവിധത്തിലും ഉപപത്തിയില്ലല്ലോ.

**ചെല്ലൂരനാഥോദയം,** ഇതിവൃത്തം:—ശ്രീപരമേശ്വരൻ കൈലാസപൎവ്വതത്തിൽ എഴുന്നള്ളിയിരിക്കുമ്പോൾ ഒരവസരത്തിൽ ദേവന്മാർ അവിടുത്തെ സന്നിധാനത്തെ പ്രാപിച്ചു വിശ്വകൎമ്മാവിനാൽ ആദിത്യകലകളെക്കൊണ്ടു നിൎമ്മിതങ്ങളായ മൂന്നു ശൈവബിംബങ്ങൾ ഭൂമിയിലുണ്ടെന്നും അവയുടെ തേജസ്സുകൊണ്ടു ലോകം ദഹിക്കുന്നു എന്നും അവയെ അവിടുന്നുതന്നെ സ്വീകരിക്കണമെന്നും അറിയിച്ചു. കരുണാശാലിയായ ഭഗവാൻ അവക്കു് അഭീഷ്ടം നല്കി ആ മൂന്നു ബിംബങ്ങളേയും പാൎവ്വതീദേവിക്കു നിത്യപൂജക്കായി ദാനംചെയ്തു. പിന്നീടു് അവയിൽ ഒന്നു മാന്ധാതാവിനും മറ്റൊന്നു് അദ്ദേഹത്തിന്റെ പുത്രനായ മുചുകുന്ദനും ദേവിയുടെ സമ്മതം വാങ്ങി കൊടുക്കുകയും അവയെ അവർ തളിപ്പറമ്പുവെച്ചു് ആരാധിച്ചുപോരികയും ചെയ്തു. കാലാന്തരത്തിൽ ആ ബിംബങ്ങൾ ഭൂഗൎഭത്തിൽ അന്തൎഹിതങ്ങളായിപ്പോയി. അങ്ങനെയിരിക്കെ ശിവൻ ഒരിക്കൽ തന്റെ പാരിഷദമുഖ്യനായ കംഭോദരനെ ഭൂമിയിലെ സ്ഥിതികൾ അറിഞ്ഞുവരുവാൻ നിയോഗിക്കുകയും ആ ഭൃത്യൻ തിരിയെച്ചെന്നു പെരുഞ്ചെല്ലൂർഗ്രാമത്തിന്റെ മാഹാത്മ്യം വൎണ്ണിച്ചു കേൾപ്പിക്കുകയും ചെയ്തു. അപ്പോൾ ഭഗവാനു് ആ സ്ഥലം തന്റെ നിത്യസാന്നിധ്യത്താൽ അലംകൃതമാക്കണമെന്നു തോന്നി. ആ ഘട്ടത്തിൽ ശതസോമൻ എന്ന കേരളരാജാവു് അഗസ്ത്യമഹൎഷിയുടെ ഉപദേശമനുസരിച്ചു കൈലാസത്തിൽച്ചെന്നു കലികല്മഷം ഭൂമിയിൽനിന്നു നീങ്ങണമെന്നുള്ള അഭിസന്ധിയോടുകൂടി ശ്രീപരമേശ്വരനെ ഭജിക്കുകയും ഭക്തവത്സലനായ ഭഗവാൻ നീരാട്ടിനെഴുന്നള്ളിയിരുന്ന ദേവിയുടെ

അനുമതികൂടാതെ മൂന്നാമത്തെ ശൈവബിംബം അദ്ദേഹത്തിനു സമ്മാനിക്കുകയും ചെയ്തു. തിരിയെ വന്നപ്പോൾ ദേവി അത്യന്തം കുപിതയായി ഭർത്താവിനെ ശപിക്കുവാൻ ഒരുങ്ങിയെങ്കിലും ശതസോമന്റെ സ്തോത്രങ്ങൾ കേട്ടു ശാന്തയായി. തദനന്തരം ദേവിയുടെ അനുമതികൂടി നേടി കൃതകൃത്യനായ രാജാവു പെരുഞ്ചെല്ലൂരിൽ ആ ബിംബം പ്രതിഷ്ഠിക്കുകയും അതിന്ന് ഉചിതമായ ഒരു മഹാക്ഷേത്രം പണിയിക്കുകയും ചെയ്തു. അവിടെ സ്ത്രീകൾക്കു പ്രവേശമില്ലാത്തതിനാൽ കാഞ്ഞിരങ്ങാട്ടുകൂടി അദ്ദേഹം മറ്റൊരു ശൈവബിംബം പ്രതിഷ്ഠാപനംചെയ്തു. ശതസോമൻ കോലത്തുനാട്ടിലെ ഒരു രാജാവായിരുന്നു. അദ്ദേഹം നിർമ്മിച്ച പെരുഞ്ചെല്ലൂർ ക്ഷേത്രത്തിനു തദനുരോധേന സോമേശ്വരം എന്നുകൂടി പേർ പറഞ്ഞുവരുന്നു.

**നാരായണീയം,** ഇതിവൃത്തം:—നാരായണീയത്തിലേ ഇതിവൃത്തത്തിന്റെ ആദ്യഭാഗം ഭാഗവതാന്തർഗ്ഗതമായ സന്താനഗോപാലം കഥയും അതിനുശേഷമുള്ളതു തൃപ്പൂണിത്തുറ ക്ഷേത്രമാഹാത്മ്യവുമാകുന്നു. നരനാരായണന്മാരായ അർജ്ജുനനും ശ്രീകൃഷ്ണനും മഹാവിഷ്ണുവിൽനിന്നു ബ്രാഹ്മണന്റെ പത്തു കുമാരന്മാരേയും സ്വീകരിച്ച അവസരത്തിൽ തന്റെ ഒരു ബിംബം കലിബാധ തീരുന്നതിനുവേണ്ടി ഭൂമിയിൽ പ്രതിഷ്ഠിക്കണമെന്നു ഭഗവാൻ അവരോട്ട് അരുളിച്ചെയ്തു. ദ്വാരകയിൽ തിരിച്ചെത്തിയതിനുശേഷം അതിനു യോഗ്യമായ സ്ഥലമേതെന്നന്വേഷിക്കുവാൻ ശ്രീകൃഷ്ണൻ തന്റെ അനുചരനായ സുദക്ഷിണനോട്ട് ആജ്ഞാപിച്ചു. ആ ഭക്തൻ എങ്ങും സഞ്ചരിച്ചു തൃപ്പൂണിത്തുറ(രവിഗ്രാമം)യാണ് ആ അനുഗ്രഹത്തിന്ന് അർഹതമം എന്നു വിജ്ഞാപനം ചെയ്തു. ശ്രീകൃഷ്ണൻ ഉടൻതന്നെ അവിടെ അനന്താസനവിഗ്രഹം പ്രതിഷ്ഠിക്കുന്നതിന്ന് അർജ്ജുനനോടു നിർദ്ദേശിക്കുകയും അർജ്ജുനൻ ആ നിർദ്ദേശമനുസരിച്ചു പ്രവർത്തിക്കുകയും ചെയ്തു.

**തെങ്കൈലനാഥോദയം,** ഇതിവൃത്തം:—ശ്രീപരശുരാമൻ താൻ ക്ഷത്രിയരാജാക്കന്മാരിൽനിന്നു വെട്ടിപ്പിടിച്ചടക്കിയ ഭൂമി മുഴുവൻ കാശ്യപമഹർഷിക്കായി ദാനം ചെയ്തതിന്റെ ശേഷം മഹേന്ദ്രപർവ്വതത്തിൽ തപസ്സുചെയ്യുമ്പോൾ അവിടെ ചില ബ്രാഹ്മണർ ചെന്നു തങ്ങൾക്കു വിഹിതങ്ങളായ കർമ്മങ്ങൾ അനുഷ്ഠിക്കുന്നതിനു സമ്പത്സമൃദ്ധമായ ഒരു ദേശം ലഭിക്കണമെന്ന് അപേക്ഷിച്ചു. അതു സാധിച്ചുകൊടുക്കുന്നതിനുവേണ്ടി ആ മഹാത്മാവു വരുണനെ പ്രത്യക്ഷീകരിച്ചു തന്റെ യജ്ഞായുധമായ ശ്രുവം സമുദ്രത്തിലേക്കെറിഞ്ഞു. അതു് എവിടെച്ചെന്നു വീണുവോ അതുവരെയുള്ള സ്ഥലം നാടാക്കി, അതിനു കൊങ്കണമെന്നു പേർ നൽകി, ആ നാട്ട് അവർക്കായി ദാനം ചെയ്കയും അതിന്റെ പരിപാലനത്തിനു കേരളൻ എന്നൊരു രാജാവിനെ നിയമിക്കയും ചെയ്തു. തദനന്തരം പരശുരാമൻ ശ്രീപരമേശ്വരനെ സേവിക്കുവാൻ

കൈലാസത്തിലേക്ക പോകകയും അവിടെവച്ച ,താൻ പുത്തനായി വീണ്ടെടുത്ത ഭൂവിഭാഗത്തിൽ ഭഗവാൻ പാർവതീസമേതനായി എഴുന്നള്ളി നിത്യസന്നിധാനം ചെയ്യണമെന്ന പ്രാർത്ഥിക്കുകയും ചെയ്തു. ദേവിയുടെ നിർബ്ബന്ധംമൂലം ആ പ്രാർത്ഥന സഫലീഭവിപ്പിക്കുവാൻ ഭഗവാൻ സപരിവാരം പുറപ്പെട്ടു. കൊങ്കണഭൂമിയിൽ ഒരു ഭാഗത്തു വന്നപ്പോഠം നന്ദികേശ്വരൻ അവിടെ ''സംവാസകൌതുഹലി''യായി നിന്നു. ആ സ്ഥലത്തു് അഭൌമമായ ഒരു തേജസ്സും കാണാറായി. അപ്പോഠം ശ്രീപരമേശ്വരൻ അതു തൻെറ വാസസ്ഥാനമാക്കുവാനുറച്ചു; മഹാവിഷ്ണുവിൻെറ സാന്നിദ്ധ്യവും അവിടെ ഭഗവാൻെറ ആഗ്രഹമനുസരിച്ചു് ഉണ്ടായി. കേരളരാജാവു് ആ സ്ഥലത്തു ശിവൻ, വിഷ്ണു, ശങ്കരനാരായണൻ, ഗണപതി, പാർവതി എന്നീ പഞ്ചദേവതകളുടെ അധിവാസത്തിനായി ഒരു മഹാക്ഷേത്രം പണികഴിപ്പിച്ചു. അതാണു് തൃശ്ശൂർ വടക്കുന്നാഥക്ഷേത്രം. തൃശ്ശൂരിനു വൃഷപുരമെന്നും, ഭദ്രാചലമെന്നും മററും പല സംജ്ഞകഠം സംസ്കൃതത്തിലുണ്ടു്.

നീലകണ്ഠൻെറ കവിത:—നീലകണ്ഠകവിയുടെ വാങ്മയങ്ങഠംക്കു പ്രശംസാവഹമായ ഓജസ്സും പ്രൗഢിയുമുണ്ടു്. അദ്ദേഹം ഒരു തികഞ്ഞ സംസ്കൃതപണ്ഡിതനായിരുന്നു. മൂന്നു ചമ്പുക്കളിലുംവച്ചു് എനിക്കു പ്രഥമസ്ഥാനത്തിനു് അർഹമായി തോന്നീട്ടുള്ളതു നാരായണീയമാകുന്നു; മററുള്ളവ രണ്ടും ഏകദേശം തുല്യങ്ങളാണു്.

കവിതാരീതി:—കവിതാരീതി കാണിക്കുവാൻ അഞ്ചു പദ്യങ്ങളും രണ്ടു ഗദ്യങ്ങളിൽനിന്നു ചില പങ്ക്തികളും ഉദ്ധരിക്കാം.

1 ശിവൻ:

''കാണപ്പെട്ടു സമക്ഷം തദനു തെളിവെഴും
തേജസസ്തസ്യ മദ്ധ്യേ
ചേണെത്തും കാളഭോഗീശ്വരകലിതജടാ–
നദ്ധമുഗ്ദ്ധേന്ദുരേഖം
ദീനത്രാണൈകദീക്ഷം മനസി കിമപി കൊ–
ള്ളാഞ്ഞു തള്ളിക്കടെക്കൺ–
കോണിൽപ്പാടേ പകർന്നീടിന ഘനകരുണം
പാർവതീഭാഗധേയം.'' (ചെല്ലൂരനാഥോദയം)

2 ശിശുവിനെപ്പാലിക്കുവാനുള്ള അർജ്ജുനൻെറ സജ്ജത:

''ദൃഷ്ട്വാ സമ്പൂർണ്ണഗർഭാം ദ്വിജവരഗൃഹിണീം
ഗാണ്ഡീവം ചാപമഗ്രേ
പൃഷ്ഠാഭോഗം കലച്ചപ്പുരമശിവമന്ത–
സ്തൃ മുഗ്ദ്ധേന്ദുചൂഡം

ത്തുഷ്ട്യാ ദിവ്യാസ്ത്രസംയോജിതശരനികരൈ–
        സ്തതികാപഞ്ജരം തീ–
ർത്തെട്ടാശാദന്തദൃഷ്ടിസ്ഥിതവിശിഖധര–
        സ്തത്ര തസ്ഥൗ കിരീടീ.'' (നാരായണീയം)

3 വിഷ്ണുവിൻെറ അരുളപ്പാട്:

''ത്രിഭുവനപെരുമാംതന്നാനനാംഭോജമധ്യാ–
ദുദിതരുചി പുറപ്പെട്ടുഢമാധുര്യസാരാ
അതുപൊഴുതരുളപ്പാടെന്നു പേരായ പുത്തൻ–
മധുരധരി പെരുമാറീ കൃഷ്ണയോഃ കണ്ണരന്ധ്രേ.''
(നാരായണീയം)

4 ശ്രീകൃഷ്ണൻെറ രൂപം:

''ഈടേറും പീതപട്ടാംബരകലിതമണീ–
        മേഖലം, രമണം പെ–
യ്യാടീട്ടും വൈജയന്തീലളിതവിപുലദോ–
        രന്തരം ബന്ധുരാംഗം,
പാടേ തോണ്മേലടിഞ്ഞീടിന മകരമഹാ–
        കുണ്ഡലം, കൺ കുളുർക്കെ–
പ്രൗഢാഭോഗം ജനൗഘാ ദദൃശുരഭിനവം
        കംസഹന്താരമാരാൽ.'' (നാരായണീയം)

5 കൊച്ചി:

''കല്യാണശ്രീ തഴയ്ക്കും ഭുജബലദമിത–
        പ്രൗഢവൈരാകരാണാ–
മുല്ലോലഭ്രൂനടീനാടിതധരണിപരി–
        ത്രാണസത്താന്തരാണാം,
ചൊല്ലേറും കീർത്തിപാളീകബളിതജഗതാം
        കൊച്ചിയെന്നുണ്ടു ഭൂമൗ
വെല്ലുന്നൂ കാപി മേളം പെരിയ കുലപുരീ
        മാടധാത്രീശ്വരാണാം.'' (ഉണ്ണുനീലീസന്ദേശം)

ഗദ്യം, ക്രുദ്ധയായ പാർവതീദേവി:

''സസംരംഭനിവൃത്തിതസ്നാനവേലാവിധൌ, നാലുമൂന്നിട്ടു ശേഷിച്ചുപാടേ കിടക്കും പുരാണപ്രസൂനാഞ്ചിതം ചാല മെത്തുന്ന നൈസർഗ്ഗികോദഗ്രസൌരഭ്യലുബ്ധഭ്രമദ്രേഫാളീസാന്ദ്രം തുലോമാകെ നോക്കീടിലാഹന്ത! പിൻകാലിലേറാം കടന്നോരു നീളം കലർന്നന്തരാ വാരിബിന്ദുക്കളിററിററു വീഴും മലർക്കുന്തൽ മെല്ലെപ്പുറംകൈത്തലേ ചേർത്തുകൊണ്ടും, പയഃശ്രേണികാസാന്ദ്രമെപ്പേരുമൊന്നിച്ചു ഫാലാന്തരേ പാററിമിന്നുന്ന നീലാളകച്ചാർത്തുകൊണ്ടും, വിലാസേന മൂന്നൊന്നു ശേഷിച്ചുകാണപ്പെട്ടും മൃഗശ്ക

സ്തൂരികാചിത്രകംകൊണ്ടുമത്യന്തചേതോഹരാ, ചൊറ കോടിക്കലഞ്ചോതാരു ചില്ലിക്കൊടിത്തെല്ലുമസ്യാഃ കലങ്ങിച്ചവക്ഷം കടക്കൺകലാഭങ്ഗിയും, പാട്ടപാടേ വിറയ്ക്കുന്ന ബിംബാധരേ ഭാവമന്യാദൃശം പൂണ്ട പാകീട്ടമപ്പു ഞ്ചിരിപ്പൈതലും, ചേന്ന ബാലാതപശ്രീ നിഴൽക്കൊണ്ട പൊന്നിൻ പയോജം കണക്കെക്കൊട്ടംകോപരാഗോദയപ്രൌഢി മെത്തുന്ന വക്ത്രാര വിന്ദശ്രീയാ ലോഭനീയാ തുലോം'' ഇത്യാദി. (ചെല്ലൂരനാഥോദയം)

ശൈലാസനാഥോദയത്തിൽ അത്യന്തം ചമൽകാരപൂർണ്ണവും കവിയുടെ ദേശാഭിമാനത്തിന്ന പ്രത്യക്ഷനിദർശനവുമായി കേരളവർണ്ണനാ ത്മകമായ ഒരു ഗദ്യമുണ്ട്. അതിൽ പേരാറ് (ഭാരതപ്പുഴ) ചൂർണ്ണി (പെ രിയാറ്) ഏല്ല (മൂവാററപുഴയാറ്) എന്നീ മൂന്നു പുഴകളേയും, തിരുവി ലചാമല, വക്കല, തിരുനെല്ലി എന്നീ മൂന്നു മഹാക്ഷേത്രങ്ങളേയും പററി യുള്ള പ്രശസ്തി കാണുന്നു. അടിയിൽ പകർത്തുന്ന വരികാം ആ ഗദ്യ ത്തിൻെറ ഒടുവിലുള്ളവയാണ്:

''സമധീതാഗമശാസ്ത്രവിമശ്ക്രമപൂതാത്മഭിരഞ്ചിതപഞ്ചമഖാദിക്രി യചെയ്തവിരതസഞ്ചിതസുചരിതരാശിഭിരതുലബ്രഹ്മമഹോമഹനീയൈര വനിസുരേന്ദ്രൈരഭിപൂരിതമായ്, ചാരുതപൂണ്ട ചതുഷ്ഷഷ്ടിമഹാഗ്രാ മവിഭൂതിസമഗ്രിമകൊണ്ടും പെരികപ്പെരിക വിചിത്രാഭോഗം, ധമ്മ ങ്ങാംക്കൊരു മൂലസ്ഥാനം പാവനതായാ ജീവനസാധനമാചാരാണാമ ഭ്യാസഗൃഹം ഭവസാദത്തിന്നവസാനസ്ഥലി നിർമ്മലതായാ നമ്മനികേതം മര്യാദയ്ക്കൊരു വര്യാധാരം, കിം ബഹുവചസാ, ഭാഗ്യം കോലിന തൽഗുണവൈഭവമോക്കംതോറം വാക്യവിദൂരം''

ഇത്തരത്തിലാണ് നീലകണ്ഠകവിയുടെ ഹൃദ്യവും കളോദാരവും ചിത്രസ്ഫുടാത്ഥവുമായ മണിപ്രവാളകവിതയുടെ ശൈലി.

**മററു ഭാഷാചമ്പുക്കാം:—**കൊല്ലം ഏഴുമെട്ടും ശതകങ്ങളി ലാണ് വിശിഷ്ടങ്ങളായ മണിപ്രവാളചമ്പുക്കളുടെയെല്ലാം ആവിർഭാവ മെന്നും അപൂർവം ചില ചമ്പുക്കാം ഒൻപതാം ശതകത്തിൻെറ പൂർവാദ്ധ ത്തിലും വിരചിതങ്ങളാണെന്നു് ഊഹിക്കാവുന്നതാണെന്നും ഞാൻ മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. അവയിൽ പല പ്രബന്ധങ്ങാം നശിച്ചുപോയി ട്ടുണ്ട്. ബാക്കിയുള്ളവയിൽ ഏതാനും ചിലതു സൂര്യപ്രകാശം കാണാതെ ഇന്നും ഇരുട്ടറകളിൽ ശ്വാസംമുട്ടി കണ്ഠഗതപ്രാണങ്ങളായി കിടക്കുന്നു ണ്ടാവാം. ഇതുവരെ കണ്ടുകിട്ടീട്ടുള്ള ആ കാലഘട്ടത്തിലെ ഇതരപ്രബ ന്ധങ്ങളെപ്പററിയുള്ള പ്രസ്താവനയ്ക്കു് ഈ അധ്യായം വിനിയോഗിക്കുന്നതു സൂചിതമായിരിക്കുമെന്നു വിശ്വസിക്കുന്നു.

അക്കാലത്തെ മററു ഭാഷാചമ്പുക്കാം:—(1) ഗജേന്ദ്രമോക്ഷം, (2) പ്രഹ്ലാദചരിതം, (3) വിഷ്ണുമായാചരിതം, (4) കൃഷ്ണാവതാരം, (5) പൂതനാമോക്ഷം, (6) കാളിയമർദ്ദനം, (7) രാസക്രീഡ, (8) കംസവധം, (9) സ്യമന്തകം, (10) കുചേലവൃത്തം, (11) രാമാ

ജ്ഞനീയം, (12) ശ്രീമതീസ്വയംവരം, (13) ശര്യാതിചരിതം എന്നീ വൈഷ്ണവകഥാപ്രതിപാദകങ്ങളും, (14) ദക്ഷയാഗം, (15) ത്രിപുരദഹനം, (16) ഗൌരീചരിതം എന്നീ ശൈവകഥാപ്രതിപാദകങ്ങളും, (17) സഭാപ്രവേശം, (18) കല്യാണസൗഗന്ധികം എന്നീ ഭാരതാന്തർഗ്ഗതങ്ങളുമായ ചമ്പുക്കാം നമുക്കു ലഭിച്ചിട്ടുണ്ടു്. അവയിൽ കംസവധം, രാമാജ്ജ്ഞനീയം, ദക്ഷയാഗം, ത്രിപുരദഹനം, ഗൗരീചരിതം, കല്യാണസൗഗന്ധികം എന്നീ ആറു ചമ്പുക്കാംമാത്രമേ നമ്മുടെ പ്രത്യേകശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ടതുള്ളു. കാളിയമർദ്ദനവും സ്യമന്തകവും അത്യന്തം ഹ്രസ്വങ്ങളാണെങ്കിലും അവയിലും കാവ്യഗുണം കളിയാടുന്നു. ഫലിതധോരണികൊണ്ടു ശ്രീമതീസ്വയംവരത്തിനും ചമ്പുക്കളുടെ ഇടയിൽ സാമാന്യം ഗണനീയമായ ഒരു സ്ഥാനമുണ്ടു്. പ്രസ്തുതകൃതികളുടെ പ്രണേതാക്കന്മാരെപ്പററി യാതൊരറിവുമില്ല.

**കംസവധം:**—ഒന്നാംകിടയിൽ ഉൾപ്പെടുത്തേണ്ട ഒരു ചമ്പുവാകുന്നു കംസവധം. കഥ അരിഷ്ടവധംമുതൽക്കു് ആരംഭിക്കുകയും ഉഗ്രസേനന്റെ രാജ്യാഭിഷേകത്തോടുകൂടി അവസാനിക്കുകയും ചെയ്യുന്നു. കവിത ആദ്യന്തം സരസവും ഫലിതമയവുമാണു്. കംസവധത്തിൽ നിന്നു നാരായണീയത്തിൽ ചില പദ്യങ്ങാം പകർന്നിട്ടുള്ളതായി കാണുന്നതിനാൽ രണ്ടും നീലകണ്ഠകൃതമാണെന്നു സങ്കല്പിക്കുവാൻ തോന്നുന്നു. രണ്ടു പദ്യങ്ങളും ഒരു ദണ്ഡകവും ഉദ്ധരിച്ചു കവിതാശൈലി പ്രദർശിപ്പിക്കാം.

''വ്യാജാപേതം തദാനീം മധുരിപുദലിതേ-
ഷ്വാസഘോഷം നിനച്ചാ-
ലീശാ ശൌരേ, ജയശ്രീനവനവവരണാ-
രംഭപുണ്യാഹവാദ്യോ?
പോർചേരും വൈരിഭൂപാലകവിററയൽ വിറ-
യ്ക്കുന്ന നിർഘാതമോ കേഠം?
ഭോജേന്ദ്രസ്വർഗ്ഗയാത്രയ്ക്കുരപെരിയ പുറ-
പ്പാടുകൊട്ടോ? ന ജാനേ.''

കംസസൽഗതി:

''സോയം ധന്യാഗ്രയായീ കമലനയനരൂ-
പാമൃതം ലോചനാഭ്യാം
പായം പായം തദാനീം നിരുപമപരമാ-
നന്ദശുദ്ധാന്തരാത്മാ
ജീവാപായം പ്രപന്നസ്ത്രിഭുവനപെരുമാം-
തന്നോടൈക്യം ഗതോഭൂൽ
ഭൂയാനോഘസ്സ്രവന്ത്യാ നലമുടയ പയോ-
രാശിയോടെന്നപോലേ.''

ദണ്ഡകം, അക്രൂരൻ ബാലകൃഷ്ണനെ കാണുന്നതു്:

"വാരാന്ന കേശഭരനീരാജിപിഞ്ഛമണി-
ഗോരോചനാതിലകകാന്തം
വനവിഹൃതിതാന്തം—ഖലജനകൃതാന്തം—
വലിതഖുരപശുനികരമണിനടുവിൽ വിലസുമൊരു
വലമഥനമണിമിവ മഹാന്തം; (1)

കാളാഞ്ജനാഞ്ചിതവിശാലാക്ഷിപക്ഷ്മഭുവി
നീളപ്പിരണ്ട പൊടിധൂളം
കലിതഘനഹേളം—കവിളിണയിൽ മേളം—
കലരുമണികുഴലിണയുമഴകുടയ തിരുമുഖവു-
മുടൽവടിവുമസിതഘനകാളം; (2)

മങ്ങലുതോളിൽ മണിശൃങ്ഗം കരാഗ്രഭുവി
ചെങ്കോലുമാന്ന നവകാമം,
മഹിതവനദാമം—തിരുവുരസി കാമം—
മഹിമയൊടു തടവി നവപൊടിനിരയുമരുണതര-
വെയിലൊളിയുമധികമഭിരാമം; (3)

താലാങ്കനോട്ടമനുകൂലാശയേന സഹ
ബാലൈർവ്രജാങ്കണവിഭാഗേ
ധരണിഹരിലോകേ—കൃതവസതിമാകെ—
പ്പുകഴ്ത്തിന സുകൃതമിതു സകലപതിമതിലളിത-
പശുപതനമവിടെ വിലുലോകേ." (4)

ഫലിതം: കംസന്റെ കുചേഷ്ടിതത്തെപ്പററി അക്രൂരൻ ഭഗവാനോടു പറയുന്നതു് "സംസാരീ കംസനിപ്പോാം മരുമകനു ഭവാനെത്രയും പ്രീതിശാലീ കംസാരിപ്പേർതരുമ്മാറകമലരിലുറച്ചീടിനാനെന്നു നൂനം" എന്നാണു്. ശ്രീകൃഷ്ണനും ചാണൂരനുംതമ്മിലുള്ള സംഭാഷണം നമ്മോക്തിമധുരമായിരിക്കുന്നു. അവിടെ ശ്രീമൽഭാഗവതത്തിന്റെ അനുകരണം അല്പമുണ്ടെങ്കിലും അതു കവിയുടെ മനോധർമ്മലഹരിയിൽ നിമഗ്നമായിപ്പോകുന്നു. താൻ ബാലനാണെന്നു ശ്രീകൃഷ്ണൻ പറയുമ്പോാം "നീയല്ലേ കുവലയാപീഡത്തെ കൊന്നതു്?" എന്നു ചാണൂരൻ ചോദിക്കുന്നു. അതിനു ഭഗവാൻ

"എന്നേ വൈഷമ്യമേ, ഞാൻ ഭയതരളനണ-
ഞ്ഞതല്ല, തൊട്ടല്ലെടോ, തൻ
ദുർന്ന്യായംകൊണ്ടുതന്നേ ഗജപതി മൃതനായു്
വീണിതമ്മാവനാണാ;
എന്നാലീ ഞങ്ങളോടീയെളിയവരൊടു മി-
ഥ്യാപരാധം ബലാൽച്ചേ-
ർത്തിന്നീവണ്ണം തുടങ്ങുന്നടവിനു മതിയേ
ദൈവമേ സാക്ഷിയുള്ളൂ."

എന്നു നിന്ദാഗർഭമായി മറുപടി നല്കുന്നു. അതു കേട്ടു ചാണൂരൻ പിന്നെയും "രജകനേയും കൊന്നു പള്ളിവില്ലും മുറിച്ചിട്ടു" "ഈ ഭോഷാ, ഞങ്ങളോടെന്തിനൊരനുനയവും സാന്ത്വവും ഭ്രാന്തനോ നീ?" എന്നു ഗർജ്ജിക്കുന്നു. അതിനു ഭഗവാൻ മുൻപിലത്തെപ്പോലെതന്നെ

"കഷ്ടം ബാലസ്വഭാവേ പെരുകിന കുതുകം–
കൊണ്ടു കോദണ്ഡദണ്ഡം
പട്ടാങ്ങത്രേ വലിച്ചേ,നതിനു കിമപി കേ–
ട്ടം ബലാൽ വന്നുപോയി;
ചട്ടററീടുന്ന യുഷ്മാൻ പുനരവിടെ നിന–
ച്ചീട്ടുമില്ലൻപിലെന്നാൽ–
പ്പെട്ടെന്നുണ്ടായ കാര്യത്തിനു പരുഷമുട–
ക്കാ,യ്ക്കടക്കം പ്രധാനം."

എന്നു പറയുന്നു. ഉടനേ "ചെറുതു മദമകക്കാമ്പിൽ മൂടിപ്പാദത്തൊരാ ശ്രദ്ധാക്ഷേപമിശ്രം വചനമിതധികം നന്നെടോ നന്ദസൂനോ" എന്ന് ഉപക്രമിച്ചുകൊണ്ടു് ആ മല്ലപ്രമാണി "വേഗാലിന്നിന്നെ മുഷ്ടിപ്രഹൃതിഭിരധുനാ കൊന്നു വൈവസ്വതീയേ ഗേഹേ യാത്രാക്കിയേ വിക്രമമിളകിന ചാണൂരനോ ചൊറാടങ്ങു" എന്നു വീണ്ടും അട്ടഹാസിക്കുന്നു. ഭഗവാനാകട്ടെ പിന്നെയും തൻെറ ഫലിതശൈലി വിടാതെ

"ഞാനോ സംപ്രതി കാലനങ്ങതിഥിയായ് നീയോ ഭവിക്കുന്നതെ–
ന്നീ നമ്മിൽപ്പറയേണ്ടതില്ലതറിവോർ മാലോകരാലോകനേ
ചാണൂരാ, മദമാന്ന ലോകവിപദം ചെയ്യുന്നവൎക്കൊക്കെയും
താനേ പോന്നുവരും വിനാശമചിരാലെന്നുള്ളതോർത്തീട്ട നീ"

എന്നു് ഉദീരണം ചെയ്തു് ആ കോപിഷ്ഠൻെറ ക്രോധാഗ്നിയെ ഊതിക്കത്തിക്കുന്നു.

**രാമാജ്ജ്വനീയം:**—വിവിധങ്ങളായ കാവ്യഗുണങ്ങളാൽ വിരാജിതവും സാമാന്യം ദീൎഘവുമായ ഒരു ചമ്പുവാണു് രാമാജ്ജ്വനീയം. ബ്രഹ്മാണ്ഡപുരാണത്തെ അനുകരിച്ചു ശ്രീപരശുരാമൻെറ ജനനംമുതല്ക്കുള്ള സംഭവങ്ങളെ കവി സ്പർശിച്ചിട്ടുണ്ടെങ്കിലും കാത്തവീര്യാജ്ജുനൻ നായാട്ടു കഴിഞ്ഞു് ഒരതിഥിയുടെ നിലയിൽ ജമദഗ്നിമഹഷിയുടെ ആശ്രമത്തിൽ പ്രവേശിക്കുന്നതു മുതല്ക്കുള്ള കഥയാണു് അദ്ദേഹത്തിൻെറ പ്രത്യേകമായ പ്രതിപാദനത്തിനു വിഷയീഭവിക്കുന്നതു്. ഭാൎഗ്ഗവനും കാത്തവീര്യനും തമ്മിലുള്ള യുദ്ധം വളരെ വിസ്തരിച്ചിട്ടുണ്ടു്. ഒടുവിൽ "വീരവധത്തിൻ പ്രായശ്ചിത്തൈ സ്വയമേവാത്ഭുതഹയമേധം ചെയ്താചാര്യായ ധരിത്രിയെ മുഴുവൻ വാരിധിവസനാം കാശ്യപമുനയേ ദക്ഷിണനല്കീതസ്യ നിയോഗാൽ മഹതി മഹേന്ദ്രേ പുക്ക ഗിരീന്ദ്രേ വിശേഷാത്തീർണ്ണമഹാത്ഭുത ചരിതോ .നിഷ്കളവിമലബ്രഹ്മോപാസനാ കൈക്കൊണ്ടനുദിനമഴകിലി

ത്തു'' എന്നു് ഇതിവൃത്തം സമാപിപ്പിക്കുന്നു. പ്രസ്തുതകൃതി എട്ടാം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ സംജാതമായെന്നു് ഊഹിക്കാം. പരോപജീവിതമില്ലെന്നൊരു മെച്ചം അതിനുള്ളതു വിശിഷ്യ വ്യക്തമാകുന്നു. നാലു ശ്ലോകങ്ങൾ അടിയിൽ ചേർക്കാം.

സുരഭിയുടെ വ്യോമയാനം:

ക്രോധാളൽകൃത്യ പാശാൻ മുഖരഖരഖുരോ–
ത്തുങ്ഗശൃങ്ഗാഗ്രഘാതൈ–
ര്യോധാൻ വിദ്രാവയന്തീ ഝടിതി പരിവൃതാൻ
ഘോരഹുമ്പാരവിനാദാ,
നാസാഗ്രന്യസ്തഹസ്താംഗുലിഷു സകലലോ–
കേഷു പശ്യത്സു വിശ്വാ–
ഭ്രാതക്ഷോഭം വളത്തുജ്ജലവിപുലവപു–
ർവ്യോമവീഥിം പ്രപേദേ.''

കാർത്തവീര്യാർജ്ജുനന്റെ വിചാരം:

''ഉന്നിച്ചോളം മഹാവിസ്മയമിതു; സമരേ
കൊന്നൊടുക്കീതൊരുത്തൻ–
തന്നേ നൃതദപിതീയോ ബലഭരസഹിതാൻ
ക്ഷത്രസംഘാനസംഖ്യാൻ;
മന്യേ മന്നിങ്കലക്കേവലമുനിസുതനാ–
ല്ലേഷ ദുർദ്ധർഷധാമാ
ധന്വീ; സാമാന്യരത്നത്തിനു കിമപി വരാ
കൗസ്തുഭത്തിൻ പ്രഭാവം.''

''മന്നിൽച്ചൊല്ലാന്നലാവും മുനിവരനിധനം–
കൊണ്ടു ദുഷ്കീർത്തി മുൻപേ–
തന്നേ വാമേന ധാത്രാ ജഗതി നിയതമാ–
കല്പമാകല്പിതാ മേ;
ഇന്നിപ്പോൾ ചെന്നു സൈന്യൈസ്സഹ വിമതമമും
നിഗ്രഹിച്ചാലുമെന്നും
നന്നാവാൻ വേല; കിട്ടും വസതി കൊടിയ പാ–
പേ ചിരാദന്ധകൂപേ.''

കാർത്തവീര്യന്റെ യുദ്ധാരംഭം:

''വില്ലിൻകൂട്ടം കലച്ചാൻ, പവഴിനിര തൊടു–
ത്താൻ, കൃപാണാനെറിഞ്ഞാ,–
നല്ലാസംപൂണ്ടു ചിത്രപ്പരിചകളുമിള–
ക്കീടിനാനൊന്നു വേണ്ടാ,

കല്യാണഭോഗം കരേറിക്കനകമണിരഥേ
സിംഹനാദാതിഭീമൈ-
രുല്ലോലജ്യാനിനാദൈരഖിലമിടകല-
ക്കീടിനാൻ ദിഗ്വിഭാഗം.''

**ദക്ഷയാഗം:**—ഒരു നല്ല ചമ്പുവായ ദക്ഷയാഗവും എട്ടാം ശതകത്തിൻെറ ഉത്തരാർദ്ധത്തിൽ വിരചിതമാണെന്നു ഭാഷാരീതികൊണ്ടു നിർണ്ണയിക്കാവുന്നതാണ്. സതീദേവിയുടെ അഗ്നിപ്രവേശവും തദനന്തരം വീരഭദ്രൻെറ ദക്ഷനിധനവും കഴിഞ്ഞതിനുമേൽ ദേവന്മാർ ശ്രീപരമേശ്വരനെ കൈലാസപർവ്വതത്തിൽച്ചെന്നു കാണുന്ന ഘട്ടം കവി ഒരു വിശിഷ്ടമായ സംസ്കൃതഗദ്യംകൊണ്ട് ഉപനിബന്ധിച്ചിരിക്കുന്നു. കവിതയുടെ രീതി മനസ്സിലാക്കുവാൻ നാലു ശ്ലോകങ്ങൾ ഉദ്ധരിച്ചുകാണിക്കാം.

കഥോപക്രമം:

''ശ്രീകൈലാസാദ്രിശൃംഗേ കനകമയമഹാ-
മന്ദിരേ തുമരന്ദം
തുകിട്ടും കല്പവാടീബഹളപരിമളാ-
മോദിതാശാന്തരാളേ
നീരംകണ്ണാരംമൗലി ദക്ഷാത്മജയെ മടിയിലാ-
മ്മാറു ചേർത്തങ്ങൊരുന്നാ-
ളേകാന്തേ വാണിരുന്നൂ പുരരിപുഭഗവാൻ
പൂർണ്ണകാരുണ്യധാമാ.''

ദക്ഷൻെറ ശിവഭർത്സനം:

''ഇപ്പാർമേൽ നിന്ദ്യകർമ്മാ വരസഭയിലിവൻ
ധിക്കരിച്ചോരു കോപ്പി-
ന്നരംപ്പുവിൽച്ചെറ്റു ഖേദം ന ഖലു മമ ജഗൽ-
ഖ്യാതമാഹാത്മ്യരാശേഃ;
അപ്പാഴ്ക്കല്ലെന്നു കല്പദ്രുമനവമണിയെ-
ക്കണ്ണു കാണാത മൂഢൻ
ജല്പിച്ചാലില്ല ചേതം പുനരതിനമരേ-
ന്ദ്രാവതംസത്തിനേതും.''

ക്രുദ്ധയായ സതീദേവി ദക്ഷനോട്:

''ശോകവ്യാലീഢമെന്നാലുടലിതു ഗിരിശ-
ദ്വേഷിണോ നിങ്കൽനിന്ന-
ങ്ങീ കേളുൽപന്നമിന്നേ വിരവിനൊടു വിഹാ-
സ്യാമി ഹാസ്യം തവാഗ്രേ;

മോഹംകൊണ്ടാഹിതസ്യ സ്വയമുദരപ്പുടേ
കത്സിതാന്നസ്യ പാത്താ-
ലാകെച്ചുട്ടിച്ചൊഴിക്കുന്നതു ശിവശിവ! ദു-
ഖപ്രതീകാരമല്ലോ.''

സതിയുടെ മോക്ഷപ്രാപ്തി:

''സ്ഥാനാദുത്ഥായ തസ്മാലധികമിടനിറ-
ഞ്ഞാശു രോദോന്തരാളേ
കാണായീ ചെന്നുചേരുന്നതു നഭസി മഹാ-
ശ്ചര്യതേജഃപ്രവാഹം;
താനേ ഹാഹാനിനാദോ ദിവി ഭുവി ച മഹാൻ
പശ്യതാമാവിരാസീ-
ദ്ദീനാനാം; പാപി ദക്ഷൻ കടിലമതിരഹോ!
നിവ്വികാരസ്തദാനീം.''

**ത്രിപുരദഹനം:**—ഒന്നാംകിടയിൽ നില്ക്കുന്നതായി ഭാവുകന്മാക്ക് അനുഭവപ്പെടുന്ന ഒരു ചമ്പുവാണ് ത്രിപുരദഹനം. ഈ കാവ്യത്തിൽ നീലകണ്ഠകവിയുടെ ഓജസ്സും ഉജ്ജ്വലതയും സമഗ്രമായി കാണുന്നു. താരകാസുരന്റെ പുത്രരായി വിദ്യുന്മാലി, കമലാക്ഷൻ, താരകാക്ഷൻ എന്നിവരെയാണ് പുരാണങ്ങളിൽ ത്രിപുരന്മാർ എന്നു പറയുന്നത്. ശിവഭക്തന്മാരായ അവരുടെ ഉപദ്രവം ദുസ്സഹമായിത്തീന്നപ്പോൾ ദേവന്മാരുടെ പ്രാത്ഥനയ്ക്കു വഴിപ്പെട്ടു മഹാവിഷ്ണു ബുദ്ധമുനിയുടെ വേഷം ധരിച്ച് അവരെ അത്ഭുതകമ്മങ്ങൾകൊണ്ടു വശീകരിച്ച് ആ നൂതനമതത്തിലേക്കു പരിവത്തനം ചെയ്യിക്കുകയും, ശൈവചിഹ്നങ്ങൾ പരിത്യജിച്ചു ബൌദ്ധമുദ്രകൾ സ്വീകരിച്ച അവരുടെ അവസ്ഥാന്തരം ശ്രീപരമേശ്വരൻ നാരദമഹഷിയിൽനിന്നു ഗ്രഹിച്ചു മൂന്നാംതൃക്കണ്ണുകൊണ്ട് അവരെ ദഹിപ്പിക്കുകയും ചെയ്യുന്നതാണ് പ്രസ്തുതചമ്പുവിലെ ഇതിവൃത്തം. നാലു ശ്ലോകങ്ങളും ഒരു ഗദ്യത്തിൽനിന്നു ചില വരികളും ചുവടേ പകത്തിക്കൊള്ളുന്നു.

ത്രിപുരന്മാരുടെ തപസ്സ്:

''വാടീടാതും പ്രബോധപ്രസരമണിവിള-
ക്കിൻപ്രകാശം നിറച്ചു-
ങ്ങ്ടേ മായാതമസ്സഞ്ചയമവതിപെട്ട-
ത്താതമുച്ചൈ തദാനീം
ശ്രദ്ധം കണ്ടാർ നാഗംകാഞ്ചനനെറി കവരും
കാന്തിഭൂമ്നാ സുഷുമ്നാ-
നാഡീമധ്യത്തിലേതേ പരമശിവമയം
കഞ്ചിദാശ്ചര്യപുഞ്ജം.''

ദേവന്മാർ കണ്ട മഹാവിഷ്ണു:

''മുന്നിൽക്കാണായിതപ്പോളമരപരിഷദാം
 തൃക്കടൈക്കൺവിലാസം–
തന്നെക്കൊണ്ടു ജഗദ്രക്ഷണകലവി വള–
 ർക്കുന്ന മുഖ്യാനുഭാവം
സന്നദ്ധേ ഭോഗിതല്പേ തെളിവിനൊടു സമാ–
 സീനമാസേവമാനാൻ
മന്ദസ്മിത്യാ സനന്ദാദികളെ നവസുധാ–
 സ്യന്ദയാ നന്ദയന്തം,

സ്വേച്ഛാശക്ത്യാ ചരസ്ഥാവരഭുവനതലം
 പേർത്തു പാലിച്ചൊടുക്ക–
ന്നാശ്ചര്യക്രീഡ കൈക്കൊണ്ടരുളുമൊരു മഹാ–
 യോഗമായാനുഭാവം,
ആശ്വാസം മുക്തിഭാജാം, കനിവുകടലിൽ നീ–
 ന്തിക്കളിച്ചാർത്തരക്ഷാ–
താച്ഛീല്യം നിത്യമേന്തും തിരുനയനകലാ–
 ലംകൃതം പങ്കജാക്ഷം.''

ശിവന്റെ മൂന്നാംകണ്ണിലെ തീ:

''കല്പാന്തോദ്ദീപ്തവൈശ്വാനരതുലന കല–
 ന്നാശു രോദോന്തരാളം
കത്തിക്കാളിച്ചു മൂളെന്നതിരഭസമിര–
 ച്ചുച്ചകൈരുജ്ജ്വലാത്മാ
കെല്പേറും മുപ്പുരം ചെന്നഴകൊടു പിടിപെ–
 ട്ടൊക്കെ ദശധ്വാ ത്രിലോകം
ഭസ്മീകർത്തും ജഗൽഘസ്മരമുഖരശിഖഃ
 കൃഷ്ണവർത്മാ ദിദീപേ.''

ഗദ്യം, ത്രിപുരസംഹാരോദ്യതനായ ശിവൻ:

''തദനു ജഗത്ത്രയഭീഷണവേഷോ ദ്ധതരകല്പിതപരികരബന്ധ സ്തുങ്ഗശൃങ്ഗമലംകുർവ്വാണഃ സജ്ജശരാസനസംഹിതബാണോ ബൃംഹിതരഭസവിശൃങ്ഖലചണ്ഡസംഭ്രമകമ്പിതഭുവനകടാഹമിതുടനടനതിരം കടകനാൽ ചിതറിന രൂക്ഷതരേക്ഷണപാതവിലോഹിതലാതകലാപജ്വലിതദിഗന്തസ്തൽക്ഷണസമുദിതകൗതുകഹർഷം കൗസുമവർഷം ചെയ്തു പുകഴ്ത്തും ദിവ്യജനാനാം ഭവ്യതരോക്തീഃ ശ്രാവംശ്രാവം, ത്രിപുരാസുരകൃതധിക്കൃതിമുച്ചൈഃ സ്മാരം സ്മാരം, തൽഗതകരുണാം ഹാരം ഹാരം, കോപവികാരം കാരം കാരം, ത്രിഭുവനചക്രം മുട്ടെ വിറയ്ക്കും പരിചവളർന്നൊഴുമട്ടഹസധ്വനിദാരുണവദനശ്ചതുരങ്ഗോദ്ധതസേനാകളകളമുച്ചി

തകേതനമുഗ്രനികേതനമുഗ്രമഹാസുരപുരവരമഗ്രേ ലക്ഷീകുർവ്വന്നക്ഷീണാത്മാ വിന്നരുളീ ബത! സംഹൃതിരൂപീ ഝടിതി കപാലീ.''

**ഗൗരീചരിതം:**—ത്രിപുരദഹനത്തിൽനിന്നു് ഒരുപടികൂടി ഉയൎന്നിട്ടില്ലെന്നു എന്നു പറയേണ്ട ഒരു ചമ്പുവാകുന്നു ഗൗരീചരിതം. കവി ഒൻപതാം ശതകത്തിന്റെ പൂർവാൎദ്ധത്തിൽ രചിച്ചതായിരിക്കാം; ഭാഷയുടെ പഴക്കം നോക്കിയാൽ അതിനു മുൻപാണെന്നു സങ്കല്പിക്കുവാൻ നിർവാഹമില്ല. ദേവീമാഹാത്മ്യത്തിലെ സുംഭനിസുംഭവധമാണു് പ്രധാനമായി പ്രതിപാദിച്ചിരിക്കുന്നതു്. തെങ്കൈലനാഥോദയകാരനെപ്പോലെ ഗൗരീചരിതകാരനും തന്റെ പ്രബന്ധത്തിന്റെ ഗുണത്തെ പുകഴ്ത്തുന്നുണ്ടു്. ''കണ്ണേന നവ്യാമൃതമാസ്വാദിച്ചീടെൻതോഴ! ഗൗരീചരിതാഭിധാനം'' എന്നു് അദ്ദേഹം വയസ്യനോടു പറയുന്നു. പ്രസ്തുതചമ്പുവിനു ചിലർ പറയുന്നതുപോലെ ഗൗരീശങ്കരം എന്നു പേരില്ല. മൂന്നു ശ്ലോകങ്ങൾമാത്രം ഉദ്ധരിക്കാം.

ദേവിയും മഹിഷഭടന്മാരും:

''ആഭോഗംപൂണ്ട സിംഹോപരി പരിലസിതാം
മൗലിരുദ്ധാന്തരിക്ഷാ-
മാപൂർണ്ണാശാന്തരാളാം പ്രബലഭുജസഹ-
സ്രേണ നാനാസ്ത്രഭാജാ
ദേവീം മുല്ലാടു കണ്ടുല്ബണരഭസഭരം
ദൈത്യസേനാഭടന്മാ-
രാവൃത്ത്യാ ശസ്ത്രവൎഷൈഃശ്ശിവശിവ പരിതോ
വിവ്യധുന്നിൎവ്വിശങ്കം.''

ദേവി സുംഭനു് അയയ്ക്കുന്ന സന്ദേശം:

''കൂട്ടാക്കാതേ മദാജ്ഞാവചനമിതു മദാ-
ജ്ഞാനരീത്യാ പടയ്ക്കായ്-
ക്കൂട്ടുന്നൂതാകിലിന്നേ ഭുവനജനനിത-
ന്നാണ കില്ലില്ല ചൊല്ലാം;
വാട്ടം തട്ടാത ശസ്ത്രപ്രകരനിഹതരാം
നിങ്ങളെക്കൊണ്ടസംഖ്യാൻ
കൂട്ടത്തോടേ കരയ്ക്കും കുറുനരിനിവഹാ-
നോണമൂട്ടീടുവൻ ഞാൻ.''

ദേവന്മാരുടെ സ്തുതി:

എപ്പ്രായം തെളിതേനിലമ്മധുരിമാ, പുഷ്പേഷു സൌരഭ്യമ-
ങ്ങെപ്പ്രായം, മൃഗലാഞ്ഛനേ കളിർനിലാവെപ്പ്രായമുത്ഭാസതേ,
എപ്പ്രായം ബത! പാലിൽ നെയ്യ്,മഴകോടപ്പ്രായമുള്ളോന്നുപോ-
ലിപ്പാരെങ്ങുമഹോ! മഹേശ്വരി, ഭവത്തത്ത്വം ഭവധ്വംസനം.''

**കല്യാണസൌഗന്ധികം:**—കല്യാണസൌഗന്ധികം ഭാരതാന്തഃപാതിയായ ഒരു ഇതിവൃത്തത്തെ അധികരിച്ച് രചിച്ചിട്ടുള്ളതാണെങ്കിലും അതു ചതുർശ്ശകഥാബദ്ധമായ ഭാരതചമ്പുവിലെ ഒരു ഭാഗമാണെന്ന് എനിക്കു തോന്നുന്നില്ല. ആ കൃതിയുടെ ആവിർഭാവം കൊല്ലം എട്ടാം ശതകത്തിൻെറ പൂർവ്വാർദ്ധത്തിലായിരിക്കണം. രണ്ടു പദ്യങ്ങൾമാത്രം ചുവടേ പകർത്തിക്കൊണ്ടു പുരോഗമനം ചെയ്യുന്നു.

ഹനുമാൻെറ വിശ്വരൂപം:

''വാരോർസിന്ധുതരംഗപാളിയിലെഴും കാറോറവു ചിന്നീടുമ-
ന്നാനാകേസരബാലരോമപടലീനിർദ്ധൂയമാനാംബുദം
കാണായീ കപിസാർവ്വഭൗമമുടനേ മദ്ധ്യാഹ്നകാലത്തെഴും
ഭാനോരുഷ്ണ കെടുത്ത തീവ്രമഹസാ സന്ദീപിതാശാന്തരം.''

സൌഗന്ധികവാപി രക്ഷിക്കുന്ന രാക്ഷസന്മാർ:

''ഊക്കേറും ഭീമസേനൻ പുനരതിൽ നടുവേ
ചാടിവീണ്ണാത്തനാദം
വാഴ്കും സൗഗന്ധികശ്രേണികൾ വടിവൊടറു-
ത്തോരുനേരം ഗദാവാൻ
കേൾക്കായീ ഘോരഘോരം നവജലദഘടാ-
നാദപൂരം നടുക്കം
വാക്യാടോപങ്ങൾ വാപീരണവിധി വള-
ർത്തുന്ന രക്ഷോഭടാനാം.''

**കാളിയമർദ്ദനം:**—കാളിയമർദ്ദനം ചമ്പു മുഴുവൻ കിട്ടീട്ടില്ല. ഒരു പദ്യവും ഒരു ഗദ്യത്തിലെ ഏതാനും പംക്തികളുംമാത്രം പ്രദർശിപ്പിക്കാം.

കാളിയൻെറ വിഷവേഗം:

''അത്രേയല്ലുണ്ടു വാരാകരപരിവൃഢനും
ചെന്നു കാളിന്ദിയെന്നും
മുഗ്ദ്ധാമാലിംഗനത്തിന്നൊരുകുറി തുനിയു-
ന്നേരമാരാദകാണ്ഡേ
മെത്തീടും താപമുൾക്കൊണ്ടവശതരത കൈ-
ക്കൊണ്ടവസ്ഥാന്തരേ തൽ-
പുത്രൻ പീയൂഷധാമാവിടയിടെ മുഴുകാ-
ഞ്ഞാകിലന്നില്ല ജീവൻ.''

ഗദ്യം, വൃന്ദാവനം:

''കേസരിപുംഗവബാലധികഷ്കമാതംഗാർഭകമഹിതം ക്വചന; തരുമുഖനഖകൃതകണ്ഡൂഹർഷിതഹരിണീമണ്ഡലലളിതം ക്വചന; തുരഗീ

പരിചിതവനമഹിഷോത്തരസതതവിഹാരവിനോദം, കഹചന; വ്യാളീനികരഫണാമുഖചുംബനകേളീസംകുലനകലം കഹചന; നാളീകാസവരസികമധുവ്രതപാളീഹുംകൃതിതുംഗം കഹചന; ഹേമന്തീനാമസുമനോനിസ്സൃതഹൈമജലോക്ഷണശിശിരം കഹചന; കേസരഭാസുരകസുമരജോഭരധൂസരഗഗനവിഭാഗം കഹചന; പാടലസൗരഭസംഗമസജ്ജിതപാടവനാവപവമാനം കഹചന; കോകിലമധുരനിനാദശ്രവണവ്യാകുലപഥികനിനാദം കഹചന; കേകികലോദിതതാണ്ഡവമണ്ഡലകേകാരുപവിരാവം കഹചന; സാരസഹംസചകോരകപോതകചാരുസമാഗമസുഭഗം കഹചന; കബരീകുചയുഗഭാരനിപീഡിതശബരീമന്ഥരഗമനം കഹചന; അമരീകചഭരവിഗളിതകുസുമഭ്രമരീഗീതനിനാദം കഹചന; സേവാസമയനമോനമജയമുഖഗീർവാണോദിതമുഖരം കഹചന'' ഇത്യാദി.

**സ്യമന്തകം:**—സ്യമന്തകം സാമാന്യം നല്ല ഒരു ചമ്പുവാണ്. രുഗ്മിണീസ്വയംവരം, സ്യമന്തകം മുതലായ ചമ്പുക്കളോട് അതാതു വിഷയങ്ങളെ പ്രതിപാദിക്കുന്ന തുള്ളൽകഥകൾ രചിക്കുമ്പോൾ കുഞ്ചൻനമ്പ്യാർക്കുള്ള കടപ്പാടു സ്പഷ്ടമായി കാണ്മാനുണ്ട്. രണ്ടു ശ്ലോകങ്ങളും ഒരു ഗദ്യത്തിൽനിന്ന് ഏതാനും വരികളും പകർത്തിക്കാണിക്കാം.

അപവാദം പരക്കുന്ന മാതിരി:

''നാസാഗ്രേ വിരൽ വച്ചൊരാത്മഗൃഹിണീകർണ്ണേ പകർന്നാനസൗ;
ദാസീകർണ്ണപുടേ ച സാ; പുനരസൗ ചുറവം പരത്തീടിനാൾ;
കാസാരേഷു ചതുഷ്പഥേഷു ച പുനഃ ശ്രീകൃഷ്ണദുഷ്കീർത്തി ചെ-
ന്നാസേതോരധിലോകമാഹിമവതോ നിളെപ്പരന്നു തദാ.''

കിംവദന്തിയുടെ പ്രകാരം:

''കക്കാമാറില്ല പാത്താലൊടിയ,രൊടി പടി-
പ്പീല പാടച്ചരന്മാ,-
രക്രൂരൻ മോഹമാർന്നു തടിനീയിലൊടികൊ-
ണ്ടല്ലയോ ചൊല്ലു നേരേ?
ഇക്കാലം ദൈവമെന്നിപ്പുരമൊരു ശരണം
കണ്ടതില്ലാരുമെങ്ങും;
തിക്കും ദുഷ്കിംവദന്തീ പുനരിതി സമഭൂൽ
പൂഷ്ണലാ ചക്രപാണേഃ.''

ഗദ്യം, ലോകാപവാദം:

''വേലി നടന്നൊരു സസ്യം തിന്നും കാലം വിഷമമിതെന്നും കേചന; ചണ്ഡഹുതാശൻ ഭൂമി ദഹിക്കയുമുണ്ടിനി നിർണ്ണയമെന്നും കേചന; മാപാപികളെ മിണ്ടായ്കാരുമിതെന്നും കേചിൽ, നാക്കിനിമേലിൽത്തല പോം പാകിലിതെന്നും കേചന; ചതിയൊടിവൻ പോ

യ്പ്പതിയുമിരുന്നിഹ പൊതിയും വെട്ടമിതെന്നും കേചന; മങ്ഗല്യ സ്ത്രീമങ്ഗലസൂത്രം തച്ചുപറിയ്ക്കുമിതെന്നും കേചന; ദുന്ന്യായങ്ങളിതിൽപ്പ രുണ്ടിഹ സന്യാസികളൊട്ടുമെന്നും കേചന; കഴലും മോതിരവും പുന രെന്നും കെട്ടാമ്ലെന്നു പറഞ്ഞുതുടങ്ങീ; കഷ്ടമിതിൽക്കാളുണ്ടിഹ പാ ത്താൽ പത്തനപന്തിയിൽ വിത്തം നേടും ചെട്ടികൾ ചോനകർ കെട്ടി പ്പൂട്ടിപ്പകലേ പുക്കൊരു തസ്കരഭീത്യാ മച്ചിലൊളിച്ചു കിടന്നുതുടങ്ങീ; കുഴച്ചെറമികൾ കൂട്ടംകൂടിക്കോഴപ്പെട്ടു നടന്നുതുടങ്ങീ.''

**ശ്രീമതീസ്വയംവരം:—** ശ്രീമതീസ്വയംവരത്തിലേ കഥ പുരാണാന്തർഗ്ഗതമാകുന്നു. വിഷ്ണുഭക്തനായ അംബരീഷമഹാരാജാവിനു ശ്രീമതി എന്നൊരു പുത്രിയുണ്ടായിരുന്നു. മഹർഷിമാരെങ്കിലും ഗായക ന്മാരായ നാരദനും പർവതനും ആ യുവതിയിൽ അനുരക്തരായിത്തീരു കയും ആ വിവരം അവർ അംബരീഷനെ ധരിപ്പിയ്ക്കുകയും ചെയ്തു. കന്യകയ്ക്കു മഹാവിഷ്ണു ഭർത്താവാകണമെന്നായിരുന്നു അഭിലാഷം. അംബ രീഷൻ ശാപഭയംനിമിത്തം വിഷമിച്ചു താൻ ഒരു സ്വയംവരമാണ് നിശ്ചയിച്ചിരിക്കുന്നതെന്നും ആ അവസരത്തിൽ രണ്ടു മഹർഷിമാരും സന്നിഹിതരായിരിക്കുകയാണെങ്കിൽ കുമാരി തനിക്ക് അഭിമതനായ ഒരു പുരുഷനെ വരിച്ചുകൊള്ളുമെന്നും അവരെ അറിയിച്ചു. മഹർഷിമാർ മഹാവിഷ്ണുവിനോട് അവർക്കിരുവർക്കും കപിമുഖത്വമുണ്ടാകുമാറു പ്രാർത്ഥിച്ചു. വരണമണ്ഡപത്തിൽ കുമാരി അവരെ രണ്ടുപേരെയും വാനരവദനന്മാ രായും അവർക്കിടയിൽ മഹാവിഷ്ണുവിനെ ത്രൈലോക്യമോഹനമായ സൗന്ദര്യത്തിനു നിധാനമായും കണ്ടു. കന്യകയെ ഭഗവാൻ പരിഗ്ര ഹിച്ചു. ക്രുദ്ധന്മാരായ മഹർഷിമാർ ഉത്തരക്ഷണത്തിൽ അംബരീഷനെ ഗ്രസിക്കുവാൻ തമസ്സിനെ സൃഷ്ടിക്കുകയും ഭഗവാൻ അതിന്റെ ശമനത്തി നായി ചക്രായുധത്തെ നിയോഗിക്കുകയും ചെയ്തു. താടിക്കാർ രണ്ടുപേരും പേടിച്ചരണ്ടു മഹാവിഷ്ണുവിനെത്തന്നെ ശരണം പ്രാപിച്ചു. ഭഗവാൻ അംബരീഷനെ രക്ഷിക്കുകയും അവരെ അനുഗ്രഹിക്കുകയും ചെയ്തതിനു മേൽ ആ മഹാരാജാവിന്റെ കുലത്തിൽ, അതായതു സൂര്യവംശത്തിൽ, അവതരിച്ച സീതാദേവിയായി ജനിക്കുന്ന ശ്രീമതിയെ വീണ്ടും പരിഗ്ര ഹിക്കാമെന്നു വാഗ്ദാനം ചെയ്കയും അതോടുകൂടി കഥ അവസാനിക്കു കയും ചെയ്യുന്നു. സ്വയംവരം കാണ്മാൻ പോകുന്ന പല കൂട്ടരേയും കവി സ്വയംവരത്തോടുകൂടി വർണ്ണിക്കുന്നു. അവരിൽ രാജാക്കന്മാർ, മുനി മാർ, മലയാളബ്രാഹ്മണർ, ബ്രഹ്മചാരികൾ, ദേവലന്മാർ, വാര്യ ന്മാർ, പാതിരിമാർ, യുവതികൾ, പടയാളികൾ, കൈക്കോളർ(ഒരുവക നെയ്ത്തുകാർ), കൃഷീവലസ്ത്രീകൾ ഇങ്ങനെ പലരും ഉൾപ്പെടുന്നു. അന്യ ചമ്പുക്കളിലെല്ലാം മൂലനസ്ഥാനത്തിൽ സ്രഗ്ദ്ധരയും ഉപാംശസ്ഥാന ത്തിൽ മററു വൃത്തങ്ങളുമാണല്ലോ ദൃശ്യമായിരിക്കുന്നതു്; എന്നാൽ ശ്രീമതീസ്വയംവരത്തിൽ കവി സ്രഗ്ദ്ധരാവൃത്തത്തിൽ ഒരു ശ്ലോകംപോലും

രചിച്ച ചേർത്തിട്ടില്ലെന്നുള്ളതു വിചിത്രമായിരിക്കുന്നു. കവിതയുടെ മാതിരി കാണിക്കുവാൻ ഏതാനം ശ്ലോകങ്ങളും ഒരു ഗദ്യത്തിൽനിന്നു കുറെ വരികളും ഉദ്ധരിക്കാം. അനന്യസാധാരണമായ ഔൽകൃഷ്ട്യം ഈ കാവ്യത്തിനുണ്ടെന്നു പറയുവാൻ പാടില്ല.

സ്വയംവരത്തിനു വന്ന ചിലർ:

''രോമവിഹീനശിരസ്കാ മഹോദരാഃ കൃശവിലോലവസ്ത്രധരാഃ
പരുഷതരവചനദക്ഷാ ആജഗ്മുഃ ശ്രോത്രിയാസ്സൂർണ്ണം.''
''അജിനം മേഖല ദണ്ഡും കൌപീനവുമേഭിരുജ്ജ്വലിതം
കുശകുശ മന്ത്രിച്ചേവം ശിശുനികരം പോന്നുവന്നിതൊരുതരമായ്.''

''വയ്ക്കോൽക്കളത്തിൽ വിലസീടിന നാരിമാരും
പുല്ലാലമേ തുണി പുറിച്ച മറച്ചുടൻ്റ്
അക്കയ്യെരോടിടകലന്തു ചമഞ്ഞുവന്നു
നില്ക്കുന്നതുണ്ടു പതിനായിരമൊന്നുപോലേ.''

ശ്രീമതിയെ കണ്ടപ്പോൾ രാജാക്കന്മാർക്കുണ്ടായ ഭാവഭേദങ്ങൾ:

''ഒരുവൻ ക്രൂരകൈസ്സാഖം വിരൽക്കൂടെ നുറുക്കിനാൻ;
പൊളിച്ച സഹസാ തിന്നു കളിത്താമര കശ്ചന;
ന്യൂമ തിന്നിട്ടു നാവൊക്കെ നീറിഃപ്പായിതു കസ്യചിൽ;
തമ്പലം കളവാൻ തുപ്പുന്നം നെഞ്ചിലേ വെച്ചിതന്യഥാ;
പൂണ്ടു വീണതറിഞ്ഞില്ല മണ്ടുന്നു തത്ര കേചന;
കണ്ടു കന്യാം കാമംകെട്ടു കൊണ്ടാടുന്നു തദാ പരേ;
കനത്തിൽ മുന്നിരുന്നോരാം കട്ടുനോക്കീടിനാർ ചിലർ;
മാരാതങ്കം മറച്ചന്യൈഃ സൈ്വരം കേചിൽ ബഭാഷിരേ;
ഓശ ഭാവിച്ച ചിക്കുന്നു മീശയും താടിയും ചിലർ;
ഭൂഷണാനി നിരത്തുന്നോർ വൈഷമ്യം പൂണ്ടു കേചന;
പെണ്ണു കിട്ടാ നമുക്കെന്നു കണ്ണുനീർ പാററിനാർ ചിലർ;
ജാള്യങ്ങൾ മറമിത്യാദി പലവും കാട്ടിനാർ തദാ.''

ഗദ്യം, മഹർഷിമാരുടെ സ്തോത്രം:

''കംബുസുദർശനകഞ്ജഗദാധര കല്മഷനാശന പാലയ മാം;
കനകനിഭാംബര കൌസ്തുഭകാഞ്ചീകങ്കണഭൂഷിത പാലയ മാം;
കാളഘനാപ്രഭ കാമവരപ്രദ കാരുണ്യാലയ പാലയ മാം;
കമലാവല്ലഭ കമലവിലോചന കരുണാകര പരിപാലയ മാം;
നാഗവരാസന നാകിജനപ്രിയ നാഗാരിധ്വജ പാലയ മാം;
നാരദിമുനിജന ചന്ദ്രനിഭാനന മന്ദരഗിരിധര പാലയ മാം;
നരകനാശന നാഥ ദയാപര നാരായണ പരിപാലയ മാം;
നരസുരപാലക നരകനിഷൂദന നളിനനിഭാനന പാലയ മാം.''

**ഇതരചമ്പുക്കൾ:—** മുൻപു നാമനിർദ്ദേശം ചെയ്ത ഇതരചമ്പുക്കളിൽ ഗജേന്ദ്രമോക്ഷം, പ്രഹ്ലാദചരിതം, കൃഷ്ണാവതാരം, പൂതനാമോക്ഷം, ശര്യാതിചരിതം, സഭാപ്രവേശം എന്നിവ അത്യന്തം ഹ്രസ്വങ്ങളാണ്. വിഷ്ണുമായാചരിതം, രാസക്രീഡ, കുചേലവൃത്തം, സോമവാരവ്രതം ഇവയ്ക്കു തദപേക്ഷയാ ദൈർഘ്യം കൂടും. ഗണനീയമായ ചമൽകാരം അവയ്ക്കൊന്നിനുമില്ല. രാസക്രീഡയിൽ കലിസൂചനയുണ്ടെന്നു ചിലർ പറയുന്നതു നിരാസ്പദമാകുന്നു. നാലഞ്ചു ശ്ലോകങ്ങൾ പ്രസ്തുതചമ്പുക്കളിൽനിന്നുകൂടി എടുത്തുകാണിക്കാം.

ഗജേന്ദ്രനായ ഇന്ദ്രദ്യുമ്നൻ:

"വാലും കാലും തലപ്പാരവുമൊരു കരവും
 നീളമയ്യാ നടക്കം
ചേലും കോലും വഴക്കം പുകരൊടണികരം
 കണ്ണവും വണ്ണനീയം;
വാലും ദാനാംബുകൊണ്ടുള്ളൊരു സുഭഗതയും
 കണ്ടൊരെരാവതം താൻ
മാലും കൈക്കൊണ്ടു നിന്നാനുരപെരുകിന നാ-
 ണം പൊറാഞ്ഞാകുലാത്മാ." (ഗജേന്ദ്രമോക്ഷം)

മങ്ഗലാചരണം:

"ലക്ഷ്മീവാർകൊങ്കതന്മേൽ മണമിളകി നിറ-
 ന്നീട്ടമക്കങ്കുമംകൊ-
ണ്ടക്ഷീണാഭോഗവക്ഷസ്ഥലകലിതമനോ-
 ഹാരിഹാരാഭിരാമം
ചൊൽക്കൊള്ളും കാളമേഘപ്രതിഭടസുഷമാ-
 കന്ദളം കൈതൊഴുന്നേ-
നംക്കാമ്പിൽക്കണ്ടുകൊണ്ടെപ്പൊഴുമഖിലജഗ-
 ദ്വന്ദനീയം മുകുന്ദം." (വിഷ്ണുമായാചരിതം)

ബ്രഹ്മാവിനോടു ഭൂമിയുടെ ആവലാതി:

"വാണീമാതു പുണർന്ന പുണ്യലഹരീസിന്ധോ! മദീയാമിമാം
വാണീം കേൾക്ക ഭവൽകൃപാബലമൊഴിഞ്ഞില്ലേതുമാലംബനം;
ക്ഷോണീ ഞാനമരാരിവീരഭരതഃ ഖിന്നാ, ജഗന്നാഥ, തേ
വീണാനമ്യ പദാംബുജേ സകരുണം സന്താപമാവേദയേ."
 (കൃഷ്ണാവതാരം)

വൃന്ദാവനത്തിലെ ലതകളും വൃക്ഷങ്ങളും:

"ആരോമൽക്കേശവൻതൻ മധുരിമതിരളും
 വേണുഗീതപ്രഭാവാൽ
വാരാന്നാനന്ദമൂർച്ഛാം തടവുമൊരു ലതാ-
 പാദപാനാം കദംബം

വാരംവാരം പ്രസൂനാംകുരപുളകമണി-
ഞ്ഞംഗമെന്നും മധൂളീ-
ധാരാബാഷ്പങ്ങളും പെയ്തടവിയിൽ വിലസീ
നിശ്ചലാനമ്രശാഖം.'' (രാസക്രീഡ)

ശ്രീകൃഷ്ണൻ കുചേലനോട്:

''ഇത്ഥം ധാത്രീസുരേന്ദ്രം ത്രിഭുവനപെരുമാറാം
തത്ര കൈവല്യദാതാ
സിക്തമ്പാ സല്ലാപസമ്പത്സമുദിതപരമാ-
നന്ദപീയൂഷയൂഷൈഃ
ചിത്തേ താനാങ്ങറിഞ്ഞാദ്ധരണിസുരവരാ-
കാംക്ഷിതം പൂരയിഷ്യൻ
ബദ്ധോല്ലാസം തദാനീം പുനരപി കരുണാ-
സിന്ധുരേവം ബഭാഷേ.'' (കുചേലവൃത്തം)

ചമ്പൂകാരന്മാരുടെ സിദ്ധികരം:—കൊല്ലം 650 മുതൽ 850 വരെയുള്ള ശതകദ്വയമാണ് ഭാഷാചമ്പുക്കളുടെ സൗവർണ്ണകാലം എന്നു് ഇതുമാത്രമുള്ള വിവരണത്തിൽനിന്നു വിശദമാകുന്നുണ്ടല്ലോ. പൂനം, തറയ്ക്കൽ വാരിയർ, മഴമങ്ഗലം, നീലകണ്ഠൻ ഈ നാലു കവിപുങ്ഗവന്മാരുടെ നാമങ്ങൾമാത്രമേ നമുക്ക് ഏതത്സംബന്ധമായി അറിവാൻ ഇടവന്നിട്ടുള്ളു. വേറേയും ആ മാർഗ്ഗത്തിൽ പലരും സഞ്ചരിച്ചിരുന്നു എന്നുള്ളതിന്നു് ഇതുവരെ നമുക്കു കിട്ടീട്ടുള്ള ചമ്പുക്കൾതന്നെ സാക്ഷ്യം വഹിക്കുന്നു. ചമ്പൂകാരന്മാർക്കു സാമാന്യേന അനേകം വിശിഷ്ടങ്ങളായ സിദ്ധികരം സ്വാധീനങ്ങളായിരുന്നു എന്നു് ആർക്കും സമ്മതിക്കാതെ നിവൃത്തിയില്ല. വാസന, വ്യുൽപത്തി, അഭ്യാസം ഇവ മൂന്നും യൗഗപദ്യേന അവരിൽ സമ്മേളിച്ചിരുന്നു. തന്നിമിത്തം അവർക്കു് ഏതു ജരൽപിണ്ഡസദൃശമായ കഥാശരീരത്തിലും വർണ്ണനാവൈചിത്ര്യത്താൽ ആകർഷകമായ ഒരു നീരോട്ടം വരുത്തുന്നതിനും ഇതിവൃത്തത്തിന്റെ ശുഷ്കാസ്ഥികളെ വചോവിലാസത്താൽ മാംസളമാക്കിത്തീർക്കുന്നതിനും അനായാസേന സാധിച്ചിരുന്നു. വാല്മീകിരാമായണത്തിലെ ശൂർപ്പണഖയല്ല രാമായണചമ്പുവിലെ ശൂർപ്പണഖ; ഭാഗവതത്തിലെ ബാലകൃഷ്ണനല്ല കംസവധത്തിലെ ബാലകൃഷ്ണൻ; ദേവീമാഹാത്മ്യത്തിലെ ദുർഗ്ഗയല്ല ഗൗരീചരിതത്തിലെ ദുർഗ്ഗ; കുമാരസംഭവത്തിലെ മന്മഥനല്ല കാമദഹനത്തിലെ മന്മഥൻ. ചമ്പൂകാരന്മാരുടെ കഥാനായകന്മാർക്കും ഇതരപാത്രങ്ങൾക്കും ഏറിയകൂറും ആ വശ്യവാക്കുകളുടെ മനോധർമ്മവൈഭവത്താൽത്തന്നെയാണ് പ്രാണപ്രതിഷ്ഠ ലഭിച്ചിട്ടുള്ളതു്. വർണ്ണനാചാതുരി, ശബ്ദാർത്ഥഘടനാസാമർത്ഥ്യം, രസപോഷണപ്രാഗത്ഭ്യം തുടങ്ങിയ കവനകലാവിഭൂതികരം പലതും അവരെ സ്വയംഗ്രഹാശ്ലേഷം ചെയ്തിരുന്നു. തങ്ങൾക്കു സംസ്കൃതഭാഷയിൽ ഗദ്യപദ്യങ്ങൾ രചിക്കുന്നതിനുള്ള വൈദഗ്ദ്ധ്യം അവരിൽ പ്രമുഖന്മാരായ കവികരം അവരുടെ

പ്രബന്ധങ്ങളിൽ ആശ്ചര്യകരമാകുംവണ്ണം പ്രദർശിപ്പിച്ചിട്ടുണ്ട്. രാജരത്നാവലീയത്തിൽ മന്ദാരമാലയെയും, നൈഷധത്തിൽ ദമയന്തിയേയും, ചെല്ലൂരനാഥോദയത്തിൽ പാർവ്വതീപ്രതിഷ്ഠയേയും, ഗൗരീചരിതത്തിൽ വീരഭദ്രാഗമനത്തേയും, ഭാരതചമ്പുവിൽ കൈലാസപർവ്വതത്തേയും മററും പററിയുള്ള വർണ്ണനാത്മകങ്ങളായ ഗദ്യങ്ങൾ സംസ്കൃതത്തിൽ അത്തരത്തിലുള്ള ഏതു ഗദ്യങ്ങളോടും കിടനില്ക്കുവാൻ യോഗ്യങ്ങളാണ്. ചുരുക്കത്തിൽ മലയാളഭാഷയ്ക്കു ലഭിച്ചിട്ടുള്ള മഹനീയങ്ങളായ നിധികളിൽ ഒന്നാകുന്നു ചമ്പൂസമുച്ചയം എന്നു് ആക്കും സധൈര്യം സമുൽഘോഷിക്കാം. യതിഭംഗം, പരസ്പദാദാനം എന്നീ രണ്ടു പ്രധാനദോഷങ്ങളും നിരർത്ഥകങ്ങളായ പദങ്ങളുടെ പ്രയോഗം, അർത്ഥഭേദം വരുത്താതെ ഒരു പദ്യത്തിൽ ഒരേ പദത്തിന്റെ ആവർത്തനം, കാശകുശാവലംബനപ്രായത്തിലുള്ള ദ്വിതീയാക്ഷരപ്രാസവിന്യാസം, അപലപനീയമായ അനുകരണഭ്രമം, സംസ്കൃതപദങ്ങളുടേയും ഭാഷാപദങ്ങളുടേയും തീരെ പൊരുത്തമില്ലാത്തതരത്തിലുള്ള സംയോജനം എന്നീ സാമാന്യവൈകല്യങ്ങളും ആ രത്നങ്ങളിൽ അങ്ങിങ്ങു കീടാനവിദ്ധത വരുത്തുന്നുണ്ടു്. ചമ്പൂകാരന്മാരുടെ മംഗലശ്ലോകങ്ങളിൽപ്പോലും ഗ്രാമ്യമായ ശൃങ്ഗാരത്തിന്റെ ലാഞ്ഛനം പ്രായികമായുണ്ടെന്നുള്ള പരമാർത്ഥവും സമ്മതിക്കേണ്ടിയിരിക്കുന്നു. ഈവക കറുകളും കറകളും തള്ളി നോക്കിയാലും അവശേഷിക്കുന്നതു് അഭൗമമായ ഒരു കാവ്യസമ്പത്താണ്. ആധുനികന്മാരുടെ ദൃഷ്ടിയിൽ ആ പൂർവ്വസൂരികളുടെ അത്യധികമായ സംസ്കൃതപ്രയോഗം ഒരപരാധമായിരിക്കാം; പക്ഷേ അവർ അക്കാലത്തെ സഹൃദയന്മാരെ രസിപ്പിക്കുന്നതിനുവേണ്ടിയാണ് തങ്ങളുടെ പ്രബന്ധങ്ങൾ നിർമ്മിച്ചതെന്നുള്ള തത്ത്വം നാം വിസ്മരിക്കരുതു്. സംസ്കൃതത്തിന്റെ അനുക്ഷണമുള്ള മർദ്ദനനിമിത്തം ലീലാതിലകത്തിന്റെ കാലത്തുപോലും അനേകം പഴയ മലയാളപദങ്ങൾ ഭാഷാസാഹിത്യത്തിൽനിന്നു് അന്തർദ്ധാനം ചെയ്തുകഴിഞ്ഞിരുന്നു. എങ്കിലും ചമ്പൂകാരന്മാർ അവരുടെ ദൃഢതര സംസ്കൃതപക്ഷപാതത്തിനിടയിൽ പ്രാചീനപദങ്ങളേയും ഗൗണപ്രയോഗങ്ങളേയും പുനരുജ്ജീവിപ്പിച്ചു നമുക്കു സമ്മാനിച്ചിട്ടുണ്ടെന്നു കാണുന്നതിൽ നമുക്കു് അവരുടെനേക്കു് കൃതകേതരമായ കൃതജ്ഞത ഉണ്ടായിരിക്കേണ്ടതാണ്.

**ഭാഷാദണ്ഡകങ്ങൾ,** ലക്ഷണം:—ചമ്പൂകാരന്മാർ അവരുടെ കൃതികളിൽ ഗദ്യത്തിന്റെ ഒരു അവാന്തരവിഭാഗമെന്നനിലയിൽ ദണ്ഡകങ്ങൾകൂടി ഘടിപ്പിച്ചിട്ടുണ്ടെന്നു നാം കണ്ടുവല്ലോ. ആ ദണ്ഡകങ്ങൾ സംസ്കൃതദണ്ഡകങ്ങളിൽനിന്നു വിഭിന്നങ്ങളാണ്. ദണ്ഡം(വടി)പോലെ നീണ്ടുപോകുന്നതുകൊണ്ടാണു് അതിനു് ആ പേർ സിദ്ധിച്ചതെന്നു വൃത്തമഞ്ജരീകർത്താവു് ഊഹിക്കുന്നു. ഇക്ഷുദണ്ഡികയും വംശയഷ്ടികയുമാകുന്നു ചമ്പുക്കളിൽ കാണുന്ന പ്രധാനദണ്ഡകങ്ങൾ. ഓരോ ദണ്ഡകത്തിനും നന്നാലു പാദങ്ങൾവീതം വേണമെന്നു് ആദ്യകാലത്തു നിയമ

മുണ്ടായിരുന്നു. ആ വസ്തുത പതിനാംശതകത്തിന്റെ ഒടുവിൽ ആട്ടക്കഥകളെഴുതിയ ചില കവികൾ വിസ്മരിച്ചു ത്രിപാദിയായും മററും ദണ്ഡകങ്ങൾ രചിച്ചുതുടങ്ങി. അവയ്ക്കാണ് വൃത്തമഞ്ജരിയിൽ ത്രിഖണ്ഡിക എന്നു നാമകരണം ചെയ്തിരിക്കുന്നതു്. അങ്ങനെയുള്ള ദണ്ഡകങ്ങൾ നിയമച്യുതങ്ങളും അസുന്ദരങ്ങളുമാകുന്നു. ചണ്ഡവൃഷ്ടിപ്രയാതമെന്ന ദണ്ഡകത്തിന്റെ മാതൃക ചമ്പുക്കളിലോ ആട്ടക്കഥകളിലോ കണ്ടിട്ടില്ല.

**ചമ്പുക്കളിലെ ദണ്ഡകം:**—ഒരു ദണ്ഡകമെങ്കിലും ഇല്ലാത്ത ചമ്പുക്കൾ ചുരുക്കമാണ്. രാമായണത്തിൽ പുനം, വരണമണ്ഡപപ്രവിഷ്ടയായ സീതാദേവിയുടെ സൌന്ദര്യത്തെ വർണ്ണിക്കുന്ന

"അല്ലോടിടഞ്ഞു പടരല്ലുന്ന കുന്തളസ-
മുല്ലാസിഗന്ധമലർമാലം;
അല്ലൽപെട്ട മതികലയെ വെല്ലുമൊരു നിടിലതട-
ഫല്ലമൃഗമദതിലകബാലം;
അലർബാണവീരനെറി വിളയാട്ടമോമൽമിഴി-
കലകൊണ്ടു കണ്ണിനനുകൂലം;
അലമമലകുഴയിണയിൽ വിലസുമണിമണിരുചിഭി-
രൊളി വിളയുമനുപമകപോലം"

ഇത്യാദിയായ ഇക്ഷുദണ്ഡികാദണ്ഡകം സുപ്രസിദ്ധമാണല്ലോ. ആ ദണ്ഡകത്തിലെ പ്രഥമപാദംമാത്രമാണ് മുകളിൽ ഉദ്ധരിച്ചിരിക്കുന്നതു്. താഴെക്കാണുന്ന വംശയഷ്ടികാദണ്ഡകം നീലകണ്ഠകവിയുടെ ചെല്ലൂരനാഥോദയത്തെ അലങ്കരിക്കുന്നു:

"ഭൂമീസുരാ ദധതി സീമാതിവൃത്തമൊരു
ഭൂമാനമാമധുരഭീമാഃ;
പുകൾപെരിയ കൌമാ—രകവയസി മാമാ!—
മികവൊടൊരു മതിമഹിമ തടവി മുഹുരതിവിമല-
മഖിലജനനയനപുടസോമാഃ; (1)

സാവിത്രിയാമൊരു സവിത്രീം പിറന്നു പുന-
രാബദ്ധചാരുഗുരുസേവാഃ;
സവിതൃസമശോഭാ—ശ്ശിവനിയതഭാവാ—
ദിവസമനു നിയമമയജലധികളിലനുകലിത-
പരമകിടിപരിവൃഢവിഭാവാഃ; (2)

സാഹിത്യതന്ത്രകൃതഗാഹക്രമാ മഹിത-
ഗാർഹസ്ഥ്യമാർന്നു ചരിതാർത്ഥാഃ;
സുകൃതഗുണജൈത്രാ—സ്സുഖവിദിതശാസ്ത്രാഃ—
സുവിരചിതധരണിസുരവിബുധപിതൃപരിചരണ-
മുദിതതരശുഭതനയപൌത്രാഃ; (3)

ഹിത്യത്തിന്റെ പ്രാചീനങ്ങളായ പ്രത്യേകസ്വത്തുക്കളിൽ ഒന്നായി പരിഗണിക്കാവുന്നതാണെന്നു ഞാൻ മുൻപുതന്നെ നിർദ്ദേശിച്ചിട്ടുണ്ടു്. ഉണ്ണിയാടിചരിതത്തിൽപ്പോലും ഇക്ഷുദണ്ഡികയ്ക്കു പ്രവേശം നല്കിക്കാണുന്നുണ്ടല്ലോ. ബഹുമൂല്യമായ ഒരു സ്വത്താണു് ഇതെന്നു സാഹിത്യമർമ്മജ്ഞന്മാർ അഭിമാനിക്കുന്നതും അയുക്തരൂപമല്ല.

**ഭരതവാക്യം,** ഇതിവൃത്തം:—ഭരതവാക്യത്തിനു കൂട്ടപ്പാഠകമെന്നും പേർ പറയുന്നു. പ്രസ്തുതകൃതിയുടെ ഉത്ഭവത്തെപ്പറ്റി ഒരൈതിഹ്യം കേട്ടിട്ടുണ്ടു്. ഒരു കവി ഒരിക്കൽ ഒരു നമ്പൂതിരിയുടെ ഇല്ലത്തു ചെന്നു. അന്നു് ഇല്ലത്തെ കാര്യവിചാരക്കാരൻ ഒരു അപ്ഫനും അദ്ദേഹത്തിന്റെ പരിഗ്രഹം ഒരു നായർസ്ത്രീയുമായിരുന്നു. കാര്യസ്ഥനായിട്ടു് ഒരു ഇളയതും ഉണ്ണികളെ വായിപ്പിക്കുവാൻ ഒരു പിഷാരടിയുംകൂടി അവിടെ ഉണ്ടായിരുന്നു. അപ്ഫന്റെ ശുദ്ധഗതിയും പരിഗ്രഹത്തിന്റെ ദുരയും കാര്യസ്ഥന്റെ ഭരണദോഷവുംകൂടി യോജിച്ചപ്പോൾ ഇല്ലത്തെ സ്വത്തു മുഴുവൻ നശിച്ചു. അതു കണ്ടു പ്രസ്തുതകവി വ്യസനിച്ചു ഭരതവാക്യം എന്ന നാടകം ഉണ്ടാക്കി അമ്പലവാസികൾക്കു് അഭിനയിക്കുവാൻ സമ്മാനിച്ചു. ഈ ഐതിഹ്യം മുഴുവൻ വിശ്വസനീയമാണെന്നു തോന്നുന്നില്ല. ഹാസ്യരസപ്രധാനവും അഭിനയയോഗ്യവുമായ ഒരു കൃതി ആരോ രചിക്കുകയും അതു മംഗലാവസരങ്ങളിൽ തങ്ങളുടെ ഗൃഹങ്ങളിൽ ഒരു വിനോദമെന്ന നിലയിൽ രംഗത്തിൽ പ്രയോഗിക്കുവാൻ കേരളത്തിലെ പ്രഭുക്കന്മാർ അമ്പലവാസികൾക്കു് അനുവാദം നല്കുകയും ചെയ്തു എന്നു് ഊഹിക്കുന്നതായിരിക്കും യുക്തിക്കു് ഇണങ്ങുന്നതു്. പ്രഭുഗൃഹങ്ങളിൽ കല്യാണം, പന്ത്രണ്ടാംമാസം മുതലായ അടിയന്തരങ്ങൾക്കു് അമ്പലവാസികളെക്കൊണ്ടു് അതു സമീപകാലത്തുപോലും ആടിച്ചിരുന്നതായി കേൾവിയുണ്ടു്. ഇന്നും ഉൾനാട്ടുകളിൽ ആ ചടങ്ങിനു് അങ്ങിങ്ങു പ്രചാരമുണ്ടായിരിക്കണം. സന്തതിക്കു വിശേഷമെന്നാണു് വയ്പു്.

നാസ്കുരപ്ഫൻ (വങ്കാളനാസ്കുർ) എന്ന പാത്രം അപ്ഫനേയും ഇളയതു കാര്യസ്ഥനേയും പിഷാരടി ഗുരുനാഥനേയും ഇട്ടിപ്പെണ്ണു് അപ്ഫന്റെ പരിഗ്രഹത്തേയും വൃദ്ധ ഇട്ടിപ്പെണ്ണിന്റെ മാതാവിനേയും പാങ്ങോടൻ (പരക്രോഡൻ) ഇല്ലത്തെ ദാസനേയും മാപ്പ ദാസിയേയുമാണു് സൂചിപ്പിക്കുന്നതു്. ഭരതൻ, ന്യായപാലൻ ഇവർ ആരാണെന്നു മനസ്സിലാകുന്നില്ല. തിരുവിതാംകൂർ ഗവർമ്മേന്റിൽനിന്നു ഭരതവാക്യം എന്ന പേരിലും ഭാഷാപ്രകാശത്തിന്റെ പ്രകാശകന്മാർ ആ മാസികയിൽ കൂട്ടപ്പാഠകം എന്ന പേരിലും അച്ചടിപ്പിച്ച ഗ്രന്ഥങ്ങൾക്കു തമ്മിൽ അനവധി പാഠഭേദങ്ങൾ കാണുന്നുണ്ടു്. ഇട്ടുണ്ണി, ഭട്ടൻ മുതലായ ചില പാത്രങ്ങൾ കൂടി കൂട്ടപ്പാഠകപ്പതിപ്പിൽ കടന്നുകൂടിയിരിക്കുന്നു. ഇട്ടുണ്ണി ഇട്ടിപ്പെണ്ണിന്റെ ജാരനാണു്. ഭരതവാക്യം വിപുലീകരിച്ചതാണു് കൂട്ടപ്പാഠകം എന്നു ചുരുക്കത്തിൽ പറയാം.

മേല്പുത്തൂർ ഭട്ടതിരിയാണ് പ്രസ്തുതകൃതിയുടെ പ്രണേതാവ് എന്നു പറയുന്നവർ സൂക്ഷ്മദൃക്കുകളല്ല. ഭട്ടതിരി യാതൊരു ഭാഷാഗ്രന്ഥവും രചിച്ചിട്ടില്ല. 'ഭാര്യാവിയോഗമഴതെന്നൊരു ഗ്രന്ഥമസ്തി.' 'തിക്കാരമല്ല തിരിയാഞ്ഞു ക്ഷമിച്ചുകൊൾക' എന്നും മറ്റും ഹതവൃത്തങ്ങളായ പദ്യങ്ങൾ ആ മഹാകവിയുടെ രസനയിൽനിന്ന് ഒരിക്കലും നിർഗ്ഗമിക്കുന്നതല്ലല്ലോ. ഭരതവാക്യത്തിൽ ചില നല്ല ശ്ലോകങ്ങളും അനേകം പൊട്ട ശ്ലോകങ്ങളും കാണാം; തോലന്റേയും മറ്റും പഴയ ശ്ലോകങ്ങൾ പകർത്തിട്ടുമുണ്ട്. തന്റെ ഗുരുനാഥന്റെ വംശജനായ ഒരാളെ ഭട്ടതിരി 'ധൂർത്താഗ്രസരവൈഷ്ണവാധിപനിവൻ' എന്ന് ഒരിക്കലും ശകാരിക്കുവാൻ ഒരുമ്പെടുന്നതല്ലെന്നുകൂടി പറയേണ്ടിയിരിക്കുന്നു. മാമാങ്കത്തെപ്പറ്റിയുള്ള സ്മരണം പ്രകടമായി കാണുന്നതുകൊണ്ടു കവിയുടെ ജന്മഭൂമി അതിനു സമീപമുള്ള വല്ല പ്രദേശവുമാണെന്നു സങ്കല്പിക്കാം. "പുതിയെടത്തപ്പം രമാവല്ലഭ"ന്റെ സ്തുതിയായി ഒരു നാന്ദീശ്ലോകം ഭാഷാപ്രകാശത്തിൽ മുദ്രിതമായ ഗ്രന്ഥത്തിൽ കാണുന്നുണ്ട്. എന്നാൽ തിരുവിതാംകൂർ ഗവൺമെന്റുവക പുസ്തകത്തിൽ അതില്ല. പുതിയെടം ഏതു സ്ഥലമാണെന്ന് അറിഞ്ഞുകൂടാ. ഗ്രന്ഥത്തിന്റെ കാലം എട്ടാം ശതകംതന്നെയാണെന്നുള്ളതിനു സംശയമില്ല. 'മതിയുണ്ട്' ഇടങ്ങിയ പഴയ പ്രയോഗങ്ങൾ അതിൽ ദുർല്ലഭങ്ങളല്ല.

ഭരതവാക്യത്തിന്റെ സ്വരൂപം:—പ്രസ്തുതകൃതിക്കു പ്രഹസനത്തിന്റെ ചില ലക്ഷണങ്ങളുണ്ട്.

"വക്ത്രാംഭോജാൽ കദാചിന്നതു കമലഭുവാ മുച്യതേ ഭാരതീ സാ
....................................വിജയതേ മന്മഥോയം വിലാസഃ"

എന്നൊരു സംസ്കൃതശ്ലോകമുണ്ടല്ലോ; അതാണ് നാന്ദിയുടെ സ്ഥാനത്തു പ്രയോഗിച്ചിരിക്കുന്നത്. പാത്രനിർദ്ദേശങ്ങളും ഗദ്യങ്ങളും സംസ്കൃതത്തിൽതന്നെ വിരചിതങ്ങളായിരിക്കുന്നു. 'തതഃ പ്രവിശതി പിഷാരപടിഃ—ദീർഘം നിശ്വസ്യ—ഹേ പാന്ഥ വിദ്വൻ, ക്ഷണമാത്രമത്ര സ്ഥീയതാം; അത്ര വടമൂലനിവാസിനഃ കസ്യചിൽ പുരുഷവരസ്യ ക്ലേശാപനോദനാർത്ഥം കാചിൽ കഥാ കഥ്യതാം'' ഇത്യാദി ഭാഗങ്ങൾ നോക്കുക. പദ്യങ്ങൾ പ്രായേണ മണിപ്രവാളരീതിയിൽ സംസ്കൃതവൃത്തങ്ങളിൽ നിബന്ധിച്ചിരിക്കുന്നു എങ്കിലും "കഷ്ടം കഷ്ടമിതിഷ്ടം വരുവാനിട്ടിപ്പെണ്ണിൻ ചരിതം കേട്ടാൽ മട്ടലർബാണനുമൊട്ടല്ലവളുടെ ചട്ടം കണ്ടാലതിദ്ദുരത്തു്" എന്ന് ഒരു ദ്രാവിഡവൃത്തഗദ്യവും ഘടിപ്പിച്ചിട്ടുണ്ട്. ചില ശ്ലോകങ്ങൾ തീരെ അശ്ലീലങ്ങൾതന്നെ. പക്ഷേ ഒടുവിൽ

"ഏതൽ പഠിച്ചഭിനയിക്കുമവർക്കു മേന്മേ-
ലാപത്തു പോന്നനുഭവിക്കയിലില്ല ലാഞ്ഛ;
കൂടെക്കലൻ ചില സംഗതികൊണ്ടു ശബ്ദഃ
ശ്രീമന്മുകുന്ദപദപത്മകഥാനുബന്ധി''

എന്നു സാക്ഷാൽ ഭരതവാക്യം കാണുന്നതുകൊണ്ടു കവിക്കു സഭാഗ്ഗപര മായ ഉദ്ദേശ്യവും പ്രസ്തുതരൂപകത്തിൻെറ രചനയിൽ നിഗൂഢമായി ഉണ്ടായിരുന്നു എന്നു് ഉദ്ദേശിക്കേണ്ടിയിരിക്കുന്നു. "ചിത്തം നാരായ ണാങ്കൽസ്സതതമിദമുറപ്പിച്ചു ചെയ്യേണമെന്നാൽ തത്വജ്ഞാനം ലഭിച്ചൻ പൊട്ടു ചരമവിധൌ മുക്തിയും വന്നുകൂടും" എന്നു് അതിനു് ഉപോൽ ബലകമായി മറെറാരു പ്രസ്താവനയും കാണ്മാനുണ്ടു്.

ഈ കൃതിയിലെ ചില ശൃംഗാരശ്ലോകങ്ങൾ:

കനിഷ്ഠ: "ചിറകടിനിനദംകൊണ്ടംബരാന്തം മുഴക്കി-
പ്പരിചിനൊടരയന്നം വാഴ്കയാലിന്നളിന്യാം
സരസിജമധുവുണ്ണും ചഞ്ചളീകക്കിടാങ്ങൾ-
ക്കൊരു ദിനമൊരുനേരം ചെന്നുപോരാൻ പ്രയാസം."

ഇട്ടിപ്പെണ്ണു്: "ജലനിധിയിലിറങ്ങിച്ചെന്നു പോരുന്നിതല്ലോ
പലരു,മതു വിചാരേ പേടിയാവോന്നു നൂനം;
ചില തിരകൾ കളിച്ചും ചെന്നുപോന്നും തിരഞ്ഞും
തിരകൾ തരമറിഞ്ഞാലില്ലതാനും പ്രയാസം."

ചില ഹാസ്യശ്ലോകങ്ങൾ:

പിഷാര: "കരിമ്പു വില്ലായതു മന്മഥന്നു;
വളം കരിമ്പിന്നു വെളുത്ത വെണ്ണീർ;
വില്ലിൻ ബലേനൈവ ശരസ്യ വേഗം;
ശൃങ്ഗാരിണാം ഭസ്മ തതഃ പ്രശസ്തം."

പരക്രോഡ: "പ്രാരോടിയച്ചനിവളോടു നിനയ്ക്കവേണ്ടാ;
ഞാനണ്ടിവൾക്കു മതുവും കിതുവും കൊടുപ്പാൻ;
എന്നോടൊളിച്ചിവളെ നിങ്ങൾ കളിച്ചവെങ്കി-
ലെന്നാണ ഞാനുമതിക്കുമെനിക്കവേണ്ടി."

മാപ്പ: "പ്രാരോടി വന്നു കവികെട്ടിനാ ശ്ലോകമെല്ലാ-
മങ്ങേപ്പുറത്തു കമരച്ചനു പോമിളേതേ;
നമ്മാണ കേൾപ്പിനെതിരിക്കൊരപിപ്പിരായം;
എള്ളോളമില്ല ചുവ ചക്കരയും കരിമ്പും."

"മീശയാ ശോഭതേ മോന്താ" എന്ന സുപ്രസിദ്ധമായ ശ്ലോകം തോലകൃ തമെന്നാണു് കേട്ടിട്ടുള്ളതു്; അതിനും ഭരതവാക്യത്തിൽ പ്രവേശം നല്കി ക്കാണുന്നു.

ഇദംപ്രഥമമായി മണിപ്രവാളപദ്യങ്ങൾ കൂട്ടിയിണക്കി ഭാഷയിൽ രൂപകച്ഛായയിൽ നിർമ്മിച്ച പ്രസ്തുതകൃതിയുടെ പ്രണേതാവിനെ, അദ്ദേഹം ആരായാലും, കൃതജ്ഞതാപൂർവ്വം സ്മരിക്കേണ്ടതുണ്ടു്.

**പൂന്താനം നമ്പൂരി,** ജീവചരിത്രം:—മേല്പുത്തൂർ നാരായണ ഭട്ടതിരിയുടെ സമകാലികനായ ഒരു ഭാഷാകവിയാണു് പൂന്താനത്തു

നമ്പൂരി. അദ്ദേഹത്തിന്റെ ഇല്ലം തെക്കേ മലയാളത്തിൽ വള്ളുവനാട്ടു താലൂക്ക നെന്മേനി അംശത്തിലായിരുന്നു. ഓത്തില്ലാത്ത ഒരു കുടുംബത്തിലെ അംഗമെന്നാണ് കേട്ടിട്ടുള്ളതു്. പേരെന്തെന്നു് അറിഞ്ഞുകൂടാ. 'ബ്രഹ്മദത്തൻ' എന്നു ചിലർ പറയുന്നതിനു് ആസ്പദമൊന്നും കാണുന്നില്ല. ഇല്ലത്തിൽ വളരെ സ്വത്തുണ്ടായിരുന്നുവത്രേ. നീലകണ്ഠൻ എന്ന ഒരു നമ്പൂരിയായിരുന്നു അദ്ദേഹത്തിന്റെ ഗുരുനാഥൻ. ''ശ്രീനീലകണ്ഠപദപാംസുലവപ്രസാദാൽ ശ്രീകൃഷ്ണലീലകളിവണ്ണമൊരോന്നു ചൊന്നേൻ'' എന്നു ശ്രീകൃഷ്ണകർണ്ണാമൃതത്തിൽ കവി ആ ഗുരുവിനെ സ്മരിച്ചിട്ടുണ്ടു്. കുമാരാഹരണം (സന്താനഗോപാലം) പാനയിലും ''ശ്രീനീലകണ്ഠനെൻഗുരുനാഥന്റെ ശ്രീപാദങ്ങളും വാഴ്ക വിശേഷിച്ചും'' എന്നു പ്രസ്താവിച്ചുകാണുന്നു. സാമാന്യമായ ലോകവ്യുൽപത്തിയല്ലാതെ വ്യാകരണാദിശാസ്ത്രജ്ഞാനം സമ്പാദിക്കുന്നതിനു പൂന്താനത്തിനു സാധിച്ചില്ല. എന്നാൽ വളരെക്കാലം ഗുരുവായൂരമ്പലത്തിൽ ശ്രീകൃഷ്ണനെ ഐകാഗ്ര്യത്തോടുകൂടി ഭജിക്കുന്നതിനും ഭാഗവതപാരായണം കേൾക്കുന്നതിനും തദ്വാരാ അസുലഭമായ ഭഗവൽഭക്തി സിദ്ധിച്ചു ജീവന്മുക്തനായി ലോകയാത്ര ചെയ്യുന്നതിനും അദ്ദേഹത്തിനു ഭാഗ്യമുണ്ടായി. പൂന്താനം ഉദ്ദേശം തൊണ്ണൂറോളം വയസ്സുവരെ ജീവിച്ചിരുന്നതായി ഭാഷാകർണ്ണാമൃതത്തിലെ

''കണ്ണൻ കളിക്കും കളികോപ്പു കാണ്മാ–
നെന്നേ കൊതിക്കുന്നു ദയാംബുരാശേ!
ത്വന്നാമസംകീർത്തനമെണ്ണിയെണ്ണി–
ത്തൊണ്ണൂറടുത്തു, പരിവത്സരം മേ''

എന്ന ശ്ലോകത്തിൽനിന്നു സ്പഷ്ടമാകുന്നു. കർണ്ണാമൃതം അദ്ദേഹത്തിന്റെ ഒടുവിലത്തെ കൃതിയായിരുന്നു എന്നു വരാവുന്നതാണു്. വളരെക്കാലം ഗുരുവായൂരപ്പനെ സേവിച്ചു് ഒടുവിൽ പ്രായാധിക്യംകൊണ്ടു ഗുരുവായൂക്കു പോകുവാൻ സാധിക്കയില്ലെന്നു യാത്രപറഞ്ഞു പിരിയുകയും അപ്പോൾ ''ഞാനവിടെ ഇടത്തുപുറത്തുണ്ടായിരിക്കും'' എന്ന ഭഗവദ്വാക്യം സ്വപ്നത്തിൽ ശ്രവിക്കുകയാൽ തദനുസാരേണ തിരുമാന്ധാംകുന്നിനു സമീപം ഇടത്തുപുറത്തായി അവിടത്തെക്കാണുകയും ഉടനെ അവിടെ ഒരു ക്ഷേത്രം നിർമ്മിച്ചു് അതിൽ തന്റെ ഇഷ്ടദേവതയെ പ്രതിഷ്ഠിച്ചു് ആ ഭക്തശിരോമണി നിത്യഭജനം തുടൻകൊണ്ടുപോരുകയും ചെയ്തതായി പുരാവൃത്തം ഘോഷിക്കുന്നു. അതാണു് പൂന്താനത്തിന്റെ 'വാമപുരം.'

ചില ഐതിഹ്യങ്ങൾ:—പൂന്താനം സന്താനഗോപാലം പാന നിർമ്മിച്ചതു ഗുരുവായൂർവച്ചായിരുന്നു. അക്കാലത്താണു് മേല്പുത്തൂരിന്റെ നാരായണീയരചനയും. താൻ അന്നന്നു് എഴുതുന്ന വരികൾ കുചേലൻ തന്റെ ധാനാമുഷ്ടി എങ്ങിനെ ശ്രീകൃഷ്ണനോ അങ്ങനെ ആ ഭാഗവതോത്തമൻ ഭട്ടതിരിക്കു സമർപ്പിക്കുകയും ഭട്ടതിരി അവ തിരുത്തുകയും ചെയ്തുകൊണ്ടിരുന്നു. ഒരുദിവസം നമ്പൂരിയുടെ ശല്യം അസഹ്യമായി

തനീശകയാൽ "ഭാഷാകവിതയിൽ പിഴയില്ലാതെ കാണുമോ?" എന്നു തല്ലാലുണ്ടായ ഹൃദയക്ഷോഭത്തിനു വശംവദനായി ഭട്ടതിരി പറഞ്ഞു പോയി. അന്നു രാത്രി ആ മഹാകവിയുടെ വാതരോഗം അധികമാവുകയും സ്വപ്നത്തിൽ ഭഗവാൻ "ഭട്ടതിരിയുടെ വിഭക്തിയെക്കാൾ എനിക്കു പൂന്താനത്തിൻെറ ഭക്തിയാണ് ഇഷ്ടം" എന്ന് അരുളിച്ചെയ്കയും ചെയ്തു. ഭട്ടതിരിയുടെ പാണ്ഡിത്യമദം അതോടുകൂടി പമ്പകടന്നു; അന്നു പൂന്താനത്തിനും സ്വപ്നത്തിൽ ഭഗവദ്ദർശനം സിദ്ധിക്കുകയും അപ്പോൾ കണ്ടവിധത്തിൽ അദ്ദേഹം ആ പാനയിൽ വൈകുണ്ഠത്തെ വർണ്ണിക്കുകയും ചെയ്തുവത്രേ. ഭട്ടതിരി തിരുത്തിക്കൊണ്ടിരുന്നതു കർണ്ണാമൃതമാണെന്നു ചിലർ പറയുന്നതു യുക്തിസഹമല്ല; എന്തെന്നാൽ അന്ന് അദ്ദേഹം സാമാന്യം വാർദ്ധക്യാവസ്ഥയിൽ എത്തിയിരുന്നു എന്നും സ്വഗൃഹം വിട്ടു പുറത്തിറങ്ങി സഞ്ചരിക്കാവുന്ന ഒരു കാലമല്ലായിരുന്നു അതെന്നും നാം കണ്ടുകഴിഞ്ഞുവല്ലോ. ഇനി മററാരൈതിഹ്യത്തെപ്പററി പറയാം. ഒരിക്കൽ പൂന്താനം ഗുരുവായൂർക്കു തൊഴാൻ പോകയായിരുന്നു. വഴിക്കു സന്ധ്യാസമയത്തു വീടും കുടിയുമില്ലാത്ത ഒരു സ്ഥലത്തെത്തിയപ്പോൾ തട്ടിപ്പറിക്കാരനായ ഒരു മാപ്പിള അദ്ദേഹത്തെ പിടികൂടി. നമ്പൂരി ഭയചകിതനായി

"യാ ത്വരാ ദ്രൗപദീത്രാണേ യാ ത്വരാ കരിരക്ഷണേ
മയ്യാർത്തേ കരുണാമൂർത്തേ സാ ത്വരാ ക്വ ഗതാ ഹരേ?"

എന്ന് അതികരുണമായി ആക്രന്ദനംചെയ്തു. ആ സമയത്തു സാമൂതിരിപ്പാട്ടിലെ മന്ത്രിയായ മങ്ങാട്ടച്ചൻ അശ്വാരൂഢനായി അവിടെ എത്തുകയും അദ്ദേഹത്തെ ഘാതകനിൽനിന്നു രക്ഷിക്കുകയും ചെയ്തു. അങ്ങനെ ചെയ്തതു സാമൂതിരിപ്പാട്ടിലെ പടനായകനായ കരുണാകരമേനോനാണെന്നും ചിലർ പറയുന്നു. കൃതജ്ഞനായ പൂന്താനം അപരിചിതനായ അദ്ദേഹത്തിനു തൻെറ കയ്യിലുണ്ടായിരുന്ന മോതിരം സമ്മാനിക്കുകയും അദ്ദേഹം അതു വാങ്ങിപ്പോകുകയും ചെയ്തു. അടുത്ത ദിവസം പൂന്താനം ഗുരുവായൂരിൽ ചെന്നു തൊഴുതപ്പോൾ അവിടത്തെ ശാന്തിക്കാരൻ "ഈ മോതിരം ഭഗവാൻെറ തൃക്കയ്യിൽ കണ്ടതാണ്. ഇതു് അങ്ങേയ്ക്കു തരുവാൻ എനിക്കു സ്വപ്നത്തിൽ ഭഗവാൻെറ അരുളപ്പാടുണ്ടായി" എന്നു പറഞ്ഞു് ആ മോതിരം അദ്ദേഹത്തിനു കൊടുക്കുകയും അതു താൻ തലേ ദിവസം സന്ധ്യയ്ക്കു തൻെറ പ്രാണദാതാവിനു സമ്മാനിച്ചതാണെന്നു് ആ ഭക്തശ്രേഷ്ഠൻ മനസ്സിലാക്കി, മങ്ങാട്ടച്ചൻെറ വേഷത്തിൽ തന്നെ രക്ഷിച്ചതു ഗുരുവായൂരപ്പൻതന്നെയായിരുന്നു എന്നു തീർച്ചപ്പെടുത്തുകയും ചെയ്തു. നമ്പൂരി അവിടെ എത്തുമെന്നും അപ്പോൾ കയ്യിൽ കൊടുക്കണമെന്നും പറഞ്ഞു മങ്ങാട്ടച്ചൻ മോതിരം മേൽശാന്തിയെ ഏല്പിച്ചതായി നാസ്തികന്മാർക്കുകൂടിയും വിശ്വസിക്കാവുന്നതാണ്. ഇവ മൂന്നാമതൊരു ഐതിഹ്യമാകട്ടെ. പൂന്താനം ഒരിക്കൽ മസൂരിദീനം പിടിപെട്ടു കിടപ്പിലായി. അതു മാറുവാൻ പ്രയാസമാണെന്നു് അടുത്തുനിന്നിരു

നവർ പറഞ്ഞപ്പോൾ തിരുമാന്ധാംകുന്നിലമ്മയെ ഭക്തിപൂർവം ധ്യാനിച്ചു ‘ഘനസംഘം’ എന്ന സുപ്രസിദ്ധമായ സ്തോത്രം നിർമ്മിക്കുകയും അതോടുകൂടി ആ രോഗത്തിൽനിന്നു വിമുക്തനാകുകയും ചെയ്തു. പ്രസ്തുതഗാനം ഇന്നും ആ ക്ഷേത്രത്തിൽ കുറുപ്പന്മാർ പാടിവരുന്നു. നാലാമതായി ഒരു ഐതിഹ്യത്തെയും നമുക്കു സ്മരിക്കാം. പൂന്താനത്തിന്നു് ഗുരുവായൂരപ്പന്റെ പ്രസാദംകൊണ്ടു് ഒരു ഉണ്ണി ജനിച്ചു. ആ ഉണ്ണിക്കു ചോറൂണു നിശ്ചയിച്ചിരുന്ന ദിവസം അദ്ദേഹത്തിന്റെ പത്നി ശിശുവിനെ ഒരു ദാസിയുടെ പക്കൽ ഏല്പിച്ചുംവച്ചു ഗൃഹകൃത്യങ്ങൾക്കായി പോകുകയും ഉണ്ണി ശ്വാസംമുട്ടി മരിക്കുകയും ചെയ്തു. തീപൊള്ളൽമൂലമാണെന്നും പ്രകാരാന്തരേണ കേട്ടിട്ടുണ്ടു്. അത്യത്ഭുതമായ ആ സംഭവംനിമിത്തം ഉണ്ടായ വൈരാഗ്യത്താലാണു് പൂന്താനം ജ്ഞാനപ്പാന രചിച്ചതു്. അതാകുന്നു അദ്ദേഹത്തിന്റെ ആദ്യത്തെ പ്രധാനകൃതി. അതിൽപ്പിന്നീടു് അദ്ദേഹം അന്തഃപുരത്തിൽ കയറുകതന്നെ ഉണ്ടായില്ലത്രേ. ഇനിയും പൂന്താനത്തിന്റെ ഉൽകടമായ കൃഷ്ണഭക്തിക്കു മകുടോദാഹരണങ്ങളായി അനവധി കഥകൾ പ്രചരിക്കുന്നുണ്ടു്. അവയെപ്പററിയൊന്നും ഇവിടെ പ്രസ്താവിക്കുവാൻ ഉദ്ദേശിക്കുന്നില്ല.

**കൃതികൾ:**—പൂന്താനത്തിന്റെ കൃതികളായി മലയാളത്തിൽ (1) ഭാഷാകർണ്ണാമൃതം, (2) കുമാരാഹരണം പാന, (3) ജ്ഞാനപ്പാന എന്നീ പ്രസിദ്ധകൃതികൾക്കു പുറമേ അനവധി സ്തോത്രങ്ങളുമുണ്ടു്. (4) പാർത്ഥസാരഥിസ്തവം, (5) ഘനസംഘം, (6) നാരായണകീർത്തനങ്ങൾ, (7) ഗോവിന്ദകീർത്തനങ്ങൾ, (8) ആനന്ദനൃത്തം, (9) ദ്വാദശാക്ഷരനാമകീർത്തനം, (10) ശ്രീകൃഷ്ണകീർത്തനങ്ങൾ, (11) അഷ്ടാക്ഷരകീർത്തനം, (12) ബ്രഹ്മപരഗോവിന്ദകീർത്തനം, (13) ഗോപാലകൃഷ്ണകീർത്തനം, (14) ഗൗരീകീർത്തനം, (15) വാമപുരേശകീർത്തനങ്ങൾ, (16) പത്മനാഭകീർത്തനം, (17) വിവേകോദയകീർത്തനം, (18) ജയകൃഷ്ണകീർത്തനം, (19) വിടകൊൾകീർത്തനം, (20) ശ്രീരാമകീർത്തനങ്ങൾ, (21) മുകുന്ദകീർത്തനം, (22) ദശാവതാരസ്തോത്രം എന്നിവ ആ കൂട്ടത്തിൽപ്പെടുന്നു. അവയിൽ പ്രായേണ ‘വാമപുരേശ’മുദ്ര കാണുമാറുണ്ടു്. തമിഴിലും ചില വേദാന്തപ്രതിപാദകങ്ങളായ ഗാനങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ടു്; അവയും ആ മുദ്രയാൽ അലംകൃതങ്ങളാണു്. ലാളിത്യം, പ്രസാദം, മാധുര്യം എന്നിവയാണു് പൂന്താനംകൃതികളുടെ പ്രധാനഗുണങ്ങൾ. ‘അനലംകൃതീ പുനഃ ക്വാപി’ എന്ന മമ്മടഭട്ടന്റെ കാവ്യനിർവചനം അവയ്ക്കു സവിശേഷം യോജിക്കും. രചനാഭംഗി അത്രമാത്രം തികഞ്ഞിട്ടുള്ള സ്തോത്രങ്ങൾ ഭാഷയിൽ അത്യന്തം വിരളങ്ങളാണു്. വിഷ്ണുഭക്തന്മാരുടേയും ക്ഷേത്രോപാസകന്മാരുടേയും പ്രത്യേകിച്ചു സ്ത്രീകളുടേയും ഇടയിൽ അവയ്ക്കുള്ള പ്രചാരവും അന്യാദൃശമാണു്. അതു് അങ്ങനെയല്ലാതെ പരിണമിക്കു

വാൻ ന്യായവുമില്ലല്ലോ. വാസ്തവത്തിൽ അദ്ദേഹത്തെ ഭാഷാസാഹിത്യത്തിലെ വില്വമംഗലം എന്നു സംശയംകൂടാതെ പറയാം. വ്രജവിഹാരിയായ ഭഗവാൻെറ മുരളീനാദമാണു് നാം രണ്ടുപേരുടേയും സ്തോത്രങ്ങളിൽ കേൾക്കുന്നതു്. കൃഷ്ണാമൃതത്തേയും പാർത്ഥസാരഥിസ്തവത്തേയും സംസ്കൃതകീർത്തനങ്ങളേയും പററിമാത്രം ഈ അധ്യായത്തിൽ പ്രസ്താവിച്ചുകൊണ്ടു് ഇതരകൃതികളെപ്പററിയുള്ള പരാമർശം മറെറാരധ്യായത്തിലേക്കു മാററിവയ്ക്കാം.

**ഭാഷാകർണ്ണാമൃതം:**—വില്വമംഗലത്തിൻെറ സംസ്കൃതകർണ്ണാമൃതത്തിൽനിന്നു വേർതിരിക്കുന്നതിനുവേണ്ടിയാണു് കവി തൻെറ കൃതിക്കു ഭാഷാകർണ്ണാമൃതം എന്ന പേർ നല്കിയിരിക്കുന്നതു്. കവിയുടെ വാർദ്ധക്യകാലത്തെ ഒരു കൃതിയാണു് കർണ്ണാമൃതം എന്നു മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ശൂലപാണിവാരിയർ എന്ന ഒരു സുഹൃത്തിൻെറ അപേക്ഷ അനുസരിച്ചാണു് ആ കാവ്യം രചിച്ചതെന്നുള്ളതിനു്

"ക്രമത്തിലാക്കീടിന ശൂലപാണി-
ശ്രമത്തിനാലിത്ഥമതീവ ചിത്രം
ശ്രവിച്ചു ഭാഷാശ്രവണാമൃതം മേ
രമിച്ചുകൊൾകച്യുതപാദമൂലേ"

എന്ന പദ്യം തെളിവാണു്. അനുവാചകന്മാരിൽ കൃഷ്ണഭക്തി വർദ്ധിപ്പിച്ചു തദ്വാരാ അവർക്കു മോക്ഷലാഭം വരുത്തുന്നതിനാണു് കവിയുടെ ഉദ്യമം. നാമസംകീർത്തനം ഒന്നുകൊണ്ടുമാത്രം കലിയുഗത്തിൽ മുക്തി സിദ്ധിക്കുമെന്നു് അദ്ദേഹം സുദൃഢമായി വിശ്വസിച്ചിരുന്നു.

"ഭൂഷാവർണ്ണാദിയാലിബ്ഭുവനമഖിലവും
ഹന്ത! മോഹിച്ചു രാഗ-
ദ്വേഷാപൂർണ്ണം വിഘൂർണ്ണം ശിവശിവ പറയാ-
വല്ല മായാവിലാസം;
ഭാഷാകർണ്ണാമൃതം മേ സുകൃതമിതു സദാ
നാവുകൊണ്ടാസ്വദിച്ചാൽ
നൃശാ കർമ്മാവലീവല്ലികളിലുടനവൻ
പിന്നെ മുന്നേതുപോലേ"

എന്ന പദ്യം അദ്ദേഹം ഫലശ്രുതിരൂപത്തിൽ ഘടിപ്പിച്ചിട്ടുണ്ടു്. കർണ്ണാമൃതം ഭാഗവതം ദശമസ്കന്ധകഥയുടെ ഒരു സംക്ഷേപമാകുന്നു. ഭാഗവതം, വില്വമംഗലത്തിൻെറ ശ്രീകൃഷ്ണകർണ്ണാമൃതം, മേല്പുത്തൂരിൻെറ നാരായണീയം ഈ മൂന്നു ഗ്രന്ഥങ്ങളോടും കവിക്കു കടപ്പാടുണ്ടു്. ആകെയുള്ള നൂററൻപത്തൊൻപതു പദ്യങ്ങളിൽ ആദ്യത്തെ എൺപത്തെഴെണ്ണം കംസവധംവരെയുള്ള കഥയ്ക്കും പിന്നീടുള്ള മുപ്പത്തൊൻപതെണ്ണം ശേഷമുള്ള ദശമസ്കന്ധകഥയ്ക്കും ബാക്കിയുള്ളവ തത്ത്വ

ചിന്താദിവിഷയങ്ങൾക്കുമായി വിനിയോഗിച്ചിരിക്കുന്നു. കണ്ണാമൃതത്തിൽ അങ്ങിങ്ങു ചില അഭംഗിയുള്ള പ്രയോഗങ്ങളും യതിഭംഗാദി വൈകല്യങ്ങളും കാണ്മാനുണ്ടെങ്കിലും അവയെല്ലാം കവിയുടെ കുലങ്കഷമായ ഭക്തിഗംഗാപ്രവാഹത്തിൽ മറഞ്ഞുപോകുന്നു. വാമപുരാധിവാസിയായ ഗുരുവായൂരപ്പനെ അഭിസംബോധനം ചെയ്തുകൊണ്ടാണ് പ്രഥമപദ്യം ആരംഭിക്കുന്നതു്:

''കണ്ണാമൃതം വാമപുരാധിവാസിൻ!
നിന്നാൽ മതം കിഞ്ചന ഭാഷയായ് ഞാൻ
എന്നാൽ വരുംവണ്ണമുദാരകീർത്തേ!
ചൊന്നാലതും പ്രീണനമായ്വരേണം.''

ഏതാനും ചില ഉത്തമശ്ലോകങ്ങൾ ഉദ്ധരിക്കാം:

''അമ്പാടിക്കൊരു ഭൂഷണം, രിപുസമൂഹത്തിന്നഹോ! ഭീഷണം,
പൈമ്പാൽവെണ്ണതയിർക്കു മോഷണ,മതിക്രൂരാത്മനാം പേഷണം,
വൻപാപത്തിനു ശോഷണം, വനിതമാർക്കാനന്ദസമ്പോഷണം
നിൻപാദം മതിഭൂഷണം ഹരതു മേ മഞ്ജീരസംഘോഷണം.'' (1)

''എന്നോമലിങ്ങു വരികെന്നു യശോദ മെല്ലെ-
ച്ചെന്നാൾ മുകന്ദ പുതുവെണ്ണ കൊടുപ്പതിന്നായ്;
അന്നേരമാർത്തിയൊടെയോടി വിയർത്തു വീണ
കണ്ണന്റെ കാതരത കാണ്മതു കൗതുകം മേ.'' (2)

''പീലിക്കാർമുടി കാൽത്തളിർപ്പൊടിയുമേററൊട്ടൊട്ടഴിഞ്ഞങ്ങനേ
താളത്തിൽക്കുഴലും കുബേരനടയും ഗോപാലരും ഗോക്കളും
ബാലസ്ത്രീകളുഴന്നു വന്നു വഴിയിൽപ്പാർക്കുന്ന സൌഭാഗ്യവും
മേളത്തോടെഴുനള്ളിടുന്നൊരു ദിനം കണ്ടാവു കൺകൊണ്ടു ഞാൻ!''(3)

''തൂവെണ്ണിലാവു വിരവിൽത്തെളിയുന്നനേരം
പൂവിന്നുളാം പരിമളം ചൊരിയുന്നനേരം
കാർവർണ്ണനക്കുഴലെടുത്തു വിളിച്ചനേരം
നീൾക്കണ്ണിമാരുഴറിവന്നതു കാണ്മനോ ഞാൻ?'' (4)

''കൂകീ കോഴി വനാന്തരേ വിറകുമായ് നിന്നോരു രാവേ തഥാ
കൂകീ കോകിലവാണിമാർകുചതടേ മേവീടുമാ രാവിലും;
കൂകും കോഴികൾ തമ്മിലുള്ള സുകൃതം ചെമ്മേ പറഞ്ഞീടുവാ-
നാകുന്നീല; ചരാചരങ്ങളിലുമുണ്ടത്യന്തഗത്യന്തരം!'' (5)

''കന്നം കറുത്ത മലപോലെ യമന്റെ ദൂതൻ
കണ്ണും മിഴിച്ചലറിയോടിവരുന്നനേരം
കണ്ണൻ കളിച്ച കളികീർത്തനമൊന്നു കേട്ട-
പ്പൊണ്ണൻ മലച്ചു മറുകുന്നതു കാണ്മനോ ഞാൻ?'' (6)

“മന്നാശയാലും മദനാശയാലും
പൊന്നാശയാലും മറുകുന്നു ലോകം;
നിന്നാശ കണ്ടീലൊരുവക്കുമയ്യോ!
കണ്ണാ! ശമം നല്കുക മാനസേ മേ.” (7)

“സത്രം കാണൊരിടത്തു, ചത്തു കരയും കോലാഹലം കുത്രചിൽ;
വിദ്വാന്മാരൊരിടത്തു, മദ്യപകുലം തല്ലും കയർക്കും ക്വചിൽ;
വൃദ്ധസ്ത്രീയൊരിടത്തു, വൃത്തികളിരുന്നേങ്ങിക്കരച്ചന്യതഃ;
ശ്രോത്രാദിക്കമൃതോ തളിച്ച വിഷമോ വിശ്വം വിചിത്രം വിഭോ!” (8)

“നാവേ, നിനക്കു വലിയോരുപദേശമുണ്ടേ;
നാവാലുരയ്ക്കുതിനു ഞാൻ തുനിയുന്ന കാലം നീ;
നാരായണന്റെ തിരുനാമമുറക്കെയാമ്പോൾ
നാണിച്ചുപോകരുതതേ തവ വേണ്ടതുള്ളൂ.” (9)

“ചിത്തം മറന്നു വിഷയങ്ങളൊരോന്നു നോക്കി-
ച്ചുറ്റും പിറന്നുഴലായ്ക മനക്കരുന്നേ!
വിശ്വം നിറഞ്ഞു വിളയാടിന തമ്പുരാനെ-
ച്ചിത്തേ കലർന്നുവെപ്പതിനോർത്തുകൊൾക നീ.” (10)

“തണ്ണീർദാഹം മുഴുത്തും തടിയനരികെ വ-
ന്നന്തകൻതാനടുത്തും
കണ്ണീർക്കാരായടുത്തുള്ളവർകൾ തൊഴിമുറ-
ട്ടാകെയൊന്നിച്ചു പാർത്തും
തന്നെത്താനേ മറന്നിട്ടതിവിവശതപൂ-
ണ്ടാർത്തനായ് വീണ്ടുമിക്കോ-
പ്പെന്നെക്കൊണ്ടാക്കിവച്ചീടൊല വരദ! വിഭോ!
വാമഗേഹാധിവാസിൻ!” (11)

“നാവില്ലാതെ ജനിക്കയോ, നടനടേയുള്ളോരിളക്കായ്കയോ,
നാമത്തെപ്പടിയായ്കയോ, നരകമെന്നോർത്താൽക്കുളിപ്പാകയോ,
നാവിൽത്തുഗ്ലപടമാകയോ, നരകുലത്തിൽജ്ജനമല്ലായ്കയോ,
നാമോച്ചാരണമെന്നു ബന്ധമറിവുള്ളോരും ത്യജിച്ചീടുവാൻ?” (12)

“മേഘശ്യാമളമംഗവും മകുടവും പൂവും ചെവിത്തോടയും
രാകാചന്ദ്രനു നാണമാം വദനവും മാർമാലയും മുദ്രയും
ആകുംവണ്ണമനേകഭൂഷണയുതം നിന്മെയ് കുറികൊണ്ടു ഞാൻ
പോകുന്നേൻ ഭഗവൻ! ജനാർദ്ദന! ഭവൽകാരുണ്യപാഥേയവാൻ.” (13)

കണ്ണാമൃതത്തിൽ അപൂർവം ചില പദങ്ങളിൽമാത്രമേ മണിപ്രവാളത്തിന്റെ നിഴലാട്ടം കാണുന്നുള്ളൂ. അതിനെ ഒരു ഭാഷാകാവ്യമെന്നു വ്യവഹരി

ച്ചാലും അനൗചിത്യമില്ല. കുഞ്ചൻനമ്പിയാരുടെ ശ്രീകൃഷ്ണചരിത്തിന് അതൊരു മാതൃകയായിരിക്കണം.

**പാർത്ഥസാരഥിസ്തവം:**—കുസുമമഞ്ജരീവൃത്തത്തിലുള്ള ഒന്നു പദ്യരത്നങ്ങൾ കോർത്തിണക്കിയ ഒരു അനർഘമാല്യമാണ് പാർത്ഥസാരഥിസ്തവം. ചില ശ്ലോകങ്ങൾ പകർത്തിക്കാണിക്കാം:

"കെട്ടി വാർകുഴൽ വകഞ്ഞു പിന്നിലളകേഷു പീലികൾ തൊട്ടുത്തു
മ്പട്ടുകൊണ്ടു വടിവോടുടുത്തുരസി ഹാരമിട്ടു വനമാലയും
പൊട്ടണിഞ്ഞു നിടിലത്തടത്തിലടൽ പാർത്ഥപാർത്ഥ രഥമേറ്റു ചമ്മട്ടി മുഷ്ടിയിൽ മുറുക്കി നിന്നരുളുമിഷ്ടദൈവതമുപാസ്മഹേ." (1)

"ചൊരിഞ്ഞ ചികരോൽകരാൾ ചെറിയ താരകേശകല തോറ്റ മു-
ന്നൊറിപാട ചിതരം വിയർപ്പിലൊളിവുററ പാറിന ഘനാളകാം
എററവാനഭിമുഖീകൃതപ്രതിനവപ്രതോദവലയാമൊരൻ-
പുററ കാമപി കൃപാം കിരീടിരഥരത്നദീപകലികാം ഭജേ." (2)

"നൂതനേന്ദുരമണീയഫാലഭുവി പാകിട്ടം ചില മനോഹര-
സ്വേദപാതമുദിതാളകേ രഥപരാഗപൂരപരിശോഭിതേ
പാതി ചിന്തിന വിലോചനോ വിഹര മന്ദഹാസമയചന്ദ്രികാ-
ശീതളേ തിരുമുഖേ മനോ വിജിതസാരസേ വിജയസാരഥേഃ." (3)

"അല്പമീലിതവിലോചനം വരതുരംഗപൂരഖുരമേററൊരോ
ധൂമഭൂമിയിലുറം നറുംപൊടി പൊഴിഞ്ഞഴിഞ്ഞ കബരീഭരം
ഹസ്തപങ്കജലസൽപ്രതോദമധിചിത്തമസ്തു മമ പാർത്ഥസാ-
രഥ്യകേളിലളിതം മനോജ്ഞമൊരു വസ്തു യാദവകുലോത്ഭവം." (4)

"മൂഢമാറ ഭുവനം തുരംഗരജസാ പതംഗജമനോബലം
വാട്ടമാറ ജയമിട്ടമാറ വിജയന്നു വിക്രമപയോനിധേഃ
പേടിപൂണ്ടു പടതോററ മാററലരതീവ നൂററവർകളമ്പുമേ-
റോട്ടമാറരിയ തേർകടാവിനു പുരാണധാമ കലയാമഹേ." (5)

"പീലി ചിന്നിവിരിയുന്ന വേണിയിൽ മറഞ്ഞ കോമളമുഖാബ്ജമാ-
ലോലഹാരനവഹേമസൂത്രവനമാലികാമകരകുണ്ഡലം
ഫാലബാലമതിമേലണിഞ്ഞ കമനീയഘർമ്മകണികാങ്കരം
കോലമമ്പിതരഥം ഗതം ജയതി ജൈഷ്ണവം കിമപി വൈഷ്ണവം." (6)

**സംസ്കൃതസ്തോത്രങ്ങൾ:**—ഇവ പ്രായേണ അകാരാദികളിലാണ് രചിക്കുന്നത്. ഒരു സ്തോത്രം ചുവടേ ചേർക്കാം.

"കഞ്ജവിലോചന കമനീയാനന കല്മഷനാശന ശൗരേ!
കാളിയദമന കളായമനോഹര കലിമലനിരസന ശൗരേ!

കിങ്കിണിനൂപുരകങ്കണഭൂഷണ രിംഖണശീല മുരാരേ!
കീർത്തിവിതാനവിശോധിതഭുവന വിരക്തിവിധായക ശൌരേ!
കുവലയദളകളകോമളതനുരുചിമേളിതഭുവന മുരാരേ!
കൂജിതകളമുരളീരവമോഹിതനഗമൃഗഖഗകുല ശൌരേ!
കൃഷ്ണ കൃപാലയ കൃപണജനാശ്രയ ഖലജനദഹന മുരാരേ!
കൢപ്തവിലാസവിശേഷവിനിർമ്മിതകൃത്രിമഗോവൃഷ ശൌരേ!
കേശിനിഷൂദന കേശവ മുരഹര കേളിവിമോഹന ശൌരേ!
കൈതവഹൃതനവനീത ജനാർദ്ദന കൈവല്യപ്രദ ശൌരേ!
കോമളകുവലയനീലകളേബര കോകിലഭാഷണ ശൌരേ!
കൌതുകവിരചിതഗോപവിഡംബന കൈതവശീല മുരാരേ!
കംബുഗദാധര കാമഫലപ്രദ കമ്രമുഖാംബുജ ശൌരേ!
കശ്മലഭയഹര ദുഷ്കൃതനാശന ഗർഗ്ഗപുരോഹിത ശൌരേ!
മാധവ മാധവ മദനമനോഹര വാമപുരേശ്വര ശൌരേ!''

ഇതുപോലെ

''പത്മനാഭ പരാപരേശ്വര പങ്കജാക്ഷ നമോസ്തു തേ,
പശുപയുവതിഭിരമിതവിഹൃതിഭിരർച്ചിതായ നമോസ്തു തേ.
വാസുദേവ നമോസ്തു തേ വാമനിലയപതേ!''

എന്നും

''നാരായണ ജയ നാരായണ ജയ നാരായണ ജയ നാരായണ ജയ
അമലകമലദലലോചന ജയ ജയ ആനന്ദരൂപ മനോഹര ജയ ജയ,
ഇന്ദിരാരമണ മുകുന്ദ ജയ ജയ, ഈശ്വര മുരഹര ശാശ്വത ജയ ജയ!''

എന്നും

''കല്മഷവനദഹന വാസുദേവ—ജയ—ചിന്മയ ജഗന്മംഗല വാസുദേവ!
കാളിന്ദീതടവിഹാര വാസുദേവ—ജയ—കാളിയമദദമന വാസുദേവ!''

എന്നും

''കൃഷ്ണ രാമ കൃഷ്ണ രാമ കൃഷ്ണ കൃഷ്ണ രാമ കൃഷ്ണ രാമ
കൃഷ്ണ രാമ പരമപുരുഷ വൃഷ്ണിവംശതിലക വരദ
ജിഷ്ണുസൂത ദനുജശമന കൃഷ്ണ പാഹി മാം''

എന്നും പല രീതികളിൽ വേറെയും ചില സംസ്കൃതസ്തോത്രങ്ങൾ പൂന്താനത്തിൻെറ വാങ്മയങ്ങളായുണ്ട്.

**മണിപ്രവാളവൃത്തശാസ്ത്രം:**—മണിപ്രവാളവൃത്തങ്ങളെപ്പററി പ്രതിപാദിക്കുന്ന ഒരു ശാസ്ത്രഗ്രന്ഥത്തിലെ ഒന്നുരണ്ടോലകളുടെ നഷ്ടശിഷ്ടങ്ങൾ ഞാൻ കണ്ടിട്ടുണ്ട്. ഗ്രന്ഥകാരൻ ആരെന്നറിവില്ല. ലക്ഷണം സംസ്കൃതത്തിലും ലക്ഷ്യശ്ലോകങ്ങൾ മണിപ്രവാളത്തിലുമാണ് ഘടിപ്പിച്ചിട്ടുള്ളത്. ലക്ഷണം ആദ്യന്തം വൃത്തരത്നാകരത്തിൽനിന്ന് ഉദ്ധരിച്ചിരിക്കുന്നു. ഉദാഹരണങ്ങൾ കരുമത്തിൽ ഉണിച്ചിരുതേവി എന്നൊരു

നായികയെ വർണ്ണിച്ചിട്ടുള്ളവയുമാണ്. അവ ആചാര്യൻതന്നെ നിർമ്മിച്ചു ചേർത്തിരിക്കുന്നു. സ്ഥലത്തെ ശ്രീപരമേശ്വരനാണ് അദ്ദേഹത്തിന്റെ ഇഷ്ടദേവത. ആ സ്ഥലം ഏതെന്നു മനസ്സിലാകുന്നില്ല. അവിടത്തെ ദേവൻ ശിവനാണ്. പ്രസ്തുതഗ്രന്ഥത്തിന്റെ ആവിർഭാവം എട്ടാം ശതകത്തിലായിരിക്കണം. മൂന്നു ശ്ലോകങ്ങൾ ഉദ്ധരിക്കാം.

മങ്ഗലാചരണം:

''സുരതടിനീതരങ്ഗമലയും തലയോടുമഹീന്ദ്രമാലയും
പുരികുടിയിൽക്കലർന്നു വിലസും തുഹിനാംശുകിശോരശേഖരം
ദുരിതഭരോപശാന്തി വരുവാൻ ഭുവനാശ്രയമാശ്രയാമി ഞാൻ
പരിചൊടു കൂടൽമേവുമഗജാരമണം കരുണാമൃതാംബുധിം.''

പൃഥ്വീവൃത്തം:

''ജസൗ ജസയലാ വസുഗ്രഹയതിശ്ച പൃഥ്വീ ഗുരുഃ''

''കലർന്ന വിനയേന ചാർന്നലർ ചൊരിഞ്ഞ വേണീഭരം,
വിളർന്ന പുളകേന തോർന്നുടൽ നിറഞ്ഞ ഘർമ്മോൽകരം,
അലിഞ്ഞ മനകാമ്പു നിൻമദനാവിഭ്രമം കാണുമോ,
തെളിഞ്ഞു കരുമത്തിൽ മേവിന വിശാലനീലേക്ഷണേ.''

ശിഖരിണീവൃത്തം:

''രസൈ രുദ്രൈശ്ഛിന്നാ യമനസഭലാ ഗശ്ശിഖരിണീ''

''മതിക്ഷോഭം പാർമേൽ നിഖിലതരുണാനാം വിളയുമാ-
റിതക്ഷീണശ്രീപൂണ്ടുദയതി കലാനായകനയം
മതുച്ചൊല്ലാർമൌലേ! സുമുഖി കരുമത്തിൽക്കമെറാ! കാൺ
കതിർത്തെന്താർവാണൻ വികിരതി ശരാ,നെന്തു ശരണം?''

ഈ ഉദാഹരണശ്ലോകങ്ങൾ അത്യന്തം രസനിഷ്യന്ദികളാണെന്നു പറയേണ്ടതില്ലല്ലോ.

**മഴമങ്ഗലത്തു ശങ്കരൻനമ്പൂരി, കാലദീപകം ബാലശങ്കരം:**—ശങ്കരൻനമ്പൂരിയുടെ പതിമ്മൂന്നു ജ്യോതിഷകൃതികളെക്കുറിച്ചു് ഇരുപത്തേഴാമധ്യായത്തിൽ സൂചിപ്പിച്ചിട്ടുണ്ടു്. അവയിൽ പരമപ്രധാനമായ ഗ്രന്ഥം കാലദീപകം ബാലശങ്കരമാകുന്നു. സ്വകീയമായ കാലദീപകപദ്യാവലിയുടെ വിവൃതിയാണ് കാലദീപകം ബാലശങ്കരമെന്നു ചിലർ ഊഹിക്കുന്നു.

''ധാത്രീ യൽകരസമ്പർക്കാൽ സസ്യഹർഷാ വിരാജതേ
തസ്മൈ സവാത്മനേ/ജായ ഭാസ്കരായ നമോ നമഃ''

എന്ന ശ്ലോകം ഈ രണ്ടു ഗ്രന്ഥങ്ങളിലുമുണ്ടു്. അതുപോലെതന്നെയാണ് ഗ്രന്ഥാവസാനത്തിൽ 'അസ്തി ശോണാചലഗ്രാമ' ഇത്യാദി പദ്യങ്ങളും.

''നത്വാ വിഘ്നേശ്വരം വാചം ഗുരുംശ്ചാഥ കരോമ്യഹം
ശുഭകർമ്മസു ബാലാനാം കാലജ്ഞാനായ ദീപകം.
ക്ഷമിപ്പരത്രേ സാധുക്കളിഹ വിദ്യാബ്ധിപാരഗാഃ,
മററുള്ളവർ ചിരിച്ചാലുമെന്തു ചേതം നമുക്കതിൽ?''

''പന്നിക്കുഴി കുഴിപ്പാനും സങ്ഗ്രഹക്രയവിക്രയേ
നിറയ്ക്കാൻ കുടിവെപ്പാനും നന്നല്ലോ ഗുളികോദയം.
ചൊല്ലാത്ത മിക്കവററിന്നുമുൺനാളും വേലിയേററവും
കൊള്ളുന്നു, തത്ര വർജ്ജ്യന്തേ പാപവാരോദയാദികാഃ''

എന്നീ ശ്ലോകങ്ങളാം പദ്യാവലിയിൽ കാണ്മാനുണ്ട്.

ശങ്കരൻനമ്പൂരിക്കു ബാലശങ്കരൻ എന്നു പേരുണ്ടായിരുന്നില്ല. ബാലപദം അദ്ദേഹം ഔദ്ധത്യപരിഹാരത്തിനായും ബാലശിക്ഷോപയുക്തമെന്നു വ്യഞ്ജിപ്പിക്കുന്നതിനായും തന്റെ ഗ്രന്ഥങ്ങളുടെ പേരുകളോടു കൂടി ഘടിപ്പിച്ചിരിക്കുന്നു എന്നുള്ളതാണ് വസ്തുതത്വം. 'തുമ്പതിങ്കളൊട്ടു' ഇത്യാദി വന്ദനശ്ലോകത്തിൽ 'ബാലകായ മേ' എന്ന് അദ്ദേഹം തന്നെപ്പററി പരാമർശിച്ചിരിക്കുന്നതു നോക്കുക. 'ബാലായാരൈസ്യ വിധാസ്യാമി' എന്നു പഞ്ചബോധാർത്ഥദർപ്പണത്തിൽ ഒരു കുറിപ്പു കാണുന്നതിൽ നിന്ന് അത് ഏതോ ബാലനുവേണ്ടി രചിച്ചതാണെന്നു വെളിപ്പെടുന്നു. ''തുമ്പതിങ്കളൊട്ടു........ബാലകായ ചൊഴുതൊട്ടു ഭാഷയായ്'' എന്നും ''ധാത്രീ യൽകരസമ്പർക്കാൽ'' എന്നുമുള്ള പദ്യങ്ങൾക്കുമേൽ

''വന്ദേ ഗിരീശം ഗിരിജാസമേതം
കൈലാസശൈലേന്ദ്രഗൃഹാഗ്രഹസ്ഥം
അങ്കേ നിഷണ്ണേന വിനായകേന
സ്കന്ദേന ചാത്യന്തസുഖായമാനം.''

''കരോമി വാചം നത്വാഹം ഗുരുഞ്ച പരമേശ്വരം
ശുഭകർമ്മസു ബാലാനാം കാലജ്ഞാനായ ദീപകം''

എന്ന പദ്യങ്ങളും ഗ്രന്ഥാരംഭത്തിൽ കാണ്മാനുണ്ട്. ഇതിൽ സ്മരിക്കുന്ന പരമേശ്വരൻ വാഴമാവേലി പരമേശ്വരൻപോററിയാണ്. ഭാരതത്തിലെ മഹർഷിവര്യന്മാരുടേയും കേരളത്തിലെ പൂർവാചാര്യന്മാരുടേയും മതങ്ങളെ ധാരാളമായി ഉദ്ധരിച്ചും ശാസ്ത്രസിദ്ധാന്തങ്ങളെ കൂലങ്കഷമായി ചർച്ചചെയ്തും സ്വാഭിപ്രായം ആവശ്യമുള്ള സ്ഥലങ്ങളിൽ സോപപത്തികമായി സ്ഥാപിച്ചുമാണ് ശങ്കരൻ കാലദീപകം രചിച്ചിരിക്കുന്നത്. താൻതന്നെ ഭാഷയിൽ ചൊല്ലിട്ടുണ്ട് എന്നു പറഞ്ഞു് അങ്ങുമിങ്ങും ചില ആനുഷ്ടുഭശ്ലോകങ്ങളും ചേർത്തിരിക്കുന്നു. പ്രസ്തുതഗ്രന്ഥം മൂന്നു ഭാഗങ്ങളായിട്ടാണ് രചിച്ചിരിക്കുന്നത്. ആദിമഭാഗത്തിൽ മുഹൂർത്തദോഷങ്ങളെപ്പററിയും മധ്യമഭാഗത്തിൽ ഷോഡശകർമ്മങ്ങളുടെ മുഹൂർത്തങ്ങളെ

പ്പററിയും അന്തിമഭാഗത്തിൽ ദേവപ്രതിഷ്ഠ, ഗൃഹനിർമ്മാണം, കൂപഖനനം, ശസ്ത്രബന്ധം, അസ്ഥിസഞ്ചയനാദികർമ്മങ്ങൾ, വസനാധാരണം, യാത്ര, ഔഷധസേവനം, വൃക്ഷയുഗനിക്ഷേപണം, കൃഷി, ബീജാവാപം, വൃക്ഷാദിസംസ്ഥാപനം, ധാന്യവൃദ്ധി എന്നിങ്ങനെ വിവിധകാര്യങ്ങൾക്കുള്ള മുഹൂർത്തങ്ങളെപ്പററിയും പ്രതിപാദിക്കുന്നു. ആകെ അൻപത്തൊന്നു് അധ്യായങ്ങളുണ്ടു്. ചുരുക്കത്തിൽ, മുഹൂർത്തസംബന്ധമായി ഇതിൽ ആചാര്യൻ സ്പർശിച്ചിട്ടില്ലാത്ത വിഷയങ്ങൾ വിരളമാണെന്നുതന്നെ പറയാം. ശങ്കരന്റെ ഗദ്യത്തിനു് ഒരു ശാസ്ത്രീയഭംഗി പ്രത്യേകമായുണ്ടു്. ഏതാനും ചില പങ്ക്തികൾകൊണ്ടു് ഇതു വ്യക്തമാക്കാം:

“ഇനി സൗരംകൊണ്ടു പതിനാറു തികയുന്നേടം നിശ്ചയിച്ചറിവാനുപായം. പതിനാറു തികയുന്ന ആട്ടപ്പിറന്നാൾ വരുന്ന തിങ്ങളിൽ ഇവന്റെ ജന്മകാലത്തിങ്കലേ ആദിത്യസ്ഫുടംപോലെതന്നെ ആദിത്യസ്ഫുടം വരുന്നു യാതൊരിക്കൽ, അപ്പോൾ സൗരംകൊണ്ടു പതിനാറു തികയുന്നു. ഇങ്ങനെ. എന്നാൽ ആട്ടപ്പിറന്നാൾ കാണുമ്പോൾ പതിനേഴു തുടങ്ങി സൌരംകൊണ്ടു കാണുമ്പോൾ പതിനാറു തികഞ്ഞതുമില്ല എന്നു വരുന്നേടവും സൗരംകൊണ്ടു പതിനേഴു തുടങ്ങി ആട്ടപ്പിറന്നാൾകൊണ്ടു പതിനാറു തികഞ്ഞതുമില്ല എന്നു വരുന്നേടവും, ഇവ രണ്ടേടത്തും, ഗോദാനവും കൊള്ളാമോ എന്നു പെരികേ പലരോടും ചോദിക്കണം. അതോ ഒരാണ്ടു തികയുന്ന ആട്ടപ്പിറന്നാൾ നക്ഷത്രഹോമം കാലംകൂട്ടുക എന്നുണ്ടൊരു പക്ഷം; പതിമ്മൂന്നാം പിറന്നാൾക്കു കാലംകൂട്ടുക എന്നുമുണ്ടൊരു പക്ഷം.”

**മുഹൂർത്തപദവീ ബാലശങ്കരം:**—ഇതു മാത്തൂർനമ്പൂരിയുടെ മുപ്പത്താറു പദ്യങ്ങൾമാത്രമടങ്ങിയ മുഹൂർത്തപദവിക്കു ശങ്കരൻനമ്പൂരി രചിച്ച ഗദ്യവ്യാഖ്യാനമാകുന്നു. ഈ വ്യാഖ്യാനംകൊണ്ടു മൂലഗ്രന്ഥത്തിനു പ്രസിദ്ധി വർദ്ധിച്ചിട്ടുണ്ടു്. പ്രസ്തുതഗ്രന്ഥവും മൂന്നു പരിച്ഛേദങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഒന്നാമത്തേതായ ദോഷപ്രകരണത്തിൽ ഏഴും, രണ്ടാമത്തേതായ ഷോഡശക്രിയാമുഹൂർത്തപ്രകരണത്തിൽ പതിനേഴും മൂന്നാമത്തേതായ പ്രതിഷ്ഠാദിമുഹൂർത്തപ്രകരണത്തിൽ പതിന്നാലും പദ്യങ്ങൾ അന്തർഭവിച്ചിരിക്കുന്നു. കാലദീപകത്തിലേയും മുഹൂർത്തപദവിയിലേയും വിഷയം ഒന്നുതന്നെയാണെന്നു് ഇതിൽനിന്നു കാണാവുന്നതാണു്. മുഹൂർത്തപദവീബാലശങ്കരവും സാമാന്യം വിസ്തൃതമാണു്.

**ലഘുഭാസ്കരീയവ്യാഖ്യ ബാലശങ്കരം:**—‘എന്റെ വാഴമാവേലിക്കു നമസ്കാരം’ എന്നും ‘ഇമ്പതിങ്കളൊട്ടു...........ബാലകായ ഗണിതങ്ങൾ ഭാഷയാ ചൊല്ലുവാനിഹ തുണയ്ക്കുതാക മേ’ എന്നുള്ള ശ്ലോകവും ഈ വ്യാഖ്യാനത്തിലും കാണുന്നു. ഒടുവിൽ “ഇതി പരമേശ്വരപ്രിയശിഷ്യേണ ശങ്കരേണ വിരചിതേ ലഘുഭാസ്കരീയവ്യാഖ്യാനേ

ബാലശങ്കരനാമ്നി'' എന്നു് ഓരോ അധ്യായാവസാനത്തിലും കുറിപ്പുണ്ടു്. 'തുമ്പതിങ്കളൊടു' എന്ന പദ്യം കഴിഞ്ഞു്

''ബാലാനാം ഭാസ്കരീയാൎത്ഥം തെളിയുമ്മാറു ചൊല്ലുവാൻ
വാണിമാതെങ്ങൾനാവിന്മേൽ വിളയാടുക സാംപ്രതം.
ഭാസ്കരാദീൻ വണങ്ങീട്ടു ഗുരുഞ്ച പരമേശ്വരം
ചെറുതൊട്ടെഴുതുന്നുണ്ടു ഭാസ്കരീയത്തിലെപ്പൊരുൾ''

എന്നീ പദ്യങ്ങൾ ചേൎത്തിരിക്കുന്നു. പിന്നെ ''അവിടെ ഗണിതത്തിന്നു ഭാസ്കരീയമാകുരുതന്ത്രത്തെ ചമയ്ക്കാൻ തുടങ്ങുന്ന ആചാര്യൻ അവിഘ്നപരിസമാപ്ത്യാദിപ്രയോജനസിദ്ധ്യൎത്ഥമായിട്ടു് ഇഷ്ടദേവതാനമസ്കാരത്തെ ചെയ്യുന്നു.'' എന്ന പീഠികയോടുകൂടി ഗ്രന്ഥം പുരോഗമനം ചെയ്യുന്നു.

**പഞ്ചബോധം ബാലശങ്കരം:—** പഞ്ചബോധാൎത്ഥദൎപ്പണം, പഞ്ചബോധം, ഗണിതസാരം ഇവ മൂന്നും പഞ്ചബോധത്തെ അടിസ്ഥാനപ്പെടുത്തിയുള്ള ഗ്രന്ഥങ്ങളാണു്. ഗണിതസാരത്തിനു പഞ്ചബോധഗണിതസാരം എന്നും പേരുണ്ടു്. പഞ്ചബോധവും 'തുമ്പതിങ്കളൊടു' എന്ന പദ്യത്തിൽ ആരംഭിക്കുന്നു.

''ബാലാനാം പഞ്ചബോധാൎത്ഥം തെളിയുമ്മാറു ചൊല്ലുവാൻ
വാണിമാതെങ്ങൾനാവിന്മേൽ വിളയാടുക സൎവ്വദാ.
ഭാസ്കരാദീൻ വണങ്ങീട്ടു ഗുരുഞ്ച പരമേശ്വരം
ചെറുതൊട്ടെഴുതുന്നുണ്ടു പഞ്ചബോധക്രിയാക്രമം''

എന്നിങ്ങനെയുള്ള സരസ്വതീവന്ദനവും പ്രതിജ്ഞാവാക്യവും പ്രസ്തുതഗ്രന്ഥത്തിലുണ്ടു്. പഞ്ചബോധാൎത്ഥദൎപ്പണത്തിൽ 'തുമ്പതിങ്കളൊടു' എന്നും, 'ബാലാനാം പഞ്ചബോധാൎത്ഥം' എന്നും മററുമുള്ള പദ്യങ്ങൾക്കുമേൽ

''ശ്രീസൂൎയ്യാദീൻ നമസ്കൃത്യ ഗുരുഞ്ച പരമേശ്വരം
ബാലായാൎയ്യൈ വിധാസ്യാമി പഞ്ചബോധാൎത്ഥദൎപ്പണം.
സൎവ്വേഷാം ജ്യോതിഷാമാദ്യം നമസ്കൃത്യ ദിവാകരം
ലഘൂകൃത്യ വിധാസ്യാമി വ്യതീപാതാദിബോധനം''

എന്നുമുള്ള പദ്യങ്ങളും കാണാവുന്നതാണു്. അയനചലനാദിഗണിതത്തിലും 'തുമ്പതിങ്കളൊടു' എന്ന പദ്യം കാണുന്നു.

''മേഷാദൌ പകലേറുന്നു; രാവന്നു കുറഞ്ഞുപോം;
തുലാദൌ രാത്രിയേറുന്നു; പകലന്നു കുറഞ്ഞുപോം''

എന്ന സുപ്രസിദ്ധമായ ശ്ലോകം ഗണിതസാരത്തിലുള്ളതാണു്.

**ചന്ദ്രഗണിതക്രമം:—**

"ഗജാനനം തഥാ വാണീം ഗുരുഞ്ച പരമേശ്വരം
ഭക്ത്യാ സംവന്ദ്യ സൂര്യാദീൻ ചന്ദ്രസ്യ ഗണിതക്രമം
ഭാഷയായിട്ടു വക്ഷ്യാമി ബാലാനാമറിവാനഹം"

എന്നു് ഈ ഗ്രന്ഥത്തിൽ ആചാര്യൻ പ്രതിജ്ഞചെയ്യുന്നു.

**ഭാഷാസങ്ഗ്രഹം:—**

"തുമ്പയും തിങ്കളും ചൂടിൻറപ്പന്റെ മുൻപിലേ മകൻ
മമാനുഖുള്ളപ്പനകലൊപ്പോക്കകാപദഃ.
വക്ഷ്യേ നമസ്കരിച്ചിട്ടു വിഖ്യാതം ഭൂതനാഥനെ
ബാലാനാം പൊഴുതുംമാത്രം ഭാഷാസംഗ്രഹമിത്യഹം"

എന്നിങ്ങനെയാണു് ഈ ഗ്രന്ഥം ആരംഭിക്കുന്നതു്.

**പ്രശ്നസാരം:—**എന്നൊരു കൃതി കണ്ടിട്ടുണ്ടു്. അതിൽ സംസ്കൃതശ്ലോകങ്ങളും ഭാഷാഗദ്യവും ഉൾപ്പെടുന്നു. ആകെ നാലദ്ധ്യായങ്ങൾമാത്രമേ കിട്ടീട്ടുള്ളു. അവയിൽ ആയുസ്സു്, വിവാഹം, സന്തതിലാഭങ്ങൾ ഇവയെപ്പററി യഥാക്രമം പ്രതിപാദിക്കുന്നു. സംസ്കൃതശ്ലോകങ്ങൾ പ്രായേണ ഉദ്ധരിച്ചിരിക്കുന്നതു് ഉഴുത്തിരവാരിയരുടെ വിവരണത്തിൽ നിന്നാണു്. 'ഇതി ശങ്കരവിരചിതേ പ്രശ്നസാരേ' എന്നൊരു കുറിപ്പു ഗ്രന്ഥാവസാനത്തിൽ കാണ്മാനുണ്ടു്.

**ജാതകക്രമം:—**ജാതകമെഴുതേണ്ട രീതി വിവരിക്കുന്ന ഒരു ഗ്രന്ഥമാണു് ജാതകക്രമം. അതിൽ പദ്യവും ഗദ്യവും ഇടകലർത്തീട്ടുണ്ടു്. ജാതകക്രമത്തിൽ ആദിത്യവന്ദനത്തിനുമേൽ

"ഗണേശ്വരനെ വന്ദിച്ചേൻ ഗുരുഞ്ച പരമേശ്വരം
വാണിമാതിനെയും നത്വാ ചൊല്ലുന്നേൻ ജാതകക്രമം"

എന്നൊരു ശ്ലോകമുള്ളതിൽനിന്നു മഴമംഗലത്തു ശങ്കരൻനമ്പൂരിതന്നെയാണു് അതിന്റെ പ്രണേതാവു് എന്നു നിർണ്ണയിക്കാം.

"ശ്ലോകം മുൻതൊട്ടു നാൾ പിന്നെ രാശിയും നാമധേയവും
ആദിത്യാദിസ്ഫുടം സർവ്വം ഭാഷയിൽക്കലിനാൾ പുനഃ
ഭാഷാവ്യാഴം തഥാ കൊല്ലം മാസത്തിൽച്ചെന്ന തീയതി
ആഴ്ച നാൾ പക്കവും രാശി രാശിയിൽച്ചെന്ന ഭാഗകം
ഷഡ്വർഗ്ഗം നാളിലേ നാഡി ചന്ദ്രവേല പുനഃ ക്രിയ
അവസ്ഥ പക്കം കരണം മൃഗം വൃക്ഷഞ്ച പക്ഷിയും
ഭൂതം ഗണം തഥാ യോനി ദേവതാ രവി നിന്നെടം
തൽഫലം നിത്യയോഗഞ്ച വൈനാശികനവാംശകം
ഭാഷാഗ്രഹസ്ഥിതിം വക്ഷ്യേ യോഗഞ്ചാഷ്ടകവർഗ്ഗവും"

എന്നു് ആചാര്യൻ പ്രതിജ്ഞചെയ്യുന്നു. വരാഹമിഹിരൻെറ ഹോരയെ ഉപജീവിച്ചാണു് ഗ്രന്ഥം രചിച്ചിരിക്കുന്നതു്.

**ജാതകസാരം:**—ജാതകസാരം എന്ന പേരിലും നാലധ്യായത്തിൽ ഒരു ഗ്രന്ഥമുണ്ടു്. "ഇതി ശങ്കരവിരചിതേ ജാതകസാരേ" എന്നു് അതിലും ഗ്രന്ഥകാരകസൂചകമായ ഒരു വാചകം കാണുന്നു.

**കരണസാരക്രിയാക്രമം:**—കേളല്ലൂർചോമാതിരിയുടെ ശിഷ്യനായ ഒരു ദൈവജ്ഞൻെറ കരണസാരം എന്ന കൃതിയെപ്പററി ഇരുപത്തൊന്നാമധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ആ ഗ്രന്ഥത്തിൻെറ ഒരു സംക്ഷേപമാണു് കരണസാരക്രിയാക്രമം. അതിനു കരണസാരഭാഷയെന്നും പേരുണ്ടു്.

"ഭാസ്കരാദീൻ വണങ്ങീട്ടു ഗുരും സ്കന്ദം മഹേശ്വരം
ചുരുക്കീട്ടെഴുതുന്നേൻ കരണസാരക്രിയാക്രമം"

എന്നതാണു് അതിലെ വന്ദനശ്ലോകം. ഒടുവിൽ

"വ്യാഖ്യാമേതാം മന്ദബോധാത്മസ്യാഃ
പൂർവൈരുക്താം ഗോളവിദ്ഭിർവിദഗ്ദ്ധൈഃ
ഏതാം ഗോളാലോകനോ ദപ്പണാഭാം
സ്വവ്യക്താത്ഥാമാലിഖം ശങ്കരോഹം"

എന്നൊരു പ്രണേതൃവ്യഞ്ജകമായ ശ്ലോകവും കാണ്മാനുണ്ടു്.

ശങ്കരൻനമ്പൂരിയെപ്പോലെ പ്രാമാണികനും പണ്ഡിതമൂർദ്ധന്യനുമായ ഒരു ദൈവജ്ഞൻ തൻെറ ജ്യോതിഷകൃതികളെല്ലാം ഭാഷയിലെഴുതാമെന്നുവെച്ചതു തലക്കുളത്തു ഭട്ടതിരി, ആലത്തൂർ പരമേശ്വരൻനമ്പൂരി മുതലായ പൂർവസൂരികളുടെ ഗ്രന്ഥങ്ങൾ സംസ്കൃതാനഭിജ്ഞന്മാരും ജ്യോതിശ്ശാസ്ത്രജിജ്ഞാസുക്കളുമായ കേരളത്തിലെ സാമാന്യജനങ്ങൾക്കു് അനഭിഗമ്യങ്ങളാകയാൽ അക്കൂട്ടൎക്കു പ്രയോജകീഭവിക്കണമെന്നുള്ള സദുദ്ദേശത്തെ പുരസ്കരിച്ചാണെന്നുള്ളതിനു സംശയമില്ല. ആ ഉദ്ദേശം പരിപൂർണ്ണമായി ഫലിച്ചിട്ടുമുണ്ടു്. മഴമങ്ഗലത്തോടു് അവക്കുള്ള കടപ്പാടു് അപരിമേയമാണു്. അദ്ദേഹം ഭാവിയെപ്പററി ഗണിക്കുവാൻ അത്യന്തം വിദഗ്ദ്ധനായിരുന്നുവത്രേ. ഒരിക്കൽ ചെങ്ങന്നൂർ ഇടമനപ്പണ്ടാരത്തിലേ ഇല്ലത്തിൽ ഒരു ചോറൂണടിയന്തിരമുണ്ടായിരുന്നു. മഴമങ്ഗലം പെരുവനത്തുനിന്നു വാഴമാവേലിയെ കാണാൻ ചെന്നപ്പോൾ അദ്ദേഹം ഇടമനയില്ലത്തിൽ ആ അന്നപ്രാശനംസംബന്ധിച്ചു ബദ്ധപ്പെട്ടുകൊണ്ടിരിക്കയായിരുന്നു എന്നറിഞ്ഞു. ചില പോററിമാർ അങ്ങോട്ടു ക്ഷണിച്ചപ്പോൾ അന്നു് അന്നപ്രാശനമുണ്ടാവില്ലെന്നു മഴമങ്ഗലം പ്രവചനം ചെയ്കയും വാസ്തവത്തിൽ മുഹൂർത്തമടുത്തപ്പോൾ കുളിപ്പിച്ചു

കൊണ്ടുവന്ന കുഞ്ഞു കൈതെററി നടുമുററത്തുള്ള കൽത്തളത്തിൽ വീണു തൽക്ഷണംതന്നെ സിദ്ധികൂടുകയാൽ അടിയന്തിരം മുടങ്ങുകയും ചെയ്തു. അനന്തരം വാഴമാവേലി മഴമംഗലത്തെ വിളിച്ചു് ഇടമനമഠത്തിലേക്കു കൊണ്ടുപോകുകയും അവിടെ വിലപിച്ചുകൊണ്ടിരുന്ന പണ്ടാരത്തിലേക്കു് അടുത്ത കൊല്ലത്തിൽ ഒരു ഉണ്ണി ഉണ്ടാകുമെന്നു പറഞ്ഞു് ആ കാർത്താന്തികൻ അദ്ദേഹത്തെ സമാധാനപ്പെടുത്തുകയും ചെയ്തു. ആ ജാതകം അപ്പോൾത്തന്നെ ഗണിച്ചെഴുതിക്കൊടുത്തു; ഭാവി അതനുസരിച്ചുതന്നെ ദൃഷ്ടമാകുകയും ചെയ്തു. ഇതും അദ്ദേഹത്തെപ്പററി പ്രചുരപ്രചാരങ്ങളായുള്ള പല ഐതിഹ്യങ്ങളിൽ ഒന്നാണു്.

**ഈഞ്ചക്കഴ്വാ മാധവൻനമ്പൂരി:**—'പ്രശ്നസാരം' എന്നു പ്രസിദ്ധമായ ഒരു ജ്യോതിഷഗ്രന്ഥമുണ്ടു്. അതു പതിനാറധ്യായങ്ങളിൽ ഭാഷാശ്ലോകങ്ങളെക്കൊണ്ടു നിബന്ധിക്കപ്പെട്ടിരിക്കുന്നു.

ഗ്രന്ഥകാരനും കാലദേശങ്ങളും:—താഴെ ഉദ്ധരിക്കുന്ന പദ്യങ്ങളിൽനിന്നു പ്രശ്നസാരത്തിന്റെ നിർമ്മാതാവു വടക്കൻതിരുവിതാംകൂറിൽ മൂവാററുപുഴത്താലൂക്കിൽപ്പെട്ട രാമമംഗലത്തു് ഈഞ്ചക്കഴ്വാ ഇല്ലത്തെ മാധവൻനമ്പൂരിയാണെന്നു വ്യക്തമാകുന്നു.

"മാധവീയമിതു ഭാഷഭൂഷണം
മാധവേന രചിതം മനോഹരം
മന്നിലില്ലയിതു പദ്യഭാഷയായ്
മുന്നിലെന്നതറിയേണമേവരും."

"പ്രശ്നം വസ്തും ജ്യോതിഷാണാം തദുക്ത—
ത്തൊക്കെക്കണ്ടിട്ടായതിൽച്ചൊന്നവണ്ണം
ഈഞ്ചക്കഴ്വാ മാധവൻ പദ്യമാക്കി—
ബ്ഭാഷാപ്രശ്നം ചൊന്നതീവണ്ണമല്ലോ."

"തങ്ങൾതങ്ങളുടേ ദേശത്തിങ്കൽ മാനം വരേണ്ടുകിൽ
വിഷുവച്ഛായ വച്ചിട്ടു വ്യംഗുലങ്ങളതാക്കണം.
രാമമംഗലദേശത്തു സുനേത്രം പേരതായതു്
ഇലിയും തീയതീംപോലെ മുടക്കീട്ടതു വശ്യണം."

രാമമംഗലത്തുക്ഷേത്രത്തിൽ ഇന്നും നിലനിന്നുപോരുന്ന വാരപ്പതിവുകളിൽ ഈഞ്ചക്കഴ്വാ ഇല്ലംവകയായും ചില പതിവുകൾ ഉണ്ടെന്നറിയുന്നു.

"എഴുനൂററൊരുപത്തെട്ടാമതു കൊല്ലമതായ നാൾ
വരുന്ന വിഷുവത്ഭാവത്തെ കല്യബ്ദമായതു്."

എന്ന ശ്ലോകം പ്രസ്തുതകൃതിയുടെ രചന കൊല്ലം 718-ാമാണ്ടിടയ്ക്കാണെന്നുള്ളതിനു ഗമകമാകുന്നു.

ഗ്രന്ഥത്തിന്റെ സ്വരൂപം:—ഇദംപ്രഥമമായി ഭാഷാപദ്യങ്ങളിൽ വിരചിതമായ ജ്യോതിഷഗ്രന്ഥം പ്രശ്നസാരമാണെന്നു കവി പറയുന്നതു ശരിയല്ല. താമരനെല്ലൂർ ഭാഷയും മററും ഇതിനു വളരെ മുമ്പുള്ളതാണല്ലോ. അദ്ദേഹത്തിനു സംസ്കൃതത്തിൽ വലിയ പാണ്ഡിത്യമോ കവിതയിൽ പറയത്തക്ക വാസനയോ ഉണ്ടായിരുന്നില്ല. (തമിക്കത്തു്) തമിഴ്ക്കത്തു്, അതായതു തമിഴിലെ ജ്യോതിഷഗ്രന്ഥങ്ങളെയാണു് താൻ ഉപജീവിക്കുന്നതെന്നു ഗ്രന്ഥകാരൻ പറയുന്നുണ്ടെങ്കിലും വരാഹഹോരയിലും അദ്ദേഹം നിഷ്ണാതനായിരുന്നു എന്നുള്ളതിനു പര്യാപ്തമായ ലക്ഷ്യമുണ്ടു്. അദ്ദേഹത്തിന്റെ ഗുരുനാഥൻ ഗോവിന്ദമങ്ഗലത്തു നമ്പിയായിരുന്നു എന്നു്

‘‘ഹോരാർത്ഥമായതുപദേശമെനിക്കു തന്നു
ഗോവിന്ദമങ്ഗലമതായതു നമ്പിതന്നെ’’

എന്ന പദ്യത്തിൽ പറഞ്ഞിരിക്കുന്നു. വേറേയും തന്റെ സമകാലികന്മാരായ ജ്യോതിർവ്വിത്തുകളെ അദ്ദേഹം സ്മരിക്കുന്നുണ്ടു്:

‘‘സാരങ്ങളായതിതു സംഗ്രഹമായ്പറഞ്ഞാൽ
സന്തോഷമോ വരുവതെന്നിഹ സജ്ജനാനാം
എന്നുള്ള ശങ്ക മമ പോക്കിയിതാദരിപ്പാൻ
വന്ദേ വിദഗ്ദ്ധതരവിപ്രവരാനശേഷാൻ.’’

‘‘ആളായതാദരവിലാദിയിലത്തിമററം
ലോകോത്തരൻ പുനരതിന്നിഹ കേളനല്ലൂർ,
ആഭാസരല്ലറിവതുള്ളവരാദരിപ്പാൻ
പോരും പ്രസിദ്ധി പെരികൊള്ളവരുണ്ടനേകം.

മാവേലി വാക്കാടഥ പള്ളിമററം
മേച്ചേരി കോയിക്കരയും വിശേഷാൽ
അനുഗ്രഹിക്കേണ്ടരണപ്പുറംതാൻ
വരപ്പുറം വേദവിദങ്ങെനിക്കു്’’

എന്നീ പദ്യങ്ങൾ പരിശോധിക്കുക. ഈ കൂട്ടത്തിൽ ‘കേളനല്ലൂർ’ സാക്ഷാൽ കേളനല്ലൂർ ചോമാതിരിതന്നെ. ‘മാവേലി’ വാഴമാവേലി പരമേശ്വരൻപോററിയുമാണെന്നു പറയേണ്ടതില്ലല്ലോ. ‘അത്തിമററം’ മുതൽ പേരെപ്പററി യാതൊരറിവുമില്ല. ലഗ്നാനയനം, ആയുഃപ്രശ്നം, ബാധാദ്രോഹം, രോഗയോഗം, ബാധയും ദ്രോഹവും മൃത്യുവും, വേളിപ്രശ്നം, ഗർഭപ്രശ്നം, സന്തതിപ്രശ്നം, നഷ്ടജാതകം, നഷ്ടപ്രശ്നം, രാശിസ്വരൂപവും ഷഡ്വർഗ്ഗവും, ഗ്രഹസ്വരൂപവും വീര്യവും, സൂക്ഷ്മഗ്രഹാദ്യാനയനം ഇവയാണു് ഗ്രന്ഥത്തിലെ വിഷയങ്ങൾ. ഗ്രന്ഥകാരനു ഫലഭാഗത്തിലുള്ള പരിനിഷ്ഠിതമായ ജ്ഞാനം എവിടെയും കാണുന്നു. ഗുരൂപദേശസിദ്ധങ്ങളായ അനേകം ശാസ്ത്രീയരഹസ്യങ്ങളേയും അവിടവിടെ അന്തർഭവിപ്പിച്ചിട്ടുണ്ടു്. ഒടുവിൽ

"സത്യാസത്യം സംപ്രദായേഷു ചോദി–
ച്ചനാധികും വേരവത്തിപ്രകാരം
നിത്യം ചൊല്ലീടേണമേ ശിഷ്യരേ! കേ–
ളെന്നെങ്ങുടെക്കാട്ടിലാക്കീടൊലായേ"

എന്ന ഫലിതമയമായ പദ്യത്തോടുകൂടി പ്രശ്നസാരം സമാപ്തമാകുന്നു.

**ദൃക്കരണം:**—ദൃക്കരണം എന്നതു ദൃക്സമ്പ്രദായമനുസരിച്ചുള്ള ഗണിതത്തിന്റെ രീതികളെ പ്രതിപാദിക്കുന്ന ഒരു സ്വതന്ത്രഗ്രന്ഥമാകുന്നു. പ്രണേതാവ് ആരെന്നറിയുന്നില്ലെങ്കിലും "കോളംബേ ബഹിസ്സൂനൗ" എന്നൊരു വാക്യം ഗ്രന്ഥാരംഭത്തിൽ കാണുന്നതുകൊണ്ട് അതിന്റെ നിർമ്മിതി കൊല്ലം 783–ാമാണ്ടാണെന്നു നിർണ്ണയിക്കാവുന്നതാണ്. ആകെ പത്തു പരിച്ഛേദങ്ങൾ ഉൾക്കൊള്ളുന്ന പ്രസ്തുതകൃതി ആദ്യന്തം പദ്യമയമാണ്. പദ്യരചനയിൽ അങ്ങിങ്ങു പല അഭങ്ഗികളുമുണ്ടെങ്കിലും ശാസ്ത്രദൃഷ്ട്യാ ഗ്രന്ഥം വിശിഷ്ടമാകുന്നു. താഴെക്കാണുന്നതു് ആദ്യത്തെ രണ്ടു ശ്ലോകങ്ങളാണ്:

"വന്ദേ സർവ്വജനാശ്രയം ഗ്രഹപതിം ത്രൈലോക്യദീപം വിഭും
വിഘ്നേശഞ്ച സരസ്വതീം ഗുരുജനം വ്യാസഞ്ച നന്ദാത്മജം
ബാലാനാം ഗണിതപ്രകാരമറിവാൻ ചൊല്ലുന്നു ഞാൻ ഭാഷയായ്
ദൃക്തുല്യം കരണം യുഗാദിവിധിനാ താൽപര്യമാത്രന്നപിദം.

കൊല്ലത്തിൽത്തരളാങ്ഗനാഢ്യമതുതാൻ കല്യബ്ദമാകുന്നതും;
രാജ്യംകൊണ്ടു പെരുക്കിയാലതിലിട്ടു ചൈത്രാദി പോംമാസവും;
വേറേ വച്ചു യുഗാധിമാസമിതയാം നേത്രാംബുഗോളാംശകൈ–
റ്റതാ ജ്ഞാനനനാദിദപ്പണമതാം സൗരസ്യ മാസൈഹരേൽ."

അവസാനത്തിലെ ചില ശ്ലോകങ്ങൾകൂടി കുറിക്കുന്നു:

"ആരാലുമങ്ങു ഗണിതക്രമമോർത്തുകണ്ടാൽ
നേരോടു സൂക്ഷ്മമറിവാൻ വശമല്ല ഭൂമൗ
സൂര്യാബ്ജസംഭവരുമപ്പലഹൻ വസിഷ്ഠൻ
രോമേശനെന്നിവർകൾ തീർത്തുമഞ്ചു മാർഗ്ഗം.

സിദ്ധാന്തമഞ്ചുമുടനഞ്ചു മതം ഗണിപ്പാ–
നഞ്ചേടവും ഭിവിചരന്നധിവാസമുണ്ടോ?
പഞ്ചക്രിയാവിധികളൊത്തുവരാതെ കാങ്കിൽ–
പ്പഞ്ചതപമാന്ന ഗണിതാഗമമെന്നവേഹി.

അന്നന്നു കണ്ടറികയങ്ങു ഖഗാൻ ഖമധ്യേ
യോഗങ്ങൾ പാടുതുടരുന്നതുദിപ്പുമെണ്ണ
ഒത്തിട്ടു കാണുമുപരാഗവുമപ്രകാരം
കല്പിച്ചുകൊണ്ടു ഭുവി സൂക്ഷ്മതരസ്ഫുടങ്ങൾ."

**കണക്കസംബന്ധിച്ച മണിപ്രവാളകൃതികഠം, കണക്കതികാരം:—**കേരളത്തിൽ പണ്ടുപണ്ടേ കണക്കതികാരം എന്നൊരു ദ്രാവിഡപദ്യകൃതി പ്രചരിച്ചിരുന്നു. ആധുനികസമ്പ്രദായത്തിലുള്ള വിദ്യാഭ്യാസത്തിൻെറ ആവിർഭാവത്തിനുമുൻപു തമിഴുവഴിയ്ക്കായിരുന്നു പ്രായേണ ജനങ്ങഠം കണക്ക പഠിച്ചുവന്നിരുന്നതു്. തിരുവിതാംകൂറിലും കൊച്ചിയിലും സക്കാർ കണക്കവകുപ്പിൽ തമിഴരെ അക്കാലത്തു ധാരാളമായി നിയമിച്ചുവന്നിരുന്നു. കൊല്ലം 992-ാമാണ്ടു ഇടവം 19-ാംനു- തിരുവിതാംകൂറിൽ ഗൗരി പാവ്വതീബായി മഹാറാണി 'എഴുത്തും കണക്കും' പഠിപ്പിക്കുവാൻ പള്ളിക്കൂടങ്ങഠം സ്ഥാപിച്ചപ്പോഠം ''മലയാണ്മ അക്ഷരവും വില്ലത്തിയും ജോതിഷവും വശം ഉള്ളതിൽ ഒരാളിനേയും'' ''തമിഴും കണക്കും വശമുള്ളതിൽ ഒരാളിനേയും'' ആണു് അവയിൽ വാധ്യാന്മാരായി നിയമിച്ചതു്. കണക്കതികാരം താഴെക്കാണുന്ന പാട്ടോടുകൂടി ആരംഭിക്കുന്നു:

''പണക്കരിനാകമീടും പടർചടൈച്ചിവനപോലും
പിണക്കരുതാത ചെല്ലം പെരുമ ചേൻെറാളി വിളംകും
കണക്കതികാരമെന്നും കവിതൈ കററിയമ്പുവാനായ്
തുണൈക്ക നൽക്കരിമുകത്തോൻ തുയർകെടത്തെളിന്തു വന്തേ''

**കണക്കസാരം:—**കണക്കസാരം കണക്കശാസ്ത്രത്തെപ്പററി സവിസ്തരമായി പ്രതിപാദിക്കുന്ന ഒരു മണിപ്രവാളകൃതിയാകുന്നു. ഗ്രന്ഥകാരൻ അജ്ഞാതനാമാവാണു്. കാലം എട്ടാം ശതകമോ ഒൻപതാം ശതകമോ ആയി വരാം. ഗ്രന്ഥം ഉങ്ങനെ ഉപക്രമിക്കുന്നു:

''ബാലേന്ദുശേഖരസുതം ഗണനാഥമേററം
വന്ദിച്ചു വാണിയെ, വണങ്ങി ഹരിം ഗുരും ച,
നാനാമുനീൻ തൊഴുതുകൊണ്ടു കണക്കസാരം
നേരേ ചമയ്പതിനു സാംപ്രതമാരഭേ ഞാൻ.

ലീലാവതീമപി കണക്കതികാരവും ക-
ണ്ടെന്നോടു മൽഗുരു പറഞ്ഞതുമോത്തുകൊണ്ടു
ബാലപ്രബോധകരണായ മണിപ്രവാളൈ-
രുക്തം മയാല്പഹൃദയേന കണക്കസാരം.''

ലീലാവതിയും കണക്കതികാരവും നോക്കിയാണു് കണക്കസാരം രചിച്ചതെന്നു രണ്ടാമത്തേ ശ്ലോകത്തിൽനിന്നു വ്യക്തമാകുന്നുണ്ടല്ലോ. താൻ സ്പർശിക്കുവാൻപോകുന്ന വിഷയങ്ങളേതെല്ലാമെന്നു പ്രണേതാവു താഴെക്കാണുന്ന ശ്ലോകങ്ങളിൽ പ്രസ്താവിക്കുന്നു:

''ഒന്നിൻെറ കീഴു മേലുമിടങ്ങഴി കാതം കഴഞ്ചു കാലുമതഃ
ത്രൈരാശികവും പൊന്നും മരവും പൊരിനെല്ലളക്കുകിളപടവും

സങ്കലനാദികളുഭയം മിച്ചാരം പിന്നെ വട്ടവും വിട്ടം*
വില്ലും ഞാണും നിലവും വിലോമമങ്ങിഷ്ടകമ്മമായവയും
കുട്ടക കളക ഗുണിക്ക ഹരിക്ക തഥാ വർഗ്ഗമങ്ങു മൂലിക്ക
ഘനിക്ക ഘനമൂലവുമിച്ചൊന്നവ പരകമ്മമൊട്ടൊട്ടുക്കത്തു്''

ശ്ലോകങ്ങൾക്കു ഗദ്യത്തിൽ വ്യാഖ്യാനവുമുണ്ടു്. അതും ഗ്രന്ഥകാരൻേറതു തന്നെ. രണ്ടു ശ്ലോകങ്ങൾകൂടി ചേക്കാം:

കാലപരിമാണം:

''മാസവുമാണ്ടീവണ്ണം കൊണ്ടൊരു നൂറാണ്ടു ചെന്ന കാലത്തു്
വിധിയന്നുമുണ്ടാം പ്രളയം പറയുന്നു മുനികളിങ്ങനേ പലരും.''

നെൽക്കണക്കു്:

''നെല്ലങ്ങൊട്ടരിയേറെയുള്ളതു കൊടുത്താലക്കടം വീട്ടുവാ-
നിങ്ങോട്ടങ്ങു തരുന്നതൊട്ടരി കുറഞ്ഞീടുന്നതെന്നാകിലോ
ഏറെത്തണ്ഡുലമുള്ള നെല്ലു ഗുണി; മറേറത്തണ്ഡുലത്താൽ നടേ-
മുന്നം തങ്ങളിലെത്തിയാൽക്കിഴി; തഥാ മറേറതു മുന്നേതിനാൽ.

ഇതിന്നു പൊരുൾ:—അരിയേറെപ്പോരുന്ന നെല്ലാൽ ഒരുത്തൻ കൊണ്ടുപോയാൽ അക്കടം വീട്ടുവാൻ തരുന്ന നെല്ലു് അരി കുറയെപ്പോരുന്നതാകിൽ അരിയേറെപ്പോരുന്ന നെല്ലിൻെറ സംഖ്യയെപ്പറഞ്ഞ സംഖ്യകൊണ്ടു ഗുണിച്ചാൽ ഹാരകമാകുന്നതു്. പിന്നെ മറേറ സംഖ്യകൾ മൂന്നും തങ്ങളിൽ പെരുക്കി ഹാരകംകൊണ്ടു കിഴിച്ചാൽ തരേണ്ടുന്ന നെല്ലിൻെറ സംഖ്യ വരും.''

**മറെറാരു കണക്കുശാസ്ത്രം:**—മറെറാരു കണക്കുശാസ്ത്രവും കാണ്മാനുണ്ടു്. അതിൽനിന്നു ചില ശ്ലോകങ്ങൾ താഴെച്ചേക്കുന്നു:

''ഒന്നിൽ നാലൊന്നുപോൽ കാലു കാലിലഞ്ചൊന്നു മാവതാം;
മാവു നേർപാതിയരമാ അരമാദ്ധ്യന്തു കാണിയാം;
കാണ്യദ്ധംപോലരക്കാണി തദദ്ധം മുന്തിരികാ ഭവേൽ;
മുന്തിരികായാശ്ചതുർഭാഗം കീഴ്കാലെന്നു പേരതു്;
കീഴരക്കാണി തൽപാതി തൽപാതി കീഴ്മുന്തിരികാ;
കീഴ്മുന്തിരികയെപ്പിന്നെയിരുപത്തൊന്നു കൂറിട്ടു;
എന്നാൽ വരുന്നതാമിമ്മി,യിമ്മിയേഴൊന്നുപോലണു.''

ഇതു് അളവുകണക്കാണു്. നീളത്തിൻെറ കണക്കു താഴെക്കുറിക്കുന്നു:

''എള്ളെട്ടിൻെറ കനമൊരു നെല്ലിടയാം, തോരയെന്നു പേരതിന്നു്;
തോരയതെട്ടിന്നു വിരലാം; വിരലതു മൂവെട്ടിനാൽ മുഴക്കോലാം;

---

* വിട്ടം=വട്ടത്തിൻെറ കുറുക്കളവു്.

ഭൂഴകോൽ നാലതു ദണ്ഡാമതു രണ്ടായിരമളന്നു ക്രുവീടാം;
ക്രുവീട്ട നാലു യോജന; ചൊല്ലീടാം കാതമെന്നുമതുതന്നെ.''

**കണക്കചോദ്യം:**—കണക്ക സംബന്ധിച്ച ഈ ഗ്രന്ഥത്തിൽ രസകരങ്ങളായ ചില ചോദ്യങ്ങൾ അടങ്ങിയിരിക്കുന്നു. ഗ്രന്ഥം സമഗ്രമായി കണ്ടിട്ടില്ല. ഏഴാംശതകത്തിലോ എട്ടാംശതകത്തിലോ രചിച്ചതുപോലെ തോന്നുന്നു. കണക്കചോദ്യം വാസ്തവത്തിൽ ഒരു മണിപ്രവാളകൃതിയല്ല; ഭാഷാകൃതിയാണ്; എങ്കിലും സൌകര്യത്തിനുവേണ്ടി ഇതിനെയും ഇവിടെ പരാമർശിക്കാമെന്നുദ്ദേശിക്കുന്നു. രണ്ടു പാട്ടുകൾ പകർത്തിക്കാണിക്കാം:

''പത്തുമാറു വയസ്സതുള്ളൊരു മങ്കതന്നുടൽ പുൽകുവാൻ
പത്തുമൊൻപതുമെട്ടുമഞ്ചു പണം കൊടുക്കണമെങ്കിലോ
പത്തുമഞ്ചുമൊരഞ്ചുമേവമതുള്ള മങ്കയെ വേണ്ടുകിൽ
പത്തിയോടു കണക്കിനൊത്തിവ കാണമുണ്ടു കണക്കരേ?''

''മങ്കതൻ മാല പൊട്ടി മണ്ണിൽ മൂന്നൊൻറു വിണ്ണു
അംകുടൻ തല്പത്തിന്മേൽ പിന്നെയഞ്ചൊൻറു വിണ്ണു
കന്നിതൻ കയ്യിലാറൊൻറ..............................
പത്തൊൻറു ചരട്ടേലാനാൽപ്പണി*യിതിൻ കണക്ക ചൊല്ലു.''

* പണി=ആഭരണം.



മുപ്പതാമദ്ധ്യായം

# തുഞ്ചത്തെഴുത്തച്ഛൻ

"സാനന്ദരൂപം സകലപ്രബോധ-
മാനന്ദദാനാമൃതപാരിജാതം
മനുഷ്യപത്മേഷു രവിസ്വരൂപം
പ്രണൗമി തുഞ്ചത്തെഴുമാര്യപാദം."

**തുഞ്ചൻപറമ്പ്:**—മലബാർ ജില്ലയിൽ പണ്ടത്തെ വെട്ടത്തുനാട്ടിന്റെ മദ്ധ്യഭാഗമായ പൊന്നാനിത്താലൂക്ക തൃക്കണ്ടിയൂരംശത്തിൽ കീർത്തിപ്പെട്ട തൃക്കണ്ടിയൂർ ശിവക്ഷേത്രത്തിനു് അല്പം പടിഞ്ഞാറു മാറി തിരൂർ തീവണ്ടിസ്റ്റേഷനിൽനിന്നു് ഏകദേശം ഒരു മൈൽ തെക്കുപടിഞ്ഞാറായി പൊന്നാനിപ്പുഴയുടെ തീരത്തിൽ 'തുഞ്ചൻപറമ്പ്' എന്ന പാവനനാമത്താൽ സുവിദിതമായ ഒരു സ്ഥലം ഇന്നും കാണ്മാനുണ്ടു്. ആ പറമ്പിലാണു് ഭാഷാസാഹിത്യത്തിന്റെ പലതരത്തിലുള്ള അഭ്യുദയങ്ങൾക്കു ഹേതുഭൂതനായ തുഞ്ചത്തു ഗുരുനാഥൻ ജനിച്ചതു്. വളരെക്കാലത്തേക്കു് അവിടെ ഒരു പുരത്തറയേ ഉണ്ടായിരുന്നുള്ളു. അതിൽ ക്രമേണ ഒരു ഓലപ്പുര ഭക്തന്മാർ ഉണ്ടാക്കുകയും നവരാത്രികാലത്തും മററും അവിടെ വിളക്കുവെച്ചു് ആരാധന നടത്തുകയും ചെയ്തുവന്നിരുന്നു. ഈയിടക്കു് അതു് ഒരു ഓടുമേഞ്ഞ ചെറിയ ഗുരുമഠമായി വികസിച്ചിട്ടുണ്ടു്. പറമ്പിനു കിഴക്കുപടിഞ്ഞാറു പതിന്നാലു ദണ്ഡു ദൈർഘ്യവും തെക്കുവടക്കു് ഏഴു ദണ്ഡു വിസ്താരവും ഉണ്ടു്. ഗുരുമഠത്തിനു സമീപമായി ഒരു കുളവും കിണറുമുള്ളതിൽ കിണററിലെ വെള്ളം ഒരിക്കലും വററാറില്ല. കുളത്തിനു സമീപമായി നില്ക്കുന്ന കാഞ്ഞിരത്തിന്റെ ചുവട്ടിലിരുന്നു് എഴുത്തച്ഛൻ നാമജപം ചെയ്യാറുണ്ടായിരുന്നു എന്നാണു് ഐതിഹ്യം. ഏതായാലും ആ സ്ഥാനത്തു് ഇപ്പോഴും വിളക്കു വയ്ക്കാറുണ്ടു്. തുഞ്ചൻപറമ്പിലെ മണ്ണു സ്വല്പം ചുവന്ന നിറത്തിലുള്ളതാണു്. ഇന്നും സമീപസ്ഥന്മാർ കുട്ടികളെ എഴുത്തിനിരുത്തുമ്പോൾ ആ മണ്ണു കൊണ്ടുപോയി ആദ്യമായി എഴുതിക്കുന്ന പതിവുണ്ടു്. വിജയദശമിക്കു പരിസരവാസികൾ അവിടെ വന്നു വിദ്യാരംഭം നടത്താറുമുണ്ടു്. ഇതിൽനിന്നെല്ലാം ആ സ്ഥലത്തിനു് അഭങ്ഗുരമായ ഏതോ ഒരു വൈശിഷ്ട്യമുണ്ടെന്നു സിദ്ധിക്കുന്നു. ആ മഹാത്മാവായ എഴുത്തച്ഛന്റെ അവതാരം ഒന്നുകൊണ്ടുമാത്രം അതിനു സിദ്ധിച്ചിട്ടുള്ളതാണെന്നുള്ളതിനെപ്പററി സംശയിക്കേണ്ടതില്ല; പറമ്പിന്റെ പേരും ആ വസ്തുത പ്രഖ്യാപനം ചെയ്യുന്നുണ്ടല്ലോ.

**ജാതി:**—എഴുത്തച്ഛൻ നായർസമുദായത്തിലാണു് ജനിച്ചതു്. അദ്ധ്യാത്മരാമായണത്തിന്റെ ആരംഭത്തിൽ "പാദസേവകനായ

ഭക്തനാം ദാസൻ ബ്രഹ്മപാദജനാജ്ഞാനിനാമാദ്യനായുള്ളോരു ഞാൻ'' എന്നു് അദ്ദേഹംതന്നെ ആ പരമാൎത്ഥം തന്റെ വിനീതമായ ശൈലിയിൽ പ്രസ്താവിക്കുന്നുണ്ടു്. ഗുരുനാഥൻ ചക്കാലനായർവൎഗ്ഗത്തിൽ പെട്ട ഒരാളായിരുന്നു എന്നാണു് ഐതിഹ്യം. ചെമ്പകശ്ശേരി രാജാവിന്റെ ആശ്രിതനായി അമ്പലപ്പുഴയിൽ താമസിച്ചു് അദ്ദേഹത്തിന്റെ പ്രീതിക്കു പാത്രമായി എഴുത്തച്ഛൻ ആ തമ്പുരാന്റെ സാഹായ്യത്തോടുകൂടി ചെമ്പകശ്ശേരിമുതൽ വടക്കോട്ടുള്ള ചക്കുകരം പറിപ്പിച്ചുകളഞ്ഞു എന്നു ചിലർ പറയുന്ന കഥ എനിക്കു് ഏററവും അവിശ്വസനീയമായി തോന്നുന്നു. അക്കാലത്തു ജാതികളുടെ ഉച്ചനീചത്വത്തെപ്പററി ആൎക്കും പരിഗണനയുണ്ടായിരുന്നില്ല എന്നും തന്റെ ജാതിക്കാരുടെ തൊഴിൽ നശിപ്പിക്കുവാൻ അദ്ദേഹം ഒരുമ്പെട്ടു എന്നു പറയുന്നതിൽ അനുപപത്തിയുണ്ടെന്നും നാം ഇവിടെ ഓൎക്കേണ്ടതാണു്. 'തുഞ്ചന്റെ ചക്കിൽ എന്തെല്ലാം ആട്ടും' എന്നു ചില നമ്പൂരിമാർ പരിഹാസശൈലിയിൽ ചോദിക്കുകയും നാലുമാറും (നാലു വേദങ്ങളും ആറു ശാസ്ത്രങ്ങളും) ആട്ടുമെന്നു് അദ്ദേഹം അതേ ശൈലിയിൽ മറുപടി പറയുകയും ചെയ്തിരിക്കാമെന്നുവന്നാൽപ്പോലും അത്ര ശാന്താത്മാവായ അദ്ദേഹത്തിൽ ജാത്യപകൎഷബോധവും തന്നിമിത്തമുള്ള ഹൃദയക്ഷോഭവും അങ്കുരിപ്പിക്കുന്നതിനു് ഒരിക്കലും പര്യാപ്തമാകുന്നതല്ല. ക്ഷേത്രപ്രവേശമുള്ള വട്ടക്കാട്ടുനായർവൎഗ്ഗത്തിൽപ്പെട്ട ഒരാളായിരുന്നു അദ്ദേഹമെന്നു് അനുമാനിക്കുന്നതിൽ അപാകമില്ല. എഴുത്തച്ഛൻ ക്ഷേത്രങ്ങളിൽ ചെന്നു ദേവാരാധനം നടത്തിയിരുന്നു. മൂന്നാമത്തെയോ മറേറാ വയസ്സിൽത്തന്നെ അമ്പലങ്ങളിൽ നമ്പൂരിമാർ വേദം പിഴച്ചുചൊല്ലുന്നതു കേട്ടു് അദ്ദേഹം 'കാട്ടു്, കാട്ടു്'' എന്നു് ആ പ്രമാദത്തെ അവഹേളനം ചെയ്തു എന്നുള്ള ഐതിഹ്യാംശവും അസംബാധംതന്നെ. 'എഴുത്തച്ഛൻ' എന്നുള്ള പദത്തിൽ അദ്ദേഹത്തിന്റെ ജാതിയെപ്പററി യാതൊരു സൂചനയുമില്ലെന്നു പറയേണ്ടതില്ലല്ലോ. 'നാട്ടാശാൻ' എന്നേ അതിനു് അൎത്ഥമുള്ളൂ. അതിനെ ഒരു സ്ഥാനപ്പേരായിമാത്രം കരുതിയാൽ മതിയാകുന്നതാണു്.

**പിതാവു്:**—എഴുത്തച്ഛന്റെ പിതാവു് ഒരു മലയാളബ്രാഹ്മണനോ പരദേശബ്രാഹ്മണനോ ആയിരിക്കണമെന്നു ചിലർ പറയുന്നതിലും പാരമാൎത്ഥ്യമുണ്ടെന്നു തോന്നുന്നില്ല. കേരളത്തിൽ ഉത്തമകവികളായി ആരെങ്കിലും ജനിച്ചാൽ അവരുടെ പിതൃത്വം ബ്രാഹ്മണരിൽ ആരോപിക്കുന്നതും അല്ലെങ്കിൽ അവരുടെ വശ്യവചസ്ത്വത്തിനു കാരണം ദേവതാഭജനമാണെന്നു തീൎച്ചപ്പെടുത്തുന്നതും അന്ധവിശ്വാസത്തിന്റെ ലക്ഷണമാണു്. എഴുത്തച്ഛന്റെ ജനനത്തെപ്പററി പല ഐതിഹ്യങ്ങളുമുണ്ടു്. വടക്കേ മലയാളത്തുകാരനായ ഒരു നമ്പൂരി തിരുവനന്തപുരത്തുനിന്നു മുറജപം കഴിഞ്ഞു വഞ്ചിവഴി മടങ്ങിപ്പോകുന്ന അവസരത്തിൽ തൃക്കണ്ടിയൂരെത്തിയെന്നും അപ്പോൾ യാത്രയ്ക്കു് അസമയമാകയാൽ അവിടെയുള്ള ഒരു ചക്കാലനായർവീട്ടിൽ കയറിക്കിടന്നു എന്നും അന്നു രാത്രി

ആ വീട്ടിലെ ഒരു യുവതി അദ്ദേഹത്തിൽനിന്നു ഗർഭം ധരിക്കുവാനിടയായി എന്നും അങ്ങനെയാണ് എഴുത്തച്ഛന്റെ ജനനമെന്നും ഒരു കൂട്ടർ പറയുന്നു. അന്നു മുറജപമില്ലായിരുന്നു എന്നുമാത്രമല്ല വഞ്ചിവഴിക്കു തിരുവനന്തപുരത്തുനിന്നു തൃക്കണ്ടിയൂരെത്തുവാൻ മാർഗ്ഗവുമില്ലായിരുന്നു എന്നുള്ളതുകൊണ്ടു് ആ ഐതിഹ്യം മേൽപ്രതിപാദിച്ചവിധത്തിലാണെങ്കിൽ അസംഭാവ്യമാണെന്നുള്ളതു സിദ്ധമാണ്. മുറജപത്തേയും വഞ്ചിയേയും പററിയുള്ള പ്രസ്താവന പരിത്യജിച്ചാലും വിശേഷമൊന്നുമില്ല. തൃക്കണ്ടിയൂർ, ആലത്തൂർഗ്രാമത്തിലെ ബ്രാഹ്മണരെക്കൊണ്ടു നിബിഡമായിരുന്ന ഒരു കാലമാണതു്. ആഗന്തുകനായ ഒരു നമ്പൂരിക്കു് ആതിഥ്യം നല്കുവാൻ അവരിൽ ആരും ഉണ്ടായിരുന്നില്ല എന്നു പറഞ്ഞാൽ അതു യുക്തിക്കു നിരക്കുന്നതല്ല. എഴുത്തച്ഛൻ തൃക്കണ്ടിയൂർ ക്ഷേത്രത്തിൽവച്ചു നമ്പൂരിമാരുടെ വേദോച്ചാരണം ‘കാടുകാടെ’ന്നധിക്ഷേപിച്ചപ്പോൾ അവർ കുപിതരായി ആ ശിശുവിനു മലരും പഴവും ജപിച്ചു കൊടുത്തു മൂകത്വവും ബുദ്ധിമാന്ദ്യവും വരുത്തുകയും അതു കേട്ടു പിതാവായ നമ്പൂരി അവയുടെ പരിഹാരത്തിനായി മദ്യം ഭേഷജരൂപത്തിൽ സേവിപ്പിക്കുകയും ചെയ്തതായി പറയുന്നതു് അതിലും വിചിത്രമായിരിക്കുന്നു. തന്റെ പുത്രനെ മദ്യപാനം ചെയ്യിക്കാനൊക്കെ ഹൃദയദൗഷ്ട്യം യാതൊരു പിതാവിനും ഉണ്ടാകുന്നതല്ല. വാസ്തവത്തിൽ എഴുത്തച്ഛൻ മദ്യപനല്ലായിരുന്നു. മദ്യപാനത്തെപ്പററി ആ സൽഗുരു പല അവസരങ്ങളിലും ഉപാലംഭനം ചെയ്തിട്ടുണ്ടു്:

ഗുരുതല്പഗൻ വൃഷതല്പഗനാകും ദ്വിജൻ
ശരണാഗതഹന്താ മദ്യപനിവരെല്ലാം
കരുതീടണം ബ്രഹ്മഹന്താവിനൊക്കുമല്ലോ''   എന്നും

''.................................സുരാപാനം
ചെയ്തീടുന്നവൻ ബ്രഹ്മഹത്യയുള്ളതുപോലെ
ജാതിഭ്രഷ്ടനുമായിപ്പാപിയായ്ത്തീരികെന്നാൻ''

എന്നും മററുമുള്ള മഹാഭാരതത്തിലെ പ്രസ്താവനകൾ നോക്കുക. മദ്യപനായ ഒരാൾക്കു്, അദ്ദേഹത്തിനു് അന്യഥാ എന്തെല്ലാം സിദ്ധികൾ ഉണ്ടെങ്കിലും, തന്റെ ജീവിതത്തിൽ അന്നത്തെ കാലാവസ്ഥയ്ക്കു് എഴുത്തച്ഛനു ലഭിച്ച സർവ്വാരാധ്യമായ സ്ഥാനം കരഗതമാകുമായിരുന്നില്ല. ഭാരതം കിളിപ്പാട്ടിന്റെ ആരംഭത്തിൽ അദ്ദേഹം പ്രയോഗിച്ചിട്ടുള്ള ‘സുഖപാനമോദലഹരി’ എന്ന പദത്തിന്റെ അർത്ഥം ശരിക്കു മനസ്സിലാക്കുവാൻ ശക്തിയില്ലാത്ത അനന്തരകാലികന്മാരായ ഏതോ ചില പാമരന്മാരുടെ കുസൃഷ്ടിയാണ് ഈ ഐതിഹ്യശകലം എന്നു സധൈര്യം സമർത്ഥിക്കാവുന്നതാണ്. അദ്ദേഹത്തിനു ലഹരിയുണ്ടായിരുന്നു; എന്നാൽ അതു മഹാത്മാക്കൾക്കുപോലും അസുലഭമായ ഹരിഭക്തിലഹരിയല്ലാതെ മറെറാന്നുമായിരുന്നില്ല. എഴുത്തച്ഛന്റെ ജനനത്തെപ്പററിയുള്ള മറെറാരു ഐതിഹ്യം മുമ്പു സൂചിപ്പിച്ചതിന്റെ പ്രകാരാന്തരമാണ്. അതിനു വെട്ടത്തു

നാട്ടിൽ സാമാന്യം പ്രസിദ്ധിയുള്ളതായി 1082-ലെ 'രാമാനുജൻ' മാസികയിൽ രേഖപ്പെടുത്തിയിരിക്കുന്നു. ആകസ്മികമായി ഒരു സായാഹ്നത്തിൽ പാന്ഥനായ ഒരു നമ്പൂരി തൃക്കണ്ടിയൂരിൽ ചെന്നുചേർന്നു് തട്ടാരമ്പത്തു് എന്ന മൂസ്സതിൻ്റെ ഭവനത്തിൽ കിടന്നു. നല്ല ഒരു ജ്യൗതിഷികനായ ആ നമ്പൂരി ഒരു വിശിഷ്ടമായ സന്താനോൽപാദനമുഹൂർത്തം സന്നിഹിതമായതായിക്കണ്ടു ശയ്യയിൽനിന്നെഴുന്നേറ്റു കൂടെക്കൂടെ ജ്യോതിർഗ്ഗോളങ്ങളെ നിരീക്ഷിക്കുകയും വീണ്ടും സ്വസ്ഥാനത്തേക്കു തിരിച്ചുപോരികയും ചെയ്യുന്നതു് ആ ഭവനത്തിലെ ദാസിയായ തുഞ്ചത്തെ ഒരു നായർയുവതി കണ്ടു് അതിൻ്റെ കാരണം ചോദിക്കുകയും വസ്തുത ഗ്രഹിച്ചപ്പോൾ സന്താനലാഭംകൊണ്ടു തന്നെ അനുഗ്രഹിക്കണമെന്നു് അപേക്ഷിക്കുകയും നമ്പൂരി അതിനു് അനുവദിക്കുകയും തൽഫലമായി എഴുത്തച്ഛൻ ജനിക്കുകയും ചെയ്തുവത്രേ. പ്രസ്തുതകഥയിലും യുക്തിഭംഗമുണ്ടു്. ആ നമ്പൂരി വാസ്തവത്തിൽ ജ്യൗതിഷികനായിരുന്നു എങ്കിൽ തൻ്റെ ഇല്ലം വിട്ടു് അത്ര വിശിഷ്ടമായ ഒരു ശുഭമുഹൂർത്തം പാഴാകത്തക്കവണ്ണം സഞ്ചാരത്തിനു് ഒരുങ്ങുന്നതല്ലായിരുന്നു. മൂസ്സതിൻ്റെ അനുവാദംകൂടാതെ അവിടത്തെ ദാസിയോടു് അതിഥിയായ അദ്ദേഹം അത്തരത്തിലെല്ലാം കാട്ടിക്കൂട്ടിയിരിക്കും എന്നു വിചാരിക്കുന്നതും ക്ഷോദക്ഷമമല്ല. അതുകൊണ്ടു് ആ പുരാവൃത്തവും പരിത്യാജ്യമാകുന്നു. എഴുത്തച്ഛൻ്റെ ജന്മദാതൃത്വത്തെ ഒരു പരദേശബ്രാഹ്മണനുമായി ഘടിപ്പിച്ചും ചില ഗ്രന്ഥങ്ങൾ ഞാൻ കണ്ടിട്ടുണ്ടു്. ആ കഥയും തിരസ്കരണത്തെയല്ലാതെ അർഹിക്കുന്നില്ല.

വഴിയേ പോകുന്നവരെ സന്താനാർത്ഥം വിളിച്ചുകയറ്റത്തക്കവണ്ണം എഴുത്തച്ഛൻ്റെ തറവാടു നികൃഷ്ടമല്ലായിരുന്നു എന്നുള്ളതിനു പ്രകൃഷ്ടമായ സാക്ഷ്യമുണ്ടു്:

"അഗ്രജൻ മമ സതാം വിദുഷാമഗ്രേസരൻ
മൽഗുരുനാഥനനേകാന്തേവാസികളോടും
ഉൾക്കരുന്നിങ്കൽ വാഴ്ക രാമനാമാചാര്യനാം
മുഖ്യന്മാരായ ഗുരുഭൂതന്മാർ മറ്റുള്ളോരും.

എന്നു് അധ്യാത്മരാമായണത്തിൽ ഗുരുനാഥൻതന്നെ തനിക്കു രാമൻ എന്ന പേരോടുകൂടി ഒരു ജ്യേഷ്ഠനുണ്ടായിരുന്നതായും അദ്ദേഹത്തിനു് അനേകം ശിഷ്യന്മാരുണ്ടായിരുന്നതായും പ്രസ്താവിച്ചിട്ടുണ്ടല്ലോ. അത്തരത്തിൽ വൈദുഷ്യത്തിനു കീർത്തിപ്പെട്ടിരുന്ന ഒരു കുടുംബത്തിൽ ഉണ്ടായ ഒരു സംഭവത്തിനു് അശേഷം പ്രസക്തി കാണുന്നില്ല.

**എഴുത്തച്ഛനും നീലകണ്ഠനും:**—നീലകണ്ഠനാമധേയനായ ഒരു നമ്പൂരിയായിരുന്നു എഴുത്തച്ഛൻ്റെ പിതാവു് എന്നൊരു ഐതിഹ്യാന്തരം ഈയിടയ്ക്കു് ഉദിതമായിട്ടുണ്ടു്. "അർഭകന്മാർമനസി ശ്രീനീലകണ്ഠഗുരു" എന്നൊരു പ്രസ്താവന ഹരിനാമകീർത്തനത്തിലുണ്ടു്.

"ഹരിനാമകീർത്തനം എഴുത്തച്ഛന്റെ കൃതിയാണ്; 'ഗുരു' എന്ന പദത്തിന് അച്ഛനെന്നും അർത്ഥം കല്പിക്കാം; തൃക്കണ്ടിയൂർ നീലകണ്ഠസോമയാജിയായിരുന്നു എഴുത്തച്ഛന്റെ പിതാവ് എന്ന് ഈ തെളിവുകളെ വച്ചുകൊണ്ട് അനുമാനിക്കരുതോ?" എന്നു ചിലർ ചോദിക്കുന്നു. നീലകണ്ഠസോമയാജി കൊല്ലം ഏഴാം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ ജീവിച്ചിരുന്നു എന്നും അദ്ദേഹം ഒരു സുപ്രസിദ്ധനായ കാർത്താന്തികൻ എന്നുള്ളതിനുപുറമേ ചതുശ്ശാസ്ത്രപണ്ഡിതനും, കവിയും, ആഢ്യാഗ്രേസരന്മാക്കളുടെ ഗുരുഭൂതനുമായിരുന്നു എന്നും നാം ധരിച്ചിട്ടുണ്ടല്ലോ. അദ്ദേഹം സ്വദേശത്ത് ഒരു ചക്കാലനായർസ്ത്രീയെ പരിഗ്രഹിക്കുക എന്നുള്ളത് അത്യന്തം അസംഭാവ്യമാകുന്നു. എഴുത്തച്ഛൻ അദ്ദേഹത്തിന്റെ സമകാലികനായിരുന്നു. എന്നാൽ അതുകൊണ്ടുമാത്രം അദ്ദേഹത്തിന് എഴുത്തച്ഛന്റെ ജനകത്വം സിദ്ധിക്കുന്നതല്ലല്ലോ. 1011-ൽ കരുണാകരൻ എഴുത്തച്ഛനേറേതു് എന്നു പറഞ്ഞുകൊണ്ടു ശിവരാത്രിമാഹാത്മ്യം എന്നൊരു കിളിപ്പാട്ടു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതിൽ,

"രാമാനന്ദാഗ്രഹാരവർത്തിയായ് മഹാശാസ്ത്ര-
ധാമാവായ്, ശ്രീനീലകണ്ഠാത്മജനായ് ശ്രീമാനായ്,
അദ്വൈതാചാര്യനായിട്ടാത്മാരാമനായ് സർവ്വ-
വിദ്യാപാരഗനായ രാമദേശികവര്യൻ"

എന്നീ വരികളുണ്ടെന്നുള്ള വിവരം ഞാൻ വിസ്മരിക്കുന്നില്ല. എന്നാൽ ആ പുസ്തകത്തിന്റേയും സാധാ കുപ്രസിദ്ധമായ കല്യാണസുന്ദരരേഖയുടേയും ഉത്ഭവസ്ഥാനം ഒന്നാകയാൽ പ്രസ്തുതഗ്രന്ഥം ഞാൻ പരിശോധിക്കുന്നതുവരെ എനിക്ക് ആ പ്രസ്താവനയുടെ വാസ്തവസ്ഥിതിയെപ്പറ്റി യാതൊന്നും ഉപന്യസിക്കുവാൻ തോന്നുന്നില്ല.

ചുരുക്കത്തിൽ എഴുത്തച്ഛൻ വൈദുഷ്യധന്യമായ ഒരു വട്ടക്കാട്ടു നായർകുടുംബത്തിൽ ജനിച്ചു എന്നുമാത്രമല്ലാതെ ഒരു ബ്രാഹ്മണന്റെ പുത്രനായിരുന്നു അദ്ദേഹം എന്നു പറയുന്നതിനു നിഷ്പക്ഷപാതിയായ ഒരു ഗവേഷകനെ അധികാരപ്പെടുത്തുന്നതായി യാതൊരു ലക്ഷ്യവും ഇല്ലെന്നാണ് എന്റെ അഭിപ്രായം.

**എഴുത്തച്ഛന്റെ ഗന്ധർവാംശസംഭൂതി:**—എഴുത്തച്ഛൻ ഒരു ഗന്ധർവന്റെ അവതാരമായിരുന്നു എന്നു വിശ്വസിക്കുന്നവരും അങ്ങിങ്ങ് ഇല്ലാതെയില്ല. അതിന് അവർ ഉന്നയിക്കുന്ന കാരണങ്ങൾ കേൾക്കാൻ രസമുണ്ട്. അധ്യാത്മരാമായണം രചിച്ച ഒരു സാധുബ്രാഹ്മണൻ അതിനു പ്രചാരം വർദ്ധിക്കുന്നതിനുള്ള മാർഗ്ഗം ഉപദേശിക്കണമെന്ന് ഒരു ഗന്ധർവനോടപേക്ഷിച്ചു. അപ്പോൾ അവിടെ വേദവ്യാസമഹർഷി ബ്രാഹ്മണരൂപത്തിൽ വേഷച്ഛന്നനായി സഞ്ചരിക്കുന്നുണ്ടായിരുന്നു. അദ്ദേഹം വ്യാസഭഗവാനാണെന്നും അദ്ദേഹത്തോടു പ്രാർത്ഥിച്ചാൽ അഭീഷ്ടസിദ്ധിയുണ്ടാകുമെന്നും ഗന്ധർവൻ ഉപദേശിച്ചു. തന്റെ

യാഥാർത്ഥ്യം അന്യനെ ധരിപ്പിച്ചതിൽവച്ചു കുപിതനായ മഹർഷി ആ വ്യോമചാരി ഭൂമിയിൽ മനുഷ്യനായി ജനിക്കട്ടെ എന്നു ശപിക്കുകയും ആ ശാപത്തിനു വിധേയനായി അദ്ദേഹം എഴുത്തച്ഛനായി അവതരിക്കുകയും ചെയ്തു. ഈ കാലില്ലാക്കഥയ്ക്കു തെളിവെന്തെന്നു ചോദിച്ചാൽ അവർ ഉദ്ധരിച്ചുകാണിക്കുന്നതു മഹാഭാരതം ദ്രോണപർവ്വത്തിലെ

"വാരണവീരൻ തലയററ വില്ലററ
വീരൻ ഭഗദത്തൻതന്റെ തലയററ
നാലാമതാനതൻ വാലുമരിഞ്ഞിട്ടു
കോലാഹലത്തോടു പോയിതു ബാണവും."

എന്ന വരികളാണ്. പ്രസ്തുതഗന്ധർവ്വൻ അർജ്ജുനനും ഭഗദത്തനും തമ്മിൽ നടന്ന യുദ്ധത്തിനു ദൃക്സാക്ഷിയായിരുന്നു എന്നും അല്ലെങ്കിൽ ആ യുദ്ധം അത്തരത്തിൽ എഴുത്തച്ഛനു വർണ്ണിച്ചു ഫലിപ്പിക്കുവാൻ സാധിക്കുന്നതല്ലായിരുന്നു എന്നുമാണ് അവരുടെ വാദം. മഹാകവികൾ ക്രാന്തദർശികളാണെന്നും ഗന്ധർവ്വന്മാർക്കുപോലും അദൃശ്യങ്ങളായ വസ്തുക്കൾ അവർക്കു കാണാൻ കഴിവുള്ളതാണെന്നും ഇവിടെ പറയേണ്ടതില്ലല്ലോ. താൻ ഗന്ധർവ്വന്റെ അവതാരമാണെന്ന് എഴുത്തച്ഛൻതന്നെ പറഞ്ഞിട്ടുണ്ടെന്നാണ് അവർ ഉന്നയിക്കുന്ന മറെറാരു വാദമുഖം. അതിന് അവർ ഗന്ധർവ്വചരിതം എന്ന ഒരു പഴയ ഭാഷാചമ്പുവിലുള്ള

"ഗന്ധർവ്വൻ പണ്ടു വാനോർനഗരിയിലനിശം
പാട്ടുവോനിന്ദ്രഗേഹേ
ഗാന്ധർവ്വത്തിന്നു മുമ്പുണ്ടഴകിനുമധികം;
പിന്നെ മാറുള്ളതൊപ്പം;
സന്ധ്യാവേലയ്ക്കു ചെല്ലാഞ്ഞൊരുപൊഴുതു വലാ-
രാതികോപേന ശാപാ-
ലന്ധത്വം പൂണ്ടു ഭൂമൗ പരിചിനൊടു പിറ-
ന്നീടിനേൻ മാനുഷോ ഞാൻ"

എന്ന ശ്ലോകം പ്രമാണമായി പ്രദർശിപ്പിക്കുന്നു. അതിലെ മറെറാരു ശ്ലോകം

"ഞാനോ കേളമരാവതീലമരുവോൻ ഗന്ധർവ്വരാജൻ സഖേ!
വാനോർനാഥനഹേതുകോപി വെറുതേ നമ്മെശ്ശപിച്ചീടിനാൻ;
ദീനോഹം ധരണീതലേ പിറവി പൂണ്ടീവണ്ണമായിട്ടമി-
ത്തേനോലുംമൊഴിമാർക്കു മാരമരണാതങ്കം കുറച്ചീടിനേൻ"

എന്നതാണ്. ഇതു ഹാസ്യപ്രധാനമായ ഒരു ചെറിയ ചമ്പുവാകുന്നു. ഇതിൽ ഗന്ധർവ്വനെ ശപിക്കുന്നതു വ്യാസനല്ല, ദേവേന്ദ്രനാണ്; ഈ ഗ്രന്ഥം കാണാത്തതുകൊണ്ടുമാത്രമാണ് ചിലർ ആദ്യം ഉദ്ധരിച്ച ശ്ലോകം ഗുരുനാഥകൃതമാണെന്നു സങ്കല്പിക്കുന്നത്. അതിലെ തക്കിടിയും വിഡ്ഢി

ത്താവും എഴുത്തച്ഛന്റെ രസനയിൽനിന്നു് ഒരിക്കലും പുറപ്പെടാവുന്നതല്ലല്ലോ. ശ്രവണാനന്ദദമായ ശുകഗാനപ്രസ്ഥാനത്തിന്റെ പ്രതിഷ്ഠാപകനെന്നല്ലാതെ എഴുത്തച്ഛൻ ഗന്ധർവ്വാംശസംഭവൻ എന്നു പറയുമ്പോൾ അതിനു മറെറാരർത്ഥവുമില്ല; ഉണ്ടാകാനൊട്ടു തരവുമില്ല; ഉണ്ടാകേണ്ടതാവശ്യവുമില്ല.

**പേർ:**—എഴുത്തച്ഛന്റെ പേർ (1) ശങ്കരൻ, (2) സൂര്യനാരായണൻ, (3) രാമാനുജൻ, (4) രാമൻ എന്നിങ്ങനെ നാലു രൂപങ്ങളിൽ പ്രചരിക്കുന്നുണ്ടു്. ഇവയെപ്പററി പ്രാപ്താവസരമാകയാൽ ഇവിടെ ചർച്ചചെയ്യാം. ശങ്കരൻ എന്നായിരുന്നു പേരെന്നുള്ളതിനു തെളിവോ യുക്തിയോ യാതൊന്നുമില്ല. "ഭവതു വദനാബിംബം ശാങ്കരം പ്രീതയേ വഃ" എന്നു കോലത്തുനാട്ടു ശങ്കരകവിയെ പരാമർശിക്കുന്ന ഒരു ശ്ലോകം ചന്ദ്രോത്സവത്തിലുണ്ടല്ലോ. എഴുത്തച്ഛനെപ്പററി അന്യഥാ യാതൊരു സൂചനയും ആ ഗ്രന്ഥത്തിൽ കാണാത്തതുകൊണ്ടു പ്രസ്തുതനായ ശങ്കരൻ എഴുത്തച്ഛനായിരിക്കണമെന്നു കേരളത്തിലെ സാഹിത്യഗവേഷണചരിത്രത്തിന്റെ ആരംഭത്തിൽ ആരോ ഊഹിച്ചു എന്നേയുള്ളു. അതു നിർമ്മൂലമാണെന്നു് ഇപ്പോൾ തെളിഞ്ഞുകഴിഞ്ഞിരിക്കുന്നു. എഴുത്തച്ഛന്റെ കാലത്തിനു വളരെ മുൻപുതന്നെ വിരചിതമായ ഒരു കൃതിയാണല്ലോ ചന്ദ്രോത്സവം. രാമാനുജൻ എന്ന സംജ്ഞയ്ക്കു കുറേ പ്രാചീനതയുണ്ടെന്നു സമ്മതിക്കാം. 1018_ാമാണ്ടു മംഗലാപുരത്തുനിന്നു ബേസൽ മിഷൺ അച്ചുക്കൂടക്കാർ കല്ലച്ചിൽ മുദ്രണംചെയ്തു പ്രസിദ്ധീകരിച്ച കേരളോൽപത്തിയിൽ "ഇവയൊക്കെയും കലിയുഗത്തിൽ അല്പബുദ്ധികളായിരിക്കുന്ന മാനുഷർക്കു വഴിപോലെ ഗ്രഹിപ്പാൻ തക്കവണ്ണം തുഞ്ചത്തു രാമാനുജൻ ചൊന്ന കേരളനാടകം ഉപദേശമായി സംഗ്രഹിച്ചു. സാരന്മാർ അറിഞ്ഞുകൊൾകയും ചെയ്ക" എന്നീ പങ്ക്തികൾ കാണുന്നതിൽനിന്നു പ്രസ്തുതനാമധേയത്തിനു് ഒരു ശതകത്തോളം പഴക്കമുണ്ടെന്നു വിശദമാകുന്നു. ആ പേർ എങ്ങനെ വന്നു എന്നാണു് ഇനി പര്യാലോചിക്കേണ്ടതു്. രാമന്റെ അനുജനാകയാൽ എഴുത്തച്ഛനെ രാമാനുജൻ എന്നു വിളിച്ചുവന്നു എന്നു് ഒരു കൂട്ടരും വിശിഷ്ടാദ്വൈതമതസ്ഥാപകനായ രാമാനുജാചാര്യരുടെ ശിഷ്യനായി വിദേശങ്ങളിൽ താമസിച്ച കാലത്തു് അദ്ദേഹം സ്വഗുരുവിന്റെ നാമധേയം സ്വീകരിച്ചു എന്നു മറെറാരു കൂട്ടരും പ്രസ്താവിക്കുന്നു. ഈ രണ്ടു മതങ്ങൾക്കും ഉപപത്തിയില്ല. രാമന്റെ അനുജൻ എന്നു വിളിക്കത്തക്കവണ്ണമുള്ള വ്യക്തിമാഹാത്മ്യമല്ലല്ലോ അദ്ദേഹത്തിനുണ്ടായിരുന്നതു്. ശൈശവത്തിൽ അദ്ദേഹത്തിനു കുടുംബാംഗങ്ങൾ ഏതെങ്കിലും ഒരു പേർ നല്കിയിരിക്കണമെന്നും, അതു രാമാനുജൻ എന്നായിരിക്കുവാൻ ഇടയില്ലെന്നുമുള്ള വാസ്തവമല്പമൊന്നാലോചിച്ചാൽ ആർക്കും ബോദ്ധ്യമാകുന്നതാണു്. 'രാമാനുജൻ' എന്നു പണ്ടും ഇന്നും കേരളീയർക്കു പേരില്ല. എഴുത്തച്ഛൻ രാമാനുജാചാര്യരുടെ ശിഷ്യനായിരുന്നു എന്നു പറയുന്നവർക്കു സാഹിത്യചരിത്രത്തെ

പ്പററി സ്ഥൂലമായ ജ്ഞാനംപോലുമില്ലെന്നു പറയേണ്ടിവരും. രാമാനുജാചാര്യരുടെ ജീവിതകാലം ക്രി. പി. പതിനൊന്നാം ശതകത്തിലാണ്. സ്വഗുരുവിൻെറ നാമധേയം ഉച്ചരിക്കുവാൻപോലും പാടില്ലെന്നു സ്മൃതികാരം വിധിച്ചിരിക്കവേ, ആസ്തികനായ എഴുത്തച്ഛൻ അദ്ദേഹത്തിൻെറ പേർ സ്വായത്തമാക്കി എന്നു പറയുന്നതും അസംബന്ധമായിരിക്കുന്നു. എന്നാൽ ഇനി ഏതോ ഒരു ശ്രീവൈഷ്ണവൻ ആചാര്യനാകകനിമിത്തം എഴുത്തച്ഛൻ തൻെറ പേർ രാമാനുജനെന്നു മാററി എന്നു സങ്കല്പിക്കുന്നതായാൽ അതിനും യുക്തിഭംഗമുണ്ട്. എഴുത്തച്ഛൻെറ മതം വൈഷ്ണവമല്ല അദ്വൈതമാണ്. അദ്ദേഹത്തിനു വിഷ്ണുവിൻെറനേക്കായിരുന്നു അധികം ഭക്തി എന്നു സമ്മതിക്കാമെങ്കിലും സാധാരണ വൈഷ്ണവമതാനുയായികളെപ്പോലെ അദ്ദേഹം ശിവനിന്ദകനായിരുന്നില്ല എന്നുള്ളതിനു ധാരാളം തെളിവ് അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങൾ നല്കുന്നുണ്ട്. പിന്നെ എങ്ങനെയാണ് ആ പേർ കടന്നുകൂടിയതെന്നാണെങ്കിൽ അതിന് ഒരു ഉപപത്തി പറയാം.

**ചിററൂർ ഗുരുമഠം:—**എഴുത്തച്ഛൻെറ മഹാസമാധി കൊച്ചിയിൽ ചിററൂർ എന്ന സ്ഥലത്താണെന്നുള്ളതിനെപ്പററി വലിയ പക്ഷാന്തരങ്ങൾക്കൊന്നും വഴിയുണ്ടെന്നു തോന്നുന്നില്ല. എഴുത്തച്ഛൻ തൻെറ പ്രഥമശിഷ്യനായ കരുണാകരനോടും മറെറാരു ശിഷ്യനായ സൂര്യനാരായണനോടുംകൂടി ഒരു സഞ്ചാരി എന്ന നിലയിൽ ഭാരതപ്പുഴയുടെ ഒരു പോഷകനദിയും ശോകനാശിനി എന്നു പേരുള്ളതുമായ നദിയുടെ വടക്കേക്കരയിൽ സ്ഥിതിചെയ്യുന്ന ചിററൂർദേശം സന്ദർശിക്കുകയും ആ ദേശത്തിൽ പ്രകൃതിയുടെ പ്രശാന്തരമണീയതയാൽ ആകൃഷ്ടനായി അവിടം തൻെറ വാസസ്ഥാനമാക്കുവാൻ തീച്ചപ്പെടുത്തുകയും അക്കാലത്തു കേവലം കാനനനിവിശേഷമായിരുന്ന ആ സ്ഥലം നാലായിരം പണത്തിനു ചമ്പത്തിൽ മന്നാടിയാരോടു തീറുവാങ്ങി നദീതീരത്തു് ഒരു ശ്രീരാമക്ഷേത്രവും ഒരു ശിവക്ഷേത്രവും പണികഴിപ്പിക്കുകയും ശ്രീരാമക്ഷേത്രത്തിനു മുൻവശത്തു രണ്ടുവരിയായി പന്ത്രണ്ടു ഗൃഹങ്ങൾ നിർമ്മിച്ച്, ആ ഗൃഹങ്ങളിൽ പന്ത്രണ്ടു തമിഴ്ബ്രാഹ്മണഗൃഹക്കാരെ കുടിയിരുത്തുകയും ചെയ്തു. ആചാര്യൻ പന്തിരായിരം പണം സാമൂതിരിപ്പാട്ടിലെ പക്കൽ നിലനിവത്തിയിരുന്നു എന്നും യുവാവും ആധ്യാത്മികവിഷയങ്ങളിലെന്നപോലെ ലൌകികകാര്യങ്ങളിലും നിദഗ്ദ്ധനുമായിരുന്ന സൂര്യനാരായണനെ അങ്ങോട്ടയച്ച് ആ പണംകൂടി വരുത്തി ചെലവു ചെയ്താണ് ഈ പണികളെല്ലാം നടത്തിച്ചതെന്നും പഴമക്കാർ പറയുന്നു. പണി തീരുന്നതുവരെ എഴുവത്തു ഗോപാലമേനോൻെറ അതിഥികളായാണ് എഴുത്തച്ഛനും ശിഷ്യന്മാരും താമസിച്ചതു്. ആ ഗോപാലമേനോൻ അനന്തരം കോപ്പസ്വാമികൾ എന്ന പേരിൽ എഴുത്തച്ഛൻെറ അന്തേവാസിയായിത്തീർന്നു. പിന്നീടു പതിമ്മൂന്നാമത്തെ ഗൃഹമായി തെക്കേ വരിയിൽ കിഴക്കേ അററത്തു തനിക്ക് ഈശ്വരഭജനം, യോഗാഭ്യാസം മുതലായവ ചെയ്യുന്നതിനായി

ഒരു മഠം പണിയിക്കുകയും ആ ഗ്രാമത്തിനു രാമാനന്ദാഗ്രഹാരം എന്നു പേർ നല്കുകയും ആ അഗ്രഹാരവും, അതിൽപ്പെട്ട ക്ഷേത്രങ്ങളും ബ്രാഹ്മണാലയങ്ങളും തന്റെ മഠവുംകൂടി ഗ്രാമജനങ്ങൾക്കു ദാനംചെയ്യുകയും ചെയ്തു. മേലും കുറേക്കാലം അവിടെ താമസിച്ചു ലോകോപകാരം ചെയ്തുകൊണ്ടു വിജയിക്കവേ ആ മഹാത്മാവു് ഒരു ധനുമാസം ഉത്രംനക്ഷത്രത്തിൽ സമാധിയെ പ്രാപിച്ചു. എഴുത്തച്ഛൻ താമസിച്ചുവന്ന രാമാനന്ദാഗ്രഹാരത്തിലെ ആ മഠത്തെയാണു് ചിററൂർമഠം എന്നു പറയുന്നതു്. എഴുത്തച്ഛൻ ദാനംചെയ്ത അഗ്രഹാരം ഇന്നു് ആററിൻകരഗ്രാമമെന്നും പുഴയ്ക്കൽ ഗ്രാമമെന്നും ചിററൂർ തെക്കേ ഗ്രാമമെന്നുമുള്ള പേരുകളിൽ അറിയപ്പെടുന്നു. എഴുത്തച്ഛനാൽ സുമുഹൂർത്തത്തിൽ ദത്തമായ ആ ഗ്രാമം ഉത്തരോത്തരം ശ്രേയസ്സോടുകൂടി പരിലസിക്കുന്നു. ആദ്യത്തെ പന്ത്രണ്ടു മഠങ്ങൾ ഇപ്പോൾ മുന്നൂററിൽപ്പരമായി വർദ്ധിച്ചിട്ടുണ്ടു്. കൊല്ലം 1094-ൽ ശ്രീരാമസ്വാമിക്ഷേത്രത്തിലേക്കു മൂവായിരപ്പറയ്ക്കുമേൽ കൊല്ലത്തിൽ ആദായമുള്ള വസ്തുക്കൾ ഉണ്ടായിരുന്നു. എഴുത്തച്ഛൻ ജീവിച്ചിരിക്കവേതന്നെ അദ്ദേഹത്തിന്റെ സൽപ്രവൃത്തികൾ കണ്ടു സന്തുഷ്ടനായ ചമ്പത്തിൽ മന്നാടിയാർ താൻ വാങ്ങിച്ച നാലായിരം പണവും ശ്രീരാമസ്വാമിസന്നിധിയിൽ കെട്ടിവയ്ക്കുകയും എഴുത്തച്ഛൻ അതിൽ 1000 പണംവീതം ചമ്പത്തു്, വടശ്ശേരി, എഴുവത്തു് ഈ മൂന്നു വീട്ടുകാരുടേയും പക്കലും ബാക്കിയുള്ള ആയിരം പണം കൊച്ചി സർക്കാരിലും ഓരോരുത്തരും ക്ഷേത്രത്തിലേക്കു തൊണ്ണൂറു പറ നെല്ലുവീതം പലിശ കൊടുക്കണമെന്നുള്ള വ്യവസ്ഥയിൽ ഏല്പിക്കുകയുംചെയ്തു. എഴുവത്തു വീട്ടുകാർ തങ്ങൾ വാങ്ങിയ സംഖ്യ ദേവസ്വത്തിൽ തിരിയെ ഏല്പിച്ചു; വടശ്ശേരി മന്നാടിയാരുടെ കുടുംബത്തിൽനിന്നു് ഇന്നും നെല്ലളക്കുന്നുണ്ടു്. കൊച്ചിസർക്കാർ കൊല്ലംതോറും ഏതാനും ഉറുപ്പിക വിലത്തരമായി കൊടുക്കുന്നുമുണ്ടു്. ശ്രീരാമസ്വാമിക്ഷേത്രത്തിൽ കൊല്ലംതോറും മീനമാസത്തിൽ ശ്രീരാമനവമിക്കു രഥോത്സവവും കന്നിമാസത്തിൽ നവരാത്രി പ്രമാണിച്ചു് ഒൻപതു ദിവസം വിളക്കും മററു വിശേഷാൽ അടിയന്തിരങ്ങളും ആഘോഷിക്കാറുണ്ടു്. ആദ്യത്തെ ദിവസത്തെ വിളക്കിനു് 'എഴുത്തച്ഛൻവിളക്കു്' എന്നാണു് പേർ പറയാറുള്ളതു്. ആ വിളക്കടിയന്തിരം സ്ഥലത്തെ നായന്മാരോടു വരിപിരിച്ചു ഗുരുമഠത്തിൽനിന്നു മുടക്കംകൂടാതെ നടത്തിവരുന്നു. കഴിഞ്ഞ കണ്ടെഴുത്തുവരെയും പ്രസ്തുത വസ്തുവിന്റെ പട്ടയം എഴുത്തച്ഛന്റെ പേരിലായിരുന്നു എന്നുമറിയുന്നു. അവിടെ പുഴയുടെ മധ്യത്തിൽ ഉന്നതമായ ഒരു പാറ കാണുന്നുണ്ടു്. അതിനെ എഴുത്തച്ഛൻപാറ എന്നാണു് പറഞ്ഞുവരുന്നതു്.

## ഗ്രാമപ്രതിഷ്ഠയെ തെളിയിക്കുന്ന ശ്ലോകങ്ങൾ:—

ഗ്രാമപ്രതിഷ്ഠയെയും മററും ആസ്പദമായി നാലു സംസ്കൃതശ്ലോകങ്ങളുണ്ടു്. അവ എഴുത്തച്ഛന്റെ ശിഷ്യപരമ്പരയിൽപ്പെട്ട ഏതോ ഒരു കവി നിർമ്മിച്ചതും ഗുരുമഠത്തിലെ രേഖകളിൽനിന്നു പകർത്തി ലഭിച്ച ഭാഗ

ങ്ങളും മററൊരു വിദ്വാൻ പൂരിപ്പിച്ചിട്ടുള്ളതുമാണ്. അവ ഇവിടെ ഉദ്ധരിക്കേണ്ട ആവശ്യമുണ്ട്. ഭിത്തിവലയിതങ്ങളായ ഭാഗങ്ങളും പിന്നീടു പൂരിപ്പിച്ചിട്ടുള്ളവയാണ്:

"ആചാര്യഃ പ്രഥമം നദീം വനമിദം ദൃഷ്ട്വാ(മുദം) പ്രാപ്തവാൻ
നദ്യാസ്തീര(വനപ്രദേശ)വസതിം നിശ്ചിത്യ ശിഷ്യൈസ്സമം
ലബ്ധ്വാ തദ്വനമത്ര ദേശപതിഭിശ്ചിത്വാ (സമസ്തം ഗുരു)
രാമാനന്ദപുരാഭിധം ദ്വിജഗൃഹൈർഗ്രാമം ചകാരാലയൈഃ.

പൂർവേ ചിന്താഖ്യകുല്യാപൃഥ വരുണദിശാ
പത്രചര്യാപഥാന്തം
യാമ്യേ നദ്യുത്തരാദുത്തരദിശി നിധനാ-
ക്രോഡകേദാരകാന്തം
അസ്മിൻ ദേശേ മഹാത്മാ (വിബുധജ)ന(വര)-
സ്സൂര്യനാരായണാഖ്യ-
സ്സമ്പദ്ദേശാധിനാഥാദ്ദദകമ(ഥ) സ ജ-
(ഗ്രാഹ) കാരുണ്യസിന്ധുഃ.

രാമാനന്ദാഗ്രഹാരേ പ്രഥമമിഹ ശിവം
സാംബമൂർത്തിം സവർഗ്ഗം
സാക്ഷാദ്വിഷ്ണുഞ്ച രാമം ദ്വിജകുലനിപുണൈഃ
(സ്ഥാപയാമാസ) സൂര്യഃ
(ദ)ധ്‌നാ(പ്യ)ന്നം സസപ്തിസ്സധനഗൃഹഗണം
ഭൂസുരേഭ്യോ ദദൌ (സോ)
നാകസ്യാത്മസൌഖ്യം ധ്രുവമിതി മനസാ-
സ്യാസ്പദം ഭൂരിദാനം.

സമ്പൽ(ക്ഷേത്ര)മഹേശസപ്തതിവടശ്ശ്രേര്യാഖ്യഗേഹേഷ്വസൌ
ദത്തൈകൈകസഹസ്രകം പണധനം വൃദ്ധ്യർത്ഥമഭ്യർച്ചിതും
രാമാനന്ദപുരാലയേ (ദിശി) നവത്യൈകൈകധാന്യാഢകം
പ്രത്യബ്ദം (പാ)ഖ്യമിത്യനുമതിം തേഭ്യഃ പ്രതിജ്ഞാപിതഃ."

ഈ ശ്ലോകങ്ങളുടെ കർത്താവിന്റെയാകട്ടെ പൂരയിതാവിന്റെയാകട്ടെ വൈദുഷ്യത്തെ പ്രശംസിക്കുവാൻ മാർഗ്ഗം കാണുന്നില്ല; പക്ഷേ അതിനു വേണ്ടിയല്ലല്ലോ അവയെ ഇവിടെ ഉദ്ധരിച്ചതു്. കിഴക്കു പുളിങ്കോൽ തോടും പടിഞ്ഞാറു പട്ടച്ചീരിപ്പാതയും തെക്കു പുഴയുടെ വടക്കേക്കരയും വടക്കു കൊല്ലങ്കോട്ടു പാടവുമാണ് എഴുത്തച്ഛൻ ചമ്പത്തിൽകുടുംബത്തിൽനിന്നു വിലയ്ക്കു വാങ്ങിയ സ്ഥലത്തിന്റെ അതിർത്തി എന്നു രണ്ടാം ശ്ലോകത്തിൽനിന്നു കാണാവുന്നതാണ്.

എഴുത്തച്ഛന്റെ സമാധി ഒരു ശ്ലക്ഷ്ണശിലകൊണ്ടു മൂടീട്ടുള്ളതും അദ്ദേഹം നിത്യമായി ഉപയോഗിച്ചിരുന്ന മുറിയിൽ വടക്കേ അററത്തു

ദക്ഷിണാഭിമുഖമായി പ്രതിഷ്ഠിച്ചിട്ടുള്ളതുമാകുന്നു. എഴുത്തച്ഛന്റേതെന്നു ജനങ്ങൾ വിശ്വസിക്കുന്ന യോഗദണ്ഡും മെതിയടികളും സമാധിക്കു കിഴക്കുവശം ഒരു പീഠത്തിൽ നിവിഷ്ടമായിരിക്കുന്നു. എല്ലാ ധനുമാസത്തിലും ഉത്രത്തിൻനാൾ ഗുരുമഠത്തിൽവച്ച് എഴുത്തച്ഛന്റെ ശ്രാദ്ധം ആഘോഷിക്കുകയും അതിന്റെ ചടങ്ങായി ബ്രാഹ്മണസദ്യയും മററും നടത്തുകയും ചെയ്യാറുണ്ട്. ഇതിനു "ഗുരുമഠത്തിൽ ആരാധന" എന്നു പേർ പറയുന്നു. ഇതു് എഴുത്തച്ഛന്റെ സമാധികാലംമുതൽ ഇന്നുവരെയും അവിച്ഛിന്നമായി നടന്നുവരുന്നുണ്ടു്. 1043-ൽ ഗ്രാമത്തിൽ അഗ്നിബാധയുണ്ടായി. ഏതാനും ഗൃഹങ്ങളും ഗുരുമഠവും അനേകം താളിയോലഗ്രന്ഥങ്ങളും നശിച്ചുപോയി എങ്കിലും യോഗദണ്ഡിനും പാദുകങ്ങൾക്കും ഹാനി പററിയില്ല എന്നു് 1094-ൽ പ്രസിദ്ധീകൃതമായ ഗുരുമഠംവക വിജ്ഞാപനത്തിൽ കാണുന്നുണ്ടെങ്കിലും അതിൽ ഗ്രന്ഥങ്ങളെസ്സംബന്ധിച്ചുള്ള പ്രസ്താവന അത്ര ശരിയാണെന്നു തോന്നുന്നില്ല. എന്തെന്നാൽ പ്രസിദ്ധസംസ്കൃതപണ്ഡിതനായ ഡോക്ടർ എ. സി. ബർണ്ണൽ 1041-ാമാണ്ടിടക്കു താൻ ഗുരുമഠം സന്ദർശിച്ചു എന്നും അപ്പോൾ അവിടെ പഴയതു് എന്നു പറയുവാൻ ഭാഗവതം കിളിപ്പാട്ടിന്റെ ഒരു മാതൃകമാത്രമേ ഉണ്ടായിരുന്നുള്ളു എന്നും ബാക്കിയുള്ള ഗ്രന്ഥങ്ങൾ 1011-ാമാണ്ടിടയ്ക്കുണ്ടായ ഒരു അഗ്നിബാധയിൽ നശിച്ചുപോയെന്നു സ്ഥലവാസികൾ തന്നെ ധരിപ്പിച്ചു എന്നും രേഖപ്പെടുത്തിയിരിക്കുന്നു. 1043-മുതൽ 1068-വരെ ഇരുപത്തഞ്ചു കൊല്ലം മഠത്തിന്റെ സ്ഥിതി അനാഥപ്രായമായിരുന്നു. 1068-ൽ ചിററൂർ ബീമത്തു ഗുരുദാസൻ കോപ്പുമേനോന്റെ ഉത്സാഹത്താൽ അതു ജീർണ്ണോദ്ധാരണം ചെയ്യപ്പെട്ടു. ഇതാണ് ഗുരുമഠത്തിന്റെ പശ്ചാൽകാലചരിത്രം.

**രാമാനുജനും സൂര്യനാരായണനും:**—മേല്പടി ശ്ലോകങ്ങൾ വായിച്ചാൽ തുഞ്ചന്റെ ശിഷ്യനായ സൂര്യനാരായണനെഴുത്തച്ഛനാണ് ചിററൂർപുഴ കണ്ടു സന്തുഷ്ടനായി അവിടെ ഗുരുമഠവും മററും പ്രതിഷ്ഠിച്ചതെന്നു തോന്നുന്നതു സ്വാഭാവികമാണ്. ആചാര്യപദത്തിനു് എഴുത്തച്ഛനെന്നു് അർത്ഥം കല്പിച്ചാൽ മതിയാകുന്നതും അതു ഗുരുവിനും ശിഷ്യനും ഒന്നുപോലെ യോജിപ്പിക്കാവുന്നതുമാകുന്നു. എന്നാൽ ഇവിടെ ഒന്നു് ആലോചിക്കേണ്ടതുണ്ടു്. തുഞ്ചന്റെ ഭക്തനായ അന്തേവാസി എന്നുള്ളതിൽക്കവിഞ്ഞു് ഒരു വൈശിഷ്ട്യം സൂര്യനാരായണനു് ഉണ്ടായിരുന്നതായി അറിയുന്നില്ല. 'ചൂരി' എന്ന സംകുചിതാഭിധാനത്താൽ വിദിതനായ അദ്ദേഹം ജാതിയിൽ തരകൻ (മക്കവഴി വെള്ളാളൻ) ആയിരുന്നു. അദ്ദേഹത്തിനുവേണ്ടി ചിററൂരിലെ നായന്മാർ ധനുമാസം ഉത്രത്തിൽ ശ്രാദ്ധം ആഘോഷിക്കത്തക്ക ഒരു മാഹാത്മ്യം അദ്ദേഹത്തിൽ ഐതിഹ്യം ആരോപിക്കുന്നില്ല. പ്രത്യുത തുഞ്ചത്തെഴുത്തച്ഛന്റെ സമാധിസ്ഥലമാണതു് എന്നത്രേ ചിററൂരിലെ സകലജനങ്ങളുടേയും പാരമ്പരാഗതമായ വിശ്വാസം; അങ്ങനെയാണെങ്കിൽമാത്രമേ അത്തരത്തിലുള്ള ലോകാരാധനത്തിനു് ഉപപത്തിയുമുള്ളു. അതുകൊണ്ടു ഞാൻ

ഉദ്ദേശിക്കുന്നതു സാക്ഷാൽ എഴുത്തച്ഛൻതന്നെയായിരുന്നു അവിടത്തെ സ്ഥാപനാരംഭത്തിനെല്ലാം കാരണഭൂതൻ എന്നും താൻ വൃദ്ധനും സന്യാസിയുമായിരുന്നതിനാൽ ആ സൽകർമ്മങ്ങളെല്ലാം തന്റെ ശിഷ്യനായ സൂര്യനാരായണനെഴുത്തച്ഛനെക്കൊണ്ടു് അദ്ദേഹം നടത്തിച്ചു എന്നുമാണു്. സന്യാസാശ്രമത്തിൽ ഗുരുനാഥൻ 'രാമാനന്ദൻ' എന്ന നാമം സ്വീകരിച്ചിരുന്നിരിക്കണം ആ നാമത്താൽ മുദ്രിതമാകകയാലാണല്ലോ അദ്ദേഹം സ്ഥാപിച്ച ഗ്രാമത്തിനു രാമാനന്ദാഗ്രഹാരം എന്നു പേർ സിദ്ധിച്ചതു കുറേക്കാലം ഗുരുമഠത്തിൽ താമസിച്ചു് ആ യോഗിവര്യൻ അവിടെവച്ചുതന്നെ മഹാസമാധിയെ പ്രാപിച്ചുമിരിക്കണം. അല്ലെങ്കിൽ ആ പ്രദേശത്തിന്നു് ഇന്നു നാം കാണുന്ന മാഹാത്മ്യം ഒരു പ്രകാരത്തിലും സിദ്ധിക്കുന്നതിനു ന്യായമില്ല. ബർണ്ണൽസായ്പിന്റെ അന്വേഷണകാലത്തു സാക്ഷാൽ എഴുത്തച്ഛൻതന്നെ അവിടെ താമസിച്ചിരുന്നതായാണു് ചിറ്റൂർക്കാർ അദ്ദേഹത്തെ ധരിപ്പിച്ചതു്. സൂര്യനാരായണനെന്നല്ല ഇവന്റെ പേരെന്നു് ഇത്രയുമുള്ള പ്രസ്താവനയിൽനിന്നു വ്യക്തമാകുന്നുണ്ടല്ലോ. ഗുരുനാഥൻ തൃക്കണ്ടിയൂർ സ്വഗൃഹത്തിൽവച്ചുതന്നെയാണു് മരിച്ചതെന്നും അതിനുമുമ്പു പതിനാറുവയസ്സുള്ള തന്റെ ശിഷ്യനായ ഒരു യോഗി അവിടെ വരുമെന്നും അദ്ദേഹത്തിന്റെ പക്കൽ തന്റെ ചൂരൽക്കോലും ഭസ്മസഞ്ചിയും മെതിയടികളും ഭാഗവതം മുതലായ ഗ്രന്ഥങ്ങളും കൊടുക്കണമെന്നു് അദ്ദേഹം തന്റെ മരുമകളോടു പറഞ്ഞിരുന്നുവെന്നും അതുപോലെ ആ യുവാവു് (അതാണത്രേ സൂര്യനാരായണൻ) ആ സാധനങ്ങളെല്ലാം വാങ്ങിക്കൊണ്ടുപോയെന്നും അവയെയാണു് ഗുരുമഠത്തിൽ പിന്നീടു പ്രതിഷ്ഠിച്ചതെന്നുമുള്ള ഐതിഹ്യത്തിൽ അസംഭവ്യതാംശങ്ങൾ പലതും കാണുന്നുണ്ടു്. സൂര്യനാരായണൻ എഴുത്തച്ഛൻ സാമൂതിരിപ്പാട്ടിലെ ആചാര്യനായിരുന്നു എന്നു പറയുന്നതിനും അപ്രതിഷേധ്യമായ ലക്ഷ്യം വേണ്ടിയിരിക്കുന്നു. അതു ശരിയാണെങ്കിൽ സാമൂതിരിപ്പാട്ടിലെ അധീനതയിലും ഭാരതപ്പുഴയുടെ തീരത്തിലുമുള്ള ഏതെങ്കിലും മനോഹരമായ ഒരു സ്ഥലത്തു് അദ്ദേഹത്തിനു ഗുരുമഠം പണിയിക്കുകയും അതിന്റെ നിലനില്പിനു പര്യാപ്തമായ സ്വത്തു് ആ രാജാവിനെക്കൊണ്ടുതന്നെ ദാനം ചെയ്യിക്കുകയും ചെയ്യാമായിരുന്നു. എന്നാൽ അദ്ദേഹം ആ മഠം പ്രതിഷ്ഠിച്ചതു കൊച്ചിയിലും ആയിരം പണം പലിശയ്ക്കു് ഏല്പിച്ചതു കൊച്ചിസർക്കാരിലുമായിരുന്നല്ലോ. ആദ്യം ഗുരുവോടുകൂടിയും പിന്നീടു തനിച്ചും സൂര്യനാരായണനെഴുത്തച്ഛൻ ഗുരുമഠത്തിൽ താമസിച്ചിരുന്നിരിക്കും. ഞാൻ ഇത്രയും ഇവിടെ പ്രപഞ്ചനംചെയ്തതു്, 'രാമാനന്ദൻ' എന്നതു് എഴുത്തച്ഛൻ സന്യാസാശ്രമം വരിച്ചപ്പോൾ സ്വീകരിച്ച പേരാണെന്നു തെളിയിക്കുവാനാണു്. അഥവാ സൂര്യനാരായണനാണു് ഗുരുമഠത്തിൽ ആദ്യമായി പാർപ്പു തുടങ്ങിയതെന്നു വന്നാൽപ്പോലും തന്റെ ഗുരുനാഥന്റെ നാമധേയമാണു് അദ്ദേഹം അഗ്രഹാരത്തിനു നല്കിയതെന്നുള്ള ഊഹത്തിനു് അതു പ്രതിബന്ധമാകുന്നില്ല. രാമാനന്ദൻ എന്നായിരുന്നു എഴുത്തച്ഛന്റെ അക്കാ

ലത്തെ പേരെന്നു വരുമ്പോൾ 'രാമാനന്ദൻ' എന്ന പദം അനന്തരകാലങ്ങളിൽ ഉച്ചാരണവൈകല്യത്താൽ രൂപഭേദം പ്രാപിച്ച് 'രാമാനുജൻ' എന്നായി പരിണമിച്ചതിൽ ആശ്ചര്യപ്പെടുവാനില്ല. പ്രസ്തുത സംജ്ഞയ്ക്ക് അന്തരത്തിൽ സംഭവിച്ച ഒരു വിപരിണാമമാണ് 'രാമാനുജൻ' എന്നു ഞാൻ വിശ്വസിക്കുന്നു:

**രാമൻ:—** ഇനി സന്യാസത്തിനു മുമ്പുള്ള പേരെന്തെന്നു തിരഞ്ഞു പിടിക്കേണ്ടിയിരിക്കുന്നു. ഈ വിഷയത്തിൽ 949-ാമാണ്ടു മുതൽ 1006-ാമാണ്ടുവരെ ജീവിച്ചിരുന്ന പുന്നശ്ശേരി ശ്രീധരൻനമ്പിയുടെ ഭാഗവതം ഏകാദശം കിളിപ്പാട്ടിൽനിന്നു താഴെ ഉദ്ധരിക്കുന്ന വരികൾ മാർഗ്ഗദർശനം നല്കുന്നതുപോലെ തോന്നുന്നു:

"ബാദരായണമുഖനിർഗ്ഗതം ഭാഗവതം
സ്കന്ധങ്ങളതിലേഴുമഞ്ചുമുള്ളതിലിഹ
തുഞ്ചത്തു മേവും രാമദാസനാമെഴുത്തച്ഛൻ
അച്യുതൻതങ്കൽ ഭക്തി മുഴുക്കനിമിത്തമായ്
നവമസ്കന്ധത്തോളമുള്ളൊരു കഥയെല്ലാം
ഭാഷയിലൊരു ഗീതമായുരചെയ്താൻ (മുന്നം)"

രാമദാസൻ എന്ന സമസ്തപദത്തിൽ വർണ്ണദ്യോതകമായ ദാസഘടകം തള്ളിയാൽ അവശേഷിക്കുന്നതു രാമശബ്ദമാണല്ലോ. അപ്പോൾ ശ്രീധരൻനമ്പിയുടെ കാലത്ത് എഴുത്തച്ഛന്റെ പേർ രാമനാണെന്നു പണ്ഡിതന്മാർ വിശ്വസിച്ചിരുന്നതായി സങ്കല്പിക്കാം. എഴുത്തച്ഛനു രാമനെന്ന പേരിൽത്തന്നെ ഒരു ജ്യേഷ്ഠനുണ്ടായിരുന്നുവെന്നുള്ളത് ഈ സങ്കല്പത്തിനു ബാധകമല്ല. എഴുത്തച്ഛൻ അധ്യാത്മരാമായണം രചിക്കുന്ന കാലത്ത് ആ ജ്യേഷ്ഠൻ വലിയ ശിഷ്യസമ്പത്തുള്ള ഒരു ആചാര്യനായിരുന്നുവല്ലോ. അവർതമ്മിൽ പ്രായംകൊണ്ട് അടുപ്പമുണ്ടായിരുന്നതായി ആ പ്രസ്താവന തോന്നിക്കുന്നില്ല. അദ്ദേഹം എഴുത്തച്ഛന്റെ അമ്മയുടെ ജ്യേഷ്ഠത്തിയുടെ പുത്രനായിരുന്നു എന്നും എഴുത്തച്ഛന്റെ യൗവനത്തിൽ അദ്ദേഹത്തിനു വാർദ്ധക്യമായിരുന്നു എന്നും വരാവുന്നതാണ്. രാമൻ സന്യാസാശ്രമത്തിൽ രാമാനന്ദനാകുന്നതു സ്വാഭാവികവുമാണല്ലോ. അതുകൊണ്ട് എഴുത്തച്ഛന്റെ ബാല്യകാലത്തിലെ നാമധേയം രാമനെന്നായിരുന്നു എന്ന് ഊഹിക്കുന്നതിൽ അനൗചിത്യമുണ്ടെന്നു തോന്നുന്നില്ല.

**എഴുത്തച്ഛന്റെ കാലം:—** എഴുത്തച്ഛന്റെ ജീവിതത്തെ കൊല്ലം 600-ാമാണ്ടുമുതൽ 800-ാമാണ്ടുവരെ പല ഘട്ടങ്ങളിലേക്കും ഗവേഷകന്മാർ കൊണ്ടുപോകാറുണ്ട്. 600-ാമാണ്ടിടയ്ക്കല്ലെന്ന് ഉറപ്പിച്ചുതന്നെ പറയാവുന്നതാണ്. അങ്ങനെയാണെങ്കിൽ കൃഷ്ണഗാഥാകാരനെക്കാൾ പ്രാചീനനാണ് എഴുത്തച്ഛൻ എന്നു വരേണ്ടതും ഭാഷാരീതി

നോക്കിയാൽ അതിനു യാതൊരു പഴുതുമില്ലാത്തതുമാകുന്നു. കണ്ണശ്ശനും എഴുത്തച്ഛനും സമകാലികന്മാരായിരുന്നു എന്നു പറയുന്നതും അസംബന്ധമാണു്. ആ രണ്ടു മഹാകവികളുടേയും സംഭാഷണമാണെന്നു ചിലർ കരുതാറുള്ള

''ചൂടാസ്ഥിൽത്തുളസീദളം യമഭടെത്തല്ലിങ്ങു ചൂടാസ്ഥതം;
പാടാസ്ഥിൽത്തിരുനാമമന്തകഭടന്മാരങ്ങു പാടാസ്ഥതം;
കൂടാസ്ഥിൽസ്സുകൃതങ്ങൾ ചെയ്യതിനഹോ പാപങ്ങൾ കൂടാസ്ഥതം;
വീടാസ്ഥിൽക്കടമേവനും നരകമാം നാടങ്ങു വീടാസ്ഥതം''

എന്ന ശ്ലോകം വെണ്മണി അച്ഛൻനമ്പൂരിപ്പാട്ടിലെ അപ്ഫൻ വിഷ്ണു നമ്പൂരിപ്പാട്ടിലെ കൃതിയാണെന്നു് ഇപ്പോൾ അനിഷേധ്യമായി തെളിഞ്ഞിട്ടുണ്ടു്.

എഴുത്തച്ഛൻ തന്റെ കാലത്തു സാമാന്യജനങ്ങളുടെ ഇടയിൽ പ്രചരിച്ചിരുന്ന മലയാളഭാഷയിലാണു് കാവ്യങ്ങൾ നിർമ്മിച്ചതു്. എന്നാൽ അവയിലും ചില പഴയ പദങ്ങളും പ്രയോഗങ്ങളും അദ്ദേഹത്തിന്റെ ജീവിതം എപ്പോളെന്നു നിർണ്ണയിക്കുവാൻ അല്പാല്പം സഹായിക്കുന്നുണ്ടു്. (1) ചേർക്കുന്നി, (2) മയ്യൽ (മോഹം), (3) ഒക്കത്തക്ക, (4) വിരയെ, (5) അടയ (മുഴുവൻ), (6) മുനിവു (കോപം), (7) ഇകലിൽ (യുദ്ധത്തിൽ), (8) മറുകി (തിളച്ചു്), (9) ഇടർ (ദുഃഖം), (10) ഉരമ (സത്യം) മുതലായ പദങ്ങളും (1) എവിടത്തു പാർപ്പൻ, (2) ജീവിക്കയിൽ, (3) സത്യമായ്പുന്നതാവു, (4) ശുശ്രൂഷ ചെയ്തു ഞായം, (5) സാദരം നല്കു പിതൃക്കൾക്കും, (6) ഭക്തന്മാർ വിഷയമായു്, (7) രാക്ഷസരാജാവായ രാവണഭഗിനി ഞാൻ, (8) കീകസാത്മജകുലനാശകാരിണിയായേ, (9) കാട്ടിത്തു കണ്ടായോ നീ തുടങ്ങിയ പ്രയോഗങ്ങളും നോക്കുക. ഉപോത്തമമായ പ്രയോഗത്തിൽ കാണുന്ന 'ഏ' എന്ന പാദപൂരകമായ നിപാതം നിരണംകവികളുടെ കാലത്തു പ്രചുരപ്രചാരമായിരുന്നു; എഴുത്തച്ഛന്റെ കാലത്തും അതിനു് അങ്ങിങ്ങു പ്രവേശമുണ്ടായിരുന്നതായി കാണുന്നുണ്ടു്. ആകെക്കൂടി ഭാഷാഗതി നോക്കിയാൽ എഴുത്തച്ഛൻ കൊല്ലം എട്ടാം ശതകത്തിലാണു് ജീവിച്ചിരുന്നതെന്നു സ്പഷ്ടമാകുന്നു. ആ ശതകത്തിന്റെ പൂർവാർദ്ധത്തിലോ ഉത്തരാർദ്ധത്തിലോ എന്നുമാത്രമേ പരിശോധിക്കേണ്ടതായുള്ളു.

**എട്ടാം ശതകത്തിന്റെ പൂർവാർദ്ധം:**—മുൻപു് ഉദ്ധരിച്ച ഗുരമാശ്ലോകങ്ങളിൽ 'നാകസ്യാന്ത്യനാസൗഖ്യം' എന്നൊരു പാദാംശം കാണമാറുണ്ടു്. അതിനു് ഒരു കലിവാചകത്തിന്റെ സ്വരൂപമുണ്ടെന്നു നിശ്ചയമായി പറയാം. ധ്രുവമെന്നു് അതിനപ്പുറമുള്ള പദവും ആ വിഷയത്തിൽ ജ്ഞാപകമാണു്. അങ്ങനെയാണെങ്കിൽ ഗ്രാമദാനം 723-ാമാണ്ടു തുലാമാസം 11-ാംനു-യാണെന്നു സിദ്ധിക്കുന്നു. '(ദ)ധ്നാ(പൃ)നം

സസഹ്ഷ്ടിഃ' എന്ന വാചകത്തിന് ആ ലക്ഷണമില്ല. ഗ്രാമദാനം സംബന്ധിച്ച് ഒരു ശാസനപത്രം ഗുരുമഠത്തിൽ ഉണ്ടായിരുന്നു എന്നും 1046 ഇടയ്ക്കു് അതു താൻ കണ്ടു എന്നും ബർണ്ണൽ പറയുന്നുണ്ട്. പക്ഷേ അതിൽനിന്ന് അദ്ദേഹം അനുമാനിച്ചതു് എഴുത്തച്ഛൻ ക്രി. പി. പതിനേഴാം ശതകത്തിന്റെ അവസാനത്തിൽ, അതായതു കൊല്ലം 875-ാമാണ്ടിടയ്ക്കു, ജീവിച്ചിരുന്നു എന്നാണ്. എഴുത്തച്ഛന്റെ കൃതികളിലേ ഭാഷാരീതി ഈ അനുമാനത്തിനു കടകവിരുദ്ധമായി നിലകൊള്ളുന്നു. കാലഗണനയിൽ ഏതു കാരണവശാലോ ആ പണ്ഡിതന് ഒരു കഴപ്പം പററിപ്പോയിട്ടുണ്ടെന്നുള്ളതു നിർവിവാദമാണ്.

'നാകസ്യാന്ത്യനസൗഖ്യം' എന്ന വാചകത്തിൽ കലിദിനസൂചനയില്ലെന്നു പറയുന്നവർ എഴുത്തച്ഛനും മേല്പത്തൂർ ഭട്ടതിരിയും സമകാലികന്മാരായിരുന്നു എന്നും ഭട്ടതിരി മുഖാന്തിരമാണ് എഴുത്തച്ഛൻ ചെമ്പകശ്ശേരി രാജാവിന്റെ ആശ്രിതനായതെന്നും, അവിടെവെച്ചാണ് അധ്യാത്മരാമായണം രചിച്ചതെന്നും, ആ ഗ്രന്ഥത്തിന്റെ മൂലം ആദ്യമായി കേരളത്തിൽ കൊണ്ടുവന്നതു 'പവിത്രകരസ്സ്ഥൂര്യഃ' എന്ന കലിവാചകത്താൽ സൂചിതമായ കൊല്ലം 787-ാമാണ്ടു ചിങ്ങത്തിലായിരുന്നു എന്നും വാദിക്കുന്നു. 'പവിത്രം പരം സൗഖ്യ' എന്നൊരു ഭാഗം എഴുത്തച്ഛന്റെ അധ്യാത്മരാമായണം യുദ്ധകാണ്ഡത്തിന്റെ അവസാനത്തിൽ കാണുന്നുണ്ടെന്നും അതു കലിവാചകമാണെന്നും അതനുസരിച്ചുനോക്കുമ്പോൾ 787-ാമാണ്ടു ചിങ്ങമാസം 20-ാംനു-യാണ് എഴുത്തച്ഛൻ ആ ഗ്രന്ഥരചന സമാപിച്ചതു് എന്നു സിദ്ധിക്കുമെന്നുംകൂടി അവർ പറയുന്നു. ഇവിടെ കലിയെസ്സംബന്ധിച്ചിടത്തോളം രണ്ടു വാക്യങ്ങളും ഒന്നുതന്നെയാണെന്നും അധ്യാത്മരാമായണംമൂലം പരദേശത്തിൽനിന്നു വന്നുചേർന്ന ദിവസംതന്നെ അതിന്റെ ഭാഷാന്തരവാദവും അവസാനിച്ചു എന്നു പറയുന്നതു് അനുപപന്നമാകയാൽ 'പവിത്രം പരം സൗഖ്യ'തന്നെയാണ് പിന്നീടു ചരിത്രകാരന്മാരുടെ ദൃഷ്ടിയിൽ 'പവിത്രകരസ്സ്ഥൂര്യഃ' എന്ന് ആകൃതിഭേദം കൈക്കൊണ്ടതെന്നും സങ്കല്പിക്കേണ്ടിയിരിക്കുന്നു. തന്നിമിത്തം ആകെക്കൂടി പ്രകൃതത്തിൽ ചർച്ചചെയ്യാനുള്ളതു് എഴുത്തച്ഛൻ 729-ാമാണ്ടിടയ്ക്കോ 787-ാമാണ്ടിടയ്ക്കോ ജീവിച്ചിരുന്നതു് എന്നുമാത്രമാകുന്നു. ഭട്ടതിരിയുടെ ബാല്യകാലത്തു് എഴുത്തച്ഛനു മധ്യവയസ്സായിരുന്നു എന്നു പറയുന്നവരുമുണ്ട്.

ഭട്ടതിരിയേയും എഴുത്തച്ഛനേയും സംഘടിപ്പിക്കുന്ന ഐതിഹ്യങ്ങൾക്കു വലിയ വിലയൊന്നും കല്പിക്കുവാൻ തോന്നുന്നില്ല. ഭട്ടതിരിയെ വാതരോഗം ബാധിച്ചപ്പോൾ അതിനു പ്രതിവിധിയെന്തെന്ന് അദ്ദേഹം ഒരു ദൂതൻമുഖാന്തരം എഴുത്തച്ഛനോടു ചോദിച്ചു എന്നും മത്സ്യം തൊട്ടു കൂട്ടണമെന്ന് എഴുത്തച്ഛൻ പറഞ്ഞയച്ചു എന്നും ഭട്ടതിരി ആ ഉപദേശത്തിന്റെ സാരം മനസ്സിലാക്കി മത്സ്യാദ്യവതാരവർണ്ണനാത്മകമായ

നാരായണീയം രചിച്ചു എന്നും ചിലർ പറയുന്നതു വിശ്വസിക്കുവാൻ മാർഗ്ഗം കാണുന്നില്ല. ഭട്ടതിരിയുടെ നിലയിലുള്ള ഒരാളോടു ബ്രാഹ്മണരെപ്പറ്റി അളവറ്റ ഭക്തിയും ബഹുമാനവും ഉണ്ടായിരുന്ന എഴുത്തച്ഛൻ ഒരിക്കലും ആ ഭാഷയിൽ ഒരു ഉപദേശം നല്കിയിരിക്കാനിടയില്ല. രണ്ടാമതു നാരായണീയം ആരംഭിക്കുന്നതുതന്നെ മത്സ്യാവതാരകഥകൊണ്ടല്ല; മുപ്പത്തിരണ്ടാം ദശകത്തിൽമാത്രമാണ് ശ്രീമൽഭാഗവതത്തെ അനുവർത്തിച്ച് അദ്ദേഹം ആ കഥ പ്രതിപാദിക്കുന്നതു്. അതിനുമുൻപുതന്നെ വരാഹം, നരസിംഹം, വാമനം, കൂർമ്മം എന്നിങ്ങനെ നാലവതാരങ്ങളേയുംപറ്റിയുള്ള പ്രതിപാദനം കഴിയുന്നുണ്ടു്. 762-ൽ ആണല്ലോ നാരായണീയരചന. അക്കാലത്തു ഭട്ടതിരി എഴുത്തച്ഛനോടു് ഉപദേശം ചോദിക്കണമെങ്കിൽ അന്നു് എഴുത്തച്ഛന് അൻപതു വയസ്സോളമെങ്കിലും പ്രായമായിരിക്കണം 787-ാമാണ്ടാണു് അധ്യാത്മരാമായണം തർജ്ജമചെയ്തതെങ്കിൽ അന്നു് 75 വയസ്സിനടുത്തു് എത്തിയുമിരിക്കണം. അധ്യാത്മരാമായണത്തിനുമേലാണ് ഭാരതത്തിന്റെ രചന എന്നുള്ളതിനെപ്പറ്റി ആർക്കും വിപ്രതിപത്തിയുണ്ടായിരിക്കുമെന്നു തോന്നുന്നില്ല. അങ്ങനെ വരുമ്പോൾ 75 വയസ്സിനുമേലാണു് എഴുത്തച്ഛൻ ഭാരതനിർമ്മിതിക്കു് ആരംഭിച്ചതെന്നു സങ്കല്പിക്കേണ്ടിയിരിക്കുന്നു. ആ സങ്കല്പം യുക്തിസഹവുമല്ല. അതുകൊണ്ടു ഭട്ടതിരിയും എഴുത്തച്ഛനുംതമ്മിൽ യാതൊരു സൗഹാർദ്ദബന്ധത്തിനും മാർഗ്ഗമില്ലാത്തനിലയിൽ കൊല്ലം എട്ടാം ശതകത്തിന്റെ പൂർവാർദ്ധത്തിലായിരുന്നു എഴുത്തച്ഛന്റെ ജീവിതം എന്നു നിർണ്ണയിക്കേണ്ടിയിരിക്കുന്നു. അങ്ങനെയാണെങ്കിൽ 'നാകസ്യാനന്ദസൗഖ്യം' എന്നതു കലിവാചകമാണെന്നും 729-ാമാണ്ടു് എഴുത്തച്ഛൻ ജീവിച്ചിരുന്നു എന്നും അനുമാനിക്കുന്നതിൽ അസാംഗത്യമില്ല. പിന്നെയും കുറേക്കാലംകൂടി അദ്ദേഹം ഗുരുമഠത്തിൽ താമസിച്ചു ലോകാനുഗ്രഹം ചെയ്തുകൊണ്ടിരുന്നിരിക്കാം. ഇടയ്ക്കു 'ഭാസപത്തുമ്പാഖ്യസന്നാദിര' എന്നിങ്ങിനെ ഒരു സംസ്കൃതശ്ലോകം പത്രപങ്ക്തികളിൽ പ്രത്യക്ഷപ്പെടുകയുണ്ടായി. അതിൽ 'ഹംസപ്രാപ്യം ന സൗമ്യം' എന്നു് അദ്ദേഹത്തിന്റെ സ്വർഗ്ഗാരോഹണകാലത്തെ ദ്യോതിപ്പിക്കുന്ന ഒരു കലിവാക്യമുണ്ടെന്നും കാണുമാറായി. അതു യഥാർത്ഥമായ ഒരു രേഖയാണെന്നു് എനിക്കു വിശ്വാസം വന്നിട്ടില്ലാത്തതിനാൽ ആ വാക്യം സൂചിപ്പിക്കുന്നതുപോലെ 732 ധനു 24-ാംനു-യാണ് എഴുത്തച്ഛന്റെ നിര്യാണം എന്നു ക്ലിപ്തപ്പെടുത്തുവാൻ നിവൃത്തിയില്ല. ഏതായാലും 750-നുമേൽ എഴുത്തച്ഛൻ ജീവിച്ചിരുന്നിരിക്കുവാൻ മാർഗ്ഗമില്ലാത്തതുകൊണ്ടും ത്രികരണപരിശുദ്ധമായ ജീവിതചര്യയിൽനിന്നു് അദ്ദേഹം ദീർഘായുഷ്മാനായി 80 വയസ്സോളം ഐഹികയാത്ര ചെയ്തിരിക്കാമെന്നു് അനുമാനിക്കുന്നതിൽ അനുപപത്തിയില്ലാത്തതുകൊണ്ടും ആ മഹാത്മാവിന്റെ ജീവിതകാലം കൊല്ലം 670-നും 750-നും ഇടയ്ക്കായിരുന്നു എന്നു് അനുമാനിക്കാവുന്നതാകുന്നു.

**കടിയംകുളത്തു ശൂപ്പുമേനോന്റെ പ്രസ്താവന:**—കടിയംകുളം ശൂപ്പുമേനോൻ തേനാറിമാഹാത്മ്യം എന്ന കിളിപ്പാട്ടിൽ

“രാഘവനായ ഗുരുനാഥന്റെ കൃപാബലം
ലാഘവമെന്നിയേ സംപൂർണ്ണമായുണ്ടാകേണം

ഗോവിന്ദാചാര്യപാദാംഭോരുഹരജസ്സുക-
ളാവോളം മമ മനോമുകുരേ വിളങ്ങണം

ചന്ദ്രദേശികാചാര്യനാദ്യദേശികന്മാരും
സാന്ദ്രകാരുണ്യമെന്നിൽ പ്രീതിപൂണ്ടരുളേണം

കരുണാമൃതപൂരവരുണാലയമായ
കരുണാകരാചാര്യചരണാംബുജം കൂപ്പി
സൂര്യജ്ഞാനാന്ധകാരസൂര്യനായീടും ശ്രീമൽ-
സൂര്യനാരായണാചാര്യാന്തേവാസീന്ദ്രന്മാരിൽ
പേരായിരത്തിലേററം പേരിയന്നീടും ശ്രീമൽ-
പ്പേരുവെന്നലകിങ്കൽപ്പേരിയന്നരുളീടും
സച്ചിദാനന്ദാത്മകനാദ്യനനാമയൻ
നിശ്ചലൻ നിരാകുലനെന്നുടെ ഗുരുനാഥൻ
ശ്രീരാമാദികളായ മുഖ്യശിഷ്യന്മാരോടും
സ്വൈരമെന്നകക്കാമ്പിൽ വാണീടവേണം സദാ.”

എന്നു പ്രസ്താവിക്കുന്നുണ്ടെന്നും അതിൽനിന്നു് എഴുത്തച്ഛന്റെ ശിഷ്യനായ സൂര്യനാരായണന്റെ പ്രശിഷ്യനാണു് ശൂപ്പുമേനോൻ എന്നു സിദ്ധിക്കുന്നു എന്നും അതുകൊണ്ടു് എഴുത്തച്ഛൻ എട്ടാം ശതകത്തിന്റെ പൂർവ്വാർദ്ധത്തിൽ ജീവിച്ചിരുന്നു എന്നു പറയുന്നതു ശരിയല്ലെന്നും ചിലർ വാദിക്കുന്നു. ശൂപ്പുമേനോൻ 940-ാമാണ്ടിടയ്ക്കു ജനിച്ചു എന്നും അദ്ദേഹം ‘രാഘവനായ ഗുരുനാഥൻ’ എന്നു തേനാറിമാഹാത്മ്യത്തിലും ‘ഗോവൃന്ദാരകന്മാരും രാഘവാചാര്യേന്ദ്രനും............ഉണപ്പാൻ വന്ദിക്കുന്നേൻ’ എന്നു കാവേരിമാഹാത്മ്യം കിളിപ്പാട്ടിലും താൻ സ്മരിക്കുന്ന കല്ലേക്കുളങ്ങര രാഘവപ്പിഷാരടിയുടെ ശിഷ്യനായിരുന്നു എന്നും സൂക്ഷ്മമായി പറയാം. പിഷാരടി ടിപ്പുസുൽത്താന്റെ കാലത്തു ജീവിച്ചിരുന്നതായി തെളിയുന്നതിനാൽ അദ്ദേഹത്തിന്റെ ജീവിതവും പത്താം ശതകത്തിലായിരുന്നു എന്നു വന്നുകൂടുന്നു. ശൂപ്പുമേനോന്റെ മറെറാരു ഗുരുവായ പേരുവും രാഘവനും സമവയസ്കന്മാരായിരുന്നിരിക്കുവാനാണു് ന്യായമുള്ളതു്. അങ്ങിനെ വരുമ്പോൾ സൂര്യനാരായണൻ 850-ാമാണ്ടിനുമുൻപു ജനിച്ചതായി സങ്കല്പിക്കുവാൻ നിവൃത്തിയില്ല. തുഞ്ചത്തെഴുത്തച്ഛൻ അന്തരിച്ചപ്പോൾ സൂര്യനാരായണനു 16 വയസ്സുമാത്രമേ പ്രായമായിരുന്നുള്ളു എന്നു സമ്മതിച്ചാൽപ്പോലും

ആ കൂടസ്ഥനായ ആചാര്യൻ 866 വരെ ജീവിച്ചിരുന്നതായി അങ്ഗീകരിക്കേണ്ടിവരുന്നു. അങ്ങനെയായാൽ 781_ൽ അദ്ദേഹം ചെമ്പകശ്ശേരി രാജധാനിയിൽ പോകത്തക്ക വയസ്സിൽ എത്തിയിരിക്കുവാൻ ഇടയില്ലല്ലോ. അതുകൊണ്ടു് ഈ വാദം എഴുത്തച്ഛനേയും മേല്പുത്തൂരിനേയും ചെമ്പകശ്ശേരി രാജാവിനേയും കൂട്ടിഘടിപ്പിക്കുവാൻ ശ്രമിക്കുന്നവക്കു് ഒരുവിധത്തിലും സഹായകമാകുന്നില്ല. ഒൻപതാം ശതകത്തിനു മുൻപു തന്നെ ശുകഗാനപ്രസ്ഥാനം ഭാഷയിൽ പ്രതിഷ്ഠയെ പ്രാപിച്ചുകഴിഞ്ഞിരുന്നു എന്നുള്ള പരമാർത്ഥത്തെ ആക്കും അനാദരിക്കുവാൻ സാധിക്കുന്നതല്ല. അതിനാൽ ആ ശതകത്തിലേക്കു് എഴുത്തച്ഛനെ കടത്തിക്കൊണ്ടുപോകുന്നതു് അത്യന്തം യുക്തിഹീനമാകുന്നു. ശ്രീകൃഷ്ണമേനോൻെറ 'അന്തേവാസീന്ദ്രന്മാരിൽ' എന്ന പദപ്രയോഗം സൂര്യനാരായണൻെറ ശിഷ്യപ്രശിഷ്യപരമ്പരയെ പൊതുവേ പരാമർശിച്ചുമാത്രമാണെന്നും പേരു ആ പരമ്പരയിൽപ്പെട്ട ഒരാളായിരുന്നു എന്നല്ലാതെ സൂര്യനാരായണൻെറ നേരേ ശിഷ്യനല്ലായിരുന്നു എന്നും അനുമാനിച്ചാലേ ആ പ്രയോഗം അർത്ഥവത്താകയുള്ളു; കരുണാകരനെഴുത്തച്ഛനെ അദ്ദേഹം ഒരു പ്രാക്കാലഗുരുവിൻെറ നിലയിൽ വന്ദിക്കുന്നതായും കരുതേണ്ടതാണു്.

**എഴുത്തച്ഛൻെറ ഗുരുക്കന്മാർ:—**'അഗ്രജൻ മമ സതാം' എന്നു തുടങ്ങുന്ന അധ്യാത്മരാമായണത്തിലെ വരികളിൽനിന്നു് എഴുത്തച്ഛനു രാമനാമധേയനായ ഒരു ഗുരുവുണ്ടായിരുന്നു എന്നും അതു് അദ്ദേഹത്തിൻെറ ജ്യേഷ്ഠൻതന്നെയാണെന്നും അദ്ദേഹത്തിനു ധാരാളം ശിഷ്യസമ്പത്തുണ്ടായിരുന്നു എന്നും വ്യക്തമാകുന്നതായി മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അഗ്രജനെന്നും, വിദ്വച്ഛ്രേഷ്ഠനായ മറ്റൊരു ഗുരുവെന്നും, രാമനെന്ന മൂന്നാമതൊരു ഗുരുവെന്നും ഇവിടെ അർത്ഥകല്പന ചെയ്യുന്നതു് അസമഞ്ജസമാകുന്നു. അഗ്രജപദം ബ്രാഹ്മണപര്യായമായി പരിഗണിക്കണമെന്നു ചിലർ പറയുന്നതു് അസാദ്ധ്യമല്ലെങ്കിലും പ്രകൃതത്തിൽ ആ അർത്ഥത്തിനു പ്രസക്തിയില്ല. രാമൻ എന്ന ജ്യേഷ്ഠൻതന്നെയായിരുന്നു എഴുത്തച്ഛൻെറ പ്രധാനഗുരു. അദ്ദേഹവും നാട്ടെഴുത്താശാൻെറ വൃത്തി സ്വീകരിച്ചിരുന്നതുകൊണ്ടായിരിക്കണം അദ്ദേഹത്തിനു് 'അനേകാന്തേവാസികരം' ഉണ്ടായതു്. ആ അന്തേവാസികളോടുകൂടി 'മമ ഉറക്കരുന്നിൽ വാണ്ണ' എന്നു് എഴുത്തച്ഛൻ പറയുന്നതിൽനിന്നു് അധ്യാത്മരാമായണം നിർമ്മിച്ച കാലത്തു രാമനെഴുത്തച്ഛൻ അധ്യാപകവൃത്തിയിൽ നിരതനായില്ലെന്നു് അനുമാനിക്കാവുന്നതാണു്. 'മുഖ്യന്മാരായ ഗുരുഭൂതന്മാർ മാവുള്ളോരും' എന്ന വരിയിൽനിന്നു് എഴുത്തച്ഛനു വേറേയും ഗുരുക്കന്മാരുണ്ടായിരുന്നതായും വെളിപ്പെടുന്നു. പക്ഷേ അവരാരെല്ലാമെന്നു് അദ്ദേഹം നമ്മെ അറിയിക്കുന്നില്ല. കേളല്ലൂർ നീലകണ്ഠസോമയാജി അവരിൽ അന്യതമനായിരുന്നു എന്നുള്ള അഭിപ്രായം എനിക്കു സമ്മതമായി തോന്നുന്നില്ല. അതിനു തെളിവായി ഉദ്ധരിക്കുന്ന 'അൻപേണമെൻ

മനസി ശ്രീനീലകണ്ഠഗുരു' എന്ന വരി കാണുന്ന ഹരിനാമകീർത്തനം എഴുത്തച്ഛന്റെ വരിയാണെങ്കിൽതന്നെയും അതു സോമയാജി ആണെന്നു സിദ്ധിക്കുന്നില്ല. സോമയാജി എഴുത്തച്ഛന്റെ വേദാന്തഗുരുവായിരുന്നു എങ്കിൽ അദ്ദേഹത്തിന്റെ പേർ വേണ്ടിയിരുന്നു അധ്യാത്മരാമായണത്തിൽ ആദ്യമായി സ്മരിക്കുവാൻ. നിശ്ചയമായും നീലകണ്ഠൻ രാമനെഴുത്തച്ഛനെക്കാൾ പതിന്മടങ്ങു വൈദുഷ്യവാനായിരുന്നു; വിശേഷിച്ചു രവിയിൽനിന്നു ആത്മവേദാന്തശാസ്ത്രജ്ഞനായിരുന്നു. രാമഗീത, ലക്ഷ്മണോപദേശം മുതലായ വേദാന്തഘട്ടങ്ങൾ അടങ്ങിയ ഒരു കൃതിയുടെ ആരംഭത്തിൽ ആ പുണ്യശ്ലോകനെ എഴുത്തച്ഛൻ വന്ദിക്കാത്തതു് അദ്ദേഹം തന്റെ ഗുരുവല്ലാതിരുന്നതുകൊണ്ടാണെന്നേ എനിക്കു് ഊഹിക്കുവാൻ തോന്നുന്നുള്ളു. "രാമനാമാചാര്യനമാവോളം തുണയ്ക്കണം" എന്നു ദേവീമാഹാത്മ്യം കിളിപ്പാട്ടിലും എഴുത്തച്ഛൻ തന്റെ ജ്യേഷ്ഠനെ വന്ദിച്ചിരിക്കുന്നു. "രാമക്ഷേത്രാഢ്യനായ രാമശിഷ്യൻ" എന്നു ബ്രഹ്മാണ്ഡപുരാണത്തിലും കാണുന്നുണ്ടു്. അതു് എഴുത്തച്ഛന്റെ കൃതിയാണോ എന്നു യഥാവസരം പരിശോധിക്കാം. എഴുത്തച്ഛനു വേദാന്തത്തിലൊഴികെ മററു ശാസ്ത്രങ്ങളിൽ അവഗാഹമുണ്ടായിരുന്നതായി തെളിയുന്നില്ല. എന്നാൽ ഭാഷാകവിതയ്ക്കു വേണ്ട സംസ്കൃതവ്യുൽപത്തി അദ്ദേഹത്തിനു സിദ്ധിച്ചിരുന്നു എന്നു നിസ്സംശയമായി പറയാം. അങ്ങിങ്ങു കവിയുടെ അനവധാനതകൊണ്ടോ അവ്യുൽപന്നതകൊണ്ടോ അലംഭാവംകൊണ്ടോ അപൂർവം ചില അപശബ്ദങ്ങൾ കാണുന്നുണ്ടെങ്കിൽ അവയെപ്പററി അത്രയൊന്നും പ്രലപിക്കേണ്ട ആവശ്യവും ഞാൻ കാണുന്നില്ല. ഭാഷാകൃതിയാകുമ്പോൾ അത്രയൊക്കെ മതിയെന്നേ അക്കാലത്തെ പണ്ഡിതകവികൾപോലും കരുതിയിരുന്നുള്ളു.

**ജീവചരിത്രം:—** മുമ്പു പ്രസ്താവിച്ചിട്ടുള്ളതിനെക്കാൾ വളരെ അധികമൊന്നും എഴുത്തച്ഛന്റെ ജീവചരിത്രത്തെപ്പററി വ്യക്തമായി അവശേഷിക്കുന്നില്ല. ബാല്യത്തിൽത്തന്നെ എഴുത്തച്ഛൻ ശമദമാദിഗുണങ്ങളാൽ അലംകൃതനും മുമുക്ഷുവുമായിത്തീർന്നിരിക്കണം. അദ്ദേഹം വിദേശങ്ങളിൽ സഞ്ചരിച്ചു തമിഴിൽ വേദാന്തഗ്രന്ഥങ്ങൾ വായിച്ചു മനസ്സിലാക്കുന്നതിനുവേണ്ട പാണ്ഡിത്യം ആ ഭാഷയിൽ സമ്പാദിച്ചുമിരുന്നിരിക്കണം. സംസ്കൃതഭാഷയിലെ വേദാന്തഗ്രന്ഥങ്ങളും അദ്ദേഹം പരിശീലിച്ചിരുന്നു. അദ്ദേഹത്തിനു് ആന്ധ്രഭാഷ അറിയാമായിരുന്നു എന്നുള്ളതിനു തെളിവൊന്നുമില്ല. ഇദംപ്രഥമമായി കേരളത്തിൽ വന്നു ചേർന്ന ആന്ധ്രലിപിലിഖിതമായിരുന്ന ഒരു അധ്യാത്മരാമായണഗ്രന്ഥം അദ്ദേഹം ചെമ്പകശ്ശേരിരാജാവിനുവേണ്ടി പകർത്തിയെന്നു പറയുന്നതു ശരിയല്ല. അതിനു വളരെ മുമ്പുതന്നെ ആ ഗ്രന്ഥം കേരളീയവിദ്വാന്മാർ കാണ്മാത്തക്ക നിലയിലുള്ളതായിരുന്നു, അവരും ആന്ധ്രചോളാദിദേശങ്ങളിലെ സംസ്കൃതപണ്ഡിതന്മാരും തമ്മിലുള്ള സൗഹാർദ്ദബന്ധം. എഴുത്തച്ഛൻ പ്രശസ്തനായതിനുമേലല്ല അധ്യാത്മരാമായണം ഭാഷയിൽ

രചിച്ചതെന്നും പ്രസ്തുത അധ്യാത്മരാമായണരചനയാണു് അദ്ദേഹത്തെ പ്രശസ്തനാക്കിയതെന്നും ഊഹിക്കുവാനാണു് ഔചിത്യം അധികമുള്ളതു്. വിദേശസഞ്ചാരം കഴിഞ്ഞു യൗവനത്തിൽത്തന്നെ അദ്ദേഹം തിരിച്ചു തൃക്കണ്ടിയൂരിലുള്ള സ്വഗൃഹത്തിൽ എത്തുകയും അവിടെ ഒരു പാഠശാല സ്ഥാപിച്ചു് അധ്യാപകവൃത്തിയിൽ ഏർപ്പെടുകയും ചെയ്തു. അവിടെ വച്ചു് ആദ്യമായി അധ്യാത്മരാമായണവും പിന്നീടു ശ്രീമഹാഭാരതവും നിർമ്മിച്ചു. എഴുത്തച്ഛൻ വിവാഹംചെയ്തുവോ എന്നും അതിൽ സന്തതിയുണ്ടായിരുന്നുവോ എന്നുമുള്ള ചോദ്യങ്ങൾക്കു് ഉത്തരം പറയുന്നതു സുകരമല്ല. ബർണ്ണൽ, അദ്ദേഹത്തിനു് ഒരു മകൾ ഉണ്ടായിരുന്നു എന്നും ആ മകൾ പകർത്തിയ എഴുത്തച്ഛന്റെ കൃതികളാണു് ഗുരുമഠത്തിൽ സൂക്ഷിച്ചിരുന്നതെന്നും തദ്ദേശവാസികൾ പറഞ്ഞതായി രേഖപ്പെടുത്തിക്കാണുന്നു. കുറനാട്ടുള്ള ആമക്കാവു് എന്ന സ്ഥലത്തെ ഒരു കുടുംബത്തിൽ നിന്നായിരുന്നു എഴുത്തച്ഛൻ ദാരസംഗ്രഹം ചെയ്തതു് എന്നൊരു ഐതിഹ്യമുണ്ടു്. അതു് അവിശ്വസിക്കുവാൻ ന്യായമില്ല. ആ കുടുംബക്കാരും എഴുത്തച്ഛന്മാർതന്നെ. തന്റെ പത്നിയുടെ മരണാനന്തരം എഴുത്തച്ഛൻ വീണ്ടും ഗാർഹസ്ഥ്യബദ്ധനാകാതെ സന്ന്യാസാശ്രമം സ്വീകരിക്കുകയും, അദ്ദേഹത്തിന്റെ ഗുണകർമ്മവിശേഷങ്ങളാൽ ആകൃഷ്ടരായി ഭക്തന്മാരും വിരക്തന്മാരുമായ പലരും അദ്ദേഹത്തിന്റെ അന്തേവാസിത്വം അംഗീകരിക്കുകയും, അവരോടൊന്നിച്ചു് അദ്ദേഹം പല പുണ്യസ്ഥലങ്ങളിലും പര്യടനംചെയ്കയും യദൃച്ഛയാ കിഴക്കൻചിറ്റൂരിൽ ചെന്നുചേർന്നു് അവിടെ ശ്രീരാമക്ഷേത്രവും ഗുരുമഠവും സ്ഥാപിക്കുകയും അതിൽപ്പിന്നിട്ടു് അവിടെത്തന്നെ ഭഗവദ്ധ്യാനാനുസന്ധാനങ്ങളിൽ തൽപരനായി ആയുരന്തംവരെ കാലയാപനം ചെയ്കയും ചെയ്തിരിക്കാം. കാലാന്തരത്തിൽ ഐതിഹ്യം അദ്ദേഹം അവിവാഹിതനാണെന്ന വിചാരത്തിൽ മകളെ മരുമകളാക്കിയതായിരിക്കണം. എഴുത്തച്ഛന്റെ വംശം അദ്ദേഹത്തോടുകൂടി അന്യംനിന്നുപോയതായാണു് കേൾവി.

**എഴുത്തച്ഛന്റെ കൃതികൾ:**—(1) അധ്യാത്മരാമായണം, (2) ഉത്തരരാമായണം (3) മഹാഭാരതം, (4) ദേവീമാഹാത്മ്യം എന്നിവ എഴുത്തച്ഛന്റെ കൃതികളാണെന്നുള്ളതു നിർവിവാദംതന്നെ. (5) ബ്രഹ്മാണ്ഡപുരാണം, (6) ശതമുഖരാമായണം, (7) ശ്രീമദ്ഭാഗവതം, (8) ഹരിനാമകീർത്തനം, (9) ചിന്താരത്നം, (10) കൈവല്യനവനീതം, (11) രാമായണം ഇരുപത്തിനാലുവൃത്തം, (12) കേരളനാടകം ഇവയെപ്പറ്റി ചർച്ചചെയ്തു തീരുമാനിക്കേണ്ടിയിരിക്കുന്നു. അഷ്ടാംഗഹൃദയത്തിനു് എഴുത്തച്ഛൻ ഒരു വ്യാഖ്യാനം രചിച്ചിട്ടുണ്ടെന്നു ചിലർ പറയുന്നതിനു് ആസ്പദമൊന്നുമില്ല. അദ്ദേഹം ശാക്തേയമതതത്വങ്ങളെ പരാമർശിച്ചു് ഒരു നിബന്ധം നിർമ്മിച്ചിട്ടുണ്ടെന്നുള്ള ഊഹവും ഭ്രമമൂലകമാകുന്നു. അദ്ദേഹം ശാക്തേയനായിരുന്നില്ല; അദ്ദേഹത്തിന്റെ

ഗ്രന്ഥമെന്നു ചിലർ വാദിക്കുന്ന നീലകണ്ഠസോമയാജിയുടെ തന്ത്രസംഗ്രഹം താന്ത്രികമതത്തെപ്പറ്റിയല്ല, ജ്യോതിശ്ശാസ്ത്രത്തെപ്പറ്റിയാണു് പ്രതിപാദിക്കുന്നതെന്നു് ഞാൻ അന്യത്ര പ്രസ്താവിച്ചിട്ടുണ്ടു്. ശിവപുരാണം കിളിപ്പാട്ടു കുഞ്ചൻനമ്പ്യാരുടേതാണെന്നു് ഇപ്പോൾ പരിപൂർണ്ണമായി തെളിഞ്ഞിട്ടുള്ളതിനാൽ അതിനെപ്പറ്റി യാതൊരു വിമർശവും ആവശ്യകമല്ല. പാതാളരാമായണം കോട്ടയത്തു കേരളവർമ്മരാജാവിന്റെ കൃതിയാണെന്നുള്ളതിനു് അതിൽത്തന്നെ തെളിവുണ്ടു്.

**കിളിപ്പാട്ടു്,** കിളിപ്പാട്ടിന്റെ ഉൽപത്തി:—മലയാളഭാഷയിൽ കിളിയെക്കൊണ്ടു കഥ പറയിക്കുക എന്ന കവിതാപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവു് എഴുത്തച്ഛനൊന്നുതന്നെയാണു് എനിക്കു തോന്നുന്നതു്. അദ്ദേഹത്തിന്റെ കാലത്തിനുമുമ്പു ഗുരുദക്ഷിണപ്പാട്ടു്, സേതുബന്ധനം പാട്ടു് എന്നിങ്ങനെ ചില ഭാഷാഗാനങ്ങൾ ആവിർഭവിച്ചുവെങ്കിലും അവയിൽ കിളിക്കു പ്രവേശം കാണുന്നില്ല. ആ പ്രസ്ഥാനത്തിന്റെ ഉൽപത്തിയെപ്പറ്റി പല പണ്ഡിതന്മാർ പലമാതിരി യുക്തികൾ ഉന്നയിക്കുന്നുണ്ടു്. കവിക്കു് അരം തട്ടാതെയിരിക്കുന്നതിനുവേണ്ടിയാണെന്നു് ഒരു കൂട്ടരും, പുരാണങ്ങൾ ശുകബ്രഹ്മർഷിയുടെ മുഖത്തുനിന്നു പുറപ്പെട്ടതിനാൽ ആ ആഗമത്തെ ആസ്പദീകരിച്ചാണെന്നു മററു ചിലരും, എഴുത്തച്ഛനു ഭഗവാൻ ശുകരൂപത്തിൽ ജ്ഞാനോപദേശം ചെയ്തു എന്നു വേറെ ചിലരും, സരസ്വതീദേവിയുടെ തൃക്കയ്യിലുള്ള ശുകത്തെക്കൊണ്ടാണു് കഥ പറയിക്കുന്നതെന്നു് അന്യരും, തമിഴിലെ പൈങ്കിളിക്കണ്ണി, പരാപരക്കണ്ണി എന്നീ കൃതികളെ അനുകരിച്ചാണു് എഴുത്തച്ഛൻ കിളിപ്പാട്ടുകൾ രചിച്ചതെന്നു് അന്യമതൊരു കൂട്ടരും പറയുന്നു. ഈ ഊഹങ്ങൾക്കൊന്നിനും ഉപപത്തി കാണുന്നില്ല. ഭാഷാസാഹിത്യത്തിന്റെ ആരംഭകാലംമുതൽ യാതൊരു കവിയും ഭയപ്പെടാത്ത അരത്തിൽ എഴുത്തച്ഛൻ ഭീതനായി എന്നു വരാവുന്നതല്ല. അഷ്ടാദശപുരാണങ്ങളിൽ ശുകബ്രഹ്മർഷി ഉപദേശിച്ചതായി കാണുന്നതു ശ്രീമൽഭാഗവതംമാത്രമാകുന്നു. എഴുത്തച്ഛന്റെ കിളി, പെണ്ണാണു്, ആണല്ലെന്നും ഇവിടെ ഓർമ്മിക്കേണ്ടതുണ്ടു്. എഴുത്തച്ഛനു ഭഗവാൻ ശുകരൂപത്തിൽ ജ്ഞാനോപദേശം ചെയ്തു എന്നുള്ളതു കേവലം കല്പനയാണു്. അവിടേയും ശുകിയുടെ പ്രസക്തി കാണുന്നില്ലല്ലോ. സരസ്വതീദേവിയുടെ കിളിയെക്കൊണ്ടാണു് താൻ പാടിക്കുന്നതെന്നു് എഴുത്തച്ഛൻ ഒരിടത്തും പ്രസ്താവിക്കുന്നില്ല; വാസ്തവം അങ്ങനെയായിരുന്നാൽ അതു് അദ്ദേഹം തെളിച്ചുതന്നെ പറയുമായിരുന്നു. അതു പ്രകൃത്യാ അസംഭവ്യവുമാണു്. പൈങ്കിളിക്കണ്ണിയെന്നും പരാപരക്കണ്ണിയെന്നും പറയുന്നതു തായുമാനവസ്വാമികളുടെ രണ്ടു ഗാനങ്ങളാകുന്നു.

‘‘അന്തമുടനാതിയളവാമലെൻററിവിർ
ചുന്തരവാൻ ചോതിഉലംകുമോ പൈങ്കിളിയേ?

അകമേവുമണ്ണലുക്കെന്നല്ലലെല്ലാം ചൊല്ലി–
ച്ചുകമാന നീ പോയ്ച്ചുകം കൊടുമാ പൈങ്കിളിയേ''

എന്നു പൈങ്കിളിക്കണ്ണിയും,

''ചീരാരുന്തെയ്വത്തിരുവരുളാം പൂമി മുതർ
പാരാതിയാണ്ട പതിയേ പരാപരമേ;
ചിന്തിത്തതെല്ലാമെൻ ചിന്തൈയറിന്തോയുതവ
വന്ത കരുണൈമഴൈയേ പരാപരമേ''

എന്നു പരാപരക്കണ്ണിയും ആരംഭിക്കുന്നു. പരാപരക്കണ്ണി പൈങ്കിളിക്കണ്ണിയെക്കാറം ദീർഘമാണ്. കേരളകൗമുദിയിൽ കോവുണ്ണിനെടുങ്ങാടി, 'അകമേവുമണ്ണൽ' എന്നും 'ചീരാരുന്തെയ്വം' എന്നുമുള്ള കണ്ണികഠം ഉദ്ധരിക്കുന്നു.

''പൈങ്കിളിക്കണ്ണിയേ നോക്കിത്തൻകിളിപ്പാട്ടു തുഞ്ചനും
തങ്കലാണ്ടൊരു ശീലിൽത്താൻ തംകമീരടി പാടിനാൻ''

എന്നു് അദ്ദേഹം കാരികയെഴുതി അതിന്റെ വൃത്തിയിൽ പൈങ്കിളിക്കണ്ണിയും പരാപരക്കണ്ണിയും നോക്കിയാണ് തുഞ്ചത്തു ഗുരുക്കഠം കിളിപ്പാട്ടുകഠം രചിച്ചതെന്നു പ്രസ്താവിച്ചപ്പോഠം അദ്ദേഹത്തിനു നിശ്ചയമായും ഒരു വസ്തുത അറിവില്ലാതിരുന്നിരിക്കണം. അതു് എഴുത്തച്ഛന്റെ കാലം കഴിഞ്ഞു പിന്നെയും ഒരു ശതകത്തിനുമേലാണ് തായുമാനവർ ജീവിച്ചിരുന്നതെന്നും അദ്ദേഹം പാണ്ഡ്യരാജാവായ വിജയരങ്ഗചൊക്കനാഥന്റെ കീഴിൽ തൃശ്ശിനാപ്പള്ളിയിൽ ഒരുദ്യോഗസ്ഥനായിരുന്നു എന്നും മരിച്ചതു് 917–ാമാണ്ടിടയ്ക്കാണ് എന്നുമാകുന്നു. പൈങ്കിളിക്കണ്ണിയിലും മററും കാണുന്നതല്ല കിളിപ്പാട്ടിലെ യാതൊരു വൃത്തവും എന്നും പറയേണ്ടതില്ലല്ലോ. അതു നെടുങ്ങാടിതന്നെ സമ്മതിക്കുന്നുമുണ്ടു്. എഴുത്തച്ഛൻ ശാരികയെക്കൊണ്ടു പാടിക്കുന്നതു തന്റെ ഗാനം സംസ്കൃതകൃതിപോലെ പ്രൗഢമല്ലെങ്കിലും മധുരകോമളമാണെന്നും സാമാന്യജനങ്ങളെ ആകർഷിക്കുന്നതിനു് അത്തരത്തിലുള്ള ഗാനത്തിനു പാടവമുണ്ടായിരിക്കുമെന്നും വ്യഞ്ജിപ്പിക്കുന്നതിനാണെന്നു തോന്നുന്നു. ആ വ്യങ്ഗ്യത്തിൽ കവിയുടെ ഔദ്ധത്യരഹിതതയും ആത്മപ്രത്യയവും യൗഗപദ്യേന അന്തർഭവിക്കുന്നു.

തമിഴിൽ കിളിയെക്കൊണ്ടു പാടിക്കുക എന്നൊരു കവിസമ്പ്രദായം പൂർവ്വകാലങ്ങളിൽത്തന്നെ പ്രചരിച്ചിരുന്നതായി കാണുന്നു. പ്രസിദ്ധശൈവസമയാചാര്യനായ തിരുജ്ഞാനസംബന്ധമൂർത്തിനായനാർ തേവാരത്തിൽ ഈ സമ്പ്രദായത്തെ അനുകരിച്ചിട്ടുണ്ടു്.

''ചിറൈയാരുമടക്കിളിയേയിങ്കേ വാ; തേനോടു പാൽ
മുറൈയാലേ ഉണത്തരുവൻ; മെയ്യ്നാളത്തൊടു തരളം

തുറൈയാരുങ്കടറോണിപുരത്തീചൻവളം കുമിളും
പിറൈയാളൻതിരുനാമമെനക്കൊരു കാർപേഷായേ’’

എന്ന കണ്ണി നോക്കുക. സംബന്ധർ ജീവിച്ചിരുന്നതു ക്രി. പി. ഏഴാം ശതകത്തിലായിരുന്നു. ക്രി. പി. ഒൻപതാം ശതകത്തിൽ ജീവിച്ചിരുന്ന മറ്റൊരു ശൈവസമയാചാര്യനായ മാണിക്കവാചകരും തിരുവാചകത്തിൽ

‘‘ഏരാരുങ്കിളിയേയെങ്കോംപെരുന്തുറൈക്കോൻ
ചീരാർതിരുനാമം തീന്തുരൈയായ്’’

എന്നു പാടുന്നു. സംബന്ധരുടെ സമകാലികനും അദ്ദേഹത്തിനു സമസ്ഥനായ ഒരു ശൈവസമയാചാര്യനുമായ തിരുനാവുക്കരശുനായനാർ തേവാരത്തിൽ കുയിലിനെക്കൊണ്ടും പാടിക്കുന്നുണ്ടു്. ആദ്യത്തെ രണ്ടു കവികളായിരിക്കാം എഴുത്തച്ഛനു പ്രസ്തുതവിഷയത്തിൽ മാർഗ്ഗദർശികൾ.

**കിളിപ്പാട്ടുവൃത്തങ്ങൾ:**—(1) കേക, (2) കാകളി, (3) കളകാഞ്ചി, (4) അന്നനട എന്നീ നാലുമാണു് കിളിപ്പാട്ടിനു് ഉപയോഗിക്കുന്ന വൃത്തങ്ങളിൽ പ്രധാനമായുള്ളവ. മണികാഞ്ചി കളകാഞ്ചിയുടെ ഇടയ്ക്കു് അങ്ങിങ്ങു കടന്നുകൂടുന്നു എന്നല്ലാതെ അതിൽമാത്രം എഴുത്തച്ഛൻ ഒരു കഥാംശവും ആമൂലാഗ്രം രചിച്ചതായി കാണുന്നില്ല. അന്നനട ആദ്യമായി പ്രവേശിക്കുന്നതു മഹാഭാരതം കർണ്ണപർവത്തിലും മൗസലപർവത്തിലുമാണു്. വൈചിത്ര്യത്തിനുവേണ്ടി ചില പർവങ്ങളുടെ ആരംഭത്തിൽ മണികാഞ്ചി, ഊനകാകളി എന്നീ വൃത്തങ്ങളും സ്വീകരിച്ചിട്ടുണ്ടു്. ദ്രുതകാകളിയെ കിളിപ്പാട്ടുവൃത്തങ്ങളുടെ സ്ഥാനത്തിൽ കയറ്റിയവരിൽ പ്രഥമഗണനീയൻ വാല്മീകിരാമായണകർത്താവായ കോട്ടയത്തു കേരളവർമ്മത്തമ്പുരാനാകുന്നു. എഴുത്തച്ഛനു ഹൃദ്യതമങ്ങളെന്നു തോന്നിയ നാലുവൃത്തങ്ങളിൽ കേകയും കാകളിയും കളകാഞ്ചിയും ഭാഷാസാഹിത്യത്തിൽ മുൻപുതന്നെ പ്രയുക്തങ്ങളായിരുന്നു എന്നു ഗുരുദക്ഷിണപ്പാട്ടിൽനിന്നും മറ്റും നാം അറിയുന്നു. മണികാഞ്ചിയിലുള്ള ഒരീരടി ലീലാതിലകത്തിൽത്തന്നെ ഉദ്ധൃതമായിരിക്കുന്നു. ആ വൃത്തംകൊണ്ടു രാമചരിതകാരനും മറ്റും കൈകാര്യം ചെയ്തിട്ടുമുണ്ടു്. എന്നാൽ അന്നനടയുടെ ഉപജ്ഞാതാവു് എഴുത്തച്ഛനൊന്നുതന്നെയാണു് എനിക്കു തോന്നുന്നതു്. കർണ്ണപർവത്തിനുമുൻപു് ആ വൃത്തം ഞാൻ ഭാഷയിൽ കണ്ടിട്ടില്ല. തമിഴ് സാഹിത്യത്തിലും അതുള്ളതായി അറിയുന്നില്ല. പൂർവസൂരികൾ പ്രയോഗിച്ച വൃത്തങ്ങളെ സമഞ്ജസമായ രീതിയിൽ വ്യവസ്ഥാപനം ചെയ്കയും അന്നനട ഇദംപ്രഥമമായി കൂട്ടിച്ചേർക്കുകയുമാണു് എഴുത്തച്ഛൻ ഭാഷാവൃത്തവിഷയത്തിൽ വരുത്തിയ പരിഷ്കാരമെന്നു സമഷ്ടിയായി പറയാം.

**അധ്യാത്മരാമായണം:**—എഴുത്തച്ഛന്റെ വകയായി നമുക്കു് ഇപ്പോൾ ലഭിച്ചിട്ടുള്ള പ്രധാനകൃതികളിൽ അദ്ദേഹം ആദ്യമായി രചി

ച്ചതു് അധ്യാത്മരാമായണമാണെന്നു നിശ്ചയിക്കാവുന്നതാണു്. കവിക്ക ഭാരതനിർമ്മാണത്തിന്റെ കാലത്തു സിദ്ധിച്ചിരുന്ന കൃതഹസ്തത രാമായണം നിബന്ധിക്കുമ്പോൾ ഉണ്ടായിരുന്നില്ല. ആദ്യകാലത്തു സംസ്കൃതപ്രത്യയാന്തങ്ങളും അല്ലാത്തവയുമായ സംസ്കൃതപദങ്ങൾ പ്രയോഗിക്കുന്ന വിഷയത്തിൽ അദ്ദേഹം പ്രദർശിപ്പിച്ചിരുന്ന അതിരുകടന്ന ഔത്സുക്യം പിന്നീടാണു് അദ്ദേഹത്തെ വിട്ടുമാറിയതു്. "പപ്രച്ഛ നീയാരയച്ചുവന്നു കപേ", "അദ്യ വാ ശോ വാ വരുന്നതുമുണ്ടു ഞാൻ",

"ശ്രുത്വാ ഭരദ്വാജനിദം സുമതിയായ
ഹസ്തേ സമാദായ സാർഘ്യപാദ്യാദിയും
ഗത്വാ രഘൂത്തമസന്നിധൗ സത്വരം
ഭക്ത്യൈവ പൂജയിത്വാ സഹലക്ഷ്മണ
ദൃഷ്ട്വാ രമാവരം രാമം ദയാപരം
ഉഷ്ട്വാ പരമാനന്ദാബ്ധൗ മുഴുകിനാൻ"

എന്നിങ്ങനെയുള്ള വരികൾ ഭാരതത്തിൽ ഉണ്ടോ എന്നു സംശയമാണു്. ഔദ്ധത്യപരിഹാരത്തിനുവേണ്ടി രാമായണത്തിൽ കവി അനേകം ഈരടികൾ പ്രയോഗിക്കുന്നു.

"കാരണഭൂതന്മാരാം ബ്രാഹ്മണരുടെ ചര–
ണാരുണാംബുജലീനപാംസുസഞ്ചയം മമ
ചേതോദർപ്പണത്തിന്റെ മാലിന്യമെല്ലാം തീർത്തു
ശോധനചെയ്തീടുവാനാവോളം വണങ്ങുന്നേൻ."

"പാദസേവകനായ ഭക്തനാം ദാസൻ ബ്രഹ്മ–
പാദജനജ്ഞാനിനാമാദ്യനായുള്ളോരു ഞാൻ
വേദസമ്മിതമായ് മുറ്റുള്ള ശ്രീരാമായണം
ബോധഹീനന്മാർക്കറിയാംവണ്ണം ചൊല്ലീടുന്നേൻ."

"രാമനാമത്തെജ്ജപിച്ചോരു കാട്ടാളൻ മുന്നം
മാമുനിപ്രവരനായ്‌വന്നതു കണ്ടു ധാതാ
ഭൂമിയിലുള്ള ജന്തുക്കൾക്കു മോക്ഷാർത്ഥമിന്നി
ശ്രീമഹാരാമായണം ചമയ്ക്കെന്നരുൾചെയ്തു.

വീണാപാണിയുമുപദേശിച്ചു രാമായണം
വാണിയും വാല്മീകിതൻനാവിന്മേൽ വാണീടിനാൾ.

വാണീടുകവ്വണ്ണമെൻനാവിന്മേലേവം ചൊല്ലാൻ
നാണമാകുന്നതാമതിനെന്താവതിപ്പോൾ?
വേദശാസ്ത്രങ്ങൾക്കധികാരിയല്ലെന്നോർത്തു
ചേതസി സർവ്വം ക്ഷമിച്ചീടുവിൻ കൃപയാലേ."

എന്നും മറ്റുമുള്ള ശാലീനതാപ്രകടനവും ക്ഷമായാചനവും ആ ഗ്രന്ഥത്തിലാണല്ലോ കാണുന്നതു്.

**അധ്യാത്മരാമായണം മൂലം:—** അധ്യാത്മരാമായണം അഷ്ടാദശമഹാപുരാണങ്ങളിൽ ഒന്നായ ബ്രഹ്മാണ്ഡപുരാണത്തിൽ ഉൾപ്പെടുന്നു എന്നാണു് പറയുന്നതു്. ഉത്തരഭാഗം അറുപത്തൊന്നാമധ്യായം മുതലാണത്രേ അതു് ആരംഭിക്കുന്നതു്.

> ''ശൃണു വത്സ പ്രവക്ഷ്യാമി ബ്രഹ്മാണ്ഡാഖ്യം പുരാതനം
> യത്ര ദ്വാദശസാഹസ്രം ഭാവികല്പകഥായുതം.
>
> പ്രക്രിയാഖ്യോനുഷങ്ഗാഖ്യ ഉപോദ്ഘാതസ്തൃതീയകഃ
> ചതുർത്ഥ ഉപസംഹാരഃ പാദാശ്ചത്വാര ഏവ ഹി.
>
> പൂർവ്വപാദദ്വയം പൂർവ്വോ ഭാഗോഽത്ര സമുദാഹൃതഃ
> തൃതീയോ മധ്യമോ ഭാഗശ്ചതുർത്ഥസ്തൂത്തരോ മതഃ.''

എന്നു് ആ പുരാണത്തിൽത്തന്നെ കാണുന്ന വാക്യങ്ങളിൽനിന്നു പന്തീരായിരം ശ്ലോകങ്ങൾ ഉൾക്കൊള്ളുന്ന ബ്രഹ്മാണ്ഡപുരാണത്തിൽ പ്രക്രിയ, അനുഷംഗം, ഉപോൽഘാതം, ഉപസംഹാരം എന്നിങ്ങനെ നാലു പാദങ്ങൾ അടങ്ങിയിരിക്കുന്നു എന്നും ആദ്യത്തെ രണ്ടു പാദങ്ങൾക്കു പൂർവ്വഭാഗം എന്നും മൂന്നാമത്തേതിനു മധ്യമഭാഗമെന്നും നാലാമത്തേതിനു് ഉത്തരഭാഗമെന്നും പേർ പറയുന്നു എന്നും കാണാം. പൂർവ്വഭാഗത്തിൽ മുപ്പത്തെട്ടും മധ്യമഭാഗത്തിൽ എഴുപത്തിനാലും ഉത്തരഭാഗത്തിൽ നാലും അധ്യായങ്ങൾ അന്തർഭവിക്കുന്നു. ഉത്തരഭാഗത്തിലെ നാലധ്യായങ്ങൾ കഴിഞ്ഞു് ഒരനുബന്ധംപോലെ ലളിതോപാഖ്യാനം നാല്പതധ്യായങ്ങളിലായി ഘടിപ്പിച്ചിട്ടുണ്ടു്. അതുകൂടിച്ചേർന്നാലും ഉത്തരഭാഗത്തിൽ അറുപതു് അധ്യായങ്ങൾ പൂർണ്ണമാകുന്നില്ല. അതുകൊണ്ടു ബ്രഹ്മാണ്ഡപുരാണത്തിന്റെ ഒരു ഭാഗമാണു് അധ്യാത്മരാമായണമെന്നുള്ള ബോധം അബദ്ധമാണെന്നു സിദ്ധിക്കുന്നു. കേരളത്തിൽ ബ്രഹ്മാണ്ഡപുരാണം എണ്ണത്തയ്യായിരം ഗ്രന്ഥം ഉൾക്കൊള്ളുന്നു എന്നൊരു ധാരണയുണ്ടായിരുന്നതായി കാണുന്നു. ഉപോദ്ഘാതപാദത്തിലുള്ള മധ്യമഭാഗത്തിലെ എഴുപത്തിനാലധ്യായങ്ങൾ ഇവിടെ തൊണ്ണൂറ്റൊൻപതായി വർദ്ധിക്കുന്നുണ്ടു്. അതിനെ അനുസരിച്ചാണു്,

> ''ബ്രഹ്മാണ്ഡമെണ്ണത്തയ്യായിരം ഗ്രന്ഥത്തിലതി-
> നിർമ്മലമായിട്ടുള്ള മധ്യമഭാഗമിതു
> ചൊല്ലിയേൻ തൊണ്ണൂറ്റൊൻപതധ്യായമതു കേട്ടാൽ
> കല്യാണം വരും കൈവല്യത്തെയും സാധിച്ചീടാം.''

എന്നു ബ്രഹ്മാണ്ഡപുരാണം കിളിപ്പാട്ടിന്റെ ഒടുവിൽ പ്രസ്താവിച്ചിരിക്കുന്നതു്. ഏതായാലും അതൊന്നും ഉത്തരഭാഗത്തെ സ്പർശിക്കുന്നതല്ലല്ലോ. അധ്യാത്മരാമായണത്തിനു സർവ്വതന്ത്രസ്വതന്ത്രനായ നാഗേശഭട്ടന്റെ ശിഷ്യനും ശൃങ്ഗിവേരപുരാധീശനുമായ രാമവർമ്മരാജാവിനാൽ വിരചിതമായ 'സേതു' എന്നൊരു വ്യാഖ്യാനമുണ്ടു്. ആ വ്യാഖ്യാനത്തിൽ

വാല്മീകിമഹർഷി ശ്രീരാമന്റെ മഹാവിഷ്ണുത്വത്തെ അങ്ങിങ്ങു ഗൂഢമായി മാത്രമേ ആവിഷ്കരിച്ചിട്ടുള്ളു എന്നും ആ തത്വത്തെ സ്പഷ്ടീകരിക്കുന്നതിനുവേണ്ടി പരമദയാലുവായ വേദവ്യാസൻ വാല്മീകിയുടെ ഇതിവൃത്തത്തെത്തന്നെ അധികരിച്ചു നാരദബ്രഹ്മസംവാദരൂപത്തിൽ ഒരു രാമസംഹിത നിർമ്മിച്ചു് അതു ബ്രഹ്മാണ്ഡപുരാണത്തിൽ ഉൾപ്പെടുത്തി എന്നും ആ സംഹിത നൈമിശാരണ്യത്തിൽവെച്ചു സൂതൻ മഹർഷിമാരെ ചൊല്ലിക്കേൾപ്പിച്ചു എന്നും പ്രസ്താവിച്ചിരിക്കുന്നു. പണ്ടു പാർവ്വതീദേവിയെ ശ്രീപരമേശ്വരൻ ശ്രവിപ്പിച്ച പുരാണമാണു് അതെന്നു നാരദരോടു പറഞ്ഞുകൊണ്ടു് ഉമാമഹേശ്വരസംവാദരൂപത്തിൽ ബ്രഹ്മാവു നാരദനെ അതു ഗ്രഹിപ്പിച്ചതായും ആ ഘട്ടത്തിൽ ഉപന്യസിച്ചിട്ടുണ്ടു്. ഇതെല്ലാം ഗ്രന്ഥത്തിനു മഹിമാധിക്യം വരുത്തുന്നതിനായി കവി പ്രയോഗിച്ചിട്ടുള്ള വിദ്യയാണു്. അത്തരത്തിലുള്ള എല്ലാ നൂതനകൃതികളും ആർഷച്ഛായ കൊടുത്തു ബ്രഹ്മാണ്ഡപുരാണാന്തർഗ്ഗതമാണെന്നു പറയുന്നതു കവികളുടെ സമ്പ്രദായവുമാണു്. അദ്ധ്യാത്മരാമായണത്തിൽ മാഹാത്മ്യസർഗ്ഗംകൂടാതെ അറുപത്തിനാലു സർഗ്ഗങ്ങളും അവയിൽ നാലായിരത്തിരുനൂറു ശ്ലോകങ്ങളും അടങ്ങുന്നു. കവിതയിൽ ജീവാത്മപരമാത്മസ്വരൂപം മുതലായ തത്വചിന്തകൾക്കാണു് ഗ്രന്ഥകാരൻ പ്രാധാന്യം നല്കീട്ടുള്ളതെങ്കിലും ഭാവനാസുന്ദരങ്ങളായ ഭാഗങ്ങളും ധാരാളമുണ്ടു്. വനവാസത്തിനു തന്നോടുകൂടി പുറപ്പെടുന്ന സീതാദേവിയോടു 'മാ വിഘ്നം കുരു ഭാമിനി' എന്നും മറ്റും ശ്രീരാമനെക്കൊണ്ടു പറയിക്കുമ്പോൾ കവി തന്റെ നായകനെ മനുഷ്യനിർവ്വിശേഷനായിമാത്രമേ കരുതുന്നുള്ളു. എന്നാൽ അത്തരത്തിലുള്ള വിസ്മൃതി അദ്ദേഹത്തിനു വളരെ വിരളമായേ പറ്റീട്ടുള്ളു എന്നും പറയേണ്ടതുണ്ടു്.

**മൂലഗ്രന്ഥത്തിന്റെ അർവ്വാചീനത:**—വാസ്തവത്തിൽ പിന്നീടു് ഏതോ ഒരു കവി അദ്ധ്യാത്മരാമായണത്തിനു പ്രാചീനത വരുത്തുവാൻവേണ്ടി അത്തരത്തിൽ ഒരു കൃത്രിമം ചെയ്തു എന്നുള്ളതിനു ധാരാളം തെളിവുണ്ടു്. ക്രി. പി. 1548 മുതൽ 1598 വരെ ജീവിച്ചിരുന്ന ഏകനാഥൻ എന്ന മഹാരാഷ്ട്രഭാഷാകവി അദ്ധ്യാത്മരാമായണം അർവ്വാചീനമാണെന്നു പറയുന്നു. യുദ്ധകാണ്ഡം പതിമ്മൂന്നാം സർഗ്ഗത്തിലെ ബ്രഹ്മസ്തുതിയിൽ "വൃന്ദാരണ്യേ വന്ദിതവൃന്ദാരകവൃന്ദം വന്ദേ രാമം ഭവമുഖവന്ദ്യം സുഖകന്ദം" എന്നും "വന്ദേ രാമം മരതകവർണ്ണം മഥുരേശം" എന്നുമുള്ള ശ്ലോകപാദങ്ങൾ കാണുന്നുണ്ടു്. ശ്രീരാമനെ ശ്രീകൃഷ്ണരൂപത്തിൽ വന്ദിക്കുവാൻ തുടങ്ങിയതു രാമഭക്തനും ഔത്തരാഹനുമായ രാമാനന്ദസ്വാമിയുടെ കാലംമുതല്ക്കാകുന്നു. രാമാനന്ദന്റെ കാലം പതിന്നാലാം ശതകത്തിലുമാണു്. ഇതിൽനിന്നു് അദ്ധ്യാത്മരാമായണം എത്ര വളരെ പഴകിയതെന്നു നാം സങ്കല്പിച്ചാലും ക്രി. പി. പതിന്നാലാം ശതകത്തിലെങ്കിലും

ധിഷ്ഠിതമായ ഒരു കൃതിയെന്നു സമ്മതിക്കേണ്ടിവരുന്നു. വരരുചിയാണ് അദ്ധ്യാത്മരാമായണത്തിന്റെ കർത്താവ് എന്നുള്ളതിനു യാതൊരടിസ്ഥാനവുമില്ല.

**വിവർത്തനരീതി:**—എഴുത്തച്ഛന്റെ അദ്ധ്യാത്മരാമായണം കേവലം ഭാഷാന്തരോന്നയനമാണെന്നു പറയുവാൻ ആരെങ്കിലും ഒരുമ്പെടുന്നു എങ്കിൽ അവർ സഹൃദയന്മാരോ തത്ത്വവേദികളോ അല്ല. അനുപദവിവർത്തനത്തിനു വിധേയങ്ങളായിട്ടുള്ള ഭാഗങ്ങൾതന്നെയാണ് അധികം; എന്നാൽ പലതും മൂലത്തെ അതിശയിക്കുന്നവയാണ്. മൂലത്തിലെ ഗുണോത്തരങ്ങളായ ഭാഗങ്ങൾ പ്രായേണ വിട്ടുകളയാതെയും, തുച്ഛങ്ങളായ അംശങ്ങൾ ഉപേക്ഷിച്ചും സങ്കോചമോ വികാസമോ ആവശ്യമെന്നു തോന്നുന്ന ഘട്ടങ്ങളിൽ ആ കൃത്യം യഥായോഗ്യം അനുഷ്ഠിച്ചും, ചിലപ്പോൾ വാല്മീകിരാമായണം, രഘുവംശം, ഭോജചമ്പു, ഭാഷാരാമായണചമ്പു, കണ്ണശ്ശരാമായണം മുതലായ പൂർവ്വകവിനിബന്ധനങ്ങളെ ഉപജീവിച്ചും, ചിലപ്പോൾ സ്വമനോധർമ്മസാഗരത്തിൽനിന്നു തന്നെ കല്പനാരത്നങ്ങൾ സമുദ്ധരിച്ചും, ഭക്തിസംവർദ്ധനത്തിന് എവിടെയും വ്യാഘാതരഹിതമായ മാർഗ്ഗം ഉൽഘാടനം ചെയ്തും, വീരകരുണരസങ്ങളിൽ സന്ദർഭമനുസരിച്ചു നിപുണമായി ശ്രദ്ധിച്ചും, ശൃങ്ഗാരഹാസ്യരസങ്ങൾകൊണ്ടു ഗംഭീരനായ ഒരു തത്ത്വോപദേശകന്റെ പീഠത്തിൽ ഉപവിഷ്ടനായി വ്യങ്ഗ്യമര്യാദയിൽമാത്രം വ്യാപാരംചെയ്തും, ഒരു സ്വതന്ത്രകാവ്യമാണ് ആ മഹാത്മാവു രചിച്ചിരിക്കുന്നത്. രസാനുഗുണമായ പദസാമഗ്രി അദ്ദേഹത്തിന് ഏതവസരത്തിലും സ്വാധീനമാണ്; അദ്ദേഹത്തിന്റെ ഭാഷ യഥാവസരം ലളിതകോമളയായും പ്രൗഢോദാത്തയായും മാറിമാറി ഒരു വിദഗ്ദ്ധനർത്തകിയെപ്പോലെ സഹൃദയന്മാരുടെ ശ്രവണഹൃദയങ്ങളെ വശീകരിക്കുന്നു. അലങ്കാരപ്രയോഗത്തിൽ അദ്ദേഹം കൃഷ്ണഗാഥാകാരനെ അനുവർത്തിക്കുന്നില്ല; വ്യാസഭഗവാൻതന്നെയാണ് അദ്ദേഹത്തിന് ആ വിഷയത്തിൽ മാർഗ്ഗദർശി. തന്നിമിത്തം അദ്ദേഹത്തിന്റെ സൂക്തികൾക്ക് ഔചിത്യവും പ്രസാദവും ദ്വിഗുണീഭവിക്കുന്നതായാണ് ഭാവുകന്മാരുടെ അനുഭവം. ചുരുക്കത്തിൽ എഴുത്തച്ഛൻ സ്വൈരസഞ്ചാരം ചെയ്യുന്ന കാവ്യാധ്വാവ് അന്യകവികൾക്ക് അനുഗമ്യമല്ല; അദ്ദേഹത്തിന്റെ ശൈലി അദ്ദേഹത്തിനുമാത്രം കൈവന്നിട്ടുള്ള ഒരു അപൂർവ്വസിദ്ധിയാണ്. ചില ഉദാഹരണങ്ങൾ കൊണ്ട് ഈ തത്ത്വങ്ങൾ വിശദീകരിക്കുവാൻ ഉദ്യമിക്കാം.

1 ബ്രഹ്മാവിന്റെ വിഷ്ണുദർശനം:

മൂലം ''തതഃ സൂര്യസഹസ്രാംശുസഹസ്രസദൃശപ്രഭഃ
ആവിരാസീദ്ധരിഃ പ്രാച്യാം ദിശാം വ്യപനയംസ്തമഃ.

കഥഞ്ചിദ്ദൃഷ്ടവാൻ ബ്രഹ്മാ ദുർദ്ദർശമകൃതാത്മനാം
ഇന്ദ്രനീലപ്രതീകാശം സ്മിതാസ്യം പത്മലോചനം
കിരീടഹാരകേയൂരകുണ്ഡലൈഃ കടകാദിഭിഃ
വിഭ്രാജമാനം ശ്രീവത്സകൗസ്തുഭപ്രഭയാന്വിതം
സ്തുവദ്ഭിസ്സനകാദ്യൈശ്ച പാർഷദൈഃ പരിവേഷ്ടിതം
ശംഖചക്രഗദാപത്മവനമാലാവിരാജിതം
സ്വർണ്ണയജ്ഞോപവീതേന സ്വർണ്ണവർണ്ണാംബരേണ ച
ശ്രിയാ ഭൂമ്യാ ച സഹിതം ഗരുഡോപരിസംസ്ഥിതം
ഹർഷഗദ്ഗദയാ വാചാ സ്തോതും സമുപചക്രമേ.''

പരിഭാഷ ''അന്നേരമൊരു പതിനായിരമാദിത്യന്മാ-
രൊന്നിച്ചു കിഴക്കുദിച്ചുയരുന്നതുപോലെ
പത്മസംഭവൻ തനിക്കന്വോടു കാണായ്വന്നു
പത്മലോചനനായ പത്മനാഭനെ മോദാൽ;
മുക്തന്മാരായുള്ളോരു സിദ്ധയോഗികളാലും
ദുർദ്ദർശമായ ഭഗവദ്രൂപം മനോഹരം.
ചന്ദ്രികാമന്ദസ്മിതസുന്ദരാനനപൂർണ്ണ-
ചന്ദ്രമണ്ഡലമരവിന്ദലോചനം ദേവം
ഇന്ദ്രനീലാഭം പരമിന്ദിരാമനോഹര-
മന്ദിരവക്ഷസ്ഥലം വന്ദ്യമാനന്ദോദയം
വത്സലാഞ്ഛനവത്സം പാദപങ്കജഭക്ത-
വത്സലം സമസ്തലോകോത്സവം സത്സേവിതം
മേരുസന്നിഭകിരീടോദ്യൽകുണ്ഡലമുക്താ-
ഹാരകേയൂരാംഗദകടകകടിസൂത്ര-
വലയാംഗുലീയകാദ്യഖിലാവിഭൂഷണ-
കലിതകളേബരം കമലാമനോഹരം
കരുണാകരം കണ്ടു പരമാനന്ദംപൂണ്ടു
സരസീരുഹഭവൻ മധുരസ്ഫുടാക്ഷരം
സരസപദങ്ങളാൽ സ്തുതിച്ചുതുടങ്ങിനാൻ.''

2 ശ്രീരാമന്റെ അഭിഷേകവാർത്ത കേട്ട പൗരന്മാരുടെ ആഹ്ലാദം:

മൂലം ''സ്ത്രിയോ ബാലാശ്ച വൃദ്ധാശ്ച രാത്രൗ നിദ്രാം ന ലേഭിരേ.
കദാ ദ്രക്ഷ്യാമഹേ രാമം പീതകൗശേയവാസസം
സർവ്വാഭരണസമ്പന്നം കിരീടകടകോജ്ജ്വലം
കൗസ്തുഭാഭരണം ശ്യാമം കന്ദർപ്പശതസുന്ദരം
അഭിഷിക്തം സമായാതം ഗജാരൂഢം സ്മിതാനനം
ശ്വേതച്ഛത്രധരം തത്ര ലക്ഷ്മണം ലക്ഷണാന്വിതം
രാമം കദാ വാ ദ്രക്ഷ്യാമഃ പ്രഭാതം വാ കദാ ഭവേത്?
ഇത്യുത്സുകധിയസ്സർവ്വേ ബഭൂവുഃ പുരവാസിനഃ.''

പരിഭാഷ "സ്ത്രീബാലവൃദ്ധാവധി പുരവാസിക-
ളാബദ്ധകൗതൂഹലാബ്ധിനിമഗ്നരായ്
രാത്രിയിൽ നിദ്രയും കൈവിട്ടു മാനസേ
ചീർത്ത പരമാനന്ദത്തോടു മേവിനാർ.

നമ്മുടെ ജീവനാം രാമകുമാരനെ
നിർമ്മലരത്നകിരീടമണിഞ്ഞതി-
രമ്യമകരായിതമണികുണ്ഡല-
സമ്മുഗ്ദ്ധശോഭിതഗണ്ഡസ്ഥലങ്ങളും
പുണ്ഡരീകച്ഛദലോചനഭംഗിയും
പുണ്ഡരീകാരാതിമണ്ഡലതുണ്ഡവും
ചന്ദ്രികാസുന്ദരമന്ദസ്മിതാഭയും
കുന്ദുകുളസമാനദന്തങ്ങളും
ബന്ധൂകസൂനസമാനാധരാഭയും
കന്ധരരാജിതകൗസ്തുഭരത്നവും
ബന്ധുരാഭം തിരുമാറുമുദരവും
സന്ധ്യാഭ്രസന്നിഭപീതാംബരാഭയും

ക്ഷോണീപതിസുതനാകിയ രാമനെ-
ക്കാണായ്വരും പ്രഭാതേ ബത നിർണ്ണയം.

രാത്രിയാം രാക്ഷസി പോകുന്നതില്ലെന്നു
ചീർത്ത വിഷാദമോടൗത്സുക്യമുൾക്കൊണ്ടു
മാർത്താണ്ഡദേവനെക്കാണാഞ്ഞു നോക്കിയും
പാർത്തുപാർത്താനന്ദപൂർണ്ണാമൃതാബ്ധിയിൽ
വീണുമുഴുകിയും പിന്നെയും പൊങ്ങിയും
വാണീടിനാർ പുരവാസികളാദരാൽ."

3 വിരാധന്റെ വരവ്:

മൂലം "തതോ ദദൃശുരായാന്തം മഹാസത്ത്വം ഭയാനകം
കരാളദംഷ്ട്രവദനം ഭീഷയന്തം സ്വഗർജ്ജിതൈഃ
വാമാംസേ ന്യസ്തശൂലാഗ്രഗ്രഥിതാനേകമാനുഷം
ഭക്ഷയന്തം ഗജവ്യാഘ്രമഹിഷം വനഗോചരം."

പരിഭാഷ "അന്നേരമാശു കാണായ്വന്നിതു വരുന്നത-
ത്യുന്നതമായ മഹാസത്ത്വമത്യുഗ്രരവം
ഉദ്ധൃതവൃക്ഷം കരാളോജ്ജ്വലദംഷ്ട്രാഞ്ചിത-
വക്ത്രഗഹ്വരം ഘോരാകാരമാരുണ്യനേത്രം
വാമാംസസ്ഥലന്യസ്തശൂലാഗ്രത്തിങ്കലുണ്ടു
ഭീമശാർദ്ദൂലസിംഹമഹിഷവരാഹാദി-

വാരണമൃഗവനഗോചരജന്തുക്കളും
പൂരുഷന്മാരും കരഞ്ഞോരാറവും തുള്ളിത്തുള്ളി
പച്ചമാംസങ്ങളെല്ലാം ഭക്ഷിച്ചുഭക്ഷിച്ചുകൊ–
ണ്ടുച്ചത്തിലലറി വന്നീടിനാനാതുനേരം.''

4 ജടായുവും രാവണനും:

മൂലം ''ശ്രുത്വാ തത് ക്രന്ദിതം ദീനം സീതായാഃ പക്ഷിസത്തമഃ
ജടായുരുത്ഥിതശ്ശീഘ്രം നഖാഗ്രാത്തീക്ഷ്ണതുണ്ഡകഃ
തിഷ്ഠ, തിഷ്ഠേതി തം പ്രാഹ കോ ഗച്ഛതി മമാഗ്രതഃ
മുഷിത്വാ ലോകനാഥസ്യ ഭാര്യാം ശൂന്യാദ്വനാലയാൽ
ശുനകോ മന്ത്രപൂതം ത്വം പുരോഡാശമിവാധ്വരേ?
ഇത്യുക്ത്വാ തീക്ഷ്ണതുണ്ഡേന ചൂർണ്ണയാമാസ തദ്രഥം.''

പരിഭാഷ ''ഇത്തരം സീതാവിലാപം കേട്ട പക്ഷീന്ദ്രനാം
സത്വരമുത്ഥാനംചെയ്യെത്തിനാൻ ജടായുവും.

തിഷ്ഠ തിഷ്ഠാഗ്രേ മമ സ്വാമിതൻ പത്നിയേയും
കട്ടുകൊണ്ടെവിടേയ്ക്കു പോകുന്നു മൂഢാത്മാവേ,
അധ്വരത്തിങ്കൽച്ചെന്നു ശുനകൻ മന്ത്രംകൊണ്ടു
ശുദ്ധമാം പുരോഡാശം കൊണ്ടുപോകുന്നപോലെ?
പദ്ധതിമദ്ധ്യേ പരമോദ്ധതബുദ്ധിയോടും
ഗൃധ്രരാജനമൊരു പത്രവാനായുള്ളോരു
കദ്രുരാജനെപ്പോലെ ബദ്ധവൈരത്തോടതി–
ക്രുദ്ധനായഗ്രേ ചെന്നു യുദ്ധവും തുടങ്ങിനാൻ.

അബ്ധിയും പത്രാനിലക്ഷുബ്ധമായ്ച്ചമയുന്നി–
തദ്രികളിളകുന്നു വിദ്രുതമതുനേരം.

കാൽനഖങ്ങളെക്കൊണ്ടു ചാപങ്ങളും പൊടിപെട്ടു–
ത്താനനാങ്ങളും പാരം കീറിഞ്ഞു വശംകെട്ടു
തീക്ഷ്ണതുണ്ഡാഗ്രംകൊണ്ടു തേർത്തടം തകർത്തിതു.''

5 ലങ്കാദഹനം:

മൂലം ''തദേതി ശണപട്ടൈശ്ച വസ്ത്രൈരന്യൈരനേകശഃ
തൈലാക്തൈർവേഷ്ടയാമാസുർലാംഗൂലം മാരുതേർദൃഢം,
പുച്ഛാഗ്രേ കിഞ്ചിദനലം ദീപയിത്വാഥ രാക്ഷസാഃ
രജ്ജുഭിസ്സുദൃഢം ബദ്ധ്വാ ധൃത്വാ തം ബലിനോസുരാഃ
സമന്താദ് ഭ്രാമയാമാസുശ്ചോരോയമിതി വാദിനഃ
തൂര്യഘോഷൈർഘോഷയന്തസ്താഡയന്തോ മുഹുർമ്മുഹുഃ
ഹനുമതാപി തത് സർവം സോഢം കിഞ്ചിച്ചികീർഷുണാ
ഗത്വാ തു പശ്ചിമദ്വാരസമീപം തത്ര മാരുതിഃ

ദദാഹ ലങ്കാമഖിലാം സാട്ടപ്രാസാദതോരണാം.''

പരിഭാഷ

"തിലരസഘൃതാദിസംസിക്തവസ്ത്രങ്ങളാൽ
തീവ്രം തെരുതെരെച്ചുറ്റാം ദശാന്തരേ
അതുലബലനചലതരമവിടെ മരുവീടിനാ-
നത്യായതസ്ഥൂലമായിതു വാൽ തദാ.

വസനഗണമഖിലവുമൊടുങ്ങിച്ചമഞ്ഞിതു
വാലുമതീവ ശേഷിച്ചിതു പിന്നെയും.

നിഖിലനിലയനനിഹിതപട്ടാംബരങ്ങളും
നീളെത്തിരഞ്ഞുകൊണ്ടന്നു ചുറ്റീടിനാർ,
അതുകൂടെയൊടുങ്ങി വാൽ ശേഷിച്ചു കണ്ടള-
വങ്ങുമിങ്ങും ചെന്നു കൊണ്ടുവന്നീടിനാർ;
തിലജഘൃതസുസ്നേഹസംസിക്തവസ്ത്രങ്ങളാം
ദിവ്യപട്ടാംശുകജാലവും ചുറ്റിനാർ.

നികൃതി പെരുതിവനു വസനങ്ങളിലൊന്നിനി
സ്നേഹവുമെല്ലാമൊടുങ്ങീതശേഷവും,
അലമലമിതമലനിവനെത്രയും ദിവ്യനി-
താക്കു തോന്നീ വിനാശത്തിനെന്നാർ ചിലർ,
അനലമിഹ വസനമിതിനനലമിതി വാലധി-
ക്കാശു കൊളുത്തുവിൻ വൈകരുതേതുമേ.

പുനരവരുമതുപൊഴുതു തീ കൊളുത്തീടിനാർ
പുച്ഛാഗ്രദേശേ പുരന്ദരാരാതികൾ.

ബലസഹിതമബലമിവ രജ്ജുഖണ്ഡംകൊണ്ടു
ബദ്ധ്വാ ദൃഢതരം ധൃത്വാ കപിവരം
കിതവമതികളുമിതൊരു കള്ളനെന്നിങ്ങനെ
കൃത്വാ രവമരം ഗത്വാ പുരവരം
പാതകളെല്ലൂടനടനാഞ്ഞതങ്ങനെ
പശ്ചിമദ്വാരദേശേ ചെന്നനന്തരം

അനലശിഖകളുമനിലസുതഹൃദയവും തെളി-
ഞ്ഞാഹന്ത വിണ്ണുപദം ഗമിച്ചു തദാ;
വിബുധപതിയൊടു നിശിചരാലയം വെന്തൊരു
വൃത്താന്തമെല്ലാമറിയിച്ചുകൊള്ളുവാൻ
അഹമഹമികാധിയാ പാവകജ്വാലക-
ളംബരത്തോളമുയർന്നുചെന്നു മുദാ.
ഭുവനതലഗതവിമലദിവ്യരത്നങ്ങളാൽ
ദ്യുതിപരിപൂർണ്ണമായുള്ള ലങ്കയും
പുനരനിലസുതനിതി ദഹിപ്പിച്ചിതെങ്കിലും
ദ്യുതിപരിപൂർണ്ണമായ്‌വന്നതത്ഭുതം."

ഉദ്ധരിച്ച ഭാഗങ്ങളിൽനിന്നു് എഴുത്തച്ഛന്റെ പ്രപഞ്ചനം, പ്രകാശനം, വിശദീകരണം വികാരോദ്ദീപനം മുതലായ വിവിധകവിധർമ്മങ്ങളിലുള്ള പാടവം പ്രത്യക്ഷീഭവിക്കുന്നതാണു്. ശ്രീരാമനും പരശുരാമനും തമ്മിലുള്ള സംവാദം, ശ്രീരാമനും ഖരദൂഷണാദികളുമായുള്ള യുദ്ധം തുടങ്ങിയ ഘട്ടങ്ങൾ അദ്ദേഹം വളരെ വിസ്തരിച്ചിട്ടുണ്ടു്. ശ്രീരാമനെ സ്തുതിക്കുന്ന ഏതവസരങ്ങളിലും ആ ഭക്തോത്തമൻ അല്പഭാഷിയല്ല. 'വാരിധിതന്നിൽത്തിരമാലകളെന്നപോലെ'യാണു് അവിടെയെല്ലാം പദപരമ്പരകൾ തിങ്ങിവിങ്ങിത്തള്ളിത്തുള്ളിപ്പൊങ്ങുന്നതു്. ശ്രീരാമന്റെ കഥ വിസ്തരിച്ചു കേൾപ്പിക്കണമെന്നേ മൂലത്തിൽ പാർവ്വതി പരമേശ്വരനോടു പ്രാർത്ഥിക്കുന്നുള്ളൂ. പരിഭാഷയിൽ ആ പ്രാർത്ഥനയ്ക്കു് ഉപോൽബലകമായി "കിംക്ഷണാനാം കുതോ വിദ്യാ" ഇത്യാദി സുപ്രസിദ്ധമായ സംസ്കൃതശ്ലോകം "കിംക്ഷണന്മാർക്കു വിദ്യയുണ്ടാകയില്ലയല്ലോ" എന്നും മറ്റും തർജ്ജമചെയ്തു ഘടിപ്പിക്കുന്നു. ദശരഥപത്നിമാരുടെ ഗർഭവർണ്ണനം, മൂലത്തെ ആശ്രയിക്കാതെ,

"ഗർഭചിഹ്നങ്ങളെല്ലാം വർദ്ധിച്ചുവരുന്തോറു-
മുൾപ്രേമം കൂടെക്കൂടെ വർദ്ധിച്ചു നൃപേന്ദ്രനും.
തൽപ്രണയിനിമാർക്കുള്ളാഭരണങ്ങൾപോലെ
വിപ്രാദിപ്രജകൾക്കും ഭൂമിക്കും ദേവകൾക്കും
അല്പമായ്ച്ചമഞ്ഞിതു സന്താപം ദിനംതോറും"

എന്നു് അലങ്കാരപ്രയോഗംകൊണ്ടു ഭാസുരത വർദ്ധിപ്പിക്കുന്നു. ശ്രീരാമജാതകത്തെ അന്യഗ്രന്ഥങ്ങളിൽനിന്നു് ആർജ്ജിച്ച ജ്ഞാനംകൊണ്ടു സമഗ്രരൂപത്തിൽ ആവിഷ്കരിക്കുന്നു.

"അലങ്കാരങ്ങൾപൂണ്ടു സോദരന്മാരോടുമൊ-
രലങ്കാരത്തെച്ചേർത്താൻ ഭൂമിദേവിക്കു നാഥൻ."

"ഭർത്താവിന്നധിവാസമുണ്ടായോരയോധ്യയിൽ-
പ്പൊൽത്താർമാനിനിതാനും കളിച്ചുവിളങ്ങിനാൾ."

"വില്ലെടുക്കാമോ കുലച്ചീടാമോ വലിക്കാമോ
ചൊല്ലുകെന്നതു കേട്ടു ചൊല്ലിനാൻ വിശ്വാമിത്രൻ,
എല്ലാമാമാകുന്നതു ചെയ്താലും മടിക്കേണ്ട
കല്യാണമിതുമൂലം വന്നുകൂടീടുമല്ലോ."

"ഇടി വെട്ടീടുംവണ്ണം വിൽ മുറിഞ്ഞൊച്ച കേട്ടു
നടുങ്ങീ രാജാക്കന്മാരുരഗങ്ങളെപ്പോലെ;
മൈഥിലി മയിൽപ്പേടപോലെ സന്തോഷം പൂണ്ടാൾ."

"വന്നുടൻ നേത്രോല്പലമാലയുമിട്ടാൾ മുന്നേ
പിന്നാലേ വരണാർത്ഥമാലയുമിട്ടീടിനാൾ."

"ഉണ്ടോ പുരുഷൻ പ്രകൃതിയെ വേറിട്ടു?
രണ്ടുമൊന്നത്രേ വിചാരിച്ചുകാണുകിൽ."

"അപ്പോൾ ചെന്നൊരാനേരം രാമസായകങ്ങൾകൊ-
ണ്ടിങ്ങിനി വരാതവണ്ണം പോയാർ തെക്കോട്ടവർ."

"ആരുമില്ലെനിക്കു നിന്നെപ്പോലെ മുട്ടുന്നേരം."

"ചെന്താർബാണനും തേരിലേറിനാനതുനേരം."

"ജനകനരപതിവരമകൾക്കും ദശാസ്യനും
ചെമ്മേ വിറച്ചിതു വാമഭാഗം തുലോം."

"അവർമനസി മരുവിന തപോമയപാവക-
നദ്യ രാജ്യേ പിടിപെട്ടിതു കേവലം."

എന്നിങ്ങനെയുള്ള രസനിഷ്യന്ദികളായ അനേകം സൂക്തികൾ മൂലാനുഗൃതങ്ങളല്ല. കൗസല്യോപദേശത്തിൽ വാല്മീകിയുടെ സുപ്രസിദ്ധമായ 'രാമം ദശരഥം വിദ്ധി' എന്ന ശ്ലോകംകൂടി ഭാഷാന്തരപ്പെടുത്തിച്ചേർക്കുന്നു. ദേവേന്ദ്രന്റെ അഹല്യാധർഷണഘട്ടത്തിലും മററും മൂലത്തിൽനിന്നു കഥയ്ക്കു വ്യതിയാനം വരുത്തുന്നു. ശൂർപ്പണഖയുടെ കർണ്ണനാസികാച്ഛേദംകൊണ്ടു തൃപ്തിപ്പെടാതെ "വാളുരായുരി കാതും മുലയും മൂക്കുമെല്ലാം" മുറിപ്പിക്കുന്നു. പുറംപോലും രാമായണചമ്പുവിൽ 'മുലയും മൂക്കു'മെന്നേ പറയുന്നുള്ളു. വാല്മീകിയിൽനിന്നു 'കാതും മൂക്കും' പുറത്തിൽനിന്നു 'മുലയും' ഇവിടെ എഴുത്തച്ഛൻ എടുത്തിരിക്കുന്നു. ആരണ്യകാണ്ഡത്തിലെ

"അഗ്രേ യാസ്യാമ്യഹം പശ്ചാൽ ത്വമന്വേഹി ധനുർദ്ധരഃ
ആവയോർമ്മധ്യഗാ സീതാ മായേവാത്മപരാത്മനോഃ"

എന്ന പ്രസിദ്ധമായ രാമവാക്യം എഴുത്തച്ഛൻ

"മുന്നിൽ നീ നടക്കണം വഴിയേ വൈദേഹിയും
പിന്നാലെ ഞാനും നടന്നീടുവൻ ഗതഭയം.

ജീവാത്മപരമാത്മാക്കൾക്കു മധ്യസ്ഥയാകും
ദേവിയാം മഹാമായാശക്തിയെന്നതുപോലെ"

എന്നാണ് തർജ്ജമ ചെയ്തിരിക്കുന്നതു്. അതിൽ എഴുത്തച്ഛനു നോട്ടക്കുറവു പററീട്ടുണ്ടെന്നു ചിലർ പറയുന്നതു ക്ഷോദക്ഷമമല്ല. "ആത്മപരാത്മനോഃ" എന്ന പദത്തിൽ മൂലകാരൻ പ്രക്രമം തെററിച്ചിട്ടുണ്ടു്; അതനുസരിച്ചു മഹാകവി ജീവാത്മസ്ഥാനീയനായ ലക്ഷ്മണനെ മുമ്പിൽ നടത്തുന്നു. "ആത്മപരാത്മനോർജ്ജീവേശയോർമ്മധ്യഗാ, ആശ്രയത്വവിഷയാത്മ ആദ്യാം സംബന്ധാ മായേവ" എന്നു് ഒരു ഭാഗം

സേതുകാരൻ വ്യാഖ്യാനിക്കുന്നു. ജീവാത്മാവിന്റെ പ്രതിഭാസമാണ് ആദ്യം ദേഹികാംക്ഷണ്ടാകുന്നത് എന്നുള്ളതുകൊണ്ടു ഭാഷയിൽ സ്വീകൃതമായ ആനുപൂർവിയും അനുപപന്നമല്ല. ചാക്യാന്മാരും മറ്റും പ്രവചനത്തിനു് ഉപയോഗിക്കുന്ന കേരളീയമായ രാമായണപ്രബന്ധത്തിൽ

''അഗ്രതോ ഗച്ഛ സൗമിത്രേ സീതാ ത്വാമനയാസ്യതു
പൃഷ്ഠതോഹം ഗമിഷ്യാമി സീതാം ത്വാമപി പാലയൻ''

എന്നൊരു ശ്ലോകമുണ്ടു്. ആ ശ്ലോകം എഴുത്തച്ഛൻ ധരിച്ചിരിക്കാവുന്നതും തന്നിമിത്തം അദ്ദേഹത്തിനു പ്രകൃതത്തിൽ താദൃശമായ ഒരു വ്യത്യാസം വരുത്തുന്നതു സമുചിതമാണെന്നു തോന്നിയിരിക്കാവുന്നതുമാണ്. ബാലകാണ്ഡത്തിൽ ശ്രീരാമനോടു ഗുഹൻ പറയുന്നു:

''ക്ഷാളയാമി തവ പാദപങ്കജം;
നാഥ! ദാരുദൃഷദോഃ കിമന്തരം?
മാനുഷീകരണചൂർണ്ണമസ്തി തേ
പാദയോരിതി കഥാ പ്രഥീയസീ.

പാദാംബുജം തേ വിമലം ഹി കൃത്വാ
പശ്ചാൽ പരം തീരമഹം നയാമി;
നോ ചേത്തരീ സദ്യുവതീ മലേനാ
സ്യാച്ചേദ്വിഭോ വിദ്ധി കുടുംബഹാനിഃ''

എന്നീ പദ്യങ്ങൾ എഴുത്തച്ഛൻ തർജ്ജമചെയ്യാതെ വിട്ടതിനുള്ള കാരണം വ്യക്തമാകുന്നില്ല. ഗുഹന്റെ അഹല്യാമോക്ഷസൂചകമായ ആ നർമ്മാലാപം ഭക്തിരസത്തിനു് അനനുകൂലമാണെന്നു് അദ്ദേഹം കരുതിയിരിക്കണം. ഇതുപോലെ ശ്രീരാമന്റെ ബാല്യലീലകളെ വർണ്ണിക്കുന്ന 'അങ്ഗണേ രിങ്ഗമാണം തം' ഇത്യാദി പദ്യങ്ങളും ഭാർഗ്ഗവസ്തുതിയിൽ ഉൾപ്പെടുന്ന 'അവിദ്യാകൃതദേഹാദി' ഇത്യാദി പദ്യങ്ങളും നിശാകരമഹർഷി സമ്പാതിക്കുപദേശിച്ച 'ഗ്രീവാ ശിരശ്ച' ഇത്യാദി പദ്യങ്ങളും രാക്ഷസികൾ സീതാദേവിയെ ഭയപ്പെടുത്തുന്ന ഘട്ടത്തിലുള്ള 'രാക്ഷസ്യോ ജാനകീമേത്യ' ഇത്യാദി പദ്യങ്ങളും വിഭീഷണൻ രാവണനോടുപദേശിക്കുന്ന 'യാവന്ന രാമസ്യ ശിതാശ്ശിലീമുഖാഃ' ഇത്യാദി പദ്യങ്ങളും രാമരാവണയുദ്ധത്തിനുമുമ്പു രാവണൻ മണ്ഡോദരിയോടു പറയുന്ന 'ജാനാമി രാഘവം വിഷ്ണും' ഇത്യാദി പദ്യങ്ങളും എഴുത്തച്ഛൻ തർജ്ജമയിൽ വിട്ടിരിക്കുന്നു. ഇത്തരത്തിൽ മനഃപൂർവമായോ അനവധാനതനിമിത്തമോ പരിത്യക്തങ്ങളായിട്ടുള്ള പ്രധാനമൂലശ്ലോകങ്ങൾ വേറെയുമുണ്ടു്. യുദ്ധകാണ്ഡത്തിൽ അതിനുമുമ്പുള്ള അഞ്ചു കാണ്ഡങ്ങളേയുമപേക്ഷിച്ചു വളരെ അധികമായി അദ്ദേഹം വാല്മീകിയെ ഉപജീവിക്കുന്നു. ചില ആശയങ്ങൾക്കെല്ലാം അദ്ദേഹത്തിനു പൂർവസൂരികളുടെ നേക്കുള്ള കടപ്പാടും സുവ്യക്തമാണ്.

സൂക്ഷ്മേക്ഷികയിൽ അപൂൎവ്വമായി അങ്ങിങ്ങു ചില അഭംഗികൾ കാണാനില്ലെന്നു ശപഥം ചെയ്യുവാൻ വൈഷമ്യമുണ്ടു്. ഭക്തയായ പാൎവ്വതി പരമേശ്വരനെ 'ഗംഗാകാമുക' എന്നു സംബോധനചെയ്യുന്നതു പന്തിയായില്ല. ശ്രീരാമൻ നായാട്ടിൽ ദുഷ്ടമൃഗങ്ങളെ വധിച്ചു എന്നേ മൂലത്തിൽ പ്രസ്താവിക്കുന്നുള്ളു. ഹരിണങ്ങളെക്കൂടി വധിച്ചതായി തൎജ്ജമയിൽ പറയേണ്ടതില്ലായിരുന്നു. പരശുരാമനെക്കണ്ടപ്പോൾ ഭയത്രസ്തനായ ദശരഥൻ "അൎഘ്യാദിപൂജാം വിസ്മൃത്യ ത്രാഹി ത്രാഹി" എന്നു പ്രാൎത്ഥിച്ചതായി മൂലത്തിൽ പറയുന്നു. 'ബഹുസാദരസം വീണു നമസ്കാരവും ചെയ്താൻ' എന്നു് ആ ഭാഗം തൎജ്ജമയിൽ സങ്കോചിപ്പിച്ചതു സമഞ്ജസമായെന്നു തോന്നുന്നില്ല. പക്ഷേ അത്തരത്തിലുള്ള ദോഷങ്ങളെ സൎഷപപരിമാണങ്ങളായിമാത്രമേ നമുക്കു് എഴുത്തച്ഛന്റെ രാമായണത്തിൽ ഏതു ഭൂതക്കണ്ണാടിവെച്ചു നോക്കിയാലും സമീക്ഷിക്കുവാൻ സാധിക്കുകയുള്ളു. ആദ്ധ്യാത്മികങ്ങളായ ചില ഘട്ടങ്ങളിൽ മൂലത്തിൽനിന്നു കവി ചില ഭേദഗതികൾ വരുത്തിയിട്ടുണ്ടു്. അവയിൽ ചിലതിനെല്ലാം സമാധാനം പറയാമെങ്കിലും മററു ചില വ്യതിയാനങ്ങൾ അസമാധാനങ്ങളായിത്തന്നെ അവശേഷിക്കുന്നുമുണ്ടു്.

**ഉത്തരരാമായണം,** പ്രണേതാവു്:—ഉത്തരരാമായണം കിളിപ്പാട്ടു കുഞ്ചൻനമ്പ്യാരുടെ കൃതിയെന്നു ചിലർ പറയുന്നതിൽ അശേഷം യുക്തിയില്ല. കുഞ്ചന്റെ കാലത്തെ ഭാഷയും കുഞ്ചന്റെ ശബ്ദപ്രയോഗധോരണിയും അതിൽ ഒരിടത്തും കാണുന്നില്ല. നേരേമറിച്ചു് എഴുത്തച്ഛന്റെ വാങ്മയമാണു് അതെന്നു പല ഭാഗങ്ങളും വിളിച്ചുപറയുകയും ചെയ്യുന്നു. 'കാനകയിൽ,' 'തപസ്സുചെയ്താൻ നിരാഹാരനായേ', 'ശൈലൂഷനാകിയ ഗന്ധൎവ്വപുത്രിയാം', 'പണ്ടു കേട്ടിട്ടില്ലയാതവിശേഷങ്ങൾ', 'കാണ്മാനുമാമല്ല', 'ഒല്ലാത കൎമ്മങ്ങൾ', 'വിരയെപ്പോയ', 'കേട്ടായല്ലോ', 'യാഗം ചെയ്യിപ്പാനായേ' 'കോഴ(ദുഃഖം)പൂണ്ടു' തുടങ്ങിയ പദങ്ങളും പ്രയോഗങ്ങളും പരിശോധിക്കുക. അദ്ധ്യാത്മരാമായണത്തിലെ ചില വരികൾ യാതൊരു രൂപഭേദവും കൂടാതെ ഉത്തരരാമായണത്തിൽ പകൎന്നു കാണുന്നുണ്ടു്.

"നമസ്തേ നാരായണ, മുകുന്ദ, ദയാനിധേ!
നമസ്തേ വാസുദേവ, ഗോവിന്ദ, ജഗൽപതേ!
നമസ്തേ ലോകേശ്വര, നമസ്തേ നരകാരേ,
രമിച്ചീടണം ചിത്തം ഭവതി രമാപതേ."

"മററൊരു ശരണമില്ലിജ്ജനത്തിനു പോററി,
മുററും നിന്തിരുവടിയൊഴിഞ്ഞു ദയാനിധേ."

"ഗത്വാ പിതാമഹം നത്വാ സസംഭ്രമം
വൃത്താന്തമെല്ലാമുണൎത്തിച്ചരുളിനാർ

ശ്രുത്വാ വിരിഞ്ചനുക്തമായ സത്വരം
കൃത്വാ ശുചാ മഹാപ്രസ്ഥാനമാദരാൽ''

എന്നിങ്ങനെയുള്ള ഈരടികളിൽ എഴുത്തച്ഛന്റെ വ്യക്തിമുദ്ര സ്പഷ്ടമായി പതിഞ്ഞിട്ടുണ്ട്. ഉത്തരരാമായണത്തിന്റെ അവസാനത്തിൽ

''പാരിലുള്ളജ്ഞാനികൾക്കറിവാൻ തക്കവണ്ണം
ശ്രീരാമചരിതം ഞാനിങ്ങനെ ചൊല്ലീടിനേൻ''

എന്നൊരു കവിവാക്യം കാണുന്നു. ഉത്തരരാമായണകാരൻ അധ്യാത്മരാമായണകാരനിൽനിന്നു ഭിന്നനല്ലെങ്കിൽമാത്രമേ 'ശ്രീരാമചരിതം' എന്ന പദത്തിന്റെ പ്രയോഗം സാധുവാകയുള്ളു എന്നും അതും ആ രണ്ടു കൃതികളുടേയും ഏകകർത്തൃകത്വത്തിനു് ഒരു ലക്ഷ്യമായി പരിഗണിക്കാവുന്നതാണെന്നും ഞാൻ കരുതുന്നു. 'ഗത്വാ പിതാമഹം' എന്നു തുടങ്ങിയ വരികളുടെ ശൈലി പരിശോധിച്ചാൽ അധ്യാത്മരാമായണം സമാപിപ്പിച്ചു് ഉടൻതന്നെ കവി ഉത്തരരാമായണരചനയിൽ ഏർപ്പെട്ടു എന്നും ഊഹിക്കത്തക്കതാണു്.

**ഉപജീവ്യത:**—എഴുത്തച്ഛൻ ഉത്തരരാമായണരചനയ്ക്കു തിരഞ്ഞെടുത്തിരിക്കുന്ന മൂലഗ്രന്ഥം അധ്യാത്മരാമായണമല്ലെന്നും വാല്മീകിരാമായണമാണെന്നുമുള്ളതിനു സംശയമില്ല. ആധ്യാത്മികോക്തികളുള്ള ഭാഗങ്ങൾ അധ്യാത്മരാമായണത്തിന്റെ ഉത്തരകാണ്ഡത്തിൽ അത്യന്തം വിരളങ്ങളാണെന്നുള്ളതിനുപുറമേ അതിന്റെ അതിരുകടന്ന സംകുചിതത്വവും എഴുത്തച്ഛനെ വാല്മീകിയെ ആശ്രയിക്കുവാൻ പ്രേരിപ്പിച്ചിരിക്കണം. ആരംഭത്തിൽത്തന്നെ

''ചൊല്ലുവനെങ്കിൽക്കേട്ടുകൊള്ളുവിനെല്ലാവരും
നല്ല സൽകഥയിതു കല്യാണപ്രദമല്ലോ.
ഉത്തരരാമായണം വാല്മീകിമുനിപ്രോക്ത-
മുത്തമോത്തമമിദം മുക്തിസാധനം പരം''

എന്നു് ആ വസ്തുത അദ്ദേഹംതന്നെ പറഞ്ഞിട്ടുമുണ്ടു്. കാര്യങ്ങൾ വിടാതെ കഥകൾ സംക്ഷേപിക്കുന്നതിൽ എഴുത്തച്ഛൻ അദ്വിതീയനാകുന്നു; തന്നിമിത്തം വാല്മീകിയുടെ നൂററിപ്പത്തിനൊന്നു സർഗ്ഗങ്ങളും അദ്ദേഹം അനതിദീർഘങ്ങളായ മൂന്നധ്യായങ്ങളിൽ അനായാസേന അന്തർഭവിപ്പിച്ചിരിക്കുന്നു. ഏതേതു ദിക്കിൽനിന്നു് ഏതേതു മഹർഷിമാർ അഭിഷേകാനന്തരം ശ്രീരാമനെ സന്ദർശിക്കുവാൻ വന്നു എന്നു് അദ്ദേഹം പറയുന്നതു വാല്മീകിയെ അനുസരിച്ചാണു്. ആ വിവരങ്ങളൊന്നും അധ്യാത്മരാമായണത്തിലില്ല. ഇങ്ങനെ ഏതു ഭാഗം നോക്കിയാലും വാല്മീകിയാണു് എഴുത്തച്ഛനു പ്രസ്തുതകൃതിയിൽ പ്രഥമാവലംബം എന്നു കാണാം. കണ്ണശ്ശന്റെ ഉത്തരരാമായണവും അദ്ദേഹത്തിനു പ്രസ്തുതഗ്രന്ഥരചനയിൽ അതിനൊപ്പംതന്നെയോ അതിൽക്കവിഞ്ഞുപോലുമോ

മാർഗ്ഗദർശകമായിരുന്നു. ആ കൃതി വാല്മീകിയുടെ ഉത്തരരാമായണത്തിന്റെ ഒരു സരസമായ വിവർത്തനമാണല്ലോ.

**കവിതാരീതി:**—കവിതാവിഷയത്തിൽ ഉത്തരരാമായണം അധ്യാത്മരാമായണത്തെക്കാൾ അപകൃഷ്ടമാണെന്നു പറവാൻ നിർവ്വാഹമില്ല. ഹൃദയദ്രവീകരണചണങ്ങളായ ഭാഗങ്ങൾ അതിലും ധാരാളമുണ്ടു്. നോക്കുക, ലക്ഷ്മണനും സീതാദേവിയും തമ്മിലുള്ള സംവാദത്തിലെ ചില ഈരടികൾ:

“വാവിട്ടു കരയുന്ന ലക്ഷ്മണൻതന്നെ നോക്കി-
ദ്ദേവിയുമുരചെയ്താളെന്തിതു കുമാര ചൊൽ?
എന്തിനു കരയുന്നു സന്താപമുണ്ടായതു-
മെന്തെന്നു പരമാർത്ഥം ചൊല്ലു നീ മടിയാതെ.

അഗ്രജൻതന്നെപ്പിരിഞ്ഞിരുന്നിട്ടില്ലല്ലീ
വ്യഗ്രിച്ചു കരയുന്നു മൂഢം ബാലകനാം നീ?
രണ്ടു വാസരം പൊറുപ്പാനില്ല ശക്തിയൊട്ടും;
പണ്ടു നീ പിരിഞ്ഞറിയുന്നതുമില്ലയല്ലോ;
എന്നെ നീ നിരൂപിക്ക; മുന്നം ഞാനൊരാണ്ടേയ്ക്കു-
മെന്നുടെ ഭർത്താവിനെപ്പിരിഞ്ഞു വാണേനല്ലോ.

ഇന്നിനി മുനിപത്നിമാരെയും കണ്ടു നാളെ-
ച്ചെന്നു നിൻ പൂർവ്വജനെക്കാണാമെന്നറിഞ്ഞാലും.

ചൊല്ലു ചൊല്ലെന്നു സീതാനിർബ്ബന്ധം കേട്ടനേരം
ചൊല്ലിനാൻ സൗമിത്രിയും ഗദ്ഗദവർണ്ണങ്ങളാൽ.

ചൊല്ലിയാൽക്കേൾപ്പാൻ രഘുനാഥനു പലരുണ്ടു
കല്യന്മാരായിട്ടവർ പലരുമിരിക്കവേ
എന്നോടായിതു നിയോഗിച്ചിതു രാമചന്ദ്രൻ
മുന്നം ഞാൻ ചെയ്ത ദുഷ്കർമ്മങ്ങൾതൻ ഫലത്തിനാൽ.

എന്നോളം പാപം ചെയ്തിട്ടാരുമില്ലൊരേടത്തും
പുണ്യമില്ലാത്ത പുരുഷാധമനായേനല്ലോ.

വഹ്നിയിൽച്ചാടീടണമെന്നു ചൊല്ലുകിലേതും
ഖേദമില്ലെനിക്കതിൽപ്പരമിന്നിതു പാർത്താൽ.

കാളകൂടത്തെക്കുടിക്കേണമെന്നരുൾചെയ്കിൽ-
ക്കാലം വൈകാതെ കുടിക്കാമതിനെളുതല്ലോ.

ആക്ഷേമോത്തോളമരുതാത ദുഷ്കർമ്മം ചെയ്വാ-
നാഖ്യാനംചെയ്താനല്ലോ രാഘവൻതിരുവടി.

പണ്ടു ഞാൻ ചെയ്ത പാപമെന്തെൻെറ ഭഗവാനേ!
കണ്ടീല്ലെൻ പ്രാണത്യാഗം ചെയ്വാനുപായങ്ങൾ.

ഇങ്ങനെ പാരകയും വീഴ്കയും കരകയും
തിങ്ങിന ദുഃഖം പൂണ്ട ലക്ഷ്മണൻതന്നെക്കണ്ടു
വൈദേഹി വിഷണ്ണയായെന്തിതെന്നറിയാഞ്ഞു
ഖേദേന ബാഷ്പം വാർത്തു ലക്ഷ്മണനോടു ചൊന്നാൾ.''

വാല്മീകിരാമായണത്തിൽ

''ഏതത്തു മേ മഹച്ഛല്യം യസ്മാദാര്യേണ ധീമതാ
അസ്മിൻ നിമിത്തേ വൈദേഹി ലോകസ്യ വചനീകൃതഃ.

ശ്രേയോ ഹി മരണം മേദ്യ മൃത്യുർവാ യത് പരം ഭവേൽ
ന ചാസ്മിന്നീദൃശേ കാര്യേ നിയോജ്യോ ലോകനിന്ദിതേ.
പ്രസീദ ച ന മേ പാപം കർത്തുമർഹസി ശോഭനേ''

എന്നിങ്ങിനെ ചില നിർഗ്ഗ്ഗേശകലങ്ങൾമാത്രമേ ഇതിൻെറ സ്ഥാനത്തിൽ കാണ്മാനുള്ളു. അദ്ധ്യാത്മരാമായണകാരനാകട്ടെ കേവലം ഹൃദയശൂന്യനായ ഒരു സാധാരണലേഖകൻെറ മട്ടിൽ

''വാല്മീകേരാശ്രമസ്യാന്തേ ത്യക്ത്വാ സീതാമുവാച സഃ
ലോകാപവാദഭീത്യാ ത്വാം ത്യക്തവാൻ രാഘവോനഘഃ.
ദോഷോ ന കശ്ചിന്മേ മാതർഗ്ഗച്ഛാശ്രമപദം മുനേഃ''

ഇങ്ങനെ ഒന്നുരണ്ടു വചനങ്ങൾ വഴിപാടായി ഉച്ചരിച്ച് അതുകൊണ്ടു കൃതകൃത്യനായതുപോലെ മുന്നോട്ടു പോകുന്നു. ഇവിടെ എഴുത്തച്ഛൻ കണ്ണശ്ശൻെറ കാലടിപ്പാടുകളെയാണ് പിൻതുടന്നിരിക്കുന്നതെങ്കിലും അദ്ദേഹത്തിനുകൂടി അസൂയ തോന്നത്തക്കനിലയിൽ ആ അനുകമ്പാജനകമായ സംഭവം വർണ്ണിച്ചു ഫലിപ്പിച്ചിരിക്കുന്നു. ഇതുപോലെ വേറെയും വിശിഷ്ടങ്ങളായ പ്രപഞ്ചനങ്ങളുണ്ട്.

**മഹാഭാരതം:—**അദ്ധ്യാത്മരാമായണം നിർമ്മിച്ച കാലത്തു വികസ്വരാവസ്ഥയിലിരുന്ന എഴുത്തച്ഛൻെറ എല്ലാ കവനകലാസിദ്ധികളും മഹാഭാരതരചനയ്ക്കു മുമ്പു പരിപൂർണ്ണമായ വികാസത്തെ പ്രാപിച്ചുകഴിഞ്ഞിരുന്നു. തന്നിമിത്തം ഭാരതത്തിനു പല അംശങ്ങളിലും—പ്രത്യേകിച്ചു ശബ്ദവിഷയത്തിൽ—രാമായണത്തെക്കാൾ പതിന്മടങ്ങു മെച്ചമേറും. കൃഷ്ണഗാഥയുടെ വിശ്വാകർഷകതയുടെ ബീജങ്ങൾ ഭാരതത്തിൻെറ ഹൃദയഹാരിതയുടെ കാരണങ്ങളിൽനിന്നു വിഭിന്നങ്ങളാണ് എങ്കിലും രണ്ടു കൃതികളിലും ആമൂലാഗ്രം അഭൗമമായ ആനന്ദദാനസാമഗ്രി അനുസ്യൂതമായി വിഹരിക്കുന്നു. ശൃങ്ഗാരം, വീരം, അത്ഭുതം, കരുണം, ഭയാനകം, രൗദ്രം, ശാന്തം എന്നീ രസങ്ങളെ കവി അവയുടെ

അത്യച്ചമായ കോടിയിൽ എത്തുന്നതുവരെ പരിപോഷിപ്പിച്ച് അന്യാദൃശമായ വിജയം നേടീട്ടുണ്ട്. അദ്ദേഹത്തിന്റെ ഇതിവൃത്തസംക്ഷേപണത്തിനുള്ള സാമർത്ഥ്യവും, ആവാപോദ്വാപവ്യാപാരത്തിലുള്ള ഔചിത്യദീക്ഷയും ഏതു ഘട്ടത്തിലും അമന്ദപ്രഭമായി പ്രകാശിക്കുന്നു. പരമഭാഗവതനായ ആ മഹാത്മാവ് അവസരം കിട്ടുമ്പോളെല്ലാം—കിട്ടാത്തപ്പോഴം ഉണ്ടാക്കിപ്പോലും—ശ്രീകൃഷ്ണനെ നാസ്തികന്മാർപോലും രോമാഞ്ചഭൂഷിതഗാത്രരാകത്തക്കവണ്ണം സ്തുതിക്കുന്നു. അത്തരത്തിൽ പരിപാവനവും കുലങ്കഷവുമായ ഒരു ഭാഗീരഥീപ്രവാഹം ആ ഹിമവൽപർവ്വതത്തിൽനിന്നല്ലാതെ ഭാഷാസാഹിത്യഭൂമിയിൽ ഉണ്ടായിട്ടില്ല. ഏതു വീക്ഷണകോടിയിൽനിന്നു നോക്കിയാലും, ഏതു മാനദണ്ഡംകൊണ്ടു മാപനം ചെയ്താലും, ആ കൃതിയുടെ മാഹാത്മ്യം അനപലപനീയമായിത്തന്നെ പ്രശോഭിക്കുന്നു. ആ ഒരൊററ കൃതികൊണ്ട് എഴുത്തച്ഛൻ ഭാഷയ്ക്കു വരുത്തീട്ടുള്ള ഉൽഗതിയുടെ ഈദൃക്തയും ഇയത്തയും അവാങ്മനസഗോചരമാണെന്നു പറയുന്നതു ഭൂതാർത്ഥകഥനംമാത്രമാകുന്നു.

**രചനയുടെ രീതി:**—എഴുത്തച്ഛൻ അധ്യാത്മരാമായണത്തിൽ രാമഗീത വിട്ടതുപോലെ ഭാരതത്തിൽ ഭഗവൽഗീത, സനൽസുജാതീയം, അനുഗീത മുതലായി ത്രയ്യന്തഗന്ധികളായുള്ള പല ഭാഗങ്ങളും തർജ്ജമ ചെയ്യാതെ വിട്ടിട്ടുണ്ട്. ശാന്തിപർവ്വം വളരെ സംകുചിതമാക്കിയിരിക്കുന്നു. ആനുശാസനികപർവ്വം ഏതാനും ചില ഈരടികളിൽ തൊട്ടു തൊട്ടില്ല എന്നുമാത്രം കാണിച്ചുകൊണ്ടു കടന്നുപോയിരിക്കുന്നു. ഇതിനെല്ലാം ഒരു കാരണമായി ചിലർ അദ്ദേഹത്തിനു നമ്പൂരിമാരെപ്പററി ഭയമുണ്ടായിരുന്നു എന്ന് ഉൽഭാവനംചെയ്യുന്നു. വാസ്തവത്തിൽ അങ്ങിനെയൊരു ഭയത്തിനു കേരളത്തിൽ ആസ്പദമുണ്ടായിരുന്നതായി എനിക്കു തോന്നുന്നില്ല. ബ്രാഹ്മണരെ എഴുത്തച്ഛൻ പല അവസരങ്ങളിലും മുക്തകണ്ഠമായി പ്രശംസിച്ചിട്ടുണ്ട്. അവരിൽനിന്നു യാതൊരു പ്രാതികൂല്യവും അദ്ദേഹത്തിനുണ്ടായി എന്നു സങ്കല്പിക്കുവാൻ ചരിത്രം അനുവദിക്കുന്നില്ല. നിരണത്തു മാധവപ്പണിക്കർ ഭഗവൽഗീത ഭാഷാന്തരീകരിക്കുന്ന വിഷയത്തിൽ തിരുവല്ലായിലെ ബ്രാഹ്മണർ ശത്രുക്കളായിരുന്നില്ലല്ലോ. തൃക്കണ്ടിയൂരിലെ ബ്രാഹ്മണരുടെ മനോഭാവം അവരുടേതിൽനിന്നു വ്യത്യസ്തമായിരുന്നു എന്നു പറയണമെങ്കിൽ അതിനു വിശ്വാസയോഗ്യമായ സാക്ഷ്യം വേണ്ടിയിരിക്കുന്നു. വാസ്തവത്തിൽ എഴുത്തച്ഛൻ ആദിപർവ്വം പരിഭാഷപ്പെടുത്തിക്കഴിഞ്ഞപ്പോഴം അദ്ദേഹത്തിനു ഗ്രന്ഥവിസ്തരശങ്ക സംഭവിച്ചിരിക്കണം; അതുകൊണ്ടാണ് ആ പർവ്വത്തിലെന്നതുപോലെ അന്യപർവ്വങ്ങളിൽ അദ്ദേഹം പ്രസ്താരകുതുകിയായി പ്രത്യക്ഷപ്പെടാത്തത്. വനപർവ്വത്തിൽത്തന്നെ ഏതു ഉപാഖ്യാനങ്ങളെ അദ്ദേഹം സങ്കോചിപ്പിക്കുകയോ ഉപേക്ഷിക്കുകയോ ചെയ്തിരിക്കുന്നു എന്നു പരിശോധിക്കുന്നതു രസാവഹമായിരിക്കും. തന്നിമിത്തം സംഭവ

പർവ്വത്തിനുള്ള മെച്ചം അന്യപർവ്വങ്ങളിൽ അതേനിലയിൽ കാണുവാൻ പ്രയാസമാണെന്നും പറയേണ്ടിയിരിക്കുന്നു. ശാന്തിപർവ്വത്തിലേയും ആനശാസനികപർവ്വത്തിലേയും പ്രധാനവിഷയമായ ഭീഷ്മോപദേശം കഥയുടെ പുരോഗതിക്ക് ഒരുവിധത്തിൽ നോക്കിയാൽ പ്രതിബന്ധക മാണെന്നും അദ്ദേഹത്തിനു തോന്നിയിരിക്കണം. സനൽസുജാതീയം, ഗീത മുതലായ ഭാഗങ്ങൾ ഭാഷപ്പെടുത്തുന്നതിൽ അക്കാലത്തെ മതവിശ്വാ സങ്ങളിൽനിന്ന് അണുമാത്രംപോലും വ്യതിചലിക്കാതെ ജീവിച്ചിരുന്ന അദ്ദേഹത്തിന് അല്പം സംശയാലുത്വവും അങ്കരിച്ചിരിക്കുവാനിടയുണ്ട്. ഏതായാലും ഉത്തരരാമായണത്തിന്റെ അവസാനത്തിൽ ''സജ്ജനമാന ന്ദിച്ചു നല്കീടുമനുഗ്രഹം, ദുർജ്ജനാദുർഭാഷണം ബഹുമാനിച്ചീടേണ്ട'' എന്ന് ഉൽഘോഷണം ചെയ്ത ആ ധോധാധീരനു തന്റെ അന്തഃകര ണത്തെയല്ലാതെ മറ്റൊന്നിനെപ്പററിയും ഭയമില്ലായിരുന്നു എന്നു നിസ്സന്ദേഹം സ്ഥാപിക്കാവുന്നതാണ്. മൂലത്തിലെ ആദിപർവ്വത്തെ പൗലോമം ആസ്തികം സംഭവം എന്നിങ്ങിനെ മൂന്നായും സൗപ്തിക പർവ്വത്തെ സൗപ്തികമെന്നും ഐഷികമെന്നും രണ്ടായും വിഭജിച്ച് ഇരുപത്തൊന്നു പർവ്വങ്ങളാക്കിയാണ് എഴുത്തച്ഛൻ മഹാഭാരതം ഭാഷ യിൽ സങ്ഗ്രഹിച്ചിരിക്കുന്നതു്. ഈ ഭേദഗതിക്കുള്ള കാരണം വ്യക്ത മാകുന്നില്ല.

ചില ഉദാഹരണങ്ങൾ:—ശൃങ്ഗാരരസത്തിനു പാണ്ഡുവിന്റെ വനവിഹാരം ഉത്തമമായ ഉദാഹരണമാകുന്നു.

''ദ്യുമണിതന്റെ രശ്മിപോലുമങ്ങണയാതെ
ഹിമവാൻതന്റെ തെക്കേപ്പുറത്തെപ്പെരുങ്കാട്ടിൽ
പെരികേ രസംപൂണ്ടു കളിച്ചു മരുവിനാൻ
ഗിരിശൃങ്ഗങ്ങൾതോറുമതികൗതുകത്തോടെ.

കരിണീയുഗമധ്യഗതനായ് മദിച്ചോരു
കരിവീരനെപ്പോലെ മദനവിവശനായ്
കരിണീഗമനമാരാകിയ ഭാര്യമാരാം
തരുണീമണികളാം കുന്തിയും മാദ്രിതാനും
സരസീരുഹശരസമനാം കാന്തൻതന്നെ—
ശ്ശരതൂണീരകരാളോജ്ജ്വലൽകരവാള—
ധരനായ്ശ്ശരാസനകരനായ്ക്കാണുംതോറും
സരസീരുഹശരനികരപരവശ—
തരമാനസമാരായ് മരുവീടിനനേരം

കരടിക്കുലം തമ്മിൽക്കടിച്ചു കളിപ്പതും
കരിണികളെപ്പൂണ്ടു കരികൾ പുളയ്ക്കുതും

കിടികൾ പിടികളെപ്പിടിച്ചു പുല്കുന്നതും
പിടകളോടു ചേൎന്നു പക്ഷികൾ കളിപ്പതും
കണ്ടു കൗതുകംപൂണ്ടു കണ്ടിവാർകുഴലികൾ
കണ്ഠാശ്ലേഷവുംചെയ്തു കാന്തനാം തങ്ങളുമായ്
കണ്ട കാനനംതോറും രമിച്ചുവസിക്കയും
തണ്ടാർബാണനമത്തു കണ്ടോറും ഹസിക്കയും
മാകന്ദമകരന്ദബിന്ദുപാനവും ചെയ്തു
കൂകുന്ന പികകലപഞ്ചമം കേട്ടുകേട്ടും
വണ്ടുകൾ മധുപാനംചെയ്തു മത്തതപൂണ്ടു
കൊണ്ടാടി മുരണ്ടുടൻ കണ്ട പുഷ്പങ്ങൾതോറും
കണ്ണടാവവും നീക്കിസ്സംഭ്രമിച്ചിടുന്നതും
കണ്ടൊരാനന്ദംപൂണ്ടൊരധരപാനം ചെയ്തും
മന്ദലീലകൊണ്ടു കണ്ടുന ചാമ്പിച്ചാമ്പി-
സ്സന്തോഷം വളർന്നുള്ളിൽസ്സമ്മോഹം പെരുകിയും
നന്ദലമുകളേറി നിൎമ്മലശിലാതലേ
നന്ദലർമെത്തതന്മേലുന്മേഷംപൂണ്ടു വാണും'' ഇത്യാദി.

കരുണത്തിനു സുപ്രസിദ്ധമായ ഗാന്ധാരീവിലാപം പരമനിദർശനമായി നിലകൊള്ളുന്നു. ''കണ്ടീലയോ നീ മുകുന്ദ! ധരണിയിലുണ്ടായ മന്നരിൽ മുഖ്യൻ ഭഗദത്തൻ'' എന്നു തുടങ്ങി

''വീണിതല്ലോ കിടക്കുന്നു ധരണിയിൽ-
ശ്ശോണിതവുമണിഞ്ഞയ്യോ ശിവ ശിവ!
നല്ല മരതകക്കല്ലിനോടൊത്തൊരു
കല്യാണരൂപൻ കുമാരൻ മനോഹരൻ
ചൊല്ലെഴുമജ്ജുനൻതന്റെ തിരുമകൻ
വല്ലവീവല്ലഭ! നിന്റെ മരുമകൻ
കൊല്ലാതെ കൊള്ളാഞ്ഞതെന്തവൻതന്നെ നീ?
കൊല്ലിക്കയത്രേ നിനക്കു രസമെടോ'' എന്നും,

''അയ്യോ! പുറത്തിനങ്ങേപ്പുറത്തൊ
മെയ്യഴകുള്ള ദുശ്ശാസനനെൻമകൻ
മാരുതി കീറിപ്പിളൎന്നു കുടിച്ചൊരു
മാറിടം കണ്ടാൽപ്പൊറുക്കുമോ പൈതലേ?
നീയെന്തിവണ്ണമെൻ മാധവ! കാട്ടുവാൻ
തീയിത കത്തുന്നിതെന്നുള്ളിലീശ്വര!
മാറുമോ കണ്ണുനീരിന്നെനിക്കുണ്ടായ-
താറുമോ ശോകമെൻമാനസേ ഗോപതേ?''

എന്നും മററുമുള്ള ഭാഗങ്ങളിൽ ഓരോ പടവുയൎന്നുയൎന്നു്,

''ഉണ്ണീ മകനേ ദുരിയോധനാ! തവ
പൊന്നിൻകിരീടവും ഭൂഷണജാലവും
ഉമ്പർകോനൊത്തൊരു വൻപും പ്രതാപവും
ഗംഭീരമായൊരു ഭാവവും ഭംഗിയും
ഇട്ടം കളഞ്ഞുടനെന്നെയുമെത്രയു-
മിഷ്ടനായീടും പിതാവിനെത്തന്നെയും
പെട്ടെന്നുപേക്ഷിച്ചു പോയല്ലോണ്ടതെന്തു നീ
പൊട്ടുന്നിതെന്മനം കണ്ടിതെല്ലാമഹോ.

പട്ടുകിടക്കമേലേ കിടക്കുന്ന നീ
പട്ടുകിടക്കമാറായിതോ ചോരയിൽ?
പുഷ്ടകോപത്തോടു മാരുതി തച്ചുടൻ
പൊട്ടിച്ചു കാലുമൊടിച്ചു കൊന്നിങ്ങനെ
കണ്ടുകൂടായെനിക്കെന്നു ഗാന്ധാരിയും
മണ്ടിനാരം വീണാളുരുണ്ടാരം തെരുതെരെ,
പിന്നെ മോഹിച്ചാളുണർന്നാരം പൊടുക്കനെ
ഖിന്നതപൂണ്ടു കരഞ്ഞവരാം ചൊല്ലിനാരം''

എന്നവസാനിക്കുന്ന ആ പരിദേവനം ഹൃദയമുള്ളവർക്കു കണ്ണുനീർ വാർക്കാതെയും തൊണ്ടയിടറാതെയും വായിക്കുവാൻ സാദ്ധ്യമല്ല. ഖാണ്ഡവദാഹഘട്ടത്തിൽ ജരിതയെന്ന ശാർങ്ഗപക്ഷിയും അതിന്റെ ശിശുക്കളും തമ്മിലുള്ള സംവാദവും അത്യന്തം കരുണമയമാണ്:

''കരഞ്ഞുതുടങ്ങിനാരം ജരിതതാനുമപ്പോരം

നിർഘൃണനായ പിതാവിവരെയുപേക്ഷിച്ചാൻ,
ദുഃഖിക്കമാറായി ഞാൻ പൈതങ്ങളിവരോടും.
പാക്കപ്പോകാസ്ഥയും വന്നിതു ബാലന്മാർക്കു,
നിരക്കെപ്പിടിപെട്ടു വനത്തിലഗ്നിതാനും.

ഞാനിനിയിവരൊ—എന്തോർത്തതെൻ തമ്പുരാനേ!
കാനനത്തിങ്കലഗ്നിപിടിച്ചു നാലുപാടും.

ഇങ്ങനെ കരയുമ്പോരം പൈതങ്ങളുരചെയ്താ-
രെങ്ങാനും പോയല്ലോരംകമ്മേ! നീകൂടെ മരിക്കേണ്ട.

ഞങ്ങരം ചാകിലോ പിന്നെപ്പൊരു സന്തതിയുണ്ടാ-
മെങ്ങനെയുണ്ടാകുന്നു നീകൂടെ മരിക്കിലോ?
ഞങ്ങളെ സ്നേഹിച്ചു നീ സന്താനം മുടിക്കേണ്ടാ
മങ്ങലം വന്നുകൂടും പിന്നെയുമെന്നേ വരൂ.

അല്ലാസ്ഥിൽത്താതൻ ചെയ്തതൊക്കെ നിഷ്ഫലമല്ലോ
നല്ല ലോകങ്ങരം കിട്ടാ താതനൊന്നതും വരും.

എന്നതു കേട്ടു പറഞ്ഞീടിനാൾ ജരിതയു-
മെന്നുടെ പൈതങ്ങളേ! നിങ്ങളുമൊന്നു വേണം.

ഇക്കണ്ട മരത്തിൻകീഴുണ്ടെലിമടയതിൽ-
പ്പുക്കുകൊള്ളുവിൻ നിങ്ങളെന്നാൽ ഞാനൊന്നു ചെയ്വൻ.

പൂഴികൊണ്ടതിൻമുഖം മൂടിവയ്ക്കയും ചെയ്യാം-
മൂഴിതൻതാഴെത്തീയും തട്ടുകയില്ലയല്ലോ.

കീഴേ പോയ്ക്കിടന്നുകൊണ്ടീടുവിൻ, തീയാറിയാൽ
പൂഴിയും നീക്കിക്കൊണ്ടുപോന്നുകൊള്ളുവനല്ലോ.

പൈതങ്ങളതു കേട്ടു മാതാവോടുരചെയ്താർ;
പൈദാഹത്തോടു മേവുമെലിയുണ്ടതിലമ്മേ!

പറപ്പാൻ ചിറകില്ല നടപ്പാനില്ല കാലു-
മിറച്ചി കണ്ടാലെലി പിടിച്ചു തിന്നുമല്ലോ.

ജന്തുക്കൾ ഭക്ഷിച്ചിട്ടു മരിക്കുന്നതിനെക്കാൾ
വെന്തുചാകുന്നതത്രേ ഗതിയെന്നറിഞ്ഞാലും.

ഭർത്താവുതന്നെ പ്രാപിച്ചുത്തമന്മാരായുള്ള
പുത്രന്മാരെയും ലഭിച്ചീടുക മാതാവേ! നീ.

എന്നതു കേട്ടനേരം വന്നൊരു ശോകത്തോടേ
തന്നുടെ പൈതങ്ങളെ നോക്കിയും കരഞ്ഞിട്ടും
പിന്നെത്താൻ പറക്കയും മറിഞ്ഞുനോക്കുകയു-
മെന്നുടെ കർമ്മമെന്നു കല്പിച്ചു പോയാളവൾ."

എഴുത്തച്ഛനല്ലാതെ മറ്റൊരു കവിക്ക് ഈ പ്രതിപാദനം സുകരമാണെന്നു തോന്നുന്നില്ല. പക്ഷികളുടെ സംഭാഷണംതന്നെയാണെന്ന് അനുവാചകന്മാർക്കു തോന്നത്തക്കവിധത്തിൽ ഭാഷ ഇവിടെ കവി അത്രമാത്രം കോമളമാക്കിയിരിക്കുന്നതു പ്രത്യേകം ശ്രദ്ധേയമാണ്.

രൗദ്രരസത്തിനു ദുശ്ശാസനവധത്തെത്തന്നെ പ്രഥമോദാഹരണമായി സ്വീകരിക്കാം:

"ചുവട്ടിൽ മാറിനിന്നടി രണ്ടും വാരി-
ച്ചുവട്ടിലാക്കി മേൽക്കരയേറിക്കര-
മമർത്തു നന്നായിച്ചവിട്ടിനിന്നുകൊ-
ണ്ടമർത്ത്യമർത്ത്യന്മാർ പലരും കാണവേ
ചളിപ്പു കൈവിട്ടങ്ങെടുത്തു കൈവാളാൽ-
പ്പൊളിച്ചു മാറിടം നഖങ്ങളെക്കൊണ്ടു
പൊടുപൊടെപ്പൊടിച്ചുടനുടനുടൻ
ചുടുചുടെത്തിളച്ചുരുവിയാർപോലെ

തുടുതുട വന്ന രുധിരപൂരത്തെ–
ക്കുട്ടകടെക്കുടിച്ചലറിച്ചാടിയും
പെരുവെള്ളംപോലെ വരുന്ന ശോണിത–
മൊരു തുള്ളിപോലും പുറത്തു പോകാതെ
കവിണ്ണു നന്നായിക്കിടന്നുകൊണ്ടുടൻ
കവിറംത്തടം നന്നായ് നിറച്ചിറക്കിയും''

എന്ന ഭീമസേനചിത്രണം ഏറ്റവും ഭയങ്കരമായിട്ടുണ്ടു്. വർണ്ണനത്തിൽ എഴുത്തച്ഛനെപ്പോലെ വൈദഗ്ദ്ധ്യം മറ്റൊരു കവിയും പ്രദർശിപ്പിച്ചിട്ടില്ലെന്നുള്ളതു സർവ്വസമ്മതമാണു്. വിസ്തരഭീതിനിമിത്തം ഇതരരസങ്ങൾക്കു് ഉദാഹരണങ്ങൾ ഉദ്ധരിക്കുന്നില്ല. എങ്കിലും ആചാര്യന്റെ ഭക്തിപാരവശ്യത്തെപ്പറ്റി അല്പമൊന്നു പറയാതെ അപ്പുറത്തേക്കു കടന്നാൽ അതൊരു മഹാപാപമായിത്തീരുന്നതാണു്. അദ്ധ്യാത്മരാമായണത്തിൽ ശ്രീരാമൻ എങ്ങനെയോ അതുപോലെയോ അതിലധികമോ ഭാരതത്തിൽ ശ്രീകൃഷ്ണൻ അദ്ദേഹത്തിനു പ്രാണനിലും പ്രാണനാണു്. പൗലോമത്തിൽ ഭാരതകഥ സംഗ്രഹിക്കുന്ന അവസരത്തിൽപ്പോലും,

''ഇന്ദുശേഖരവന്ദ്യനിന്ദുബിംബാസ്യാംബുജ–
നിന്ദ്രാദിവൃന്ദാരകവൃന്ദവന്ദിതൻ പരൻ
ഇന്ദിരാവരൻ നന്ദനന്ദനൻ നാരായണൻ
ചന്ദ്രികാമന്ദസ്മിതസുന്ദരൻ ദാമോദരൻ''

എന്നൊരു ദീർഘമായ ശ്രീകൃഷ്ണവർണ്ണനം അദ്ദേഹം ഇടയ്ക്കിടയ്ക്കു ചേർക്കുന്നുണ്ടു്. കർണ്ണപർവ്വത്തിലെ വിശ്വമോഹനമായ

''നിറന്ന പീലികൾ നിരക്കവേ കുത്തി
നിറുകയിൽക്കുട്ടിത്തിറമൊട്ടു കെട്ടി
കരിമുകിലൊത്ത ചികുരഭാരവും
മണികൾ മിന്നിടും മണിക്കിരീടവും
കനകനാച്ചിന്നും കുറുനിരതന്മേൽ
നന്ദനനപ്പൊടിഞ്ഞൊരു പൊടി പാറി–
ത്തിലകവുമൊട്ടു വിയപ്പിനാൽ നന–
ഞ്ഞുലക സൃഷ്ടിച്ചു ഭരിച്ചു സംഹരി–
ച്ചിളകുന്ന ചില്ലീയുഗളഭംഗിയും

പദസരോരുഹയുഗവുമെന്നുടെ
ഹൃദയംതന്നിലങ്ങിരിക്കുംപോലെയ–
ങ്ങണിരഥംതന്നിലകം കുളുർക്കവേ
മണിവർണ്ണൻതന്നെത്തെളിഞ്ഞു കണ്ടു ഞാൻ
വിളയാടീടണം വിജയനുമായി–
ട്ടിളകാതെനിന്നു കുറഞ്ഞൊരുനേരം.''

എന്ന പ്രാർത്ഥന ആരെയാണ് കോൾമയിർകൊള്ളിക്കാത്തതു്? ഏതു ഭഗവൽസ്തുതിയിലും അദ്ദേഹം പ്രായേണ തന്നെപ്പററി പരാമർശിക്കുന്നതു പതിവാകുന്നു. അധ്യാത്മരാമായണത്തിൽ മഹാവിഷ്ണുവിനെ സ്തുതിക്കുമ്പോൾ

> "മരണമോർത്തു മമ മനസി പരിതാപം
> കരുണാമൃതസിന്ധോ! പെരികെ വളരുന്നു;
> മരണകാലേ തവ തരുണാരുണസമ-
> ചരണസരസിജസ്മരണമുണ്ടാവാനായ്
> തരിക വരം നാഥ! കരുണാകര! പോററി!
> ശരണം ദേവ! രമാരമണ! ധരാപതേ!"

എന്നു ബ്രഹ്മാവിനെക്കൊണ്ടു ചെയ്യിക്കുന്ന പ്രാർത്ഥന കവിയുടേതു തന്നെയാണെന്നു പറയേണ്ടതില്ലല്ലോ.

**ദേവീമാഹാത്മ്യം:**—"രാമനാമാചാര്യനമാവോളം തുണയ്ക്കണം" എന്ന ഗുരുവന്ദനയുള്ള ഈ കൃതി എഴുത്തച്ഛൻേറതാണെന്നുള്ളതിനെപ്പററി സംശയിക്കുവാനില്ല. ഭാഷയും ആ കാലത്തേതുതന്നെയാണെന്നു സ്പഷ്ടമായിക്കാണാവുന്നതാണ്. 'സംഹാരം ചെയ്യാനായേ' 'വഴിയേ ചെയ്യേൻ' 'അല്ലൽപെടുത്തങ്ങ്' 'അഗ്നിഷ്ക്രാന്തനായേ' 'സാന്ധ്യകാംതേജസ്സിനാൽ' (സാന്ധ്യകളുടെ) മുതലായ പ്രയോഗങ്ങൾ നോക്കുക. ദേവീമാഹാത്മ്യം മാർക്കണ്ഡേയപുരാണാന്തർഗ്ഗതമായ ഒരു ഉപാഖ്യാനമാണ്; അതിൽ ആ ഉപാഖ്യാനം പ്രക്ഷിപ്തമാണെന്നു് അനുമാനിക്കുവാൻ ന്യായമുണ്ടു്. ദേവീമാഹാത്മ്യത്തിൽ പതിനെട്ടധ്യായങ്ങളുണ്ടെന്നാണ് വയ്പെങ്കിലും ഒടുവിലത്തെ അഞ്ചധ്യായങ്ങൾ മുദ്രിതങ്ങളായ പുസ്തകങ്ങൾ ഒന്നിലും കാണുന്നില്ല. അച്ചടിപ്പിച്ചിട്ടുള്ള വങ്ഗീയപാഠത്തിലും ദാക്ഷിണാത്യപാഠത്തിലും പതിമ്മൂന്നധ്യായങ്ങളേയുള്ളു. 'ഏവം ദേവ്യാ വരം ലബ്ധ്വാ സുരഥഃ ക്ഷത്രിയർഷഭഃ സൂര്യാജ്ജന്മ സമാസാദ്യ സാവർണ്ണിർഭവിതാ മനുഃ' എന്ന ശ്ലോകത്തോടുകൂടി പതിമ്മൂന്നാമധ്യായം അവസാനിക്കുന്നു. ആ പതിമ്മൂന്നധ്യായങ്ങൾതന്നെയാണ് എഴുത്തച്ഛനും ഭാഷാന്തരീകരിച്ചിരിക്കുന്നതു്. "ഇനുമഞ്ചധ്യായമുള്ളതു ചൊല്ലുവാനില്ലയെന്നു ചൊന്നാൾ കിളിപ്പൈതലും" എന്നൊരു വാക്യം ഒടുവിൽ കാണുന്നുണ്ടെങ്കിലും അതനുസരിച്ച് ആ അധ്യായപഞ്ചകം അദ്ദേഹം കിളിയെക്കൊണ്ടു പറയിച്ചിട്ടില്ല. അതിലെ വിഷയം പൂജാകല്പമാണ്.

ദേവീമാഹാത്മ്യത്തിൻെറ പഴയ ഭാഷാഗദ്യവ്യാഖ്യയിലും പതിമ്മൂന്നധ്യായങ്ങളെമാത്രമേ സ്പർശിച്ചിട്ടുള്ളു. എന്നാൽ അവയ്ക്കപ്പുറമുള്ള അഞ്ചധ്യായങ്ങൾക്കു മറെറാരു പണ്ഡിതൻ ഭാഷാഗദ്യത്തിൽ ഒരു വിവർത്തനം നിർമ്മിച്ചുകാണുന്നുണ്ടു്. അതിനും കുറെയെല്ലാം പഴക്കമുണ്ടു്.

പ്രക്ഷിപ്തത്തിൽ പ്രക്ഷിപ്തമായ ആ ഭാഗത്തിൽനിന്നു ചില പങ്ക്തികൾ ഉദ്ധരിക്കാം: ''പതിമ്മൂന്നധ്യായവും കേട്ടുകഴിഞ്ഞതിന്റെശേഷം സുരഥനാകുന്ന രാജാവു ചോദിക്കുന്നു, ഭഗവാനായുള്ളോവേ! നിന്തിരുവടി ചണ്ഡികാദേവിയുടെ അവതാരങ്ങളെല്ലാം അരുളിച്ചെയ്തുവല്ലോ. ഇങ്ങനെ രാജാവിന്റെ ചോദ്യത്തെക്കേട്ടു സുമേധസ്സാകുന്ന മഹർഷി അതിന്നുത്തരമരുളിച്ചെയ്യുന്നു. ഇതു് എത്രയും പരമരഹസ്യമായി എത്രയും ഉൽകൃഷ്ടമായിരിപ്പൊന്നു്, ഇതു് ആരോടും പറയേണ്ടോരു വസ്തുവല്ല. നീയോ പിന്നെ എത്രയും ഭക്തനല്ലോ; നിന്നോടൊന്നും പറയരുതാതെയില്ലയല്ലോ; അതുകൊണ്ടു നിനക്കുപദേശിക്കുന്നു. എങ്കിൽ ഇവയെല്ലാററിനും ആദിഭൂതയായിരിക്കുന്ന മഹാലക്ഷ്മി ത്രിഗുണങ്ങളോടും ലക്ഷ്യാലക്ഷ്യസ്വരൂപയായി സകലപ്രപഞ്ചത്തിലും വ്യാപ്തയായ അവസ്ഥിതിയോടും കൂടിയിരിപ്പോരുത്തി.''

പ്രസക്താനുപ്രസക്തമായ ഈ പ്രസ്താവന നില്ക്കട്ടെ. ദേവീമാഹാത്മ്യം കിളിപ്പാട്ടിൽ സ്തോത്രങ്ങളുടെ ഭാഷാനുവാദം ശ്ലാഘ്യമാണെന്നു പറവാനില്ലെങ്കിലും മററു ഭാഗങ്ങൾ അനവദ്യങ്ങളാണു്. ആകെക്കൂടി നോക്കുമ്പോൾ എഴുത്തച്ഛന്റെ ഒരു ബാല്യകൃതിയായിരിക്കാം ഈ വാങ്മയം എന്നു തോന്നുന്നു. ആദ്യത്തെ മൂന്നധ്യായങ്ങൾ കേകയിലും പിന്നീടുള്ള പത്തധ്യായങ്ങൾ കാകളിയിലും നിബന്ധിച്ചിരിക്കുന്നു. ഒരു ഭാഗം ഉദ്ധരിക്കാം:

''സർവ്വജന്തുക്കൾക്കുമുണ്ടോക്കുമ്പോൾ ജ്ഞാനം പുന-
രുവ്വിണ്ണുമുള്ളിൽ ജ്ഞാനം മാനുഷർക്കില്ല നൂനം.

വെവ്വേറെ ജന്തുക്കൾക്കു വിഷയങ്ങളുമുണ്ടു;
ദുർവ്വാരമതു മഹാജ്ഞാനികളാലുമോർത്താൽ.

കേചിൽ പ്രാണികൾ ദിവാന്ധങ്ങളായുള്ളു ഭുവി;
കേചിൽ പ്രാണികളെല്ലാം രാത്രിയിലന്ധങ്ങളാം;
തുല്യദൃഷ്ടികൾ മനുജന്മാരെന്നല്ലോ ചൊൽവൂ;
സത്യമല്ലതു നിരൂപിച്ചാൽക്കേവലം ജ്ഞാനം
ചിത്തത്തിൽപ്പശുപക്ഷിമൃഗജാതികൾക്കത്രേ;
പക്ഷികൾ മുട്ടയിട്ടു പട്ടിണിയിട്ടു കിട-
ന്നൊക്കവേ കൊത്തിപ്പിരിച്ചരികെച്ചേർത്തുകൊണ്ടു
പക്ഷങ്ങൾതോറും വച്ചു വളർത്തു ദിനംതോറും
ഭക്ഷിപ്പാൻ കൊക്കിൽക്കൊത്തിക്കൊണ്ടന്നു കൊടുത്തുടൻ
നാൾതോറും പാക്കയും പാലിച്ചു വളർത്തിയാ-
ലേതുമേ മമതമില്ലവററിലൊട്ടും പിന്നെ,
മർത്ത്യന്മാർ പുത്രന്മാരിൽ പ്രത്യുപകാരം ചിന്തി-
ച്ചെത്രയും മോഹിക്കുന്നോരജ്ഞാനംനിമിത്തമായ്.''

**ബ്രഹ്മാണ്ഡപുരാണം കിളിപ്പാട്ട്,** കർത്തൃത്വം:— ബ്രഹ്മാണ്ഡപുരാണം കിളിപ്പാട്ട് തുഞ്ചത്താചാര്യന്റെ പ്രഥമശിഷ്യനായ കരുണാകരനെഴുത്തച്ഛന്റെ കൃതിയാണെന്നു ചിലർ പറയാറുണ്ട്. അതിനെപ്പററി ഗാഢമായി ചിന്തിക്കേണ്ടിയിരിക്കുന്നു. ഗ്രന്ഥത്തിന്റെ അവസാനത്തിൽ കവി

"ധാത്രീദേവേന്ദ്രശ്രേഷ്ഠനാകിയ തപോനിധി
നേത്രനാരായണൻതന്നാജ്ഞയാ വിരചിതം
രാമഭക്താഢ്യനായ രാമശിഷ്യനാലിദം
സോമനാം കണ്ഡപുരാധീശൻതന്നനുഗ്രഹാൽ
ബ്രാഹ്മണശ്രീപാദപാംസുക്കൾക്കു നമസ്കാരം
ബ്രാഹ്മണഭക്തി മമ വർദ്ധിച്ചുവരേണമേ."

എന്ന വരികളിൽ അതിന്റെ കാരയിതാവിനെപ്പററി പ്രസ്താവിക്കുന്നുണ്ടല്ലോ. 'നേത്രനാരായണൻ' എന്നതു് ആഴ്വാഞ്ചേരി തമ്പ്രാക്കന്മാരുടെ മാറാപ്പേരാകുന്നു. 'സോമനാം കണ്ഡപുരാധീശൻ' എന്നതു തൃക്കണ്ടിയൂർക്ഷേത്രത്തിലെ ദേവനായ ശ്രീപരമേശ്വരനാണെന്നുള്ളതും നിസ്തർക്കമാണ്. 'രാമഭക്താഢ്യനായ രാമശിഷ്യനാൽ' എന്നുള്ളതിനു രാമഭക്തശ്രേഷ്ഠനായ രാമന്റെ ശിഷ്യൻ എന്നും, രാമഭക്തനും രാമന്റെ ശിഷ്യനുമായ ഗ്രന്ഥകാരൻ എന്നും അർത്ഥം ഗ്രഹിക്കാം. ആദ്യത്തേതാണ് അർത്ഥമെങ്കിൽ അധ്യാത്മരാമായണകർത്താവായ രാമനാണ് പ്രണേതാവിന്റെ ഗുരുവെന്നും തദനുരോധേന പ്രണേതാവു കരുണാകരനെഴുത്തച്ഛനാണെന്നും ഊഹിക്കാം. പ്രത്യുത രണ്ടാമത്തെ അർത്ഥമാണ് സ്വീകാര്യമെങ്കിൽ രാമന്റെ ശിഷ്യനും രാമഭക്താഢ്യനുമായ തുഞ്ചത്തെഴുത്തച്ഛൻതന്നെയാണ് ബ്രഹ്മാണ്ഡപുരാണത്തിന്റെയും രചയിതാവെന്നു വന്നുകൂടുന്നു. ബ്രഹ്മാണ്ഡപുരാണത്തിനു ശ്രീരാമകഥയുമായി യാതൊരു വിധത്തിലുള്ള ബന്ധവുമില്ല; എന്നിട്ടും കവി ആ ഗ്രന്ഥത്തിന്റെ ആരംഭത്തിൽ

"ശ്രീരാമ! രാമചന്ദ്ര! ശ്രീരാമ! രഘുപതേ!
ശ്രീരാമ! രാമഭദ്ര! സീതാഭിരാമ! രാമ!
ശ്രീരാമ! രാമ! രാമ! ലോകാഭിരാമ ജയ!"

എന്നു് ഇഷ്ടദേവതാപ്രാർത്ഥന ചെയ്യുന്നു. ഇതിൽനിന്നു ബ്രഹ്മാണ്ഡപുരാണകാരൻതന്നെയാണ് രാമഭക്താഢ്യൻ എന്നു് അനുമാനിക്കുന്നതിൽ അപാകം കാണുന്നില്ല. അങ്ങനെ വരുമ്പോൾ തുഞ്ചത്തെഴുത്തച്ഛനെത്തന്നെയാണ് പ്രസ്തുതകൃതിയുടേയും കർത്താവായി കല്പിക്കേണ്ടതു്. വിമർശകാഗ്രണിയായ പി. കെ. നാരായണപിള്ളയുടെ അഭിപ്രായവും അതുതന്നെയാകുന്നു. "നിന്തിരുവടി തിരുവുള്ളത്തിലോർത്തുകണ്ടെന്തൊരു വസ്തു ലോകത്തിലുള്ളതു പോററീ" മുതലായി ചില വരികൾ

അധ്യാത്മരാമായണത്തിലും ബ്രഹ്മാണ്ഡപുരാണത്തിലും ചിലപ്പോൾ ഏകരൂപമായും മററു ചിലപ്പോൾ ഈഷദ്വ്യത്യാസത്തോടുകൂടിയും കാണുന്നുണ്ടു്. ഭാഷ എഴുത്തച്ഛന്റെ കാലത്തേതുതന്നെയാണു് എന്നുള്ളതിനു (1) ചൊല്ലുണ്ണാൾ, (2) മടിക്കുന്നില്ലേതും ഞാനോ, (3) മന്നവരനേകാനം, (4) മൂർച്ഛിതനായേ, (5) ഗുരുഭൂതന്മാരെ വന്ദിപ്പാനായേ, (6) എവിടത്തു, (7) ചൊല്ലവല്ലേൻ, (8) കാണായതാരാഞ്ഞു, (9) അതിൽക്കാളും, (10) ദുന്നിമിത്തങ്ങൾ പല, (11) ഊടേ ചിന്തിച്ചു, (12) ഞങ്ങളിരുന്നു ഞായം മുന്നം തുടങ്ങിയ പ്രയോഗങ്ങൾ സാക്ഷ്യം വഹിക്കുന്നു. പക്ഷേ ഈ തെളിവുകൊണ്ടുമാത്രം ഗുരുവിനെ വിട്ടു ശിഷ്യനിലോ മറിച്ചോ കർത്തൃത്വം ആരോപിക്കുവാൻ നിവ്വാഹമില്ല. എന്നാൽ കവിതാരീതി നോക്കിയാൽ ബ്രഹ്മാണ്ഡപുരാണത്തിനു തുഞ്ചന്റെ കൃതിയാകുവാൻതക്ക സ്വരൂപയോഗ്യതയുണ്ടെന്നുതന്നെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. തൊണ്ണൂററൊൻപതധ്യായങ്ങൾ സംഗ്രഹിക്കേണ്ടതുകൊണ്ടു വർണ്ണനത്തിനുള്ള സൗകര്യം കവിക്കു വളരെ വിരളമാണു്. എങ്കിലും പല ഘട്ടങ്ങളിലും അദ്ദേഹം താൻ ഒരു വശ്യവചസ്സാണെന്നു തന്റെ വിശിഷ്ടമായ വാഗ്ധോരണിയാൽ പ്രഖ്യാപനം ചെയ്യുന്നുണ്ടു്. "ജളത്വമുള്ള ജനം മഹത്വമറികയില്ലളക്കമറിയുമോ നരസിംഹത്തിൻ ബലം?" "കാല്ക്കൽ വീഴ്കയും കണ്ണിലശ്രുക്കൾ പൊഴികയും വീക്കയും വിയക്കയും കോൾമയിർകൊള്ളുകയും" "ദുസ്ത്യജയല്ലോ നൂനം പ്രകൃതി വിദ്വാന്മാക്കും" എന്നിങ്ങനെയുള്ള വരികളിൽമാത്രമല്ല അദ്ദേഹത്തിന്റെ കവനകലാപാടവം പ്രത്യക്ഷീഭവിക്കുന്നതു്. ദത്താത്രേയൻ കാർത്തവീര്യാർജ്ജുനനു നല്കുന്ന ജ്ഞാനോപദേശം ചന്ദ്രഗുപ്തന്റെ ജമദഗ്ന്യാശ്രമവർണ്ണനം മുതലായ ഘട്ടങ്ങളിൽ നാം കേൾക്കുന്നതു സാക്ഷാൽ ഗുരുനാഥന്റെ ശബ്ദംതന്നെയാണു്. ശ്രീപരശുരാമനും കാർത്തവീര്യന്റെ സേനയും തമ്മിലുള്ള യുദ്ധം കവി പ്രപഞ്ചനം ചെയ്യുന്നതിൽനിന്നു് ഒരു ഭാഗം ഇവിടെ പകർത്താം:

"ഭൂതലം പൊടിഞ്ഞുപൊങ്ങീടിന പൊടികൊണ്ടു
രോദസി മറഞ്ഞിതു കണ്ടുനിന്നവർകളും,
കല്പാന്തലയമകാലപ്രാപ്തമായിതെന്നു
കല്പിച്ചു നഭസ്ഥന്മാരുൽഭ്രാന്തന്മാരായ്‌വന്നു.

അഗ്നിലോചനൻ ജഗത്സംഹാരത്തിനു ജമ-
ദഗ്നിനന്ദനനായ്‌വന്നീടിനാനെന്നു നൂനം.

കണ്ഠലോഷ്ണീഷകിരീടാദികളോടും നൃപ-
മുണ്ഡങ്ങൾ നിശിതബാണങ്ങളാൽ തെരുതെരെ
ഖണ്ഡിച്ചു വസുമതീമണ്ഡലത്തിനു ബഹു-
മണ്ഡനവിശേഷങ്ങൾ നല്കിനാൻ ഭൃഗുശ്രേഷ്ഠൻ.

ഉത്ഥായോത്ഥായ ദ്രുതം നൃത്തവുമാടീടുന്നു
മത്തങ്ങളായേ നിന്നു പൃഥ്വിയിൽക്കബന്ധങ്ങൾ.

കുണ്ഡലാംഗദച്ഛത്രചാമരഹാരസച്ഛന്ന-
ഖണ്ഡതോരണപതാകാവ്യജനങ്ങൾകൊണ്ടും
അങ്കുശകശാവലനാദികൾകൊണ്ടും സമ-
രാങ്കണമലങ്കരിച്ചീടിനാൻ ഭൃഗുപതി.

ചർമ്മവർമ്മാദിഗദാചാപശസ്ത്രാദികളാൽ
നിർമ്മലാഭരണങ്ങൾ ധരിച്ചു രണാങ്കണം.

ക്ഷത്രവാഹിനിയൊക്കെ മുറിഞ്ഞു ധരണിയും
രക്തവാഹിനികളാൽ നിറഞ്ഞു ചിത്രം ചിത്രം.

ഹസ്ത്യശ്വമർത്ത്യഭവരക്തവാഹിനികളിൽ
ഹസ്തിഗ്രാഹങ്ങളുണ്ടു മാംസപങ്കവുമുണ്ടു,
ശസ്ത്രമീനങ്ങളുണ്ടു തുരഗോഡുപങ്ങളും,
മർത്ത്യമസ്തകമായ പാഷാണങ്ങളുമുണ്ടു,
ഹസ്തിവൃന്ദോത്തമാംഗകച്ഛപങ്ങളുമുണ്ടു,
മർത്ത്യകേശങ്ങളായ ശൈവാലപൂരമുണ്ടു,
ശ്വേതചാമരമായ ഫേനപിണ്ഡങ്ങളുണ്ടു,
നൂതനച്ഛത്രമയഹംസപംക്തിയുമുണ്ടു,
തുരംഗശവമയഗ്രാഹങ്ങളുണ്ടു, ധനു-
സ്തരംഗങ്ങളുമുണ്ടു രത്നവാലുകകളും.

രക്തപായികളായ മാംസഭോജികളെല്ലാം
നൃത്തമാടീടുകയുമലറിക്കളിക്കയും
ബാണങ്ങളേറ്റു മരിച്ചൊട്ടു ശേഷിച്ച സൈന്യം
പ്രാണത്രാണൈകപരായണന്മാരായോടിയും

പ്രേതഗുഹ്യകപിശാചാദിരാക്ഷസഗണം
പീതശോണിതങ്ങളാം ഡാകിനീഗണങ്ങളും
കങ്കഗൃധ്രശ്വാപദഗോമായുശ്യേനവൃകാ-
ദ്യങ്കിതമായ സമരാങ്കണം ഭയപ്രദം.''

ഈ കവിതയ്ക്കു് അധ്യാത്മരാമായണത്തിന്റെ മെച്ചമുണ്ടെന്നു ഞാൻ പറയുന്നില്ല. എന്നാൽ ആ ന്യൂനതയ്ക്കുള്ള ഒരു കാരണം മുമ്പു സൂചിപ്പിച്ചതുപോലെ കവിക്കു് ഓരോ അധ്യായവും പ്രത്യേകമായി സംക്ഷേപിക്കുവാനുണ്ടായ ആഗ്രഹമാണു്; ആ പരിപാടിക്കു് ഉത്തരവാദി പക്ഷേ തമ്പ്രാക്കളാണെന്നും വരാൻ പാടില്ലായ്കയില്ല. കേരളത്തിന്റെ ജനയിതാവും കേരളബ്രാഹ്മണരുടെ കുലദൈവതവുമാണല്ലോ ശ്രീപരശുരാമൻ. ആ മഹാത്മാവിന്റെ അപദാനങ്ങളെ ഭാഷാഗാനരൂപേണ

പ്രകീർത്തനം ചെയ്യിക്കുവാൻ പണ്ഡിതാഗ്രേസരനും നീലകണ്ഠസോമയാജിയുടെ സുഹൃത്തമനമായ അക്കാലത്തെ ആഴ്വാഞ്ചേരിത്തമ്പ്രാക്കൾക്കു് ഔത്സുക്യം സ്വാഭാവികമായി അങ്കുരിച്ചിരിക്കാവുന്നതും തന്നിമിത്തം അദ്ദേഹം അധ്യാത്മരാമായണത്തിന്റെ ഭാഷാനുവാദംമൂലം ഭാഷാകവികളിൽ പ്രഥമഗണനീയനെന്നു പേർ സമ്പാദിച്ചു തൃക്കണ്ടിയൂരിൽ അധ്യാപകവൃത്തിയിൽ ഏർപ്പെട്ടിരുന്ന തുഞ്ചത്തെഴുത്തച്ഛനെ അതിലേക്കു നിയോഗിച്ചിരിക്കാവുന്നതുമാകുന്നു. ഉത്തരരാമായണത്തിനു പിൻപും മഹാഭാരതത്തിനു മുൻപും എഴുത്തച്ഛൻ പ്രസ്തുതഗാനം നിർമ്മിച്ചതായി പരിഗണിക്കാവുന്നതാണു്. ഗ്രന്ഥാവസാനത്തിൽ എഴുത്തച്ഛൻ കേരളത്തിന്റെ മാഹാത്മ്യത്തെപ്പററി ചില സൂചനകൾ നല്കുന്നുണ്ടെന്നുള്ളതു പ്രകൃതത്തിൽ സ്മരണീയമാകുന്നു.

"ഭൂമിദേവന്മാർക്കെല്ലാം ഭാഗ്യവരാമൻ നിജ–
ഭൂമിയെദ്ദാനംചെയ്താൻ പ്രായശ്ചിത്താർത്ഥമായേ.

ക്ഷത്രിയർക്കുള്ള രാജ്യമല്ലിതു നിങ്ങളെല്ലാ–
മധ്വരങ്ങളും ചെയ്തു സുഖിച്ചു വസിച്ചാലും.

ബ്രഹ്മസ്വമായ ഭൂമൗ ദുഷ്ടരാരാനും വന്നു
നിർമ്മര്യാദം ചെയ്കിലും ദേവസ്വാദികളെല്ലാം
ആക്രമിച്ചീടുന്നാകിൽ നിങ്ങളെല്ലാരുംകൂടി–
പ്പാർക്കണമെന്നെ ധ്യാനിച്ചവിടെ വരുവൻ ഞാൻ.

ദുഷ്ടരെയെല്ലാമൊക്കെ നിഗ്രഹിച്ചാർത്തി തീർത്തു
ശിഷ്ടരെയെല്ലാമത്ര വച്ചു രക്ഷിച്ചീടുവിൻ.

അബ്ധിതന്നന്തർഭാഗ മഗ്നമായ്ക്കിടന്നൊരു
സിദ്ധക്ഷേത്രങ്ങൾ പുരഗ്രാമങ്ങൾ നഗരങ്ങൾ
തീർത്ഥങ്ങളിവയെല്ലാം നിങ്ങൾക്കാണായിതപ്പോൾ
ധാത്രീദേവന്മാർ സങ്കേതം വച്ചു മുന്നെപ്പോലെ
യാഗാദികർമ്മംകൊണ്ടുമാശ്രമനിഷ്ഠകൊണ്ടും
യോഗവൈഭവംകൊണ്ടും ദാനാദിധർമ്മംകൊണ്ടും
ദുഃഖങ്ങളറിയാതെ സൽകർമ്മങ്ങളും ചെയ്തു
സൗഖ്യം പൂണ്ടിരുന്നിതു ഭൂദേവപ്രവരന്മാർ.

ആത്മാനുഭാവംകൊണ്ടു ഭാർഗ്ഗവൻതന്റെ ഭൂമൌ
ഗ്രീഷ്മകാലത്തും മഴ പെയ്യുമാറാക്കിവച്ചാൻ.

ധനധാന്യാദികളാലധികം സമൃദ്ധിയു–
മനുവാസരം വളർത്തീടിനാൻ ഭൃഗുപതി."

ഈ വർണ്ണനമൊന്നും മൂലത്തിലില്ല. തൃക്കണ്ടിയൂരപ്പന്റെ അനുഗ്രഹത്തെപ്പററി ഗ്രന്ഥാവസാനത്തിൽ പ്രസ്താവിച്ചതു ശ്രീപരമേശ്വരൻ പരശുരാ

മന്റെ ഗ്രന്ഥനാഥനാകകൊണ്ടാണെന്നു തോന്നുന്നു. ഗ്രന്ഥത്തിൽത്തന്നെ ഒന്നുരണ്ടു ശിവസ്തോത്രങ്ങളും കാണ്മാനുണ്ടല്ലോ.

**ഭാഷാനുവാദരീതി:**—ബ്രഹ്മാണ്ഡപുരാണത്തിൽ ആദ്യത്തെ പതിനഞ്ചധ്യായങ്ങൾ കേകയിലും പിന്നീടുള്ള പതിനഞ്ചധ്യായങ്ങൾ കാകളിയിലും ബാക്കിയുള്ള അധ്യായങ്ങളെല്ലാം വീണ്ടും കേകയിലുമാണു് കവി തർജ്ജമചെയ്തിരിക്കുന്നതു്. ആകെക്കൂടി ദേവീമാഹാത്മ്യത്തിലെന്നപോലെ മൂന്നു വിഭാഗങ്ങളേ കാണുന്നുള്ളു. അതിനാൽ അവയെ പാദങ്ങൾ എന്നു പറയുന്നതു യുക്തമാണെന്നു തോന്നുന്നില്ല. എഴുത്തച്ഛൻ ഭദ്രദീപപ്രതിഷ്ഠാവിധി ഭാഷീകരിക്കുന്നില്ല.

"മുപ്പത്തിമൂന്നധ്യായമാദിയായഞ്ചധ്യായം
മുപ്പത്തേഴധ്യായവും കഴിഞ്ഞുകൂടുവോളം
ഭദ്രദീപാഖ്യപ്രതിഷ്ഠാവിധി സമസ്തവും
സ്വദൃമ്മൻതന്നെക്കേൾപ്പിച്ചു............"

എന്നു പറഞ്ഞുകൊണ്ടു് അപ്പുറത്തേക്കു കടക്കുന്നു. അതുപോലെ അസിതമഹർഷി ജനകമഹാരാജാവിനു നല്കുന്ന മോക്ഷോപദേശങ്ങൾ തർജ്ജമ ചെയ്യുന്നുണ്ടെങ്കിലും നാല്പത്തൊൻപതുമുതൽ അൻപത്തിമൂന്നുവരെയുള്ള അഞ്ചധ്യായങ്ങളിൽ ചെയ്യുന്ന അധ്യാത്മജ്ഞാനോപദേശം വിട്ടുകളയുന്നു. 'ഇത്യാദ്യമഞ്ചധ്യായംകൊണ്ടുടൻ ജനകനോടധ്യാത്മജ്ഞാനമുപദേശിച്ചാനസിതനും' എന്നു് ആ ഘട്ടത്തെ ദൂരെനിന്നു് ഒന്നു കടാക്ഷിക്കുകമാത്രമേ അദ്ദേഹം ചെയ്യുന്നുള്ളു. കാർത്തവീര്യന്റെ ജലക്രീഡയെപ്പറ്റിയുള്ള പ്രസ്താവം വരുമ്പോൾ ഋഷികല്പനായ ആ ധർമ്മാത്മാവു് "അംഗനാജലക്രീഡാധ്യായമൻപത്തെട്ടാമതിന്നിജ്ജനത്തിനു പറഞ്ഞീടുവാൻ പണിയത്രേ" എന്നു് അതിൽനിന്നൊഴിയുന്നു. അദ്ദേഹത്തിന്റെ ആചാരപ്രവണതയും ഔചിത്യബോധവുമാണു് ഈവക കാര്യങ്ങളിൽ പ്രകടീഭവിക്കുന്നതു്.

**സീതാവിജയം കിളിപ്പാട്ടു്, മൂലം:**—സീതാവിജയം കിളിപ്പാട്ടിനു ശതമുഖരാമായണമെന്നും ശതമുഖരാവണവധമെന്നുംകൂടി പേരുകളുണ്ടു്. കിളിപ്പാട്ടിൽ സീതാവിജയം എന്ന സംജ്ഞതന്നെയാണു് സ്വീകരിച്ചിരിക്കുന്നതു്. "ഇങ്ങനെ സീതാവിജയാഖ്യമാം കഥാസാരം മംഗളമൊട്ടു ചൊന്നേനൊന്നാളേ കിളിമകളേ" എന്നുള്ള ഒടുവിലത്തെ വരികൾ നോക്കുക. "സന്തുഷ്ടാത്മനാ സീതാവിജയം മനോഹരം" എന്നു് ആരംഭത്തിലും പ്രസ്താവനയുണ്ടു്. മൂലം സ്കാന്ദപുരാണാന്തർഗ്ഗതമായ വാസിഷ്ഠാത്ഭുതരാമായണത്തിൽ പെട്ടതാണു്. ഏഴധ്യായങ്ങൾകൊണ്ടു പ്രസ്തുതോപാഖ്യാനം അതിൽ സംഗ്രഹിച്ചിരിക്കുന്നു. ദശമുഖരാവണനെക്കാൾ ബലശാലിയായ ശതമുഖരാവണനെ സീതാദേവി വധിച്ച കഥ വസിഷ്ഠമഹർഷി ശതാനന്ദനെ പറഞ്ഞുകേൾപ്പിക്കുന്നു.

കിളിപ്പാട്ടിന്റെ കർത്താവ്:—സീതാവിജയത്തിന്റെ കർത്താവു തുഞ്ചത്തെഴുത്തച്ഛനാണെന്നു് ഐതിഹ്യമുണ്ടു്. ഭാഷാരീതി പരിശോധിച്ചാൽ അതു കൊല്ലം ഏഴാം ശതകത്തിലെ കൃതിയാണെന്നു നിർണ്ണയിക്കുവാൻ കഴിയും. 'കേറംക്കയിൽ', 'ഇടർ', 'മേന്മതകം', 'വാക്കു കൊണ്ടേ', 'വരിഷിക്കുക' എന്നീ പദങ്ങളും പ്രയോഗങ്ങളും നോക്കുക. 'പൌലസ്ത്യനാവനുടെ കാൽനഖത്തിനു പോരാ', 'ദധിജലധി ശതവദനാ പതനസമയേ ചെന്നു ദേവലോകത്തു വൃത്താന്തമറിയിച്ചു' തുടങ്ങിയ ഭാഗങ്ങളിൽ അധ്യാത്മരാമായണത്തിലെ ചില വരികളുടെ പ്രതിധ്വനി കേറംക്കുന്നു. നാലു പാദങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്ന ഈ കൃതിയിൽ ഒന്നും നാലും പാദങ്ങരം കേകയിലും രണ്ടാം പാദം കാകളിയിലും മൂന്നാം പാദം കളകാഞ്ചിയിലുമാണു് നിബന്ധിച്ചിരിക്കുന്നതു്. കവിത ആപാദചൂഡം മനോഹരമായിരിക്കുന്നു. അതിലെ—പ്രത്യേകിച്ചു മൂന്നാം പാദത്തിലെ—പദഘടനാപാടവത്തെ എഴുത്തച്ഛനിലല്ലാതെ മറെറാരു കവിയിൽ വിനിവേശിപ്പിക്കുവാൻ മാർഗ്ഗം കാണുന്നില്ല. അതുകൊണ്ടു കർത്തൃത്വത്തെപ്പററി ഗ്രന്ഥത്തിൽ പ്രകടമായ സൂചനയൊന്നുമില്ലെങ്കിലും 'ശ്രീരാമനാമം പാടിവന്ന പൈങ്കിളിപ്പെണ്ണേ, ശ്രീരാമചരിതം നീ ചൊല്ലീടു മടിയാതെ' എന്നു് അധ്യാത്മരാമായണത്തിൽ നിയുക്തയായ ആ മധുരസ്വരയായ ശാരികയോടുതന്നെയാണു് ''ശ്രീരാമചരിതവും പാടിസ്സഞ്ചരിക്കുന്ന ശാരികപ്പൈതലേ നീ ചൊല്ലേണമെന്നോടിപ്പോരം'' എന്ന വരികളിൽ സീതാവിജയകാരനും അപേക്ഷിക്കുന്നതെന്നു് എനിക്കു തോന്നുന്നു. കവിതയുടെ മാതൃക കാണിക്കുവാൻ മൂന്നാം പാദത്തിൽനിന്നു് ഒരു ഭാഗം ഉദ്ധരിക്കാം:

''നിഖിലനിശിചരശമനകരനഖിലനായകൻ
നിന്നു പരിശ്രാന്തനായ് സമരാങ്കണേ.

കമലദലനയനനഥ ജനകമകരംതന്നുടേ
കൈയിൽക്കൊടുത്തിതു കാർമ്മുകവും തദാ.

മിഥിലനൃപസുതയുമഥ വാങ്ങിനാരം ചാപവും
മേന്മതകം ബാണജാലവും തൂണിയും.

നിജരമണനികടഭുവി ജനകസുതയും തദാ
നിന്നു ജയലക്ഷ്മിയെന്നപോലെ മുദാ.

രഘുപതിയുമതുപൊഴുതു മൃദുഹസിതപൂർവകം
രമ്യാംഗിമാരസം കണ്ടരുളിച്ചെയ്തു.

ദശവദനമതിചതുരമുരഭയദസങ്ഗരേ
ദണ്ഡമൊഴിഞ്ഞു ഞാൻ കൊന്നേൻ പ്രിയതമേ!
വിബുധപതിജിതമരിയ ദശമുഖതനുജനെ
വീരനാം സൗമിത്രി കൊന്നു ജിതശ്രമം.

മധുതനയമമിതബലമപി ലവണനെത്തദാ
മാനിയാം ശത്രുഘ്നനും വധിച്ചീടിനാൻ.

ഗഗനചരപരിവൃഢരൊടധിരണമനന്തരം
ഗന്ധർവ്വവീരരെക്കൊന്നു ഭരതനും.

ശതവദനനിവനവരിലധികബലനാകയാൽ
ശാരദാംഭോജവക്ത്രേ! വധിച്ചീടു നീ.

നിഹതനിവനിഹ സമരഭുവി ഭവതിയാലതു
നിശ്ചയം; യുദ്ധം തുടങ്ങു നീ വല്ലഭേ!

പവനസമജവമൊടുടനളലവിശിഖം വന്നു
ഫാലദേശേ കൊണ്ടു രക്താഭിഷിക്തയായ്
ദശവദനരിപുമഹിഷി പുനരസഹരോഷേണ
ചേതസി ചിന്തിച്ചുറപ്പിച്ചിതാദരാൽ.

അയുതശതനവമിഹിരസമരുചി കലർന്നൊഴു-
മാനന്ദവിഗ്രഹമത്ഭുതവിക്രമം
തരണികുലഭവമഭവമഭയദമനാമയം
താപത്രയാപഹം സച്ചിത്സ്വരൂപിണം
ദശവദനകുലവിപിനദഹനമഖിലേശ്വരം
ദേവദേവം വിഭും കുംഭകർണ്ണാന്തകം
സലിലനിധിതരണകരചതുരമസുരാന്തകം
സായകകോദണ്ഡദോർദ്ദണ്ഡമണ്ഡിതം
ഖരശമനകരമമലമതുലബലമവ്യയം
കാരണപൂരുഷം കാമദാനപ്രിയം
മൃതിസമയഭയഹരണനിപുണചരണാംബുജം
മൃത്യുമൃത്യും പരം മർത്ത്യരൂപം ഭജേ.

തപനകുലശുചികരസുചരിതമതികോമളം
താരകബ്രഹ്മസംജ്ഞം രാമനാമകം
നിജഹൃദയകമലഭുവി നിരുപമമുറപ്പിച്ചു
നിർമ്മലം പഞ്ചവാരം ജപിച്ചീടിനാൾ.''

**ശ്രീമൽഭാഗവതം കിളിപ്പാട്ട്,** കർത്തൃത്വം:—സംസ്കൃതത്തിൽ വിഷ്ണുഭാഗവതമെന്നും ദേവീഭാഗവതമെന്നും രണ്ടു ഭാഗവതങ്ങളുണ്ട്. അവയിൽ അഷ്ടാദശമഹാപുരാണങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടത്തേണ്ടതു് ഏതിനെയാണെന്നുള്ള വാദം പണ്ടുപണ്ടേയുള്ളതും ഇന്നും അവസാനിച്ചിട്ടില്ലാത്തതുമാണ്. അഷ്ടാദശപുരാണങ്ങളും ആവിർഭവിച്ചതിനുമേൽ അവയുടെ മകുടസ്ഥാനത്തിൽ വിഷ്ണുഭക്തിസംവർദ്ധകമായി ദാക്ഷിണാത്യനായ ഏതോ സിദ്ധൻ രചിച്ച് ഉപദേശിച്ച ഒരു

വിശിഷ്ടഗ്രന്ഥമാണ് ഭാഗവതം എന്നു ഞാൻ വിശ്വസിക്കുന്നു. പ്രക്ഷിപ്തങ്ങളായ നഴഞ്ഞുകേറാത്ത ഒരു പുരാണമാണ് ഭാഗവതമെന്നുള്ളത് അതിൻെറ മഹിമോപാധികളിൽ ഒന്നാണെന്നും നാം ഓർമ്മിക്കേണ്ടതുണ്ട്. കൊല്ലം എട്ടാം ശതകത്തിലേ കൃതിയായ ഭാഷാവിഷ്ണുഭാഗവതത്തെപ്പററിയാണല്ലോ നമുക്ക് ഇവിടെ പര്യാലോചിക്കുവാനുള്ളത്. ആ ഗ്രന്ഥം തുഞ്ചത്തെഴുത്തച്ഛൻെറ കൃതിയാണെന്നും അല്ലെന്നും പ്രബലമായ പക്ഷാന്തരമുണ്ട്.

പൂർവ്വപക്ഷം:—ചിററൂർ ഗുരുമഠത്തിൽ ഭാഗവതം വച്ചുപൂജിച്ചിരുന്നതു് 1041-ൽ ബർണ്ണൽസായിപ്പു കണ്ടതായി മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഭാഗവതം എഴുത്തച്ഛൻെറ കൃതിയാണെന്നു ദൃഢമൂലമായ ജനവിശ്വാസമുണ്ട്. ഭാഗവതത്തിലേ ഭാഷ കൊല്ലം എട്ടാം ശതകത്തിൻെറ പൂർവ്വാർദ്ധത്തിലേതാണ് എന്നുള്ളതിനു സംശയമില്ല. 'സർവ്വലോകേശനായ ഭഗവദ്യശസ്സോട്', 'ഭഗവദ്യശോയുതമല്ലായ്കും പ്രബന്ധങ്ങൾ', 'ഉളനായ ചേല്ലുണ്ണാൻ', 'തേൻപോരും', 'പോകയിൽ', 'ചെല്ലത്തുടങ്ങിനാൻ', 'ചോരിവാരവരി', 'മകളർ' ഇങ്ങനെ പല ഉദാഹരണങ്ങൾ വേണമെങ്കിലും ഉദ്ധരിച്ച് ഈ വസ്തുത തെളിയിക്കാവുന്നതാണ്. മനോഹരങ്ങളായ പല ഭാഗങ്ങൾ ഭാഗവതം കിളിപ്പാട്ടിലുമുണ്ട്. ഇങ്ങനെ ചില കാരണങ്ങളെ ആസ്പദമാക്കി ഭാഗവതം എഴുത്തച്ഛൻെറ കൃതിതന്നെയെന്നു സ്ഥാപിക്കുവാൻ ചില പണ്ഡിതന്മാർ ഉദ്യമിക്കുന്നു. അവരിൽത്തന്നെയും ഏതു കാലത്താണ് എഴുത്തച്ഛൻ അതു രചിച്ചതെന്നുള്ളതിനെപ്പററി അഭിപ്രായവ്യത്യാസമുണ്ട്. ചിലർ വാർദ്ധക്യാരംഭത്തിലാണെന്നും ചിലർ യൗവനത്തിലെന്നും പറയുന്നു. വാർദ്ധക്യാരംഭത്തിലാണെന്നു പറയുന്നവർ എഴുത്തച്ഛൻ ആ കവിത ചൊല്ലിക്കൊടുത്തു മകളെക്കൊണ്ട് എഴുതിച്ചതാണെന്നും ആ ഗ്രന്ഥമാണ് ബർണ്ണൽ സായിപ്പ് 1041-ൽ ഗുരുമഠത്തിൽ കണ്ടതെന്നുംകൂടി പ്രസ്താവിക്കുന്നു. ഭാഗവതം കൊല്ലം എട്ടാം ശതകത്തിലേ കൃതിയാണെന്ന് എനിക്കും ഉറപ്പിച്ചുപറയുവാൻ തോന്നുന്നു.

ഏകകർത്തൃകമാണോ?—ഭാഗവതത്തിൻെറ ആദ്യന്തമുള്ള പ്രണേതൃത്വം ഒരു കവിയിൽ ആരോപിക്കുവാൻ അശേഷം നിർവ്വാഹമില്ലാത്തവിധത്തിലാണ് അതിലേ ആദ്യത്തേയും അവസാനത്തേയും ഭാഗങ്ങളുടെ രചനാരീതി നിലകൊള്ളുന്നതു്. ഭാഗവതം ആകെക്കൂടി തന്നെ ആ വിഷയത്തിൽ ഭാരതത്തേയും അധ്യാത്മരാമായണത്തേയും അപേക്ഷിച്ചു തുലോം അവരമായ ഒരു സ്ഥാനത്തിലേ സ്ഥിതിചെയ്യുന്നുള്ളു. അപശബ്ദപ്രയോഗവും മൂലത്തിൽനിന്നു തർജ്ജമയിൽ കടന്നുകൂടീട്ടുള്ള അർത്ഥവ്യത്യാസവും ആ ഗ്രന്ഥത്തെ അധഃപതിപ്പിക്കുന്നതിനുള്ള കാരണങ്ങളിൽ ഒട്ടും അപ്രധാനങ്ങളല്ല. ചുരുക്കത്തിൽ ഭാഗവതത്തിൻെറ ഗതി കൃഷ്ണപക്ഷത്തിലേ ചന്ദ്രമണ്ഡലത്തിൻേറതുപോലെയാ

ണെന്നു പറയാം. മുന്നോട്ടു പോകുന്തോറും കൂടിക്കൂടിവരുന്ന അനാസ്വാദ്യത ദശമസ്കന്ധത്തിൽ കാളിയമർദ്ദനാനന്തരം അതിന്റെ മൂർദ്ധന്യദശയിൽ എത്തുന്നു. അതിനുമുൻപുതന്നെ 'ഭഗവതേസ്വാരതിചെയ്തീടണം' എന്നു ദ്വിതീയസ്കന്ധത്തിലും 'പുരുഷോത്തമനെ സ്തുതിച്ചാരുടനുടൻ' എന്നും 'ഭവാനാലഹോ ഹനിച്ചീടിനാ' എന്നും 'മേളമുഖാംബുജം' എന്നും ചതുർത്ഥസ്കന്ധത്തിലും 'കാലപാശം പരിച്ഛേദിച്ചു' എന്നു ഷഷ്ഠസ്കന്ധത്തിലും 'അംബുജൻ' എന്നു നവമസ്കന്ധത്തിലും മററും പല ഉദ്വേഗജനകങ്ങളായ പ്രയോഗങ്ങൾ കാണുന്നുണ്ട്. 'സർവ്വഭേദങ്ങളാം രാഗദ്വേഷാദിയാം', 'മന്ദരപർവതത്തെ പ്രവേശിച്ചു തപസ്സുതുടങ്ങിനാൻ' എന്നും മററുമുള്ള വൈരൂപ്യദുഷ്ടങ്ങളായ വരികളുമുണ്ട്. ദശമസ്കന്ധത്തിൽ പ്രവേശിക്കുമ്പോൾ അത്തരത്തിലുള്ള കീടാനുവിദ്ധത ക്രമേണ പ്രവൃദ്ധമാകുന്നു. 'മാധവസ്വട്ടഃ' 'ചത്വാരിപാദസംയുക്തൻ' 'സഖന്മാരുമായ'' മുതലായ അനേകം അസഹ്യങ്ങളായ സ്ഖലിതങ്ങൾ അവിടെയാണ് സ്വച്ഛന്ദമായി തലപൊക്കുന്നതു്. എങ്കിലും 'ഗോവിന്ദദർശനം കണ്ടു' 'കുഴൽസ്വനൈന്നിശ്ചലരായിതു' 'മന്നിടമായ ത്രൈലോക്യങ്ങൾ' 'ത്രാണനംചെയ്യേങ്ങൾപ്രാണനാഥാ കൃഷ്ണ' 'കയ്യതിൽ വസ്ത്രാഭരണമായും ചിലർ' 'മാർഗ്ഗമാക്കീടും കൃതാന്തസമീപത്തേക്കു'' 'ആകയാൽ നാമൊത്തു യുദ്ധം വഹിക്കിലോ ആകായെന്നാരും പറയാ ധരിക്കനീ' 'യൗവനാത്മാക്കൾ' 'ചന്ദ്രികാഹാസിതേ' 'പ്രദ്യുമ്നാനിരുദ്ധസംയുതാഭ്യാം' (പ്രദ്യുമ്നനാനിരുദ്ധസംയുതാഭ്യാം എന്നു വേണമെങ്കിൽ വായിച്ചുകൊള്ളാം) ഇത്തരത്തിലുള്ള ഭീമങ്ങളായ അഭങ്ഗികൾ കാളിയമർദ്ദനഘട്ടത്തിനുമേലേ ദശമസ്കന്ധത്തിൽത്തന്നെയും കാണുന്നുള്ളൂ. ശ്രുതിഗീതയിലും ഏകാദശസ്കന്ധത്തിലും നിരവധി ഭാഷാനുവാദവൈകല്യങ്ങളുണ്ട്. ദശമസ്കന്ധത്തിൽ ശാരികയെ കവി അഭിസംബോധനംചെയ്യുന്നതു 'ബാലേ കിളിയേ സുശീലേ' എന്നിങ്ങനെയാണ്. മറെറാരു സ്ഥലത്തും എഴുത്തച്ഛൻ 'കിളിയേ' എന്നു പ്രയോഗിച്ചിട്ടില്ല.

കാളിയമർദ്ദനംവരെയുള്ള ഭാഗങ്ങളിൽ അങ്ങിങ്ങ് അപൂർവ്വമായെങ്കിലും എഴുത്തച്ഛന്റേതായിരിക്കണമെന്നു പറയാവുന്ന ഈരടികൾ ഉണ്ട്. ചില ഉദാഹരണങ്ങൾ ഉദ്ധരിക്കാം:

1 ''വിഷ്ണുഭഗവാൻ വിരിഞ്ചാദിവന്ദിത–
നച്ഛിന്നതരാംശുമദിവാകരലോചനൻ
പത്മനാഭൻ പരമാത്മാ പരാപരൻ
പത്മജാവല്ലഭൻ പത്മായുധൻ പരൻ
വിശ്വംഭരൻ വൃഷവാഹനവന്ദിത–
നച്യുതനവ്യയനവ്യക്തനാദ്വയൻ
നിഷ്കളൻ നിർഗ്ഗുണൻ നിഷ്ക്രിയൻ നിർമ്മലൻ
നിഷ്കളങ്കൻ നിരാതങ്കൻ നിരുപമൻ

നിഷ്കാരണൻ നിഗമാന്തവേദ്യാത്മകൻ
നിഷ്കിഞ്ചനപ്രിയൻ നിത്യൻ നിരാമയൻ
നിർമ്മലൻ നിർവ്വികല്പൻ നിരുപാശ്രയൻ
സന്മയൻ സർവസാക്ഷീശൻ സനാതനൻ.'' (ചതുർത്ഥസ്കന്ധം)

2 ''ഭക്ത്യാ ഭജിപ്പതത്യുത്തമമെന്നു തൽ-
പുത്രൻ പറഞ്ഞതു കേട്ടസുരേശ്വരൻ
പെട്ടെന്നു വാളുമെടുത്തെഴുന്നേററല-
കൊട്ടൊഴിയാതേ നിറഞ്ഞവൻ തൂണതിൽ
നില്പവൻ വന്നു രക്ഷിക്കണമിത്തരം
ദുർഭാഷണംചെയ്തു നില്ക്കുന്ന നിന്നെ ഞാൻ
വെട്ടിക്കളവനെന്നോടിയടുത്തു തൻ-
മുഷ്ടികൊണ്ടൊന്നു കുത്തീടിനാൻ തൂണിന്മേൽ.
വട്ടംതിരിഞ്ഞു വിറച്ചിതസ്ഥൂണവും
പൊട്ടി ഞെരിഞ്ഞമർന്നു തൽപ്രദേശവും.
വെട്ടമിടിക്കുരൽ ഞെട്ടമാറാശകാം
പൊട്ടമാറണ്ഡകടാഹം വിറച്ചഹോ
കഷ്ടം! നടുങ്ങുമാറട്ടഹാസത്തൊടും
വട്ടത്തൂൺമധ്യം പിളർന്നു നൃസിംഹമായ്
പുഷ്ട്യാതിഭീഷണാത്യുഗ്രഭയങ്കരം
മധ്യാഹ്നമാർത്താണ്ഡനൽപതിക്കുംവണ്ണം
ചാടിപ്പുറപ്പെട്ടു ഭക്തനാം ബാലനോ-
ടോടിയടുത്തുചെന്നീടുമസുരനെ
കൂടെത്തുടർന്നു ചെറുത്തു തടുത്തള-
വാടലൊഴിഞ്ഞു തൻവാളും പരിചയും
കൈക്കൊണ്ടു ദാനവനം ചൊരത്തീടിനാൻ.''(സപ്തമസ്കന്ധം)

3 ''ദുഗ്ദ്ധാബ്ധി ചുഴന്നതിൻമധ്യേ മങ്ഗലനായൊ-
രദ്രീന്ദ്രൻ ത്രികൂടമെന്നെത്രയും പ്രസിദ്ധനായ്
വർത്തിപ്പോന്നുയർന്നതിമുഖ്യനായനാരതം
രത്നകാഞ്ചനമയശോഭിതം സുഭിക്ഷദം
യക്ഷകിന്നരഗന്ധർവോരഗനിഷേവിതം
ലക്ഷണപ്രഭം നിഖിലാനന്ദദിവ്യസ്ഥലം
ക്ഷീരവാരിധൗനിന്നു പൊങ്ങീടും തിരകളാൽ
മാരുതാനന്ദം ചേർന്നു കളർത്ത സാനുസ്ഥലം

സർവ്വർത്തുഗുണഗണപൂർണ്ണമായനുദിനം
സർവമോഹനതരമാകിയ ദിവ്യസ്ഥലം

നന്ദനസമാനമാനന്ദദാനാഢ്യം ഹരി–
ചന്ദനാദ്യഖിലവൃക്ഷാന്വിതം ദിനേശമാ–
ധ്യന്ദിനകരഹരമംബുവാഹാഭം പരം
മന്ദമാരുതശീതസുഗന്ധപരിപൂർണ്ണം
ഭൃംഗാദിവിഹംഗനാനാവിധകളരവ–
മംഗലപ്രദം ഭുജംഗാദിഭിർന്നിഷേവിതം
തുംഗമാതംഗസിംഹകുരംഗസാരംഗാദി–
രംഗമായഭംഗുരഭംഗിഭംഗിതമായി.'' (അഷ്ടമസ്കന്ധം)

4 മൂലം ''തതോ വത്സാനദൃഷ്ട്വൈത്യ പുളിനേപി ച വത്സപാൻ
ഉഭാവപി വനേ കൃഷ്ണോ വിചികായ സമന്തതഃ.
ക്വാപ്യദൃഷ്ട്വാന്തർവിപിനേ വത്സാൻ പാലാംശ്ച വിശ്വവിൽ
സർവം വിധികൃതം കൃഷ്ണഃ സഹസാവജഗാമ ഹ.''

തർജ്ജമ ''ഭുക്തിവേലയിൽത്തങ്ങൾക്കൊക്കവേ കൂടെക്കൂടെ–
പ്പൈക്കലങ്ങളെക്കാണ്മാനാകുന്നവണ്ണംതന്നെ
വർത്തിവെച്ചീടുന്നേരം കണ്ടുകണ്ടിരുന്നതു
തത്ര തൽക്ഷണേ കണ്ടീലെന്തതെന്നറിയാഞ്ഞു
ചിത്തവിഭ്രമം കലർന്നേറ്റവും ബദ്ധപ്പെട്ടു
വിദ്രുതമൊട്ടൊട്ടുണ്ടു സത്വരം നോക്കീടുവാൻ
തത്സഖികുലം പായുന്നേരമങ്ങതു കണ്ടു
ഭക്തവത്സലൻ ചിരിച്ചവരോടരുൾചെയ്തു.

'നിങ്ങളെന്തേവം ഭ്രമിച്ചീടുവാനെല്ലാവരു–
മിങ്ങിനെ തൃണം പുല്ലുള്ളേടം കണ്ടങ്ങങ്ങാനും
ചെന്നകപ്പെട്ടാർ പശുവൃന്ദങ്ങളിന്നു നാ–
മന്നുള്ളേടം തിരഞ്ഞിങ്ങു വന്നതുപോലെ.

ചെന്നതു തിരഞ്ഞുകൊണ്ടിങ്ങു ഞാൻ വന്നീടുവ–
നിന്നിലംതന്നിൽ നിങ്ങളേതുമൊന്നലസാതെ
മുന്നേതിലോറാം സുഖമായുടനുണ്ടീടുവിൻ.'

ഇച്ഛയാംവണ്ണം കുട്ടികൊണ്ടുടനാടവിയിൽ–
പ്പുക്കു നോക്കീടുംപൊഴുതെങ്ങുമേ കണ്ടീലല്ലോ
പൈക്കലങ്ങളെയരുതൊച്ചയും കേട്ടീലെങ്ങും
കഷ്ടമിങ്ങനെയതുനിന്നു മേഞ്ഞിരുന്ന പൈ–
ക്കുട്ടികളകന്നുപോയ്യോവതിനെന്തെന്തൊരു
കാരണമൊന്നുള്ളതെന്നോർത്തുടൻ വൃന്ദാവനേ

കാരണപൂരുഷനന്വേഷിച്ചു; പരിചെഴും
ഗോവർദ്ധനാഖ്യാചലത്തിൻമുകൾപ്പുറപ്പോട-
ഗ്ഗോവൃന്ദം മേഞ്ഞുകഴിഞ്ഞിറങ്ങിപ്പോയീലല്ലീ
ഘോരമാം കൊടുങ്കാട്ടിലെന്നതോർത്തവിടെയും
പാരാതെ നടന്നന്വേഷിച്ചുടൻ കാണാഞ്ഞിങ്ങു
ബാലന്മാരുണ്ണാനിരുന്നോടത്തും കണ്ടീലല്ലീ

കാലികൾതന്നെപ്പുനരെന്നോർത്തു വിരവോടേ
സാദരമവിടെപ്പോയ്ച്ചെന്നു നോക്കീടും നേര-
മോദനാദികളേയും കണ്ടതില്ലെങ്ങും തത്ര.

കാനനംതോറും പശുവൃന്ദങ്ങളന്വേഷിപ്പാ-
നാനായബാലന്മാർ പോയാരെന്നു നിനച്ചുടൻ
താനവരുടെ നാമധേയങ്ങൾ നീളെച്ചൊല്ലി-
സ്സാനന്ദം വിളിച്ചുകൊണ്ടീടിനാൻ പലേടത്തും.
വേദങ്ങളോതിത്തിരഞ്ഞാദരാൽക്കാണാതോരു
പാദപങ്കജങ്ങളിക്കല്ലിലും മലയിലും
പാരിച്ച പടലിലും മുള്ളിലും നടന്നിടർ
പൂരിച്ചു വശംകെട്ടു മാഴ്കിപ്പോകയില്ലല്ലീ?
ബാലഗോജാലങ്ങളെ വേർപെട്ടുപോന്നേനെന്ന-
ങ്ങാലയേ ചൊന്നാലമ്മ കോൽകൊണ്ടു തല്ലീലല്ലീ?
പാൽവെണ്ണ നിത്യം നുകർന്നാനന്ദിച്ചിടുമുണ്ണി-
ക്കാർവർണ്ണനിവയില്ലാഞ്ഞാതങ്കം വാച്ചയാലേ
കായവും തപിച്ചുരുവ്യാധികൾ പിടിപെട്ടു
പേയായിച്ചമഞ്ഞുപോകല്ലല്ലീ? വിശേഷിച്ചു
കോമളൻ തനിക്കുയിരാകിയ ചങ്ങാതികൾ
യാമിനികളിലുറങ്ങുമ്പൊഴും പിരിയാതെ
കൂടിനില്പവരോടു വേർപിരിഞ്ഞഴല്പെട്ടു
ചൂടുള്ളിൽ മുഴുത്തുയിർ വേർപെട്ടുപോകില്ലല്ലീ?
ധാതാവേ! ചെറിയോരു ബാലനോടിതു ഭവാൻ
നീതിയല്ലല്ലോ ചെയ്തതെന്നെല്ലാമമരകൾ
മാനസങ്ങളും ഭ്രമിച്ചാവോളമപേക്ഷിച്ചു
യാനങ്ങൾതോറും പരിദീനരായ് നില്പുണ്ടു." (ദശമസ്കന്ധം)

എന്തൊരു ഹൃദയമോഹനമായ വത്സസ്തേയകഥാവർണ്ണനമാണിതു്? ഈ ഭാഗം മൂലകാരനാലോ കവികൾ പലപ്പോഴും ഉപജീവ്യനായിക്കാണുന്ന കൃഷ്ണഗാഥാകാരനാലോ അനുപ്രാണിതമല്ല. കണ്ണശ്ശഭാഗവതത്തിലും ഇതിൽ സ്വല്പമൊരംശത്തിന്റെ നേരിയ ഛായമാത്രമേ കാണ്മാനുള്ളൂ. ഇവിടെ എഴുത്തച്ഛന്റെ മനോധർമ്മമല്ല പ്രതിഫലിച്ചിരിക്കുന്നതു് എന്നു്

ആൎക്കു വാദിക്കാം? ഭാരതത്തിലുള്ള ഏതു ഭാഗത്തോടും കിടനില്ക്കുവാൻ ഇതിനു സമഗ്രമായ യോഗ്യതയുണ്ടു്.

ഇനി ദ്വാദശസ്കന്ധത്തിൽനിന്നു ചില വരികൾകൂടി അനുവാചകന്മാരുടെ ശ്രദ്ധയ്ക്കു വിഷയീഭവിപ്പിക്കേണ്ടിയിരിക്കുന്നു.

> ''ബാഹുക്കൾ ദിക്പാലന്മാർ, മാനസം ചന്ദ്രൻ, ചില്ലി-
> യാകുന്നു യമൻതാനും, ചന്ദ്രിക മന്ദസ്മിതം.
>
> സ്ഥൂലമാകുന്നു ഭൂമം രോമാണി ഭൂരുഹങ്ങൾ
> മേഘമാം മൂൎദ്ധജങ്ങൾ തന്മായാ വനമാലാ
> സകലഗുണശോഭയാത്മജ്യോതിസ്സുതന്നെ
> സകലാത്മകൻതന്റെ കൗസ്തുഭമാകുന്നതും.
>
> ആത്മവ്യാപിനിപ്രഭയാകുന്നു ശ്രീവത്സവും
> ഛന്ദസ്സു പീതാംബരം ബ്രഹ്മസൂത്രമാം ത്രിവിൽ
> സ്വരമാകുന്നു ചൂൎണ്ണം സാംഖ്യയോഗങ്ങൾതന്നെ
> പരിചേരുന്ന മീനകുണ്ഡലമെന്നും ചൊല്വൂ.''

മൂലത്തിലെ 'ലജ്ജോത്തരോഷ്ഠോ ലോഭോ' എന്ന ഭാഗം വിട്ടുകളഞ്ഞിരിക്കുന്നതിനുപുറമേ ''രോമാണി ഭൂരുഹാഃ'' എന്നും—'ബ്രഹ്മസൂത്രം ത്രിവിൽ സ്വരം' എന്നുമുള്ള വാചകങ്ങൾ അതേമാതിരിയിൽത്തന്നെ പകൎത്തിയിരിക്കുന്ന ദ്വാദശസ്കന്ധകാരൻ വത്സസ്തേയകാരനല്ല എന്നു് ഏതു സഹൃദയനും നിശ്ശങ്കം പ്രഖ്യാപനം ചെയ്യാവുന്നതാണു്. ചൂൎണ്ണമെന്നാൽ എന്തെന്നു് അനുവാദകനേ അറിഞ്ഞുകൂടൂ. പ്രകൃതത്തിലെ മഹാപുരുഷവൎണ്ണനം ഇടനെ മൂലവുമായി തട്ടിച്ചുനോക്കുന്നവൎക്കു് ഇനിയും പല അസ്വാരസ്യങ്ങളും സ്പഷ്ടീഭവിച്ചുകൊള്ളും.

സിദ്ധാന്തപക്ഷം:—എന്റെ ഗാഢമായ പൎയ്യാലോചനയുടെ ഫലമായി താഴെക്കാണുന്ന അനുമാനത്തിലാണു് ഞാൻ എത്തിച്ചേൎന്നിരിക്കുന്നതു്. എഴുത്തച്ഛന്റെ യൗവനകാലത്തിലെ കൃതിയാണു് ഭാഗവതമെന്നും അതിനുശേഷമാണു് അദ്ദേഹം രാമായണവും ഭാരതവും നിൎമ്മിച്ചതെന്നും പറയുന്നതു് ഉപപന്നമല്ല. ദ്വാദശസ്കന്ധത്തിലും മറ്റുംനിന്നു വെളിപ്പെടുന്നിടത്തോളമേ അദ്ദേഹത്തിനു് അക്കാലത്തുപോലും കവിതാവാസന ഉണ്ടായിരുന്നുള്ളു എന്നു് അനുമാനിക്കുവാൻ പ്രയാസമുണ്ടു്. അധ്യാത്മരാമായണത്തെയും ഭാരതത്തെയുംകാൾ ഭാഷാന്തരീകരണത്തിനു ക്ലേശാധിക്യമുള്ള ഭാഗവതമാണു് അദ്ദേഹത്തിനു് ആദ്യമായി തൎജ്ജമ ചെയ്വാൻ തോന്നിയതെന്നും ഞാൻ വിചാരിക്കുന്നില്ല. പ്രസ്തുത ഭാഗവതത്തിന്റെ ഭാഷാനുവാദത്തിനു് അദ്ദേഹം ആരംഭിച്ചതു വാൎദ്ധക്യത്തിലായിരിക്കണം. ശരീരസാദംനിമിത്തം അതിൽ പല ഭാഗങ്ങളും പറഞ്ഞുകൊടുത്തു മകളെക്കൊണ്ടോ മറ്റോ എഴുതിച്ചിരിക്കണം. ഇടയ്ക്കിടയ്ക്കു

ശിഷ്യന്മാരിൽ ചിലരും ആ കാവ്യനിർമ്മിതിയിൽ അദ്ദേഹത്തെ യഥാശക്തി സഹായിച്ചിരിക്കണം. ആ ഭാഗങ്ങൾ നിപുണമായി പരിശോധിച്ചു തെററുതിരുത്തുവാനോ രചനയ്ക്കു സാർവത്രികമായ സൗഷ്ഠവം വരുത്തുവാനോ അദ്ദേഹത്തിനു സാധിക്കാതേയും വന്നിരിക്കണം. 'സത്യജ്ഞാനാനന്താനന്ദാദ്വയാമൃതപൂർണ്ണം സച്ചിൽബ്രഹ്മാഖ്യം പരമാത്മാനമുപാസിച്ചേൻ' എന്നു ബ്രഹ്മാണ്ഡപുരാണത്തിൽ എന്നപോലെ ഈഷദ്വ്യത്യാസത്തോടുകൂടി ഉപക്രമത്തിലും

"മർമ്മങ്ങൾതോറും കടിച്ചുതുടങ്ങിനാൻ
നിർമ്മൂലനായോരു നന്ദതനയനെ;
കല്മഷന്മാർക്കു തോന്നുമല്ലോ; തെളി-
ഞ്ഞെന്മനഃപങ്കജേ വാഴ്ക പോകായ്കെന്നും"

എന്നു ഭാരതത്തിലെന്നപോലെ കാളിയമർദ്ദനഘട്ടത്തിലും തന്റെ വേദാന്താവഗാഹത്തേയും ഭക്തിപാരവശ്യത്തേയും യഥാക്രമം പ്രകടീകരിക്കുന്ന കവി ഒരാൾതന്നെയാണെന്നും അതു സാക്ഷാൽ തുഞ്ചനല്ലാതെ മററാരുമല്ലെന്നും സങ്കല്പിക്കേണ്ടിയിരിക്കുന്നു. ഭാരതത്തിലെന്നപോലെ കാകളീവൃത്തംകൊണ്ടാണ് ഒരു ഭാഗം ആരംഭിക്കേണ്ടതെങ്കിൽ അതിന്റെ പ്രാരംഭത്തിൽ ഏതാനും വരികൾ ഊനകാകളിയിൽ ഘടിപ്പിക്കുന്നതു് എഴുത്തച്ഛന്റെ ശൈലിയാകുന്നു. ആ ശൈലി ഷഷ്ഠസ്കന്ധത്തിന്റെ ഉപക്രമത്തിലും കാണാവുന്നതാണ്. "നാരായണ ജയ നാരായണ ജയ വരദ ഹരേ, നാരായണ പരിപാലയ മാം ബഹുഘോരമഹാപാതകനിവഹാൽ" തുടങ്ങിയ ഈരടികൾ നോക്കുക. എന്റെ ഊഹം ശരിയാണെങ്കിൽ "രാമദാസനാമെഴുത്തച്ഛൻ നവമസ്കന്ധത്തോളമുള്ളൊരു കഥയെല്ലാം ഭാഷയിലൊരുഗീതമായുരചെയ്താൻ മുന്നം" എന്നു പുനശ്ശേരി ശ്രീധരൻനമ്പി ഉപന്യസിച്ചിട്ടുള്ളതു് അത്രത്തോളം പരമാർത്ഥമാണെന്നും ദശമസ്കന്ധത്തെപ്പററി അദ്ദേഹം ഒന്നും പറയാത്തതു് അതു് അദ്ദേഹം മുഴുപ്പിക്കാത്തതുകൊണ്ടാണെന്നും വന്നുകൂടുന്നു. കാളിയമർദ്ദനത്തിനുമേൽ ഋതുവർണ്ണനം മുതല്ക്കുള്ള ഭാഗങ്ങളിൽ എഴുത്തച്ഛന്റെ കൈപ്പെരുമാററം കാണുന്നില്ല. ഋതുവർണ്ണനം ആരംഭിക്കുന്നതുതന്നെ 'ഗ്രീഷ്മകാലവും വന്നു വർദ്ധിച്ചിതത്യുഷ്ണങ്ങൾകൊണ്ടു പൊറാഞ്ഞിതു മേദിനി' എന്ന ഒരു അപശബ്ദദൂഷിതമായ ഈരടിയോടുകൂടിയാണ്. ഗ്രന്ഥം അത്രത്തോളം പുരോഗമനം ചെയ്തപ്പോൾ എഴുത്തച്ഛൻ പരഗതിയെ പ്രാപിച്ചിരിക്കണമെന്നു തോന്നുന്നു. കണ്ണശ്ശരാമായണത്തിനും കണ്ണശ്ശഭാഗവതത്തിനും തമ്മിലുള്ളതിൽ അധികം വ്യത്യാസം ഭാരതത്തിനും കാളിയമർദ്ദനംവരെയുള്ള ഭാഗവതത്തിനും ഉണ്ടെന്നു പറയാനില്ല. പക്ഷേ ആദ്യത്തെ രണ്ടു കൃതികളും രാമപ്പണിക്കർ തന്റേതാണെന്നു പ്രഖ്യാപനം ചെയ്തിരിക്കുന്നതുകൊണ്ടു നമുക്കു് അവയുടെ കർത്തൃത്വത്തെപ്പററി സന്ദേഹമില്ല. പ്രസ്തുത ഭാഗവതത്തിന്റെ കർത്തൃത്വം അനുമാനത്തെമാത്രം ആസ്പദമാക്കി നിർണ്ണയിക്കേണ്ടിയിരിക്കുന്നു.

എന്തൊ അനുമാനം അബദ്ധമല്ലെങ്കിൽ ഗുരുമഠത്തിൽ ഭാഗവതത്തിനു വന്നുചേൎന്ന അഭ്യൎഹിതത്വം അസമാധേയമല്ല. എഴുത്തച്ഛന്റെ ശിഷ്യ ന്മാരിൽ അല്പമായ വാസനയും വ്യുൽപത്തിയുമുള്ള ആരെങ്കിലും കാളിയ മൎദ്ദനത്തിനു പിന്നീട്ടുള്ള ഭാഗങ്ങൾ തൎജ്ജമചെയ്തു് അതിനോടു കൂടിച്ചേ ൎത്തിരിക്കണം. രണ്ടുപേരുടേയും വൎണ്ണമെന്തെന്നു് അവർതന്നെ സൂചിപ്പി ച്ചിട്ടുണ്ടു്.

''ചൊല്ലുവാനാനാകുമുണ്ടോരോരോ മുനീന്ദ്രന്മാർ
ചൊല്ലിയ വേദാന്തസാരാദികൾ ബഹുവിധം;
ചൊല്ലരുതവയൊന്നും നമുക്ക; പുരാണങ്ങൾ
ചൊല്ലുകെന്നതും കേൾക്കെന്നുള്ളതും ചെയ്യാമല്ലോ''

എന്നു പ്രഥമസ്കന്ധത്തിലും

''കരുണാത്മാക്കളായ മഹത്താം ജനത്തിനും
കരുണാത്മകനായ മൽഗുരുവരന്നായും
കരുണാവാരിരാശിയാകിയ ഭഗവാനും
ധരണീസുരന്മാൎക്കും സൎവ്വൎക്കും വണങ്ങുന്നേൻ''

എന്നു ദ്വാദശസ്കന്ധത്തിലും പ്രസ്താവനയുണ്ടു്. 'കരുണാത്മകനായ മൽഗുരുവരൻ' തുഞ്ചത്തെഴുത്തച്ഛൻതന്നെയായിരിക്കണം. കരുണാകര നെഴുത്തച്ഛനായിരുന്നെങ്കിൽ 'കരുണാകരാഖ്യനാം മൽഗുരുവരൻ' എന്നു കവിക്കു് ആ വസ്തുത തെളിച്ചു പറയാമായിരുന്നു. ഭാഗവതം കിളിപ്പാ ട്ടിനു പല വൈകല്യങ്ങളുമുണ്ടെങ്കിലും അതിനും ഭാഷാസാഹിത്യത്തിൽ അനന്യമല്ലാത്ത ഒരു സ്ഥാനത്തിനു് അവകാശമുണ്ടു്. ആ പുരാണരത്നം ആ രീതിയിൽ അന്യകവികളാരും മലയാളത്തിൽ വിവൎത്തനം ചെയ്തിട്ടു ണ്ടായിട്ടില്ലല്ലോ.

**ഹരിനാമകീൎത്തനം,** കീൎത്തനപ്രസ്ഥാനം:—നാമസങ്കീൎത്തനം അല്ലെങ്കിൽ കീൎത്തനം എന്നൊരു പദ്യസാഹിത്യപ്രസ്ഥാനം വള രെക്കാലംമുൻപുമുതല്ക്കുതന്നെ ഭാഷയിൽ ആവിൎഭവിച്ചിരുന്നിരിക്കാനിട യുണ്ടു്. കലിയുഗത്തിൽ നാമസങ്കീൎത്തനത്തിന്റെ മാഹാത്മ്യത്തെപ്പററി അന്നും ഇന്നും ആസ്തികന്മാൎക്കു് അചഞ്ചലമായ വിശ്വാസമുണ്ടെന്നു മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. സംസ്കൃതവൃത്തങ്ങളിൽ രചിതങ്ങളായ കീൎത്തന ങ്ങൾ അൎത്ഥാവബോധത്തോടുകൂടി ഉച്ചരിക്കുവാൻ ശക്തിയില്ലാത്ത സ്ത്രീജ നങ്ങൾക്കും മററും ഭാഷാകീൎത്തനങ്ങളുടെ ആവശ്യം നേരിടുകയും ഓരോ കാലത്തു ജീവിച്ചിരുന്ന കവികൾ അവരുടെ ആ അഭീഷ്ടം സാധിക്കുന്ന തിനു യഥാശക്തി ഉദ്യമിക്കുകയും ചെയ്തു. അങ്ങനെയാണു് കീൎത്തനപ്ര സ്ഥാനം ഉണ്ടായതു്. ഭാഷാകീൎത്തനങ്ങൾ ദ്രാവിഡവൃത്തങ്ങളിൽ ഗ്രഥി തങ്ങളും ഏതെങ്കിലും ഈശ്വരനാമത്തോടുകൂടി അവസാനിക്കുന്നവയു

മാണ്. അവയിൽ പലതും അകാരാദിക്രമത്തിൽ രചിച്ചിരിക്കുന്നതു് ഉച്ചാരകന്മാർക്ക് വേഗത്തിൽ ഓൎമ്മിക്കുന്നതിനുവേണ്ടിയാകുന്നു. നാലുവിധത്തിലുള്ള കീൎത്തനങ്ങൾ ഭാഷയിൽ കാണ്മാനുണ്ടു്. കേവലം ഭഗവന്നാമങ്ങൾമാത്രമടങ്ങിയ സ്തോത്രങ്ങൾ, ഏതെങ്കിലും ഒരു ഭഗവൽകഥയെ സങ്ഗ്രഹിച്ചു് ഒന്നോ അതിലധികമോ വൃത്തങ്ങളിൽ നിൎമ്മിതങ്ങളായ സ്തോത്രങ്ങൾ, ഭക്തിസംവൎദ്ധകങ്ങളായ സ്തോത്രങ്ങൾ, വേദാന്തതത്വപ്രതിപാദകങ്ങളായ സ്തോത്രങ്ങൾ ഇങ്ങിനെയാണു് അവയെ വിഭജിക്കാവുന്നതു്. പല ക്ഷേത്രങ്ങളിലെ പ്രതിഷ്ഠാമൂൎത്തികളെപ്പററി പ്രത്യേകമായി രചിച്ചിട്ടുള്ള സ്തോത്രങ്ങൾ ഭക്തിസംവൎദ്ധകഗണത്തിൽ ഉൾപ്പെടുന്നു എന്നു പറയേണ്ടതില്ലല്ലോ. ഭഗവന്നാമങ്ങൾമാത്രമടങ്ങിയ സ്തോത്രങ്ങൾ പ്രായേണ സംസ്കൃതമയങ്ങളായിരിക്കും.

"ഹരിനാരായണ ഗോവിന്ദാ ജയ നാരായണ ഗോവിന്ദാ
ഹരിനാരായണ ജയ നാരായണ ഹരിഗോവിന്ദാ ഗോവിന്ദാ
ഭക്തജനപ്രിയ ഗോവിന്ദാ പങ്കജലോചന ഗോവിന്ദാ
ഭക്തജനപ്രിയ പങ്കജലോചന പരമാനന്ദാ ഗോവിന്ദാ (ഹരി)
മത്സ്യകളേബര ഗോവിന്ദാ വത്സകപാലക ഗോവിന്ദാ
മത്സ്യകളേബര വത്സകപാലക ശ്രീവത്സാങ്കിത ഗോവിന്ദാ."

എന്നും

"ഹര ഹര ശംഭോ ഗൗരീശാ ശിവ ശിവ ശംഭോ ഗൗരീശാ
ഹര ഹര ശംഭോ ശിവ ശിവ ശംഭോ ജയ ജയ ശംഭോ ഗൗരീശാ
തുങ്ഗജടാധര ഗൌരീശാ പുങ്ഗവവാഹന ഗൗരീശാ
തുങ്ഗജടാധര പുങ്ഗവവാഹന ഗങ്ഗാധര ഹര ഗൗരീശാ
ദക്ഷമദാപഹ ഗൗരീശാ ശിക്ഷിതമന്മഥ ഗൗരീശാ
ദക്ഷമദാപഹ ശിക്ഷിതമന്മഥ ഭിക്ഷാടനപര ഗൗരീശാ. (ഹര)"

എന്നും ആരംഭിക്കുന്ന കീൎത്തനങ്ങൾ നോക്കുക. ഭക്തിസംവൎദ്ധകങ്ങളായ ഭാഷാകീൎത്തനങ്ങൾക്കു് ഒരു ഉദാഹരണം ചേൎക്കാം:

"ഗൗരീപതേ ജയ, ഗൗരീപതേ ജയ
ഗൗരീപതേ ജയ, ഗൗരീപതേ,
നാലു ദിഗന്തം പുകഴ്ന്നതളും തിരു–
വാലൂർമഹേശ വണങ്ങിടുന്നേൻ. (ഗൗരീ)
അമ്പിളിതുമ്പയുമാകാശഗങ്ഗയു–
മമ്പോടണിന്നെ പുരിചിടയും (ഗൗരീ)
കാലാന്തവഹ്നിയെസ്സംഹരിച്ചീടുന്ന
ഫാലാന്തരാളവിലോചനവും. (ഗൗരീ)"

ഇത്യാദി. രണ്ടാമത്തെത്തരത്തിലുള്ള ഒരു കീൎത്തനമാണു് രാമായണസങ്ഗ്രഹം. അതിൻെറ രീതി താഴെ ഉദ്ധരിക്കുന്ന ശീലുകളിൽനിന്നു കാണാവുന്നതാണു്.

‘‘രാമ ഹരേ ജയ, രാമ ഹരേ ജയ
രാമ ഹരേ ജയ, രാമ ഹരേ.

ശ്രീരാമ ഗോവിന്ദ നാരായണാനന്ത
സീതാപതേ ജയ രാമ ഹരേ. (രാമ)

സൂര്യകുലത്തിൽ ദശരഥൻതന്നുടെ
സൂനുവതായൊരു രാമ ഹരേ,
ലക്ഷ്മണപൂർവ്വജ ലക്ഷ്മീനികേതന
പക്ഷീന്ദ്രവാഹന രാമ ഹരേ. (രാമ)

താടകയെക്കൊലചെയ്തു മഹാമുനി–
താപം കളഞ്ഞൊരു രാമ ഹരേ. (രാമ)’’ ഇത്യാദി.

‘‘പാരിൽ വസിപ്പാൻ സുഖമരുളീടണം
പാരാതെ പിന്നെപ്പരഗതിയും. (രാമ)

കാമിച്ചതെല്ലാം ലഭിപ്പാൻ വിശേഷിച്ചു
കാമവിനാശന രാമ ഹരേ. (രാമ)

നാരായണാനന്ത വിഷ്ണോ മഹേശ്വര
നാഥ ജനാർദ്ദന രാമ ഹരേ. (രാമ)

ഇക്കഥ ചൊല്ലി സ്തുതിക്കും ജനങ്ങൾക്കു
ഭുക്തിയും മുക്തിയുമാശു ഫലം. (രാമ)’’

എന്നിങ്ങനെയാണ് ആ കീർത്തനത്തിന്റെ അവസാനം. കഥ വിസ്തരിക്കേണ്ടിവരുമ്പോൾ കവികൾ ഇടയ്ക്കിടയ്ക്കു വൃത്തങ്ങൾ മാറുന്നു. അതാണ് രാമായണം ഇരുപത്തിനാലുവൃത്തത്തിലേയും മറ്റും രചനാരീതി. അതിനു ഞാൻ ചില പഴയ താളിയോലഗ്രന്ഥങ്ങളിൽ ഇരുപത്തിനാലു കീർത്തനം എന്നുതന്നെ പേർ നല്കിക്കണ്ടിട്ടുണ്ട്. ഇത്തരത്തിലുള്ളവയ്ക്കു സങ്കീർത്തനങ്ങൾ എന്നും ഹ്രസ്വങ്ങളായ ഇതരസ്തോത്രങ്ങൾക്കു കീർത്തനങ്ങൾ എന്നും നാമകരണംചെയ്യുന്നതു സൗകര്യപ്രദമായിരിക്കും. ചതുർവിഭാഗത്തിൽപ്പെട്ട കൃതികൾ അധികമില്ല. അവയിൽ ഒന്നാണ് ഹരിനാമകീർത്തനം.

ഹരിനാമകീർത്തനവൃത്തത്തിൽ അതിനു മുൻപും അത്തരത്തിലുള്ള കൃതികൾ ഉണ്ടായിരുന്നു. അവയിൽ ഒരു കൃതിയിൽ ഒരു ശീൽ ഉദ്ധരിക്കാം:

‘‘ഐന്താർചരാമയരസം തോന്നാത്ത നാരികൾ നി–
റന്തള്ള വീണകഴൽനേർതാളഗാനമൊട
വൃന്ദാവനേ ജനമനോമോഹനം കളികൾ
കാണിൻറതെന്നിനിയ ഗോവിന്ദ രാമ ജയ.’’

കർത്തൃത്വം:—ഹരിനാമകീർത്തനം എട്ടാം ശതകത്തിലെ ഒരു കൃതിയാണെന്നുള്ളതിനു സംശയമില്ല. ‘ഒരിക്കാൽ’ ‘മറുകിച്ചാ’ തുടങ്ങിയ

പദങ്ങളും പ്രയോഗങ്ങളും അതിൽ കാണ്മാനുണ്ടു്. 'ഹരിനാരായണായ നമഃ' എന്നോ 'നാരായണായ നമഃ' എന്നോ അതിലെ പാട്ടുകൾ അവസാനിക്കുന്നതുകൊണ്ടാണു് ഹരിനാമകീർത്തനം എന്നു് അതിനു പേർ വന്നതു്. ശ്രീനീലകണ്ഠനാമാവായ ഒരു ഗുരുവിനെ കവി പ്രസ്തുത കീർത്തനത്തിൽ സ്മരിക്കുന്നുണ്ടെന്നുള്ളതു മുൻപു സൂചിപ്പിച്ചുവല്ലോ.

''അൻപേണമെന്മനസി ശ്രീനീലകണ്ഠഗുരു–
വംഭോരുഹാക്ഷമിതി വാഴ്ത്തുന്നു ഞാനുമിഹ,
അൻപത്തൊരക്ഷരവുമോരോന്നിതെന്മൊഴിയി–
ലൻപോടു ചേർക്ക ഹരിനാരായണായ നമഃ.''

എന്ന പതിന്നാലാമത്തേ ശീലിലാണു് ആ പേർ കാണുന്നതു്. അതു മുതല്ക്കു് അകാരാദിക്രമത്തിൽ സ്തോത്രം പുരോഗമനം ചെയ്യുന്നു. ഉപോത്തമമായ ശീലിൽ ''കരുണാപയോധി മമ ഗുരുനാഥനിസ്തുതിയെ വിരവോടു പാർത്തു പിഴ വഴിപോലെ തീർത്തരുൾക'' എന്നും പ്രാർത്ഥിച്ചുകാണുന്നു. ഈ നീലകണ്ഠൻ ആരാണെന്നു വെളിപ്പെടുന്നില്ല. പൂന്താനം തന്റെ ഗുരുനാഥനായ ഒരു നീലകണ്ഠനെ സ്വകൃതികളിൽ വന്ദിക്കുന്നുണ്ടെന്നു നാം മുൻപു കണ്ടുവല്ലോ. തന്നിമിത്തം ഹരിനാമകീർത്തനവും പൂന്താനത്തിന്റെ കൃതിയായിരിക്കാമെന്നു പ്രഥമദൃഷ്ടിയിൽ തോന്നുന്നുവെങ്കിലും പുനഃപര്യാലോചനയിൽ അതു ശരിയല്ലെന്നു കാണ്മാൻ പ്രയാസമില്ല. അതിൽത്തന്നെ മറ്റൊരു ശീലിൽ ''ഹരിനാമകീർത്തനമിതുരചെയ്യുതിന്നു ഗുരുവരുളാലെ ദേവകളുമരുൾചെയ്ക ഭൂസുരരും'' എന്നൊരു പ്രസ്താവനയുണ്ടു്. ബ്രാഹ്മണർ അരുൾ (കരുണ) ചെയ്യണമെന്നു പൂന്താനം പ്രാർത്ഥിച്ചിരിക്കുവാൻ ന്യായമില്ലല്ലോ. എന്നുമാത്രമല്ല പൂന്താനംകൃതികളുടെ ലാളിത്യം ഹരിനാമകീർത്തനത്തിൽ കാണാനുമില്ല. എന്നാൽ എഴുത്തച്ഛന്റെ കൃതിയാണെന്നു സമ്മതിക്കുന്നതിനും എനിക്കു് അധൈര്യം തോന്നുന്നുണ്ടു്. അവിടവിടെ ആശയഭംഗിയുള്ള ചില ശീലുകളില്ലെന്നു ഞാൻ പറയുന്നില്ലെങ്കിലും, രചനാഗുണം ആദ്യന്തം വിരളമായ ഒരു കൃതിയാണു് ഹരിനാമകീർത്തനം എന്നു പ്രസ്താവിക്കാതെ നിർവാഹമില്ല. താഴെക്കാണുന്ന ശീലുകൾ എന്നെ ആകർഷിച്ചിട്ടുണ്ടു്:

''ആനന്ദചിന്മയ ഹരേ ഗോപികാരമണ,
ഞാനെന്ന ഭാവമതു തോന്നായ്കവേണമിഹ,
തോന്നുന്നതാകിലഖിലം ഞാനിതെന്ന വഴി
തോന്നേണമേ വരദ നാരായണായ നമഃ.

വദനം നമുക്കു ശശിവദനങ്ങൾ സന്ധ്യകളു–
മുദരം നമുക്കുദധിയുലകേഴരണ്ടുമിഹ
ഭുവനം നമുക്കു, ശിവ, നേത്രങ്ങൾ രാത്രിപക–
ലകമേ ഭവിപ്പതിനു നാരായണായ നമഃ.''

'പക്ഷിഗണം ഗരുഡനൊക്കണ്ടു' 'ഇന്ദ്രാത്മജനെ ഹരി' ഇത്യാദി ഭാഗങ്ങളിൽ കവിക്കു പദഘടനായിലുള്ള അപാടവം പ്രകടമായി സ്ഫുരിക്കുന്നു.

''ഘർമ്മാതപം കളിർനിലാവെന്നു തമ്പിയൊടു
ചെമ്മേ പറഞ്ഞു നിജപത്നീം പിരിഞ്ഞതളവു
തന്നെത്തിരഞ്ഞു മറുകിച്ചാ മൃഗാക്ഷികളെ
വൃന്ദാവനത്തിലഥ നാരായണായ നമഃ.''

എന്നിത്തരത്തിലുള്ള അലങ്കാരപ്രയോഗങ്ങളം എഴുത്തച്ഛന്റേതല്ലെന്നു കല്പിക്കുവാൻ വൈഷമ്യമുണ്ടു്. കേരളത്തിൽ എവിടെയും പ്രചുരപ്രചാരമായ ഒരു ഗ്രന്ഥമാണു് ഹരിനാമകീർത്തനം. അതിന്റെ പ്രണേതൃത്വം അവിജ്ഞാതമാണെന്നു കരുതുന്നതാണു് ആശാസ്യമായിട്ടുള്ളതു്.

ഈ കീർത്തനത്തിന്റെ ഛായയിൽ അമ്പലപ്പുഴ ശ്രീകൃഷ്ണനെപ്പറ്റി മറ്റൊരു കീർത്തനം ഏതോ ഒരു കവി രചിച്ചുകാണുന്നു. ആ കൃതിയിൽ നിന്നു രണ്ടു ശ്ലോകങ്ങൾ പകർത്താം:

''ശ്രീവാസുദേവ! യദുവംശാവതംസ! സുര–
വിദ്വേഷിഗർവ്വഹര! നന്ദാത്മജാത! ജയ!
ദേവേശ! ശശ്വത! വാനോർനാദീനിലയ!
കല്യാണരംഗനട! കാരുണ്യഗാത്ര ജയ!
വൻപേറുമിജ്ജനനദേഹാത്യയാംബുനിധി–
സന്താപവൻതിരകൾ വേർമായുവാനരികിൽ
നിൻപാദപത്മയുഗമെപ്പോഴുമെന്മനസി
കാണാട്ടരേണമരവിന്ദാക്ഷ! കൃഷ്ണ! ജയ!''

വലിയ പഴക്കമൊന്നും പ്രസ്തുതകീർത്തനത്തിനു കല്പിക്കാവുന്നതല്ല.

**ചിന്താരത്നം,** ഗ്രന്ഥസ്വരൂപം:—ചിന്താരത്നം ആദ്യന്തം കേകാവൃത്തത്തിൽ വിരചിതമായ ഒരു ഭാഷാകൃതിയാകുന്നു. അതു കിളിപ്പാട്ടല്ല. ഒരു ഗുരു തന്റെ ശിഷ്യയായ ഒരു സ്ത്രീക്കു നല്കുന്ന അദ്വൈതജ്ഞാനോപദേശമാണു് അതിലെ പ്രതിപാദ്യം.

''പരമാനന്ദപദം കാണ്മതിന്നാശയോടു–
മരികേ വന്നു വിനയാനതവക്ത്രത്തോടും
മരുവും സുമംഗലേ! നിന്നുടെ മനോരഥ–
മറിഞ്ഞീടിനേനഹമെന്നതുമല്ല മേന്മേൽ
വളർന്നീടുന്ന ഭക്തിവിശ്വാസം കണ്ടുള്ളിൽ–
ത്തെളിഞ്ഞു നന്നായെനിക്കേറ്റവും ധന്യശീലേ!

എന്നിങ്ങനെയാണു് ഗ്രന്ഥത്തിന്റെ ഉപക്രമം.

"സദ്വൃത്തിയുണ്ടാകണം സാധുക്കളോടു സംഗ–
മെത്തണമപ്പോളുള്ളിലജ്ഞാനം നീങ്ങുമെന്നു
വേദാന്തസാരജ്ഞന്മാർ ചൊല്ലീടുന്നതുകൊണ്ടു
വേദാന്തവാക്യം സ്മൃതിഗീതയെന്നിവയോരോ
കഥകളതിലുള്ള സാരോപദേശങ്ങളെ–
പ്പുതുതായ്പരിഭാഷയായിഹ ലോകംതന്നിൽ
മൂഢമാനസന്മാരായുള്ളവും ജനങ്ങൾക്കും
മൂഢഭാഷിണിയായ നിനക്കും വഴിപോലെ
പരമാത്മജ്ഞാനമുണ്ടാവതിനെളുപ്പമാം
ചരിതാമൃതം ചിന്താരത്നമാനന്ദോദയം"

എന്നു് ആ ഘട്ടത്തിലും

"മങ്ങലശീലേ ബാലേ നിനക്കു ബോധിപ്പാനാ–
യിങ്ങനെ ചൊന്നേൻ പരിഭാഷയായാത്മതത്ത്വം.
എന്നുടെ ഗുരുവരൻതന്നുടെ കാരുണ്യത്താൽ
നന്നെന്നു സമസ്തവും ബോധിച്ചു വഴിപോലെ;
സമ്മതിക്കേണമതിന്നായഹം ഗുരുവരം
പിന്നെയും മുഹുർമ്മുഹുരഞ്ജലി ചെയ്തീടുന്നേൻ.

ഭാഷയെന്നോർത്തു നിന്ദാഭാവത്തെത്തേടീടൊലാ
കാവ്യനാടകാദികൾ ധരിച്ച മഹാജനം.

ദോഷമാക്കീടുവാനായ്കൊണ്ടു ഞാൻ ചുരുക്കമായ്
ഭാഷയായുരചെയ്തേൻ ക്ഷമിക്ക സമസ്തരും.

ചിന്തിക്കുംതോറും സാരമുണ്ടിതിലതുമൂലം
ചിന്താരത്നമെന്നു പേരിട്ടു ഭക്തിയോടും.

സന്തതം പഠിച്ചീടുന്നവർക്കു ബന്ധമറ്റു
സന്തതാനന്ദമായ സായുജ്യമനുഭവം."

എന്നു ഗ്രന്ഥാവസാനത്തിലും കവി പ്രസ്താവിക്കുന്നു. ചിന്താരത്നം ഏതെങ്കിലും ഒരു പ്രത്യേകഗ്രന്ഥത്തിന്റെ പരിഭാഷയല്ലെന്നും വേദാന്ത വാക്യങ്ങൾ സ്മൃതികൾ ഭഗവൽഗീത മുതലായ പല വാങ്മയങ്ങളേയും ആസ്പദമാക്കിയാണു് കവി അതു നിബന്ധിച്ചിരിക്കുന്നതെന്നും ആ ഉദ്യമത്തിനു തന്നെ പ്രേരിപ്പിച്ചതു സ്ത്രീകൾക്കും അവരെപ്പോലെ താരതമ്യേന അവ്യുൽപന്നന്മാരായ പുരുഷന്മാർക്കും അദ്വൈതതത്വങ്ങൾ സുഗ്രഹങ്ങളാക്കുന്നതിനുള്ള ആഗ്രഹമാണെന്നും ഉദ്ധൃതഭാഗങ്ങളിൽനിന്നു വെളിവാകുന്നു. ഗ്രന്ഥകാരൻ വന്ദിക്കുന്ന ആചാര്യൻ ആരെന്നു ഖണ്ഡിച്ചു പറവാൻ പ്രയാസമുണ്ടു്. എങ്കിലും ആരംഭത്തിൽ

"പരമാചാര്യനായിപ്പരമഹംസനായി-
പ്പരമാനന്ദപ്രദനായ്പ്പരമാത്മാവായി
പരമഭക്തന്മാർക്കു ഗുരുവായ് സുരാലയ-
തരുവായ് ഗുണത്രയയുക്തയാം ശക്തിയോടും
ഒരുമിച്ചുവാണനിശമാനന്ദസ്വരൂപനായ്
മരുവീടുന്ന ശ്രീകൃഷ്ണാചാര്യസ്വാമിയുടെ
ചരണസരോരുഹയുഗളാന്തർഭാഗത്തിൽ
പെരുകീടുന്ന സുധാം പെരികെപ്പാനംചെയ്തു
മരുവീടുകകൊണ്ടു പരമാനന്ദമായി-
ട്ടുരചെയ്യുന്നേൻ നന്നായ്ത്തെളിഞ്ഞു കേൾക്ക ബാലേ."

എന്ന വരികളിൽ ശ്രീകൃഷ്ണഭഗവാനോടൊപ്പം തന്റെ ഗുരുനാഥനായ ശ്രീകൃഷ്ണാചാര്യൻ എന്നൊരു സന്യാസിശ്രേഷ്ഠനെക്കൂടി സ്മരിച്ചിട്ടുണ്ടെന്നു തോന്നിപ്പോകുന്നു. ചിന്താരത്നകാരന് അദ്വൈതവേദാന്തത്തിൽ അത്യാദൃശമായ അവഗാഹമുണ്ടായിരുന്നു എന്ന് അതിന്റെ ഏതു ഭാഗം വായിച്ചാലും സ്പഷ്ടമാകുന്നതാണ്.

കർത്തൃത്വം:—ചിന്താരത്നം എഴുത്തച്ഛൻ തന്റെ മകനോ മരുമകനോ വേദാന്തതത്ത്വങ്ങൾ ഉപദേശിക്കുന്നതിനുവേണ്ടി രചിച്ച ഒരു കൃതിയാണെന്നു ചിലർ പറയാറുണ്ട്. ഞാൻ ആ അഭിപ്രായത്തോടു യോജിക്കുന്നില്ല. ഒന്നാമതു് അതിലെ ഭാഷ അധ്യാത്മരാമായണം, ഭാരതം ഇവയെ അപേക്ഷിച്ചു് അർവാചീനവും ആ ദൃഷ്ടിയെ ആശ്രയിച്ചു നോക്കുകയാണെങ്കിൽ അതിന്റെ ആവിർഭാവം കൊല്ലം ഒൻപതാം ശതകത്തിന്റെ ഉത്തരാർദ്ധത്തിനു മുൻപാണെന്നു ഗണിക്കുവാൻ നിവൃത്തിയില്ലാത്തതുമാകുന്നു. രണ്ടാമതു് എഴുത്തച്ഛന്റെ സുവിദിതമായ ശൈലിക്കു വിപരീതമായി സദാശിവസ്വരൂപത്തിലുള്ള ധ്യാനത്തിനാണ് കവി പ്രസ്തുതകൃതിയിൽ പ്രാധാന്യം നല്കിക്കാണുന്നതു്. മൂന്നാമതു 'മനോഹരേ', 'വരാനനേ', 'ആയതവിലോചനേ' എന്നിങ്ങനെ ചില സംബോധനകൾ കവി പ്രയോഗിച്ചിരിക്കുന്നതിൽ അല്പം അനൗചിത്യപ്രസക്തിയുള്ളതും എഴുത്തച്ഛനെ അതു്—പ്രത്യേകിച്ചും മകളുടേയോ മരുമകളുടേയോ വിഷയത്തിൽ—അശേഷം ബാധിക്കുവാൻ ഇടയില്ലാത്തതുമാകുന്നു. നാലാമതു, "കാശിയും രാമേശ്വരം ശ്രീരംഗം കുംഭകോണം, കാമാക്ഷി ഗയാ പുരുഷോത്തമം ഗോകർണ്ണവും, കാളഹസ്തിയും കമലാലയം ചിദംബരം, വ്യാഘ്രപുരം (തിരുവനന്തപുരം) ശിവപേരൂർ തൃക്കാരിയൂരും" എന്നിങ്ങനെ ഭാരതഖണ്ഡത്തിലെ പുണ്യക്ഷേത്രങ്ങളെ പരിഗണനം ചെയ്യുന്നതു് എഴുത്തച്ഛനാണെങ്കിൽ കേരളത്തിൽ തിരുവനന്തപുരം, തൃശ്ശൂർ, തൃക്കാരിയൂർ എന്നീ സ്ഥലങ്ങളെ സ്മരിക്കവേ തൃക്കണ്ടിയൂർ വിട്ടുകളയുവാൻ മാർഗ്ഗമില്ല. ഏതാദൃശങ്ങളായ കാരണങ്ങൾകൊണ്ടു കൃഷ്ണശിഷ്യനായ ഏതോ ഒരു കവിയാണ് ചിന്താരത്നത്തിന്റെ പ്രണേതാവെന്നും അതു് എഴുത്തച്ഛനല്ലെന്നും വന്നുകൂടുന്നു.

"പൃഥ്വീദേവന്മാരാലേ ചെയ്യപ്പെട്ടൊരു കർമ്മ-
ശക്തികൊണ്ടെനിക്കു സായൂജ്യമായിരിപ്പൊരു
മുക്തിയെ ലഭിക്കണമെന്നു ചിന്തിക്കും മൂഢ-
ചിത്തന്മാരജ്ഞാനികൾക്കധികാരികളല്ലോ."

എന്നും മറ്റുമുള്ള ബ്രാഹ്മണോപാലംഭംകൊണ്ടു തൃപ്തനാകാതെ

"വെള്ളിമാമലതന്നിൽ വാഴുന്നു പരമേശൻ,
വെള്ളെരുതെന്നുള്ളോരു വാഹനമതുമുണ്ടു്.
അദ്രിനന്ദിനിയുന്ത്രൂപനായനന്ദിനാം
പുത്രന്മാരോടുംകൂടിസ്സുഖിച്ചു വസിക്കുന്നു.

പാലാഴിതന്നിൽ ഫണിമെത്തമേൽ ശയിക്കുന്ന
നീലവർണ്ണനാം വിഷ്ണുഭഗവാൻ നാരായണൻ
ശ്രീമഹാലക്ഷ്മിയോടും ഭൂദേവിയോടുംകൂടി-
സ്സാമോദം യോഗനിദ്രചെയ്യുന്നു ജഗന്നാഥൻ.

ഇപ്രകാരങ്ങളറിഞ്ഞീടുമപ്പോഴുമുള്ളിൽ
സ്വപ്രകാശത്വം ഭവിക്കുന്നീല മായാബലാൽ
ഈശന്മാർ പലരുണ്ടെന്നുള്ളൊരു മതംപൂണ്ടു
പേശുന്നു, കലഹവും കൂട്ടുന്നു മതഭേദാൽ."

ഇത്യാദി പ്രതീകോപാലംഭത്തിനുപോലും മുതിരുന്ന ചിന്താരത്നകാരനെ, ആ ഉപാലംഭമെല്ലാം അത്യന്തം പ്രാപ്താവസരമാണെങ്കിലും, ദേവബ്രാഹ്മണഭക്തനായ എഴുത്തച്ഛനിൽനിന്നു ഭിന്നനായല്ലാതെ കല്പിക്കുവാൻ മാർഗ്ഗമില്ല. "ന ബുദ്ധിഭേദം ജനയേദജ്ഞാനാം കർമ്മസംഗിനാം" എന്ന ഗീതാവാക്യമനുസരിച്ചായിരുന്നുവല്ലോ എഴുത്തച്ഛന്റെ കാവ്യനിർമ്മിതി.

കവിതാരീതി:—ചിന്താരത്നം ശാസ്ത്രനിഷ്ഠമാണെങ്കിലും സരസവും പ്രസന്നവുമായ ഒരു കാവ്യമാകുന്നു. കുറേ വരികൾ പകർത്തിക്കാണിക്കാം:

"ദണ്ഡങ്ങളോരോന്നു വന്നണഞ്ഞിട്ടാത്മാവിനെ-
ദ്ദണ്ഡിപ്പിച്ചീടുമെന്നു തോന്നുന്നു നിരൂപിച്ചാൽ.
എണ്ണുകിൽ വയസ്സുമൊരെഴുപത്തഞ്ചാമിപ്പോ-
ളിന്നിമേലിരിപ്പെത്രയുണ്ടെന്നുമറിഞ്ഞീല.
എന്നുടെ കാലം കഴിഞ്ഞാലിവരെന്നെപ്പോലെ
തന്നെയിപ്പുരാധീനം രക്ഷിച്ചുപോരുമോ?
തങ്ങളിൽ വാശിപിടിച്ചന്യായസ്ഥലത്തെത്തി-
യിങ്ങു ഞാൻ നേടിവെച്ച ദ്രവ്യങ്ങൾ കളയുമോ?
എങ്ങനെ വരുമെന്നതറിഞ്ഞീലെന്നാകിലു-
മിങ്ങു ഞാൻ ചെയ്യേണ്ടതു ചെയ്യേണമെന്നാലിപ്പോൾ.

എന്നുടെ ഗൃഹങ്ങളിൽ ഞാൻ പുലർത്തേണ്ടുന്നവ–
രൊന്നൊഴിയാതെ പാർത്താലെണ്ണൂറുപേരുണ്ടല്ലോ.
എന്നതിൽ വിശേഷവുമുണ്ടനേകനാളിലവ–
രൊന്നൊത്തുകൂടിബ്ഭുജിച്ചല്ലാതെ തൃപ്തിവരാ.
നന്ദനന്മാർക്കു വേണ്ടുന്നാഭരണങ്ങളെല്ലാം
നന്നായിത്തീർപ്പിച്ചു നല്കീടിനേനിനിയതിൽ
മൂത്തവൻതന്റെ മകൻതനിക്കായൊരു വള
തീർപ്പിച്ചു നല്കീടണമതിനുണ്ടുപായവും.
സോദരൻ മഹാശുദ്ധാത്മാവതികോപശീല–
നോദനം ഭുജിപ്പാനുംകൂടെസ്സാമർത്ഥ്യമില്ല.

നാലുനൂറാകും പത്തുകൂടെച്ചേർക്കുമ്പോളീ
കാലത്തിൽ വാണാലുണ്ടായ്‌വന്നീടും ധാന്യംകൊണ്ടു
നാലഞ്ചു ഗൃഹത്തിലായ് വസിക്കുന്നവർക്കെല്ലാ–
മാലസ്യമെന്യേ ഭുജിച്ചാനന്ദിച്ചിരുന്നീടാം.
വിരെതാരു പത്തു പറ വിതയ്ക്കാനുള്ള നിലം
സത്വരം കൊണ്ടീടണമതിനുണ്ടുപായവും.
ഇത്തരം വിചാരിച്ചങ്ങിരിക്കും ദശാന്തരേ
ചത്തുപോകുന്നു കർമ്മവാസനപോലെ തദാ.''

ഈ വരികളിൽ നാം പൂന്താനത്തിന്റെ ജ്ഞാനപ്പാനയിലെ ചില വരികളുടെ അനുനാദം വ്യക്തമായി കേൾക്കുന്നു. എഴുത്തച്ഛന്റെ മനോഗതി ഇത്തരത്തിലുള്ള വിചാരങ്ങളിലും അവയുടെ നഗ്നമായ വിശദീകരണത്തിലുംനിന്നു വിദൂരസ്ഥമാണ്.

**കൈവല്യനവനീതം, മൂലം:**—'കൈവല്യനവനീതം' എന്ന അദ്വൈതവേദാന്തപ്രതിപാദകമായ കൃതി തഞ്ചാവൂർജില്ലയിൽ നന്നിലം എന്ന സ്ഥലത്തു ജീവിച്ചിരുന്ന താണ്ഡവരായസ്വാമികൾ (താണ്ഡവമൂർത്തിയെന്നു പറയും) എന്ന ബ്രാഹ്മണകവി തമിഴിൽ രചിച്ചതാണ്. ആ ദേശവാസിയായ നാരായണാചാര്യൻ എന്ന സിദ്ധന്റെ ശിഷ്യനായിരുന്നു താണ്ഡവമൂർത്തി. ഈ വിവരമെല്ലാം മൂലത്തിൽ വിശദമായി പ്രസ്താവിച്ചിട്ടുണ്ട്. ആ ഗ്രന്ഥം തത്ത്വവിളക്കമെന്നും സന്ദേഹതെളിതലെന്നും രണ്ടു പടലങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. മുദ്രിതപുസ്തകത്തിൽ ആദ്യത്തെ പടലത്തിൽ നൂറെട്ടും രണ്ടാമത്തെ പടലത്തിൽ നൂറെൺപത്തഞ്ചും അങ്ങനെ ആകെ ഇരുനൂറ്റിത്തൊണ്ണൂറ്റിമൂന്നു പാട്ടുകൾ കാണുന്നു. താഴെക്കാണുന്ന പാട്ടുകൾ വായനക്കാർ അറിഞ്ഞിരിക്കേണ്ടതാണ്.

‘‘പൊന്നിലമാതരാചൈ പൊരുന്തിനാർ പൊരുന്താരുള്ളം
തന്നിലന്തരത്തിർ ചിദചാക്ഷിമാത്തിരമായ് നിക്കം
എന്നിലങ്കളിനമിക്കവെഴുനിലമവനിൻമേലാം
നന്നിലമരുവുമേകനായകൻപതങ്കൾ പോററി.’’ (പ: 1–1)

‘‘മുത്തനൈവെങ്കടേചമുകുന്തനൈയെനൈയാട്കൊണ്ട
കത്തനൈ വണങ്ങിച്ചൊല്ലുകൈവല്യനവനീതത്തൈ–
ത്തത്തുവവിളക്കമെൻറുഞ്ചൂത്തകത്തെളിതലെൻറും
വൈത്തിരുപടലമാക വകുത്തുരൈചെയ്യുനിൻറോനേ.’’ (പ: 1–7)

എന്ന പുണ്ണിയമോ ചെയ്യേനോത്തു പാക്കിയമോ കാണോ–
നന്നിലംതന്നിലെഴുന്ത നാരണൻകിരുപൈയാലേ
തന്നിയനാനേനാനുത്തരീയതൈ വിട്ടുകിൻേറ–
ൻറന്നിയനിന്നും നാനേ താണ്ടവമാടുകിൻേറൻ.’’ (പ: 2–175)

തത്തുവഞാനം വന്ത തന്തോടവതിചയത്താ–
നിത്തമാടുവൻ കാണെൻറ നിലൈ മുന്നമേയറിന്ത
ചത്തിയമതിനാലൻേറാ താണ്ടവാവെൻറതൈത്താ–
രത്തനൈ മകിഴ്മൈയുള്ളോരനൈവരും പിതാവും താമേ. (2–176)

ആരണപ്പൊരുളാം വിത്തൈയാനന്തം വിളങ്കവേതു–
കാരണർ കനവിലാമർ കൈവല്യനവനീതത്തൈ–
പ്പൂരണമാകവേണ്ടിപ്പുവ്മാനന്നിലത്തി–
നാരണകുരു നാമക നാവിൻറനർ കനവിൽ വന്തേ. (2–179)

അണ്ണനന്നരുളിനാലേയകം പുറമിൻറിയൊൻറാ–
മെണ്ണമിലലക്കിയാത്ഥത്തിൻ പൊരുളതു താനെന്ന
നണ്ണിന ചരീരമാതിനാതത്തിനു പാതിയെൻേറാ
കണ്ണതായനൈത്തും കാണക്കാട്ടിനാൻനാണ്ടവേശൻ. (2–180)

എന്നുമാവാക്യനാർകുമിച്ചൈക്കും വിത്തിയാനന്ത–
ഞ്ചൊന്ന നാരണൻ പാതം തൊഴുതു തുനിത്തോർകളറോ–
രിന്നമാണാക്കൻ കുരുവാർ ചന്തേകം തീത്തിടു പതത്തേ–
ത്തിനിനിനൈന്തു നിൻേറാർകട്ടുയമുത്തരാകുവരേ. (2–182)

ഉദ്ധരിച്ച പാട്ടുകളിൽനിന്നു ഗ്രന്ഥകാരൻെറ ജന്മഭൂമി, പേർ, ദേശിക സംജ്ഞ ഇവ അറിയാൻ സാധിക്കുന്നു. തിരുപ്പതിയിലെ വെങ്കടേശമൂർത്തിയേയും കവി വന്ദിക്കുന്നു. നാരായണഗുരു സ്വപ്നത്തിൽ തനിക്കു ഉപദേശിച്ച വിധത്തിലാണ് താൻ കൈവല്യനവനീതം രചിക്കുന്നതെന്നും, തത്വജ്ഞാനലാഭംനിമിത്തമുണ്ടായ സന്തോഷാതിശയത്താൽ

താൻ നൃത്തമാടുമെന്നു മുൻകൂട്ടിയറിഞ്ഞു തന്റെ മാതാപിതാക്കന്മാർ തനിക്കു താണ്ഡവൻ എന്നു നാമകരണം ചെയ്തുവെന്നുംകൂടി അദ്ദേഹം പറയുന്നുണ്ട്. വിദ്വന്മാണിക്യമായ നാരായണാചാര്യൻ കൈവല്യനവനീതം വിദ്യാനന്ദത്താലും രചിച്ച അവസരത്തിൽ വിദേഹമുക്തിയെ പ്രാപിച്ചുവെന്നും അതിൽപ്പിന്നീട് അദ്ദേഹം "നിദ്രയിലെഴുന്നള്ളി നടുളിച്ചെയ്തയാൽ" 'ശ്രീമത്താണ്ഡവാചാര്യൻ' ആ ഗ്രന്ഥം പൂരിപ്പിച്ചുവെന്നും പരിഭാഷകൻ പ്രസ്താവിച്ചിട്ടുള്ളതിനു മൂലത്തിലാകട്ടെ അതിന്റെ തമിഴ്ടീകകളിലാകട്ടെ യാതൊരു സൂചനയുമില്ല. ആ ഭാഗത്തിന്റെ അർത്ഥം നേരെ മനസ്സിലാകാതെ താണ്ഡവാചാര്യനെ അദ്ദേഹം മാത്താണ്ഡാചാര്യനാക്കി എന്നാണ് ഊഹിക്കേണ്ടിയിരിക്കുന്നത്. പരിഭാഷകൻ അതിനുമുമ്പു 'തത്ത്വജ്ഞാനംവന്ന' എന്ന പാട്ട്,

"ധന്യനായ്‌വന്നേനഹമുത്തരീയം വീഴുന്നേൻ
ധന്യധന്യൻ ഞാനഹോ താണ്ഡവം ചെയ്തീടുന്നേൻ
തത്ത്വജ്ഞാനോദയാനന്ദാനുഭൂതിയാലിവൻ
നർത്തനം ചെയ്യുമെന്നതറിഞ്ഞു മുമ്പേതന്നെ
സത്യമാകയാലല്ലോ താണ്ഡവം നാമമിട്ടോ-
രാത്മപിതാക്കന്മാർ മാഹാത്മ്യമത്യത്ഭുതം."

എന്നു തർജ്ജമചെയ്തുമിരിക്കുന്നു. വാസ്തവത്തിൽ നാരായണാചാര്യൻ താണ്ഡവമൂർത്തിയുടെ ഗുരുവായിരുന്നു എന്നും ആ ഗുരു പരമപദം പ്രാപിച്ചതിനുമേൽ ശിഷ്യൻ കൈവല്യനവനീതം രചിച്ചു എന്നുമാണ് മൂലത്തിൽനിന്നു വെളിപ്പെടുന്നത്. കൈവല്യനവനീതം സംസ്കൃതത്തിലുള്ള ഏതെങ്കിലും ഒരു പ്രത്യേകഗ്രന്ഥത്തിന്റെ വിവർത്തനമല്ല.

മൂലം "പടർന്ത വേതാന്തമെനും പാൾക്കടൽമൊണ്ടു മുന്നൂർ
കടങ്കളി നിറൈത്തുവൈത്താർ കരവർകളെല്ലാം കായ്ച്ചി-
ക്കടൈന്തെടുത്തളിത്തേനിന്തക്കൈവല്യനവനീതത്തൈ
അടൈന്തവർ വിടയമണ്ടിൻറലൈവരോപചിയിലാരേ."

ഭാഷാന്തരം "പരന്ന വേദാന്തമാം പാൽക്കടൽനിന്നു കോരി
നിറച്ച ശാസ്ത്രങ്ങളാം കുടങ്ങളും നിറഞ്ഞതാക്കും
പരിചിൽപ്പാനംചെയ്തുകൊള്ളുവാൻ വച്ചു മുന്നം
പരമകൃപാലുക്കളാകിയ ഗുരുക്കന്മാർ.
അതിനെക്കാച്ചിക്കടഞ്ഞെടുത്തു തന്നീടുന്നു
മധുരതരമായ കൈവല്യനവനീതം.
അതിഭാഗ്യത്താലിതു ലഭിച്ചു പശ്ശില്ലാതോ-
രധമവിഷയമാന്ദ്യത്തിനാൽ വലഞ്ഞിടാ."

എന്നു കവിതന്നെ ആ വസ്തുത ഉൽഘോഷിക്കുന്നുണ്ട്. ഗുരുശിഷ്യസംവാദരൂപത്തിലാണ് ഗ്രന്ഥം നിർമ്മിച്ചിരിക്കുന്നത്. സാധനചതുഷ്ടയ

സംസ്കൃതപദങ്ങളെ അദ്ദേഹം പലപ്പോഴും യാതൊരന്തവും ചന്തവുമില്ലാതെ കൂട്ടിച്ചേർക്കുന്നു. ഗുരുലഘുക്കൾ കുറുക്കിയോ നീട്ടിയോ ശ്രോതാക്കൾ ആവശ്യംപോലെ ഉച്ചരിച്ചു മാത്ര ശരിപ്പെടുത്തിക്കൊള്ളണമെന്നാണ് അദ്ദേഹത്തിന്റെ വിധി. യതിഭംഗദുഷ്ടങ്ങളായ വരികൾ അവിടവിടെ മുഴച്ചുനിന്നു സഹൃദയന്മാരെ തുറിച്ചുനോക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ ചില ശ്ലോകങ്ങൾ നന്നായിട്ടുണ്ടെങ്കിലും പ്രായേണ അപ്രഗല്ഭനായി, അനങ്കുശനായി, കവിതാദേവിയെ തള്ളുമുന്തുംകൊണ്ടു സന്തപ്തയാക്കുന്ന ഒരു സാധാരണനെയാണ് നാം ആ കാവ്യത്തിനപ്പുറകിൽ കണ്ടുമുട്ടുന്നത്. ‘അയിരാവതഗജതോ’ ‘സൂരിയനുദിച്ചു,’ ‘സീതേടെ,’ ‘ചക്രപാണീടെ,’ ‘സവുഷ്ടവം,’ ‘ദൈതേ,’ ‘എമക്ഷയത്തിൽ,’ ‘സുവർണ്ണമാന്,’ ‘ഉരസ്സൂട്ട്,’ ‘കടരുനിണം,’ ‘കലരിനൊരു,’ ‘സൗന്ദരിയം,’ ‘ജനകജേത്തൊടൊല്ലു,’ ‘പവുവതം’ ‘കമ്പനമകമ്പനം,’ ‘പത്തിയാറം പതിച്ചുടൻ’ തുടങ്ങിയ പ്രയോഗങ്ങളെ എങ്ങനെ അഭിനന്ദിക്കാം? സംസ്കൃതത്തിലും ചില ശ്ലോകങ്ങൾ ഘടിപ്പിച്ചിട്ടുണ്ടെങ്കിലും ‘വീക്ഷ’ധാതു ആത്മനേപദിയാണെന്നറിയാതെ ‘വീക്ഷൻ’ എന്നു തട്ടിവിട്ടിരിക്കുന്നു. ‘പൊന്നണിക്കുംഭംപോലെ വിളങ്ങുന്ന നന്മുലയിണ ചാർത്തു കൗസല്യേടെ’ എന്ന വരികളിൽ ‘കൗസല്യേടെ’ എന്ന പദം എത്രമാത്രം പുറംതള്ളപ്പെട്ടിരിക്കുന്നു. ‘അക്ഷരിച്ചു ചെന്നു തിരഞ്ഞെത്തൗഷധിമത്താകും തൽക്ഷണമെടുത്തു മല കൊണ്ടുവരുന്നേരം’ എന്ന വരികളിൽ ദ്വിതീയാക്ഷരപ്രാസത്തിൽ പ്രായേണ യാതൊരു നിഷ്കർഷയുമില്ലാത്ത കവി ഒരു ‘ക്ഷ’യ്ക്കുവേണ്ടി പ്രാണത്യാഗംതന്നെ ചെയ്തിരിക്കുന്നു. ‘‘നേരേ കുശലവസുതന്മാർക്കു നല്കി നിജപേരാന്ന രാജ്യം’’ എന്ന വരികളിൽ ‘കുശലവ’ എന്ന പദം ‘കുശാലവ’ എന്നുച്ചരിച്ചാലേ പാടി ഒപ്പിക്കാൻ സാധിക്കുകയുള്ളു. ഇനിയും ഈ അപഗ്രഥനം തുടരണമെന്നു വിചാരിക്കുന്നില്ല. ദ്വിതീയപാദത്തിൽ വിരാമമില്ലാത്ത ശ്ലോകങ്ങൾ രാമായണത്തിൽ ധാരാളമുണ്ടെങ്കിലും അതിനു നാം ഗ്രന്ഥകാരനെ കുറ്റപ്പെടുത്തരുത്. അതു തമിഴ്‌രീതിയനുസരിച്ചുള്ള അന്നത്തെ ഭാഷാകാവ്യശൈലിയാണ്. രണ്ടു പാദങ്ങൾ ചേർന്നാൽ ഒരടിയും അങ്ങനെ രണ്ടടികൾ ചേർന്നാൽ ഒരു പാട്ടുമാകുമെന്നായിരുന്നു അന്നത്തെ നിയമം. ആ ശൈലി സംസ്കൃതരീതിയനുസരിച്ചു കവികൾ അനന്തരകാലങ്ങളിൽ പരിത്യജിച്ചു. തന്നിമിത്തം ‘ജനകനൃപ—ദുഹിതൃകര,’ ‘നന്ദിഗ്രാമേ,’ ‘ചലിത—മല്ലീ—ലതകൾ’—‘കരയേറി—ടറികരാഘുനാഥാ’—‘ആമമാറെടു—ത്തടവിയിലുടൻ’ ഇത്യാദിപ്രയോഗങ്ങൾ അസാധുക്കളല്ല. അക്കാലത്തെ താദൃശങ്ങളായ കൃതികളിലെല്ലാം ആ രചനാരീതി കാണാവുന്നതുമാണ്.

കർത്തൃത്വം:—പ്രസ്തുതകവിത എഴുത്തച്ഛന്റേതാവാൻ തരമില്ലെന്നുള്ളതിനു രണ്ടു തെളിവുകൾ മേൽ നിർദ്ദേശിച്ച അബദ്ധങ്ങളുടെ ബാഹുല്യവും അതിർകടന്ന അന്യാശയാപഹരണവുമാണ്. മൂന്നാമതായി അങ്ങിങ്ങു സ്ഫുരിക്കുന്ന ഗ്രാമ്യശബ്ദങ്ങളെത്തന്നെ ഗണിക്കാം. ‘സൗസണ

കൊങ്കയിൽച്ചേർത്തണങ്ങോതപാവേ തരികയധരാമൃതം,' 'തഴുകീ മുലമൊട്ടിൽ മാധവാസവസ്യാവധാവുരസി മമ നിറകൊടും,' 'മെഴുതെ മുഖപത്മം കളത്തി മുലകളും തടുത്ത തുടയിണ നിറച്ചുടൻ' എന്നും മററും എഴുത്തച്ഛൻ എത്ര അപരിപക്വമായ യൗവനദശയിലും എഴുതിയിരിക്കുകയില്ല. നാലാമതായി അതുപോലെതന്നെ വികൃതമായ പോരിനുവിളിയേയും കരുതാവുന്നതാണ്.

''നേരിട്ടുനിന്നിട്ടു പോർചെയ്തു ദാരം
ദാരങ്ങളെക്കൊണ്ടുപോയെങ്കിൽ നിന്റെ
വീര്യങ്ങളും ശൗര്യങ്ങളും കൊള്ളാം കള്ളാ!
ദൂരത്തു പോയ്നില്ല ശ്രീരാമ രാമ!''

എന്നു രാവണനോടു പറയുന്നതു ലക്ഷ്മണനാണെങ്കിലും എഴുത്തച്ഛൻ അദ്ദേഹത്തെക്കൊണ്ടുപോലും ആ ദുർഭാഷണം ചെയ്യിക്കുന്നതല്ലായിരുന്നു. അഞ്ചാമതായി ഇരുപത്തിനാലുവൃത്തത്തിലെ ഹാസ്യരസപ്രയോഗത്തെപ്പററിയാണ് പ്രസ്താവിക്കേണ്ടിയിരിക്കുന്നത്. എഴുത്തച്ഛന്റെ ഫലിതം അന്തർഗ്ഗൂഢവും ഗൗരവയുക്തവുമാണെന്നു നാം കണ്ടുവല്ലോ. ആ ശൈലിക്ക് അല്പംപോലും അടുപ്പമില്ലാത്ത ഫലിതധോരണിയാണ് ഇരുപത്തിനാലുവൃത്തത്തിൽ കാണുന്നത്.

''മാനുഷരെത്തിനു നിറയാത്ത നമുക്കുണ്ടോ
വാനരരെത്തിനുദരപൂരണം വരുന്നു?
രാമനെയും ലക്ഷ്മണനെയും കൊറിച്ചു തണ്ണീ-
രൊട്ടു കുടിച്ചാർത്തികളയുന്നു ഹരിരാമ!'
'വില്ലെവിടെയിട്ടുകളഞ്ഞു വലിയ പൊണ്ണാ!
കല്ലിനെയെടുത്തുകൊടം ഹിഡിംബ ഹരി രാമ.'
'ആനക്കൊമ്പന്മാരേ രാക്ഷസരേ നിങ്ങ-
ളാമെങ്കിൽ വന്നാലുമെന്നോടിപ്പോരാം.'
'നിച്ചിരിയക്കുഴർ പോകുവിൻ മുമ്പിൽ.'
'മീശക്കൊമ്പൊക്കെക്കരിച്ചവനെത്രയും
നാശപ്പെടുത്തിനാൻ നാരായണാ.'
'തുള്ളിമുലച്ചികൾ പിള്ളകളെച്ചെന്നു
തുള്ളിത്തുള്ളിപ്പാഞ്ഞെത്തടുക്കുന്നേരം.'

എന്നിങ്ങനെ കുഞ്ചൻനമ്പ്യാരോടടുക്കുന്ന ഫലിതങ്ങൾ എഴുത്തച്ഛന്റെ മുഖത്തുനിന്നു് ഒരിക്കലും പുറപ്പെടുന്നതല്ല. ഏതായാലും ശൃംഗാരം, വീരം, ഹാസ്യം ഈ മൂന്നു രസങ്ങളുടെ പ്രപഞ്ചനത്തിലും ഈ രണ്ടു കവികളും ഏററവും വിഭിന്നന്മാരായി വർത്തിക്കുന്നു.

ഇരുപത്തിനാലുവൃത്തത്തിന്റെ കർത്താവു പുനം നമ്പൂരിയാണെന്നു മററു ചിലർ പറയുന്നു. പുനത്തിന്റെ രസ്തുലാഘവം പ്രവൃത്തകൃതിയിൽ

കണ്ടികാണ്മാനില്ലെന്നുള്ളതു പോകട്ടെ. തന്റെ കൃതിയിലെ ആശയങ്ങളെല്ലാംതന്നെ പകർത്തിവേണമോ ആ ഉല്ലേഖസമ്പന്നന് ഇത്തരത്തിൽ ഒരു കാവ്യം നിർമ്മിക്കുവാൻ? ആ ജാജ്ജ്വല്യമാനമായ ജ്യോതിർഗ്ഗോളം ആകാശമാർഗ്ഗം വിട്ട് ഒരു കൈത്തിരിയുടെ രൂപത്തിൽ ഭൂമിയിലിറങ്ങി എന്നു സങ്കല്പിക്കുവാൻ എന്നെ മനസ്സനുവദിക്കുന്നില്ല. എനിക്ക് ഈ വിഷയത്തിൽ അവസാനമായി ഉപന്യസിക്കുവാനുള്ളത് ഇത്രമാത്രമാണ്. ഇരുപത്തിനാലുവൃത്തത്തിന്റെ പ്രണേതാവിനു കാവ്യനാടകവ്യുൽപത്തി ഉണ്ടായിരുന്നുവെങ്കിലും വ്യാകരണജ്ഞാനമുണ്ടായിരുന്നില്ല. ജ്യോതിഷത്തിൽ കുറേ അറിവു സമ്പാദിച്ചിരുന്നു. അദ്ദേഹത്തിനു പുനത്തിന്റെ രാമായണചമ്പു അത്യന്തം പ്രിയമായിരുന്നു. പ്രസ്തുതഗ്രന്ഥം നിർമ്മിക്കുന്നേടം കാവ്യനകലയിൽ പറയത്തക്ക പരിചയം സിദ്ധിച്ചുകഴിഞ്ഞിരുന്നില്ല. അതുകൊണ്ടു 'ശ്ലക്ഷ്ണം കചചിൽ പരുഷിതം കചചിച്ച കോണ്ണം കചചിൽ' എന്ന നിലയിൽ അദ്ദേഹത്തിന്റെ കൃതി ഉച്ചാവചമായി പരിണമിച്ചു. ചാക്യാർക്കൂത്തും മററും കേട്ട് ആ വഴിക്കു പല അറിവുകളും സമ്പാദിച്ചിരുന്ന അദ്ദേഹം ഒരു നമ്പൂരിയായിരുന്നിരിക്കാനാണ് അധികം ന്യായമുള്ളത്. തൽകാലത്തേക്ക് അദ്ദേഹത്തെ അജ്ഞാതനാമാവായിത്തന്നെ കരുതേണ്ടതാണ്. ഗ്രന്ഥത്തിനുള്ള അന്യാദൃശമായ പ്രചാരത്തെപ്പററി മുൻപു പറഞ്ഞുവല്ലോ. അതിനു മുഖ്യകാരണം സങ്കീർത്തനപ്രധാനത്തിൽ അതിനുള്ള അഗ്രിമസ്ഥാനമാണ്. ഓരോ വൃത്തത്തിന്റേയും ഒടുവിൽ ഒന്നോ ഒന്നിലധികമോ പാട്ടു ശ്രീരാമസ്തുതിപരമായി ഘടിപ്പിക്കപ്പെട്ടിട്ടുള്ളത് ഉചിതമായിരിക്കുന്നുണ്ട്. അന്യകാവ്യങ്ങളിൽനിന്നു പകർത്തിയവയാണ് അവയിലെ സമുജ്ജ്വലങ്ങളായ ആശയങ്ങൾ എന്നു സ്വീകാരക്കും മററും സാമാന്യേന അറിയാൻ സൗകര്യമില്ലല്ലോ. വിവിധഗ്രന്ഥങ്ങളിലുള്ള വിശിഷ്ടാശയങ്ങൾ 'ഏകത്ര സൗന്ദര്യദിദൃക്ഷു'ക്കളായ പണ്ഡിതന്മാരെ അല്പാല്പം സംതൃപ്തരാക്കിയുമിരിക്കണം. വളരെ താഴ്ചവീഴ്ചകളോടുകൂടിയാണെങ്കിലും ശ്രീരാമന്റെ പാവനമായ ചരിതം അത്തരത്തിൽ പ്രധാനാംശങ്ങൾ ഒന്നും വിടാതെ സംക്ഷേപിച്ചു

> "മാലാവമാനിയ രാമായണം കഥയെ
> ബാലാദി പോലുമുരചെയ്യിൽ ത്രിലോകപെരു–
> മാളാമവൻ പരനൊടേകീഭവിപ്പതിനു–
> മാളായ്വരുന്നു ഹരി നാരായണായ നമഃ"

എന്ന ഫലശ്രുതിയോടുകൂടി കൈരളിക്കു സമർപ്പിച്ച കവിയെ ജനങ്ങൾ പൊതുവേ ആദരിച്ചതു് ആശ്ചര്യകരമല്ല.

ചില നല്ല ഭാഗങ്ങൾ:—നല്ല ശീലുകളുടെ ചില "മാതൃകകളാണ് അടിയിൽ ചേർക്കുന്നതു്.

പാരിച്ചൊരു മഴുവെടുത്തു ഘോരതരസമരങ്ങളിൽ
പാരിലുള്ള മുടിക്ഷത്രിയവീരരുടെ കഴുത്തറുത്തു
ചോരവെള്ളപ്പെരുമ്പുഴയിൽ നീരാടിയ മുനിപ്പെരുമാറാം
നേരേ വന്നു വഴി തടുത്തു രാമ രഘുനാഥ ജയ.

(മൂന്നാം വൃത്തം)

സീതയാമൊരു കല്പവല്ലി പടൎന്ന രാമസുരദ്രുമ-
ച്ഛായതന്നിൽ വസിച്ചു മാമുനിപക്ഷിമണ്ഡലമാദരാൽ
രാവണാക്രമഹാതപത്തിനൊരാതപത്രമുദാരവാങ്-
മാധുരീഫലമാസ്വാദിച്ചു മദിച്ചു രാമ ഹരേ ഹരേ.

(ആറാം വൃത്തം)

നിരന്തരം പദേ പദേ തിരഞ്ഞു കാനനേ ചിരം
ചിരന്തനോ നിജപ്രിയാം പരിശ്രമാകുലക്രിയൻ
രണക്ഷിതാവസിക്ഷതം യദൃച്ഛയാ ദദർശ തം
ഗതപ്രഭം ജടായുഷം മുകുന്ദരാമ പാഹിമാം. (ഏഴാം വൃത്തം)

ഇതി വദതി പവിത്രേ യാത്ര ചൊല്ലി ക്ഷണം
ദശവദനഘോരകാന്താരതീവ്രാനലൻ
സപദി സുരസാങ്ഗനാമങ്ങു കണ്ടീടിനാൻ
വിപുലതനുതസ്സുരീം നൌമി നാരായണം.

(പതിനൊന്നാം വൃത്തം)

പെട്ടെന്നിളക്കുന്ന വാലാംകൊണ്ടു പാരം
ഞെട്ടിത്തെറിക്കുന്ന വിണ്ണോർവരന്മാർ
ചുട്ടാറ പച്ചത്തഴപ്രൗഢിതന്മേൽ
മുട്ടുന്ന മേഘങ്ങളാം ശ്രീരാമ രാമ. (പതിനാറാം വൃത്തം)

വസിഷ്ഠനിയോഗേന തുടങ്ങീ ഹയമേധം
വേദിഷ്ഠതുരംഗാലംബനേനാതിഗഭീരം
സ്വാദിഷ്ഠതരാന്നാശനപാനം മുനിപാളീ-
വൃന്ദിഷ്ഠസുരൗഘം ഹരിനാരായണ നമോ.

(ഇരുപത്തിമൂന്നാം വൃത്തം)

നമോ എന്നു കവി എഴുതി, നമ്മോ എന്നു അതു ഗാനസൌകര്യത്തിനു വേണ്ടി ഉച്ചരിക്കപ്പെട്ടു. അതിനെ ഒന്നു പരിഷ്കരിച്ചു പശ്ചാൽകാലത്തു ജീവിച്ചിരുന്ന പണ്ഡിതമാനികൾ 'നംബോ' എന്നു രൂപാന്തരപ്പെടുത്തുകയും ചെയ്തു. 'നമ്മോ' എന്ന പാഠഭേദമുള്ള ചില താളിയോലഗ്രന്ഥങ്ങൾ ഞാൻ കണ്ടിട്ടുണ്ടു്.

**കേരളനാടകം:**—കേരളനാടകം എന്നു പറയുന്ന ഗ്രന്ഥം ഒരു ദൃശ്യകാവ്യമല്ലെന്നും അതു കേരളോല്പത്തിയുടെ ഒരു നാമാന്തരമാണെന്നും

ലഭിച്ചിരുന്നു എങ്കിലും 'കാന്താസമ്മിതതയോപദേശ'പ്രാപ്തിക്ക് അവ അനുകൂലങ്ങളായിരുന്നില്ല. എഴുത്തച്ഛൻ ആ ആപാതമാത്രമധുരമായ പദ്ധതിയിൽനിന്നു ശ്രോതാക്കളെ വ്യാവർത്തിപ്പിച്ച് അവർക്കു ഐഹികമായ അഭ്യുദയവും ആമുഷ്മികമായ നിശ്രേയസവും സിദ്ധിക്കത്തക്കവിധത്തിലുള്ള വാങ്മയങ്ങൾ നിർമ്മിച്ചു. അവ ഏതു നിലയിൽനിന്നു നോക്കിയാലും അത്യുത്തമങ്ങളായ കാവ്യരത്നങ്ങളാകുന്നു. വൈശികതന്ത്രത്തിൽനിന്ന് അധ്യാത്മരാമായണത്തിലേക്കും ചന്ദ്രോത്സവത്തിൽനിന്നു ഭാരതത്തിലേക്കുമുള്ള പ്രയാണം രാത്രിയിൽനിന്നു പകലിലേക്കെന്നപോലെ കേരളീയക്ക് ഉണർച്ചയും ഉയർച്ചയും നല്കി. ആ സിദ്ധൻ രസഭാവങ്ങളെ അലങ്കാരങ്ങൾക്കു കീഴ്പ്പെടുത്തിയില്ല. ശബ്ദശ്ലേഷംകൊണ്ടു ജാലവിദ്യ കാണിച്ചില്ല. വ്യാകരണപ്രയോഗങ്ങൾകൊണ്ടു സാധാരണന്മാരെ അമ്പരപ്പിച്ചില്ല; നഗ്നമായ ശൃംഗാരമോ വിവൃതമായ ഫലിതമോകൊണ്ടു ഭാവുകന്മാർക്ക് ഉദ്വേഗവും ജനിപ്പിച്ചില്ല; കഥാകഥനത്തിൽ തനിക്കുണ്ടായിരുന്ന അന്യാദൃശമായ പ്രാഗല്ഭ്യം മുഴുവൻ അദ്ദേഹം അനുവാചകന്മാരെ അന്തശ്ശുദ്ധന്മാരും ആത്മജ്ഞാനികളുമാക്കിത്തീർക്കുവാൻ വിനിയോഗിച്ചു. ചുരുക്കിപ്പറഞ്ഞാൽ ശാന്തവും സർവമനോരഞ്ജകവുമായ ഒരു വിപ്ലവം അദ്ദേഹം സാഹിത്യസാമ്രാജ്യത്തിൽ വരുത്തി. ആത്തരത്തിലുള്ള ഒരു ആചാര്യന്റെ അവതാരംകൊണ്ടു കൈരളി സർവഥാ ധന്യയായി; സാധാരണന്മാരായ കേരളീയർ സാഹിത്യസമ്പന്നരുമായി. ഏതാദൃശങ്ങളായ ഫലസിദ്ധികളെ ആസ്പദമാക്കിയാണ് ആ മഹാപുരുഷൻ ഭാഷാകവികളുടെ മധ്യത്തിൽ പ്രഥമഗണനീയനായി പരിശോഭിക്കുന്നത്. മലയാളത്തിൽ ഒന്നാമത്തെ കാവ്യം കൃഷ്ണഗാഥയാണെങ്കിൽ അങ്ങനെയിരുന്നുകൊള്ളട്ടെ. ഒന്നാമത്തെ കവി എഴുത്തച്ഛൻതന്നെയാണെന്നു സഹൃദയന്മാർ ആരും സശിരഃകമ്പം സമ്മതിക്കുകതന്നെ ചെയ്യും.



മുപ്പത്തൊന്നാമദ്ധ്യായം

# ഭാഷാസാഹിത്യം, (പദ്യം)

(തുടൎച്ച)

## കൊല്ലം എട്ടാം ശതകം

**തുഞ്ചത്തെഴുത്തച്ഛന്റെ ശിഷ്യപരമ്പര:—** തുഞ്ചത്തെഴുത്തച്ഛനേയും അദ്ദേഹത്തിന്റെ ശിഷ്യപരമ്പരയിൽപ്പെട്ട ചിലരേയും ചേൎത്തു താഴെക്കാണുന്ന ഒരു പഴയ വന്ദനശ്ലോകമുണ്ട്:

"വന്ദേഹം ഗുരുസമ്പ്രദായമനിശം തുഞ്ചത്തെഴും ശ്രീഗുരും
വന്ദേ ശ്രീകരുണാകരഞ്ച പരമം ശ്രീസൂൎയ്യനാരായണം
വന്ദേ ദേവഗുരും പരാപരഗുരും ഗോപാലശ്രീമദ്ഗുരും
വന്ദേ നിത്യമനന്തപൂൎണ്ണമമലം വന്ദേ സമസ്താൻ ഗുരൂൻ."

ഈ ശ്ലോകത്തിൽ നാമനിൎദ്ദിഷ്ടന്മാരായ ഗുരുക്കന്മാർ കരുണാകരനെഴുത്തച്ഛനും, ദേവ(തേവു)നെഴുത്തച്ഛനും, ഗോപാല(കോപ്പു)നെഴുത്തച്ഛനുമാണ്. പരാപരഗുരു എന്ന ബിരുദത്തോടുകൂടി ഇവരുടെ കൂട്ടത്തിൽ മറെറാരെഴുത്തച്ഛൻകൂടി ഉണ്ടായിരുന്നതായും സങ്കല്പിക്കാം. ഇവരിൽ കരുണാകരനും സൂൎയ്യനാരായണനും തുഞ്ചന്റെ നേരേ ശിഷ്യന്മാരായിരുന്നു. ദേവഗുരു ശിഷ്യനെന്നും പ്രശിഷ്യനെന്നും രണ്ടു പക്ഷമുണ്ട്. ചിററൂർ എഴുപത്തുവീട്ടിൽ വലിയ കോപ്പുസ്വാമിയെന്നും ചെറിയ കോപ്പുസ്വാമിയെന്നും രണ്ടുപേരുണ്ടായിരുന്നുവെന്നും അവരിൽ വലിയ കോപ്പുസ്വാമി തുഞ്ചന്റെ സമവയസ്കനും ശിഷ്യനുമായിരുന്നു എന്നും ചെറിയ കോപ്പുസ്വാമി മരിച്ചതു 985-ലാണെന്നും ചിലർ പറയുന്നു. ആകെക്കൂടി മി. പുതുക്കുളങ്ങര രാമചന്ദ്രമേനോന്റെ ഗവേഷണമല്ലാതെ ഈ ഘട്ടത്തിൽ അധികമൊന്നും ശരണീകരണീയമല്ലാത്തതും ആ ഗവേഷണ കല്യാണസുന്ദരരേഖ തുടങ്ങി ചില അയഥാൎത്ഥപ്രമാണങ്ങളുടെ സമ്മിശ്രണംനിമിത്തം പ്രായേണ അവിശ്വസനീയവുമാകുന്നു. അതുകൊണ്ടു പ്രസ്തുതവിഷയത്തെ ഏററവും ഭയചകിതനായാണ് ഞാൻ സ്പൎശിക്കുവാൻ ആരംഭിക്കുന്നതു്.

**വലിയ കോപ്പു(ഗോപാല)സ്വാമികൾ:—** എഴുത്തച്ഛന് ആദ്യകാലത്തു ചിററൂരിൽ ആതിഥേയനായിരുന്ന വലിയ കോപ്പുസ്വാമി 'മന്നവൻകവി' എന്ന പേരിൽ ഉത്തരരാമായണത്തെ ആസ്പദമാക്കി ഒരു ഗാനം രചിച്ചുവെന്നും ആ കൃതിയെ എഴുത്തച്ഛൻ പ്രശംസിച്ചുവെന്നും അതുകൊണ്ടാണ് അദ്ദേഹം ഉത്തരരാമായണം കിളിപ്പാട്ടു നിൎമ്മിച്ചതെന്നും മി. മേനോൻ പറയുന്നുണ്ടെങ്കിലും അതെല്ലാം വിശ്വസിക്കുവാൻ

അനപലപനീയങ്ങളായ അന്യലക്ഷ്യങ്ങൾ ആവശ്യകമായിരിക്കുന്നു. മന്നവൻകവിയിൽനിന്നു ചില വരികൾ താഴെ ചേക്കുന്നു:

"മന്നവനും മൈഥിലിയെ വെടിഞ്ഞശേഷം
മാതാക്കൾ താനുമായിട്ടിരുന്ന കാലം
ജാനകിയുമൃഷിതൻറയാശ്രമത്തിൽ
ജന്മമതായിരിക്കുന്നാൾ ഭക്തിയോടേ
മന്നവനെ വേറിട്ട ജാനകിയും
മഹർഷിക്കു പൂപ്പറിച്ചങ്ങിരുന്ന കാലം
അന്നരസം പകൻതല്ലോ സീതയ്ക്കപ്പോ-
ളവൾക്കു ഗർഭം തികഞ്ഞു പത്തു മാസമായി."

"മന്നവനേ! പെരുവഴിയിലകപ്പെട്ടേൻ ഞാൻ
മണിയറയിൽ നിന്നോട്ട വേറിട്ടയ്യോ!
ജനകരാജപുരത്തിങ്കൽ വളൎന്നനല്ലോ,
ജനനിയെയുമറിയുന്നില്ലൊരുനാളും കേൾ;
നിനവെനിക്കു നിന്നെയൊഴിഞ്ഞാരുമില്ലേ,
നിൎമ്മലനേ മറ്റൊന്നറിയുന്നില്ലേ;
എനിക്കു വരും വേദനകൾ പൊറുക്കുന്നില്ലേ;
എൻപരനേയെന്നു റൊത്തു വിളിക്കുന്നാളേ."

ഈ കവിതാരീതിക്കു സാമാന്യം പഴക്കമില്ലെന്നില്ല.

**കരുണാകരനെഴുത്തച്ഛൻ:**—കരുണാകരൻ ജാതിയിൽ നായരായിരുന്നു. അദ്ദേഹം തുഞ്ചൻറെ പ്രഥമശിഷ്യനായിരുന്നുവെന്നും അദ്ദേഹം എഴുത്തച്ഛനെ തുടൻ തുഞ്ചൻപറമ്പിൽ പാഠശാല നടത്തിയെന്നും ഒടുവിൽ നെടുവിരിപ്പുസ്വരൂപത്തിൽ (സാമൂതിരിക്കോവിലകം) ഇളയതമ്പുരാൻറെ ഗുരുനാഥനായി വള്ളുവനാട്ടുള്ള ആ തമ്പുരാൻറെ കോവിലകത്തു താമസിച്ചു എന്നും ചിലർ പറയുന്നു. ഇതിനെല്ലാം ഐതിഹ്യമേ ആസ്പദമായുള്ളു. ഏതായാലും അദ്ദേഹം തുഞ്ചനോടുകൂടി ചിററൂരിൽ ദീൎഘകാലം താമസിച്ചതായി തോന്നുന്നില്ല. അവിടെ ആചാര്യൻറെ അനന്തരഗാമിയായിത്തീൎന്നതു സൂര്യനാരായണനെഴുത്തച്ഛനായിരുന്നു. ബ്രഹ്മാണ്ഡപുരാണം കിളിപ്പാട്ടും വേതാളചരിത്രം കിളിപ്പാട്ടും കരുണാകരനെഴുത്തച്ഛൻറെ കൃതികളാണെന്നു സൎവ്വാധികാര്യക്കാർ ഗോവിന്ദപ്പിള്ള പറയുന്നുണ്ടെങ്കിലും വേതാളചരിത്രം കല്ലേക്കുളങ്ങര രാഘവപ്പിഷാരടിയുടെ കൃതിയാണെന്നു് അതിൽപ്പിന്നീട നിസ്സംശയമായി തെളിഞ്ഞിട്ടുള്ളതും ബ്രഹ്മാണ്ഡപുരാണം തുഞ്ചൻെറ കൃതിയായി പരിഗണിക്കണമെന്നു ഞാൻ മുൻപുതന്നെ പ്രസ്താവിച്ചിട്ടുള്ളതുമാകുന്നു. രാമചന്ദ്രമേനോൻ ശിവരാത്രിമാഹാത്മ്യം എന്നൊരു കിളിപ്പാട്ടു്

അദ്ദേഹത്തിന്റേതെന്നുള്ള പ്രസ്താവനയോടുകൂടി പ്രസിദ്ധീകരിച്ചിട്ടുണ്ട്. ആ ഗ്രന്ഥത്തിൽ ''രാമാനന്ദാഗ്രഹാരവർത്തിയായ്, മഹാശാസ്ത്രധാമാവായ്'' എന്നു തുടങ്ങി ഒരു ഭാഗമുള്ളതു ഞാൻ മുമ്പു് ഉദ്ധരിച്ചിട്ടുണ്ടല്ലോ. ആ ഭാഗം പ്രക്ഷിപ്തം എന്നാണു് എനിക്കു തോന്നുന്നതു്; എന്തെന്നാൽ അതിലേയും തുഞ്ചന്റെ കൃതികളിലേയും ഭാഷയ്ക്കുതമ്മിൽ പഴക്കംസംബന്ധിച്ചു ഗണനീയമായ വ്യത്യാസം കാണുന്നു. തൽകാലം അവിജ്ഞാതകർത്തൃകമാണു് ആ കിളിപ്പാട്ടു് എന്നു സങ്കല്പിക്കുകയാണു് നല്ലതു്.

ശിവരാത്രിമാഹാത്മ്യം സരസമായ ഒരു കൃതിയാണു്. ഗ്രന്ഥകാരൻ ഗണപതി, സരസ്വതി, ശ്രീകൃഷ്ണൻ, 'കണ്ഡപുരനാഥ'നായ തൃക്കണ്ടിയൂർ ശിവൻ എന്നീ ദേവതകളെ വന്ദിക്കുകയും, തന്റെ ഗ്രന്ഥം 'പൂന്താനമെന്ന മന്നോർമന്നവൻ പിണങ്ങുവോക്കുന്തകൻ കൃപാലയനാജ്ഞയാ വിരചിതം' എന്നു പറയുകയും ചെയ്യുന്നു. കവിത രണ്ടു ഭാഗമായി വിഭജിക്കപ്പെട്ടിരിക്കുന്നു. പാദവിഭാഗമുള്ള കിളിപ്പാട്ടുകളിൽ നാലു ഖണ്ഡങ്ങൾ സാധാരണയായി കാണാവുണ്ടു്. പ്രസ്തുതഗ്രന്ഥത്തിൽ അതിൽനിന്നു വ്യത്യസ്തമായ ഒരു രീതി എങ്ങനെ വന്നുചേർന്നു എന്നു വെളിവാകുന്നില്ല. ആദ്യന്തം പ്രയോഗിച്ചിരിക്കുന്ന വൃത്തം കേക തന്നെയാണു്. ഒരു ഭാഗം ഉദ്ധരിച്ചു കവിതയുടെ സ്വരൂപം പ്രദർശിപ്പിക്കാമെന്നു് ഉദ്ദേശിക്കുന്നു:

''പ്രാണത്രാണാർത്ഥമഥ ഹൂണദേശത്തിൽ വാഴും
ക്ഷോണീദേവനും തത്ര കാണായീ ശുഭദേശം.
സുഖദാനം ചെയ്തീടും മന്ദമാരുതനോടും
ശുകകോകിലകേകിമധുപനാദത്തോടും
അഖിലജനാനന്ദപ്രദമാമുദ്യാനവും
മകരന്ദവും തൂകി മണമാർന്നനുദിനം
ചമ്പകസൽകുസുമശോഭിതപാദങ്ങളും

സകലമൃഗകലവിഹഗലീലകളും
നിഖിലശോകം കളഞ്ഞവിടം കണ്ടുകണ്ട-
ങ്ങകമേ സന്തോഷം പൂണ്ടുടനതു ചെല്ലുന്നേരം
കുമുദകുവലയകമലകല്ഹാരവും
വിമലസലിലവും നിറഞ്ഞ തടാകവും

അത്ഭുതം കണ്ടനേരമുറപ്പുവിലുണ്ടാകയാ-
ലിപ്പൊഴേ കളിക്കണമെന്നവനൊരുമ്പെട്ടാൻ.
അപ്പൊഴുതവിടേയ്ക്കു വന്നിതു കളിപ്പാനായ്
വിഭ്രമം കലർന്നോരു ചണ്ഡാലതരുണിയും.

സ്വഭ്രൂവാമവാം തത്ര വിപ്രനെക്കണ്ടനേരം–
മഭ്രത്തെക്കണ്ട ബകോടപ്പേടതന്നെപ്പോലെ
ഉൽഫുല്ലപുഷ്പം കണ്ട ഷട്പദപ്പേടപോലെ
അഭ്രവാഹനതനയഭ്രാതാവിനെക്കണ്ട
കർബ്ബുരതരുണിയാം ഹിഡിംബിതന്നെപ്പോലെ
അഭ്രശ്യാമളരൂപനായ രാമനെക്കണ്ട
ദർപ്പകാതുരയായ ശൂർപ്പണഖയെപ്പോലെ
അത്ഭുതം കലർന്നതിനാറാമില്ലെന്നു ചൊല്ലാം.
ഉൽഫുല്ലാക്ഷിയുമാനന്ദേന തന്നെത്താൻ മറ–
ന്നല്പനേരം നിന്നിതു സാലഭഞ്ജികപോലെ.''

**സൂര്യനാരായണനെഴുത്തച്ഛൻ:**—സൂര്യനാരായണൻ അഥവാ സൂരി എഴുത്തച്ഛൻ തരകസമുദായത്തിൽപ്പെട്ട ഒരാളായിരുന്നു എന്നു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. തരകന്മാർ മക്കത്തായികളാണ്. അദ്ദേഹത്തിൻെറ തറവാടായ ചോഴിയത്തുകുടുംബം ഇന്നുമുണ്ട്. അതു മങ്ങലംകുന്ന് എന്ന സ്ഥലത്താണ്. സൂര്യനാരായണൻ ഒരു യോഗിയും കർമ്മകുശലനും വളരെക്കാലം ചിറവർഗ്ഗുരുമഠത്തിൽ താമസിച്ചു ശിഷ്യവർഗ്ഗത്തിനു ജ്ഞാനോപദേശംചെയ്ത ഗുരുനാഥനുമായിരുന്നു എന്നുള്ളതിനെപ്പററി പക്ഷാന്തരമുണ്ടാകുവാൻ തരമില്ല. എന്നാൽ അദ്ദേഹത്തെ കവിയെന്നു പറയാമോ എന്നു സംശയമുണ്ട്. സ്കാന്ദപുരാണം കിളിപ്പാട്ട് അദ്ദേഹത്തിൻെറ കൃതിയാണെന്നു ചിലർ അനുമാനിച്ചുവരുന്നതു പ്രമാദമാണെന്ന് ഇപ്പോൾ തെളിഞ്ഞിരിക്കുന്നു. അതു പാലക്കാട്ടു രാജവംശത്തിലെ ഒരംഗമായിരുന്ന ഗോദവർമ്മരാജാവിൻെറ നിബന്ധമാണ്. ഒരു പഴയ താളിയോലഗ്രന്ഥത്തിൻെറ അവസാനത്തിൽ

''ഗോദവർമ്മാ യശോരാശിരശപാരികുലഭൂഷണം
ഗൃഹസ്യ ചരിതം ധീമാനാകരോന്മഞ്ജുഭാഷയാ''

എന്നൊരു ശ്ലോകം കാണുന്നുണ്ട്. 'അശപാരി' എന്ന പദത്തിനു വാഹദപിഷത്ത് അഥവാ എരുമ എന്നർത്ഥം. (എരുമയൂർ) എമൂർ ഭഗവതി പാലക്കാട്ടു രാജാക്കന്മാരുടെ പരദേവതയാണ്. അതിനെ ആസ്പദമാക്കിയാകുന്നു ഗോദവർമ്മരാജാവു തന്നെപ്പററി അശപാരികുലഭൂഷണം എന്നു പറഞ്ഞിട്ടുള്ളതു്. അദ്ദേഹവും എഴുത്തച്ഛൻെറ ശിഷ്യപരമ്പരയിൽപ്പെട്ട ഒരു കവിയാണെന്നു പറയുന്നു. കാലമേതെന്നറിവില്ല. ഒൻപതാം ശതകമായിരിക്കുവാനിടയുണ്ട്. അങ്ങനെ സൂരി എഴുത്തച്ഛനും സ്കാന്ദപുരാണവുംതമ്മിലുള്ള ബന്ധം വേരററുപോകുന്നു. തത്ത്വജ്ഞാനാമൃതം എന്ന പേരിൽ ഫലശ്രുതിയോടുകൂടി ശാർദ്ദൂലവിക്രീഡിതവൃത്തത്തിൽ വിരചിതങ്ങളായ പതിനെട്ടു പദ്യങ്ങൾ സമസ്തകേരളസാഹിത്യപരിഷത്ത്രൈമാസികത്തിൽ രാമചന്ദ്രമേനോൻ പ്രസിദ്ധീകരിച്ചിട്ടുണ്ട്. അവയുടെ കർത്തൃത്വം അദ്ദേഹം സൂര്യനാരായണനെഴുത്ത

ച്ഛന്നായി ഏല്ലിക്കുന്നുവെങ്കിലും അതിന്നു യുക്തി കാണുന്നില്ല. പ്രസ്തുത പദ്യങ്ങൾ തുലോം വിരസങ്ങളാകുന്നു. രണ്ടെണ്ണം താഴെച്ചേർക്കാം.

''ചിത്തായ്നിന്നുവിളങ്ങി ലോകമഖിലം കാലത്രയാബാധ്യമായ്
സത്തായ് ഷൾഗുണസാക്ഷിയായനദിനാം സർവസ്യ ചാധാരമായ്
ചിത്താംഭോരുഹമായതിന്നു രവിയായാനന്ദമായ് ബോധമായ്
നിത്യം മേവുമനന്തമൂർത്തിമമലം ശ്രീമൽഗുരും ഭാവയേ.

അസ്തീയെന്നു ഭവിച്ച കാലമുദരേ പെട്ടോരു ദുഃഖങ്ങളോ
എന്താ ചൊല്‌വതിനിന്നു സന്തതമഹം ചിന്തിപ്പിനെല്ലാവരും
പത്താം മാസമതായ കാലമൊരുനാൾ കർമ്മേണ സംജായതേ
ചിത്തേ സംഭവദുഃഖമോർത്തു സതതം കാമാരിപാദം ഭജേ.''

കർമ്മേണ തുടങ്ങിയ സ്ഖലിതങ്ങളുടെ കഥയിരിക്കട്ടെ. 'സ്മരിക്കുന്നു' എന്നതിനു 'സ്മര്യതേ' എന്നും പ്രാപിക്കുന്നു എന്നതിന് 'പ്രാപ്യതേ' എന്നും മററും പ്രയോഗിക്കുന്ന കവിക്കു സംസ്കൃതത്തിൽ കർത്തരി-കർമ്മണി പ്രയോഗങ്ങളുടെ ഭേദംപോലും അറിവില്ലെന്നു വിശദമാകുന്നു. ഭാഗ്യവശാൽ സൂരി എഴുത്തച്ഛന്റെ കൃതിയല്ല തത്ത്വജ്ഞാനാമൃതം എന്നതിന് അതിൽത്തന്നെ ലക്ഷ്യമുണ്ട്.

''ഏവം ശ്രുത്യനുഭൂതിയുക്തിയിവയാലാത്മാഹമിത്യാദരാൽ
ഭാവം ബോധിതനായ മൽഗുരുവരം കാരുണ്യവാരാന്നിധിം
ദേവം പൂർണ്ണമനന്തചിൽഘനമജം ഗോപാലകാഖ്യം ശിവം
സേവ്യാനാമഭികാമദം സുഖമയം ബോധസ്വരൂപം ഭജേ''

എന്ന പദ്യത്തിൽനിന്നു കവിയുടെ ഗുരുവിന്റെ പേർ ഗോപാലൻ എന്നായിരുന്നു എന്നും അദ്ദേഹത്തെ ദേവൻ എന്നുകൂടി വിളിച്ചുവന്നിരുന്നു എന്നും സങ്കല്പിക്കാം. ആകെക്കൂടി നോക്കുമ്പോൾ സൂര്യനാരായണനെഴുത്തച്ഛന്റെ യാതൊരു കൃതിയും നമുക്ക് ഇതുവരെ ലഭിച്ചിട്ടില്ല എന്നുതന്നെ പറയേണ്ടിയിരിക്കുന്നു. ഭാഗവതത്തിൽ കാളിയമർദ്ദനത്തിന്നു മേലുള്ള ഭാഗം എഴുതിച്ചേർത്തതു് അദ്ദേഹമാണെന്നു പറവാൻ ആസ്പദമൊന്നുമില്ലല്ലോ.

**ദേവഗുരു:**—ദേവൻ (തേവു) എഴുത്തച്ഛനും ജാതിയിൽ തരകനായിരുന്നു. അദ്ദേഹത്തിന്റെ വകയായി വേദാന്തസാരമെന്നും വിജ്ഞാനരത്നമെന്നും രണ്ടു കിളിപ്പാട്ടുകളുണ്ടെന്നു രാമചന്ദ്രമേനോൻ പറയുന്നു. വിജ്ഞാനരത്നം അച്ചടിപ്പിച്ചിട്ടുണ്ട്. സംസ്കൃതവൃത്തനിബദ്ധമായ അതിൽ ''സ്വാമിൻ! യോഗീന്ദ്ര! ഭൂമൻ! ഗുരുവര! ഭഗവൽഭക്ത! കാരുണ്യസിന്ധോ! • ശ്രീമൽശ്രീസൂര്യനാരായണപരപരമാനന്ദസാന്ദ്രസ്വരൂപ!'' എന്നു കവി സൂരി എഴുത്തച്ഛനെ അഭിസംബോധനം ചെയ്തിരിക്കുന്നതായി കാണുന്നു. കവിതയ്ക്കു വലിയ ആസ്വാദ്യതയില്ലെങ്കിലും പല വേദാന്ത

രഹസ്യങ്ങളം അതിൽ അടങ്ങീട്ടുണ്ടു്. ആകെയുള്ള ഇരുപത്തൊന്നു ശ്ലോകങ്ങളിൽ മൂന്നെണ്ണം അടിയിൽച്ചേക്കുന്നു:

''ഓരോരോ ജന്മജന്മാന്തരമതിലുളവായുള്ള പുണ്യാതിരേകാൽ
സാരം മാനുഷ്യജന്മം സകലസുഖകരം പ്രാപ്തമായ്‌വന്നതിപ്പോൾ
നേരോടാരാഞ്ഞതോത്താൽ ജനിമൃതിഭയസംസാരദുഷ്പൂരമാമീ-
പ്പാരാവാരം കടപ്പാൻ തരണി ഗുരു കടത്തീടുവാൻ കണ്ണധാരൻ''?

''മിഥ്യാഭൂതം പ്രപഞ്ചം ജഡമൂടമനൃതം ദുഃഖഭാവം നിനച്ചാൽ
നിത്യം ബ്രഹ്മൈവ സത്യം നിഖിലസുഖമയം സച്ചിദാനന്ദസാന്ദ്രം
ശ്രുത്യന്താത്ഥപ്രമൃശ്യം സുലഭമസുലഭം ബാലിശാനാം പരോക്ഷം
പ്രത്യക്ഷം സവ്വഗത്വാൽ പ്രതിവിമലമലം ഭാതി വേദസ്വരൂപം.''

''അക്കാണായ ഗുഹാതലത്തിലൊരു സന്യാസി മഹാമന്ത്രവും
നീക്കങ്ങളുക വരാതെ നോക്കിയിരുപത്തൊരായിരം പിന്നെയും
ആക്കത്തോടറുനൂറുമിങ്ങനെ ജപിച്ചീടുന്ന മന്ത്രാത്മക-
ങ്ങോക്കുന്നോക്കൊരു മന്ത്രതന്ത്രമപരം ചിന്തിപ്പതെന്തിന്നഹോ!''

എന്നൊരു ശ്ലോകം ആ കൂട്ടത്തിലുണ്ടു്. അതു് എഴുത്തച്ഛനെ പരാമശിക്കുന്നതാണെന്നു ചിലർ പറയുന്നു. അതിനു തെളിവൊന്നുമില്ല. ''സുജ്ഞാനപ്രദമാകയാലിതിനു പേർ വിജ്ഞാനരത്നം മുദാ'' എന്നു കവി പറയുന്നു.

വേദാന്തസാരം കിളിപ്പാട്ടു് എന്നൊരു ഗ്രന്ഥംകൂടി ദേവഗുരുനിമ്മിതമായി ഉണ്ടെന്നു് ഉപന്യസിച്ചുകൊണ്ടു് അതിൽനിന്നു താഴെക്കാണുന്ന വരികൾ രാമചന്ദ്രമേനോൻ ഉദ്ധരിച്ചിട്ടുണ്ടു്.

''ശോകനാശിനിതന്റെ വടക്കേത്തീരം നല്ല
യോഗികൾക്കാവസിപ്പാനൊത്തയോ ശാന്തം യോഗ്യം
ചിൽപുരിനാഥന്റെ ദിവ്യതേജോവൈഭവാ-
ലത്ഭുതമാകുമൈശ്വര്യങ്ങൾക്കാവാസസ്ഥാനം.

തത്ര ശ്രീരാമാനന്ദാഭിഖ്യമാമഗ്രഹാരം
വത്തിപ്പൂ വിശേഷാത്തരം പരിപാവനം സാരം.

ആത്മാരാമനായ് രാമനാമാവാമസ്മൽഗുരു-
വാത്മബോധം ദശിപ്പോക്കേകുവാൻ കരുണയാ
തത്രസ്ഥസ്വസ്ഥാപിതപണ്ണശാലാന്തരത്തിൽ
നിത്യതൃപ്തനായ് സമാധിസ്ഥനായ്മരുവുന്നു.

തൻതിരുവടിതന്റെ ചേവടിത്തളിർ രണ്ടു-
മന്തരംഗത്തിലോത്തു കുമ്പിട്ടുകൂപ്പീടുന്നേൻ.

തൽപാദദാസന്മാരാമാചാര്യദ്വയത്തെയു-
മുള്ളത്തെന്നിവൻ ഭക്ത്യാ കൈവണങ്ങിയശേഷം
ആദിശ്രീഗുരുവരുളിച്ചെയ്തദിവ്യങ്ങളാം
വേദാന്തസാരങ്ങളെസ്സംക്ഷേപിച്ചോതീടുന്നേൻ.''

ഈ കൃതികളുടെ പ്രണേതൃത്വത്തിൻെറ സത്യാവസ്ഥയെപ്പററി തൽകാലം മന്നും പറവാൻ നിവൃത്തിയില്ല.

**പരാപരഗുരു:**—പരാപരഗുരുവിൻെറ കൃതിയാണെന്നുള്ള പ്രസ്താവനയോടുകൂടി 'ആത്മബോധം' എന്ന പേരിൽ കിളിപ്പാട്ടുരീതിയിലുള്ള ഒരു ഭാഷാഗാനം രാമചന്ദ്രമേനോൻ പരിഷത്ത്രൈമാസികം പതിനൊന്നാം പുസ്തകത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതു ശങ്കരാചാര്യരുടെ ആത്മബോധമെന്ന വേദാന്തഗ്രന്ഥത്തിൻെറ ഭാഷാനുവാദമാണ്. ആ കൃതിയെ പരാപരഗുരുവിൽ ആരോപിക്കുന്നതിനു യാതൊരു തെളിവും അദ്ദേഹം കാണിച്ചിട്ടില്ല. അതിൽനിന്നു മാതൃകയായി ചില വരികഠം ഉദ്ധരിക്കാം:

''ഭുവനപ്രസിദ്ധമാമാത്മബോധഗ്രന്ഥത്തെ
നവ്യകേരളഭാഷാഗാനമാക്കുവാനായി
ശിവനേ, ഭവനേ, ശങ്കരനേ, ഹരനേ, നീ-
യിവനെക്കടാക്ഷിപ്പാൻ തൃക്കഴൽ കൂപ്പീടുന്നേൻ.

വൻതപംചെയ്തുകൊണ്ടു താപമൊക്കവേ നീക്കി-
ശ്ശാന്തരായേററം രാഗദ്വേഷാദിരഹിതരായ്
സന്തതം മോക്ഷകാമന്മാരായോക്കുള്ളതാണീ-
സ്സന്തതാനന്ദമേകമാത്മബോധമാം ഗ്രന്ഥം.

അന്യസാധനങ്ങളെക്കാളും മോക്ഷാത്ഥികഠംക്ക
ധന്യസാധനം ബോധമെന്നതൊന്നത്രേ നൂനം.

വീതിഹോത്രനെന്നിയേ പചിക്കാവതല്ലൊന്നും
സാധിക്കയില്ല ജ്ഞാനംകൂടാതെ മോക്ഷമാക്കും.

കമ്മകാണ്ഡപ്രോക്തങ്ങളായ് വിവിധങ്ങളായ
കമ്മങ്ങഠം വിരോധിച്ചിട്ടുള്ളവയല്ലെന്നാലും
അവിദ്യാനിവത്തനം കമ്മകാണ്ഡോക്തക്രിയാ-
പ്രവൃത്തന്മാരിക്കലുമുണ്ടാകയില്ലാ ദൃഢം.''

**ഗോപാലനെഴുത്തച്ഛൻ:**—ഗോപാലനെഴുത്തച്ഛനെയാണ് വലിയ കോപ്പസ്വാമികളെന്നു പറയുന്നതു് എന്നും അദ്ദേഹം തുഞ്ചത്തെഴുത്തച്ഛനെക്കാഠം വയോധികനായിരുന്നു എന്നും അദ്ദേഹത്തിനു മുൻപു തന്നെ അന്തരിച്ചു എന്നും ചിലർ അഭിപ്രായപ്പെടുന്നു. അതു ശരിയാണെങ്കിൽ സൂര്യനാരായണനെഴുത്തച്ഛൻെറ മരണാനന്തരം അദ്ദേഹം ഗുരുമഠത്തിൻെറ ആധിപത്യം സ്വീകരിച്ചുള്ള ഐതിഹ്യത്തിനു് ഉപപത്തി

യില്ലാതെവരുന്നു. പരമാൎത്ഥം ആൎക്കും അറിവില്ല. ചെറിയ കോപ്പസ്വാമികളുടെ വകയായ ചില ഗ്രന്ഥങ്ങളിൽ രാമാനന്ദൻ, കരുണാകരൻ, സൂൎയ്യനാരായണൻ, ദേവൻ എന്നീ നാലു ഗുരുക്കന്മാരെപ്പററിയേ വന്ദിച്ചുകാണുന്നുള്ളവത്രേ. ആ കോപ്പസ്വാമി അന്തരിച്ചതു് 985-ലുമാണു്. അങ്ങനെയാണെങ്കിൽ ചെറിയ കോപ്പസ്വാമിതന്നെയായിരിക്കുമോ ഗോപാലനെഴുത്തച്ഛൻ? അദ്ദേഹത്തിൻെറ കാലാനന്തരമായിരിക്കുമോ 'വന്ദേഹം ഗുരുസംപ്രദായം' എന്ന ശ്ലോകത്തിൻെറ ആവിർഭാവം? ആ ശ്ലോകം എഴുവത്തു രാമച്ചപ്പണ്ടാരം എന്നൊരാളുടെ കൃതിയാണെന്നും ചെറിയ കോപ്പസ്വാമിയുടെ ശിഷ്യനായ അദ്ദേഹം 1007-മാണ്ടാണു് മരിച്ചതെന്നും രാമചന്ദ്രമേനോൻ പറയുന്നു. ആ പ്രസ്താവന ശരിയാണെങ്കിൽ വലിയ കോപ്പസ്വാമിയെ 'വന്ദേഹം' എന്ന ശ്ലോകത്തിൽ സ്മരിച്ചിട്ടില്ലെന്നും ചെറിയ കോപ്പസ്വാമിയെയാണു് 'ഗോപാലശ്രീമൽഗുരും' എന്ന പദംകൊണ്ടു രാമച്ചപ്പണ്ടാരം നിൎദ്ദേശിച്ചിരിക്കുന്നതെന്നും നിൎണ്ണയിക്കാം. അപ്പോൾ ഗോപാലനെഴുത്തച്ഛൻെറ കാലം ക്രി. പി. പത്താം ശതകത്തിലാണെന്നു സിദ്ധിക്കുന്നു. എന്നാൽ ചെറിയ കോപ്പസ്വാമി എന്നു പറയുന്നതു പതിനൊന്നാം ശതകത്തിൽ ജീവിച്ചിരുന്ന ഭീമത്തു കോപ്പുമേനോനെയാണെന്നും പത്താം ശതകത്തിൽ കോപ്പസ്വാമി എന്ന പേരിൽ ഒരാൾ എഴുവത്തുവീട്ടിൽ ഉണ്ടായിരുന്നില്ലെന്നും പറയുന്നവരുമുണ്ടു്. ഭീമത്തു കോപ്പുമേനോൻ 1040-ൽ ഗുരുമാം നവീകരിക്കുകയും 1085-ൽ മരിക്കുകയും ചെയ്തു. അദ്ദേഹവും എഴുപത്തുകുടുംബത്തിൽപ്പെട്ട ആൾതന്നെ. അതിനുമുൻപു 'ഗോപാലശ്രീമൽഗുരു' എന്ന പദത്താൽ നിൎദ്ദിഷ്ടനായ ഒരു കോപ്പസ്വാമി ഉണ്ടായിരുന്നു എന്നും അതു് എഴുത്തച്ഛൻെറ സമകാലികനായ വലിയ കോപ്പസ്വാമിയല്ലെന്നും സിദ്ധമാണു്. അതുകൊണ്ടു പത്താം ശതകത്തിൽ കോപ്പസ്വാമിയെന്ന പേരിൽ മറെറാരാൾ ജീവിച്ചിരുന്നിരിക്കണമെന്നു വന്നുകൂടുന്നു.

ഗോപാലനെഴുത്തച്ഛൻെറ കൃതിയാണു് പാൎവ്വതീസ്വയംവരം കിളിപ്പാട്ടെന്നും ചിലർ പറയുന്നുണ്ടെങ്കിലും അതിനു തെളിവൊന്നുമില്ല. മച്ചാട്ടിളയതിൻെറ കൃതിയാണെന്നാണു് മററു ചിലരുടെ പക്ഷം. മച്ചാട്ടിളയതു പത്താം ശതകത്തിൽ ജീവിച്ചിരുന്നു. ആരുടെ കൃതിയായാലും പാൎവ്വതീസ്വയംവരം പത്താം ശതകത്തിൽ വിരചിതമാണെന്നു ഭാഷാരീതികൊണ്ടു വെളിവാകുന്നതിനാൽ അതിനെപ്പററി അന്യത്ര പ്രസ്താവിച്ചുകൊള്ളാം. ഗോദവൎമ്മരാജാവിൻെറ സ്കാന്ദപുരാണത്തെ മാത്രമേ ഇവിടെ പരാമൎശിക്കുന്നുള്ളു.

**സ്കാന്ദപുരാണം കിളിപ്പാട്ടു്, മൂലം:**—എണ്പത്തോരായിരത്തിലധികം ശ്ലോകങ്ങളുള്ള ഒരു മഹാപുരാണമാണു് സ്കാന്ദം. ഇതരപുരാണങ്ങളിൽ ഒന്നിനും ഇത്രമാത്രം ദൈൎഘ്യമില്ല. കിളിപ്പാട്ടുകാരൻ ആശ്രയിച്ചിട്ടുള്ളതു് ആ ഗ്രന്ഥമല്ല; അതിൽ ശങ്കരസംഹിത എന്നു

പന്ത്രണ്ടു ഖണ്ഡങ്ങളുള്ള ഒരു പുരാണം പില്ക്കാലങ്ങളിൽ ആരോ കൂട്ടിച്ചേർത്തിട്ടുണ്ടു്. അതിലെ പ്രഥമഖണ്ഡത്തിനു ശിവരഹസ്യം എന്നു പേർ പറയുന്നു. അതിൽ ഉൽപത്തികാണ്ഡം, അസുരകാണ്ഡം, മഹേന്ദ്രകാണ്ഡം, യുദ്ധകാണ്ഡം, ദേവകാണ്ഡം, ദക്ഷകാണ്ഡം, ഉപദേശകാണ്ഡം എന്നിങ്ങനെ ഏഴു കാണ്ഡങ്ങൾ അടങ്ങിയിരിക്കുന്നു. ആദ്യത്തെ ആറു കാണ്ഡങ്ങൾ കാഞ്ചീപുരം കച്ചിയപ്പ ശിവാചാര്യരും ഏഴാമത്തെ കാണ്ഡം അദ്ദേഹത്തിന്റെ ശിഷ്യൻ കോനേരിയപ്പമുതലിയാരും ക്രി. പി. 1500-ാമാണ്ടിടയ്ക്കു തമിഴിൽ വിവർത്തനംചെയ്തു. കച്ചിയപ്പശിവാചാര്യരുടെ കാവ്യത്തിന്റെ പേർ (സ്കന്ദ)കന്തപുരാണം എന്നാകുന്നു. കിളിപ്പാട്ടുകാരൻ ശങ്കരസംഹിതയ്ക്കുപുറമേ കച്ചിയപ്പരുടെ കൃതിയേയും ഉപജീവിച്ചിട്ടുണ്ടു്. അതു സംഭവകാണ്ഡം, ആസുരകാണ്ഡം, വീരമാഹേന്ദ്രകാണ്ഡം, യുദ്ധകാണ്ഡം, ദേവകാണ്ഡം എന്നിങ്ങനെ അഞ്ചു കാണ്ഡങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. വീരമാഹേന്ദ്രകാണ്ഡത്തിനു തമിഴിൽ മഹേന്ദ്രകാണ്ഡമെന്നുതന്നെയാണു് പേർ. ദക്ഷകാണ്ഡം രാമായണത്തിൽ ഉത്തരകാണ്ഡംപോലെ, പൂർവകഥാപ്രതിപാദകമായ ഒരു ഭാഗമാകയാലായിരിക്കണം അതു ഗ്രന്ഥകാരൻ വിട്ടിരിക്കുന്നതു്. ഒന്നും മൂന്നും കാണ്ഡങ്ങൾ കേകയിലും രണ്ടും നാലും കാണ്ഡങ്ങൾ കാകളിയിലുമാണു് നിബന്ധിച്ചിരിക്കുന്നതു്. കവി തന്റെ വന്ദനത്തിനു വിഷയമാക്കീട്ടുള്ളവരുടെ കൂട്ടത്തിൽ ''വേദമുച്ചരിച്ചീടും ബ്രാഹ്മണശ്രേഷ്ഠന്മാരും മേദുരന്മാരായീടും മൽഗുരുനാഥന്മാരും''കൂടി ഉൾപ്പെടുന്നുണ്ടു്. ആ ഗുരുനാഥന്മാർ ആരെന്നു് അറിയുന്നില്ല.

കവിതാരീതി:—സ്കാന്ദപുരാണത്തിലെ കവിത അപകൃഷ്ടമാണു്. പ്രാചീനങ്ങളായ ശുകഗാനങ്ങളിൽ അതിനെക്കാൾ വിരസവും സ്ഖലിതജടിലവുമായ ഒരു കൃതി കണ്ടെത്തുവാൻ പ്രയാസമുണ്ടെന്നുപോലും പറയാം. മനോഹരമായ ശങ്കരസംഹിത അത്രമാത്രം വികൃതമായി ഭാഷയിൽ സംക്ഷേപിച്ച കവി അശേഷം അഭിനന്ദനീയനല്ല. പ്രസ്തുതപുരാണകഥ മററാരും കിളിപ്പാട്ടായി രചിച്ചിട്ടില്ലെന്നുള്ളതല്ലാതെ അതിന്റെ നിലനില്പിനു വേറെ യാതൊരു കാരണവും ഞാൻ കാണുന്നില്ല. 'കല്യാണരൂപിയായ പാർവ്വതി', 'കൃഷ്ണദ്വൈപായനനെന്നു', 'വൈയ്യാകരണാദികൾ പാഠംചെയ്തു', 'കൃത്തിവാസൻ', 'രക്ഷിതാന്തൻ' ഇങ്ങനെയുള്ള അപശബ്ദങ്ങൾ ഇതിൽനിന്നു് എത്ര വേണമെങ്കിലും പ്രദർശിപ്പിക്കുവാൻ കഴിയുന്നതാണു്. 'വിരവിനൊടു', 'പരിചിനൊടു' 'ഇഹ', മുതലായ നിരർത്ഥകപദങ്ങൾ എവിടെയും അനുവാചകന്മാക്കു് ഉദ്വേഗജനകങ്ങളായി നഗ്നനർത്തനം ചെയ്യുന്നു. താഴെക്കാണുന്നവ ദേവകാണ്ഡത്തിലേ ചില വരികളാണു്:

''വിരവിനൊടുമരികിൽ മരുവിന നിജസഹോദരൻ
വീരബാഹുവിനെ നോക്കിയരുൾചെയ്തു.

അമരരിപു വിരവിനൊടു വിമലതരപട്ടണോ-
യൻപോടു ചെന്നു നീയൊന്നു ചെയ്തീടുക.
അമരപരിവൃഢസുതനൊ വിരവൊടു വരുത്തുക
അല്ലൽപൂണ്ടുള്ളോരു ദേവജനത്തെയും.
ഇഹ വചനമിതി സപദി നിജശിരസി കൈക്കൊണ്ടു
ഗാഢകൗതുകം കടന്നുചെന്നാദരാൽ
വിരവിനൊടു ദിതിജപുരി കനിവിനൊടു പുക്കടൻ
വീരബാഹുജയന്താദികളെക്കണ്ടു.''

പോരേ? കവിയുടെ അക്ഷന്തവ്യമായ സാഹസത്തിന്ന് ഇതിൽപ്പരം എന്തു ലക്ഷ്യം വേണം? ഗോദവർമ്മാവിന്റെ 'യശോരാശിത്വവും' 'ധീമത്ത്വവും' കവിതയെ ആസ്പദീകരിച്ചല്ലെന്നുള്ളതു സിദ്ധമാണ്. അദ്ദേഹം സ്കാന്ദപുരാണം രചിച്ചിട്ടുള്ളതു മണിപ്രവാളഭാഷയിലുമല്ല. ഘുണാക്ഷരന്യായേന ഏതാനും ചില വരികൾ അങ്ങിങ്ങ് അസാധാരണമായ്യം ഇല്ലാത്തവയായും ഇല്ലെന്നില്ല. അവയുടെ ഒരു മാതൃക അടിയിൽ ചേർക്കുന്നു. സുബ്രഹ്മണ്യന്റെ ബാലക്രീഡയാണ് പ്രമേയം.

''അങ്ങനെ കറഞ്ഞൊന്നു ചെല്ലുന്ന കാലത്തിങ്കൽ
മങ്ഗലശീലൻ ഗുഹൻ നടന്നു തുടങ്ങിനാൻ.
ഭങ്ഗിയിൽ സോദരന്മാരായുള്ള വീരരുമാ-
യങ്ഗങ്ങൾതന്നിൽ നല്ല ഭൂഷണങ്ങളും പൂണ്ടു.
അങ്ങോടിങ്ങോട്ടുമോടിക്കളിച്ചുതുടങ്ങിനാൻ
കിങ്ങിണി ശബ്ദിക്കയും സങ്ഗീതം പാടുകയും,
മങ്ഗലസ്ത്രീകളുടെ മടിയിൽ ശയിക്കയും,
കിങ്ങിണി കഴിച്ചുടനെറിഞ്ഞുകളിക്കയും,
അങ്ഗനാമൗലി ദേവി തിരഞ്ഞുനടക്കയു-
മങ്ങൊരു കോണിൽച്ചെന്നങ്ങൊളിഞ്ഞുവസിക്കയും,
ഗങ്ഗാവല്ലഭൻതന്നെ സ്തുതിച്ചു നമിക്കയു-
മങ്ഗജവൈരിയുടെ ഹൃദയം തെളികയും,
ചെന്നുടനൃഷഭത്തിൻമുകളിൽക്കരയേറി-
യുന്നതമായിട്ടുന്ന കകുദം പിടിക്കയും,
ചോന്നുടൻ ഉക്ഷ ചൊത്തിത്തൊട്ടുടൻ ക്രീഡിക്കയും,
മന്ദിരങ്ങളിൽച്ചെന്നങ്ങൊളിച്ചുകളിക്കയും,
തരുക്കൾ തന്നിലേറിപ്ഫലങ്ങൾ പറിക്കയും,
സരസശീലൻ ഗുഹൻ സൂര്യലോകത്തു ചെന്നു
പരമാനന്ദിച്ചോരു വാജികളഴിച്ചിട്ടു
പരിചിൽ നടക്കയെന്നുരച്ചു രസിക്കയും,
വിരയെപ്പോന്നുവന്നു ചന്ദ്രന്റെ രഥമേറി-
ക്കൈരവസുഹൃത്തിനെപ്പിടിച്ചുപുറത്താക്കി-
പ്പുരമേശ്വരസുതൻ താൻ കൊണ്ടുനടക്കയും.''

**നാഗാനന്ദം കിളിപ്പാട്ട്,** കാലം:—നാഗാനന്ദം കിളിപ്പാട്ട് എട്ടാം ശതകത്തിലേ ഒരു കൃതിയാണെന്നു് അതിലെ ഭാഷാശൈലിയിൽനിന്നു നിണ്ണയിക്കാവുന്നതാണു്. എഴുത്തച്ഛന്റെ ഗാനങ്ങൾ കേരളത്തിൽ പ്രസരിച്ചുതുടങ്ങിയ കാലത്തായിരിക്കണം ആ കൃതിയുടെ നിമ്മിതി. 'കാരുണ്യാലയനായ രാമനാമവും പാടി,' 'ബാഷ്പപൂൎണ്ണാക്ഷനായേ,' 'മന്ദഹാസാനനം കണ്ടേ,' 'വിദ്യാധരൻകീൎത്തികരം', 'ദരിശിച്ചു' ഇത്യാദി പ്രയോഗങ്ങൾ എഴുത്തച്ഛന്റെ കൃതികളിലെന്നപോലെ അതിലും കാണുന്നു. ഉരസ്സ്, ശിരസ്സ്, വക്ഷസ്സ് എന്നീ പദങ്ങൾക്കുപകരം ഉരം, ശിരം, വക്ഷം എന്നീ പദങ്ങൾ ഘടിപ്പിക്കുവാൻ കവിക്കു വൈമനസ്യമില്ല. 'വിദ്യാധരനെ' പലപ്പോഴും 'വിദ്യാധ്ര'നാക്കിയിരിക്കുന്നു. 'വിനതാസുതനെ' വിനതസുതനായും 'ഹുതവഹനെ' ഉതവഹനായും രൂപാന്തരപ്പെടുത്തുന്നു. 'സരഭസമൊട്,' 'മേഘച്ഛന്നംകൂടാതെ,' 'ജനകജനനിയെയും,' 'ലതാഗണം' തുടങ്ങിയ പ്രയോഗങ്ങൾ അനവധാനതാദ്യോതകങ്ങളായി അങ്ങിങ്ങു മുഴച്ചുനില്ക്കുന്നു. നാഗാനന്ദകാരന്റെ പൈങ്കിളിപ്പെണ്ണും അധ്യാത്മരാമായണത്തിന്റെ ആരംഭത്തിലെന്നപോലെ

"ശ്രീരാമ ജഗദഭിരാമ മാധവ ഹരേ,
ശ്രീരാമ നിശിചരനാശന നാരായണ,
ശ്രീരാമ സീതാമനോവല്ലഭ ജഗൽപതേ,
ശ്രീരാമ മമ ഹൃദിവാസിനേ നമോസ്തു തേ"

എന്നും മറ്റും രാമനാമംതന്നെയാണു് പാടിക്കൊണ്ടുവരുന്നതു്. "വീരരാജ്ഞരോപകാരികളായുള്ള ജനമാരെന്നാലവർ കഥചൊല്ലണം മടിയാതെ" എന്നു കവി അപേക്ഷിക്കുകയും ശാരിക ആ അപേക്ഷയെ അംഗീകരിച്ചു നാഗാനന്ദനാടകത്തിലും മററും പ്രസ്തുതനായ ജീമൂതവാഹനന്റെ ചരിതം ഗാനംചെയ്യുകയും ചെയ്യുന്നു.

കവിയും കവിതയും:—നാഗാനന്ദം കിളിപ്പാട്ടിന്റെ കൎത്താവ് ആരെന്നറിയുന്നില്ല. "മേദിനീനിവാസികളായ ഭൂസുരഗണപാദപങ്കജം തൊഴുതീടിനോൻ ദിവാനിശം" എന്ന വാക്യത്തിൽനിന്നു് അദ്ദേഹം ഒരു ബ്രാഹ്മണനല്ലെന്നു് അനുമാനിക്കാം. കവി ഹൎഷദേവന്റെ നാഗാനന്ദം നാടകത്തെത്തന്നെയാണു് പ്രധാനമായി അവലംബിക്കുന്നതെങ്കിലും ദയാവീരരസം വികസിതാവസ്ഥയെ പ്രാപിക്കുന്ന ആ നാടകത്തിലേ നാലും അഞ്ചും അങ്കങ്ങളിലേ കഥാഭാഗത്തെയാണു് വിസ്തരിക്കുന്നതു്. ദൃശ്യകാവ്യത്തെ ശ്രാവ്യകാവ്യമായി വിവൎത്തനം ചെയ്യുമ്പോൾ വേണ്ടിവരുന്ന വ്യതിയാനങ്ങളും, ആവശ്യവും ഔചിത്യവും അനുസരിച്ചു്, വരുത്തുവാൻ അദ്ദേഹം യത്നിച്ചിട്ടുണ്ടു്. കവിത വളരെ ആകൎഷകമല്ലെങ്കിലും അപലപനീയമാണെന്നു പറവാനില്ല. നാഗാനന്ദം നാലു പാദങ്ങളായി വിഭ

കതമായിരിക്കുന്നു. ഒന്നും നാലും പാദങ്ങൾ കേകയിലും രണ്ടും മൂന്നും പാദങ്ങൾ യഥാക്രമം കാകളിയിലും കളകാഞ്ചിയിലുമാണ് നിബന്ധിച്ചിരിക്കുന്നതു്. ഒരു ഭാഗം ചുവടേ ചേക്കുന്നു. വധ്യശിലയിൽ ജീമൂതവാഹനൻ കിടക്കുന്നതു കണ്ട ഗരുഡൻെറ വിചാരമാണ് പ്രതിപാദ്യം.

"അരുണസഹജനഥ ശിലാതലേ നോക്കിനാ–
നാർത്തിയൊഴിഞ്ഞു കിടപ്പതാരെന്തിദം?
അരുതരുതിതുരഗകുലമതിലൊരുവനല്ലിവ–
നാഹാരമിന്നു വേണ്ടായെന്നു താർക്ഷ്യനും
വ്യഥയൊടവനതിഝടിതി മലുകളമന്തടൻ
വ്യാകുലമോടേ നിനച്ചാൻ പലതരം.

മമ ചിറകിലിളകുമൊരു പവനബലമേല്ക്കുവേ
മാഴ്കിക്കരഞ്ഞരണ്ടോടുമഹിഗണം,
ഇവനൊരുവനതികഠിനഹൃദയനിതി നിർണ്ണയ–
മില്ല ഭുജങ്ഗമാക്കിതു ധൈര്യം ദൃഢം.

മരണഭയമിവനു നഹി; കിമിദമിതി വിസ്മയം,
മററൊരു ജാതികൾ വന്നുമരിക്കുമോ?

അഹികളിലുമതികഠിനഹൃദയർ ചിലരുണ്ടവ–
രല്ലാതൊരുവൻ വരാ മരിച്ചീടുവാൻ.

വിഹഗപതി വിവിധമിവ പലതുമഥ ചിന്തിച്ചു
വിശ്രാന്തകോപേന താണെടുത്തീടിനാൻ.

ചലനമവനതുപൊഴുതുമില്ല കാണ്മാനെന്നു
ശങ്കിച്ചു താർക്ഷ്യനുപരി പൊങ്ങീടിനാൻ.

പതഗപരിവൃഢനഥ മലുകളമന്തടൻ
പാരം വിശന്നു ദാഹിച്ചു പൊറാഞ്ഞയാൽ
മരണമതു വരുവതിനു കരുതിയൊരുവൻ വന്നാൽ
മാററലരെപ്പോലെ കൊല്ലുന്നതേയുള്ളു.

ഇതി കരുതി ഗരുഡനഥ താണു മൂന്നാമതു–
മിച്ഛയാ വധ്യശിലായാമിറങ്ങിനാൻ...."

**കൃഷ്ണലീല പാട്ട്:**—കൃഷ്ണലീലയും കിളിപ്പാട്ടുരീതിയിൽ വിരചിതമായ ഒരു കൃതിയാകുന്നു. പക്ഷേ കിളിയെക്കൊണ്ടല്ല കഥ പറയിക്കുന്നതു്. രാസക്രീഡയാണ് പ്രതിപാദ്യം. ആകെ നാലു പാദങ്ങളുള്ളതിൽ ദ്വിതീയപാദംമാത്രം കാകളിയിലും ഇതരപാദങ്ങളെല്ലാം കേകയിലും നിബന്ധിച്ചിരിക്കുന്നു. പ്രഥമപാദത്തിൽ

"മരതകസ്തംഭത്തിനും കരിവരതുമ്പിക്കൈക്കും
കറവേകും തിരുത്തുടയെപ്പോഴും കാണാകേണം

വരചെപ്പുമുരയൊപ്പാനരിമപ്പെട്ടടിക്കുപ്പി-
ച്ചുരുളുമാ മുഴങ്ങഴലെപ്പോഴും കാണാകേണം.''

എന്നു കേകയുടെ പ്രകാരാന്തരമെന്നപോലെ 'കല്യാണി കളവാണി' എന്ന മട്ടിൽ പാടാവുന്ന ഒരു വൃത്തത്തിൽ എട്ടുവരികഠം കവി ഘടിപ്പിച്ചിട്ടുണ്ടു്. കൃഷ്ണലീലയുടെ പ്രണേതാവിനെപ്പററി ഒരറിവും കിട്ടുന്നില്ല. ശ്രീമൽഭാഗവതത്തെത്തന്നെയാണു് അദ്ദേഹം പ്രായേണ അനുകരിച്ചിരിക്കുന്നതു്. അദ്ദേഹത്തിൻെറ ജീവിതകാലം എട്ടാം ശതവഷമാണെന്നും 'നാഞ്ചു', 'മഘാ', 'മാതർ', 'അച്ചച്ചോ', 'പട്ടാങ്ങം', 'വാർത്തകം' മുതലായ പദങ്ങഠം സൂചിപ്പിക്കുന്നതായി കരുതാം. കവിതയിൽ പായത്തക്ക രചനാനിഷ്കർഷയൊന്നും കവി പ്രദശിപ്പിച്ചിട്ടില്ലെങ്കിലും അതിനു് അകൃത്രിമമായ കോമളത ഒരു വിശേഷഗുണമായി പ്രകാശിക്കുന്നു. ദ്വിതീയാക്ഷരപ്രാസത്തിൽ സാവ്ത്രികമായ ദീക്ഷയില്ല. രണ്ടു ഭാഗങ്ങഠം ഉദ്ധരിക്കാം:

''വന്നാരുടനുടൻ പാട്ടു കേട്ടു ഗോപ-
സുന്ദരിമാരുമാ വൃന്ദാവനംതന്നിൽ
തങ്ങടെയുററോരുടയോരറിയാതെ
തങ്ങളിൽത്തങ്ങളിലാരുമറിയാതെ
പെററമ്മയച്ഛനവരുമറിയാതെ
ഉററവരൊട്ടു തടഞ്ഞതും കേളാതെ
കുററമതിനുണ്ടെന്നമ്മചൊൽ കേളാതെ
രാത്രിയിൽപ്പേടിയാമെന്നതറിയാതെ
പോയ്ച്ചെന്നു ഗോപിമാർ നന്ദകുമാരനൊ-
ച്ചേച്ച്യയിൽക്കൈക്കൂപ്പിനിന്നാർ ചുഴലവേ.
മട്ടലർബാണനുടനുടനെയ്തിടും
കൂത്തുമൂത്തുള്ള ശരങ്ങഠം താച്ചവർ
ആർത്തിതളത്തണിമാവിലണച്ചയ്യോ
കാത്തുകൊള്ളേണമെന്നാശ്രയിച്ചീടിനാർ.''

''പൂഞ്ചായലഴിഞ്ഞു പൂമാലകഠം പൊഴിയവേ,
താമരയിതഠം വെല്ലും മിഴികഠം മലരവേ,
തഞ്ചത്തിലുതിരും പുഞ്ചിരികഠം ചിതറവേ,
കഞ്ജത്തെ വെല്ലും തിരുമുഖങ്ങഠം തെളിയവേ,
ഭംഗിയിലുടൻ തിരുക്കരങ്ങളിളകവേ,
മധുരതരം തരിവളകഠം കിലുങ്ങവേ,
അണിമെയ്യുലഞ്ഞു പോർമുലകഠം കുലുങ്ങവേ,
മിന്നൽപോൽമിന്നും കൊടിനടുവതുലയവേ,
പൊമ്പണിയുടഞ്ഞാണുമിടഞ്ഞുപൊടിയവേ,
പൊന്നെഴുത്തുടയാടപ്പൊൻനിറം മിന്നീടവേ,

താഴ്വയിൽക്കളിച്ചുടൻ കാൽച്ചുവടെടുക്കവേ,
മുഖഭാവത്തെക്കണ്ടു സിദ്ധന്മാർ വണങ്ങവേ,
ഭക്തന്മാരിതു കണ്ടു നൃത്തങ്ങൾ തുടങ്ങവേ,
വിസ്മയംപൂണ്ടു വിശ്വമൊക്കെയും സുഖിക്കവേ,
ഈവണ്ണം പലപല കാലങ്ങൾ കളിച്ചിതു
കാർവർണ്ണൻതാനും ഗോപസുന്ദരിമാരുംകൂടെ
നിത്യവും പൂർണ്ണചന്ദ്രൻതന്നേ പോന്നുദിച്ചുവോ?
രാത്രികളൊക്കെയതുകൊണ്ടേറെ വിളങ്ങീതു!''

**രാമാശ്വമേധം കിളിപ്പാട്ട്,** കാലം:—രാമാശ്വമേധം കൊല്ലം 806–ൽ പകർത്തിയെഴുതിയ ഒരു താളിയോലഗ്രന്ഥം കണ്ടുകിട്ടിട്ടുള്ളതുകൊണ്ട് ആ കൃതിയുടെ കാലം എട്ടാം ശതകമാണെന്നു നിർണ്ണയിക്കാം. 'ആർകലി,' 'ഉള്ളിലേ പുലമ്പീടണം,' 'അങ്കി,' (അഗ്നി) 'യാത്രാക്കി,' 'മയ്യേൾമിഴി,' 'പൂകണ്ണു,' 'വാട' (മണം) തുടങ്ങിയ പദങ്ങളുടെ പ്രയോഗം ആ നിർണ്ണയത്തിനു ഉപോൽബലകമായുമിരിക്കുന്നു. കവിയാരെന്നറിയുന്നില്ല. ഭക്തനും വിരക്തനും വ്യുൽപന്നനും സഹൃദയനുമാണ് അദ്ദേഹമെന്നു തീർച്ചയായി പറയാം. കവിത ഹൃദ്യമായിട്ടുണ്ട്. കേകകൊണ്ടുമാത്രമേ അദ്ദേഹം ആദ്യന്തം കൈകാര്യം ചെയ്തിട്ടുള്ളു.

''മുട്ടാതെയീശ്വരസേവ ചെയ്തീടുവോ–
ർക്കെട്ടുപേരുണ്ടു വിരോധികളായിട്ടു:
ദുഷ്ടനാം മന്മഥനഗ്രേസരനതിൽ,
കിട്ടും ധനമെന്നൊരാശ രണ്ടാമതും,
നഷ്ടമാമെന്നൊരു പേടി മൂന്നാമതും,
കഷ്ടമായുള്ളൊരു നിദ്ര നാലാമതും,
ഒട്ടും പൊറാത പൈദാഹമഞ്ചാമതു,–
മിഷ്ടവിയോഗാദിപീഡയാറാമതും,
തുഷ്ടിയില്ലായ്മയേഴാമ,തറിക നീ–
യെട്ടാമതായതഹംഭാവമെന്നിവ–
രെട്ടുപേരുംകൂടി ദേഹിനാം ജീവനാ–
മെട്ടായ്പ്പകുത്തുകൊണ്ടീടുന്നിതു ബലാൽ.''

ആ എട്ടു ദോഷങ്ങളും തന്നെ ബാധിച്ചിട്ടില്ലെന്നും അതിനാൽ 'നാരായണന്റെ കഥ' കേൾക്കുവാൻ താൻ അധികാരിയാണെന്നും കവി കിളിയോടു പറയുന്നു.

''താർമകൾതന്റെ മനോഹരമായുള്ള
പോർമുലമൊട്ടിലിഴുകുന്ന കുങ്കമം
മാർവിടത്തിങ്കലണിയുന്ന ദൈവവും
പൂർവജന്മത്തെ മറന്നു മായാംബുധൌ

സാർവഭൗമതേജോ വീണെന്നിന്നിട്ടങ്ങു
ചാർവംഗമാരാം പൈതങ്ങളെക്കണ്ടിട്ടു
കാർമുകിൽകൊണ്ടലം മൂടിക്കിടക്കുന്ന
വാർതിങ്കൾപോലെ മയങ്ങി മുഖാംബുജം;
ആർകലിയിൽച്ചിറ കെട്ടിക്കടന്നിട്ടു
പോർചെയ്തു രാവണനെക്കൊന്ന വീര്യവും
വേർപെട്ടു ചോരു വിഷാദിച്ചു രാഘവൻ
വേദനയോടു നിന്നീടിനാനക്ഷണം''

എന്ന വരികളും, കുശലവന്മാരുടെ രാമായണഗാനത്തെ വർണ്ണിക്കുന്ന

‘‘പാടിത്തുടങ്ങിനാരക്കഥാസാരത്തെ–
യാടിത്തുടങ്ങി ശിരസ്സുകളേവർക്കും,
കൂടിത്തുടങ്ങി കരംകൊണ്ടു മേളവും,
മൂടീതു നല്ലപേർക്കുള്ളിലെ വേദന''

ഇത്യാദിഭാഗവും, സഹൃദയഹൃദയങ്ങളെ ആവർജ്ജിക്കുന്നു. സീതയെ കൊണ്ടുപോകുവാൻ പ്രത്യക്ഷീഭവിക്കുന്ന ഭൂമിദേവിയുടെ വർണ്ണനം ഏറ്റവും രമണീയമായിരിക്കുന്നു:

‘‘എട്ടു ദിക്കും മുഴങ്ങീടുമാറങ്ങിനെ
പൊട്ടിപ്പിളർന്നുകാണായി മഹീതലം.
പൊൻചിലമ്പൊച്ച കേൾക്കായി ഗുഹാന്തരേ
പിച്ചകപ്പൂവിന്റെ വാട പൊങ്ങീ തദാ.

ആദിത്യകോടികളൊന്നിച്ചുദിച്ചപോ–
ലായതമായൊരു തേജസ്സു കാണായി.
ആയതു പിന്നെ ക്രമത്താൽ വളർന്നട–
നാഖണ്ഡലൻതന്റെ കോദണ്ഡമെന്നപോ–
ലാകാശമാർഗ്ഗത്തിൽ വിസ്തരിച്ചീടുന്നു.
ആയിരത്തെട്ടു തലയുള്ള പാമ്പിന്റെ–
യാദിമൂർദ്ധാവിന്റെ മദ്ധ്യഭാഗത്തിങ്ക–
ലായതമായൊരു സിംഹാസനത്തിങ്ക–
ലാനന്ദമുൾക്കൊണ്ടിരുന്നരുളീടവേ,
ആധാരശക്തിസ്വരൂപയാം ഭൂമിതാ–
നാകുലമെന്നിയുദിച്ചുയർന്നീടിനാൾ.
ആലോകനാമൃതം പെയ്തുപെയ്തമ്പിനാ–
ലാരാൽ വണങ്ങിനിന്നീടും മുനികൾത–
ന്നാലസ്യമെല്ലാമൊഴിക്കുമാറങ്ങനെ.

ചന്ദ്രികാഭംഗിതേടീടും മനോഹര–
മന്ദസ്മിതം തൂകി മൂടുന്നു ലോകരെ.
ചന്ദ്രചൂഡന്റെ ജടാഭാരമധ്യത്തിൽ
മന്ദാകിനീജലം വീഴുന്നതുപോലെ
ഇന്ദ്രലോകത്തിങ്കൽനിന്നു തൽകാലത്തു
മന്ദാരപുഷ്പവൃന്ദം പൊഴിഞ്ഞീടുന്നു.
ആശ്ചര്യമന്നേരമുണ്ടായതോക്കുമ്പോ–
ളായുസ്സു പോരാ വിരിഞ്ചനും ചൊല്ലുവാൻ.''

**ഭാരതം സംക്ഷേപം കിളിപ്പാട്ട്,** കവിയും കാലവും:—ഈ കിളിപ്പാട്ടിന്റെ കത്താവ് ഏറ്റുമാനൂർ ശിവന്റെ ഭക്തനാണെന്നും കൃതിയുടെ രചന അവസാനിച്ചതു് 792–ാമാണ്ടു കന്നിമാസം 21–ാനാ-യാണെന്നുമുള്ളതിനു ഗ്രന്ഥത്തിൽത്തന്നെ തെളിവുണ്ട്.

''സപ്തമശതാബ്ദംതന്നുത്തരേ തൊണ്ണൂററിമ്പേ–
ലെത്തിന രണ്ടാംകൊല്ലം മേടച്ഛായാനന്ദനേ
വൃത്രശാസനഗുരു സായകാസനേ നില്ക്കും
മിത്രതയോടുംകൂടെക്കാവ്യരൗഹിണേയന്മാ–
രൊത്തു കന്നിയിലെത്തി സ്വഭാനു കുംഭത്തിലും
സപ്തമേ ശിഖി തസ്മാലന്നുടൻ കളീരത്തിൽ
പൃഥ്വീജൻ ഗുളികനും രാശീനാം മൂന്നാമതിൽ
തത്രൈവ സഹ കലാധീശനും നിലതകം
മിത്രസംക്രമകന്യാതന്നിലായിരുപത്തൊ–
ന്നത്തമദിനംചേന്ന ചിത്രഭാനുജവാരേ

അത്ര ദേശികാജ്ഞയാ പൂരിച്ചേനതീവണ്ണം.''

എന്ന വരികൾ കാലത്തേയും

''ഉത്തമാധികമൃഗഗ്രാമം വാണരൻതന്റെ
ഭൃത്യനായിനിക്കാടമ്പീടിന വ്യാഘ്രൻതന്റെ
....................യണേ ശ്രീരാമാദികളുടെ
സ്വഗ്ഗാരോഹണം പാട്ടായ് നിമ്മിച്ചേൻ കമ്മവശാൽ.
അത്ഥശബ്ദങ്ങളനുഭൂതങ്ങൾ പദങ്ങളും
തത്ര നേരല്ലെങ്കിലും പാരിടേ മഹാജനം
ഭക്തിമാനാഗതിയെന്നുള്ള വാത്സല്യംകൊണ്ടു
ഭർത്സിച്ചീലവനാത്രേയാവുതെന്നുരചെയ്യാർ.
സത്തുക്കളേയും നമസ്കൃത്യ മോഹത്തെക്കൊണ്ടു
ബുദ്ധിമാനല്ലാത്ത ഞാനോരാതെ രണ്ടാമതും
ഭദ്രനാം പരശുധരരാമനെ വാദിപ്പാനായ്
വിസ്തരം കാച്ചോരു കാത്തവീര്യൻതന്നുടെ

വൃത്താന്തേ ചില കഥ ബന്ധിച്ചും പാട്ടായ്ച്ചെയ്തേ-
ററത്രയല്ലന്ധൻ പിന്നും കൃഷ്ണൻെറ ചരിത്രത്തി-
ലെത്തിച്ചേർന്നടൻ ചിത്തമേതുമൊന്നറിയാതെ.
സത്തുക്കളൊലും പുകഴെത്താത കഥകളെ
വിസ്തരിക്കാമോ നിരൂപിച്ചാലങ്ങസാരന്നു്?
ഹ്രസ്വമാം കടത്തിങ്കലെപ്പേരും കോരിക്കൊള്ളാം
സപ്തസാഗരജലമെന്നപോലതിമോഹാൽ
അത്യന്തം ഭഗവതി ചേരുന്ന കഥകളെ
വസ്തുതയറിയാതെ ചൊന്നാലും പിഴയില്ലെ-
ന്നുച്ചിച്ചുമിടയിട്ടുമെത്തിച്ചേർന്നൊരു പാട്ടായ്
ഭക്തിപ്രാബല്യം കൈക്കൊണ്ടിങ്ങനെ മൂന്നാമതും''

എന്ന വരികാം കവിയേയും പരാമർശിക്കുന്നു. 'ആയിനിക്കാടമ്പിനാ വ്യാഘ്രന്നം' ഗ്രന്ഥകാരനും തമ്മിലുള്ള ബന്ധമെന്താണെന്നു് ആ ഭാഗത്തിൽ അല്പം ഏടു പൊടിവാകയാൽ അറിവാൻ നിവൃത്തിയില്ല. കവിയുടെ ആദ്യത്തെ കൃതി ശ്രീരാമസ്വർഗ്ഗാരോഹണവും രണ്ടാമത്തേതു പരശുരാമചരിതവുമാണെന്നു കാണുന്നു. മൂന്നാമത്തേതാണു് പ്രസ്തുതകൃതി. ''കൃഷ്ണനെ സ്തുതിചെയ്യാൻതന്നെ മറെറാന്നു ചിന്തിച്ചല്ല ഞാനിച്ചെയ്തതു്'' എന്നു് അദ്ദേഹം ആ വിഷയത്തിൽ തൻെറ ഉദ്ദേശം വെളിപ്പെടുത്തുന്നു. ഭാഗവതം ആസ്തീകോപാഖ്യാനത്തിനുശേഷം ദശമസ്കന്ധത്തിൻെറ സാരസംക്ഷേപം ഉൾക്കൊള്ളിച്ചിട്ടുള്ളതു് ഇതിനു് ഉപോൽബലകമായുമിരിക്കുന്നു.

കവിത:—ഭാരതം പൗലോമം മുതല്ക്കുള്ള കഥ ഭീഷ്മോൽപത്തിവരെ തുടർന്നതിനുമേൽ ശേഷമുള്ള കഥ നാമമാത്രമായി സ്പർശിക്കുകയും ഭീഷ്മരുടെ രാജധർമ്മോപദേശത്തോടുകൂടി ഗ്രന്ഥം അവസാനിപ്പിക്കുകയും ചെയ്യുന്നു. കേക, കാകളി, അന്നനട എന്നീ വൃത്തങ്ങാം പ്രയോഗിക്കുന്നുണ്ടു്. കവിക്കു വാസനയില്ലെന്നു പറയാവുന്നതല്ല. അദ്ദേഹം ഒരു നല്ല വേദാന്തിയാണു്. പ്രാരംഭത്തിൽ വളരെ പ്രാസമുണ്ടു്. ചില വരികാം ഉദ്ധരിക്കാം:

''ജ്ഞാനപ്പുമരത്തിന്മേൽ മോദമോടിരിക്കുമ്പോാം
മൗനത്തോടൊരുമ്പെട്ട ശൗനകമുനിതാന-
ക്കാനനത്തിലൊരു യാഗം നേരുറവ ചെയ്യുംകാലം
വാനത്തപ്പെരുമാളും ദേവകളോടുകൂടെ
മാനിച്ചു യജ്ഞസൽകാരായ വന്നൊരുമ്പെട്ടു,
വ്യൂണിപ്പെരുമ്പാളാദിമൂവരും ദിക്കുകളെ-
പ്പാലിക്കും ജനങ്ങളും കിന്നരയക്ഷന്മാരും
ദാനത്തെക്കൊള്ളും നല്ല മാമുനിവിപ്രാദിയും,

വാനകത്തീന്നു നാനാജാതിയും ചേവകരും
ക്ഷോണിപാലരും വന്നുകൂടുന്നോരവസ്ഥയിൽ

കോണിൽക്കൈതൊഴുതിരുന്നോരുങ്ങിപ്പൗരാണികൻ
ചോദിച്ചാനിനി നമ്മാലെന്തു വേണ്ടുവതെന്നു്.
തേനൊത്ത വാചാ മുനി ശൗനകനരുളിനാൻ
ചേലൊത്ത മഹാകഥാജാലത്തിലൊരു ലേശം
ചാലെച്ചൊല്ലെന്നിങ്ങനെ ചിന്തിച്ചു പുനരപ്പോൾ
ചാരത്തു പരാശരസൂനനാ പുരാകൃതം
സാരത്തോടുടൻ ചേരും നിഖിലമിതിഹാസം
മുന്നിട്ടോരോരോ കഥ ചൊല്ലിനാൻ മലന്തത്ത''

നൈമിശാരണ്യത്തിൽനിന്നു വരുന്ന ഒരു 'മാണിക്കമലന്തത്ത'യെക്കൊണ്ടാണു് കഥ പറയിക്കുന്നതു്. അവസാനത്തിൽ കവി മഹാഭാരതത്തെക്കുറിച്ചു പലതും പ്രസ്താവിച്ചതിനുമേൽ ഇങ്ങനെ പറയുന്നു:

''മന്ദനാമഹമിതു ചൊല്ലിയതല്ലാസ്ഥിലോ
സുന്ദരമെന്നുതന്നെ ചൊല്ലേണമെല്ലാപേരും.
ജ്ഞാനമില്ലാതവരു മാണിക്യമണിക്കല്ലു
ന്നാനം താൻ കൊണ്ടുവന്നതെന്നപോൽക്കാറംചൊല്ലും.
സൽകഥ പുനരിതെന്നാകിലുമറിയാത്തോർ
സത്തുക്കളല്ലാതവർ ചൊല്ലുമ്പോറംക്കുറചൊല്ലും.
പക്ഷമില്ലാത ജനം ഭർത്സിക്കിലതിനേറ്റം
ദുഃഖിയായ്ക്കെന്നിങ്ങനെ ചൊല്ലുവോരറിവുള്ളോർ.
കസ്തൂരി മുഴുവൻ പൂചീടുന്ന ശരീരത്തി-
ലെത്തീടും വ്രണജലമിച്ഛിക്കും മക്ഷിക്കൂട്ടം.
അർത്ഥശബ്ദങ്ങളിലുമെന്നപോലൊരു കാ-
വെത്തുന്നതന്വേഷിക്കുമെത്രയും പിശുനന്മാർ.
എന്നതിങ്ങനെ ചൊല്ലിട്ടുംശങ്ക കെടുത്തീടു-
മെന്നുടെ ഗുരുകടാക്ഷത്തിനാൽ മഹാജനം.
അത്ഭുതമയമിതു പഠിക്കവെല്ലും സ്വർണ്ണാ-
മപ്പുരുഹൂതാലയം പുക്കുകൊണ്ടനുദിനം
അപ്സരസ്ത്രീകളോടു ഭോഗിച്ചു പാടിയാടി-
ക്കല്പവൃക്ഷത്തിൻ നറുപൂമാലകളും ചാർത്തി
കല്പാന്തകാലം പലവാനന്ദിച്ചിരുന്നുപോയ്-
പ്പൊൽപ്പൂമാനിനീധവസായൂജ്യം കൈവന്നീടും.''

**ശ്രീരാമസ്വർഗ്ഗാരോഹണം കിളിപ്പാട്ടു്:**—ഭാരതസംക്ഷേപകാരന്റെ കൃതിയാണു് ഇതും. ഈ കിളിപ്പാട്ടും ഒരു മലന്തത്തയെക്കൊ

ണ്ടാണ് കവി പാടിച്ചിരിക്കുന്നതു്. രണ്ടു ഗാനങ്ങളിലേയും ശൈലി ഏകരൂപമായിരിക്കുന്നു. കാകളിയും കേകയുമാണ് കൈകാര്യംചെയ്തു കാണുന്ന വൃത്തങ്ങൾ.

"വാരണത്തിൻമുഖത്തോനെയും കാരണി–
യായ സരസ്വതിതന്നെയും കൈതൊഴു–
താദിഗുരുവരനേയും............കൈതൊഴു–
താകവഴിഞ്ഞു പറഞ്ഞുതുടങ്ങിനാൻ.

ശ്രീരാമനായ ജഗൽത്തമ്പിരാൻ പുരാ
സീതാമുഖം ദശഗ്രീവനെക്കൊന്നവൻ
നീതിചേർത്തമ്പിയെ വാഴിച്ചു ലങ്കയിൽ
ജീവാധിനാഥയെത്തീയോടു കൈക്കൊണ്ടു
പോയ് മുനിമാരും പെരുമ്പട ചൂഴവേ
ഭൂതി കലരും പുരമാമയോധ്യയിൽ
ഭൂപാലനായഭിഷേകമിയന്നു വാ–
ണ്ണാഭോഗമുറംക്കൊണ്ടു സീതയും താനുമായ്
നാനാസുഖമോടിരിക്കുന്ന കാലത്തു
മാമുനീന്ദ്രാം കുലം വന്നവരോടോരോ
ദിവ്യകഥകളെച്ചിന്തചെയ്തങ്ങനെ
തത്രാഭിഷേകസൽകാരികളാകിയ
മിത്രഭൂപാലകാൻ യാത്രവിധിച്ചുടൻ"

എന്നിങ്ങനെ പോകുന്ന ഈ കിളിപ്പാട്ടു് എഴുത്തച്ഛൻേറതല്ലെന്നു പറയേണ്ടതില്ലല്ലോ. ശ്രീരാമൻെറ വിലാപത്തിൽനിന്നു് ഒരു ഭാഗംകൂടി ഉദ്ധരിക്കാം:

"അയ്യോ ഞാനനുജനെക്കൊല്ലുന്നോ കൊല്ലാവ്വുന്നോ?
പിൻതുണയെനിക്കിനിയാരുള്ളതനുജനേ?
വെന്തുരുകുന്നു മനം നിന്നെയോർത്തശേഷവും.
രാമലക്ഷ്മണന്മാരെന്നിങ്ങനെ ചെറിയന്നേ
നാമിലങ്ങിണങ്ങി ലോകങ്ങളിൽപ്പുകഴോടേ
വിദുകാം പാിച്ചനാളും പിരിഞ്ഞീല നമ്മിൽ
ഭംഗിയില്ലന്യനാനും കൂടാസ്ഥിലിതുവക്കും.
ലോകത്തിന്നരിക്കനില്ലാസ്ഥിലെന്തഴകുള്ള–
താനയ്യൂ മദമലങ്കാരമെന്നതുപോലെ
മാനത്തിന്നുമതി വൻകാർമുകിൽ കണക്കേയും
താളത്തിന്നൊരു സ്വരമെന്നപോലെന്നേരവും
രാമനാമെനിക്കു നീ കൂടരികില്ലാസ്ഥിലോ
താരണിതന്നിൽപ്പുകഴെന്നുള്ളതനുജനേ?"

പരശുരാമചരിതം കിളിപ്പാട്ടു കണ്ടുകിട്ടീട്ടില്ല.

**ഏകാദശീമാഹാത്മ്യം കിളിപ്പാട്ട്:**—ഈ പാട്ടു നാലു പാദങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. കേകതന്നെയാണ് ആദ്യന്തം വൃത്തം. എന്നാൽ വരിവണ്ട്, കുയിൽ, കിളി, അന്നം എന്നീ നാലു പക്ഷികളെക്കൊണ്ടു നാലു പാദങ്ങളിലേയും കഥ യഥാക്രമം പറയിക്കുന്നു എന്നൊരു വൈചിത്ര്യം പ്രസ്തുതകൃതിക്കുണ്ട്. "ഇന്നിയുമതിൻ ശേഷം കേൾപ്പാനാഗ്രഹമെങ്കിൽ പിന്നീടു വരും കുയിലോടു ചോദിച്ചു കൊൾക" എന്നു വരിവണ്ടും, "ഇന്നിയുമതിൻശേഷം കേൾക്കണമെന്നാകിലോ പിന്നാലെ വരും കിളിയോടു ചോദിച്ചുകൊൾക" എന്നു കുയിലും, "ഇന്നിയുമതിൻശേഷം കേൾക്കണമെന്നാകിലോ ബാലപ്പെണ്ണന്നത്തോടു ചോദിക്ക" എന്നു കിളിയും പറഞ്ഞുപിരിയുകയും അന്നം കഥ സമാപിപ്പിക്കുകയും ചെയ്യുന്നു. ഇത്തരത്തിൽ ഒരു പരിപാടി ഇതരകവികളിൽ ആരും സ്വീകരിച്ചുകണ്ടിട്ടില്ല. "മുന്നമെന്നോടു വണ്ടു ചൊല്ലി നിന്നോടു കേൾപ്പാനെന്നവളുടെ സഖ്യമായതുമെവിടുന്ന്?" എന്നുള്ള ചോദ്യത്തിനു കുയിൽ, താൻ കാർത്തവീര്യന്റെ രാജ്യത്തിൽ താമസിക്കുന്ന കാലത്തു തന്റെ വാസഭൂമിയായ വനം അഗ്നിക്കിരയാകുകയാൽ അവിടെനിന്നു പറന്ന് അയോധ്യയിൽ ചെന്നുചേർന്നു എന്നും അവിടെ "സാരമായിരിപ്പോരു പൂങ്കാവിലിരുന്നു ഞാൻ മാനസം തെളിഞ്ഞാനന്ദത്തോടു കൂവുന്നേരം മാനിച്ചു വരിവണ്ടു നാദത്തെക്കേട്ടു വന്നാൾ ദീനത്തെക്കളഞ്ഞൊന്നിച്ചിരുന്നു പല കാലം, ഞാനുമിക്കഥകളെക്കേട്ടറിഞ്ഞതവിടുന്ന്" എന്നു മറുപടി പറയുന്നു. താൻ രുക്മാംഗദമഹാരാജാവിന്റെ പത്നിക്കു നട പഠിപ്പിച്ചു കുറേക്കാലം അയോധ്യയിൽ താമസിച്ചിരുന്നു എന്നും അന്നു മൂന്നാം പാദത്തിലെ കഥ പറഞ്ഞു കേൾപ്പിച്ച പൈങ്കിളി തന്റെ സഖിയായിരുന്നു എന്നും അവൾക്ക് അതു് ആഖ്യാനം ചെയ്തതു താനായിരുന്നു എന്നും അന്നവും പ്രസ്താവിക്കുന്നു. 'വണ്ടുകൾ', 'കുയിൽ', 'കിളി', 'ഹംസജാതികളിവ' എന്നും മറ്റും ആ പക്ഷികളെ കവി മററു ഘട്ടങ്ങളിലും കടാക്ഷിക്കുന്നുണ്ട്. ഇതിവൃത്തം സുപ്രസിദ്ധമായ രുക്മാംഗദചരിതംതന്നെ.

കാലം:—കവിയാരെന്നറിയുന്നില്ല. കാലം എട്ടാം ശതകംതന്നെയെന്നു ഭാഷാരീതിയിൽനിന്ന് ഊഹിക്കാം. താരണി (ധരണി) എന്ന (എന്നു പറഞ്ഞതു), എരിത്തരൻ (എരിച്ച ഹരൻ), മടവയർ (സ്ത്രീകൾ), മുറ (മുറവിളി), തപ്പുതൽ (പിശക്) മുതലായ പദങ്ങളും പ്രയോഗങ്ങളും കാണുമാറുണ്ട്. മനോശോകം, രുക്മാംഗമഹീപതി ഇത്യാദി സ്ഖലിതങ്ങളും ഇല്ലാതില്ല.

കവിത:—കവിതയ്ക്കു പറയത്തക്ക ആസ്വാദ്യതയില്ലെങ്കിലും അവഹേളിക്കത്തക്കവിധത്തിലുള്ള അപകർഷവുമില്ല. ഏതാനും വരികൾ ചുവടെ ചേർക്കുന്നു:

"ഭക്തനാം രുക്മാംഗദൻ ഭക്തിയും മുകന്ദങ്കൽ
ചേർന്ന മാനസേ വരും ശോകവുമടക്കീട്ടം.
ചൊല്ലൊള്ളം ധർമ്മാംഗദൻശിരസ്സു മുറിപ്പാനായ്—
കല്പിച്ചനേരം മനോശോകമെന്തൊന്ന ചൊല്ല!
പാപമേ, അന്നു മൂടിവായിതു ലോകമെല്ലാം
താപപൂരംകൊണ്ടു തൊഴിച്ചലച്ചു മടവയർ.
താപസന്മാർക്കും പാരം ഖേദമായ് നടകൊണ്ടു;
താപപൂരംകൊണ്ടു സൂര്യദേവനും മറയുന്നു;
മേഘസഞ്ചാരം തെളിവില്ലാതെ ചമഞ്ഞിതു;
അനിലൻതാനും പോയീതടങ്ങീതതുനേരം;
കോപമായിരുന്നോരു കാലനും കരയുന്നു;
സ്ഥാവരങ്ങളും വാടിക്കാട്ടുനി കൊഴിഞ്ഞുപോയ്;
മേദിനി കമ്പിതയായ്ച്ചമഞ്ഞു ഖേദംകൊണ്ടു.
ഇങ്ങനെയയോധ്യയിൽ മുറയായ്ച്ചമഞ്ഞിതു."

**നാസാച്ഛേദം കിളിപ്പാട്ടു്:—** ഇതു് ഒരു ചെറിയ കിളിപ്പാട്ടാണു്. കാലം 800—ാമാണ്ടോടു് അടുത്തിരിക്കുവാനിടയുണ്ടു്. പ്രണേതാവിനെപ്പററി ഒന്നും അറിഞ്ഞുകൂടാ. കേക, അന്നനട ഈ രണ്ടു വൃത്തങ്ങളാണു് പ്രയോഗിച്ചിരിക്കുന്നതു്. ഏതാനും വരികൾ:

"പുരികുഴലഴിച്ചുടൻ തിരുകിയൊരു ഭാഷയിൽ—
പ്പൂതുമലരണിഞ്ഞുടൻ തിറമൊടു ചമഞ്ഞവൾ,
കുറനിരകൾ ചീകിയും പുരികമതിളക്കിയും
കയൽമിഴി മഴററിയും തെളിവൊടു കടാക്ഷവും"

എന്നിങ്ങനെ മണികാഞ്ചിയെ അല്പം രൂപഭേദപ്പെടുത്തി ആ വൃത്തത്തിലും രചിച്ചിട്ടുണ്ടു്. ശൂർപ്പണഖ ശ്രീരാമനെ അഭിസരിക്കുവാൻ ഉദ്യമിക്കുന്നതും ലക്ഷ്മണൻ അവളെ മൂക്കും മുലയും അരിഞ്ഞുവിടുന്നതുമാണു് ഇതിവൃത്തം. കവിത അപരിഷ്കൃതമെങ്കിലും അനാസ്വാദ്യമല്ല. ഒരു ഭാഗം ചുവടേ ചേർക്കുന്നു:

"വളർത്തിനാളുടൻ മലപോലെ ദേഹം
ജട ചിതറിയും പുരികം മിന്നിയും
നെടിയ മൂക്കുമത്തിറവിയ ദന്തം
വെളുവെളെപ്പല്ലും നെടിയൊരു നാവും
ഇടിവെട്ടുംപോലെ കുരലൊലികളും
കനത്ത കണ്ണവുമുരത്ത കൈത്തലം,
മുലയിണ രണ്ടും മലതരം ചൊല്ലാം
കുടവയറുമത്തുടയിണകളും
കനത്ത കല്ലുകൾ ഞെരിക്കും പാദവും
മദിച്ചു വന്നരം പറിച്ചു രാക്ഷസി

കയൎത്തു ലക്ഷ്മണനടുത്തു ചെന്നവൾ
ദ്വേഷിച്ചു നിന്നെ ഞാനെടുത്തുകൊണ്ടുപോയ്–
ക്കുടിച്ചുതിന്മനെന്നടുത്തു രാക്ഷസി
തിരിച്ചനേരം കണ്ടെതിൎത്തു രാമനു–
മെടുത്തു ബാണവും തൊടുത്തു മന്നവൻ
മുടിക്കൊല്ലായെന്നു തടുത്തു ജാനകി
വിധിയല്ലേ മുനിവരരറിയുമ്പോ–
ളൊരിക്കലും ഗുണം ഭവിക്കയില്ലറി.

അവസ്ഥ കേട്ടാറെയടങ്ങി രാഘവൻ
മറന്നു ജ്യേഷ്ഠനൊന്നുറച്ചു ലക്ഷ്മണ–
നതിക്രമിച്ചു വന്നടുത്ത നിന്നുടെ
അഭിമാനക്ഷയം നടക്കണം നീളെ
മുറുക്കി വാളെടുത്താറിയാതെ ബാലൻ
നെടിയ മൂക്കുമമ്മുലയും കൈക്കൊണ്ടു്
അറുത്തു ചോരകൾ കുടികുടിയെന്നാൻ.

അലറി രാക്ഷസിയലച്ചുവീഴുന്നു;
അവനിമാമലകളും കുലുങ്ങുന്നു;
മഹാദേവൻ മേവും മല കുലുങ്ങുന്നു;
മഹാമുനികൾതൻ തപസ്സു ചിന്നുന്നു;
ദിനകരനുമാ മതി മറക്കുന്നു;
മനുകുലവീരൻ മടിയിലന്നേരം
മധുമൊഴി സീത മയങ്ങിവീഴുന്നു.''

**പുത്രകാമേഷ്ടി കിളിപ്പാട്ടു്:**—ഇതും അജ്ഞാതകർത്തൃകമായ ഒരു ചെറിയ കൃതിയാണു്. കവിതയ്ക്കു് എട്ടാം ശതകത്തോളം പഴക്കമുണ്ടെന്നു പറയാം. കവി ഒരു മലന്തത്തയെക്കൊണ്ടാണു് കഥ പറയിക്കുന്നതു്. ഗ്രന്ഥം ഇങ്ങനെ ആരംഭിക്കുന്നു:

''കാനലിൽ നടന്നോരോ കായ്കനി തിന്നുതിന്നേ
എങ്ങുന്നു വരുന്നു നീ ചൊല്ലേണമൊമ്മ(1)യിപ്പോൾ.
എന്നപ്പോൾ കിളിപ്പൈതലോമലാൾ പറയുന്നു
വന്നു ഞാനയോദ്ധ്യയിൽനിന്നിതെന്നറിഞ്ഞാലും.
തത്രവാഴ്ദശരഥമന്നവൻതനിക്കൊരു
പുത്രനില്ലാഞ്ഞു ഖേദമുൾക്കൊണ്ടു നൃപവരൻ
പുത്രകാമേഷ്ടിചെയ്തു മക്കൾ നാലുപേരുണ്ടായ്
ശക്തരായ് വളൎന്നു കണ്ടു ഞാൻ വരുന്നിപ്പോൾ.
എന്നപ്പോളെടുത്തവർ കൊടുത്തു വാഴപ്പഴം
പഞ്ചതാരയും തേനും നുകൎന്നു ശുകപ്പൈതൽ

---
(1) ഒമ്മ—സത്യം

മഹാമാത്മജന്മോരങ്ങനെയിരുന്നപ്പോൾ
ചോദിച്ചാരയോധ്യയിലുണ്ടായ വിശേഷങ്ങൾ
വൻപെഴും ദശരഥൻ തന്നുടെയവസ്ഥയും;
സന്തതിയുണ്ടായതും മന്നവൻഗുണങ്ങളും
ചൊല്ലണം മലന്തത്തേയിന്നു നീയെന്നനേരം
സുന്ദരതരമൊഴി പറഞ്ഞുതുടങ്ങിനാൾ.''

**രാമായണം കിളിപ്പാട്ട്:**—ഇതും എട്ടാം ശതകം അവസാനത്തിലെ ഒരു കൃതിയെന്നാണ് കാണുന്നതു്. ആദ്യന്തം കണ്ടുകിട്ടീട്ടില്ല. വ്യുൽപത്തികൊണ്ടുള്ള സംസ്കാരം കവിക്കു സിദ്ധിച്ചിട്ടില്ലെങ്കിലും കവിത സരസമാണ്. ഒരു ഭാഗം ചുവടേ പകർത്തുന്നു. രാവണൻ അശോകവനികയിൽച്ചെന്നു സീതാദേവിയെ അനുനയിപ്പിക്കുവാൻ ശ്രമിക്കുന്നതാണ് വിഷയം.

''ഞാൻ പണ്ടു തപസ്സുകൾ ചെയ്തതിൻ ഫലമല്ലോ
നീ മമ പ്രാണനാഥതന്നെയായതു പെണ്ണേ!
രാമനോ സുകൃതിയല്ലെന്നതോ അറിഞ്ഞാലും
നാട്ടുവാഴ്ചയും നീങ്ങിക്കാട്ടുവാഴ്ചെന്നും വന്നു;
മാരത്തീക്കനെല്ലുട്ട മാറിലുമകപ്പെട്ടു;
മാരമാൽ പിണഞ്ഞിട്ടു താടിയും നീട്ടിയവൻ
കാനനംതന്നിൽ നടന്നീടുന്നു സഹിയാഞ്ഞു;
നിർമ്മലേ! നീ പിരിഞ്ഞമൂലം ചത്തീടുമവൻ
നിന്നുടെ ഭാഗ്യമിതിന്നെന്നരികത്തായതു.
നീയിനിക്കളിക്കയും പട്ടുകളുടുക്കയും
ഭക്ഷ്യഭോജ്യാദികളെയൊക്കനുഭവിക്കെന്നും
കല്പകപ്പൂമലർ മാലകളണികെന്നും
ദിവ്യനാമെന്റെ ചിത്തതാരനുസരിക്കെന്നും
എന്നതിനേതും മടിച്ചീടേണ്ട ഇനിയൊട്ടും
വല്ലഭേ!യെഴുന്നേററു മെല്ലവേ നടന്നാലും.
പല്ലവപദം നോകയില്ല പൊന്മയം ഭൂമി;
കല്ലുകളില്ല മുള്ളില്ലരികിൽപ്പാറയില്ല.
കാട്ടുപൊയ്കയുമില്ല കാഞ്ചനമണിപ്പൊയ്ക—
ചാന്തണിമുലയാളേ! തേൻതൊഴുംമൊഴിയാളേ!
ഞാൻ തളിർത്തൊത്തുപോലെ വന്നെട്ടുക്കയോ ചൊല്ലു
നിൻമനസ്സൊഴിയാക്കിൽ നിർമ്മലേ! ചിതമല്ല;
അന്യോന്യമനുരാഗമില്ലെങ്കിൽ സുഖമില്ല;
അഞ്ചലർബാണനാണ ചഞ്ചലവിലോചനേ!

വൊറില തിന്നോ കളിക്കുന്നെങ്കിൽച്ചൊല്ല പെണ്ണേ!
വൊറ തിന്നാലുമെങ്കിൽത്തൃക്കൈകൾ കാട്ടിയാലും
ദിവ്യകല്പകോത്ഭവമായ വൊറിലയിതു
കല്പകോത്ഭവം പഴക്കായിതു നോക്കിക്കണ്ടേ!''

പുറാത്തിന്റെ 'വിണ്ണോർകോനോതുമാകാ പുണരുവതിനാവനോക്കിലങ്ങേ ഷു നീളെക്കണ്ണല്ലോ വഹ്നിയോടുള്ളണവു മമ വിനാച്ചാൽ മരിച്ചെന്നി വേണ്ടാ'' ഇത്യാദി ശൂർപ്പണഖാവാക്യം

''വിണ്ണവർകോനെക്കൊള്ളുതൊട്ടുമേ
പെണ്ണുങ്ങൾക്ക പുണരുവാൻ വല്ലഭ!
കണ്ണുകൾകൊണ്ടു മൂടിക്കിടക്കുന്നു.
അഗ്നിയോടുള്ള ചൂറാമെനിക്കിനി
നിശ്ചയം മരിച്ചെന്നി വേണ്ടാതാനും.
കാലനോടുള്ള ചൂറാമെനിക്കിനി-
ക്കാലത്താം പക്ഷേ നീ തുണയില്ലെങ്കിൽ''

എന്നും മററും ഈ കവി ഭംഗിയായി ഗാനരൂപത്തിൽ വിവർത്തനം ചെയ്തിരിക്കുന്നു.

**നാസികേതുപുരാണം കിളിപ്പാട്ട്:**—ഈ കിളിപ്പാട്ടു കൊല്ലം എട്ടാം ശതകത്തിലോ ഒൻപതാം ശതകത്തിലോ രചിച്ചിട്ടുള്ളതാണ്. 'അവുതുറായിരമാകും മുടിവേന്തരേയും—അതു നൂറായിരമാം പട ബാന്ധവരേയും' എന്നും പാലമൃതനെപ്പോലെ 'ആലമൃതനേ (ഹാലം അമൃതായവനേ) ജയ' എന്നും മററുമുള്ള വരികളിൽനിന്നു ഈ വസ്തുത ഗ്രഹിക്കാം. കേകാവൃത്തംമാത്രമേ കവി ഉപയോഗിച്ചിട്ടുള്ളു. ''പുത്രഉൽപത്തി എനിക്കുണ്ടാക്കിത്തരേണമേ'' എന്നും മററും രചനാവൈകല്യമുള്ള വരികൾ ധാരാളമായി കാണ്മാനുണ്ട്.

നാസികേതു എന്ന പർവതത്തിൽ കീർത്തിമങ്ങൻ എന്നൊരു മഹർഷി ഗുണവതി എന്ന തന്റെ ധർമ്മപത്നിയുമായി വസിക്കുമ്പോൾ അപുത്രതനിമിത്തം ദുഃഖിക്കുകയും അതിന്റെ ഉപശാന്തിക്കായി ശ്രീപരമേശ്വരനെ തപസ്സുചെയ്യുകയും ചെയ്യുന്നു. ആ ദേവന്റെ പ്രസാദംനിമിത്തം മഹർഷിക്കു പുത്രനുണ്ടാകുകയും നാസികേതു എന്ന പേരിൽ അദ്ദേഹം പ്രസിദ്ധനാകുകയും ചെയ്തു. ഒരു ദിവസം നാസികേതു മററു ചില ഋഷികുമാരന്മാരുമായി വിഹരിക്കുകനിമിത്തം താൻ പിതാവിനു തേവാരത്തിനായി ഒരുക്കിക്കൊടുക്കേണ്ട പുഷ്പങ്ങൾ സമയത്തിനു കിട്ടാതെ ആ വൃദ്ധൻ വിഷമിച്ചു.

''കാലത്തേ ചെയ്യാത്തൊരു നിയമം കർമ്മമല്ല;
കാലത്തേ തുടങ്ങാത്ത വ്രതവും വ്രതമല്ല;
കാലത്തേ കഴിഞ്ഞവ ചെയ്തീടിലതിൻഫലം
വെണ്ണീറിലാജ്യം വീണപോലവേ നശിച്ചുപോം''

എന്നു് അദ്ദേഹം ധരിച്ചിരുന്നു. തന്നിമിത്തം മഹർഷി പുത്രൻ വന്നപ്പോൾ ധർമ്മാധർമ്മങ്ങൾ വേർതിരിച്ചറിവാൻ ശക്തിയില്ലാത്ത ആ കുമാരൻ ''ഉടലോടു വേർപെട്ടു നരകത്തിലേക്കു പോയി'' ധർമ്മരാജാവിനോടു ആവശ്യപ്പെട്ടു് ആ വിഷയം ശരിക്കു പഠിച്ചുകൊണ്ടു വരണമെന്നു് അനുശാസിക്കുന്നു. പരകായപ്രവേശനാദിസിദ്ധികൾ സ്വാധീനമാക്കിയിരുന്ന പുത്രൻ അച്ഛന്റെ ആജ്ഞ അനുസരിച്ചു തന്റെ ശരീരത്തെ നാസികേതുപർവതത്തിലെ ഒരു ഗുഹയിൽ നിഗൂഢമായി നിക്ഷേപിച്ചുംവെച്ചു സൂക്ഷ്മശരീരമാത്രനായി യമലോകത്തേക്കു പോയി ആ ലോകം ചുററിക്കാണുകയും ഗ്രാഹ്യങ്ങളായ തത്ത്വങ്ങൾ ഗ്രഹിക്കുകയും ചെയ്തു മടങ്ങിവന്നു സ്ഥൂലശരീരത്തിൽ പ്രവേശിച്ചു പിതാവിനെക്കണ്ടു നമസ്കരിച്ചു നടന്ന സംഭവങ്ങൾ ധരിപ്പിച്ചപ്പോൾ അദ്ദേഹം പ്രീതനായി. ധർമ്മപുത്രൻ ഭാരതയുദ്ധാനന്തരം ശ്രീകൃഷ്ണനോടു ധർമ്മാധർമ്മങ്ങളെപ്പററി ചോദ്യംചെയ്തപ്പോൾ ശ്രീകൃഷ്ണൻ ആ ചക്രവർത്തിയെ പറഞ്ഞുകേൾപ്പിച്ച ഉപാഖ്യാനമാണത്രേ ഈ കഥ. കവിക്കു് ഇതു് എവിടെനിന്നു കിട്ടി എന്നു മനസ്സിലാകുന്നില്ല. കഠോപനിഷത്തിൽ നചികേതസ്സ് യമലോകത്തു പോയി യമനെക്കണ്ടു വരം വാങ്ങി തിരിയെ വന്നതായി വർണ്ണിച്ചിട്ടുള്ള കഥ സുപ്രസിദ്ധമാണല്ലോ. അതിന്റെ ഒരു പ്രാകൃതമായ രൂപാന്തരമല്ലയോ നാസികേതുപുരാണത്തിലെ ഇതിവൃത്തമെന്നു ഞാൻ സംശയിക്കുന്നു. നരകവർണ്ണന നന്നായിട്ടുണ്ടു്. ഗ്രന്ഥം ഉപക്രമിക്കുന്നതു് ഇങ്ങനെയാണു്:

''നല്ല പൈങ്കിളിപ്പെണ്ണേ മെല്ലെ വന്നരികിൽ,
നല്ല സൽകഥകളിൽ വല്ലതും പറവാനായ്
വൈകരുതെന്നോടിനിപ്പൈ കളഞ്ഞിരിക്കെടോ;
വന്ന പാപങ്ങളെല്ലാം പോം വഴി പറഞ്ഞാലും.
മാധുരിയത്തോടതു കേട്ടു പൈങ്കിളി ചൊന്നാൾ;
നന്നെടോ മഹൽകഥ കേൾക്കയും ചൊല്ലുകയും.
നാസികേതുവെന്നൊരു മാമുനിവരൻ പണ്ടു
നരകം സ്വർഗ്ഗം കണ്ടു പറഞ്ഞു പിതാവൊടു
നരകവിശേഷവും സ്വർഗ്ഗത്തിലവസ്ഥയും
നന്നായിപ്പറഞ്ഞുകേൾപ്പിച്ചതു ഗ്രഹിച്ചു ഞാൻ.
ഞാനവ നിന്നോടിന്നു പറയാമറിഞ്ഞീടാൻ
നായകൻ നാരായണൻ ലീലകളെല്ലാമത്രേ.
നമസ്തേ നാരായണ, നമസ്തേ ജഗന്നാഥ,
നമസ്തേ മുരദ്വേഷിൻ, നമസ്തേ സമസ്തേശ.''

ഈ കിളിപ്പാട്ടിന്റെ കർത്താവു കോട്ടുരുണ്ണിത്താനാണെന്നു സർവാധികാര്യക്കാർ ഗോവിന്ദപ്പിള്ള ഐതിഹ്യത്തെ ആസ്പദമാക്കി പ്രസ്താവിച്ചിട്ടുണ്ടു്. ആ പ്രസ്താവനയ്ക്കു വേറെ തെളിവുകളൊന്നും കിട്ടീട്ടില്ല. അദ്ദേഹത്തിന്റെ തറവാടു മധ്യതിരുവിതാംകൂറിൽ കാർത്തികപ്പള്ളി, മാവേലിക്കര ഈ താലൂക്കുകൾക്കിടയ്ക്കുള്ള അതിർത്തിയിലായിരുന്നുവത്രേ.

''കൊട്ടാരക്കര കോട്ടയത്തരചരും കോട്ടുരുണ്ണായിയും'' എന്നു തുടങ്ങുന്ന ഒരു ശ്ലോകം കോവുണ്ണിനെടുങ്ങാടി രചിച്ച കേരളകൗമുദിയുടെ അവതാരികയിൽ ഉദ്ധരിച്ചിട്ടുണ്ട്. 'കോട്ടൂർ' എന്നു താൻ നിർദ്ദേശിച്ചിട്ടുള്ളതു കോട്ടുരുണ്ണിത്തമ്പുരാനെപ്പറ്റിയാണെന്നു പറഞ്ഞിട്ടുമുണ്ട്. എന്നാൽ ഈ നാസികേതുപുരാണംമാത്രമാണ് ഉണ്ണിത്താന്റെ കൃതിയെങ്കിൽ അദ്ദേഹത്തിനു ആട്ടക്കഥകളെ പരാമർശിക്കുന്ന പ്രസ്തുതശ്ലോകത്തിന്റെ പ്രഥമപാദത്തിൽ ഒരു സ്ഥാനത്തിനു അവകാശമില്ല. വേറെ വല്ല കൃതികളും രചിച്ചിട്ടുള്ളതായി നമുക്കു അറിഞ്ഞുകൂടാ. നാസികേതുപുരാണത്തിന്റെ കാലം ആട്ടക്കഥകളുടേതിനു മുൻപാണെന്നും ഇവിടെ ഓർമ്മിക്കേണ്ടിയിരിക്കുന്നു.

**മാർക്കണ്ഡപുരാണം കിളിപ്പാട്ട്:**—മാർക്കണ്ഡ(മാർക്കണ്ഡേയ)പുരാണവും വളരെ പഴക്കം തോന്നിക്കുന്ന ഒരു കിളിപ്പാട്ടാണ്. എട്ടാമത്തേയോ ഒൻപതാമത്തേയോ ശതകത്തിൽ ആവിർഭവിച്ചിരിക്കണം. ആകെ നാലു പാദങ്ങളുണ്ട്. പ്രഥമപാദം കേകയിലും ദ്വിതീയതൃതീയപാദങ്ങൾ അന്നനടയിലും ചതുർത്ഥപാദം കളകാഞ്ചിയിലും മണികാഞ്ചിയിലുമായി നിബന്ധിച്ചിരിക്കുന്നു. ചതുർത്ഥപാദം ആ വൃത്തങ്ങൾകൊണ്ടു കൈകാര്യം ചെയ്യുന്നതിൽ കവിക്കുള്ള അശക്തതയെ ദ്യോതിപ്പിക്കുന്നുണ്ടെങ്കിലും മററു പാദങ്ങൾ അത്രതന്നെ മോശമല്ലെന്നു പറയാം. ''മഹിമ പെരുകുന്ന തിരുവല്ലയമന്നിടും മംഗലമൂർത്തിയാവുള്ള ജനാർദ്ദന''നെ കവി ഓരോ പാദത്തിന്റേയും ആരംഭത്തിൽ 'എന്നുടെ ദേവൻ' എന്നും മററുമുള്ള വിശേഷണങ്ങൾ ഘടിപ്പിച്ചു വന്ദിക്കുന്നതിൽ നിന്നു അദ്ദേഹം ആ ദേശത്തുകാരനായിരുന്നു എന്നു സങ്കല്പിക്കാവുന്നതാണ്. പേരെന്തെന്നറിയുന്നില്ല. വ്യുൽപന്നനായിരുന്നു എന്നു തോന്നുന്നില്ല. ''മനം മകിഴ്ന്നുടൻ ശുകതരുണിയെ മഹിമയോടടുത്തണഞ്ഞു കൊണ്ടുടൻ മധുമാംസാദികൾ'' കൊടുപ്പിക്കുന്നതു വിചിത്രമായിരിക്കുന്നു. ദ്വിതീയപാദത്തിൽ ജലന്ധരാസുരവധം ഒരുപാഖ്യാനമായിച്ചേർത്തിട്ടുണ്ട്. അതു ശിവഭജനത്തിനു പ്രേരകമാകത്തക്കവണ്ണം മൃകണ്ഡുപുത്രനെ പറഞ്ഞു കേൾപ്പിക്കുന്നതാണ്. ഒരു ഭാഗം ഉദ്ധരിക്കുന്നു:

''അരം പുരത്രയമെരിച്ചവനെന്ന—
തറികയില്ലയോ തവ മനസ്സിൽ നീ?
ഒരു കളവു ചൊന്നതുകൊണ്ടല്ലയോ
ഒരു ശിരം പോയി വിധിക്കറിഞ്ഞാലും.
പിഴ ചെയ്തീടിന നിമിത്തമല്ലയോ
പിനാകി ദക്ഷന്റെ ശിരസ്സറുത്തതും?
മദിച്ച മന്മഥൻതന്നെയെരിച്ചില്ലേ
മഹേശനെന്നതു ധരിച്ചില്ലേ തവ?

അതിലൊന്നാകാതെയുഴറിപ്പോയുള്ളോരാകു;
അരനൊ നിന്ദിച്ചാൽ ഗുണം വരാ തെല്ലും.
മൃകണ്ഡുനന്ദനൻ ഭ്രമിച്ചിട്ടുംപടി
മിട്ടുകൊടാത്തട്ടത്തലറിയന്തകൻ.''

''അപ്പൊഴുതഖിലവും ഭരിക്കുന്ന
അമലനാംബികാപതി ശൂലപാണി
പരശുപാണി ശങ്കരൻ മഹേശ്വരൻ
പശുപാശമകന്നുടൻ പതിയാവോൻ
ഉരഗഭൂഷണനുമാപതി ശിവ-
നദ്ധ്വപതിധരൻ ത്രിപുരസംഹാരൻ
മലമകളോടും വൃഷാധിരൂഢനായ്
മുനിസുതഭയമകലുംവണ്ണമേ
വെളിയേ മാർക്കണ്ഡനൊഴിഞ്ഞു മറ്റാർക്കും
മഹേശനെക്കാണ്മാനരുതാതെ നിന്നാൻ.''

''അട്ടത്തു കാലനെയുതൈത്തിടങ്കാലാൽ
പരശുപാണിതാൻ ചവിട്ടികൊൾകയാൽ-
പ്പുതറി നീലമാം മലകണക്കിനെ
ഇടിയേറ്റപോലലറിയങ്ങുചെട്ടു
ഇനതനയൻ വീണിതു ഭുവനിയിൽ
അതുനേരത്തു മാമല കലുങ്ങുന്നു;
അലകടൽ സർവ്വവും നദി കലുങ്ങുന്നു;
ത്രിഭുവനമൊക്കെ വിറച്ചിളകുന്നു;
സുരമുനിജാലം ഭയേന നില്ക്കുന്നു.''

**ചിത്രഗുപ്തചരിതം കിളിപ്പാട്ട്:**—ഇതു് ഏട്ടാം ശതകത്തിലേ ഒരു കൃതിയായിരിക്കണം. ചിത്രഗുപ്തൻകഥയെന്നും ഇതിനു പേരുണ്ടു്. ''ചിത്തിരപുത്തിരൻകതൈ'' എന്ന തമിഴ്ക്കാവ്യമാണ് ഇതിന്റെ മൂലഗ്രന്ഥം. ഐങ്കരൻ, ആറുമുഖവൻ, അനൈത്തും (എല്ലാം), ഇറയവൻ (രാജാവു്) അറനെറി (ധർമ്മവും നീതിയും) തിരുമാൽ (വിഷ്ണു) കിഴിന്തു (കിഴിഞ്ഞു) മുതലായ അനേകം പഴയ മലയാളപദങ്ങൾ ഈ പാട്ടിൽ പ്രയോഗിച്ചുകാണുന്നുണ്ടെങ്കിലും അതുകൊണ്ടുമാത്രം ഇതിനു് അതിപ്രാചീനത്വം കല്പിക്കാവുന്നതല്ല. മൂലത്തിന്റെ ശൈലിയും മററുംകൂടി ഇതിനു നിദാനീഭവിക്കുവാൻ ഇടയുണ്ടു്. കവി ചിത്രപുത്രൻ, ചിത്രഗുപ്തൻ എന്നീ രണ്ടു സംജ്ഞകളും അവ്യവസ്ഥിതമായി ഉപയോഗിക്കുന്നു. പ്രസ്തുതകാവ്യം നാലു പാദങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഒന്നാം പാദം കാകളിയിലും രണ്ടാമത്തേതു കേകയിലും മൂന്നാമത്തേതു പ്രായേണ മണികാഞ്ചിയിലും നാലാമത്തേതു അന്നനടയി

ടുമാണ് രചിച്ചിരിക്കുന്നതു്. അജ്ഞാതകർതൃകമായ പ്രസ്തുതകൃതിക്കു കാവ്യഗുണം പോരാതെയിരിക്കുന്നു.

ഇതിവൃത്തം:—ദേവേന്ദ്രന്നു നാലു ഭാര്യമാരുണ്ടായിരുന്നു. അവർ എല്ലാവരും വന്ധ്യകളായിരുന്നതിനാൽ അദ്ദേഹം സന്താപസ്തനായി സന്താനലാഭത്തിനുവേണ്ടി ഇന്ദ്രാണിയോടുകൂടി ബ്രഹ്മാവിനെ ഭജിച്ചു. ബ്രഹ്മാവു പ്രത്യക്ഷീഭവിച്ചു പാർവതിയുടെ ശാപംനിമിത്തം ഇന്ദ്രനു പുത്രനുണ്ടാകുന്നതു് അസാധ്യമാണെന്നും എന്നാൽ ഇന്ദ്രാണി വളർത്തുന്ന പശുവിൽ ശ്രീനാരായണൻതന്നെ ദേവാകൃതിയിൽ അവതരിക്കും എന്നും അരുളിച്ചെയ്തു. "ഗോവിന്ദ വന്നുജനിച്ചിട്ടൊരു സുതൻ ഗോവിന്ദതുല്യനായുണ്ടാമതങ്ങനെ" എന്നായിരുന്നു പിതാമഹന്റെ പ്രവചനം. തദനന്തരം ബ്രഹ്മാവു വിഷ്ണുവോടും ശിവനോടും തന്റെ വരദാനത്തെപ്പറ്റി അറിയിക്കുകയും

"സന്നാഹമാണ്ടൊരുവൻ പിറന്നാലവൻ
തന്നേ മതിയാം ത്രിലോകത്തിലൊക്കവേ
പിന്നെയറനെറി ധർമ്മാധർമ്മങ്ങളും
തന്നേയറിഞ്ഞു ശിക്ഷാരക്ഷ ചെയ്യുവാൻ"

എന്നു് അതിന്റെ ഫലം അവരെ മനസ്സിലാക്കുകയും ചെയ്തു. അപ്പോൾ എല്ലാ ദേവന്മാരും ദേവിമാരും ഭാവിശിശുവിനു യഥോചിതം വേണ്ട വരങ്ങൾ നല്കി. അങ്ങനെയിരിക്കേ സ്വർഗ്ഗങ്ഗയിൽ ഒരു അപൂർവമായ താമരപ്പൂവു വികസിക്കുകയും അതു കണ്ടു പത്മാലയാവല്ലഭനായ മഹാവിഷ്ണുവിന്റെ വീര്യം സ്രവിക്കുകയും ചെയ്തു. അതു് ആ പുഷ്പത്തിൽ സംക്രമിപ്പിച്ചു് അവരെല്ലാം അവിടെനിന്നു് അന്തർദ്ധാനംചെയ്തു. അപ്പോൾ ഇന്ദ്രന്റെ ഓമനപ്പശു അവിടെ ദാഹശമനത്തിനായി ചെന്നുചേർന്നു.

"കാണായിതിന്ദ്രൻ വളർത്ത മഹാപശു
താനേ വരുന്നതു തണ്ണിനീരുണ്ണുവാൻ,
മാണിക്കവും വൈരമുത്തുരത്നങ്ങളും
ചേണിൽപ്പതിച്ച കഴുത്തുവടങ്ങളും
ആണിപ്പൊൻ നല്ല മണിയും ചിലങ്കയും
ശോഭിച്ച കൊമ്പുകൾ രണ്ടിലും പൊന്നാലേ
പൂണിട്ടു നല്ല കുളമ്പിലുമങ്ങനെ.

ഊനംവരാതുള്ള മാന്തളിപ്പട്ടിനാ—
ലാനന്ദമായുള്ള കപ്പായമിട്ടതിൽ
മാണിക്കത്തൊങ്ങതളകൾ പുലമ്പവേ
ചേണി നടന്നിട്ടു മിക്കുള്ള പുല്ലുകൾ

നാനാതളിരും പറിച്ചുതിന്നങ്ങനേ
പാനികുടിപ്പാൻ നദിക്കരെ ചെന്നപ്പോ-
ളീണം കലന്നോരു പത്മദളം കണ്ടു
ഘ്രാണിച്ചു മെല്ലെപ്പറിച്ചുതിന്നീടിനാൾ.
അപ്പൊഴേ ഗോവിൻവയററിലഴകുള്ള
ഗർഭവുമുണ്ടായിവന്നു വിധിവശാൽ.
അല്പമൊരാലസ്യമുണ്ടായി ഗോവിന്നു
തൽപദം നാലും തളൎന്നുചമഞ്ഞിതു.
അപ്പൊഴുതീരത്തു മെല്ലെശ്ശയിച്ചവ-
ളപ്പൊഴുതാദിത്യനസ്തമിച്ചീതു.''

എന്നു് അനന്തരസംഭവം കവി വിസ്തരിക്കുന്നു. ഗോവിൻെറ ഗർഭലക്ഷണം, ചിത്രഗുപ്തൻെറ ജനനം മുതലായ ഘട്ടങ്ങൾ അദ്ദേഹം ഭംഗിയായി വൎണ്ണിച്ചിട്ടുണ്ടു്. മേടമാസത്തിലേ പൗൎണ്ണമാസീദിനത്തിൽ ശുക്രവാരത്തിലായിരുന്നു ചിത്രഗുപ്തൻെറ അവതാരം. സകലസംഖ്യാനപദ്ധതികളും അദ്ദേഹം ബാല്യത്തിൽത്തന്നെ പഠിച്ചു് അവയിൽ പാരംഗതത്വം നേടി.

''ഇന്ദ്രനന്ദനൻ തെളിഞ്ഞെഴുതിത്തുടങ്ങിനാൻ;
ധാതാവിൻ വിധിക്കണക്കാദിയിലെഴുതിനാൻ;
സൎവ്വജന്തുക്കളിതുയെന്നതുമെഴുതിനാൻ;
സാദരം രുദ്രൻസംഹാരക്കണക്കെഴുതിനാൻ;
സൎവ്വപ്രാണികളുടെയായുസ്സുമെഴുതിനാൻ.''

എന്നിങ്ങനെ ആ ഭാഗം കവി പ്രപഞ്ചനം ചെയ്യുവാൻ ആരംഭിക്കുന്നു.

''കണക്കല്ലാതെയേറെയുള്ള ധൎമ്മങ്ങൾപോലും
കാലംകൊണ്ടധൎമ്മമായ്പ്പോകുമെന്നെഴുതിനാൻ;
മണക്കം പുകഴല്ലോ കണക്കെന്നുള്ള മതി
കണക്കുകേടായതു മതികേടാകുന്നതും
ഇണക്കംവരാതോരു കാൎയ്യവും കണക്കല്ല;
എന്നതു തികച്ചങ്ങു നന്നായ്പ്പച്ചെഴുതിനാൻ.''

''ഭോജനംചെയ്യുന്നതും കണക്കല്ലാതെയാമോ?
ഭോഗങ്ങളൊന്നും കണക്കല്ലായ്കിൽ സുഖം വരാ;
ആചാരമില്ലാതൊന്നു പറഞ്ഞാലതുമാകാ,
ആചാരക്കേടായുള്ള കാമവും നന്നല്ലല്ലോ;
മതികൂടാതെ നടപ്പിരിപ്പും സുഖമല്ല;
മതികൂടാതെയുള്ള നിദ്രയും നന്നല്ലല്ലോ''

എന്നും മററും അദ്ദേഹം പല ശാശ്വതധൎമ്മങ്ങളും ഓലയിൽ കുറിച്ചിട്ടു. ധൎമ്മാധൎമ്മങ്ങളിൽ അത്രമാത്രം പരിനിഷ്ഠിതമായ ജ്ഞാനമുള്ള ചിത്രഗു

പ്തനെ യമൻ ഗുരുവായി വരിക്കുകയും ചിത്രഗുപ്തൻ അദ്ദേഹത്തിനു തത്വോപദേശം ചെയ്യുകയും ചെയ്തു. വിഷ്ണു, ശിവൻ എന്നീ ദേവന്മാരെ ഉപാസിക്കുകയോ ധൎമ്മങ്ങരം അനുഷ്ഠിക്കുകയോ ചെയ്യുന്ന മനുഷ്യരെ, കാലദൂതന്മാർ തീണ്ടിപ്പോകരുതെന്നായിരുന്നു ആ ഉപദേശത്തിന്റെ സാരം. പിന്നെയൊരവസരത്തിൽ ഒരു ശിവഭക്തനെ കാലദൂതന്മാർ പിടിച്ചു കെട്ടിക്കൊണ്ടുപോയതറിഞ്ഞു ത്രിമൂൎത്തികരം യമലോകത്തിൽച്ചെന്നു ധൎമ്മാധൎമ്മങ്ങരം യഥാവിധി വേർതിരിച്ചറിയിക്കുവാൻ അവിടെ ചിത്രഗുപ്തനെ വരുത്തി; അദ്ദേഹം

"മദിച്ചൊരായിരം മദകരികളാൽ
പൊരുതത ചാടിന്മേൽ വലിച്ചുവന്നൊരു
പലതരം കണക്കെടുത്തുകേരംപ്പിച്ചു
നിരത്തിയങ്ങനെ സഭാതലത്തിങ്കൽ"

അന്നവിടെ വായിച്ച കണക്കിൽനിന്നു് ഒരു ഭാഗം ചുവടേ ചേൎക്കുന്നു:

"പല മന്ത്രത്തിലും പരം ശിവമന്ത്രം;
പല യജ്ഞത്തിലും പരം മനോയജ്ഞം;
പലയറിവിലും പരമധ്യാത്മമാം;
പല തപസ്സിലും പരുമുയിർതപം;
പല മൃഗത്തിലും പരം പശുമൃഗം;
പല കുലത്തിലും പരമന്തണൻ;
പല നദിയിലും പരം ഗംഗാനദി;
പല കുസുമത്തിൽപ്പരം തുളസിപ്പൂ;
പല കനിയിലും പരം കദളിക്കാ;
പല മനുഷ്യരിൽപ്പരം നൃപേന്ദ്രന്മാർ;
പല രസത്തിലും പരം മനോരസം;
പല നിലയിലും പരം നടുനില;
പല ദാനങ്ങളിൽപ്പരമന്നദാനം;
പല കഥകളിൽപ്പരം ശ്രീഭാരതം;
പല വിദ്യകളിൽപ്പരമമക്ഷരം;
പല ദൈവത്തിലും പരം വിഷ്ണുവുതാൻ;
പല പ്രിയത്തിലും പരം പുത്രപ്രിയം;
പല ധൎമ്മത്തിലും പരം കുലധൎമ്മം."

ഇതിൽനിന്നു കവിതയുടെ രീതിയും ഗ്രഹിക്കാവുന്നതാണു്. ചിത്രഗുപ്തപൂജയുടെ മാഹാത്മ്യത്തെ സൂചിപ്പിച്ചുകൊണ്ടും

"ഉരവൊടേയിതു പാടിക്കുന്നോരെല്ലാ–
മുവന്നു കേരംക്കുന്ന ജനങ്ങളുമെല്ലാം
നിറചെല്വമൊടു ഭുവനിമേൽ നന്നായ്
നെടുക വാണുയിർ വിടുന്ന കാലത്തു്

അടുത്ത പാപങ്ങൾ നശിച്ചുപോയുട-
നമരലോകത്തിലിരിപ്പോരാദരാൽ''

എന്ന ഫലശ്രുതിയോടുംകൂടി കവിത അവസാനിക്കുന്നു. ''നിറന്തത ചെമ്പകം വിരിഞ്ഞു പൂമണം കലരും ചോല''യിലേക്കു പൈങ്കിളിമകളും പറന്നുപോകുന്നു.

**കിരാതാർജ്ജുനീയം കിളിപ്പാട്ട്:**—ഇതും എട്ടാം ശതകത്തിൽ വിരചിതമായ ഒരു കിളിപ്പാട്ടാകുന്നു. ചിനത്തു (കോപിച്ചു) മന്നവർ (സ്ത്രീകൾ) ഉവന്നു (സ്നേഹിച്ചു) മുതലായ പഴയ പദങ്ങൾ കവി പ്രയോഗിച്ചിട്ടുണ്ട്. പ്രസ്തുതകൃതി അഞ്ചു ഖണ്ഡങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. കവി ആരെന്നു നിർണ്ണയമില്ല. അദ്ദേഹം വെള്ളൂരിലെ ദേവന്റെ ഭക്തനായ ഒരു ബ്രാഹ്മണനാണെന്നുമാത്രം അറിയാം. ''വെള്ളൂരമർന്ന ഗൗരീശനെ'' വന്ദിച്ചു ബാലപ്രബോധനം രചിച്ച പുതുമന നമ്പൂതിരി പ്രസിദ്ധജ്യോതിഷികനായ പുതുമനച്ചോമാതിരിയിൽനിന്നു ഭിന്നനാകുന്നു. ബാലപ്രബോധനകാരന്റെ ഗൃഹം കോട്ടയത്തിനു സമീപമുള്ള പുതുമന ഇല്ലമാണ്. കിരാതാർജ്ജുനീയകാരൻ ഭാരവിയെ ധാരാളം ഉപജീവിച്ചുകാണുന്നു. മൂന്നാം പാദത്തിൽ ശ്രീപരമേശ്വരൻ അർജ്ജുനന്റെ ഭാവം പാർവ്വതീദേവിക്കു ബോധ്യപ്പെടുത്തുന്നതിനുവേണ്ടി പാഞ്ചാലീസ്വയംവരകഥ വർണ്ണിച്ചുകേൾപ്പിക്കുന്നതു് ഈ കിളിപ്പാട്ടിൽ കാണുന്ന ഒരു വൈചിത്ര്യമാണ്. കവിതയ്ക്കു വലിയ ഗുണമില്ല. ചില വരികൾ ചുവടേ കുറിക്കുന്നു:

''വിരിഞ്ഞ കുസുമങ്ങൾ വിതറീ മരമെങ്ങും;
പരിചിൽപ്പരിമളമിളകും മലർമാല
തെളിഞ്ഞു മണിഗണമണിഞ്ഞ വിതാനങ്ങ-
ളണിഞ്ഞു മരങ്ങളോടൊരുങ്ങി വിളങ്ങുന്നു.
അഴകിൽ നവന്തേനങ്ങൊഴുകി വരുന്നോരു
കുസുമഗണമതിൻ പെരിയ മണം കേട്ടു
പരിചിലണിവണ്ടും പെരികെ നിറഞ്ഞിതു
മണക്കുമകിൽധൂമം നിറഞ്ഞു പുരംതന്നിൽ.''

ആകെക്കൂടി നോക്കുമ്പോൾ എട്ടാം ശതകത്തിൽ പല കവികളും തുഞ്ചനെ അനുകരിച്ചും അല്ലെങ്കിൽ അതിനുമുൻപു് അങ്കുരപ്രായത്തിലിരുന്ന ചില കിളിപ്പാട്ടുകളുടെ മാതൃകകളെ ഉപജീവിച്ചും അത്തരത്തിലുള്ള ഗാനങ്ങൾ ധാരാളമായി രചിച്ചു എങ്കിലും അവർ പ്രായേണ അപ്രസിദ്ധന്മാരായിരുന്നു എന്നും അവരുടെ കൃതികളിൽ ആകർഷകങ്ങളായ ഭാഗങ്ങൾ വളരെ വിരളമാണെന്നും സ്പഷ്ടമാകുന്നു. ദേശഭേദംകൊണ്ടുള്ള ഭാഷാഭേദവും ഇവയിൽ മറ്റുതരത്തിലുള്ള കാവ്യങ്ങളെ അപേക്ഷിച്ചു കൂടുതലായി കാണുന്നുണ്ട്.

**പാണ്ഡവശങ്കരം** (സങ്കീർത്തനം):—ഇന്നുവരെ കിട്ടീട്ടുള്ള ഭാഷാസങ്കീർത്തനകാവ്യങ്ങളിൽവച്ചു പഴക്കംകൂടിയതാണു് പാണ്ഡവശങ്കരം. എട്ടാം ശതകത്തിന്റെ പൂർവാർദ്ധത്തിലായിരിക്കണം അതിന്റെ നിർമ്മിതി. 'മമ്മാ,' 'ഞാങ്ങൾ,' 'വാണ്ണു,' 'മരിക്കാൽ,' 'അരുതായിനു' മുതലായ പദങ്ങളുടെയും 'ന്ന' എന്ന അക്ഷരത്തിനുപകരം 'ൻറ' എന്ന അക്ഷരത്തിന്റെയും പ്രയോഗം കാണുന്നുണ്ടു്. കവിയാരെന്നറിയുന്നില്ല. കവിത പല ഘട്ടങ്ങളിലും മനോഹരമായിരിക്കുന്നു. എട്ടുവൃത്തങ്ങളിൽ രചിച്ചിരിക്കുന്ന ഈ കൃതിക്കു കിരാതം എട്ടുവൃത്തമെന്നും പേരുണ്ടു്. ശിവന്റെ നാമത്തോടുകൂടിയാണു് ഓരോ ശീലും അവസാനിക്കുന്നതു്.

"പുരരിപുഭഗവാൻ പാശുപതാസ്ത്രം പാർത്ഥനു പണ്ടു കൊടുത്തപ്രകാരം
തിറവിന സങ്കീർത്തനമായിത ഞാനുരചെയ്യുന്നേൻ ഹര ശങ്കര ജയ"

എന്ന പ്രതിജ്ഞയോടുകൂടി കവി പ്രസ്തുതകൃതി ആരംഭിക്കുന്നു. താഴെ ഉദ്ധരിക്കുന്ന ശീലുകളിൽനിന്നു കവിയുടെ കലാപാടവം പ്രത്യക്ഷമാകുന്നതാണു്:

"ഹേരംബബൃംഹിതരവംകൊണ്ടുദഞ്ചിതമൊ–
രേടം; മഹാമുനികളോതീടുമാറൊരിടം;
ഓരോതരം വിബുധനാരീജനങ്ങൾ വിള–
യാടീടുമാറൊരിടമര ചന്ദ്രചൂഡ ജയ.

ഉദ്യാനഭൂമികളിലക്കിന്നിമാരു സഖി–
മാരോടുകൂടിയെഴുനള്ളീടുമാറൊരിടം;
അത്യാദരം വിബുധവിദ്യാധരാദികൾ പു–
കഴ്ത്തീടുമാറൊരിടമര ചന്ദ്രചൂഡ ജയ.

ഏകത്ര വാനവർകളേകത്ര ദാനവർക–
ളേകത്ര ഭക്തജനമേകത്ര മുക്തജനം;
ഏകത്ര പത്മഭവനേകത്ര പത്മധര–
നാശ്ചരിയമാശ്ചരിയമര ചന്ദ്രചൂഡ ജയ." (രണ്ടാം വൃത്തം)

"പുരഹരൻതന്റെ തിരുനൃത്തം കാണ്മാൻ
പരന്ന കീർത്തി പോന്നൊരിടത്തു
വരികത്രേയെന്നു മനസി തോന്നിക്കും
പെരിയ കാന്തി പൂണ്ടര ശംഭോ."

"അടവികൾ പാടേ പൊടിപെട്ടമാറു
പിടികളും കരിവരന്മാരും
ഇടകലർന്നുള്ള നടകോപ്പു കണ്ടു
രസിച്ചുനിന്നാനങ്ങര ശംഭോ."

"കുരുമൊഴിമുല്ലമധുവല്ലി നൻറായ്
വിരിഞ്ഞ ജാതിയെന്നിവററിന്റെ

പരിമളം പെയ്തു വരുന്ന തെൻറലേ-
റനുഭവിച്ചാനങ്കര ശംഭോ.''

''അഴകിലിവണ്ണം തൊഴുതു ചൊല്ലിനാൻ
മൊഴിയും മൂലവും നരപാലൻ.
പിഴച്ചിട്ടില്ലെങ്ങൾ; ചതിയാൽ നൂററവർ
പിഴുക്കി ഞങ്ങളെ ഹര ശംഭോ.''

''കമലവാണനെപ്പൊരിച്ചോനേ! പൂമെ-
യ്യുമയ്ക്കു നേർപാതി പകുത്തോനേ!
മുനികൾചേതസി വസിപ്പോനേ! പോററീ!
സമസ്തലോകേശ! ഹര ശംഭോ.''

''ശ്രവണനേത്രാദിവഴിയേ പാഞ്ഞിടും
കരളെന്നും കരിവരൻതന്നെ
ശിവപാദമെന്ന മരത്തോടേതന്നെ
തളച്ചാനജ്ജുനൻ ഹര ശംഭോ.''

''പനിമതിചൂഡചരണസേവയാം
പനയും തിന്നിട്ടു ചിതത്തോടേ
മനസിജക്കള്ളനഴിച്ചുകൊണ്ടുപോയ്-
ക്കളയാതെ കാത്താൻ ഹര ശംഭോ.'' (മൂന്നാം വൃത്തം)

ഒടുവിൽ

''ഇത്ഥം പാണ്ഡവശങ്കരന്മാരുടെ
കീർത്തനങ്ങൾ പഠിച്ചുടൻ പാടുവോ-
ക്കർത്ഥമുണ്ടാമനത്ഥമൊഴിഞ്ഞിടും
മുക്തി കൈവരും ശങ്കരരേ ജയ!
ശംഭുവേ കരുണാകരനേ ജയ!

''ശങ്കര ശിവ ശങ്കരരേ ജയ!
ശംഭുവേ കരുണാകരനോ ജയ!
മങ്ഗലായ ജപിച്ചിതാ കുപ്പുന്നേൻ
നിങ്കഴലിണ ശങ്കരരേ! ജയ!''

എന്നും മററുമുള്ള ശീലുകൾ കാണുന്നു. ഇരുപത്തിനാലുവൃത്തത്തിലെന്നപോലെ പ്രസ്തുതകൃതിയിലും ദ്വിതീയപാദത്തിൽ വിരാമമില്ലാത്ത ശീലുകൾ അവിടവിടെയുണ്ട്. പ്രാചീനങ്ങളായ സങ്കീർത്തനങ്ങൾക്ക് ഈ ലക്ഷണം സാധാരണമാണെന്നു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ.

**പാർവ്വതീപാണിഗ്രഹണം ആറുവൃത്തം,** കാലവും കർത്തൃത്വവും:—പാർവ്വതീപാണിഗ്രഹണവും പഴയ ഒരു സങ്കീർത്തനമാണ്. അതിനും പാണ്ഡവശങ്കരത്തിനും പല അംശങ്ങളിൽ ഐകരൂപ്യമുണ്ട്.

സംസ്കൃതവിഭക്തിപ്രത്യയങ്ങൾ പാർവ്വതീപാണിഗ്രഹണത്തിൽ അധികമായി പ്രയോഗിച്ചുകാണുന്നു എന്നുമാത്രമേ വ്യത്യാസമുള്ളു. രണ്ടും ഏകകർത്തൃകങ്ങളായിരിക്കാം. 'പുരരിപു ഭഗവാൻ ഭഗവതിതന്നെപ്പാണിഗ്രഹണം ചെയ്തുപ്രകാരം തിറവിയ മങ്ഗലസങ്കീർത്തനമായുരചെയ്യുന്നേൻ ഹര ശംഭോ ജയ" എന്നു പ്രഥമവൃത്തത്തിൽ കവി വസ്തുനിർദ്ദേശം ചെയ്യുന്നു. ആദ്യത്തെ നാലു വൃത്തങ്ങളും പാണ്ഡവശങ്കരത്തിൽ സ്വീകരിച്ചിട്ടുള്ളവതന്നെയാണ്. അഞ്ചാമത്തെ വൃത്തത്തിലെ ചില ശീലുകൾ ആ കാവ്യത്തിലെ "അമ്ലാനകാന്തി തടവീടും ധനഞ്ജയനൊ" എന്നമട്ടിൽ കാണുന്ന ആദ്യത്തെ ഗുർവ്വക്ഷരത്തിനുപകരം "തുഹിനാചലേന്ദ്രസുത തടവും തപോമഹിമ" എന്നിങ്ങനെ രണ്ടു ലഘ്വക്ഷരങ്ങളാക്കീട്ടുള്ളതുമാണ്. വൃത്തമഞ്ജരിയിലെ സംജ്ഞകളനുസരിച്ച് ഇവിടെ കവി സ്തിമിതയെ അതിസ്തിമിതയായി മാററിയിരിക്കുന്നു എന്നു പറയാം. പഴയ സങ്കീർത്തനങ്ങളിലെ ശീലുകളിൽ ഈരണ്ട് അടികൾമാത്രമേ അടങ്ങുന്നുള്ളു എന്നു ഞാൻ മുൻപു പ്രസ്താവിച്ചിട്ടുള്ളതിനു മറെറാരു തെളിവ് ഇതിലെ ആറാംവൃത്തം തരുന്നുണ്ട്. "പാർവ്വതീകരപീഡനോത്സവകൗതുകീ ഗിരിശൻ തദാ ധ്യാതവാനഥ സപ്തമുഖ്യമഹാമുനീൻ ഹര ശംകര" എന്നതു് ആ വൃത്തത്തിലെ ആദ്യത്തെ ശീലാണ്.

കവിത:—കുമാരസംഭവം ഒന്നുമുതൽ ഏഴുവരെ സർഗ്ഗങ്ങളേയും കാമദഹനം പാർവ്വതീസ്വയംവരം തുടങ്ങിയ ഭാഷാചമ്പുക്കളേയും കവി അനുസ്യൂതമായി ഉപജീവിച്ചിട്ടുണ്ടെങ്കിലും സ്വകീയമായ മനോധർമ്മത്തെയും അങ്ങിങ്ങു പ്രദർശിപ്പിക്കാതിരിക്കുന്നില്ല. അദ്ദേഹത്തിനു സംസ്കൃതത്തിൽ നല്ല വ്യുൽപത്തിയും കവനകലയിൽ നല്ല പ്രാഗല്ഭ്യവുമുണ്ടായിരുന്നു എന്നു ഗ്രന്ഥത്തിൻെറ ഏതു ഭാഗവും വിശദീകരിക്കുന്നു. കാമദേവൻ ദേവേന്ദ്രനോടു വന്നു പറയുന്നതു നോക്കുക:

"മുള്ളിളക്കി നടന്ന പിതാമഹൻ
നിർല്ലജ്ജം മകളായ സരസ്വതീം
വല്ലാതേ പിടിപെട്ടതുമെൻകരു-
ത്തല്ലയോ ചൊല്ലു ശങ്കരരേ ജയ!

വാനോർനാഥനാം പങ്കജനാഭനും
നാണാതേ പതിനാറായിരത്തെട്ടു
മാനേല്ക്കണ്ണിമാരെപ്പുണരാഞ്ഞിലോ
പ്രാണവേദന ശങ്കരരേ ജയ!

വിശ്വാമിത്രമഹാമുനി പണ്ടടൻ
വിശ്വഭീമം തപസ്സു തുടർന്നനാൾ
അച്ചോ! മേനകയെപ്പിടിപെട്ടതും
പിച്ചയുണ്ടിതു ശങ്കരരേ ജയ!

തോണിമേൽനിന്നു മറെറാരു വിഗ്രഹം
മാനിച്ചങ്ങൊരു ദാശകുമാരിയെ
നാണംകെട്ടു പുണൎന്നതുമെന്നുടെ
ബാണഹുംകൃതി ശങ്കരരേ ജയ!'' (ദ്വിതീയവൃത്തം)

പട പുറപ്പെടുന്ന കാമൻെറ വേഷം ഇങ്ങനെ വൎണ്ണിക്കുന്നു:

''മെല്ലെ വാർകുഴൽ കെട്ടി മണിസ്രജാ
നല്ല പൂനിര കുത്തി നിറത്തോടേ
പല്ലവാങ്ഗുലികൊണ്ടണിമീശയും
മെല്ലെ നന്നാക്കി ശങ്കരരേ ജയ!

തോളിൽ വന്നടിയും മണികുണ്ഡലം
നീളെപ്പൂശിന കുംകുമപങ്കവും
മേളമമ്പിന പൊന്നെഴുത്തൻപണി-
ച്ചേലയും പൂണ്ടു ശങ്കരരേ ജയ!

വില്ലുമമ്പുമിടംകരതാരില-
ങ്ങുല്ലസദ്ധൃതി ദക്ഷിണപാണിനാ
മല്ലവേണി രതിപ്പെണ്ണുതൻകരം
മെല്ലെത്താങ്ങീട്ടു ശങ്കരരേ ജയ!''

പാൎവ്വതീദേവിയുടെ തപസ്സിനേയും മററും വിവരിക്കുന്ന ചതുൎത്ഥവൃത്തം പാണ്ഡവശങ്കരത്തിലേ ദ്വിതീയവൃത്തംപോലെ സൎവ്വോപരി രമണീയമായിരിക്കുന്നു.

''ചുരുണ്ടുനീണ്ടിരുണ്ടലർമാലാമണം
പെരുകും പൂംകുഴൽ പിരിച്ചുടൻ
പരിചിൽത്തീൎത്തൊരു ജടകൊണ്ടീശ്വരി
പെരികെശ്ശോഭിച്ചാളര ശംഭോ.

തിരളും കോമപ്പട്ടുകലെ വീഴുത്തുടൻ
തിരുവരതന്നിലഴകോടേ
പരുഷം വല്ക്കലമെടുത്തുചാൎത്തീട്ടു
പെരികെശ്ശോഭിച്ചാളര ശംഭോ.

കനിവോടോമനിച്ചഗരാജൻ മുൻപി-
ലണിഞ്ഞീടേറും പൊന്നരഞ്ഞാണം
അകലെക്കൈവെടിഞ്ഞുടനെ പുല്ലുകൊ-
ണ്ടണിഞ്ഞാറം മേഖല ഹര ശംഭോ.

കുളൎമുലമൊട്ടിലിഴുകീട്ടന്നൊരു
കളഭം മാച്ചങ്ങു മടിയാതെ
വെളുവെളുത്തൊരു ഭസിതംകൊണ്ടുടൽ
മുഴുവൻ പൂശിനാളര ശംഭോ.''

ഈ കൃതി മഴമങ്ങലത്തിന്റേതാണെന്നു ചിലർ പറയുന്നുണ്ടെങ്കിലും അതിനു തെളിവു് ഒന്നുമില്ല. ഇതിനെസ്സംബന്ധിച്ച ഒരു ഐതിഹ്യമുള്ളതു കൂടി ഇവിടെ പ്രസ്താവിക്കാം. പെരുവനംഗ്രാമത്തിലെ ഒരു നമ്പൂരി തന്റെ മകൾക്കു ജാതകവശാൽ വൈധവ്യലക്ഷണം ഉണ്ടെന്നറിഞ്ഞു് അതിന്റെ പരിഹാരത്തിനായി ഈ സങ്കീർത്തനമുണ്ടാക്കി ആ സ്ത്രീയെക്കൊണ്ടു് അതു നിത്യപാരായണം ചെയ്യിച്ചു. വിവാഹാനന്തരം ഭർത്താവു വിഷഭയംനിമിത്തം ആസന്നമരണനായി എങ്കിലും യദൃച്ഛയാ അവിടെ വന്നെത്തിയ ഒരു സന്യാസി വിഷമിറക്കി അദ്ദേഹത്തിന്റെ അസ്വാസ്ഥ്യം തീർത്തുവത്രേ.

**കുചേലവൃത്തം നാലുവൃത്തം:**—കുചേലവൃത്തം നാലു വൃത്തങ്ങളിൽ നിബദ്ധമായ മറ്റൊരു സങ്കീർത്തനമാണു്. അതിന്റെയും കാലം എട്ടാം ശതകംതന്നെ. കവി ഒരു നമ്പൂരിയാണെന്നു കുചേലന്റേയും അന്തർജ്ജനത്തിന്റേയും വർണ്ണനത്തിൽ സ്ഫുരിക്കുന്ന തന്മയത്വത്തിൽനിന്നു് അനുമാനിക്കാം. അദ്ദേഹം ഇരുപത്തിനാലുവൃത്തത്തിന്റെ കർത്താവല്ലെങ്കിൽ ആ കവിയുടെ ശിഷ്യനാണെന്നു സങ്കല്പിക്കത്തക്ക വിധത്തിൽ രണ്ടു കൃതികളുടേയും ശൈലിക്കു സാജാത്യം കാണുന്നു. ഔചിത്യംപോലെ നീട്ടിയോ കുറുക്കിയോ ചൊല്ലേണ്ട വരികൾ അനേകമുണ്ടു്. കരിമിക്കുക (കർമ്മംചെയ്യുക), തിരുക്കാഴ്ച (തിരുമുല്ക്കാഴ്ച), ധ്വനി കേട്ടു, അടി നാലുമൂന്നു്, ദ്വാരാധിനാഥൻ (ദ്വാരാധിനാഥൻ), പയഃഫേന (ഫേനം), ഒഴിക്കരുതരിക്കമരനും (ഹരിക്കും ഹരനും), ദൈത്ത (ദയിത) മുതലായ പല വിലക്ഷണപ്രയോഗങ്ങൾ അനുവാചകന്മാരെ തുറിച്ചുനോക്കുന്നു. പോകിന്റ, ഉവന്നു തുടങ്ങിയ ചില പഴയ പദങ്ങളും കാണ്മാനുണ്ടു്. ''മുദാ പാദശൗചാദി ചെയ്താദരേണാധി തീർത്താശു ദേവൻ ജഗന്മങ്ങലൻതാൻ'' എന്ന വരിയുടെ മധ്യത്തിലെ യതിഭംഗം അസഹ്യംതന്നെ. ''രഘുപ്രവീര രാമചന്ദ്ര രാമ രാമ പാഹി മാം'' എന്ന പ്രാർത്ഥനയോടുകൂടിയാണു് കൃതി അവസാനിക്കുന്നതു്. പ്രസ്തുതസങ്കീർത്തനത്തിൽ പല രചനാവൈകല്യങ്ങളും ഉണ്ടെങ്കിലും മുഗ്ദ്ധമുള്ള ഭാഗങ്ങളും ഇല്ലെന്നില്ല. കുചേലൻ പത്നിയോടു പറഞ്ഞു പുറപ്പെടുന്ന ഘട്ടം നോക്കുക:

''വ്രതം മുട്ടുമെന്നോർത്തുതന്നേ മടിച്ചു
മതം നീ നിരൂപിച്ചതത്രേ നമുക്കും
മധുദ്വേഷിയെച്ചെന്നുകാണ്മാൻ കനക്കെ—
ക്കൊതിച്ചീടിനാൻ ഞാൻ; നമോ നാരസിംഹാ!

തെരിക്കെന്നു പോകിന്റു നാളെ പുലർച്ചെ;
ചുരുക്കിക്കഴിക്കേണ്ടു തേവാരമെല്ലാം;
തിരുക്കാഴ്ചവെപ്പാനൊരുക്കീടുകെന്നാൽ:
കരത്തിൽവേണ്ടാ നമോ നാരസിംഹാ!

ഇവണ്ണം കുചേലൻ പാൎത്തോരുനേരം
ചുവന്നു കിഴക്കേടമപ്പോറം നടന്നു
അവൎക്കുള്ള കണ്ടോർ കൊടുത്തുള്ള നെല്ലു-
ങ്ങവിൽക്കുത്തുമാകാ; നമോ നാരായണാ!

ഇടിച്ചിട്ടു കല്ലോടു നെല്ലോടുകൂടി-
ക്കൊടുത്തു കുചേലന്നതമ്പോടു വാങ്ങി
മടിശ്ശീലപോലേ മടന്തന്നുകെട്ടി
മടിച്ചീലയേതും നമോ നാരായണാ!

ഘനാശ്യാമളം ഗോപികാജീവനാഥം
മനക്കാമ്പിലോൎത്തോൎത്തു മെല്ലേ നടന്നു;
തുണിക്കെട്ടുമച്ചത്രവുംകൊണ്ടു മെല്ലേ
മിനക്കെട്ടുതാനേ നമോ നാരായണാ!'' (രണ്ടാംവൃത്തം)

കുചേലന്റെ നൂതനഗൃഹത്തെയാണ് അടിയിൽ വൎണ്ണിച്ചിരിക്കുന്നതു്:

''മനക്കരുന്നിലിങ്ങനേ നിനച്ചിരുന്നവണ്ണമേ
മണത്ത പൂമരങ്ങളും കണ്ടു ഹേമസൗധശൃങ്ഗവും
കനക്കെ രത്നതോരണങ്ങളും നാലു ഗോപുരങ്ങളും
കിനാവുകണ്ടപോലെയന്നു രാമ രാമ പാഹി മാം.

വിമാനമാനയാദിയായ യാനസാധനങ്ങളും
കുമാരിമാർ നിരക്കെ നില്ലു നീളെ നില്ലു നാരിമാർ
അമേയകാന്തി പൂണ്ടെഴുന്ന കാന്തരോടു ചേൎന്നടൻ
സുമന്ദഹാസവിഭ്രമം മുകുന്ദ രാമ പാഹി മാം.

ഇടക്കു മദ്ദളങ്ങളിത്തരങ്ങളും കൊട്ടുമാറു പ-
ന്തടിക്കുമാറു, ചിന്തുപാടിയാടുമാറു, നാടകം
നടിക്കുമാറു ബാലമാതരങ്ങിനേ വിശേഷമു-
ണ്ടൊട്ടുക്കമില്ലയാത കാഴ്ച, രാമ രാമ പാഹി മാം.

രമാസമാനമായ്ച്ചമഞ്ഞ ഭാൎയ്യയാവിതെന്തുവാൻ?
പിഴച്ചു പിന്നെയും മുകുന്ദമന്ദിരത്തിലാകയോ?
നമശ്ശിവായ! വിശ്വലോകനായകന്റെ മായയോ?
നിമിത്തമെന്തിതിന്നു ഹന്ത! രാമ രാമ പാഹി മാം.

ഉഴക്കു നെല്ലിടിച്ചു കാഴ്ചവച്ചു കണ്ടതിൻ ഫലം
പിഴച്ചു കാററടിച്ചു വന്നണഞ്ഞ കപ്പൽപോലെയും
മുഴുത്ത കാറെടുത്തു വന്നു പെയ്ത മാരിപോലെയും
ഈപാഴിഞ്ഞതിതിന്നു ഭൂതിയും; മുകുന്ദ രാമ പാഹി മാം.''

(നാലാംവൃത്തം)

**മറെറാരു രാമായണം ഇരുപത്തിനാലുവൃത്തം:—** രാമായണത്തെത്തന്നെ വിഷയീകരിച്ച് 24 വൃത്തങ്ങളിൽ ഒരു സങ്കീർത്തനം മറെറാരു കവിയും രചിച്ചിട്ടുണ്ട്. പ്രസിദ്ധമായ ഇരുപത്തിനാലുവൃത്തത്തിന്റെ ആവിർഭാവത്തിനുമേലാണ് അതിന്റെ നിർമ്മിതി. അതിനെക്കാറം പ്രസ്തുതഗ്രന്ഥത്തിലേ ഭാഷ വളരെ ലളിതമാണ്. കവിതയ്ക്കു വലിയ ഗുണമില്ല. അഞ്ചു വൃത്തങ്ങളോളമേ കണ്ടുകിട്ടീട്ടുള്ളു. കാലത്തെപ്പററി ക്ലിപ്തമായി പറയാൻ നിവൃത്തിയില്ലെങ്കിലും ഒൻപതാം ശതകത്തിനുമേലല്ലെന്നു തോന്നുന്നു. താഴെക്കാണുന്ന ശീലുകറം അതിലുള്ളവയാണ്:

"ശ്രീവാല്മീകി ചമച്ചിട്ടോരശ്രീരാമായണകഥയുരചെയ്വാൻ
(ദ്വിരദാ)നനനായ്ക്കുരുവും ഗണപതി തുണചെയ്തീടുക നാരായണ ജയ.

നാരായണ ജയ നരകാന്തക ജയ കരുണാകര ജയ മുരസൂദന ജയ
നാരായണ ജയ സീതാവല്ലഭ പരിപാലയ മാം നാരായണ ജയ.

കവിജനവും ഗുരുജനവും നലമൊടു കവിമാതാകിയ വാഗീശ്വരിയും
കവിമകറംകാന്തനുമരനും മമ ഹൃദി തുണചെയ്തീടുക നാരായണ ജയ."

"ഉത്തമമായൊരു പുരിയുണ്ടുത്തരദിക്കിലയോധ്യാനാമംപൂണ്ട്
എത്ര മനോഹരമപ്പുരിയെന്നേ വാഴ്ത്താവൂ മമ നാരായണ ജയ."

(പ്രഥമവൃത്തം)

"മാമുനിവരനോമിച്ചനേരത്ത–
ങ്ങാമോദംപൂണ്ടു പായസം കൈക്കൊണ്ടു
ഹോമകുണ്ഡത്തിൽനിന്നു പുറപ്പെട്ടു
ഭൂതത്താൻ പിന്നെ രാമ രാമാ ഹരേ"

"അപ്പുവല്ലൽപെട്ടീടും തിരുമുടി
കാളമേഘവും കാളിന്ദീതോയവും
മുല്ലബാണൻ തഴയും ഭ്രമിച്ചിടും
കൈശികഭംഗി രാമ രാമാ ഹരേ!

വണ്ടിനിണ്ടൽപെട്ടീടും കുറുനിര
പഞ്ചമീമതി തോററണിനെററിയും
തണ്ടലർബാണവില്ലെജ്ജയിച്ചിടും
ചില്ലീയുഗവും രാമ രാമാ ഹരേ!

മാനും മീനും കരിംകുവളമലർ
നാണം പേണുന്ന നേർമിഴിയുഗവും
മാരൻ കൈച്ചരടെപ്പഴിച്ചീടിന
കണ്ണുയുഗവും രാമ രാമാ ഹരേ!

ചെമ്പരത്തിപ്രസൂനാധരം മുല്ല-
മൊട്ടുപോലെ നിറന്ന ദന്തങ്ങളും
അൻപെഴും തുനിലാവെജ്ജയിച്ചിട്ടും
തൂയപുഞ്ചിരി രാമ രാമാ ഹരേ!'' (ദ്വിതീയവൃത്തം)

''കൌശികൻ മുനീശ്വരനൊടന്നു ചൊന്നു രാഘവൻ
വന്ന കാര്യമിന്നതെന്നു കൈതൊഴുതു നിന്നുടൻ
ഒന്നുണർത്തിനോരളവിലാശു ചൊല്ലിയമ്മുനി
വന്ന കാര്യമിന്നതെന്നു രാമ രാമ പാഹി മാം''
(തൃതീയവൃത്തം)

**ഏകാദശീമാഹാത്മ്യം നാലുവൃത്തം,** (സങ്കീർത്തനം):—
ഈ അധ്യായത്തിൽ ഇതിനുമുമ്പു നിരൂപണംചെയ്തിട്ടുള്ള ഏകാദശീമാഹാത്മ്യം പാട്ടിന്റെ സാരസംക്ഷേപമാണ് ഏകാദശീമാഹാത്മ്യം സങ്കീർത്തനം. തരംഗിണി, മഞ്ജരി, സ്തിമിത (അംഭോജസംഭവനുമൻപോടു കാലനുടെ എന്നമട്ട്), സർപ്പിണി (പാന) എന്നീ വൃത്തങ്ങളിൽ അകാരാദിക്രമത്തിലാണ് ശീലുകൾ രചിച്ചിരിക്കുന്നത്. ഈ സങ്കീർത്തനവും എട്ടാം ശതകത്തിലേ കൃതിതന്നെ. ''ഈടും വിലാസമൊടു രുഗ്മാംഗദം നൃപതിചൂഡാമണിം, മദനമോഹം വളർത്തു നിജപാട്ടിൽ വരുത്തി'' എന്നും മറ്റുമുള്ള വരികൾ രണ്ടു കൃതികളുടേയും ഏകകർത്തൃത്വത്തെ സൂചിപ്പിക്കുന്നു. പാട്ടിന്റേയും സങ്കീർത്തനത്തിന്റേയും പ്രണേതാവു് ഒരാൾതന്നെയോ എന്നു സംശയിക്കത്തക്ക വിധത്തിൽ സങ്കീർത്തനം പാട്ടിനെ ആമൂലാഗ്രം അത്രമാത്രം ഉപജീവിക്കുന്നു. നാലു പാദങ്ങളിലും പ്രതിപാദിതങ്ങളായ കഥാംശങ്ങൾതന്നെയാണ് നാലു വൃത്തങ്ങളിലും പരാമൃഷ്ടങ്ങളായിക്കാണുന്നത്. ''മന്നവൻ രുഗ്മാംഗദൻ ശിക്ഷകൊണ്ടവർക്കെല്ലാം നല്ലതു വന്നു'' എന്നു പാട്ടിലും, ''ദിക്കു ജയിച്ചോരു ധർമ്മാംഗദൻ പിന്നെശ്ശിക്ഷിച്ചു നന്നായി നാരായണാ'' എന്നു സങ്കീർത്തനത്തിലും ശിക്ഷ എന്ന വാക്കു് ഒരേ അർത്ഥത്തിൽ പ്രയോഗിച്ചിരിക്കുന്നു. സങ്കീർത്തനം പാട്ടിനെ അപേക്ഷിച്ചു മെച്ചമാണെന്നു പറയാവുന്നതാണ്. ചില ശീലുകൾ പകർത്തുന്നു.

മോഹിനി: ''ആടുന്ന കുണ്ഡലവിരാജൽകപോലമൊടു
പാടീരസാലരുണദന്തച്ഛദപ്രഭയും
ഈടാന്ന പൂംകുഴലുമക്കങ്കമക്കുറിയു-
മാടൽപ്പെട്ടുക്കുമരി നാരായണായ നമഃ.''

ശരൽകാലം: ''അമ്പോടു പൈങ്കിളികൾ പാടികതിക്ക്ലകൾ
ചെമ്മേ മുറിച്ചു പലപാടും പറന്നു നിശി
മുന്നേതിലും തെളിവൊടും പൂർണ്ണചന്ദ്രനുമു-
ടൻ പോന്നുദിച്ചു ഹരി നാരായണായ നമഃ.''

**സംക്ഷിപ്തസങ്കീർത്തനങ്ങൾ:—** അകാരാദിക്രമത്തിൽ രചിച്ച ഏതാനും ശീലുകൾകൊണ്ടുമാത്രം ഓരോ പുരാണകഥ സങ്ഗ്രഹിക്കുന്ന ചില സങ്കീർത്തനങ്ങൾ ഈ ശതകത്തിൽ ആവിർഭവിച്ചിട്ടുണ്ടു്. അവയിൽ ഗജേന്ദ്രമോക്ഷത്തിൽനിന്നു ചില കണ്ണികളാണു് അടിയിൽ പ്രദർശിപ്പിക്കുന്നതു്.

''അപ്പാൽവാരിധിതൻ തിരമാലക-
ളൊപ്പൊരു മുക്കൂടഗ്ഗിരിയുണ്ടഥ
മുപ്പാരും പുകൾപെററു വളർന്നോ-
ന്നത്ഭുതമയമായ് നാരായണ ജയ.

അത്താമലതൻ നടുപാട്ടിങ്കൽ-
പ്പൊന്മയനാളിനപ്പൊയ്കകളുണ്ടഥ
നന്മലർ പൊഴിയും പൂങ്കാവുകളും
മമ്മാ! ശിവ ശിവ നാരായണ ജയ.

ആലൊടു താലതമാലമിരഞ്ഞികൾ
പാലകൾ പനസം തെങ്ങുകവുങ്ങുകൾ
നീളച്ചുഴലവുമുണ്ടതിൽ മുററം
ചാലപ്പലവക നാരായണ ജയ.''

**പൂന്താനത്തിന്റെ ഭാഷാകൃതികൾ:—** പൂന്താനം നമ്പൂരിയുടെ ജീവിതചരിത്രത്തേയും മണിപ്രവാളകൃതികളേയുംപററി ഇരുപത്തെട്ടാമധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. അദ്ദേഹത്തിന്റെ ഭാഷാകൃതികളെക്കുറിച്ചു കുറഞ്ഞൊന്നു് ഇവിടെ ഉപന്യസിക്കാം.

**കുമാരാഹരണം പാന:—** പാന എന്ന പേരിൽ ഒരു കാവ്യവിഭാഗം തമിഴ്സാഹിത്യത്തിൽ കാണുന്നില്ല. ഭദ്രകാളീക്ഷേത്രങ്ങളിൽ ദൃഷ്ടിദോഷപരിഹാരത്തിനും മററുമായി ദേവിക്കു കൊട്ടും പാട്ടും സേവയും നടത്തുക എന്നൊരു ആരാധനാപരിപാടി കേരളത്തിൽ ആദ്യകാലം മുതല്ക്കുതന്നെ പ്രചരിച്ചുവന്നു. അതിനു പാനയെന്നും പേരുണ്ടു്. ആ അവസരത്തിൽ പാടുന്ന പാട്ടുകൾ പ്രായേണ ദ്രുതകാകളി, തരംഗിണി എന്നീ ഭാഷാവൃത്തങ്ങളിലാണു് രചിച്ചിരുന്നതു്. ''കാളമേഘകളായങ്ങളെക്കാളും കാളനാളീകപാളികളെക്കാളും'' എന്നിങ്ങനെ പനയന്നാർകാവിൽ ഭദ്രകാളിയെപ്പററി സാമാന്യം പ്രസിദ്ധിയുള്ള ഒരു സ്തോത്രമുണ്ടല്ലോ. അതിലേ വൃത്തംതന്നെയാണു് ദ്രുതകാകളി. അതിനു 'പൊന്നമാതർ' എന്നു കോവുണ്ണിനെടുങ്ങാടി കേരളകൗമുദിയിൽ പേർ കൊടുത്തിട്ടുള്ളതു തായുമാനവരുടെ ''പൊന്നൈമാതരൈ പൂമിയൈ നാടിലേൻ'' എന്നു തുടങ്ങുന്ന ഒരു തമിഴ്പാട്ടിൽ ആ വൃത്തം പ്രയോഗിച്ചിട്ടുള്ളതുകൊണ്ടാണു്; അല്ലാതെ ആ വൃത്തത്തിനു തമിഴിൽ അങ്ങനെയൊരു സംജ്ഞയുള്ളതുകൊണ്ടല്ല. പാന എന്ന പേരിൽ സുവിദിതമാ

യിത്തീന്ന് ദേവതാരാധനത്തിന്ന് ഉപയോഗിക്കുന്ന പാട്ടിനും കാലക്രമത്തിൽ ആ പേർ സിദ്ധിച്ചു. എട്ടും ഒൻപതും ശതകങ്ങളിലെ പാനകളിൽ സാമാന്യേന ആദ്യത്തെ മൂന്നു പാദങ്ങളിൽ ദ്രുതകാകളിയും നാലാമത്തെ പാദത്തിൽ തരംഗിണിയും (ഓട്ടൻതുള്ളലിലെ പ്രധാനവൃത്തം) പ്രയോഗിച്ചുകാണുന്നു. എന്നാൽ കുമാരാഹരണം പാന ആദ്യന്തം ദ്രുതകാകളിയിലാണ് കവി നിബന്ധിച്ചിരിക്കുന്നത്. അതിലും നാലു പാദങ്ങളുണ്ടെന്നുള്ള വസ്തുത വിസ്മരണീയമല്ല.

ഇതിനു സന്താനഗോപാലം പാന എന്നും പേരുണ്ട്. ''മതി ചെന്നു കുമാരാഹരണമാം കഥതന്നിൽ മുഴുകിച്ചമകയാൽ'' എന്നു പൂന്താനം ഉപക്രമത്തിൽ പ്രസ്താവിച്ചിട്ടുള്ളതുകൊണ്ട് ആ നാമധേയം തന്നെയായിരിക്കും അദ്ദേഹം കാവ്യത്തിനു സങ്കല്പിച്ചതെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. പല പഴയ താളിയോലഗ്രന്ഥങ്ങളിലും കുമാരാഹരണം പാന എന്ന പേർ കാണുന്നുമുണ്ട്. പൂന്താനത്തിന്റെ കവിതാപാടവം അതിന്റെ പരമകാഷ്ഠയെ പ്രാപിക്കുന്നതു ദ്രാവിഡവൃത്തനിബദ്ധങ്ങളായ കൃതികളിലാകുന്നു. കുമാരാഹരണം പാന ആ പ്രസ്ഥാനത്തിലുള്ള കാവ്യങ്ങളിൽ പ്രഥമസ്ഥാനത്തെ അലങ്കരിക്കുന്നു. സൗന്ദര്യപൂർണ്ണമായ രചന, സമുജ്ജ്വലമായ ചിത്രണം, സമുചിതമായ ലോകോക്തിപ്രയോഗം എന്നു തുടങ്ങിയുള്ള വിവിധങ്ങളായ വിശിഷ്ടഗുണങ്ങൾ പ്രസ്തുതകൃതിയുടെ യശസ്തംഭങ്ങളാകുന്നു. നമ്പൂരി വൈകുണ്ഠലോകവും മറ്റും വർണ്ണിക്കുമ്പോൾ ആ ഭക്തശിരോമണിക്ക് അവിടം ചിരപരിചിതമാണെന്നു ഭാവുകന്മാർക്കു തോന്നിപ്പോകും.

''ഈററില്ലത്തിൻപുറമേ തെരുതെരെ–
ച്ചുററുമെയ്തെയ്തസംഖ്യം ശരങ്ങളാൽ
കാണിനേരംകൊണ്ടത്ഭുതമായൊരു
ബാണകൂടം ചമച്ചു്.....................

''മന്ദിരത്തിൻപുറത്തൊരു ഭാഗത്തു സിന്ധുരേന്ദ്രനെപ്പോലെ'' നില്ക്കുന്ന അർജ്ജുനനോടു പുത്രമുഖംകൂടെ കാണാൻ സാധിക്കാതെപോയ ബ്രാഹ്മണൻ തട്ടിക്കേറി കയർക്കുന്നതു നോക്കുക:

''കമ്പു തട്ടുമിളമുളപോലെയ–
ങ്ങൊട്ടു പൊട്ടിക്കരഞ്ഞിതു വിപ്രനും
സന്താപംകൊണ്ടു മൂർച്ഛിതനായൊരു
ഭ്രാന്തനെപ്പോലെ തീന്ടനപ്പൊഴേ
കനൽക്കട്ടയോടൊത്ത മിഴികളും
കനക്കെ മിഴിച്ചീർഷ്യ പൊറായ്കയാൽ
വിറച്ചീടുന്ന മൂർദ്ധാവൊടുംകൂടി
വിയത്തോടിയണഞ്ഞു വിജയനോ–
ടയ്യോ പാപമെനിക്കെന്നു ചൊല്ലിയ–
ക്കരം രണ്ടുമുയർത്തിപ്പിടിച്ചുടൻ

അഗ്നിപോലെ ജ്വലിച്ചോരു കാന്തിപൂ-
ണ്ടഗ്നിഹോത്രി പറഞ്ഞുതുടങ്ങിനാൻ:
തീയിൽച്ചെല്ല നിൻ ഗാണ്ഡീവവും നീയും
ദുര്യശസ്സിനു പാത്രമായർജ്ജുനാ!
ആനപോലെ മദിച്ചു പറഞ്ഞു നീ
നാണംകെട്ടതു നേരെന്നു കല്പിച്ചു
മാനിച്ചിങ്ങു സന്തോഷിച്ചിരുന്നോരു
ഞാനത്രേ നല്ല ഭോഷനാകുന്നതും.

തിരുമുമ്പിൽ ഞെളിഞ്ഞുനിന്നെന്തെല്ലാം
ജല്പ്രാഭവം കാട്ടി നീയാകയാൽ
ജളതയൊന്നൊഴിഞ്ഞു നിനക്കൊരു
ഫലം മേലിൽ വരായെന്നു നിർണ്ണയം.
കുരച്ചീടുന്ന പട്ടിയൊരുനാളും
കടിച്ചീടുകയില്ലെന്നറിക നീ.
വൻപനായ നീയിപ്പൊഴുതെന്തിനു
കുമ്പ തപ്പിപ്പുറക്കെ നോക്കീടുന്നു?
അൻപതു ഭോഷന്മാരിലേ മുൻപനാം
വൻപനെന്നുള്ളവനൊന്നറിക നീ.

ദുഷ്ടനിഗ്രഹം ചെയ്യതിനായ്പന്നു
പൃഥ്വിതന്നിൽപ്പിറന്ന ഭഗവാൻെറ
വീര്യങ്ങളെല്ലാം വീരനാമെന്നുടെ
വീര്യമെന്നു നിനയ്ക്കൊല്ല ഭോഷ നീ.

ഉത്തരം ചുമന്നീടുന്ന ഗൌളിയാൽ
സാധ്യമെന്തു ഭാവിക്കയെന്നിയേ?
മൂർഖനാം നിൻെറ ഡംഭു കളവാനായ്-
ത്തേത്തടത്തീന്നരുൾചെയ്ത വാക്കുകൾ
കുംഭത്തിൻെറ പുറത്തു പകർന്നീട-
മംഭസ്സെന്നപോൽത്തീർന്നു നിനക്കതും.
ഇപ്പോരിന്നു നിമിത്തമാത്രം ഭവാൻ
സവ്യസാചിയെന്നല്ലോ അരുൾചെയ്തു.
പീലിക്കാർകുന്തൽ കെട്ടി വിരവോടു
ചാലവേ നല്ല ചമ്മട്ടി കൈക്കൊണ്ടു
മറകൾക്കു പൊരുളായ മൂർത്തി തേർ-
ത്തടംതന്നിലിരുന്നീലെന്നാകിലോ
ഇപ്രതിജ്ഞകനക്കെത്തന്നേ തവ
യുദ്ധഭൂമിയിലൊക്കെപ്പ്ഫലിപ്പതും.''

അർജ്ജുനൻ അഗ്നിപ്രവേശംചെയ്യാൻ ഒരുങ്ങുന്ന ഘട്ടം അത്യന്തം ആസ്വാദ്യമായിരിക്കുന്നു.

"അർജ്ജുനന്റെ വിശേഷത്തെ വൈകാതെ-
യച്ഛനോടറിയിക്കണമെന്നിട്ടു
സ്വർഗ്ഗലോകത്തേക്കെന്നകണക്കിനോ
നിർഗ്ഗമിച്ചുയരുന്നിതു ജ്വാലകൾ."

എന്ന വരികളിൽ എഴുത്തച്ഛൻ സുന്ദരകാണ്ഡത്തിൽ ആവിഷ്കരിച്ചിട്ടുള്ള ഉല്ലേഖത്തിന്റെ പ്രതിധ്വനി നാം കേൾക്കുന്നു. ആ ഘട്ടത്തിൽനിന്നു ചില വരികൾ ഉദ്ധരിക്കാതെ പുരോഗമനംചെയ്യാൻ നിവൃത്തിയില്ല.

"വളർന്നീടുന്ന വഹ്നിയെ വന്ദിച്ചു
വലവൈരിതനൂജനുമന്നേരം
അഴകോടൊരു പൊയ്കയിൽച്ചെന്നുടൻ
മുഴുകിപ്പരിശുദ്ധി വരുത്തിനാൻ.

വിലസീടുന്ന പാണിതലങ്ങളിൽ
തുളസീദളംകൊണ്ടു നിറച്ചിതേ
കുലവില്ലും ചുമലിലെടുത്തു നി-
ർമ്മലമായുള്ള മാറുമൂടുത്തുടൻ
കിഴിഞ്ഞീടുന്ന വാർകുഴൽതന്നില-
ങ്ങൊഴുകീടുന്ന വാരികണങ്ങളും
ഹരിഷാശ്രു വഴിഞ്ഞുനിറഞ്ഞൊരു
വിരിനീണ്ട വിലോചനഭംഗിയും
കൃഷ്ണനാമം ജപിക്കുന്ന നേരത്ത-
ങ്ങൊട്ടൊട്ടു കാണും ഭക്തദ്യുതികളും
അന്നേരത്തെ വേഷം നിരൂപിച്ചാ-
ലതിമോഹനമെന്നേ പറയാവൂ.

കരുണാകരമൂർത്തി മുകുന്ദന്റെ
ചരണാംബുജമുള്ളിലുറപ്പിച്ചു
പരമാനന്ദത്തോടെയടുത്താനങ്ങെ-
രിഞ്ഞീടുന്നൊരഗ്നികുണ്ഡത്തിങ്കൽ.

വലഭാഗം ചുഴന്നു ചുഴന്നേറ്റം
ജ്വലിച്ചീടുന്നൊരഗ്നിഭഗവാനെ
വലംവച്ചു വണങ്ങി വിരവോട-
ഞ്ജലിപൂണ്ടിവണ്ണം കരുതിനാൻ.

വിശ്വനായകാ! നിന്നുടെ ഭക്തനാ-
മർജ്ജുനനിതാ വഹ്നിയിൽച്ചാടുന്നു.
ചിത്തമോഹമശേഷമകന്നു ഞാൻ
ചിത്സ്വരൂപത്തിൽച്ചെന്നു ലയിക്കണം."

വൈകുണ്ഠവർണ്ണനത്തിന്റെ വിശ്വമോഹനമായ വൈഭവം ആപാദചൂഡം വായിച്ചുതന്നെ അറിയേണ്ടതാണ്.

"പത്തുനൂറു സഹസ്രകിരണന്മാർ
ബദ്ധാമോദമുദിക്കുംകണക്കിനേ
വിളങ്ങീട്ടു നിരക്കവേ താഴിക-
ക്കുടങ്ങളന്നു ദൂരവേ കാണായി.
കനകക്കൊടിതന്റെ മുകളിപ്പാട്ടിൽ
ഖഗരാജനിരിപ്പതും കാണായി.
കൊടിക്കൂറകളൊപ്പമിയലുന്ന-
തിടക്കുടിപ്പലതരം കാണായി.
പ്രളയാംബുധിനാദംകണക്കിനേ
വലിപ്പത്തിലൊരാഘോഷം കേൾക്കായി"

എന്നിങ്ങനെ അവിടുത്തെ വിശേഷങ്ങൾ ഓരോന്നായി ശ്രോതാക്കളെ ഗ്രഹിപ്പിച്ച് അവരെ ആനന്ദസാഗരത്തിൽ മേല്ക്കുമേൽ ആറാടിച്ച "പച്ചക്കൽകൊണ്ടു വിഷ്ണുസ്വരൂപമായ് കൊത്തിവച്ചോരു പാവകളെ പ്പോലെ" അചഞ്ചലന്മാരായി ഭഗവദ്ധ്യാനത്തിൽ ലയിച്ചിരിക്കുന്ന ഭക്ത ന്മാരുടെ സന്നിധിയിൽ പ്രവേശിപ്പിച്ചു ക്രമേണ അനന്തന്റെ പാർശ്വ ത്തിലേക്കു നയിക്കുന്നു.

"വെള്ളിമാമല മേലെയും മേലെയും
മണ്ഡലാകൃതിപൂണ്ടു കിടക്കയോ?
പള്ളികൊള്ളുന്ന പാല്ക്കടൽതന്നിലേ
വെള്ളംതന്നെ പരന്നു കിടക്കയോ?
നിർണ്ണയിച്ചു പറയാനരുതെന്റെ
പന്നഗേശ്വരാ! നിന്നെ വണങ്ങുന്നേൻ.

ഇന്ദ്രനീലനിറത്തിലൊരായിരം
ചന്ദ്രമണ്ഡലമൊന്നിച്ചുദിക്കയോ?
കാരുണ്യാമൃതവന്മഴ പെയ്യുന്ന
കാളമേഘം നിറഞ്ഞിരിക്കയോ?
ബ്രഹ്മാനന്ദമെന്നുള്ള പരമാർത്ഥം
ശ്യാമവർണ്ണത്തിൽ പ്രത്യക്ഷമാകയോ?"

എന്നിങ്ങനെ പടിപ്പടിയായുയരുന്ന ആ വർണ്ണനത്തിന്റെ മാധുര്യം അവാങ്മനസഗോചരമെന്നേ പറഞ്ഞുകൂടൂ.

**ജ്ഞാനപ്പാന:**—ആകൃതികൊണ്ടു ലഘുവെങ്കിലും അകൃത്രിമമായ രാമണീയകംകൊണ്ട് അത്യന്തം മഹത്തായ ഒരു കൃതിയാണ് പൂന്താന ത്തിന്റെ ജ്ഞാനപ്പാന. ഐഹികങ്ങളായ ഭ്രമങ്ങളുടെ അർത്ഥശൂന്യത യേയും ഹരിനാമോച്ചാരണത്തിന്റെ അത്യന്താവശ്യകതയേയും പററി ആ കൃതിയിൽ കവി ആക്കും സുഗ്രഹമായ രീതിയിൽ, എത്രത് അശ്രദ്ധ ത്തെയും അലിയിക്കത്തക്ക തന്മയത്വത്തോടുകൂടി പ്രതിപാദിക്കുന്നു. ഉണ്ണി

മരിച്ചതുനിമിത്തം നിർവേദത്തിനു വിധേയനായ ഒരു മഹാകവിയുടെ ഉള്ളിൽനിന്നു് ഊക്കോടുകൂടി ഉൽഗമിച്ചു ശ്രോതാക്കളുടെ ഹൃദയകുഹരങ്ങളിൽ പ്രവഹിക്കുന്ന ഒരു പരമപാവനിയായ സാരസ്വതനിർഝരിണിയെത്തന്നെയാണു് നാം അവിടെ സമീക്ഷിക്കുന്നതു്. കവിയുടെ പ്രപഞ്ചാവസ്ഥാപ്രപഞ്ചനം കേൾക്കുക:

"കാലമിന്നു കലിയുഗമല്ലയോ
ഭാരതമിപ്രദേശവുമല്ലയോ?

ഹരിനാമങ്ങളില്ലാതെപോകയോ
നരകങ്ങളിൽപ്പേടി കുറകയോ?
നാവു കൂടാത ജന്മമതാകയോ
നമുക്കിന്നി വിനാശമില്ലായ്കയോ?
കഷ്ടം കഷ്ടം നിരൂപണംകൂടാതേ
ചുട്ടുതിന്നുന്നു ജന്മം പഴുതെ നാം.

എത്ര കാലം പ്രയാസപ്പെട്ടിക്കാല-
മത്ര വന്നുപിറന്നു സുകൃതത്താൽ?
എത്ര ജന്മം ജലത്തിൽക്കഴിഞ്ഞിതു-
മെത്ര ജന്മം മരങ്ങളായ്നിന്നതും?
എത്ര ജന്മം മൃഗങ്ങൾ പശുക്കളായ്
മർത്ത്യജന്മത്തിൻ മുൻപേ കഴിഞ്ഞതും?
എത്രയും പണിപ്പെട്ടിന്നു മാതാവിൻ
ഗർഭപാത്രത്തിൽ വീണിതറിഞ്ഞാലും.

പത്തു മാസം വയറ്റിൽക്കഴിഞ്ഞുപോയ്
പത്തുപന്തിരാണ്ടുണ്ണിയായും പോയി.
തന്നതാനഭിമാനിച്ചു പിന്നേടം
തന്നതാനറിയാതെ കഴിയുന്നു.

ഇത്ര കാലമിരിക്കുമിനിയെന്നും
സത്യമോ നമുക്കേതുമൊന്നില്ലല്ലോ.
നീർപ്പോളപോലെയുള്ളോരു ദേഹത്തിൽ
വീർപ്പുമാത്രമുണ്ടിങ്ങനെ കാണുന്നു.
ഓർത്തിരിയാതെ പാട്ടുപെടുന്നേരം
നേർത്തുപോകുമതെന്നേ പറയാവൂ.
അത്രമാത്രമിരിക്കുന്ന നേരത്തു
കീർത്തിച്ചീടുന്നതില്ല തിരുനാമം.
സ്ഥാനമാനങ്ങൾ ചൊല്ലിക്കലഹിച്ചു
നാണംകെട്ടു നടക്കുന്നിതു ചിലർ;
മദമത്സരം ചിന്തിച്ചു ചിന്തിച്ചു
മതികെട്ടു നടക്കുന്നിതു ചിലർ;

ചഞ്ചലാക്ഷിമാർ വീടുകളിൽപ്പുക്കു
കുഞ്ചിരാമനായാടുന്നിതു ചിലർ;
കോലകങ്ങളിൽ സേവകരായിട്ടു
കോലംതുള്ളി ഞെളിയുന്നിതു ചിലർ;
ശാന്തിചെയ്തു പുലരുവാനായിട്ടു
സന്ധ്യയോളം നടക്കുന്നിതു ചിലർ;
അമ്മയ്ക്കും പുനരച്ഛനും ഭാര്യയ്ക്കും
ഉണ്മാൻപോലും കൊടുക്കുന്നില്ല ചിലർ;
അഗ്നിസാക്ഷിണിയായൊരു ഭാര്യയെ
സ്വപ്നത്തിൽപ്പോലും കാണുന്നില്ല ചിലർ;
സത്തുക്കൾ കണ്ടു ശിക്ഷിച്ചുചൊല്ലുമ്പോൾ
ശത്രുവെപ്പോലെ ക്രുദ്ധിക്കുന്നു ചിലർ;
വന്ദിതന്മാരെക്കാണുന്നനേരത്തു
നിന്ദിച്ചത്രേ പറയുന്നിതു ചിലർ;
കാൺക നമ്മുടെ സാമർത്ഥ്യംകൊണ്ടത്രേ
വിശ്രമമീവണ്ണം നില്പുവെന്നു ചിലർ;
ബ്രാഹ്മണ്യംകൊണ്ടു കുന്തിച്ചു കുന്തിച്ചു
ബ്രഹ്മാവുമെനിക്കൊവ്വായെന്നും ചിലർ;
അർത്ഥാശയ്ക്കു വിരുതുവിളിപ്പിപ്പാൻ
അഗ്നിഹോത്രാദി ചെയ്യുന്നിതു ചിലർ;

വിദ്യകൊണ്ടറിയേണ്ടതറിയാതെ
വിദ്വാനെന്നു നടിക്കുന്നിതു ചിലർ,
കുങ്കുമത്തിന്റെ വാസമറിയാതെ
കുങ്കുമം ചുമക്കുംപോലെ ഗർദ്ദഭം.
കൃഷ്ണ! കൃഷ്ണ! നിരൂപിച്ചുകാണുമ്പോൾ
തൃഷ്ണകൊണ്ടേ ഭ്രമിക്കുന്നിതൊക്കെയും.
എണ്ണിയെണ്ണിക്കുറയുന്നിതായുസ്സും
മണ്ടിമണ്ടിക്കരേറുന്നു മോഹവും''

ഈ വിഷയത്തെ അധികരിച്ച് ഇത്രമാത്രം സർവാംഗസുന്ദരമായ ഒരു കാവ്യം ഭാഷയിൽ മററാരും നിർമ്മിച്ചിട്ടില്ല.

സുപ്രസിദ്ധമായ സുഭദ്രാഹരണം പാന പൂന്താനത്തിന്റെ കൃതിയാണെന്നു പറയുന്നതു നിർമ്മൂലമാണ്. അതു കുഞ്ചൻനമ്പിയാരുടെ കാലത്തിനു പിന്നീടുണ്ടായ ഒരു കാവ്യമാണെന്നുള്ളതിനു് അതിൽത്തന്നെ പല തെളിവുകളുമുണ്ട്. ''പോയ നായരെക്കണ്ടീല ഞാനെടാ, ന്യായവും ഭോഷ്കില്ലാത്ത കള്ളൻ'' എന്നും മററും അതിൽ കുഞ്ചനെ അനുകരിച്ചുള്ള സ്വഭാവചിത്രണം കാണുന്നു. ഈ പാനയെപ്പററി യഥാവസരം നിരൂപണം ചെയ്യുന്നതാണ്.

**സ്തോത്രങ്ങൾ:—** പൂന്താനത്തിന്റെ ഭാഷാസ്തോത്രങ്ങളെപ്പററി പ്രസ്താവിക്കുന്നതിനുള്ള അവസരം ഇവിടെ സന്നിഹിതമായിരിക്കുന്നു. ഈ മാതിരിയിലുള്ള കൃതികളെസ്സംബന്ധിച്ച ചിലതെല്ലാം ഹരിനാമകീർത്തനത്തിന്റെ നിരൂപണത്തിനു പീഠികയായി ഞാൻ ഉപന്യസിച്ചിട്ടുള്ളതു വായനക്കാർ ഓർമ്മിക്കുമല്ലോ. ഏഴാം ശതകത്തിന്റെ അവസാനം വരെയുള്ള സ്തോത്രങ്ങളിൽ ഏതാനും ചിലതുമാത്രമേ നമുക്കു കിട്ടീട്ടുള്ളൂ. എട്ടുമുതല്ക്കുള്ള ശതകങ്ങളിൽ വിരചിതങ്ങളായവ ഒട്ടുവളരെ ലഭിച്ചിട്ടുണ്ട്. ഭാഷാസാഹിത്യത്തിലെ ഒരു ഗണനീയമായ വിഭാഗമാണ് സ്തോത്രം. അതിമനോഹരങ്ങളായ കീർത്തനങ്ങൾമുതൽ അത്യന്തം ശുഷ്കങ്ങളായവവരെ ഉച്ചാവചങ്ങളായ പല ചെറിയ കൃതികളും ഈ വിഭാഗത്തിൽ അടങ്ങീട്ടുണ്ട്. എങ്കിലും ദേവതാവിഷയകമായ രതിഭാവം പ്രായേണ ഏതു കീർത്തനത്തിലും ഏറെക്കുറെ സ്ഫുരിക്കുന്നതായിക്കാണാം. ഹിന്ദുസമുദായത്തെ ഭക്തിപരവും സദാചാരപ്രവണവുമാക്കുന്നതിന് ഇവ അക്കാലത്ത് ഏററവും പ്രയോജകീഭവിച്ചിരുന്നു. എട്ടാം ശതകത്തിൽ നിർമ്മിതങ്ങളാണെന്നു വിചാരിക്കാവുന്ന ചില ലളിതകോമളങ്ങളായ കീർത്തനങ്ങൾക്ക് ഇന്നും ജനങ്ങളുടെയിടയിലുള്ള പ്രചാരത്തിനു പറയത്തക്ക കുറവൊന്നും വന്നിട്ടില്ല.

"അഞ്ജനശ്രീചോരചാരുമൂർത്തേ കൃഷ്ണ
അഞ്ജലി കൂപ്പി വണങ്ങിടുന്നേൻ.
ആനന്ദാലങ്കാര വാസുദേവാ കൃഷ്ണ
ആതങ്കമെല്ലാമകററീടേണം.
ഇന്ദിരാകാന്ത ജഗന്നിവാസാ കൃഷ്ണ
ഇന്നെന്റെ മുൻപിൽ വിളങ്ങിടേണം.
ഈരേഴുലകിനുമേകനാഥാ കൃഷ്ണ
ഈരഞ്ചു ദിക്കും നിറഞ്ഞ മൂർത്തേ"

എന്നും,

"കണ്ണനാമുണ്ണിയെക്കാണുമാറാകണം,
കാർമേഘവർണ്ണനെക്കാണുമാറാകണം,
കിങ്കിണീനാദങ്ങൾ കേൾക്കുമാറാകണം,
കീർത്തനം ചൊല്ലിപ്പുകഴ്ത്തുമാറാകണം"

എന്നും,

"അംബുജായതലോചന കോമള
കംബുകന്ധര കാരുണ്യവാരിധേ!
കല്മഷാപഹം നിൻപാദപങ്കജം
ചെമ്മേ തോന്നുമാറാകണം ഗോവിന്ദ.
ആഴിതന്നിൽ മുഴുകിയ വേദത്തെ
മീളുവാനൊരു മത്സ്യമായ്ച്ചെന്നുടൻ

ഏഴു സാഗരം ചൂഴെ നിന്നീടുന്ന
വേഷമൻപോടു കാണണം ഗോവിന്ദ.
ഇച്ഛയോടേ സുരാസുരസഞ്ചയം
സ്വച്ഛവാരിധിതോയം കലക്കുമ്പോൾ
കച്ഛപാകൃതി കൈക്കൊണ്ടു മിന്നിന
വിശ്വവ്യാപിയെക്കാണണം ഗോവിന്ദ''

എന്നും,

''പച്ചക്കല്ലൊത്ത തിരുമേനിയും നിൻെറ
പിച്ചക്കളികളും കാണുമാറാകണം.
പാലാഴിമങ്കതൻ കൊങ്ക പുണരുന്ന
കോലമെന്നുള്ളത്തിൽക്കാണുമാറാകണം.
പിച്ചകമാലയും താലിയും കിങ്കിണി-
യൊച്ചപൂണ്ടെന്നുമേ കേൾക്കമാറാകണ
പീലിക്കാർകുന്തലും ചാന്തുതൊടുകുറി
ബാലസ്വഭാവവും കാണുമാറാകണം.''

എന്നും,

''നരകവൈരിയാമരവിന്ദാക്ഷൻെറ
ചെറിയ നാളത്തെക്കളികളും
തിരുമെയ്ശോഭയും കരുതിക്കൂപ്പുന്നേ-
നാടുത്തു വാ കൃഷ്ണാ കണി കാണ്മാൻ.

കണികാണുന്നേരം കമലനേത്രൻെറ
നിറമേഴും മഞ്ഞത്തുകിൽ ചാർത്തി
കനകക്കിങ്ങിണി വളകൾ മോതിര-
മണിഞ്ഞു കാണേണം ഭഗവാനേ!

മലർമാതിൻകാന്ത, വസുദേവാത്മജ,
പുലർകാലേ പാടിക്കുഴലൂതി
ചെലുചെലുന്നെന്നു കിലുങ്ങും കാഞ്ചന-
ച്ചിലമ്പിട്ടോടിവാ കണികാണ്മാൻ.

ശിശുക്കളായുള്ള സഖിമാരും താനും
പശുക്കളെ മേച്ചു നടക്കുമ്പോൾ
വിശക്കുമ്പോൾ വെണ്ണ കവർന്നുണ്ണുമുണ്ണി
വാത്തു വാ കൃഷ്ണാ കണികാണ്മാൻ'' (ശ്രീകൃഷ്ണസ്തുതി)

എന്നും,

''സരസിജനയനേ പരിമളഗാത്രി
സുരജനവന്ദ്യേ ചാരുപ്രസന്നേ
കരുണാപൂരതരംഗമതായൊരു
മാതംഗി ജയ ഭഗവതി ജയ ജയ'' (സരസ്വതീകീർത്തനം)

എന്നും,

"അമ്പോട്ട മീനായി വേദങ്ങൾ മീണ്ടീട്ട-
മംബുജനാഭനൊക്കൈത്തൊഴുന്നേൻ.
ആമയായ് മന്ദരം താങ്ങിനിന്നീടുന്ന
താമരക്കണ്ണനൊക്കൈത്തൊഴുന്നേൻ.
ഇക്ഷിതിയെപ്പണ്ടു പന്നിയായ് വീണ്ടിട്ടം
ലക്ഷ്മീവര നാഥ കൈതൊഴുന്നേൻ" (ദശാവതാരകീർത്തനം)

എന്നും,

"അജ്ഞാനമുള്ളവയൊക്കെക്കളയണം;
വിജ്ഞാനമെന്നുള്ളിൽ വൎദ്ധിക്കേണം;
ആജ്ഞാപിച്ചീടേണം നല്ല വഴിക്കെന്നെ
നിത്യം ഗുരുനാഥാ കുമ്പിടുന്നേൻ.
ആനന്ദം നല്കുന്ന പാദരേണുക്കളാൽ
മാനസമായോരു ദൎപ്പണത്തിൽ
മാലിന്യം പോക്കീട്ടു നന്മ വരുത്തേണം
നിത്യം ഗുരുനാഥാ കുമ്പിടുന്നേൻ" (ഗുരുസ്തുതി)

എന്നും,

"നരനായിങ്ങിനെ ജനിച്ചു ഭൂമിയിൽ
നരകവാരിധിനടുവിൽ ഞാൻ;
നരകത്തിങ്കേന്നു കരകേററീടേണം
തിരുവൈക്കം വാഴും ശിവ ശംഭോ!
മരണകാലത്തെബ്ഭയതൊച്ചിന്തിച്ചാൽ
മതിമറന്നുപോം മനമെല്ലാം;
മനതാരിൽ വന്നു വിളയാടീടേണം
തിരുവൈക്കം വാഴും ശിവ ശംഭോ"

(പഞ്ചാക്ഷരകീർത്തനം)

എന്നും മററുമുള്ള സ്തോത്രരത്നങ്ങളുടെ ഉച്ചാരണത്താൽ ഉഷഃകാലം മുഖരിതമാക്കുന്ന ഗൃഹങ്ങൾ ഇന്നും ഉൾനാട്ടുകളിലെങ്കിലും അങ്ങിങ്ങ് ആസ്തികന്മാൎക്ക് ആനന്ദം നല്കിക്കൊണ്ടു പരിലസിക്കുന്നുണ്ടെന്നുള്ള പരമാൎത്ഥം അവയുടെ ചിരഞ്ജീവിതചരത്തിനു വിനിഗമകമാകുന്നു. ഇത്തരത്തിലുള്ള കൃതികളിൽ പ്രഥമഗണനീയങ്ങളാണ് പൂന്താനത്തിൻെറ പുളകോൽഗമകാരികളായ കീർത്തനങ്ങൾ.

**ഘനസംഘം:**—'ഘനസംഘം' എന്ന പദംകൊണ്ടു പ്രസ്തുത സ്തോത്രം ആരംഭിക്കുന്നതിനാലാണ് അതിനു് ഈ പേർ വന്നതു്. ഇതു തിരുമാന്ധാംകുന്നിൽ ഭഗവതിയെപ്പററിയുള്ള ഒരു കേശാദിപാദവൎണ്ണനമാണെന്നു മുൻപുതന്നെ പറഞ്ഞിട്ടുണ്ടല്ലോ. ആ കൃതിയിൽനിന്നു ചില വരികൾ താഴെ എടുത്തുചേൎത്തുകൊള്ളുന്നു:

“ഘനസംഘമിടയുന്ന തനുകാന്തി തൊഴുന്നേ–
നണിതിങ്കൾക്കല ചൂടും പുരിചിട തൊഴുന്നേൻ.
ദുഷ്ടരാമസുരരെദ്ദഹിക്കും തീ ജ്വലിക്കും
പടുതരം മിഴി മൂന്നും നിടിലവും തൊഴുന്നേൻ.
വിലസുമക്ഷനുചില്ലിയുഗളം കൈതൊഴുന്നേൻ.
ഭൃശമായ്ക്കനിവോടേ മറിഞ്ഞുവന്നനിശം
ഭക്തരിൽപ്പതിക്കുന്ന കടക്കണ്ണു തൊഴുന്നേൻ.
ചെന്തൊണ്ടിപ്പഴം വെന്നോരധരം കൈതൊഴുന്നേൻ;
ചന്തമോടണിനാവുമിത ഞാൻ കൈതൊഴുന്നേൻ.

സുരവൃന്ദകിരീടാളീമണിനീരാജിതമായോ–
രരവിന്ദരുചി വെല്ലുമടിയിണ തൊഴുന്നേൻ.
കടകം തോൾവള കാഞ്ചീ ചിലമ്പേവം തുടങ്ങി–
യുടലിലണിഞ്ഞുള്ളാഭരണങ്ങൾ തൊഴുന്നേൻ.
ഇക്കണ്ട ഭുവനം കാത്തെഴും നാഥേ! തൊഴുന്നേൻ
ചൊല്ലേറ്റുണ്ട തിരുമാന്ധാംകുന്നിലമ്മേ! തൊഴുന്നേൻ.”

ഈ കീർത്തനത്തിൽ പൂന്താനത്തിന്റെ കൃതികൾക്കുള്ള സഹജമായ മാധുര്യം സമഗ്രമായി സ്ഫുരിക്കുന്നില്ലെന്നു പറയേണ്ടതുണ്ട്.

**മററു കീർത്തനങ്ങൾ:**—ചില കീർത്തനങ്ങളിൽനിന്നു ചില വരികൾ ഉദ്ധരിക്കുവാൻമാത്രമേ സ്ഥലം അനുവദിക്കുന്നുള്ളു. പ്രായേണ എല്ലാ കീർത്തനങ്ങളും ശ്രീകൃഷ്ണപരങ്ങളും ഭക്തിരസപ്രധാനങ്ങളുമാകുന്നു.

1. ആനന്ദനൃത്തം:—

“അമ്പാടിതന്നിലൊരുണ്ണിയുണ്ടങ്ങനെ;
ഉണ്ണിക്കൊരുണ്ണിക്കുഴലുമുണ്ടങ്ങനെ;
ഉണ്ണിക്കു പേരുണ്ണികൃഷ്ണനെന്നങ്ങനെ;
ഉണ്ണിവയററത്തു ചേലുമുണ്ടങ്ങനെ;
ഉണ്ണിക്കൈ രണ്ടിലും വെണ്ണയുണ്ടങ്ങനെ;
ഉണ്ണിക്കാൽകൊണ്ടൊരു നൃത്തമുണ്ടങ്ങനെ;
ഉണ്ണിത്തളകൾ ചിലമ്പുമുണ്ടങ്ങനെ;
ഉണ്ണിക്കാൽ രണ്ടും ഇടകലരുങ്ങനെ;
ഉണ്ണിയരയിലെകിങ്ങിണിയങ്ങനെ;
ചങ്ങാതിയായിട്ടൊരേട്ടനുണ്ടങ്ങനെ;

നൃത്തങ്ങൾ ചോട്ട പിഴയാതെയങ്ങനെ;
നേത്രങ്ങൾകൊണ്ടുള്ള ഭിനയമങ്ങനെ;
കണ്ണിന്നു കൗതുകം തോന്നുമാറങ്ങനെ;
കണ്ണന്റെ പൂമെയ്യിടയിടയങ്ങനെ;

തിത്തിത്തയെന്നുള്ള നൃത്തങ്ങളങ്ങനെ;
തൃക്കാൽച്ചിലമ്പൊലിയൊച്ചപൂണ്ടങ്ങനെ;
മഞ്ഞപ്പൂവാട ഞൊറിവിറച്ചങ്ങനെ;
കിലു്കിലയെന്നരഞ്ഞാണങ്ങളങ്ങനെ;
മുത്തണിമാലകളാട്ടമാറങ്ങനെ;
തൃക്കൈകൾ രണ്ടുമഭിനയിച്ചങ്ങനെ;
ഓമൽത്തിരുമെയ്യുലയുമാറങ്ങനെ;
കുണ്ഡലമാട്ടം കവിൾത്തടമങ്ങനെ;
തൂമധുവോലുന്ന വായ്ത്താളമങ്ങനെ;
തൂവിയപ്പേറോരു നാസികയങ്ങനെ;
മാണിക്കക്കണ്ണു മഴറ്റിക്കൊണ്ടങ്ങനെ;
മുത്തുക്കുലകളുതിരുമാറങ്ങനെ;
പീലിത്തിരുമുടി കെട്ടഴിഞ്ഞങ്ങനെ;
പിച്ചകത്തുമലർ തൂകുമാറങ്ങനെ;
ദേവികൾ തൂകുന്ന പൂമഴയങ്ങനെ;
ദേവകൾ താക്കും പെരുമ്പറയങ്ങനെ;

ലോകങ്ങളൊക്കെ മറക്കുമാറങ്ങനെ;
ലോകൈകനാഥന്റെ ഗീതങ്ങളങ്ങനെ;
ചിൽപ്പുരുഷന്റെ വിലാസങ്ങളങ്ങനെ;
പൊന്മേനിയേറ്റം തെളിയുമാറങ്ങനെ;
ആനന്ദനൃത്തം ജയിക്കുമാറങ്ങനെ;
വാമപുരേശ്വരൻ വാഴ്കയെന്നങ്ങനെ;
തൽസ്വരൂപം മമ തോന്നുമാറങ്ങനെ;
തൽപാദയുഗ്മം നമസ്കരിച്ചീടിനേൻ.''

2. ഹരിസ്തോത്രം:—ഈ സ്തോത്രത്തിനു നൂറെറട്ടു ഹരിയെന്നും പേരുണ്ടു്. നൂറെറട്ടു് ഈരടികളിൽ ഭാഗവതം ദശമസ്കന്ധത്തിലെ കഥ മുഴുവൻ ഇതിൽ സംഗ്രഹിച്ചിരിക്കുന്നു.

''ചേറു പുരണ്ടു ചെറിയൊരു പൈതലാ–
യമ്പാടിതന്നിൽ വളർന്നവനേ ഹരി;
ആമ്പാടിതന്നിൽ വളരുന്ന കാലത്തൊ–
രമ്മപ്പിശാചിനെക്കൊന്നവനേ ഹരി;
കാറ്റായി വന്നോരു മാറ്റാനെയും മറ്റും
ചാടായവനെയുമമ്മുന്നമേ ഹരി;
ഗർഗ്ഗമുനി വന്നു പേരിട്ടനന്തര–
മഗ്രജനോടുമായ് വാണവനേ ഹരി;
അമ്മയിരുന്നു തയിർ കടഞ്ഞീടുമ്പോ–
ളമ്മിഞ്ഞ കണ്ടു കൊതിച്ചവനേ ഹരി;

തിണ്ണം തയിർപ്പാത്രം പൊട്ടിച്ചവിടുന്നു
വെണ്ണയും കൊണ്ടോടിപ്പോയവനേ ഹരി;
പാഴുരലേറിയിരുന്നുകൊണ്ടാവോള-
മൂഴത്തിൽ വെണ്ണ നുകന്നവനേ ഹരി''

എന്നിങ്ങനെ ആ സ്തോത്രം പുരോഗമനം ചെയ്യുന്നു.

ഈ കീർത്തനത്തെ അനുകരിച്ച് അക്കാലത്തുതന്നെ അജ്ഞാതനാമാവായ മറ്റൊരു കവിയും ദശമകഥയെ ആസ്പദമാക്കി ഒരു ഹരിസ്തോത്രം നിർമ്മിച്ചിട്ടുണ്ട്. അതിൽനിന്നു ചില വരികൾ താഴെച്ചേർക്കുന്നു:

''അംബുധിമകൾതൻകൊങ്കയുഗം പൂ-
ണ്ടംബുധിയിൽക്കുടികൊണ്ടവനേ ഹരി;
പന്നഗനായകതല്പംതന്മേ-
ലുന്നതിചേർന്നു കിടന്നവനേ ഹരി;

ദേവകുലത്തിൻ വ്യസനം തീർപ്പാൻ
ദേവകിതൻവയർ പുക്കവനേ ഹരി;
ആനകദുന്ദുഭിതാൻ കാൺമ്മാ-
റാനന്ദേന പിറന്നവനേ ഹരി;
നീലപയോധരനീലിമ കവരും
ചേലവകാന്തി ധരിച്ചവനേ ഹരി;
കചഭരമൊരുമിച്ചുഴകൊട്ടു കെട്ടി-
ക്കനകകിരീടം ചേർത്തവനേ ഹരി;
അളികൾ വണങ്ങിന്നളകം ചേർന്നെഴു-
മളികംകൊണ്ടു നിറന്നവനേ ഹരി;
ചില്ലീചലനംകൊണ്ടേ മൂപ്പാ-
രഴകൊടു കാത്തുമഴിപ്പവനേ ഹരി;

ശുദ്ധപരാത്മകബോധം തെളിവോ-
ടുദ്ധവരോടറിയിച്ചവനേ ഹരി;
അൻപൊടു മുന്നെപ്പോലെതന്നേ-
യംബുധിമധ്യം പുക്കവനേ ഹരി;
നിർമ്മലനേ ഹരി നിശ്ചലനേ ഹരി;
നിർഗ്ഗുണനേ ഹരി നിഷ്കളനേ ഹരി;
നിഷ്ക്രിയനേ ഹരി നിർജ്ജരനേ ഹരി;
നിസ്സംഗനേ ഹരി നിരുപമനേ ഹരി.''

ഇതിൽ കൃഷ്ണഗാഥയിലേ മധുരമായ 'മറ പൊരുളായി മറഞ്ഞവനേ ഹരി' എന്ന സ്തോത്രത്തിൻെറ അനുനാദമാണ് നാം കേൾക്കുന്നതു്.

3. ബാലകൃഷ്ണസ്തോത്രം:—

"ചാഞ്ചാട്ടം പൈതൽ കളിച്ചിടും—നല്ല
പൂഞ്ചായലാട്ടമാറാടിടും. (കൃഷ്ണ)
കഞ്ജമലരൊട്ട നേരിടും—തിരു—
ക്കണ്ണു മഴററിക്കൊണ്ടാടിടും. (കൃഷ്ണ)
ഓമൽക്കഴുത്തിൽപ്പുലിനഖം—തങ്ക—
മോതിരം കെട്ടിക്കൊണ്ടാടിടും. (കൃഷ്ണ)
പൊന്മയകിങ്ങിണിയൊച്ചയും—അയ്യോ
പൊങ്ങുമാറുണ്ണി നിന്നാടിടും. (കൃഷ്ണ)
മിന്നിടും പൊന്നിൻതള കിലു—കിലു—
മെന്നുമാറുണ്ണി നിന്നാടിടും. (കൃഷ്ണ)
ഈവണ്ണം വാഴ്ത്തുന്നോർക്കെല്ലാം—മുമ്പിൽ
തൃക്കാലും വച്ചുകൊണ്ടാടിടും. (കൃഷ്ണ)

4. കാണാകേണം സ്തോത്രം:—ഇതു ശ്രീകൃഷ്ണനെപ്പററിയുള്ള അതി ഹ്രസ്വമായ മറെറാരു കേശാദിപാദവർണ്ണനമാണു്.

"പച്ചക്കല്ലിൻപ്രഭകളെ വെല്ലും തിരുമെയ്യ് മുഴുവൻ കാണാകേണം
അരുണദിവാകരകോടിസമാനം കനകകിരീടം കാണാകേണം
പരിമളമിയലും പുരികുഴൽപേരാമിരുൾമുകിൽനികരം കാണാകേണം
ചടുലതരാളകരാജിതമായൊരു നിടിലതടം മമ കാണാകേണം
മങ്ങലഭങ്ഗി കലൻറ നിറന്നൊരു കുംകുമതിലകം കാണാകേണം
മല്ലീശരകലവില്ലിനെ വെല്ലും ചില്ലീലതനെറി കാണാകേണം
കൈക്കൊണ്ടീടും കരുണാഭോഗം തൃക്കണ്ണും മമ കാണാകേണം
തിലപുഷ്പശ്രീ തിറ നല്കീടും വിലസന്നാസിക കാണാകേണം
മികവും ശോഭാപൂർത്തികലർന്നൊരു മകരക്കുഴയിണ കാണാകേണം
മരതകവിരചിതദർപ്പണദർപ്പം കവരും കവിളിണ കാണാകേണം

നാരായണ ജയ! താവകമണിമെയ്യ് മനസി സദാ മമ കാണാകേണം
സാക്ഷാലുള്ളൊരു വൈഷ്ണവരൂപം സൂക്ഷ്മംതന്നേ കാണാകേണം."

5. 'കാണേണമേ'സ്തോത്രം:—ഈ സ്തോത്രത്തിൽ കേശാദിപാദവും പാദാദികേശവും ഘടിപ്പിച്ചിരിക്കുന്നു. തൃച്ചെമ്മരത്തു കൃഷ്ണനെപ്പററിയാണു് ഇതു രചിച്ചിട്ടുള്ളതു്.

"എന്നുണ്ണിക്കൃഷ്ണനെക്കണ്ണിലാമ്മാറു ഞാൻ
കാണുന്ന നാളിലീവണ്ണം കാണേണമേ.
പിച്ചകം മുല്ല ചേമന്തിക ചെമ്പകം
തെച്ചി മന്ദാരവും ചൂടിക്കാണേണമേ.

ക്കുരിരുമ്പാംപ്പെൺതലോടൊത്തു മേവീടിന
നേരിയോരക്ഷരുകളൊത്തു കാണേണമേ.
പഞ്ചമിച്ചന്ദ്രനോടൊത്ത നെററിത്തടം
ചഞ്ചലം വേർപെടുത്തീട്ടു കാണേണമേ.
ആക്കമേറും കുറിയും തിലകങ്ങളും
നോക്കുമന്നേരമന്നേരം കാണേണമേ.
മന്മഥൻവില്ലിനു തണ്ടെ നിർമ്മിച്ചെഴും
നിർമ്മലമാം കുനുചില്ലി കാണേണമേ.

എത്ര നാളുണ്ടു പാർക്കുന്നു കണ്ടീടുവാ–
നിത്രണത്തെല്ലൊളം കണ്ടതില്ലേതുമേ.
ദൂഷണം പാരുണ്ടാസ്സുതം കേശവ!
കേഴുമാറെന്നെ നീയാക്കൊലായെന്നുമേ.
പെററ നാളേ മറന്നീടിനോനമ്മയും
ചുററുമാരോടുമൊട്ടേറെ വേണ്ടീലതും.
കച്ചതൊപ്പാരവും കത്തികണ്ണാടിയും
പത്തിരം മുത്തുകൈക്കോപ്പു കൈക്കാണവും
ചേർത്ത പത്തായവും മഞ്ചലും ചെല്ലവും
കററതൊമ്മോടു നല്ലില്ലവും വെല്ലവും
വിത്തു നല്ലോടു നല്ലാളടിയാരിലും
പുത്രരിലും മുഴുത്തീടിനോരാശയും
വല്ല നല്ലാരൊടുമുള്ള സാരസ്യവും
നല്ല പാട്ടും കളി ചിന്തുരാഗങ്ങളും
അണ്ണനും തമ്പിയും മാതുലന്മാരിലും
പിന്നെയിച്ചൊന്നതിൽച്ചേർന്നീല മാനസം.

മറേറതുമേ ചെററ വേണ്ടീലപോലിനി–
ക്കുററം പിഴയ്ക്കാൻ തുടങ്ങുന്നകാലത്തു
കേടംക്കായ്ക്കരേണമേ കണ്ണത്തിൽ നിന്നുടെ
തൃക്കാൽച്ചിലമ്പൊലി തൃച്ചെമ്മരം വാഴ്–
മെന്നുണ്ണിക്കൃഷ്ണാ! നമസ്തേ നമോസ്തു തേ!
എന്നുണ്ണിക്കൃഷ്ണാ! നമസ്തേ നമോസ്തു തേ!''

6. ജയകൃഷ്ണസ്തോത്രം:—

''കണ്ണന്റെ കളിയുണ്ടു കളവുണ്ടു കനിവുണ്ടു;
ഉണ്ണികടം പലതുണ്ടു, ജയ കൃഷ്ണ ശരണമേ.
കാൽച്ചിലമ്പൊലിയുണ്ടു, കളകളച്ചിരിയുണ്ടു;
കാച്ചപാൽക്കൊതിയുണ്ടു, ജയ കൃഷ്ണ ശരണമേ.

കിങ്ങിണി കിലുങ്ങുന്നു, തിരുമേനി തെളിയുന്നു;
അങ്ഗജൻ മയങ്ങുന്നു, ജയ കൃഷ്ണ ശരണമേ!
കീർത്തികൾ പുകഴുന്നു, കീഴ്മേലൊന്നിളകുന്നു;
കിന്നരന്മാർ നിറയുന്നു, ജയ കൃഷ്ണ ശരണമേ.
കണ്ഠതലം കലുങ്ങുന്നു, കനചില്ലി കലയുന്നു;
കുംകുമം കമരുന്നു, ജയ കൃഷ്ണ ശരണമേ.
കൂട്ടമിട്ടു കളിക്കുന്നു, കുതംകൊണ്ടു വിളിക്കുന്നു;
കൂത്താട്ടം തുടങ്ങുന്നു, ജയ കൃഷ്ണ ശരണമേ.''

എന്നിങ്ങനെ ക മുതൽ കഃ വരെയുള്ള അക്ഷരങ്ങൾ ഈരടികളുടെ ആദ്യത്തിൽ ചേർത്തു നിബന്ധിച്ചിട്ടുള്ളതാണ് ഈ കൃതി.

7. 'ദൈവമേ'സ്തോത്രം:—ഇതിന്റെ ഈരടികളിൽ അ മുതൽ ഔ വരെയുള്ള അക്ഷരങ്ങൾ അനുക്രമമായി ഘടിപ്പിച്ചിരിക്കുന്നു:

''അടിയങ്ങളിതാ വിടകൊള്ളുന്നുതേ;
ആകാശംപോലെ നിറഞ്ഞ ദൈവമേ.
ഇന്ദുശേഖരൻ തൊഴുത ദൈവമേ,
ഈരേഴു ലോകമുടയ ദൈവമേ.

അടിമലരൊട്ടു ചേക്ക ദൈവമേ,
വാമഗേഹേശ മുകുന്ദ ഗോവിന്ദ.
അടിയങ്ങളിതാ വിടകൊള്ളുന്നുതേ.''

8, 9 രണ്ടു ദശാവതാരസ്തോത്രങ്ങൾ:—ഇവയിൽ ആദ്യത്തേതു കീർത്തിമങ്ഗലത്തു കൃഷ്ണനൊപ്പാററിയാണ്. കീർത്തിമങ്ഗലം എവിടെയാണെന്നറിയുന്നില്ല. മറേറ സ്തോത്രത്തിൽ സ്ഥലനിർദ്ദേശമില്ല.

''ഗോവിന്ദാ ഹരിഗോവിന്ദാ യമരാജഭീതി വരുന്നനാൾ
പാഹി മാമുരഗേശതല്പശയാനാ നീ ഹരിഗോവിന്ദ.
മല്ലവാർമുലയുണ്ടു പൂതനതന്നെ മന്നിലുലച്ചതും
മല്ലരെക്കൊലചെയ്ത ബാലനും നീയല്ലോ ഹരിഗോവിന്ദ.

മീനകേതനവീരചാരുപിതാവുമാദരവോടു പോയ്
മീനതായ്ക്കറ വീണ്ട നാഥനും നീയല്ലോ ഹരിഗോവിന്ദ.
മുപ്പുരം പൊരിചെയ്ത ബാണവുമത്ഭുതം തിരയാഴിയിൽ
ചൊല്ലെഴും മല താങ്ങുമാമയും നീയല്ലോ ഹരിഗോവിന്ദ.
മൂത്തി മൂവരിലൊന്നുമത്രിദശാരിതന്നുടൽ തേററയാൽ
മൂന്നു ഭൂമിയെ വീണ്ട പന്നിയും നീയല്ലോ ഹരിഗോവിന്ദ.''

''കൃഷ്ണ രാമ മുകുന്ദ മുരാന്തക!
വിശ്വരൂപ ധരാധരനേ ജയ.
വൃഷ്ണിപുംഗവ മംഗലരൂപനേ!
ജിഷ്ണുസേവ്യനേ മുക്തിദനേ ജയ.
പണ്ടു വേദങ്ങളാം നാലിനേയും കട്ടു-
കൊണ്ടുപോയുള്ള നാളൊരു മത്സ്യമായ്
കണ്ടുചെന്നവ വീണ്ടുകൊണ്ടണ്ണലെ-
ക്കാണുന്നു പുനരെന്നൊരു നാളിൽ ഞാൻ?

പോത്തുമേറി വന്നന്തകദൂതന്മാ-
രാർത്തടിച്ചു പിടിച്ചങ്ങിഴയ്ക്കുമ്പോൾ
പേർത്തു മാനസേ കാർമുകിൽവർണ്ണരെ-
ക്കാണുന്നു പുനരെന്നൊരു നാളിൽ ഞാൻ?
ഇപ്പിറപ്പിലുമെപ്പിറപ്പിങ്കലു-
മിപ്പദാംബുജമെപ്പോഴുമെന്നുള്ളിൽ
ഇപ്പടിയെന്നുറപ്പതിന്നുനുവാൻ
കാണുന്നു പുനരെന്നൊരു നാളിൽ ഞാൻ?''

10. മുകുന്ദസ്തോത്രം:—

''കണ്ണാ കടൽവർണ്ണാ കനിവേറും മുകിൽവർണ്ണാ
കല്മഷമകല്വാൻ വഴി നല്കീടു മുകുന്ദ;
കാർമേഘവും കായാമ്പും പോയ് നാണിടുന്ന പൂമെയ്
കാണണമതിന്നായിത കൂപ്പുന്നു മുകുന്ദ!

വാമാലയവാസാ! തവ നാമാമൃതമിനിയും
പ്രേമാതുരഹൃദയേ വരമരുളീടു മുകുന്ദ!''

11. മൂലതത്വം:—

''ദുഃഖമൊടുക്കുന്ന തമ്പുരാനേ കൃഷ്ണ! തൃക്കഴൽ ഞാനിതാ കുമ്പിടുന്നേൻ
ദുഃഖമെടുത്തതിനെന്തേ മൂലം കൃഷ്ണ! ദുഃഖമെടുത്തതു ജന്മമൂലം
ജന്മമെടുത്തതിനെന്തേ മൂലം കൃഷ്ണ! ജന്മമെടുത്തതു കർമ്മമൂലം
കർമ്മമെടുത്തതിനെന്തേ മൂലം കൃഷ്ണ! കർമ്മമെടുത്തതു രാഗമൂലം
രാഗമെടുത്തതിനെന്തേ മൂലം കൃഷ്ണ! രാഗമെടുത്തതു മാനമൂലം
മാനമെടുത്തതിനെന്തേ മൂലം കൃഷ്ണ! തന്നെ നിനയായ്ക മാനമൂലം
തന്നെ നിനയായ്കയ്ക്കെന്തേ മൂലം കൃഷ്ണ! അജ്ഞാനമൊന്നവിവേകമൂലം.
.........................................................................
സജ്ജനസംഗതിക്കെന്തു മൂലം കൃഷ്ണ! വാമപുരേശനെസ്സേവചെയ്‌വൂ
വാമഗേഹാധിപ വാസുദേവ കൃഷ്ണ! ബാലഗോപാലക പാലയ മാം.''

ഇനി ചില വേദാന്തപരങ്ങളായ ഗാനങ്ങളെപ്പററി പ്രസ്താവിക്കാം. അവയിൽ പലതും തമിഴിലാണ് രചിച്ചുകാണുന്നത്. പൂന്താനത്തിനു തമിഴിലുള്ള വേദാന്തഗാനങ്ങളിൽ അവഗാഹവും ആ ഭാഷയിൽ സാമാന്യപരിചയവുമുണ്ടായിരുന്നു എന്നു പ്രസ്തുതഗാനങ്ങൾ തെളിയിക്കുന്നു.

12. പരമാത്മബോധകീർത്തനം (തമിഴ്)

"വാസുദേവ വാസുദേവ വാസുദേവ വാസുദേവ!
വാമപുരാധീശ ജഗന്നാഥ വിഭോ വാസുദേവ!
ആദിയിലേ അദ്വിതീയമാനതൊരു ചിത്തിരുന്നു;
യോഗമുള്ള യോഗികൾക്കു യോഗമററ ചിത്തിരുന്നു. (വാസു)
വാദമുള്ള വാദികൾക്കു വാദമററ ചിത്തിരുന്നു;
ജ്ഞാനമുള്ള ജ്ഞാനികൾക്കു ജ്ഞാനമററ ചിത്തിരുന്നു. (വാസു)
കർമ്മമുള്ള കർമ്മികൾക്കു കർമ്മമററ ചിത്തിരുന്നു;
മോഹമുള്ള മോഹികൾക്കു മോഹമററ ചിത്തിരുന്നു. (വാസു)

രജ്ജുവിലേ പന്നഗംപോൽ വിശ്വമെന്നോ ശാത്തിരങ്കൾ
ശുക്തിയിലേ രജതംപോൽ വിശ്വമെന്നോ ശാത്തിരങ്കൾ
ദർപ്പണത്തിൽ പ്രതിമുഖംപോൽ വിശ്വമെന്നോ ശാത്തിരങ്കൾ
അദ്ഭുതസ്വർണ്ണമെന്നപോലേ വിശ്വമെന്നോ ശാത്തിരങ്കൾ."

13. വാസുദേവകീർത്തനം:—(തമിഴ്)

"കൃഷ്ണ രാമ നാരായണ വാസുദേവ! സ്വാമീ!
പത്മനാഭ ദാമോദര വാസുദേവ!

മത്സ്യരൂപമെടുത്തയ്യോ തളർന്തേനേ—സ്വാമീ!
മത്സ്യവേഷം തരിത്തോനേ! വാസുദേവ!
നാമരൂപങ്കളെപ്പാർത്തു മകിഴ്ന്തേനേ—സ്വാമീ!
കൂർമ്മരൂപം തരിത്തോനേ! വാസുദേവ!
സാഗരത്തിൻനടുവിലേ മറിന്തേനേ—സ്വാമീ!
സൂകരമായുദിത്തോനേ! വാസുദേവ!
ദേഹമോഹമതിനാലേയുഴന്തേനേ—സ്വാമീ!
സിംഹരൂപം തരിത്തോനേ! വാസുദേവ!
കാമനയാലാത്മതത്ത്വം മറന്തേനേ—സ്വാമീ!
വാമനനായ്പ്പിറന്തോനേ! വാസുദേവ!
..........................................................
സർവ്വരുമൻകൃപയാലേ വരവേണം—സ്വാമീ!
വാമപുരം വിളങ്കീടും വാസുദേവ!"

14. വേദാന്തകീർത്തനം (തമിഴ്)

''കണ്ണനുണ്ണികളികളെപ്പാരും—രാമ രാമാ
കണ്ണിന് കൗതുകം മററു പോരും.
കാണണമെന്നാശയാലേ പാരും—രാമ രാമാ
കാണവും തോട്ടവുമിനിപ്പോരും.

വാമഗേഹനാഥനേ നീ പാരും—രാമ രാമാ
കാമമാഗ്ഗഭ്രമമെല്ലാം പോരും.''

മേൽ ഉദ്ധരിച്ച ഭാഷാകൃതികളിൽനിന്നു പൂന്താനത്തിനു ഭാഷാസാഹിത്യകാരന്മാരുടെ ഇടയിലുള്ള സ്ഥാനമെന്തെന്നു വിശദമാകുന്നതാണ്. മേല്പുത്തൂരും പൂന്താനവും സമകാലികന്മാരും സുഹൃത്തുക്കളുമായിരുന്നു എന്നു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. മേല്പുത്തൂർ ആകാശത്തിൽ വളരെ ഉയരത്തിൽ പറക്കുന്ന ഒരു ഗരുഡനാണ്; പൂന്താനം ചെറിയ വൃക്ഷശാഖകളിൽ പാറിപ്പറക്കുന്ന ഒരു പഞ്ചവർണ്ണക്കിളിയാണ്. ഒന്നു് ഒരു ഭാസുരമായ ജ്യോതിർഗ്ഗോളം; മറെറാന്നു് ഒരു സുരഭിലമായ പേലവസുമം. ഒന്നിന്റെ സൂക്തി പടഹധ്വനി; മറേറതിന്റേതു വീണാക്വാണം. നാരായണീയത്തിലെ 'സാന്ദ്രാനന്ദാവബോധാത്മകാ'ദി ഗംഭീരപദ്യങ്ങൾ കേൾക്കുമ്പോൾ പണ്ഡിതന്മാക്കുണ്ടാകുന്ന രോമാഞ്ചവും വികാരതാരള്യവും ''പത്മനാഭ പരാപരേശ്വര പങ്കജാക്ഷ നമോസ്തു തേ പശുപയുവതിഭിരമിതവിഹൃതിഭിരനചിതായ നമോസ്തു തേ'' എന്നും, ''ആമ്പാടിതന്നിലൊരുണ്ണിയുണ്ടങ്ങനെ; ഉണ്ണിക്കൊരുണ്ണിക്കുഴലുണ്ടങ്ങനെ'' എന്നും മററുമുള്ള കീർത്തനങ്ങൾ കേൾക്കുമ്പോൾ പണ്ഡിതന്മാക്കും പാമരന്മാക്കും ഉണ്ടാകുന്നു. പൂന്താനത്തിനു വലിയ കല്പനകളില്ല; അത്ഥാലങ്കാരങ്ങളില്ല; രചനയിൽപ്പോലും പറയത്തക്ക നിഷ്കഷയില്ല. എങ്കിലും അദ്ദേഹത്തിന്റെ പരിശുദ്ധമായ ഭക്തിമന്ദാകിനിയുടെ പ്രസന്നപ്രവാഹത്തിൽ സകലവൈകല്യങ്ങളും മറഞ്ഞുപോകുന്നു. കറകളഞ്ഞ തനിമലയാളത്തിന്റെ മമ്മം കണ്ട പഴയ മഹാകവികൾ എന്റെ അനുഭവത്തിൽ മൂന്നേ മൂന്നുപേർ മാത്രമാണ്. (1) കൃഷ്ണഗാഥാകാരൻ, (2) പൂന്താനം, (3) കുഞ്ചൻനമ്പ്യാർ. 'വാരിജലോചന തൃക്കൈ പിടിപ്പൊളം വാരിയവിലരിയുണ്ടവനോ ഹരി,' 'തൊണ്ടിയെക്കൊണ്ടുപോയ്ക്കണ്ടനാടിച്ചുടനിണ്ടലാക്കുന്ന നിൻ വായും കാണേണമേ' 'കാലപാശങ്ങളാൽക്കെട്ടിയുലയ്ക്കുമ്പോൾ കാലനൊക്കൊല്ലു കൊണ്ടൊന്നു തല്ലേണമേ' തുടങ്ങിയ വരികളുടെ ആസ്വാദ്യത അന്യാദൃശംതന്നെ. ചുരുക്കത്തിൽ പറയുകയാണെങ്കിൽ ഭാഷയ്ക്കു തികച്ചും അഭിമാനംകൊള്ളാവുന്ന ഒരു അഭിവന്ദ്യകവീശ്വരൻതന്നെയാണ് പരമഭാഗവതനായ പൂന്താനം.

**സഭാപ്രവേശം പാന:**—ഇതും പൂന്താനത്തിന്റെ കൃതിതന്നെയോ എന്നുസംശയിക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ ''മാളികമീതെ

മേവുന്ന മന്നൻെറ തോളിൽ മാറാപ്പു കേററുന്നതും ഭവാൻ'', ''രണ്ടുനാലു ദിനംകൊണ്ടൊരുത്തനെത്തണ്ടിലേററി നടത്തുന്നതും ഭവാൻ'' എന്നീ വരികഠം ഈ ഗ്രന്ഥത്തിലും കാണ്മാനുണ്ടു്. കവിത ഏററവും ഹൃദ്യമായിരിക്കുന്നു.

''അക്കചന്ദ്രന്മാരാകാശം ഭൂമിയു–
മഗ്നിദേവനുമംഭസ്സും വായുവും
അഗ്നിഹോത്രിയുംകൂടിശ്ശരീരിയാ–
മഷ്ടമൂത്തിയെക്കൈതൊഴുന്നേനഹം''

''എന്നുടെ ഗുരു വിപ്രകുലോത്തമ–
നെന്നുടെ മനതാരിൽ വിളങ്ങണം''

എന്നിങ്ങനെയാണു് കാവ്യം ആരംഭിക്കുന്നതു്. ഇന്ദ്രപ്രസ്ഥത്തിൽ ചെന്നുചേന്ന ശ്രീകൃഷ്ണനെ യുധിഷ്ഠിരൻ താഴെക്കാണുന്നവിധത്തിൽ സ്തോത്രംചെയ്യുന്നു:

''കൃഷ്ണ കൃഷ്ണ മുകുന്ദ മുരാന്തക
വൃഷ്ണിപുങ്ഗവ വിശ്വജനേശ്വര
അച്യുതാനന്ദ ഗോവിന്ദ ഗോപാല
സച്ചിദാനന്ദമൂത്തേ നമോസ്തു തേ.

ലോകമൊക്കെയും നിമ്മിച്ചതും ഭവാൻ
ലോകനായകനാകുന്നതും ഭവാൻ.
ലോകരക്ഷണം ചെയ്യുന്നതും ഭവാൻ
ലോകസംഹാരിയാകുന്നതും ഭവാൻ.
മീനരൂപത്തെക്കൈക്കൊണ്ടു പണ്ടൊരു
ദാനവനെക്കൊലചെയ്തതും ഭവാൻ.

പണ്ടുപണ്ടുള്ള നാടും നഗരവും
കൊണ്ടുപോയിമറിക്കുന്നതും ഭവാൻ.
മാളികമീതെ മേവുന്ന മന്നൻെറ
തോളിൽ മാറാപ്പു കേററുന്നതും ഭവാൻ.
നാനാന്നുള്ളൊരു ഭാവം നടിപ്പിച്ചു
മാനുഷരെ വലയ്ക്കുന്നതും ഭവാൻ.
ജ്ഞാനമാഗ്ഗത്തെ ദാനവും ചെയ്തുട–
നാനന്ദത്തെ വരുത്തുന്നതും ഭവാൻ.
രണ്ടുനാലു ദിനംകൊണ്ടൊരുത്തനെ
തണ്ടിലേററി നടത്തുന്നതും ഭവാൻ.
കള്ളപ്പുഞ്ചിരി തൂകുന്ന നാരിയെ
വള്ളികെട്ടി വലിക്കുന്നതും ഭവാൻ.

ഉള്ള കാലം ജനങ്ങടാക്കിതിങ്ങനെ
ഉള്ളിലാധി വളൎത്തുന്നതും ഭവാൻ.
അഞ്ജനക്കണ്ണിലൎത്ഥം വിളയുന്ന
മഞ്ജുഭാണിമാരെക്കൊണ്ടങ്ങനെ
ശിഷ്ടന്മാൎക്കും പ്രഭുക്കാംക്കുമൊക്കവേ
നഷ്ടദാരിദ്ര്യമാക്കുന്നതും ഭവാൻ.
ഇഷ്ടദാനത്തെച്ചെയ്യുന്നതും ഭവാൻ
വൃഷ്ടിപുഷ്ടി വളൎത്തുന്നതും ഭവാൻ.
സ്നേഹിയായതും സ്നേഹങ്ങളായതും
ദ്രോഹിയായതും ദ്രോഹങ്ങളായതും
ഗവ്വിയായതും ഗവ്വങ്ങളായതും
സവ്വമായതും നീയത്രേ ഗോവിന്ദ.''

വഴിപോക്കർ ഇന്ദ്രപ്രസ്ഥത്തിലേ അന്നദാനമഹിമയെപ്പററി ഹസ്തിനപുരത്തിൽ പോയി വൎണ്ണിക്കുന്ന ഭാഗത്തിനു വളരെ തന്മയത്വമുണ്ടു്. ''അപ്പമുണ്ടങ്ങടയുണ്ടവിലുണ്ടു്; അപ്പോാംത്തന്നെ വറുത്ത മലരുണ്ടു്'' മുതലായ വരികാം ആ ഘട്ടത്തിലുള്ളവയാണു്.

''ആണ്ടിയാട്ടം കുഴൽവിളി മദ്ദളം
പാണ്ടിമേളവും പാട്ടും കളികളും
ചെണ്ടചേങ്ങലത്താളവും കാളവു-
മുണ്ടൊരേടത്തു നിത്യമഹോത്സവം.
എണ്ണനേർമിഴിമാരുടെ ഗാനവും
വേണുനാദവും വീണാവിനോദവും
അമ്മാനാട്ടവുമായുധവിദ്യയും
നന്മ നല്ല തിമിലപ്രയോഗവും
നോക്കുവിദ്യയും ചെപ്പടിവിദ്യയും
ചാക്കിയാരുടെ കൂടിയാട്ടങ്ങളും
നായകനും വിദൂഷകനുംകൂടി-
ട്ടായവണ്ണം പ്രയോഗം തുടങ്ങിനാർ.
കൂടെക്കൂടെപ്പുകന്നു പകന്നോരോ
പാഠകന്മാരെക്കാണാമരങ്ങത്തു്''

എന്നും മററും പ്രസ്തുതവൎണ്ണനം തുടൎന്നുപോകുന്നു. അതെല്ലാം കേഠംക്കുമ്പോാം ദുര്യോധനനുണ്ടാകുന്ന കോപത്തിനതിരില്ലെന്നു പറയേണ്ടതില്ലല്ലോ.

''അഷ്ടിമാത്രം ലഭിക്കകൊണ്ടോരോരോ
യഷ്ടിതങ്ങാം പറയുന്നു പാന്ഥന്മാർ.
ഊട്ടു നന്നുപോലുപ്പേരി നന്നുപോ-
ലാട്ടമുണ്ടുപോലത്താഴമുണ്ടുപോൽ
ചേഷ്ടകാംക്കൊരു വാലും തലയില്ല''

എന്നിത്തരത്തിലാണ് ആ അസൂയാലു കർണ്ണനോടും ശകുനിയോടും അക്കാര്യം പറഞ്ഞുകേൾപ്പിക്കുന്നത്. ഒടുവിൽ കവി "ഭീമസേനൻ ചിരിച്ചതുകാരണം സോമവംശകലഹം ബലപ്പെട്ടു" എന്നു മഹാഭാരത കഥയുടെ മർമ്മം നമുക്കു കാണിച്ചുതരുന്നു. പ്രസ്തുതകൃതിക്കു് അത്താഴ പ്പാന എന്നും പേരുണ്ടു്.

**കനകകിരീടംപാട്ടു്** (വടക്കൻ):—വടക്കേ മലയാളത്തിൽ സുപ്രസിദ്ധമായ തൃച്ചെമ്മരത്തു ബാലകൃഷ്ണക്ഷേത്രത്തിനു സമീപമായി പൂക്കോത്തുനട എന്നൊരു രാജവീഥിയുണ്ടു്. ആണ്ടുതോറും കുംഭമാസ ത്തിൽ ആഘോഷിക്കുന്ന തൃച്ചെമ്മരത്തുത്സവം സംബന്ധിച്ചു് അവി ടത്തെ ബാലകൃഷ്ണവിഗ്രഹവും അതിനടുത്തുള്ള മഴൂർ ക്ഷേത്രത്തിലെ ബലഭദ്രവിഗ്രഹവും പൂക്കോത്തുനടയിൽ എഴുന്നള്ളിച്ചു് അർദ്ധരാത്രിക്കു ശേഷം നൃത്തംവയ്ക്കുന്ന പതിവു് ഇന്നും അഭംഗുരമായി നടന്നുവരുന്നു. കനകകിരീടംപാട്ടിലെ വിഷയം രാസക്രീഡയാകുന്നു. രാസക്രീഡാന ന്തരം ബാലകൃഷ്ണൻ തൃച്ചെമ്മരത്തേക്കു പോകുന്നതായി കവി നിർദ്ദേശി ക്കുന്നു.

"ഈവണ്ണം കളിച്ചങ്ങു തൃച്ചെമ്മരത്തു പുക്ക
ചെന്താമരക്കണ്ണാ! ഞാൻ കൈതൊഴുന്നേൻ.
കുംഭമാസംതോറും ബലഭദ്രരോടുകൂടെ-
പ്പൂക്കോത്തു നടയിലെഴുന്നള്ളേണം."

എന്നുള്ള പ്രസ്താവന നോക്കുക. കവിതയ്ക്കു കനകകിരീടമെന്ന പേർ വന്നതു്

"കനകകിരീടത്തിന്മേൽപ്പീലിപ്പൂഞ്ചായൽ ചാർത്തി
നെററിമേൽ കസ്തൂരികളഭം ചാർത്തി"

എന്നിങ്ങനെ അതു് ആരംഭിക്കുന്നതുകൊണ്ടാകുന്നു. ചില വരികൾ വായനക്കാർ നോക്കുവിൻ:

"പന്തണിമുലമാരെ വട്ടംതിരിച്ചു നിർത്തി
വാട്ടം വരാതെനിന്നു താൻ നടുവിൽ.
ചിന്തുകൾ പാടിക്കൊണ്ടു പന്തണിമുലമാരും
പാണിതലവും കൊട്ടിക്കളിച്ചീടുന്നു.
കണ്ടാലോ പരിമളംകൊണ്ടു വിലസും പൂവിൽ
വണ്ടുകൾ ചുഴലെനിന്നാടുംപോലെ;
ആമോദംപൂണ്ടു മല്ലികപ്പൂഞ്ചോലയിൽ മേവും
പൈങ്കിളിക്കൂട്ടമൊന്നായ്പ്പാടുംപോലെ.
കൊങ്കകളിളകാതെ, തരിവള കിലുങ്ങാതെ,
കാർകുന്തൽ കെട്ടഴിഞ്ഞതിഴഞ്ഞീടാതെ,
താലികളിളകാതെ, മാലകൾ പിണയാതെ,
ചേലകളൊട്ടഴിഞ്ഞിഴഞ്ഞീടാതെ.

കൊങ്കകളിളകുന്നു, തരിവള കിലുങ്ങുന്നു,
കാർകുന്തൽക്കെട്ടുമഴിഞ്ഞുതീടുന്നുണ്ടേ;
താലികളിളകുന്നു, മാലകരം പിണയുന്നു,
ചേലകളൊട്ടഴിഞ്ഞുതീടുന്നുണ്ടേ!
ചരണവും ചരണവും തങ്ങളിലിടയുന്നു;
തുടകൊണ്ടു തുടയുമിടഞ്ഞീടുന്നു.
കരംകൊണ്ടു കരം കൊട്ടി മുഖത്തോടു മുഖം ചേർത്തു
ശിരസ്സു കുലുക്കിക്കൊണ്ടു ഭംഗിയോടേ
ഈവണ്ണം കളിക്കുന്നു; ഈവണ്ണം കളിക്കുന്നു;
ഈവണ്ണം കളിക്കുന്നു മങ്കമാരും.''

**കനകകിരീടം** (തെക്കൻ):—ഇതു ശ്രീകൃഷ്ണപരമായ ഒരു സ്തോത്രമാണ്.

''കനകകിരീടം കാരുണ്യാമൃത–
ലോചനയുഗളം കുന്തളഭരവും
മകരക്കാതില നാസാപുടവും
മന്ദസ്മിതരുചി കാണാകേണം

ഗളതലവിലസിതതുളസീദളവും
ജലധരനിറമാം തിരുമെയ്യടിവും
തൃക്കരതാരിൽ വിളങ്ങിന ശംഖഗ–
ദാരിസരോജം കാണാകേണം.''

**മററു ചില സ്തോത്രങ്ങൾ:**—അടിയിൽ കാണുന്ന സ്തുതികളിൽ ചിലതെല്ലാം ഒൻപതാം ശതകത്തിലേ കൃതികളാകാനുമിടയുണ്ട്. ഓരോന്നിൻേറയും കാലഘട്ടം വേർതിരിക്കുവാൻ വിഷമമായിരിക്കുന്നു. അവയിൽനിന്നുകൂടി ചില വരികൾ പ്രദർശിപ്പിക്കാം.

1. വിഷ്ണുസ്തുതി:

''നാരായണാ നമ നാരായണ ഇതി
നാവേ ചൊല്ലു നല്ല തിരുനാമം.
ആളാർമണികഴലുതീടിന പര–
നാനായനേ നിന മനമേ നീ.
നാനാമുനിജനഹൃദയേ വിലസിന
നാരായണപദമദ്വൈതം.
കാളാഞ്ജനനിറമുടയോരമൃതിനെ
കാണാംവണ്ണം നിന മനമേ നീ.
താപം വളരിലുമൊഴികിലുമവരവർ
താനെന്നൊരു കഥ നിനയാതേ

താരാരുമലൊട്ട തടവീടിന പര–
മാനായനെ നിന മനമേ നീ.
വേണ്ടാതോ വ്യസനക്കഥ ചൊല്ലി!
*വിയനായ്പ്പുലഞ്ഞുനിന്നുഴലാതെ
മീനായ് മറകളെ വീണ്ടങ്ങരുളിയ
മിടമൻതന്നേ നിന മനമേ നീ.

അക്കയൽമിഴിമാരത്ഭുതനില ക–
ണ്ടങ്ങജവ്യഥപൂണ്ടുഴലാതേ
കല്ക്കിതന്നുരുവം കാരണർചരിതം
കനിവൊട്ട നിയതം നിന മനമേ നീ.
അമ്പിളിമുഖിമാർമുറുവൽപ്രഭ ക–
ണ്ടലർചരത്തുയർപൂണ്ടുഴലാതേ
അംബുധിമകൾമുലകൾക്കണിചൂണ്ടാ–
മംബുജനായനനെ നിന മനമേ നീ.''

2. ഗണപതിസ്തോത്രം:

''പുരഹരൻമുടിജടയിലെഗ്ഗംഗ
വിരവിൽപ്പാലെന്നു നിനച്ചുടൻ
കരത്തിനാലുക്കിൽ വലിച്ചിട്ടുമുണ്ണി!
ഗണനാഥാ! തൃക്കാൽ വണങ്ങുന്നേൻ.
ഹരനുടെ നെററിത്തിരുക്കണ്ണിൽക്കൊണ്ടു
വരിനെല്ലിൻമണി വിരവോടെ
പൊരുപൊരെന്നൊക്കെപ്പൊരിച്ചിട്ടുമുണ്ണി ഗണനാഥാ....
പുലരിനേരം ശങ്കരനുടെ ചുററും
ചൊരിഞ്ഞതിട്ടും സുമമലരെല്ലാം
അവിലെന്നോർത്തുടൻ വിരവിൽ വാരീട്ടും ഗണനാഥാ....
വലിയൊരപ്പം വാങ്ങണമെന്നു ചൊല്ലി
വെള്ളവെള്ളച്ചാമ്പൽ കഴച്ചിട്ട്
അലികളും പറഞ്ഞരികേ പുകീട്ടും ഗണനാഥാ....''

മറെറാന്ന്:

''ഹരഹര ശിവ ശിവ പുരഹരഭഗവാൻ
വിരവൊടു മദകരിവടിവായുടനേ
ഗിരിമകളരികേ പിടിയുടെ വടിവായ്
മരുവിനകാലം ഗണപതി ജയ ജയ.
ആനകളിടയിൽ നടന്നിരുവരുമായ്–
*ക്കാനനമൊക്കെ മദിച്ചു തകർത്തും

* വിയൻ—അത്ഭുതം.

മാനസമൂറവ കളിച്ചൊരു നാളിൽ
മലമകളുടനേ ഗണപതി ജയ ജയ.
ഇഷ്ടമതായൊരു കളികറം മറന്നും
പെട്ടെന്നവിടെയിരുന്നുകരഞ്ഞും
'കഷ്ടമെനിക്കു നടക്കരുതരനേ!
ഒട്ടമിതയ്യോ!' ഗണപതി ജയ ജയ.
ഈശന്മകമേ മാല്യ പിണഞ്ഞും
ആശകളറെറന്താശ്രയമെന്നും
ഐശ്വര്യം വന്നുളവായുടനേ
ഈശ്വരമകനാം ഗണപതി ജയ ജയ.

ഒററക്കൊമ്പൻ കുടവയറാഴകൻ
പാററിക്കൊള്ളും പലരൊട്ടമപ്പം
കാററച്ചിടയൻ മടിയിലിരുന്നും
കററം പേശ്രും ഗണപതി ജയ ജയ.''

4. വേറിട്ടൊന്നു്:

''മലമകറംതന്നുടെ മടിയിലിരുന്നു
മുലകുടി കണ്ടാലെത്ര വിചിത്രം.
പലപ്പൊഴുതടയവിൽ കിട്ടാഞ്ഞരനൊട്ട
കലഹമിയന്ന ഗണേശ്വര ജയ ജയ.
ശിവ ശിവ നിന്നുടെ തുമ്പിക്കയ്യും
വെളുവെളെ വിലസിന കൊമ്പുകറം രണ്ടും
വലിയൊരു വയവും മമ ഹൃദി തോന്നണ—
മുലകിനു നാഥ ഗണേശ്വര ജയ ജയ.

യമഭടപടലികറം കോപിച്ചുംകൊ—
ണ്ടടി പിടിയെന്നു പറഞ്ഞത്തുമ്പോറം
മമ പുനരാരും നീയെന്ന്യേ മ—
റവടയവരില്ല ഗണേശ്വര ജയ ജയ.''

5. സരസ്വതീസ്തുതി:

''അമ്മേ! സരസ്വതി! വാണി! കവിമാതേ!
ചിന്മയമായ മനോജ്ഞരൂപേ!
കല്മഷനാശിനി മന്മഥമോഹിനി!
നകന്മറം തന്നരുറം കമ്പിടുന്നേൻ.

പാലും പളുങ്കും വെളുത്ത തൂവെള്ളിയും
ചാലെത്തൊഴും തിരുമേനി നല്ലാറം

കോലം തെളിഞ്ഞു കടിപൂകെന്നുള്ളത്തിൽ
ബാലത്തരുണി! ഞാൻ കുമ്പിടുന്നേൻ.

പുഞ്ചിരിപ്പൂവുമൊണ്മയും വെണ്മയും •
കഞ്ചത്താർമാതേ കവിമകളേ!
നെഞ്ചിൽക്കനിവോടു തഞ്ചിക്കുടിപൂക
ചഞ്ചലംകൂടാതെ കുമ്പിടുന്നേൻ.''

6. മറ്റൊന്നു്:

''പങ്കജഭവജായേ കവിപ്പെണ്ണേ!
വിദ്യാമുഖസരസ്വതിയേ ജയ.
പാലോലും മൊഴിയാളേ!യെൻനാവിന്മേൽ
വാണിടുക സരസ്വതിയേ ജയ.
പിച്ചയേറ്റോനും ബ്രഹ്മനും വിഷ്ണുവും
നിത്യം കൂപ്പും സരസ്വതിയേ ജയ.
പിഡിപ്പിച്ച ദശകണ്ഠതമ്പിക്കു
നിദ്രചേർത്ത സരസ്വതിയേ ജയ.''

7. ഗോവിന്ദസ്തുതി:

''കണ്ണാ കാർമുകിൽവണ്ണാ കടൽവണ്ണാ കടൽമാതിൻ
പുണ്യം ചേർത്തരുളീടും ഭുവനാനന്ദാ!
കണ്ണിന്നു കൊതി തീപ്പാനരികേ വന്നരുളീടെ-
ന്നുണ്ണി കോമളരൂപാ മമ ഗോവിന്ദ!

കാനലിൽ നടന്നു കാലികറംപിൻപേ കുഴലൂതി-
ക്കാമിനീജനമനമലിയുമാറ്
ആനന്ദം തവ കൊണ്ടൽനിറം തേടുന്നണിമേനി
കാണായിവരണമേ മരണാന്തമേ.''

''കീഴ്മേലിബ്ഭുവനാങ്ങറം പതിന്നാലുമകത്താക്കി
വാഴും നീയരയാലിന്നിലനാട്ടവേ
വാഴേണമകമേ മേ പശുപാലമണിയേ നീ-
യാഴിപ്പെണ്മണവാളാ പരമാനന്ദാ.''

''കൊണ്ടാടിയടുത്തു പൂതനാ മുല കൊടുത്ത നാറം
കൊണ്ടു ജീവനും പാലും കുടിച്ചവളെ
പണ്ടത്തേപ്പുരിച്ചാക്കി മലപോലെ മറിപ്പിച്ച
തണ്ടാർമകയർകാന്താ മേവീടെന്നിൽ.''

8. ലക്ഷ്മീസ്തുതി:

"അരവിന്ദമലർതന്നിലഴകോടു മരുവീടു-
മലർമാതേയവലോകമരുളീടേണം;
ആപത്തെക്കളഞ്ഞതിമധികം വന്നിയലുവാ-
നനുദിനമടിമലർ വണങ്ങീടുന്നേൻ.

ഊടേ പങ്കജനേത്രവദനവാപിയിൽ മുങ്ങി-
പ്പാടേ പൊങ്ങിയും ചാടിക്കളിച്ചും മേവും
ആടോപം തവ മിഴിവരിമീനെൻ മനക്കാമ്പാ-
മീടാളും പൊയ്കയിൽപ്പുരുമാറേണം.

ഔദാര്യമണിഗണമിയലും കല്പകമൂലേ
സൗവർണ്ണമയപീഠേ സരസീരുഹേ
മേവി നൽക്കരിതുമ്പിക്കരങ്ങളാലഭിഷേകം
താവീടും മലർമാതേ! പരിപാഹി മാം."

9. ഗുരുവായൂർക്കൃഷ്ണസ്തോത്രം:

"കരിമുകിൽവർണ്ണൻതൻ തിരുവുടലെന്നുടെ-
യരികിൽ വന്നെപ്പോഴും കാണാകേണം.
കാലിൽച്ചിലമ്പും കിലുക്കി നടക്കുന്ന
ബാലഗോപാലനെക്കാണാകേണം.
കിങ്ങിണിയും വള മോതിരവും ചാർത്തി-
ബ്ഭൃംഗിയോടെൻമുൻപിൽക്കാണാകേണം.
കീർത്തിയേറീടും ഗുരുവായൂർ മേവുന്നോ-
രാർത്തിഹരൻതന്നെക്കാണാകേണം."

10. മറ്റൊന്ന്:—ഇതു് ഒരു കേശാദിപാദമാണ്.

"പീലിത്തലമുടി കെട്ടിയതിൽച്ചില
മാലകൾ ചാർത്തീട്ടു കാണാകേണം.
മിന്നുന്ന നെറ്റിത്തടവുമതിൽച്ചേരും
പൊന്നിൻതിലകവും കാണാകേണം.
വില്ലുകൾപോലെ വളഞ്ഞുവിളങ്ങീടും
ചില്ലീയുഗമതും കാണാകേണം.
കഞ്ജദലങ്ങളോടൊത്ത നയനങ്ങ-
ളഞ്ജനം ചാർത്തീട്ടു കാണാകേണം.

ശങ്കരൻപോലും നമിക്കും ചരണങ്ങൾ
തങ്കച്ചിലമ്പിട്ടു കാണാകേണം.

ശ്രീപാദപത്മേ വിളങ്ങും നഖങ്ങളോ-
ടാപാദചൂഡവും കാണാകേണം.
ഇത്തരമുള്ള ഭഗവൽസ്വരൂപമേ
നിത്യവുമെന്നുള്ളിൽത്തോന്നീട്ടവാൻ
സത്യസ്വരൂപനായീടും ഗുരുവായൂ-
രപ്പനേ ഞാനിതാ കൈതൊഴുന്നേൻ.''

11. ബാലകൃഷ്ണസ്തോത്രം:—ബാലകൃഷ്ണൻ സന്ധ്യയ്ക്കു കാട്ടിൽ നിന്നു തിരിയെ വന്നെത്താത്തതിനാൽ യശോദ വിലപിക്കുന്നതാണ് ഈ കീർത്തനത്തിലെ ഭാവന.

''പങ്കജക്കണ്ണനെക്കാണാഞ്ഞെനിക്കുള്ളിൽ
സങ്കടമാകുന്നു നാരായണ.
പാൽവെണ്ണ കക്കുമ്പോളാച്ചിമാരാരാനും
കാൽകൈ പൊളിച്ചാരോ നാരായണ?
പിള്ളേരെത്തന്നെയും കാലികളും കൂട-
ക്കള്ളർ ചതിച്ചാരോ നാരായണ?
പീലി മുകുകിന നിൻമുടി കാണാഞ്ഞു
മാലു പെരുകുന്നു നാരായണ.
പുഞ്ചിരി തൂകിന നിൻമുഖം കാണാഞ്ഞു
നെഞ്ചു പിളരുന്നു നാരായണ.
പൂതനയെപ്പോലെയാരാനും വന്നിട്ടു
ഭീതി പെടുത്താരോ നാരായണ?
പെട്ടകംതന്നിലേ ചിറ്റാട നല്ലാത്തി-
ട്ടൊട്ടു വഴക്കായോ നാരായണ?
പേടി കാണുന്നേരത്തോടിപ്പോയ് മറ്റൊരു
കാടകം പുക്കായോ നാരായണ?
പൊന്നും ചിലമ്പും കുഴലും മറന്നിട്ടു
സഞ്ചരിപ്പീലല്ലീ നാരായണ?
പോന്നിങ്ങു ഗോപിമാർചാരത്തു വന്നിട്ടു
ധിംതാളം കേൾക്കായി നാരായണ.
പൌരുഷമാളുന്ന പൈതലെക്കണ്ടിട്ടു
പാരം പുണർന്നാമ നാരായണ.''

12. ചേരാട്ടൊന്ന്:

''അന്തിയായെൻപൈതലെന്തയ്യോ! വാരാഞ്ഞാ-
നെന്തവൻ ചെയ്യതെൻതോഴിമാരേ?
• വെന്തുരുകീടുന്നു ചിത്തമെൻ പൈതലെ-
സ്സന്തതം കാണാഞ്ഞു കൃഷ്ണ നമോ.

കൃഷ്ണ നമോ നമോ കൃഷ്ണ നമോ നമോ
കൃഷ്ണ നമോ നമോ കൃഷ്ണ നമോ.

കൃഷ്ണ നമോ ജയ! തൃച്ചെംബരം വാഴും
ദേവകീനന്ദനാ! കൃഷ്ണ നമോ.

ആരോടു ഞാൻ ചെന്നുചോദിപ്പൂ പൈതലെ-
യാരും പറഞ്ഞില്ലേയുള്ളവണ്ണം.

കാറൊളിവർണ്ണൻ പുലർകാലെ പോയവൻ
വാരാഞ്ഞതെന്തയ്യോ! കൃഷ്ണ നമോ. കൃഷ്ണ നമോ........

13. ഇനിയുമൊന്നു്:

"കണ്ണനെങ്ങോനെങ്ങോൻ കാമിനിമാർമനം
കവന്നൊളിക്കും കണ്ണനെങ്ങോനെങ്ങോൻ?
കാലികളോടിടചേർന്നു വനങ്ങളിൽ
കളികളാടും കണ്ണനെങ്ങോനെങ്ങോൻ?"

14. ശ്രീകൃഷ്ണകേശാദിപാദം:—പൂന്താനത്തെ അനുകരിച്ചു് അനന്തരകാലത്തിൽ ആരോ രചിച്ചിട്ടുള്ള ഒരു കീർത്തനമാണു് ഈ കേശാദിപാദം.

"ആദിത്യമണ്ഡലംപോലെ വിളങ്ങുന്ന
പൊന്നിൻകിരീടവും കാണാകേണം—കൃഷ്ണ.
വണ്ടിന്റെ കൂട്ടത്തെപ്പോലെ വിളങ്ങുന്ന
കാർകുന്തൽഭംഗിയും കാണാകേണം—കൃഷ്ണ.
ഏറാവും നീലമായുള്ള കുറുനിര-
ക്കൂട്ടത്തിൻഭംഗിയും കാണാകേണം—കൃഷ്ണ.
പഞ്ചമിച്ചന്ദ്രനോടൊത്തുള്ള നെററിയിൽ
ഗോപിത്തൊടുകുറി കാണാകേണം—കൃഷ്ണ.

കാർകൊണ്ട മേഘത്തിൻ വർണ്ണമായുള്ളൊരു
മൂർത്തിയെയെപ്പൊഴും കാണാകേണം—കൃഷ്ണ.
കേശാദിപാദവും പാദാദികേശവും
ചിത്തത്തിലെപ്പൊഴും കാണാകേണം—കൃഷ്ണ."

15. ഉളശ്ശയിൽ കൃഷ്ണസ്തോത്രം:—ഇതു സാമാന്യം നല്ല ഒരു കീർത്തനമാണു്.

"കണ്ടിടേണമിങ്ങെനുള്ളിലെപ്പൊഴും
മണ്ടിമണ്ടി നടക്കുന്ന കൃഷ്ണനെ.

രണ്ടു കൈയിലും നുവെണ്ണ കൈക്കൊണ്ട
കൊണ്ടൽനേർവർണ്ണ കൃഷ്ണ! നമോസ്തു തേ.

കാളമേഘനിറം കലർന്നിട്ടുന്ന
കോമളാകൃതിപൂണ്ട തിരുമേനി
മേളമോടെന്റെ മുന്നിൽ വിളങ്ങണം
കേളീനായക കൃഷ്ണ! നമോസ്തു തേ.
കിങ്ങിണി വളയെന്നിവ ചാർത്തിട്ടു
ചങ്ങാതിമാരോടൊന്നിച്ചു മേളിച്ചു്
ഇങ്ങു വന്നെന്നരികത്തു കാണണം
കഞ്ജലോചനാ കൃഷ്ണ! നമോസ്തു തേ.
കീഴിലുള്ള ദുരിതങ്ങളാം നീങ്ങുവാൻ
കോഴക്കൂടാതെ കൃഷ്ണൻതിരുവടി
ആഴിമാതിനോടൊന്നിച്ചു കാണണം
നാഴികതോറും കൃഷ്ണ! നമോസ്തു തേ.

ചക്രപാണേയൊളശ്ശയിൽ മേവിടും
ശത്രുസംഹാരമൂർത്തേ! ജഗന്നാഥ!
സത്യസാധു! സനൽകമാരപ്രിയ!
നിത്യം പാലിക്ക കൃഷ്ണ! നമോസ്തു തേ.''

16. തിരുവാറന്മുളേശസ്തവം:

''അറിവാനരുതേ മറിമായം;
പൊരുവാനരുതേ രിപുവോടും.
കരുണാകരനാം നിൻകൃപയെന്യേ
ശരണം നഹി മമ നാരായണ ജയ.
ആരോടും ഞാനപരാധം
കാരണപൂരുഷ ചെയ്തില്ലേ.
മാരണമാദികളാകിയ ദോഷം
തീരണമധുനാ നാരായണ ജയ.
ഇങ്ങനെ വരുമെന്നൊരുനാളും
എൻമനതാരിൽ നിനച്ചില്ലേ!
മംഗലമാശു ഭവിപ്പതിനരുളുക
നന്ദതനൂജാ! നാരായണ ജയ.
ഈവണ്ണം വരുമാപത്തും
രോഗവുമൊക്കെയൊഴിപ്പാനായ്
നീയേ ഗതിയെന്നല്ലാതേ മ–
റ്റില്ലാധാരം നാരായണ ജയ!''

17. അദ്വൈതകീർത്തനം:—ഈ കീർത്തനത്തിലേ ശീലുകളും 'നാരായണ ജയ' എന്നവസാനിക്കുന്നു.

''നിഷ്കള നിശ്ചല നിർമ്മമ നിരുപമ
നിഷ്ക്രിയ നിരഹങ്കാര നിരാശ്രയ,
നിർഗ്ഗുണ നിത്യനിരാകലമരുളുക
നിത്യം മമ ഹൃദി നാരായണ ജയ.

സ്തോതൃസ്തുത്യസ്തോത്രസ്തുതിമയ,
നാഥ പരാപരപരമവിഭോ ജയ,
ചേതോവാരിധിമദ്ധ്യേ വിലസുക,
പാദാംബുജമിഹ നാരായണ ജയ.

നിൻമറിമായം തെരിയാഞ്ഞനിശം
ബ്രഹ്മാദികളുഴന്നീടുന്നു;
സന്മയ ചിന്മയ നാഥ ജഗന്മയ!
നന്മ വരുത്തുക നാരായണ ജയ.

അദ്വൈതം പുനരേകമനേകം
തത്വജ്ഞാനമനന്താനന്ദം
സത്താമാത്രം ശുദ്ധമബോധം
ഭക്ത്യാ വന്ദേ നാരായണ ജയ.''

18. വേദാന്തകീർത്തനം:—ഇതു സാമാന്യം പ്രസിദ്ധിയുള്ള ഒരു നല്ല കീർത്തനമാകുന്നു. ഇതിലും എല്ലാ ശീലുകളും അവസാനിക്കുന്നതു് 'നാരായണ ജയ' എന്ന വന്ദനത്തോടുകൂടിയാണു്.

''കരളിൽ വിവേകം കൂടാതേക-
ണ്ടരനിമിഷം ബത! കളയരുതാരും.
മരണം വരുമിനിയെന്നു നിനച്ചിഹ
കരുതുക സതതം നാരായണ ജയ.

കാണുന്നു ചിലർ പലരുടെപായം
കാണുന്നില്ല മരിക്കുമിതെന്നു്;
കാണ്കിലുമൊരുനൂറാണ്ടിനകത്ത-
ല്ലെന്നോ കാണ്മു നാരായണ ജയ.

കിമപി വിചാരിച്ചീടുകിൽ മാനുഷ-
ജന്മം വേണം മുക്തി വരേണ്ടുകിൽ;
കൃമിജന്മത്തിലുമെളുതായ്വരുമേ
വിഷയസുഖം ബത! നാരായണ ജയ.

കീഴിൽച്ചെയ്ത ശുഭാശുഭകർമ്മം
മേലിൽ സുഖദുഃഖത്തിനു കാരണം;
സുഖമൊരു ദുഃഖം കൂടാതേക-
ണ്ടൊരുവനുമുണ്ടോ നാരായണ ജയ.

കനകംപോലേ ധനമുണ്ടാകിലു–
മിന്ദ്ര സമമായ് വാണീടുകിലും
ഒന്നുരിയാടുവതിന്നിടകിട്ടാ
വന്നാൽ യമഭടർ നാരായണ ജയ.

ബഹുജന്മാർജ്ജിതകർമ്മവിശേഷാൽ
തിരുമുല്ക്കാഴ്ച നിനക്കിഹ വച്ചേൻ;
ജനിമരണങ്ങളെനിക്കിനി വേണ്ടാ;
പരിപാലയ മാം നാരായണ ജയ.''

19. പാർവ്വതീപരമേശ്വരസ്തുതി:—അർദ്ധനാരീശ്വരപരമായ താഴെക്കാണുന്ന സ്തുതി ആസ്വാദ്യതമമാകുന്നു.

‘‘പുരിചിട കെട്ടി വലത്തേബ്ഭാഗം;
പുരികുഴൽ തിരുകീട്ടപരം ഭാഗം;
മതികല ചൂടി വലത്തേബ്ഭാഗം;
മലർനിരചൂടീട്ടപരം ഭാഗം.
കനൽമിഴി കത്തി വലത്തേബ്ഭാഗം;
തൊടുകുറി മിന്നീട്ടപരം ഭാഗം.
സൂര്യക്കണ്ണു വലത്തേബ്ഭാഗം;
നീലംമൈക്കണ്ണൊത്തപരം ഭാഗം.
ഭസ്മം കവിളിൽ വലത്തേബ്ഭാഗം;
പത്തിക്കീറീട്ടപരം ഭാഗം.
കാതിൽപ്പാമ്പു വലത്തേബ്ഭാഗം;
കാതിൽക്കുണ്ഡലമപരം ഭാഗം.
ക്ഷ്വേളമെരിഞ്ഞു വലത്തേബ്ഭാഗം;
കുങ്കുമരേഖകളപരം ഭാഗം.
തിരുമാറഴകു വലത്തേബ്ഭാഗം;
തിരളും പോർമുല മറ്റേബ്ഭാഗം.
വിധിതലമാല വലത്തേബ്ഭാഗം:
പുതുമണിമാലകളപരം ഭാഗം.
ശൂലകപാലി വലത്തേബ്ഭാഗം;
പാശാങ്കുശധരമപരം ഭാഗം.
തിരുവരചാരു വലത്തേബ്ഭാഗം;
ഘനജഘനാഞ്ചിതമപരം ഭാഗം.
പുലിയുരി ചാർത്തി വലത്തേബ്ഭാഗം;
പൂന്തുകിൽ ചാർത്തീട്ടപരം ഭാഗം.
പന്നഗകാഞ്ചി വലത്തേബ്ഭാഗം;
പൊന്നുടഞാണിട്ടപരം ഭാഗം.

പട്ടമ്പലമ്മരു വലത്തേബ്ഭാഗം;
തുടവിയ തൂത്തുട മറോമ്പ്ഭാഗം.
ഭുജഗചിലമ്പു വലത്തേബ്ഭാഗം;
കനകചിലമ്പിട്ടപരം ഭാഗം.
ഭസിതസിതാംഘ്രി വലത്തേബ്ഭാഗം;
ലാക്ഷാരുണാപദമപരം ഭാഗം.
ഭസിതം തേച്ചു വലത്തേബ്ഭാഗം;
കളഭം തേച്ചിട്ടപരം ഭാഗം.
പന്നഗപൂൺപു വലത്തേബ്ഭാഗം;
പൊന്മയപൂൺപുകളപരം ഭാഗം.
അത്ഭുതരൂപി വലത്തേബ്ഭാഗം;
ശൃങ്ഗാരാത്മകമപരം ഭാഗം.
ശിവശിവ! ശിവനേ! വനിതാർദ്ധം തവ
തിരുമെയ് മുഴുവൻ പ്രതിമുഹൂർത്തമു-
ള്ളിത്തേ നിത്യം തോന്നുക തോന്നുക
വരദ നമസ്തേ, വരദ നമസ്തേ.''

20. ശിവനാരായണകീർത്തനം:—വിനോദകരമായ ഒരു കൃതിയാണ് ശിവനാരായണകീർത്തനം.

''കടിക്കും പാമ്പതുതന്നെ കടകംപോലൊരുത്തന്നു
കിടക്കപോലൊരുത്തന്നു ശിവനാരായണ നമോ.
കാട്ടിലൂടേ നടക്കുമ്പോൾക്കാമിനിയുണ്ടൊരുത്തന്നു
കാലികളുണ്ടൊരുത്തന്നു ശിവനാരായണ നമോ.

കെതി കെട്ടിട്ടുലകിൽപ്പോയിരന്നുണ്ണാമൊരുത്തന്നു
കവർന്നുണ്ണാമൊരുത്തന്നു ശിവനാരായണ നമോ.

കൌതുകംപോൽ ബാണൻതന്റെ വാതിൽ കാക്കാമൊരുത്തന്നു
കൈകൾ കൊയ്യാമൊരുത്തന്നു ശിവനാരായണ നമോ.''

21. മുകുന്ദസ്തോത്രം:

''അമ്പാടിയിലൻപോട്ട വിളങ്ങീടിന രത്നം
കണ്ടാവിതു ഞാനൻപൊട്ട ഗോവിന്ദ മുകുന്ദ.
ആരങ്ങളണിഞ്ഞും നിജപൂവാട ഞെറിഞ്ഞും കണ്ടാവിതു....
ഇമ്പംകലരും കുംകുമമൻപോടിഹ ചാർത്തി കണ്ടാവിതു....
ഈടേറിന ഗോപീജനമദ്ധ്യേ വിളയാടി കണ്ടാവിതു....''

22. വൈക്കത്തൂർശിവസ്തുതി:

"അന്തകൻതന്നെ കണ്ണും ചുവത്തിക്കൊ-
ണ്ടെന്തെടായെന്നു ചോദിച്ചടുക്കുമ്പോാം
ബന്ധുവാകണം വൈക്കത്തൂർവെൺമാട-
മമ്പിട്ടം ശിവ ശങ്കരനേ ജയ.
ആർത്തു കാലൻ കഴുത്തിൽക്കയറിട്ടു
കുത്ത ശൂലങ്ങറം മാറിൽത്തറയ്ക്കുമ്പോറം
ആർത്തി തീർത്തരുറം വൈക്കത്തൂർ.........
...........................ശങ്കരനേ ജയ."

23. ചെറുകുന്നത്താമസ്തുതി:—താഴെക്കാണുന്ന ചെറുകുന്നത്താ
ലുടെ കേശാദിപാദസ്തുതി ഒരു പഴയ കൃതിയാണ്. ചമ്പൂകാരന്മാരുടെ
ഭാഷയാണ് കവി ഇതിൽ അനുകരിച്ചിരിക്കുന്നതു്.

"കരിവരമുഖവൻകഴലിണ കുപ്പി-
ക്കരളിൽ നിനച്ചുകവിമാതിനെയും
കവിവെഴമഗസ്ത്യതന്നെയുരപ്പാൻ
ഗുരുവിനെയും തൊഴുതിത മുതിരുന്നേൻ.

അല്ലൊട്ടമിരുറംമുകിൽതന്നൊട്ടമൊരു പട-
തല്ലിന സാമ്യമിയന്നു വിശേഷാൽ
അഴകിനൊടലർശരതഴയൊടെതിർത്തോ-
രണിപുരികുഴലതു തോന്നുക ഹൃദി മേ.
വാരുണപായലിൽ വിലസിന മലരിൽ-
പ്പാരമെഴുന്നൊരു മധുവുണ്ടാനായ്
കരിമുകിലഴകിൽ നിരന്നകണക്കേ
തിറവിയ കുറുനിര തോന്നുക ഹൃദി മേ.

ഇളമാൻകണ്ണിനൊരിളമ വഴങ്ങി-
ക്കലചെയ്തഴകിയ കുവലയമുടനേ
ഇതവിയ കണ്ണുസമീപത്തോളവു-
മിയലിന തിരുമിഴി തോന്നുക ഹൃദി മേ.

നീടാർന്നീടിന ഗണ്ഡതലേ ചാ-
ഞ്ചാടീട്ടം മണികുണ്ഡലയുഗളം
നിറമിയലീടിനൊരണികാതിണയും
നിഖിലാധീശ്വരി തോന്നുക ഹൃദി മേ.

മുത്തിൻമണികളൊടൊത്തീടുന്ന വി-
ചിത്രത തേടിന ദശനാപ്രഭയും
മൂവൽ തുളുമ്പിന വായ്മധുരിമയും
ഴുമതിവദനോ തോന്നുക ഹൃദി മേ.

മത്തമതംഗജമസ്തകകാന്തിയെ
മധ്യമമാക്കിന ചിത്രദശായാം
മണിമയകംഭവുമൻപൊടു കമ്പിട്ടു-
മണികുചയുഗളം തോന്നുക ഹൃദി മേ.

ശോണിതബീജാസുരവരരക്തം
വീണതിഭീഷണദനുജേന്ദ്രന്മാർ
ശോഭയിലുണ്ടാകമ്പൊഴുതവരെ-
ക്കോപാൽക്കൊൻറ മഹാഭൈരവി ജയ.

പൊന്നിൻകോരികതന്നിൽ നിറച്ചോ-
രന്നം കോരിവിളമ്പുന്നേരം
പോന്നുനിറഞ്ഞൊരു പഥികജനത്തിനു
പൂർണ്ണത ചേർക്കും ഭുവനേശ്വരി ജയ.
കോലകക്ഷ്മാതലതിലകത്വം പൂ-
ണ്ടാലസ്യം തീർത്തഖിലജനാനാം
കോലിന കൃപയാ പാലിച്ചീടിന
കാലധ്വംസനദയിതേ ജയ ജയ.''

24. മറ്റൊരു ചെറുകുന്നിലമ്മസ്തുതി:—ചെറുകുന്നിലമ്മസ്തുതി എന്ന പേരിൽ മറ്റൊരു ചെറിയ കീർത്തനവും കിട്ടീട്ടുണ്ട്. അതു മുൻപിലത്തെ സ്തോത്രത്തെ അപേക്ഷിച്ച് അർവാചീനമാണ്.

''അങ്ങജരിപുവൊടു ചേന്നു കളിക്കും
ദുർഗ്ഗേ നിൻമെയ് തൊഴുതേൻ ജയ ജയ.
സുന്ദരരൂപേ ഗിരിതനയേ ചെറു-
കുന്നിലമന്നേഴമമ്മേ ജയ ജയ.
ആദരവാർന്നുൻമലരടി തൊഴുവോ-
ക്കാനന്ദത്തെ വളപ്പവളേ ജയ. സുന്ദര........
ഇന്ദ്രാദികളൊടു മുനിജനമെല്ലാം
വന്നു വണങ്ങിന നാഥേ ജയ ജയ. സുന്ദര........
ഈരേഴുലകിനു വേരായ് മേവിന
താരാർമാതേ, തൊഴുതേൻ ജയ ജയ. സുന്ദര........
ഉച്ചമുഴറിവരുന്ന ജനത്തിനു
വച്ചിഹ ചോറു കൊടുപ്പവളേ ജയ. സുന്ദര........

ഇനിയും

"അർക്ക നിഷ്കളരൂപ ദിവാകര,
ഭക്തവത്സല പാപവിനാശന,
ത്വത്സ്വരൂപം മമ ഹൃദി തോന്നണ-
മാദിത്യഭഗവാനേ വണങ്ങുന്നേൻ."

എന്ന ആദിത്യസ്തോത്രം;

"അദ്രിമുകളിൽ വൃഷഭാധിരൂഢനാ-
യദ്രിസുതയെ മടിയിൽച്ചേർത്തു
കദ്രുസുതഗണഭൂഷണനായ്വാഴും
രുദ്രനായുള്ള വടക്കുന്നാഥ"

എന്ന വടക്കുന്നാഥസ്തോത്രം;

"അത്യന്തമായുള്ളോരാപത്തസുരരാൽ
നിത്യം മുഴുത്തു കഴിവില്ലാഞ്ഞു
ശക്തനായ്വന്നു പിറന്ന ദശരഥ-
പുത്രനാം ശ്രീരാമ നാരായണ"

എന്ന ശ്രീരാമസ്തോത്രം;

"അമ്മേ ഭഗവതി നാരായണി ഗൗരി
ആനന്ദദേ ദേവി കൈതൊഴുന്നേൻ
ആര്യേ ഭഗവതി ദേവി സരസ്വതി
ആദികാത്യായനി കൈതൊഴുന്നേൻ"

എന്ന കുരുംബാസ്തുതി;

"കല്ലിന്മേലും മലമേലും മുള്ളിലും
തല്ലിയന്തകനെന്നെയിഴയ്ക്കുമ്പോൾ
അല്ലൽപോക്കുവാനായിട്ടു കാണണം
തൃപ്പൂണിത്തുറ മേവും നാരായണ"

എന്ന പൂർണ്ണത്രയീശസ്തോത്രം;

"അമ്പിൽ മീനുരുവായി വേഗത്തിൽ
നാലു വേദത്തെ വീണ്ടതും
നാഥനാം തിരുവില്വാമലമേലേ
മേവുമെൻ ഹരിഗോവിന്ദ"

എന്ന വില്വാദ്രീശസ്തോത്രം—ഇങ്ങനെ പല കീർത്തനങ്ങളേയും പററി പ്രതിപാദിക്കേണ്ടതായുണ്ടെങ്കിലും സ്ഥലദൌർല്ലഭ്യംനിമിത്തം ആ ഉദ്യമത്തിൽനിന്നു വിരമിച്ചുകൊള്ളുന്നു. കേരളത്തിന്റെ ഒരററംതുടങ്ങി മറേറ അററംവരെ പ്രചുരമായി പ്രചരിച്ചുവന്ന കീർത്തനപ്രസ്ഥാനത്തിന്റെ ശാഖോപശാഖകളെസ്സംബന്ധിച്ചു സാമാന്യേന പരിപൂർണ്ണമായ ഒരു

ജ്ഞാനം നല്കുന്നതിനു് ഏതൽപര്യന്തം നിരൂപിതങ്ങളായ കൃതികൾ പര്യാപ്തങ്ങളാണെന്നു വിശ്വസിക്കുന്നു. ഇനിമേൽ അനുപേക്ഷണീയങ്ങളാണെന്നു തോന്നുന്ന ഘട്ടങ്ങളിൽമാത്രമേ ഇത്തരത്തിലുള്ള കവിതകളെ പരാമർശിക്കുകയുള്ളു.

**ദേവനാരായണഗാനങ്ങൾ:**—പ്രസ്തുതഗാനങ്ങൾ പ്രാർത്ഥനാരൂപത്തിലും പ്രശസ്തിരൂപത്തിലും ശൃംഗാരരൂപത്തിലും കാണുന്നു. ചില മാതൃകകൾ പ്രദർശിപ്പിക്കാം. എല്ലാം ഒരു കവിയുടെ കൃതികൾതന്നെ. കാലം എട്ടാം ശതകമായിരിക്കണം.

പ്രാർത്ഥന:—

1 ''പടയ്ക്കായിത്തുടങ്ങുമ്പോൾപ്പടക്കൂട്ടം തുയത്തെത്തി–
ക്കൊടിയ മുതലമിടമർ പലരെയുമൊടുക്കിക്കളവതിനും
തിരുമേനിക്കിന്നുമെന്നും കരുത്തോറം വരുവാനും
വിരവൊടനുപമഹരിതൻചരിതങ്ങൾ മനസി തെളിവതിനും
തനിക്കുള്ള ജനത്തിനും തനിക്കും നാട്ടിനും നീള–
ധനവുമഴകിയ ഗുണവുമനുപമതനയർ പെരുകുവാനും
അണയാസ്സ്വാനനാർത്ഥങ്ങൾ ഗുണങ്ങൾ വന്നണവാനും
അരികൾകുലമതിഭയം പൂണ്ടടിമലർ തൊഴുതു വണങ്ങുവാനും
നിറഞ്ചേരും കുമാരനല്ലൂർ വിളങ്ങിടും മായേ
സുഖത്തൊടകമലർനിറയും കരുണയാം കടലിൽ വിളങ്ങുവോളേ
ദിനം നിൻെറ കഴൽത്താരിൽത്തൊഴുതീടും ദേവനാരാ–
യണനെഗ്ഗിരിവരതനയേ പരിചൊടു പാലയ ചിരം നീ.''

2 ''വെണ്ണ കിട്ടാഞ്ഞു കരഞ്ഞു വിതുമ്പുന്നോ–
ത്തുണ്ണിക്കിടാവിനെക്കൈതൊഴുന്നേൻ;
കന്യമാർക്കൂറ കവന്നാന്ദലേറിയ
നന്ദകുമാരനെക്കൈതൊഴുന്നേൻ.

ആനന്ദക്കാതലേ! ദേവകിത്തയ്യലാൾ–
ക്കോമനപ്പൈതലേ! കൈതൊഴുന്നേൻ.
ഉമ്പർപുഴതന്നിലമ്പിലിരുന്നീടു–
മുമ്പർപുരാനേ! ഞാൻ കൈതൊഴുന്നേൻ.
ഭാവമഴിഞ്ഞുടൻ നിൻപാദം കുമ്പിടും
ദേവനാരാണനെപ്പാലിക്കേണം.''

പ്രശസ്തി:—

1 ''പാരീരേഴും കീർത്തിപേരാം പാലാഴിയിൽക്കുളിപ്പിച്ചു
പാരിജാതം ദാനംകൊണ്ടുമങ്ങൊളിപ്പിച്ചു
വീരതയ്ക്കോ ശരിയില്ല ശ്രീരാമനുണ്ടെങ്കിൽക്കേളേ;
ശൂരതയ്ക്കില്ലാരും നേരേ പാർത്ഥനേയുള്ളു.

മാരവീരൻ മെയ്യൊളിപ്പാൻമൂലം കോപ്പിൻ മാലോകരേ!
നേരേ നില്പാൻ നാണിച്ചിങ്ങു ഭംഗി പോരാഞ്ഞു.''

2 ''നല്ലതെല്ലാവർക്കും നല്കും മല്ലവൈരിതന്നെപ്പോലെ
ചൊല്ലെഴുന്ന നാടെല്ലാം പാലിക്കും വീര!
മല്ലബാണൻ തന്നോടൊക്കുമല്ലോ ചൊല്ലാം മെയ്‌വിലാസം
വെല്ലുമല്ലോ വൈരിവീരർ പോരിനെത്തുമ്പോൾ.

ഉള്ളവണ്ണം ചൊല്ലുവാൻ മററില്ല; ചൊല്ലാർന്നിഗ്ഗുണങ്ങ-
ളുള്ള മർത്ത്യൻ ദേവനാരായണരേയുള്ളു.

നീലമേഘവർണ്ണൻതന്റെ ബാലലീല കാണ്മാനേററം
ലോല! മററമോരോ നന്മ തേടിടും വീര!
വൈരികൾതൻ ചിത്തതാരിൽപ്പാരം പേടി നല്കും ദേവ-
നാരായണ ഭൂമൌ വാണീടനേകം നാൾ നീ.''

വിയോഗതാപം:—

1 ''കമലങ്ങൾ കനലെന്നാം കളഭം മേൽ വിഷമെന്നാം
കുയിൽ കൂകുന്നതു ശൂലം ചെവിയിലെന്നാം;
കുളിർമതി ചൊരിയുന്ന പൊരികനൽ മെയ്യിലെന്നാം
കലയാന മലയത്തെന്നലുമിതെന്നാം;
പിഴകൂടാതരുണിയെക്കലചെയ്യുന്നതുമയ്യോ!
വഴിയല്ലെന്നതുമിപ്പോൾപ്പൊളിയിതെന്നാം;
ഉറങ്ങുമ്പോളുടൻ കാണാം തിരുമേനിയതുമയ്യോ!
തരമല്ലേ വരുന്നില്ലിന്നുറക്കമെന്നാം.

മരണം മേൽ വരുംമുൻപേ ശിവനേ! ദേവനാരാണർ
തിരുവുള്ളത്തിലോർവാനാരുമില്ലെന്നാം.''

2 ''അടമഴ ചീററു മാരി ചൊരിഞ്ഞ കോട മുഴുത്തു കാററ-
ങ്ങുലലിലടിച്ചു പാടെയുലച്ചു മൂടിന കൂരിരുട്ടും;
ഇടിനാടിനൊന്നു വെട്ടുമിടിയ്ക്കിടയ്ക്കിട മിന്നും മിന്നൽ-
ക്കൊടികളുമാട്ടും മൈലുകൾ മാരപ്പോർവിളിതേടും വണ്ടും
അടവികൾ നീളെ നിലവിളികൊണ്ടു ചുഴലമടക്കമന്നാൾ
മടമലർബാണനോടുടൽനേരാം ദേവനാരായണവീരൻ
മണിയറതന്നിൽ നല്ലണിമെത്തമേലണഞ്ഞതൻപിലെൻറാ
തടമുല ചേററു ചൂടു കളഞ്ഞു പുല്കുമോ ദൈവമേ ഹാ!''

താഴെക്കാണുന്ന ഗാനം ദേവനാരായണപരമല്ല.

''പട്ടിൽ വീരവാളി നല്ലു; പങ്കജത്താർ പൂവിൽ നല്ലു;
ഭാരതത്തിലെതിർത്ത മന്നരിലർജ്ജുനൻ നല്ലു;

ഭങ്ഗിക്കങ്ങെജനോരെ നല്ല; ഭക്തരെപ്പഴിയാസ്ക നല്ല;
പാരിച്ചീടിന കാരുണ്യത്തിന്ന കാർവർണ്ണൻ നല്ല;
കഷ്ടരോടണയാസ്ക നല്ല; ഭക്തരെപ്പഴിയാസ്ക നല്ല;
കാട്ട മാനിന്ന മീനിനാഴ നീരിലേ നല്ല;
വെട്ടവാൻ കൈവാള നല്ല, ബന്ധുവെക്കളയാസ്ക നല്ല;
വേരറക്കൊലചെയ്യതിൽ ശ്രീരാഘവൻ നല്ല.''

'പാരീരേഴം കീർത്തിപേരാം' എന്ന പാട്ടിൽനിന്ന നതോന്നതയിൽ പണ്ടു തന്നെ ഗാനാത്മകങ്ങളായ ലഘുകൃതികളണ്ടായിരുന്നു എന്നും ഒൻപതാം ശതകത്തിൻെറ ഒടുവിൽ ആവിർഭവിച്ച വ്യാസാവതാരവും കിരാതവുമല്ല ആദ്യത്തെ വഞ്ചിപ്പാട്ടകളെന്നും കാണാവുന്നതാണ്. 'പട്ടിൽ വീര വാളി നല്ല' എന്ന പാട്ട നതോന്നത ശ്ലഥബന്ധമായിരുന്ന ഒരു കാലത്തു വിരചിതമാണെന്നു തോന്നുന്നു. നതോന്നതയിൽ അക്കാലത്തു രചിച്ച ചില വാതിൽതുറപ്പാട്ടുകളും കാണ്മാനുണ്ട്.

''എണ്ണരുതേ! മതി മതി! കേണു ചൊന്ന വചനങ്ങൾ
പ്രാണനാഥനിതാ വന്നു തുറക്ക വാതൽ.
ഏവനൊൻെറ മണിയറ പൂവതിന്നു വിളിച്ചതു
തേവരാണ മണിവാതൽ തുറക്കയില്ല.
ഐഹികമായുള്ള സൗഖ്യമോഹമുഞ്ചിജ്ജനത്തിന്നു
സാഹസങ്ങൾ നിനയാതെ തുറക്ക വാതൽ.
ഐയമോവനടക്കുന്ന കയ്യനൊന്നപോലെ നീയും
പയ്യെ വന്നു വിളിച്ചാൽ ഞാൻ തുറക്കയില്ല.
അക്കനമത്തരുണന്നമക്കയൽക്കണ്ണിയുമായി–
ട്ടക്ബിംബമുദിപ്പോളമൂഞ്ഞിവീണു.
ഇക്കനമിപ്പാട്ടിനർത്ഥമൊക്കെ നന്നായറിഞ്ഞോരെ–
ത്തിക്കരിക്കയില്ലയാരും തുറക്കും വാതൽ''

എന്നീ ഈരടികൾ അവയിൽ ഒന്നിൽനിന്നു പകർത്തുന്നതാണ്.

**മാർഗ്ഗംകളിപ്പാട്ട്,** പാടുന്ന രീതി:—പണ്ടു സുറിയാനിക്രി സ്ത്യാനികളുടെ ഇടയിൽ വളരെ പ്രചാരത്തിലിരുന്ന ഒരു ഗാനമാണ് മാർഗ്ഗംകളിപ്പാട്ട്. ക്നാനായസുറിയാനിക്കാരുടെ വിവാഹോത്സവത്തിന് അതു സമീപകാലംവരെ ഒഴിച്ചുകൂടാത്ത ഒരു ചടങ്ങായിരുന്നതായി അറിയുന്നു. ക്രിസ്തുവിൻെറ സൂചകമായി ഒരു നിലവിളക്കു രങ്ഗത്തിൻെറ മധ്യത്തിൽ വച്ച് അദ്ദേഹത്തിൻെറ ശിഷ്യരായി അപ്പോസ്തലന്മാരുടെ സ്ഥാനത്തു പന്ത്രണ്ടു പുരുഷന്മാർ വാളും പരിചയും ധരിച്ചു തലയിൽ മയിൽപ്പീലി തിരുകി ആ വിളക്കിനുചുറ്റും വട്ടത്തിൽ ചുവടു വച്ചും കൈകൊണ്ടു ചില ആങ്ഗ്യങ്ങൾ കാണിച്ചും ഈ പാട്ടു

പാട്ടുകയും ഒടുവിൽ മംഗളം പാടി ചടങ്ങ് അവസാനിപ്പിക്കുകയും ചെയ്യുന്നു. സംഘക്കളിയുടെ ഒരനുകരണമാണ് മാർഗ്ഗംകളി എന്നതിനു സംശയമില്ല. സുറിയാനിക്രിസ്ത്യാനികളുടെ കായികശക്തിയ്ക്കും മാനസികവികാസത്തിനും മതഭക്തിക്കും പ്രസ്തുതഗാനം പ്രയോജകീഭവിച്ചിരുന്നു എന്നുള്ളതിനു പക്ഷാന്തരമുണ്ടാകുവാനും മാർഗ്ഗമില്ല.

ആരംഭം:—മാർഗ്ഗംകളിപ്പാട്ട് ആരംഭിക്കുന്നതു താഴെക്കാണുന്ന വിധത്തിലാണ്.

"മെയ്യണിന്ത പീലിയും മയിൽമേൽ തോന്റും മേനിയും
പിടിത്ത ദണ്ഡും കയ്യും മെയ്യുമെന്നെന്നേയ്ക്കും വാഴ്കവേ,
വാഴ്ക വാഴ്ക നമ്മുടെ പരിഷയെല്ലാം ഭൂമിയിൽ
വഴിക്കുറായ് നടക്കവേണ്ടിവന്തവരോ നാമെല്ലാം.
അഴിവുകാലം വന്നടുത്തു അലയുന്ന നിൻമക്കളെ
അഴിയാവണ്ണം കാത്തരുൾവാൻ കഴിവുപെരുക മാർത്തോമ്മൻ.
മലമേൽനിന്നു വേദ്യറന്തു ചാർത്തിമാറിയെന്നപോൽ
മയിൽമേലേറിനിന്ന നില കാണവേണം പന്തലിൽ.
പട്ടുടൻപണിപ്പുടവ പവിഴമുത്തുമാലയും
അലങ്കരിത്ത പന്തലിൽ വന്നുതകവേണം മാർത്തോമ്മൻ."

ഇതിവൃത്തം:—മാർത്തോമ്മാശ്ലീഹായുടെ ചരിത്രമാണ്, പ്രതിപാദ്യവിഷയം. ആകെ ഭിന്നവൃത്തങ്ങളിലായി പതിനാലു പാദങ്ങളും നാനൂറിൽച്ചില്വാനം വരികളുമുണ്ട്. പാലസ്തീനാനാട്ടിൽ 'ആദിയേൻപുരോഹിതൻ പഠിച്ച ആലയം ഭാഷയിൽ' ഉള്ള ഒരു സൌധം ചോഴരാജനായ 'ഗൊണ്ടഫോറസ്' സ്വപ്നത്തിൽ കാണുകയും അത്തരത്തിൽ ഒരു സൌധം തന്റെ രാജധാനിയിൽ പണികഴിപ്പിക്കുന്നതിനു വേണ്ട തച്ചന്മാരെ അന്വേഷിച്ചുകൊണ്ടുവരുവാൻ ഹാവാൻ എന്ന ഒരു വണിക്കിനെ നിയോഗിക്കുകയും ചെയ്തു. ഹാവാൻ കപ്പൽ കയറി മഹോസാപട്ടണത്തിലെത്തിയപ്പോൾ ക്രിസ്തു പ്രത്യക്ഷപ്പെട്ടു മാർത്തോമ്മയെ ഒരു തച്ചനെന്ന നിലയിൽ ആ വർത്തകനെ ഏല്പിക്കുകയും മാർത്തോമ്മാ ആദ്യം ഹാവാനോടുകൂടി പോകുവാൻ വിസമ്മതിച്ചു എങ്കിലും ഒടുവിൽ തന്റെ ഗുരുനാഥന്റെ "നിന്നോടുകൂടെ ഞാനുണ്ടു കൂട്ടു നീ പോകും നാടതിലെല്ലാം ................നിൻനിനവെല്ലാമെൻ നിനവല്ലോ നീയുറയ്ക്കാകുലം വേണ്ട" എന്നും മറ്റുമുള്ള അരുളപ്പാടു കേട്ട് ആശ്വസ്തനായി ചോഴരാജ്യത്തേക്കു പോകുകയും ചെയ്തു. അവിടെ ഗൊണ്ടഫോറസ്സിന്റെ പ്രീതിക്കു പാത്രീഭവിച്ചു തദ്വാരാ ലഭിച്ച ധനവുംകൊണ്ടു ക്രിസ്തുമതപ്രചാരത്തിനായി മ്ലക്കാ (മലാക്ക) ചീനം (ചൈന) മുതലായ ദേശങ്ങളിൽ 'മാർഗ്ഗമറിയിക്കുകയും' ചെയ്തു.

…………വീണ്ടും പുറപ്പെട്ട കേരളനാടെന്നു കേട്ട
കാരണമായുള്ള കോവികളോടൊത്തു കൂടിയൊരുമിച്ചുചെന്നു
ഈട്ടള്ളോരാ മാലിയാവുംകരെ ചെന്നവിടത്തിരുന്നു
ഊരാളരോടറിയിച്ചിതു മാർഗ്ഗവും കേട്ടവരാസ്തതിലായി
ഇങ്ങനെ മാർഗ്ഗമറിയിച്ചതിൻശേഷം തീർത്തു കരിശതു കൊല്ലം
നിരണവും കോക്കമങ്ഗലം കോട്ടക്കായൽ മലപ്രദേശമായ ചായൽ
പാലൂരും പിന്നെ രാജാവിന്നിരിപ്പിടം കൊടുങ്ങല്ലൂരെന്നിവയേഴും''

എന്നു കവി പ്രസ്താവിക്കുന്നു. ഗൊണ്ഡോഫോറസ്സ് മാർത്തോമ്മായെ ബന്ധനത്തിൽ വയ്ക്കുന്നതും അദ്ദേഹത്തിന്റെ ചില അമാനുഷപ്രവൃത്തികൾ കണ്ടു് അവിടെനിന്നു മോചിപ്പിക്കുന്നതും മററും കവി ചിത്രീകരിച്ചിട്ടുണ്ടു്. മൈലാപ്പൂരിൽ ചിന്നമലയിലെ കാളീക്ഷേത്രത്തിലെ അച്ചകന്മാർ മാർത്തോമ്മായെ ശൂലംകൊണ്ടു കുത്തിക്കൊല്ലുന്നതോടുകൂടി കഥ അവസാനിക്കുന്നു. 'മാർഗ്ഗം' എന്നാൽ ക്രിസ്തുമാർഗ്ഗം അഥവാ ക്രിസ്തുമതം എന്നർത്ഥം. മാർത്തോമ്മായുടെ ക്രിസ്തുമാർഗ്ഗപ്രചാരണത്തെ അധികരിച്ചുള്ള ഒരു പാട്ടു് അഭിനയത്തോടുകൂടി പാടുന്നതിനു തക്കവണ്ണം കവി രചിച്ചതിനാൽ ഈ കൃതിക്കു മാർഗ്ഗംകളിപ്പാട്ടെന്നു പേരുണ്ടായി.

പാട്ടിൽ ഒരു ഭാഗം:—മാർത്തോമ്മാ ചോഴരാജാവിനോടു സ്വർഗ്ഗസൗധത്തെ വർണ്ണിച്ചുകേൾപ്പിക്കുന്ന ഘട്ടത്തിലുള്ള ചില വരികളാണു് താഴെ ചേർക്കുന്നതു്.

''ചിത്രം ചിത്രങ്ങളെത്ര മനോഹരം
ആയതിലുണ്ടല്ലോ കാണ്മാൻ.
ചിന്ത തെളിയുംപടിയുള്ള വാതിൽകൾ
മുത്തോടു വൈരം പതിച്ചു്.
അൻപരിലൻപനിരിക്കുമക്കോയിക്ക—
ലൊൻപതു തട്ടുകളുണ്ടു്.
അന്തിയൊരിക്കലുമില്ലയക്കോയിക്കൽ—
ച്ചെന്നിടക്കൂടുന്നവക്കു്.
മൃത്യുവഴിയായി മത്ത്യരതിൽച്ചെന്നാ—
ലത്തലില്ലാ മഹാഭാഗ്യം.
ആദിത്യരശ്മിയും നാണിക്കുമാറതിൽ
മാണിക്കമായോരു ദീപം.
അതിനൊരു മന്ദമൊരിക്കലുമില്ലഹോ
നീയറി ചോഴരായിതെല്ലാം.''

കവിയും കാലവും:—മാർത്തോമ്മാശ്ലീഹായെസ്സംബന്ധിച്ച ചില പാട്ടുകൾ സുറിയാനിക്രിസ്ത്യാനികൾ പാടിവന്നതായി മഹേ്‌ഡ്,

ഗോവയാ എന്നീ പാശ്ചാത്യചരിത്രകാരന്മാർ യഥാക്രമം ക്രി. പി. 1588_ലും 1599_ലും രേഖപ്പെടുത്തിട്ടുണ്ട്. ഗോവയാ അവർ ഒരു കളിക്ക് ഉപയോഗപ്പെടുത്തിവന്ന പാട്ടിനെപ്പററി പറയുന്നു. പോർത്തുഗീസുകാരുടെ ആഗമനത്തിനു മുൻപും സുറിയാനിക്രിസ്ത്യാനികൾക്ക മാർത്തോമ്മായെപ്പററി ചില പാട്ടുകൾ ഉണ്ടായിരുന്നിരിക്കണം. മാർഗ്ഗംകളിപ്പാട്ട് അവയിൽ ഒന്നാണോ എന്നു നിശ്ചയമില്ല. കുരിശ്, അഞ്ചുക്കൾ (മാലാഖമാർ) എന്നീ പോർത്തുഗീസ് വാക്കുകൾ ഇന്നു നടപ്പുള്ള പാട്ടിൽ കാണ്മാനുണ്ട്; എന്നാൽ അതുകൊണ്ടുമാത്രം ഇതു് അവർ വന്നതിനുമേലുണ്ടായതാണ് എന്നു ഖണ്ഡിച്ചു പറയാവുന്നതല്ല. പാട്ടിൽ അവ പിന്നീടു കടന്നുകൂടിയെന്നും വരാവുന്നതാണ്. 'മെയ്യുണിന്ത പീലിയും' ഇത്യാദി പീഠികപോലെ ഭാഷയ്ക്കു് ഇതരഭാഗങ്ങളിൽ പ്രാചീനത കാണുന്നില്ല. ക്രി. പി. 1600_നും 1700_നും മദ്ധ്യേ ജീവിച്ചിരുന്ന കല്ലൂർശേരി വെട്ടിക്കുന്നേൽ ഇട്ടിത്തൊമ്മൻ കത്തനാരാണ് ഇതിൻെറ കർത്താവു് എന്നു് ഒരു ഐതിഹ്യമുണ്ട്. അദ്ദേഹം പക്ഷേ ഇതിൻെറ പരിഷ്കർത്താവാണെന്നു വരുവാനും പാടില്ലായ്കയില്ല. ക്രി. പി. 1797_ലെ ഒരു പതിപ്പിൽ "ഇക്കാലങ്ങളോരായിരത്തെഴുനൂറുമുപ്പതുരണ്ടിൽ, ഈരാറിലീരെട്ട നാമം പാടിയ തിങ്ങളിലാടി" എന്നൊരു കുറിപ്പുണ്ടെങ്കിലും അതു ഗ്രന്ഥത്തിൻെറ നിർമ്മാണകാലത്തെ നിർദ്ദേശിക്കുന്നതായി തീർച്ചപ്പെടുത്തുവാൻ തരമില്ല. അതുമാത്രം അർവാചീനമല്ല ഈ പാട്ട്. ആകെക്കൂടി 'മെയ്യുണിന്ത' എന്ന പീഠിക പോർത്തുഗീസുകാരുടെ വരവിനു മുൻപുള്ളതും ശേഷം ഭാഗങ്ങൾ കൊല്ലം എട്ടാം ശതവർഷത്തിൽ ഇട്ടിത്തൊമ്മൻകത്തനാർ പുതുക്കിയെഴുതിയതുമാണെന്നു സങ്കല്പിക്കുന്നതു സമീചീനമായിരിക്കുമെന്നു തോന്നുന്നു.

**റമ്പാൻെറ പാട്ട്:**—തോമാശ്ലീഹായുടെ ചരിത്രത്തെപ്പററി പ്രതിപാദിക്കുന്ന മറെറാരു ഗാനമാണ് റമ്പാൻെറ പാട്ട്. ഈ കൃതി മാർത്തോമ്മായാൽ മതപരിവർത്തനംചെയ്യപ്പെട്ട നിരണംതുകാരൻ മാളിയേക്കൽ തോമ്മാറമ്പാൻ രചിച്ചതാണെന്നും അദ്ദേഹത്തിൻെറ വംശത്തിൽ നാല്പത്തെട്ടാം തലമുറക്കാരനായ മറെറാരു തോമ്മാറമ്പാൻ ക്രി. പി. 1601_ൽ സംക്ഷേപിച്ചെഴുതിയതാണെന്നും ആ പാട്ടിൽത്തന്നെ പ്രസ്താവനയുണ്ട്.

"ഒരായിരമോടറുനൂറൊന്നാം
കർക്കടകം മൂന്നാം ദിവസം
ആരാധനയോടിവയെല്ലാതും
അറിവാൻ ദൈവം കൃപചെയ്ക"

എന്ന വരികൾ നോക്കുക. ഇപ്പോൾ പ്രചാരത്തിലിരിക്കുന്ന പാട്ടിനെപ്പററി നമുക്കു നിരൂപണം ചെയ്താൽ മതിയാകുന്നതാണല്ലോ. അതു

കൊല്ലം 776–ാമാണ്ടിടയ്ക്കു രചിച്ചതാണെന്നു സങ്കല്പിക്കുന്നതിൽ ആക്ഷേപമില്ല. ചില വരികൾ താഴെച്ചേർക്കുന്നു:

"സാക്ഷാൽ ദൈവം മൂവൊരുവൻതാ–
നരുൾമാർഗ്ഗത്തിൽ ഗുരുവരനാകിയ
മാമകനാമകനാം മാർത്തോമാ
പെരുമാറാം ചോഴൻറാളായുള്ളോ–
രാവാനോടും സഹിതംകൂടി
അറബിയായിൽ കപ്പൽ കരേറി
മാല്യംകരെ വന്നെത്തിയതു്.

ഒരു മാസത്തിന്നിടയിൽത്തിരികേ
കേരളനാട്ടിൽത്താൻ വരുവാൻ
തിരുവഞ്ചിക്കുളത്തരചൻമരുമക–
നാദേശത്തിൽച്ചെന്നെത്തി,
തൃക്കാൽ മുത്തിയപേക്ഷ കഴിച്ചു;
കപ്പൽയാത്രയുമവർ ചെയ്തു."

സുറിയാനിക്രിസ്ത്യാനികളുടെ കല്യാണപ്പാട്ടുകളേയും പള്ളിപ്പാട്ടുകളേയുംപററി ഞാൻ പതിനൊന്നാമധ്യായത്തിൽ സൂചിപ്പിച്ചിട്ടുണ്ടു്. പോർത്തുഗീസുകാർ കേരളത്തിൽ വന്ന കാലത്തു് അവരുടെ ഇടയിൽ പല പഴയ പാട്ടുകൾ പ്രചാരത്തിൽ ഇരുന്നിരിക്കണം. അവ മിക്കവാറും കാലാന്തരത്തിൽ അസ്തമിതങ്ങളായിത്തീർന്നിരിക്കുന്നു.

**പാക്കനാർതൊള്ളായിരം:**—ജേക്കബ്ഫെനിഷ്യോ എന്ന ഒരു പോർത്തുഗീസ്ഗ്രന്ഥകാരൻ കൊച്ചി, പുറക്കാട്ടു് എന്നീ സ്ഥലങ്ങളിൽ ഉദ്ദേശം 760–ാമാണ്ടുമുതൽ പാതിരിയായിരുന്നു. അദ്ദേഹം 808–ൽ കൊച്ചിയിൽവച്ചു മരിച്ചു. അദ്ദേഹം പോർത്തുഗീസ്ഭാഷയിൽ (Livroda Seitados Indios Orientalis) "ലിവ്രോദ സൈതാദോസ് ഇൻഡിയോസ് ഓറിയെൻറാലിസ്" എന്ന പേരിൽ കേരളത്തെപ്പററി ഒരു കൃതി രചിച്ചിട്ടുണ്ടു്. അതു് എട്ടു പുസ്തകങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. ആ കൃതിയിൽ ലോകസൃഷ്ടി, ശിവൻ, വിഷ്ണു മുതലായ ദേവന്മാരുടെ ചരിത്രം, രാമായണം മഹാഭാരതം എന്നീ ഇതിഹാസങ്ങളുടെ സംഗ്രഹം, അയ്യപ്പന്റെ ഉത്ഭവവും അപദാനങ്ങളും, കേരളത്തിലെ ക്ഷേത്രങ്ങളേയും ആചാരങ്ങളേയും ഹിന്ദുക്കളുടെ വിശേഷദിവസങ്ങളേയും പററിയുള്ള നിരൂപണം മുതലായി പല വിഷയങ്ങളും അടങ്ങീട്ടുണ്ടു്. ചിലതെല്ലാം കണ്ടും ചിലതെല്ലാം കേട്ടുകേൾവിയെ അടിസ്ഥാനമാക്കിയും അദ്ദേഹം പ്രസ്താവിക്കുന്നു. ധർമ്മപുത്രർ ചേരമാൻ പെരുമാളായും ഭീമൻ കലശേഖരപ്പെരുമാളായും നകുലൻ ചോഴപ്പെരുമാളായും സഹദേവൻ പാണ്ടിപ്പെരുമാളായും കലിയുഗത്തിൽ അവതരി

ച്ചുവത്രേ. ഫെ്നിഷ്യോ മലയാളം പഠിച്ചിരുന്നു എന്നുള്ളതിനു തെളിവുണ്ട്. പാക്കനാർതൊള്ളായിരം എന്നൊരു ഗ്രന്ഥത്തെ പ്രമാണീകരിച്ച് അദ്ദേഹം അനേകം ഹൈന്ദവാചാരങ്ങളെ എതിർക്കുന്നു. ആ പേരിൽ പാക്കനാർ ഒരു ഗ്രന്ഥം രചിച്ചിട്ടുണ്ടെന്നു നാം മററു പ്രകാരത്തിൽ അറിയുന്നില്ല. അതിൽ തൊള്ളായിരം പാട്ടുകൾ ഉൾക്കൊണ്ടിട്ടുണ്ടെന്നാണ് ലത്തീൻഭാഷയിൽ നിർമ്മിതമായ അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ പറയുന്നത്. രണ്ടു പാട്ടു താഴെ പകർത്തുന്നു:

''കല്ലിലും കാററിലും കാരിരുമ്പു ചെമ്പിലും
പുല്ലിലും പരപ്പിലും പ്രാണവേദനുലിലും
ചൊല്ലിലും ചൊല്ലാതിലും കർമ്മജ്ഞാനം രണ്ടിലും
എല്ലിലും എലുമ്പിലും ഏകനാണീശ്വരൻ.''

''ഞാനിയെന്നുതാൻ നിനച്ച നല്ല പൂവു ചൂടിനാൻ
വാനിൽനിന്നു വന്ന വെള്ളം വാനിലേ ചെലുത്തുവാൻ
ഊനിലുള്ള എല്ലുകൊണ്ടുയിർത്തുയിർത്തു തേങ്ങിനാൻ
ഞാനിയാകിലങ്ങു പോമല്ലയാകിലിങ്ങുതേ.''

ഈ പാട്ടുകളിലേ ഭാഷാരീതി നോക്കിയാൽ പ്രസ്തുതഗ്രന്ഥം ഫെ്നിഷ്യോ കേരളത്തിൽ താമസിച്ചിരുന്ന കാലത്തു പാക്കനാരുടേതാണെന്നു പറഞ്ഞ് ആരോ എഴുതി ഹിന്ദുമതഖണ്ഡനത്തിനായി അദ്ദേഹത്തെ ഏല്പിച്ചപോലെയാണ് തോന്നുന്നത്. കവിതയ്ക്കു പറയത്തക്ക ഗുണമൊന്നുമില്ലെങ്കിലും അനുവാചകന്മാരുടെ കൗതുകത്തിനുവേണ്ടി അതിലേ ചില വരികൾ ഇവിടെ പകർത്തിയെന്നേയുള്ളു. ഫെ്നിഷ്യോ ഉദ്ധരിച്ചിട്ടുള്ള പങ്ക്തികളിൽ കൂടുതലായി ഒരു ഭാഗവും ലഭിച്ചിട്ടില്ല.



## മുപ്പത്തിരണ്ടാമധ്യായം

# ഭാഷാഗദ്യം

### കൊല്ലം എട്ടാം ശതകം

**ഉത്തരരാമായണം ഗദ്യം,** ഗ്രന്ഥകാരനും കാലവും:— മലയാളഭാഷയ്ക്കു തികച്ചും അഭിമാനം കൊള്ളാവുന്ന ഒരു മഹനീയകൃതിയാകുന്നു ഉത്തരരാമായണം ഗദ്യം. അതിന്റെ പ്രണേതാവു് ആരെന്നറിയുന്നതിനു ഗ്രന്ഥത്തിൽ സ്പഷ്ടമായ ലക്ഷ്യമൊന്നുമില്ലെങ്കിലും അതിനെപ്പററി അവിശ്വസനീയമെന്നു കരുതേണ്ടതല്ലാത്ത ഒരൈതിഹ്യം വടക്കേ മലയാളത്തിൽ പ്രചരിക്കുന്നുണ്ടു്. അവിടെ ചിറയ്ക്കൽത്താലൂക്കിൽ കരിവെള്ളൂർ എന്ന സ്ഥലത്താണ് സുപ്രസിദ്ധമായ വങ്ങോട്ടു് ഉണ്ണിത്തിരിമാരുടെ കുടുംബം സ്ഥിതിചെയ്യുന്നതു്. ഉണ്ണിത്തിരിമാരെ പണ്ടാലമാരെന്നു തെക്കൻപ്രദേശങ്ങളിൽ പറയും. ആ കുടുംബത്തിൽ കൊല്ലം 700–നും 750–നും ഇടയ്ക്കു് അതിവിദ്വാന്മാരായ രണ്ടു സഹോദരന്മാർ ഉണ്ടായിരുന്നു എന്നും അവരിൽ അനുജൻ തന്റെ തറവാട്ടിലെ പ്രായം ചെന്ന സ്ത്രീകളുടെ ആവശ്യമനുസരിച്ചു് അവർക്കു നിത്യപാരായണത്തിന്നായി രാമായണകഥ മുഴുവൻ ഗദ്യത്തിൽ രചിച്ചു എന്നുമാണ് പുരാവൃത്തം. അതിൽ ഉത്തരരാമായണംമാത്രമേ കണ്ടുകിട്ടീട്ടുള്ളൂ. ഒരു മാതൃകയിൽ അതു് 759–ൽ എഴുതി എന്നു രേഖപ്പെടുത്തിക്കാണുന്നതിനാൽ അതിനു മുൻപായിരിക്കണം ഗ്രന്ഥനിർമ്മിതി എന്നു സിദ്ധിക്കുന്നു. ആ സ്ഥിതിക്കു്, ഐതിഹ്യത്തെ ആസ്പദമാക്കി വങ്ങോട്ടുണ്ണിത്തിരിമാരിൽ ഒരാൾ എട്ടാം ശതകത്തിന്റെ പൂർവാർദ്ധത്തിൽ ഉത്തരരാമായണം ഉണ്ടാക്കി എന്നു ന്യായമായി ഊഹിക്കാവുന്നതാണ്.

ഗ്രന്ഥസ്വരൂപം:—ഉത്തരരാമായണകാരൻ വാല്മീകിമഹർഷിയെത്തന്നെയാണ് ആദ്യന്തം ഉപജീവിച്ചിരിക്കുന്നതെങ്കിലും മൂലത്തെ പ്രായേണ വികസിപ്പിച്ചുകൊണ്ടാണ് അദ്ദേഹത്തിന്റെ കാവ്യഗതി. ഭാഷയ്ക്കു സമഗ്രമായ ഓജസ്സും ധാരാവാഹിതവുമുണ്ടു്. ഗ്രന്ഥം ആരംഭിക്കുന്നതു താഴെക്കാണുന്ന വിധത്തിലാണ്:

"അരുളിച്ചെയ്താൻ മഹാനുഭാവനാകിയ വാല്മീകിമഹർഷി കുശലവന്മാരെ നോക്കി. അഖിലലോകമംഗല്യാംഗസമ്പന്നനായിരിക്കുന്ന ശ്രീരാമദേവൻതിരുവടി രാവണാദിരാക്ഷസന്മാരെ നിഗ്രഹിച്ചു തിരുവയോധ്യാപുരി പുക്കഭിഷേകംചെയ്തു് അനുജരോടും സീതാദേവിയോടും കൗസല്യാദിമാതൃക്കളോടും സുഗ്രീവാദിവാനരന്മാരോടും വിഭീഷണാദിരാക്ഷസരോടുംകൂടി രാജ്യപരിപാലനം ചെയ്തിരുന്ന പ്രകാരവും സ്വർഗ്ഗാ

രോഹണപ്രകാരവും ശ്രീവാല്മീകി കുശലവന്മാർക്കുപദേശംചെയ്തു പഠിപ്പിക്കപ്പെട്ട ഉത്തരരാമായണം സംക്ഷേപമായറിയിക്കുന്നേൻ.''

ഇതു ഗ്രന്ഥകാരൻെറ പീഠികയാണ്. മൂലത്തിൽ ഈ ഭാഗം ഇല്ല. ഈ ഭാഗത്തിനു നമ്പ്യാർതമിഴിൻെറ സാജാത്യം നല്ലപോലെയുണ്ട്; ഇതരഭാഗങ്ങളിലും അതിലേ ശൈലിതന്നെ ഏറെക്കുറേ സമീക്ഷിക്കാവുന്നതാണ്. അപൂർവ്വം ചില ഭാഗങ്ങളിൽ മൂലകഥയെ ഭേദപ്പെടുത്തിട്ടുമുണ്ട്. തർജ്ജമയിൽ രാവണനെ കാർത്തവീര്യനിൽനിന്നു മോചിപ്പിക്കുന്നതു പുലസ്ത്യനല്ല, വിശ്രവസ്സാണെന്നുള്ളതു് അതിനു് ഒരുദാഹരണമായി ഗണിക്കാം. മൂലത്തിൽനിന്നു തർജ്ജമ വികസിക്കുന്നതു് എങ്ങനെയാണെന്നു് അടിയിൽ ചേർക്കുന്ന ഉദാഹരണത്തിൽനിന്നു വെളിവാകും.

മൂലം: ''ഏവമുക്ത്വാ തതോ രാമ ഭുജാൻ വിക്ഷിപ്യ പർവ്വതേ
തോലയാമാസ തം ശൈലം സ ശൈലസ്സമകമ്പത.
ചാലനാൽ പർവ്വതസ്യൈവ ഗണാ ദേവസ്യ കമ്പിതാഃ
ചചാല പാർവ്വതീ ചാപി തദാശ്ലിഷ്ടാ മഹേശ്വരം.
തതോ രാമ മഹാദേവോ ദേവാനാം പ്രവരോ ഹരഃ
പാദാങ്ഗുഷ്ഠേന തം ശൈലം പീഡയാമാസ ലീലയാ.
പീഡിതാസ്തു തതസ്തസ്യ ശൈലസ്യാധോഗതാ ഭുജാഃ.''

തർജ്ജമ: ''പുഷ്പകവിമാനത്തിൽനിന്നിറങ്ങി ശ്രീകൈലാസപർവ്വതത്തിൻ്റെ ചെന്നവനിനു് ഇരുപതു കൈകളും ചുരുട്ടിപ്പർവ്വതമടരുമാറു മെല്ലെയൊന്നെറിയതുനേരം പർവ്വതമൊരേടമൊഴിയാതെ ഞെട്ടിയിളകിപ്പിളർന്നതുനേരം ശ്രീഭൂതഗണങ്ങളും മഹർഷിമാരും ബ്രാഹ്മണരും ദേവകളും ഗണപതിയും സുബ്രഹ്മണ്യനും യക്ഷകിന്നരഗന്ധർവ്വസിദ്ധവിദ്യാധരചാരണരും ഇവരെല്ലാവരും പെരിക ഭയപ്പെട്ടു ചൊല്‌വിതുംചെയ്താർ. ജഗൽകാരണനായിരിക്കുന്ന ശ്രീമഹാദേവൻതിരുവടിയുടെ നിവാസസ്ഥലമായിരിക്കുന്ന ശ്രീകൈലാസമെന്തിങ്ങനെ ഇളകുമാറിതെന്നും ഇതെന്നുമേ ഇളകിയൊന്നല്ലായെന്നും തമ്മിൽ പറയുന്നതുനേരം ഭർത്താവിനോടുകൂടെ ക്രീഡിച്ചരുളുന്ന ശ്രീപാർവ്വതിയും ഭയപ്പെട്ടു മനസ്സാലേ നിരൂപിച്ചു. ഞാനുമൊരാശ്രയംകൂടാതെ ഇവിടെയിരിക്കുന്നാകിൽ വീണുമരിച്ചുപോകുമെന്നു ഭയപ്പെട്ടു സംഭ്രമത്തോടുമോടിച്ചെന്നു ഭർത്താവിനുടെ മാറിൽ വീണു മുറുകപ്പിടിച്ചാശ്ലേഷിച്ചുനില്പിതുംചെയ്താൾ. അതെതുപ്രകാരമെന്നാൽ കല്പകവല്ലി കല്പകവൃക്ഷത്തെ ചുററിപ്പിടിച്ചതുപോലെ, ശ്രീമഹാദേവൻതിരുവടിയുടെ മാറിൽ ചെന്നമർന്നിരുന്നു ശ്രീപാർവ്വതീദേവിയും. അതുനേരം ശ്രീപരമേശ്വരൻതിരുവടിയും പെരികെസ്സന്തോഷിച്ചു മന്ദസ്മിതമാകുംവണ്ണം ചിരിച്ചരുളുവിതുംചെയ്താൻ. പണ്ടെങ്ങുമൊരുനാളുമെന്നുടെ പ്രാണവല്ലഭയായിരിക്കുന്ന ഗൌരിയുമെന്നെയാലിങ്ഗനം ചെയ്തില്ലല്ലോ. ഇന്നിപ്പോളെന്നെയാലിങ്ഗനം ചെയ്വാൻ കാരണമെന്തെന്നാൽ ആരാനു

മൊരു ബലവാൻ പരാക്രമശക്തനായിരിക്കുന്ന പുരുഷൻ ഇപ്പർവ്വതമടത്തുന്നുണ്ടെന്നുവന്നു. എന്നാൽ അവൻ എനിക്കെത്രയും പെരികയിഷ്ടവാനെന്നും അവനെ വളരെ സ്നേഹിച്ചേൻ ഞാനെന്നും ഒരുനാളുമവനോടൊരു വിരോധം നുകരുതെന്നും അവന്നു വേണ്ടുമഭിപ്രായത്തെച്ചെയ്തുകൊടുക്കണമെന്നും ദേവിയുടെ ഭയത്തെക്കളയണമെന്നും നിനച്ചു പർവ്വതമടത്തുന്നവനുമേതുമൊരു വ്യസനം വരാതെ ദേവിയുടെ സങ്കടം പോക്കണമെന്നുംവച്ചു തിരുവടിയുടെ ശ്രീപാദാരവിന്ദങ്ങളുടെ പെരുവിരൽദലയംകൊണ്ടു മെല്ലവേ അപ്പർവ്വതമൊന്നമക്കവതും ചെയ്താൻ. അപ്പൊഴുതു ദശഗ്രീവനും പർവ്വതമടന്ന വിവരത്തിൽ കൈകളിരുപതും നടത്തിപ്പൊങ്ങിക്കുമതുനേരം പർവ്വതം പണ്ടേപ്പോലെ ഉറച്ചുനിന്നതുനേരം വിവരത്തിങ്കലിട്ട കൈ ഇരുപതും വലിച്ചുകൂടാതെ മുറുകി പൊറുക്കരുതാത്ത വേദനയാലേ മുറയിടത്തുടങ്ങിനാൻ ദശഗ്രീവൻ.''

എന്തൊരു ഹൃദയഹാരിയായ ചിത്രമാണിതു്! ഒരു വലിയ ഭൂതക്കണ്ണാടിയിൽക്കൂടിയാണു് വിവർത്തകൻ മൂലത്തിലേ ആശയങ്ങളെ നമുക്കു കാണിച്ചുതരുന്നതു്. 'ലീലയാ' എന്ന പദത്തിനു് അദ്ദേഹം കല്പിക്കുന്ന അർത്ഥപ്രപഞ്ചനം മഹർഷി വിചാരിച്ചിരിക്കാവുന്നതല്ലെങ്കിലും ഹൃദയപേയമായിത്തന്നെയിരിക്കുന്നു.

സുന്ദരങ്ങളായ ഭാഷാപദങ്ങളുടെ സുലഭമായ പ്രയോഗം ഈ ഗ്രന്ഥത്തെ സവിശേഷം ആകർഷകമാക്കിത്തീക്കുന്നു. ''പുതിയോ ചില കഴവിൻതുവലാൽ വരിഞ്ഞു നോർചാണമേൽ തെളിയക്കടഞ്ഞു നേരിയതായ് നെയ്‌തേച്ചുതൊട്ടവാറേ ശത്രുക്കളെ പ്രാണൻ പാറിപ്പോ ചില ശരങ്ങൾകൊണ്ടുടനുടൻ പ്രയോഗിച്ചു'', ''കണ്ണെല്ലാം ചുകന്നു മറിഞ്ഞു ദന്തം കടിച്ചു് അരികെയിരുന്ന വാളെടുത്തു വലത്തേ കയ്യിൽ മുറുകെപ്പിടിച്ചു കുറഞ്ഞൊന്നു പിൻവാങ്ങി വാളിളക്കി ഊക്കി രണ്ടു മുറിയായി വീഴുമാറു ദൂതനെ വെട്ടിക്കൊല്ലിതും ചെയ്താൻ'', ''അരയും തലയും കൈച്ചരടും മുറുക്കിയാവനാഴിക പുറത്തണച്ചു വില്ലെടുത്തു ഞാൺ പൂട്ടേറിയിടത്തു ചെന്നുനിന്നു് ഇടത്തേക്കൈമേൽ വില്ലെടുത്തു മുറുകപ്പിടിച്ചു തെളിയക്കടഞ്ഞൊരമ്പുമെടുത്തു രമണീയമായി പൊന്മയമായിരിക്കുന്ന തേരിലേറി കൊടിയും കുടയുമുയർത്തിപ്പിടിച്ചു യുദ്ധയോഗ്യനായി പുറപ്പെട്ടു'' എന്നിത്തരത്തിലുള്ള സജീവങ്ങളായ വാക്യങ്ങൾ ഇതിൽ എവിടെയും പ്രേക്ഷണീയങ്ങളായി നിലകൊള്ളുന്നു.

**വാസുദേവൻനമ്പൂരി, പഞ്ചികാകാരൻ:**—അമരകോശത്തിനു പഞ്ചിക എന്നൊരു പഴയ കേരളീയവ്യാഖ്യാനമുണ്ടു്. അതിൽ സംസ്കൃതവും ഭാഷയും ഇടകലർന്നിരിക്കുന്നുവെങ്കിലും ഭാഷയ്ക്കാണു് പ്രാധാന്യം. ഗ്രന്ഥനിർമ്മിതിയുടെ കാലവും ഗ്രന്ഥകാരന്റെ നാമധേയവും വ്യാഖ്യാനത്തിലുള്ള ഒരു ശ്ലോകത്തിൽനിന്നു വെളിപ്പെടുന്നു.

“ശശധരവസുബാണപ്രാണരന്ധ്രക്ഷമേശൈഃ
പരിമിതിമുപയാതേ വാസരാണാം സമൂഹേ
ഇഹ കലിയുഗഭാജാം വാസുദേവോ ദ്വിജന്മാ
വ്യലിഖദമരകോശഗ്രന്ഥതാൽപര്യസാരം.”

ഇതിൽ ആദ്യത്തെ പാദം കലിദിനസംഖ്യാസൂചകമാകയാൽ ഗ്രന്ഥനിർമ്മിതി കൊല്ലം 716-ാമാണ്ടിടയ്ക്കാണെന്നു സിദ്ധിക്കുന്നു. ‘വ്യലിഖൽ’ എന്ന പദത്തിനു നിർമ്മിച്ചു എന്നാണ് ഞാൻ ഭാഷാരീതിയെ ആസ്പദമാക്കി അർത്ഥം കല്പിക്കുന്നതു്. അല്ലാതെ പകർത്തിയെഴുതിയെന്നല്ല.

“ലോകോപകാരായ കൃതാ മഹാത്മനാ
കേനാപി സൈഷാമരകോശപഞ്ചികാ
ആചന്ദ്ര(നക്ഷത്രഗണം) സുപൂജിതാ
സ്ഥേയാദ്ധരണ്യാം സുമനോഹരാ സതാം”

എന്നൊരു പദ്യം ‘ശശധര’ എന്നതിനെ തുടർന്നു കാണുന്നുണ്ടെങ്കിലും അതു ഗ്രന്ഥകാരന്റേതുതന്നെയോ എന്നു സംശയിക്കുന്നു; ആണെങ്കിൽ അദ്ദേഹം താൻ മഹാത്മാവാണെന്നു സ്വയം ഘോഷണം ചെയ്യുന്നതായി വിചാരിക്കണം: അതു് അസ്വാഭാവികമാണല്ലോ. പഞ്ചിക ഇങ്ങനെ ആരംഭിക്കുന്നു:

“ക്ലേശാദയോ യം ന പരാമൃശന്തി
യോ വാ ബിഭർത്തീശ്വരശബ്ദമേകഃ
പുരാതനാനാം ഗുരവേ ഗുരൂണാം
തസ്മൈ നമോ നാഗവിഭൂഷണായ.

ആയുർധനുർവ്വേദനിഘണ്ടുസാരേ
വാസ്തുഗ്രഹാശ്വാദിഗജാദിശാസനം
സ്മൃതീഃ പുരാണാന്യഖിലാസ്സഹസ്രശഃ
സമീക്ഷ്യ വക്ഷ്യേഽമരകോശപഞ്ചികാം.

കോ മർത്ത്യോമരകോശസ്യ വിവരീതും ക്ഷമോ ഭുവി?
കോ വാബ്ധിമഥനം കർത്തും ശക്തോ നാരായണാദൃതേ.
തത്ര യേ സ്വേന വിവൃതാ യേ ച വ്യക്താർത്ഥവാചിനഃ
തേഷാം നിരർത്ഥകാ വ്യാഖ്യാ വ്യാക്രിയന്തേഽത്ര ദുർഗ്ഗമാഃ.”

വ്യാഖ്യാനം ഹ്രസ്വമാണ്; ധാത്വർത്ഥപ്രതിപാദനവും മറ്റുമില്ല. താഴെക്കാണുന്ന ഭാഗങ്ങൾ നോക്കുക.

“സ്വഃ ഇതി അവ്യയം സ്വർഗ്ഗഃ, നാകഃ, ത്രിദിവഃ, ത്രിദശാലയഃ, സുരലോകഃ ഇവ അഞ്ചും പുല്ലിംഗം. ദ്യൗഃ ഓകാരാന്തം, ദ്യൗഃ വകാരാന്തം, ദ്വേ സ്ത്രിയൌ; ക്ലീബേ ത്രിവിഷ്ടപം ഇവ ഒൻപതും സ്വർഗ്ഗത്തിന്റെ പേർ” “മാഷാദയഃ ശമീധാന്യേ മാഷമുദ്ഗാദികം = പുട്ടലിൽ

വിളയിൻറവ", "ശുകധാന്യേ യവാദയഃ = യവഗോധൂമാദികൾ കരിമേൽ വിളയിൻറവ." "ശോധിതം സമം = നിൎമ്മലമായതു്. ചിക്കണം മസൃണം സ്നിഗ്ദ്ധേ = നെയ്യ് ചേൎന്നതു്, തുല്യേ ഭാവിതം വാസിതം = ധൂപിച്ചതു്. 18-ം ത്രിലിംഗം. അപകചം ബോളിഃ സ്ത്രീ. അദ്ധ്യൂഷഃ നാ. തിലഗുളസക്തപാദികൃതാ ബോളിഃ" "തേഷാം വിശേഷാ ഹാരീതഃ = നായ്പ്രാവു്. മദ്ഗുഃ = നാ നീൎക്കാക്ക. കാരണ്ഡവഃ = നാ കോഴി. പ്ലവഃ = നാ, മരക്കലം, നാവു്. തിത്തിരിഃ = നാ ചിച്ചിരി. കുക്കുഭഃ = നാ, ചെറുകരിൽ. ലാവഃ = നാ, മീവൽ. ജീവഞ്ജീവഃ = നാ, വട്ടച്ചാവൽ. ചകോരകഃ = നാ, ചകോരപ്പുൾ. കോയഷ്ടികഃ = നാ, ടിട്ടിഭകഃ = നാ, കുതികല്ലുക്കി."

കൈക്കുളങ്ങര രാമവാരിയർ അമരകോശത്തിനു രചിച്ചിട്ടുള്ള ബാലപ്രിയ എന്ന വ്യാഖ്യാനത്തിൽ പഞ്ചികയെ ആപാദചൂഡം ഉപജീവിച്ചിട്ടുണ്ടു്. വാസുദേവന്റെ ഗൃഹം ഏതെന്നു് അറിയുന്നില്ല.

സൂക്ഷ്മമായ നിരൂപണത്തിന്റെ ഫലമായി ഈ പഞ്ചിക തന്നാമധേയമായ തമിഴ്ഗ്രന്ഥത്തിന്റെ തൎജ്ജമയാണെന്നു കാണുന്നു. വാസുദേവൻ അതിൽ വിശേഷിച്ചൊന്നും കൂട്ടിച്ചേൎത്തതായി തോന്നുന്നില്ല. തമിഴ്ഗ്രന്ഥത്തിന്റെ രീതി മനസ്സിലാകുവാൻ പ്രഥമശ്ലോകത്തിന്റെ വ്യാഖ്യാനം ഉദ്ധരിച്ചുകൊള്ളുന്നു:

"ഹേ ധീരാഃ, വീരർ. വിദ്വാംസഃ ജ്ഞാനദയാസിന്ധോഃ ജ്ഞാന, ജ്ഞാനമെന്ന, ദയാ, ദയയെന്ന, ഇതുകളുടെ സിന്ധോഃ. സിന്ധുവായിരുപ്പാരായി, സമുദ്രമായിരുപ്പാരായി, അഗാധസ്യ, അഗാധരായിരുപ്പാരായി, നിലയന്നിയിലേ ഇരുപ്പാരായിരുക്കകിറ, യസ്യ = യാതൊരു പരമേശ്വരനുടെയ, ഗുണാഃ = ഗുണങ്കൾ, അനഘാഃ = അനഘങ്കളോ, പാപരഹിതങ്കളോ, അക്ഷയഃ, അക്ഷയരായിരുപ്പാരായി, നാശരഹിതരായിരുപ്പാരായി ഇരുക്കകിറ, സഃ = അന്ത പരമേശ്വരൻ = ശ്രിയൈ, ശ്രീയിൻപൊരുട്ടും, സമ്പത്തിൻപൊരുട്ടും, അമൃതായ ച = അമൃതത്തിൻപൊരുട്ടും മോക്ഷത്തിൻപൊരുട്ടും, ഭവദ്ഭിഃ = ഉങ്കളാലേ, സേവ്യതാം = സേവിക്കപ്പെടത്തക്കതു്." ഞാൻ മലയാളപഞ്ചികയിൽനിന്നുദ്ധരിച്ച ഭാഗങ്ങൾ ആ മാതിരിയിൽത്തന്നെയാണു് തമിഴ്പ്പഞ്ചികയിലും കാണുന്നതു്. തമിഴ്പ്പഞ്ചികയ്ക്കു തമിഴ്നാട്ടിൽ യാതൊരു പ്രചാരവുമില്ലാത്തതിനാൽ അതും കേരളത്തിൽ ആവിർഭവിച്ച ഒരു കൃതിയെന്നുതന്നെ അനുമാനിക്കേണ്ടിയിരിക്കുന്നു. മലയാളപഞ്ചികയ്ക്കു് അമരം തമിഴ്ക്കുത്തെന്നുമൊരു പേരുണ്ടു്. അതു തദനുരോധേന സിദ്ധിച്ചതായിരിക്കണം.

ഈ തമിഴ്ക്കുത്തിനൊത്തതന്നെ അല്പം വ്യത്യാസപ്പെടുത്തി അമരപദാൎത്ഥപ്രകാശിക എന്നൊരു പുസ്തകവും പ്രസിദ്ധീകൃതമായിട്ടുണ്ടു്.

അതിൻെറ കർത്താവു തൃക്കണ്ടിയൂർ ഗോവിന്ദപ്പിഷാരടിയാണെന്നു കേൾവിയുണ്ടു്. 1060-ാമാണ്ടിടയ്ക്കുമാത്രമാണ് അതിൻെറ ആവിർഭാവം.

**ഭാഷാവൈജയന്തി:**—വിശിഷ്ടാദ്വൈതമതസ്ഥാപകനായ രാമാനുജാചാര്യരുടെ ഗുരുവായ യാദവപ്രകാശൻ ക്രി. പി. പതിനൊന്നാം ശതകത്തിൽ ജീവിച്ചിരുന്നു. അദ്ദേഹമാണ് സുപ്രസിദ്ധമായ വൈജയന്തിയെന്ന സംസ്കൃതനിഘണ്ടുവിൻെറ പ്രണേതാവു്. അമരസിംഹൻെറ നാമലിംഗാനുശാസനം കഴിഞ്ഞാൽ കേരളീയപണ്ഡിതന്മാരുടെ ബഹുമാനത്തിന് അത്രമാത്രം പാത്രീഭവിച്ചിരുന്ന ഒരു കോശഗ്രന്ഥം വേറെയില്ല. ആ നിഘണ്ടുവിനും ലഘുവായ ഒരു ഭാഷാടിപ്പണി നമുക്കു ലഭിച്ചിട്ടുണ്ടു്. പന്ത്രണ്ടാം ശതകത്തിൽ പ്രഥമകുലോത്തുംഗചോളൻെറ പുത്രനായ തൃതീയരാജരാജൻെറ കാലത്തു ചോളദേശത്തെ അലങ്കരിച്ചിരുന്ന കേശവസ്വാമിയുടെ നാനാർത്ഥാർണ്ണവസംക്ഷേപത്തിനും കേരളത്തിൽ ധാരാളം പ്രചാരമുണ്ടായിരുന്നുവെങ്കിലും അതു് ആരും മലയാളത്തിൽ തർജ്ജമ ചെയ്തിട്ടുള്ളതായി കാണുന്നില്ല. അമരപഞ്ജികപോലെ വൈജയന്തീടീകയും ഇന്ന സംജ്ഞകൾ ഇന്ന ജാതിക്രിയാഗുണങ്ങളുടെ പര്യായങ്ങളാണെന്നുമാത്രമേ പറഞ്ഞുകൊണ്ടുപോകുന്നുള്ളു; അതുതന്നെയും എല്ലാ സംജ്ഞകൾക്കുമില്ല. എങ്കിലും പഴയ ഒരു ഭാഷാടീകയാകയാൽ അതു നമ്മുടെ പ്രത്യേകശ്രദ്ധയെ അർഹിക്കുന്നു. ആദ്യവസാനഭാഗങ്ങൾ കിട്ടീട്ടില്ലാത്തതിനാൽ പ്രസ്തുതഗ്രന്ഥത്തിൻെറ നിർമ്മാതാവു് ആരെന്നറിയുവാൻ യാതൊരു മാർഗ്ഗവും കാണുന്നില്ല. ഗ്രന്ഥനിർമ്മിതി കൊല്ലം എട്ടാം ശതകത്തിലോ, പക്ഷേ ഏഴാം ശതകത്തിൽത്തന്നെയോ ആയിരിക്കുവാൻ ഇടയുണ്ടു്. ചില ഉദാഹരണങ്ങൾ ഉദ്ധരിക്കാം.

“ബലാൽച്ചെയ്യിച്ച കർമ്മം—വിഷ്ടിസ്ത്വാകാരിതം കർമ്മ ഹഠാദ്യേപി ച തത്കൃതം, കള്ളൻ—ഐകാഗാരികശ്ചോരഃ പരിമോഷീ മലിമ്ലുചഃ പ്രതിരോധീ പരാസ്കന്ദീ തസ്കരഃ പ്രതിരോധകഃ, സ്തേനോ രാത്രിചരോ ദസ്യുഃ ശോഷകഃ പരിപന്ഥികഃ, പശ്യതോ യോ ഹരത്യർത്ഥാൻ സ ചോരഃ പശ്യതോഹരഃ, കുറപറിക്കുമവൻ—പടച്ചരഃ പടച്ചോരോ, വലിഞ്ഞുപിടിയ്ക്കു—ബന്ദീ സ്ത്രീ പ്രഗ്രഹോ ഗ്രഹഃ, കട്ടുകൊണ്ട ദ്രവ്യം—ലോപ്ത്രം ഏതാവ്ചൌര്യം ഇ.”

മുരിനിമിർക്ക, അച്ചാണി, പട്ടാങ്ങ്, ചാട്ടുകം, പടരക്ഷിക്കുമവൻ, മിടവെല്ലുമവൻ, തിരണ്ടുപുറപ്പെടുക (സർവ്വാഭിസാരഃ) പൂണുനൂൽ ഇടത്തൂടിടുക (പ്രാചീനാവീതം) കൂടിയോളുമവൻ (ഏകതീർത്ഥീ സതീർത്ഥ്യ ഏകഗുരുഃ സബ്രഹ്മചാര്യപി), ചെറചീര (തണ്ഡുലീയകഃ), അറക്കനീര (കാണമാരിഷമേലകഃ), കൊടിച്ചീര (ലതാമാരിഷേ തു), നീർചീര (ജലജേരസ്യ ചഞ്ചുകഃ), എന്നിങ്ങനെയുള്ള പഴയ മലയാളപദങ്ങൾ ഈ ടീകയിൽ സുലഭമായിക്കാണാം. ചെവ്വാ, ഞനി, ഉത്തിരാടം, ആയിലിയം ഇങ്ങനെ അനേകപദങ്ങളുടെ തത്ഭവരൂപങ്ങളും കാണ്മാനുണ്ടു്.

**മറെറാരു ലഘുഭാസ്കരീയവ്യാഖ്യ:**—മഴമങ്ങലത്തു ശങ്കരൻ നമ്പൂരിയുടെ ഭാഷാഗദ്യഗ്രന്ഥങ്ങളെപ്പററി ഇരുപത്തെട്ടാമധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. അദ്ദേഹത്തിൻേറതിനപുറമേ പ്രണേതാവിൻെറ പേരറിഞ്ഞുകൂടാത്ത മറെറാരു ലഘുഭാസ്കരീയഭാഷാവ്യാഖ്യയും കാണ്മാനുണ്ട്. കാലം കൊല്ലം എട്ടാം ശതകത്തിനു പിൻപല്ലെന്നു ഭാഷയുടെ പഴക്കത്തിൽനിന്ന് അനുമാനിക്കാം. ആ ഗ്രന്ഥം ഇങ്ങനെ തുടങ്ങുന്നു:

"എല്ലാക്കുമുള്ളിലേ നില്ക്കും മാനത്തിനിൽ നടപ്പവൻ
കതിരോനെന്നഭീഷ്ടങ്ങളെല്ലാപ്പോഴും വരുത്തുക.
ഒറെറക്കൊമ്പനതായുള്ളയാനേട മുഖമുള്ളവൻ
മാതേവർമകനെന്നുള്ളിലെപ്പോഴും വിളയാടുക.
ഉരംക്കാമ്പിൽനിന്നണിഞ്ഞിട്ടു പുറപ്പെട്ടെങ്ങാംനാവിലേ
സത്തുക്കാംക്ക സുഖിപ്പാനായ്ക്കൂത്താടുക സരസ്വതി.
പൊട്ടിരുട്ടിനെയോടിച്ചിട്ടറിവെന്നീ നിലാവിനെ
ഉള്ളിലെങ്ങും പരത്തുന്ന ഗുരുക്കതികാം വിളങ്ങുക.
കുറച്ചിട്ടു ചമച്ചോരാമ്പ്ഭാസ്കരീയത്തിലേപ്പൊരുാം
ഭാഷകൊണ്ടൊട്ടു ചൊല്ലുന്നേൻ ബാലന്മാക്കറിവാനഹം."

ഇത്രയും ശ്ലോകങ്ങാംക്കമേൽ വ്യാഖ്യാനത്തിൻെറ ആരംഭമായി.

"ഭാസ്കരായ നമസ്തസ്മൈ സ്ഫുടേയം ജ്യോതിഷാം ഗതിഃ
പ്രക്രിയാന്തരഭേദേപി യസ്യ ഗത്യാനുമീയതേ."

"പണ്ടു മഹഷികളാൽ ചമയ്ക്കപ്പെട്ടിട്ടുള്ള ജ്യോതിശ്ശാസ്ത്രങ്ങളിൽ ഗ്രഹസ്ഥിതി വരുത്തുവാനുള്ള ഗണിതപ്രക്രിയ ഓരോന്നിലോരോ ജാതിയിരിക്കയാൽ അവകൊണ്ടു വരുത്തുന്ന ഗ്രഹസ്ഥിതികളുമൊന്നുമൊവ്വാ. അപ്പോഴേതു ശാസ്ത്രത്തിലേ ഗ്രഹസ്ഥിതിക്ക തക്കവാറു ശ്രൌതസ്മാത്തകമ്മങ്ങളുടെ മുഹൂത്തം വിധിപ്പു എന്നു മൌഹൂത്തികന്മാക്ക സംശയമുണ്ടാംപോഴ്, കാലവൈകല്യംകൊണ്ടു കമ്മവൈകല്യമുണ്ടാകാതെയിരിക്കണമെന്ന്, ഹവിർഭാഗത്തെ ഭുജിക്കുന്ന ദേവതകളുടെ അനുഗ്രഹംകൊണ്ടു ദിവ്യനായിട്ടൊരുത്തനുണ്ടാം. അവനാട്ടത്തവണ്ണമേ സ്വകമ്മത്തെച്ചെയ്തു പാപക്ഷയം വന്നാൽ ഇഷ്ടദേവതയെ തപസ്സുകൊണ്ടു പ്രസാദിപ്പിച്ചു ദേവതാപ്രസാദംകൊണ്ട് അതീന്ദ്രിയജ്ഞാനമുണ്ടായാൽ മദമാത്സര്യാദികളോടു വേറുപെട്ടു ലോകാനുഗ്രഹതല്പരനായി ജ്യോതിശ്ശാസ്ത്രപാരഗനായിരിക്കുന്നവനാനുമാനംകൊണ്ടു ഗ്രഹസ്ഥിതികളെ ഉള്ളവണ്ണമറിവാൻ തുടങ്ങുമ്പോഴ് യാതൊരാദിത്യൻെറ ഗതികൊണ്ടു മററുള്ള ഗ്രഹങ്ങളുടെ സ്ഫുടഗതികളെ ഉള്ളവണ്ണമനുമിക്കപ്പെട്ടനു പരീക്ഷിക്കുന്നവനാൽ. ഇങ്ങനെയെല്ലാമനുമാനംകൊണ്ടു ഗ്രഹസ്ഥിതികളുടെ ഗതികളെ സൂക്ഷിച്ചറിഞ്ഞിരിക്കുന്നവർകാം ഇക്കാലത്തു ശാസ്ത്രാദ്ധ്യക്ഷംവാദിയായുള്ളതെന്നു ചൊല്ലിയാൽ അശ്ശാസ്ത്രത്തിലേ ഗ്രഹഗതിക്കുതക്കവാറു ശ്രൌതസ്മാത്തകമ്മങ്ങളുടെ

കാലത്തെച്ചൊല്ലുകയും ജാതകഫലത്തെച്ചൊല്ലുകയും പ്രശ്നത്തെച്ചൊല്ലുകയു മെല്ലാം ചെയ്യുന്നു. മൌഹൂർത്തികന്മാർ ഇങ്ങനെ ഗ്രഹങ്ങളുടെ ഗതികളെ അനുമിപ്പാൻ സാധനമായിരിക്കുന്ന ഗതിയോടുകൂടിയിരിക്കുന്ന ഭാസ്കരനാ യിക്കൊണ്ടു നമസ്കാരം.

**ഹോരാസാരോച്ചയം ഭാഷ:**—ഇതു തൃക്കണ്ടിയൂർ അച്യുത പ്പിഷാരടി തന്റെ ആപ്പേരിലുള്ള ജ്യോതിസ്തന്ത്രത്തിനു രചിച്ചിട്ടുള്ള ഗദ്യ പരിഭാഷയാകുന്നു. ചില പംക്തികാം താഴെ പകർത്തുന്നു:

"ഭക്ത്യാ ഗുരൂണാമിതി. ഭക്തിയോടുകൂടുംവണ്ണം ഗുരുപാദനമസ്കാരം ചെയ്തു ദൈവവിത്തുകാംക്ക ഹിതത്തിനായിക്കൊണ്ടു ശ്രീപതി ചമച്ച ഹോരാതന്ത്രത്തിനുടെ സാരസമൂഹത്തെ ഒട്ടൊഴിയാതെ ചൊല്ലുന്നു; തൃക്കണ്ടിയൂർ അച്യുതപ്പിഷാരടി എന്നർത്ഥം."

**വേണ്വാരോഹപരിഭാഷ:**—സങ്ഗമഗ്രാമമാധവന്റെ വേണ്വാ രോഹത്തിന്ന് അച്യുതപ്പിഷാരടി നിർമ്മിച്ച ഗദ്യവ്യാഖ്യാനത്തെപ്പററി ഇരുപത്തൊന്നാമധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. സരളമാണ് പിഷാ രടിയുടെ ഗദ്യശൈലി. "പ്രഭാകരാദയഃ" എന്ന ശ്ലോകത്തിന്റെ തർജ്ജമ നോക്കുക:

"ദിവി പ്രഭാകരാദയസ്സദ്വേ ഗ്രഹാഃ മേ പ്രസീദന്തു=ആകാശത്തി ങ്കൽ വർത്തിക്കുന്ന ആദിത്യാദികളാകുന്ന ഗ്രഹങ്ങളെല്ലാരും എന്നെക്കുറിച്ചു പ്രസാദിപ്പൂതാക. പ്രണതാന്തഃപ്രഭാകരാഃ അങ്ങനെയിരുന്നു ഗ്രഹങ്ങാം; തങ്ങളെ നമസ്കരിക്കുന്നവരുടെ ഉള്ളിലേത്തമസ്സിനെക്കളഞ്ഞു ജ്ഞാനമാ കുന്ന വെളിച്ചത്തെ ഉണ്ടാക്കുന്നവരായിരുന്നു. ത്രിലോകാനന്ദിവിഗ്രഹാഃ അങ്ങനെയുമിരുന്നു; പുറമേയുള്ള ഇരുട്ടിനെക്കളകകൊണ്ടു ത്രൈലോ ക്യത്തെ ആനന്ദിപ്പിക്ക ശീലമായുള്ള ശരീരത്തോടുകൂടിയിരുന്നു."

"വിനാഡി ചിന്നേയും ആറിൽ ഗുണിച്ചു സ്ഥാനമൊപ്പിച്ചു കൂട്ടൂ. അതിനെ അറുപതിലും മുപ്പതിലും കരേററി ചരപ്രാണകലാന്തരം സംസ്ക രിച്ചു രവിയിൽ കൂട്ടൂ. അതിന്നു കാലലഗ്നമെന്നു പേർ. രാപ്പിറക്കിൽ അസ്തമയാൽപ്പരം ജന്മകാലത്തോളമുള്ള നാഡീവിനാഡികാം നടേ അസുവാക്കി അറുപതിലും മുപ്പതിലും കരേററി ചരപ്രാണകലാന്തരം........ കാലലഗ്നം വേറേ വച്ചു ചരപ്രാണകലാന്തരങ്ങാംകൊണ്ടു കാലലഗ്ന ത്തിൽ വിപരീതമായി സംസ്കരിപ്പൂ."

"ഇനി പ്രശ്നോപദേശം ചൊല്ലുന്നു. വെച്ച രാശി തുടങ്ങി ഉദിച്ച രാശിയോളമെണ്ണി അസ്സംഖ്യകൊണ്ടു ഗുണിച്ചു മാനമേററിനിന്നതിൽ ഗുളി കനെക്കൂട്ടിവന്ന നാളറിഞ്ഞു പ്രഷ്ടാവിന്റെ ജന്മനക്ഷത്രവും നാലാമതു മാറാവതും പത്തൊൻപതു തുടങ്ങി ഇരുപത്തിരണ്ടോളവുമുള്ള നാളവരി കിൽ കഷ്ടം. ത്രിസ്ഫുടത്തിൽ വന്ന നാരം ത്രികോണവും കഷ്ടം. അതിൽ സൃഷ്ടിസ്ഥിതിസംഹാരമറിക. അതിലേ ഭാഗ്യാധിപനുമുദയലഗ്നാധി

പന്നും ബന്ധുവാകിലഞ്ഞൂറാവനിലയിൽ ശമനം. സമനാകിലന്നാളിൽ ശമനം. ശത്രുവാകിലന്നാളിലത്ര നാഴിക ചെല്ലുമ്പോരം മരണം.''

**പ്രൈഷഭാഷ്യം:**—പ്രൈഷം എന്നാൽ വിധി എന്നൎത്ഥം. വൈദികമന്ത്രങ്ങരം പ്രൈഷങ്ങളെന്നും കരണങ്ങളെന്നും ക്രിയമാണാനുവാദികളെന്നും ശാസ്ത്രാഭീഷ്ടവ്യാനാതിഗതങ്ങളെന്നും ജപാനുവചനാദിഗതങ്ങളെന്നും അഞ്ചു പ്രകാരത്തിലുണ്ട്. ബ്രഹ്മചര്യാദ്യാശ്രമങ്ങളെ നിൎവ്വഹിക്കുന്നതിനുള്ള അധികാരവിധികളേയും വിധിനിഷേധാത്മകങ്ങളായി അധികാരികരംക്കുള്ള ധൎമ്മങ്ങളേയും പ്രൈഷം എന്ന പദംകൊണ്ടു വിവക്ഷിക്കുന്നു. 'ബ്രഹ്മചാര്യസി' എന്നു തുടങ്ങിയുള്ള പന്ത്രണ്ടു പ്രൈഷങ്ങരം ബ്രഹ്മചാരികളേയും 'നാജാതലോമ്ന്യാപഹാസമിച്ഛേൽ' എന്നാരംഭിക്കുന്ന ഇരുപതു പ്രൈഷങ്ങരം സ്നാതകന്മാരേയും സംബന്ധിക്കുന്നു. ഈ പ്രൈഷങ്ങളെ മലയാളബ്രാഹ്മണർ പ്രായേണ ഇന്നും ഭക്തിശ്രദ്ധകളോടുകൂടി ആചരിച്ചുപോരുന്നുണ്ട്. കേരളത്തിൽ നമ്പൂരിമാൎക്കു വിധികൎത്താക്കളായി ആറു വൈദികന്മാരാണല്ലോ ഉള്ളതു്. അവരിൽ തൈക്കാട്ടും ചെറുമുക്കും ബ്രിട്ടീഷുമലബാറിലും കപ്ലിങ്ങാട്ടും പന്തലും പെരുമ്പടപ്പും കൈമുക്കും കൊച്ചിയിലുമാണു് താമസിക്കുന്നതു്. മലബാറിലുള്ള വൈദികന്മാർ ഋഗ്വേദികളും കൊച്ചിയിലുള്ളവർ യജുൎവ്വേദികളുമാകുന്നു. കൊല്ലം എട്ടാം ശതകത്തിന്റെ ഉത്തരാൎദ്ധത്തിൽ തൈക്കാട്ടില്ലത്തു നീലകണ്ഠൻ എന്നു പ്രസിദ്ധനായി ഒരു വൈദികനുണ്ടായിരുന്നു. അദ്ദേഹം കാമസന്ദേശകാരന്റെ പ്രശസ്തിക്കു വിഷയീഭവിച്ചിട്ടുണ്ടെന്നു നാം കണ്ടുവല്ലോ. ഒരിക്കൽ തിരുനാവായ വാദ്ധ്യാന്റെ കുടുംബത്തിൽ ഒരു ശ്രാദ്ധം നടത്തുന്നതിനു തൽകാലം ഗത്യന്തരമില്ലായ്കയാൽ നീലകണ്ഠൻനമ്പൂരിതന്നെ അവിടെ പോകേണ്ടിവന്നു. വൈദികകാൎയ്യങ്ങളിൽ അക്കാലത്തു പറയത്തക്ക പരിചയമൊന്നുമില്ലാതിരുന്ന നമ്പൂരി ആ കൎമ്മം ഒരുവിധം അനുഷ്ഠിച്ചു തിരിയെ പോന്നു. രാത്രിയിൽ ആ വിവരം തന്റെ ഭാൎയ്യയായ പിഷാരസ്യാരോടു പറഞ്ഞപ്പോരം അവർ അതു തീരെ വിശ്വസിച്ചില്ല. പിറേറ ദിവസം ആ സ്ത്രീ നമ്പൂരിയോടു ചൊവ്വരത്തു ദക്ഷിണാമൂൎത്തിക്ഷേത്രത്തിന്റെ നടയ്ക്കൽവെച്ചു് ആ സംഭവത്തെപ്പററി സത്യം ചെയ്യണമെന്നു നിൎബ്ബന്ധിക്കുകയും നമ്പൂരി വിരക്തനായി 'ഇനി സ്ത്രീസംസൎഗ്ഗമുണ്ടാകുന്നതല്ല' എന്നു ശപഥം ചെയ്യുകയും ചെയ്തു. അതു കേട്ടു പിഷാരസ്യാർ 'ആരാ ഇനിമേൽ, യോഗിയാണോ?' എന്നു ചോദിക്കുകയും നമ്പൂരി അവിടെനിന്നു് ഇറങ്ങിപ്പോയി സൎവ്വസംഗപരിത്യാഗം ചെയ്തു സാക്ഷാൽ യോഗിയായിത്തന്നെ പരിണമിക്കുകയും ചെയ്തു. അന്നുമുതല്ക്കു് അദ്ദേഹത്തെ ജനങ്ങരം തൈക്കാട്ടു യോഗിയാരെന്നു വിളിച്ചുതുടങ്ങി. ആ മഹാത്മാവു വളരെക്കാലം ദക്ഷിണാമൂൎത്തിയെ ഏകാഗ്രചിത്തനായി ഭജിച്ചു വേദവേദാംഗപാരഗനായിത്തീരുകയും ആചാരം, ചടങ്ങു്, പ്രായശ്ചിത്തം എന്നീ ഗ്രന്ഥങ്ങരം നിൎമ്മിക്കുകയും ചെയ്തു. അവയുടെ പേരെന്തെന്നറിയുന്നില്ല.

അദ്ദേഹത്തിന്റെ മട്ടവിലത്തെ ഗ്രന്ഥമാണ് പ്രൈഷഭാഷ്യം. ബ്രഹ്മചാരിപ്രകരണത്തിനും സ്നാതകപ്രകരണത്തിൽ ഒന്നാമത്തെ പ്രൈഷത്തിനും ഭാഷ്യം രചിച്ചുകഴിഞ്ഞപ്പോഠം നീലകണ്ഠൻനമ്പൂരി അന്തരിക്കകയാൽ അവശിഷ്ടമായ ഭാഗത്തിന് അദ്ദേഹത്തിന്റെ സമകാലികനായ വൈദികൻ ചെറുമുക്കിൽ പരമേശ്വരൻനമ്പൂരി ഭാഷ്യം നിർമ്മിച്ച് ആ ഗ്രന്ഥം പൂരിപ്പിച്ചു. യോഗിയാരുടെ ഭാഷ്യംപോലെ ചെറുമുക്കിന്റേത് അത്ര വിപുലമല്ല. രണ്ടുപേരുടെ ഭാഷ്യങ്ങളിൽനിന്നും ഓരോ ഭാഗം ഉദ്ധരിച്ചുകാണിക്കാം:

"ബ്രഹ്മചാര്യസി=ബ്രഹ്മചാരിയായി ഇപ്പോഠം നീയ്. ബ്രഹ്മശബ്ദത്തെക്കൊണ്ടു സാംഗമായിരിക്കുന്ന വേദം ഇവിടെ വിവക്ഷിതമായതു്. 'ബൃഹത്ത്വാദ് ബൃംഹണത്വാദ്വാ ബ്രഹ്മ വേദോഭിധീയതേ' എന്നു വചനമുണ്ടാകയാൽ, അതിനെ ചരിക്ക=പ്രാപിക്ക. ലക്ഷണയാ അധ്യയനം വിവക്ഷിതമായതു്. എന്നാൽ വേദാധ്യയനത്തിനധികാരിയായി ഇപ്പോഠം നീയ് എന്നത്രേ 'ബ്രഹ്മചാര്യസി' എന്നതിനെക്കൊണ്ടു ചൊല്ലിയതു്. ഇത്രനാളും വേദാധ്യയനത്തിന് അധികാരമില്ല. 'ന ഹ്യസ്മിൻ യുജ്യതേ കർമ്മ കിഞ്ചിദാമൌഞ്ജിബന്ധനാൽ' ബ്രഹ്മ സ്വധാനിനയനാദൃതേ, ശൂദ്രേണ ഹി സമസ്താവദ്യാവദ്വേദേ ന ജായതേ' എന്നു വചനമുണ്ടാകയാൽ" ഇത്യാദി (നീലകണ്ഠൻ)

"നാന്തർഹണി ഹസേൽ. ധർമ്മാർത്ഥങ്ങഠക്കു ലോപം വരാതെ യാതൊന്ന് അതു ക്രീഡയാകുന്നതു്. അതിനെ നർമ്മശബ്ദത്തെക്കൊണ്ടു ചൊല്ലുന്നു. തദ്വ്യതിരിക്തകാലത്തിങ്കൽ ഹസിക്കൊല്ലാ. ഹസിക്ക = ചിരിക്ക. 'ന ഹസേൽ' 'ന ധാവേൽ' എന്നിങ്ങനെ കൗഷീതകിവചനവുമുണ്ട്. 'ന ക്രുദ്ധ്യേൽ ന ഹസേൽ" എന്നു ബൗധായനവചനവുമുണ്ട്. ഈ ഹാസനിഷേധത്തിങ്കൽ വിശേഷത്തെ ചൊല്ലുന്നു വിഷ്ണുപുരാണത്തിങ്കൽ "നോച്ചൈർഹസേൽ സശബ്ദം ച ന മുഞ്ചേൽ പവനം ബുധഃ." ഉച്ചൈഃ ഹസിക്കൊല്ലാ, വെട്ടിച്ചിരിക്കൊല്ലാ. ഹാസമാത്രം അനുഗൃഹീതേന്ദ്രിയനാക്കു സംഭാവിതമെന്നിട്ടു തത്സംഭാവനയിങ്കൽ നാസികയിലത്തെ നിരോധനം ചെയ്തിട്ടു ഹസിച്ചുകൊള്ളണം." (പരമേശ്വരൻ)

**ചെറുമുക്കിൽ പച്ച:**—പ്രൈഷഭാഷ്യം പൂരിപ്പിച്ച ചെറുമുക്കിൽ പരമേശ്വരൻനമ്പൂരിതന്നെയാണ് ചെറുമുക്കിൽ പച്ചയുടേയും പ്രണേതാവ് എന്നു പറഞ്ഞുവരുന്നു. 'പച്ച' എന്നാൽ 'ഭാഷ' എന്നർത്ഥം. വൈദികഗ്രന്ഥങ്ങളുടെ ഭാഷാനുവാദങ്ങഠക്കാണ് ഈ പേർ സാധാരണമായി നല്കിക്കാണുന്നതു്. മലയാളബ്രാഹ്മണർക്ക് അവരുടെ ഷോഡശസംസ്കാരങ്ങളെപ്പറ്റിയുള്ള ചടങ്ങുകഠം സ്പഷ്ടമായി അറിയുന്നതിന് ചെറുമുക്കിൽ പച്ച ഏററവും പ്രയോജകീഭവിക്കുന്നു. ഗ്രന്ഥം ഉപക്രമിക്കുന്നതു താഴെക്കാണുന്നവിധത്തിലാണ്:

''എല്ലാടവും നാന്ദീമുഖാദിയല്ലോ കർമ്മങ്ങളാകുന്നു. അതിൻെറ വൈകല്യാദി മുമ്പിൽ പറയുന്നു. സീമന്തം, ചൗളം, ഉപനയനം, ഗോദാനം, ചമാവർത്തനം, വേളി എന്നിവ ആറു കർമ്മങ്ങൾക്കും നാന്ദീമുഖം പ്രധാനം. നാലക്കുതന്നെ ചെയ്യണം. മററുള്ള കർമ്മങ്ങൾക്കു നാന്ദീമുഖം കർമ്മാങ്ഗമായിട്ടു ചെയ്യുന്നു. ജൈമിനിക്കു് ഈ ആറിനും തന്നെ നാന്ദീമുഖം ചെയ്യുമാറുള്ളു. ശുദ്ധമായി കുളിച്ചു പുടവ പുച്ഛമട ക്കിയുടുത്തു കാലു കഴുകിയാചമിച്ചു പവിത്രമിട്ടു് ഇരുന്നു ഗണപതി നിവേ ദിച്ചു പ്രായശ്ചിത്താർത്ഥമായി മുൻപിൽ ദാനം ചെയ്യൂ. പിന്നെ നാന്ദീ മുഖം മന്ത്രേണ ചെയ്യൂ. ഇതിലേതാനും പിഴയുണ്ടെങ്കിൽ കർമ്മം ആവ ത്തിക്കണം. അവിടെ ഉപനയനവും വേളിയും ഉൽപത്തികർമ്മം. അവ രണ്ടും ആധാരങ്ങൾ. മററുള്ളവ ഒക്കെ ആധേയങ്ങൾ. ആധാരത്തിനു നാശം വന്നാൽ ആധേയത്തിങ്കൽക്കൂടെ നശിച്ചുപോകും.''

സംസ്കൃതത്തിൽനിന്നു് അനവധി പ്രമാണശ്ലോകങ്ങൾ സന്ദർഭോചി തമായി ഉദ്ധരിച്ചുകാണുന്നു. മതാന്തരങ്ങളേയും ആചാര്യൻ സ്മരിക്കു ന്നുണ്ടു്. ''ബ്രഹ്മപ്രണീതകൾ കാലത്തു മറക്കിൽ പരിധിക്കു മുമ്പേ അറികിൽ അറിഞ്ഞ നടേ ചെയ്താൽ മതി. വ്യാഹൃതി നാലും പ്രായ ശ്ചിത്തം, ഇങ്ങനെ ചെറുക്കിൻെറ പക്ഷം. പ്രധാനയോളം പൊറുക്കും എന്നു തൈക്കാട്ടിൻെറ പക്ഷം'' ഇത്യാദി പങ്ക്തികൾ നോക്കുക.

**വേദാന്തപ്രകരണം:**—വേദാന്തപ്രകരണം എന്നൊരു അദ്വൈ തഗ്രന്ഥം ഗോപാലതീർത്ഥൻെറ ശിഷ്യനായ വാസുദേവയതി സംസ്കൃത ത്തിൽ രചിച്ചിട്ടുണ്ടു്. അതിൽ സാക്ഷിസാക്ഷ്യവിവേകമെന്നും പഞ്ചാ വസ്ഥാവിവേകമെന്നും രണ്ടു പ്രകരണങ്ങൾ അടങ്ങിയിരിക്കുന്നു. ഈ വാസുദേവയതിയെത്തന്നെയായിരിക്കാം വിവേകസാരകാരൻ വന്ദിക്കു ന്നതു്. വേദാന്തപ്രകരണത്തിലേ ദ്വിതീയഭാഗത്തിൻെറ വിവരണമാണു് പ്രസ്തുതഭാഷാഗ്രന്ഥം. എട്ടാം ശതകത്തോളം ശൈലിക്കു പഴക്കം കാ ണന്നുണ്ടു്. ഏതോ ഒരുയതിയുടെ കൃതിയാണു് ഭാഷയും. ഒരു ഭാഗം ചുവടേ ചേർക്കുന്നു:

''ഈ ഇരുപത്തിനാലു തത്വങ്ങളും ഇന്ദ്രിയങ്ങൾക്കു് അധിദേവതക ളായിരിക്കുന്ന പതിന്നാലു പേരും അന്നമയാദിപഞ്ചകോശവും ശരീര ത്രയവും ജാഗ്രദാദ്യവസ്ഥയും അവസ്ഥാഭിമാനികളായിരിക്കുന്ന വിശ്വ തൈജസപ്രാജ്ഞന്മാരും ആകാശം തുടങ്ങി ബ്രഹ്മാണ്ഡമുടിവായിരിക്കുന്ന സർവ്വപ്രപഞ്ചവും ഇപ്പിമാട്ടിൽ വെള്ളി കല്പിക്കപ്പെട്ടാലെപ്പോലെയും രജ്ജുവിങ്കൽ സർപ്പം കല്പിക്കപ്പെട്ടാലെപ്പോലെയും കാനലിൽ തണ്ണീർ കല്പിക്കപ്പെട്ടാലെപ്പോലെയും സ്ഥാണുവിങ്കൽ ചോരൻ കല്പിക്കപ്പെട്ടാലെ പ്പോലെയും ഘടാകാശത്തോടു് അഭേദമായിരിക്കുന്ന മഹാകാശത്തിലെ പ്പോലെ ജീവാഭിന്നബ്രഹ്മത്തിലേ സർവം കല്പിക്കപ്പെട്ടതു്. ജീവനോടു് അഭേദമായിരിക്കുന്ന ബ്രഹ്മത്തിൽ സർവം കല്പിതമെന്നു ചൊല്ലിയതേ. ജീവനാരു്? ബ്രഹ്മമേതു്? ജീവനിടത്തിലേ എന്നംശം കല്പിതം? ബ്രഹ്മത്തിലേ എന്നംശം കല്പിതം? എന്നു കേൾക്ക ഉത്തരം.''

**ഈശ്വരസ്വരൂപവിചാരം ഭാഷ:**—ഗ്രന്ഥത്തിന്റെ പേരുകൊണ്ടുതന്നെ വിഷയം ഇന്നതെന്നു വ്യക്തമാകുന്നുണ്ടല്ലോ. അതേ നാമധേയത്തിലുള്ള ഒരു സംസ്കൃതനിബന്ധത്തിന്റെ സാരസംക്ഷേപമാണ് ഈ ഭാഷാഗദ്യം. ഏതാനും പങ്ക്തികൾ താഴെച്ചേർക്കുന്നു:

''അനന്തരം ഈശ്വരസ്വരൂപം വിചാരിക്കപ്പെടുന്നതു് ഉപാസനാർത്ഥമായിട്ടു്. 'മുക്തിർഗ്ഗുരുശ്രുത്യുദിതാത്മവിദ്യയാ, വിദ്യാ ച ദേവപ്രണിധായിനാം ഭവേൽ, ദേവസ്സദേവ ശ്രുതമീശ്വരാഹ്വയഃ, കാര്യം ജഗത്സാവയവം യതോജനി,' ഗുരുശ്രുത്യുദിതാത്മവിദ്യയാ മുക്തിർഭവതി= ഗുരുമുഖത്തിങ്കൽനിന്നു മഹാവാക്യത്തെ കേട്ടിരിക്കുന്ന അധികാരിക്കു ബ്രഹ്മവിദ്യയുണ്ടാം, അതുകൊണ്ടു സംസാരമോക്ഷവും വരും എന്നു മുൻപിലെ പ്രകരണങ്ങളെക്കൊണ്ടു് ഉപപാദിക്കപ്പെട്ടതു്. വിദ്യാ ച ദേവപ്രണിധായിനാം ഭവേൽ = അങ്ങനെയിരിക്കുന്ന വിദ്യ ദ്യോതനാദിശീലനായിരിക്കുന്ന പരമേശ്വരങ്കൽ നിരന്തരമാംവണ്ണം ബുദ്ധിപ്രണിധാനത്തെ ചെയ്യുന്നവർക്കേയുണ്ടാവൂ. ഈശ്വരാഹ്വയഃ ദേവശ്ച ശ്രുതം സൽ ഏവ = ഈശ്വരൻ എന്നു ചൊല്ലപ്പെടുന്ന ദേവനാകുന്നതു് ഉപനിഷത്തുകളിൽ കേൾക്കപ്പെട്ടിരിക്കുന്ന സന്മാത്രമത്രേ. ഇവിടെ അനുഗ്രാഹകയുക്തികളെ കാട്ടുന്നു. സാവയവം കാര്യം ജഗൽ യതഃ അജനി = സാവയവമാകയാൽ കാര്യമായിരിക്കുന്ന ഇജ്ജഗത്തു യാതൊരു മൂലകാരണത്തിങ്കൽനിന്നുണ്ടായി അതു് ഈശ്വരനാകുന്നതു്. ജഗത്തിനു കാരണം യാതൊന്നാണോ അതു് ഈശ്വരനാകുന്നതു് എന്നല്ലോ ചൊല്ലി. ജഗൽകാരണത്വം പ്രധാനാദിയായിരിക്കുന്ന ജഡവർഗ്ഗത്തിനേ സംഭവിപ്പു, നിർവികാരനു സംഭവിയാ എന്നുള്ള ശങ്കയെ പരിഹരിക്കുന്നു. പ്രധാനകാലാദ്യന്തലക്ഷണം—'' ഇത്യാദി.

**വിംശതിവ്യാഖ്യ:**—ലഘുഭട്ടാരകന്റെ വിംശതി അഥവാ ലഘുസ്തുതി എന്ന സംസ്കൃതസ്തോത്രം സുപ്രസിദ്ധമാണ്. ആ സ്തോത്രത്തിനു രാഘവാനന്ദമുനി അതേ ഭാഷയിൽ ഒരു ഗംഭീരമായ വ്യാഖ്യാനം രചിച്ചിട്ടുള്ളതായി ഞാൻ മുൻപു പ്രസ്താവിച്ചിട്ടുണ്ട്. രാഘവാനന്ദനെ പ്രായേണ ഉപജീവിച്ചു ദേവ്യുപാസകനായ ഏതോ ഒരു പണ്ഡിതപ്രവരൻ വിംശതിക്കു് ഒരു ഭാഷാവ്യാഖ്യാനം നിർമ്മിച്ചിട്ടുണ്ട്. ഗ്രന്ഥകാരന്റെ കാലം ഏട്ടാം ശതകമോ ഒൻപതാം ശതകമോ ആയിരിക്കണം. 'കല്പിക്കപ്പെട്ടോ ചിലവയെല്ലാം', 'എല്ലാപ്പോഴും ക്രീഡിപ്പോവേ' എന്നും മറ്റും ചില പ്രയോഗങ്ങൾ കാണുമാറുണ്ട്. ചില പങ്ക്തി ചുവടേ പകർത്തുന്നു:

''ഏഷാ അസൗ ത്രിപുരാ വഃ അഘം സഹസാ സദാ ഛിന്ദ്യാൽ —ആ ഈ ത്രിപുര നിങ്ങളുടെ അഘത്തെ എത്രയും വിരയെ എല്ലാപ്പോഴും ഛേദിപ്പൂതാക. എങ്ങനെയിരുന്നോരു ദേവിയെന്നു് അപേക്ഷ വന്നിടത്തു ചൊല്ലുന്നു—ജ്യോതിർമ്മയീ വാങ്മയീ എന്നു്. ജ്യോതിർമ്മയിയാ

യിട്ടും വാഗ്ദേയിയായിട്ടും ഇരുന്നൊരുത്തി; പ്രകാശസ്വരൂപനായി സർവ്വഭൂതങ്ങളുടേയുമാത്മാവായിരിക്കുന്ന പരമേശ്വരന്റെ സ്വഭാവഭൂതയായി അനവച്ഛിന്നയായിരിക്കുന്നതു വിമർശജ്യോതിസ്സാകുന്നതു്; തത്സ്വരൂപയായിരുന്നോരുത്തി. വാഗ്ദേയിയായിരുന്നോരുത്തി. പരവാഗ്രൂപിണിയായിരുന്നോരുത്തി. എന്തൊരു കർമ്മംകൊണ്ടു ദേവി അഭേദത്തെ ചെരദിക്കുന്നിടത്തു് അഭിമുഖിയായി ഭവിപ്പു എന്നപേക്ഷ വന്നിടത്തു് അതിനുപായങ്ങളായിരിക്കുന്ന ഉപാസനകളുടെ സ്ഥാനങ്ങളേയും സാധനങ്ങളേയും പ്രകാശിപ്പിപ്പാനായിക്കൊണ്ടു ദേവിയുടെ പദത്രയത്തെ ചൊല്ലുന്നു. മദ്ധ്യേലലാടം ഐന്ദ്രസ്യ ശരാസനസ്യ ഇവ പ്രഭാം ദധതീ = ലലാടത്തിന്റെ മദ്ധ്യത്തിങ്കൽ ഐന്ദ്രമാകുന്ന ശരാസനത്തിന്റെ എന്നപോലെ പ്രഭയെ ധരിച്ചിയരുന്നൊരുത്തി. ഐന്ദ്രം = ഇന്ദ്രനെ സംബന്ധിച്ചുള്ളതു്. ശരാസനം = വില്ലു്. ആകാശത്തു മേഘങ്ങളിൽ കാണപ്പെടുന്ന ഇന്ദ്രചാപത്തിന്റെ എന്നപോലെ പ്രഭയെ ധരിച്ചിയരുന്നൊരുത്തി. ഹൃദയമദ്ധ്യത്തിങ്കൽ സ്ഥിതയായി ഭ്രൂപദ്മമദ്ധ്യത്തോളവും വെളുത്തും ചുവന്നും കറുത്തും തേജോമാത്രമൂർത്തിയായി മൂന്നു് അവയവങ്ങളോടും കൂടിയിരിക്കുന്ന കാമബീജംകൊണ്ടു് ഉപാസ്യയായിരുന്നൊരുത്തി എന്നു പൊരുൾ.''

**ദേവീമാഹാത്മ്യവ്യാഖ്യാനം:**—ദേവീമാഹാത്മ്യത്തിന്റെ ആദ്യത്തെ പതിമ്മൂന്നദ്ധ്യായങ്ങൾക്കു് ഒരു പഴയ ഭാഷാവ്യാഖ്യാനമുണ്ടു്. അതു തിരുവിതാംകൂർ ഗവൺമെണ്ടു ക്യൂറേറ്റർ പ്രസിദ്ധീകരിച്ചിട്ടുണ്ടു്. വളരെ നല്ല വ്യാഖ്യാനമാണു്. ചില ഘട്ടങ്ങളിൽ ഗ്രന്ഥകാരൻ കേവലമായ ശബ്ദാർത്ഥവിവരണംകൊണ്ടു തൃപ്തിപ്പെടാതെ സ്വകപോലകല്പിതമായും പലതും വിവരിച്ചിരിക്കുന്നു. താഴെക്കാണുന്ന ശ്ലോകങ്ങളും അവയുടെ വ്യാഖ്യാനവും നോക്കുക:

''യോഗനിദ്രാം യദാ വിഷ്ണുർജ്ജഗത്യേകാർണ്ണവീകൃതേ
ആസ്തീര്യ ശേഷമഭജൽ കല്പാന്തേ ഭഗവാൻ പ്രഭുഃ,
തദാ ദ്വാവസുരൗ ഘോരൗ വിഖ്യാതൗ മധുകൈടഭൗ
വിഷ്ണുകർണ്ണമലോൽഭൂതൗ ഹന്തും ബ്രഹ്മാണമുദ്യതൗ.''

''കല്പാന്തേ ജഗത്യേകാർണ്ണവീകൃതേ ഭഗവാൻ വിഷ്ണുശ്ശേഷമാസ്തീര്യ യദാ യോഗനിദ്രാമഭജൽ, തദാ വിഷ്ണുകർണ്ണമലോൽഭൂതൗ ദ്വൗ അസുരൗ ബ്രഹ്മാണം ഹന്തും ഉദ്യതൗ = കല്പാന്തത്തിങ്കൽ ജഗത്തു പ്രളയാർണ്ണവത്താൽ മുക്കപ്പെട്ടിരിക്കുന്ന വിഷയത്തിങ്കൽ, ഭഗവാൻ ശ്രീനാരായണൻ അനന്തനെ പള്ളിക്കിടക്കയാക്കുതും ചെയ്തു യാതൊരിക്കൽ യോഗനിദ്രയെ സേവിച്ചു അപ്പോൾ വിഷ്ണുകർണ്ണമലോൽഭൂതന്മാരായി ഇരുവർ അസുരകൾ ബ്രഹ്മനെ നിഗ്രഹിപ്പാനായിക്കൊണ്ടു് ഒരുമ്പെട്ടാർ. ത്രൈലോക്യവിലയസമയത്തിങ്കൽ സമുച്ഛ്വസിതവാതപ്രാതോദ്ധൂതങ്ങളായിരിക്കുന്ന സപ്തസമുദ്രങ്ങളുടെ തിരമാലകളുടെ ആസ്ഫാലനംകൊണ്ടു

ട്ടമി കലുങ്ങി ഭഗവാന്റെ തൃച്ചെവിയിൽ ചെന്നടിഞ്ഞു കർണ്ണമലത്തെ പരിണമിച്ചു. അതിനെ ഭഗവാൻ തിരുവിരൽകൊണ്ടു വാങ്ങി നീരിലിട്ടു. ആ പൃഥിവീസാരം ഭഗവൽകരസ്പർശംകൊണ്ടു തേജോമിളിതമായിട്ടു വന്നു. പ്രളയാർണ്ണവത്തിങ്കൽ പതിതമാകയാൽ അംഭോമിശ്രിതമായിട്ടും വന്നു. വായുവിനാൽ സമുദ്ധൂയമാനമായി സാവകാശമായിരിക്കുന്ന ആ മൃൽപിണ്ഡം ഇങ്ങനെ പഞ്ചഭൂതങ്ങളുടെ സമവായമുണ്ടാകയാൽ ചില ജീവവിശേഷങ്ങളുടെ കർമ്മപരിപാകവശാൽ ശരീരദ്വയാകാരേണ പരിണതമായി ഭവിച്ചു. അവർ കർണ്ണമലോദ്ഭൂതന്മാരാകയാൽ ഇരുവർ അസുരകളായിട്ടുളരായി. അവർ ബ്രഹ്മനെ നിഗ്രഹിപ്പാനായ്ക്കൊണ്ടൊരുമ്പെട്ടാർ. മധുകൈടഭൌ ഇതി വിഖ്യാതൌ— അതേ അവർ മധുകൈടഭന്മാർ എന്നിങ്ങനെ പ്രസിദ്ധന്മാരായിരുന്നു. 'യന്മൃദുത്വാന്മധുന്നാമ കാഠിന്യാൽ കൈടഭോസ്ത്വയം' എന്നിങ്ങിനെ നാമകരണം ചെയ്തു ഭഗവാൻ'' ഇത്യാദി. ഇതിനു 'സൌന്ദര്യലഹരി, രൂപാവതാരം' എന്നിവയുടെ വ്യാഖ്യാനങ്ങളോളം പഴക്കമില്ല. പക്ഷേ ഒൻപതാം ശതകത്തിലേ കൃതിയാണെന്നും വരാം.

**ക്രിസ്ത്യാനികളും ഭാഷാഗദ്യവും:**—പോർത്തുഗീസുകാർ കേരളത്തിൽ വന്ന കാലത്തു നസ്രാണികളുടെ കൈവശം വേദപുസ്തകങ്ങളും വ്യാഖ്യാനങ്ങളും ഉണ്ടായിരുന്നു എന്നും അവ ആശാന്മാരും മറ്റും കുട്ടികളെ വായിപ്പിച്ചിരുന്നു എന്നും അക്കാലത്തെ പാശ്ചാത്യചരിത്രഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തീട്ടുണ്ട്. ആ ഗ്രന്ഥങ്ങൾ പ്രായേണ സുറിയാനി ഭാഷയിൽ എഴുതപ്പെട്ടവയായിരുന്നു. അങ്ങനെയുള്ള അനേകം ഗ്രന്ഥങ്ങൾ ക്രി. പി. 1547-ൽ വൈപ്പിക്കോട്ടയിൽ സ്ഥാപിച്ച സെമിനാരിയിൽ സൂക്ഷിക്കപ്പെട്ടിരുന്നു. ഉദയംപേരൂർ സുന്നഹദോസിനാൽ നിരോധിക്കപ്പെട്ട ചില ക്രിസ്തീയഗ്രന്ഥങ്ങളുടെ പേരുകൾ ഡാക്ടർ പി. ജെ. തോമസ്സ് അദ്ദേഹത്തിന്റെ 'കേരളത്തിലെ ക്രിസ്തീയസാഹിത്യം' എന്ന പുസ്തകത്തിൽ രേഖപ്പെടുത്തീട്ടുണ്ട്. (1) മിശിഹായുടെ തിരുബാല്യപുസ്തകം (അഥവാ കന്നിമാതാവിന്റെ ചരിത്രം); (2) യോഹന്നാൻ ബരിയൽദോന്റെ പുസ്തകം; (3) പിതാക്കന്മാരുടെ പുസ്തകം; (4) പവിഴത്തിന്റെ പുസ്തകം (അബ്ദിശോ); (5) മാക്കമാത്തു് (പാദീസാ); (6) സുന്നഹദോസുകളുടെ പുസ്തകം; (7) സ്വർഗ്ഗത്തിൽനിന്നു വന്ന എഴുത്തു്; (8) കമിസിന്റെ പാട്ടുകൾ; (9) നർസയുടെ പുസ്തകം; (10) പുണ്യവാന്മാരുടെ ചരിത്രം; (11) പാർസിമാൻ; (12) ശകുനപുസ്തകം ഇവ ആ കൂട്ടത്തിൽ ഉൾപ്പെടുന്നു. ഇവയിൽ ഒടുവിലത്തേതൊഴികെ ശേഷമുള്ളവ സുറിയാനിയിൽ രചിക്കപ്പെട്ടവയാണെന്നു പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ക്രി. പി. 1301-ൽ (കൊല്ലം 476) സക്കറിയ എന്ന ശമ്മാശ്ശൻ എഴുതിയ 'പൌലോസിന്റെ ലേഖനങ്ങൾ' എന്നതിനാണ് കേരളത്തിലെ സുറിയാനിഗ്രന്ഥ

ങ്ങളിൽവെച്ച് അധികം പഴക്കമുള്ളത്. അത് ഇന്നും റോമ്മായിലെ വത്തിക്കാൻഗ്രന്ഥശാലയിൽ സൂക്ഷിക്കപ്പെട്ടുന്നുണ്ട്.

**ഉദയമ്പേരൂർ സൂനഹദോസിലെ കനോനാകൾ:—** ക്രി. പി. 1599–ൽ (കൊല്ലം 774) ഉദയംപേരൂരിൽവെച്ചു നടന്ന പ്രസിദ്ധമായ സൂനഹദോസിനെ(Synod)പ്പററി മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. നസ്രാണികളുടെ വിശ്വാസാചാരങ്ങളെ തിരുത്തി അവരെ പാപ്പായ്ക്കു (Pope) കീഴ്വഴക്കുന്നതിനായി അല്ലേസീസുമെത്രാൻ (Arch–Bishop–Alexis de Menizes) 153 നസ്രാണിപ്പട്ടക്കാരേയും 600–ഓളം മാപ്പിളപ്രമാണികളേയും മററും ഉദയമ്പേരൂർപള്ളിയിൽ വരുത്തി ആ ആണ്ട് ജൂൺ 20–ാംനാ-മുതൽ ഏഴു യോഗങ്ങൾ കൂട്ടി അനേകം തീർപ്പുകൾ നിഷ്പാദിപ്പിച്ചു. ആ തീർപ്പുകളും യോഗങ്ങളിലെ നടപടികളുമാണ് ഉദയംപേരൂർ സൂനഹദോസിലേ കനോനാകൾ (Canons) എന്ന പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്. ഈ കനോനാകൾ ലത്തീൻഭാഷയിൽനിന്നു മലയാളത്തിലേക്കു വിവർത്തനം ചെയ്തത് ആ യോഗങ്ങളിൽ ദ്വിഭാഷിയായിരുന്ന പള്ളുരുത്തി യാക്കോബു കത്തനാരായിരിക്കാം. തർജ്ജമയിലേ ഗദ്യശൈലി ആസ്വാദ്യമായിരിക്കുന്നു. ഈ കനോനാകൾക്കു ഭാഷാചരിത്രത്തിൽ ഗണനീയമായ ഒരു സ്ഥാനത്തിന് അവകാശമുണ്ടെന്നുള്ളതു നിർവിവാദമാകയാൽ ചില ഭാഗങ്ങൾ ഉദ്ധരിച്ചു കാണിക്കാം.

നാലാം കനോനാ:—കാവ്യരുടെ(1) ഇടയിൽ മാർതോമ്മാ ക്രിസ്ത്യാനികൾ ഇരിക്കുന്നതിനൊക്കൊണ്ടു കാവ്യര വിശ്വസിക്കുന്നതിൽ ചിലതു നസ്രാണികളിലും ചിലര വിശ്വസിക്കുന്നു എന്നു ശുദ്ധമാന സൂനഹദോസ് അറിഞ്ഞതിനൊക്കൊണ്ട് ഇതു് അറിയിക്കുന്നു. മറുപിറവിയുണ്ടെന്നു വിശ്വസിക്കുന്നതു പട്ടാങ്ങയുടെ വിശ്വാസത്തിന് എടത്തൂട് ആകുന്നത്. അതെന്ത്യേ? മേലെഴുത്തുപെട്ടപോലെ ഉടലിന്ന് ആത്മാവു പുറപ്പെട്ടമ്പോഴെ ആകാശമോക്ഷങ്ങളിൽ താൻ പാതാളങ്ങളിൽ താൻ ഇറങ്ങി വിധിയുടെ ദിവസത്തിലേ ഓരോരോ ആത്മാവുകൾ തന്റെ തന്റെ ഉടലിനു ചേരുമെന്നത്രേ തമ്പുരാന്റെ അരുളപ്പാട്. വിശേഷിച്ച് ഈ ലോകത്തിൽ മാനുഷര ചെയ്യുന്ന ഗുണവും ദോഷവും ശേഷം എല്ലാം തങ്ങളുടെ മനസ്സാൽ അല്ല ചെയ്യുന്നത്; പിന്നെ തലയോട്ടിലെ എഴുത്തും വിധിയുമത്രേ എന്നു ചൊല്ലുന്നതും ഒന്മയാകുന്ന വിശ്വാസത്തിനു മറുത്തത്രേയാകുന്നു. അതെന്ത്യേ? നന്മയും തിന്മയും ചെയ്യുന്നതു തമ്പുരാൻ മനുഷ്യന്റെ പക്കൽ ആക്കിയതത്രേയെന്നു തമ്പുരാന്റെ അരുളപ്പാട്. തന്റെ തന്റെ മാർഗ്ഗത്തിനു തക്കവണ്ണമിരുന്നാൽ മോക്ഷം കിട്ടുമെന്നു ചൊല്ലുന്നതും വിശ്വാസത്തോടു മറുത്തത്രേയാകുന്നു.

(1) കാവ്യർ—(കാഫർ) അവിശ്വാസികൾ

ഒൻപതാം കനോനാ, നാലാം മൌത്വാ:—പുരകത്തോരി (Purgatory) എന്ന എടത്തിൽ കിടന്നു പാടുപെടുന്ന ആത്മാവുകൾക്ക തണുപ്പും തുണയും കൊടുപ്പാൻ കുർബ്ബാനേക്കായിൽ ഏറെ വലുതായിട്ടു മറെറാന്നും ഇല്ലെന്നതിനെക്കൊണ്ടു നസ്രാണികളോടു ശുദ്ധമാന സുനഹദോസ് അപേക്ഷിക്കുന്നു. മരിച്ചവരുടെ ആത്മാവുകൾക്കുവേണ്ടി കുർബ്ബാന ചെയ്യിക്കണമെന്നും ഒരുത്തരു മരിപ്പാൻ തുടങ്ങുമ്പോൾ തങ്ങളുടെ അനന്ത്രാപ്പാടു ചൊല്ലുമ്പോൾ തങ്ങൾക്കുവേണ്ടി കുർബ്ബാന ചെയ്യിക്കണമെന്നും ഉള്ള മര്യാദ ഉണ്ടാക്കണം. ഇതിനെക്കൊണ്ടു കുമ്പസാരിക്കയും പൊതുവേ പാകയും ചെയ്യുന്ന പട്ടക്കാരതു് എണങ്ങരോടു് ഈ അവസ്ഥ പറഞ്ഞു ബോധിപ്പിച്ചു് അവരെക്കൊണ്ടു് അനുവദിപ്പിക്കണമെന്നു ശുദ്ധമാന സുനഹദോസു് പ്രമാണമാക്കുന്നു.

കുമ്പസാരമെന്ന കൂദാശമേൽ അഞ്ചാം കനോനാ:—വസൂരിക്ലേശമുണ്ടായി മരിക്കുന്നവരിൽ മിക്കവരും കുമ്പസാരം കൂടാതെ മരിക്കുന്നു എന്നും കാവുക്ക് അടുത്തവണ്ണം അവരുടെ ചവം അടക്കപ്പെടുന്നു എന്നും ശുദ്ധമാന സുനഹദോസ് അറിഞ്ഞതുമൂലം എടവക രക്ഷിക്കുന്ന പട്ടക്കാരരോടു് അങ്ങനെ ഇനി ആരും മരിച്ചുപോകായ്പാൻ തങ്ങൾ തന്നെ എങ്കിലും മറെറാരുത്തരെ യാത്രയാക്കിയെങ്കിലും അവരെ കുമ്പസാരിക്കണം എന്നു് അപേക്ഷിക്കയും പ്രമാണിക്കയും ചെയ്യുന്നു. തങ്ങളെ കാത്തുകൊണ്ടു് ഇതു ചെയ്യുകയും വേണം. വിശേഷിച്ച് വസൂരിക്ലേശം ഉള്ളവരു കുമ്പസാരിച്ചുകൊണ്ടു മരിക്കിലും കുമ്പസാരിച്ചുകൊള്ളാതെ കുമ്പസാരിക്കണം എന്ന അപേക്ഷയോടുകൂടി മരിക്കിലും ശുദ്ധമാന എടത്തിൽ അവരെ ഇടുകയും വേണം. അവക്കുവേണ്ടി അന്നിദാ* ചൊല്ലുകയും വേണം. തങ്ങളെ എപ്പോഴും കാത്തുകൊള്ളുകയും വേണം.

(1) തങ്ങൾപക്കൽ വിധേയമാക്കിയ ന്യായം; (2) വെടിപ്പില്ലാത്തുതാനും; (3) ആക്കം മോക്ഷം കിട്ടാ; (4) എപ്പേരും (മുഴുവൻ); (5) ഉവവി (സ്നേഹം); (6) തണ്ണിയ (താണ); (7) നോവി (പതിവ്); (8) അടാത (അയോഗ്യമായ); (9) അരിമ (പ്രയാസം) മുതലായി അനേകം പഴയ പദങ്ങളും പ്രയോഗവിശേഷങ്ങളും പ്രസ്തുതഗ്രന്ഥത്തിൽ കാണമാനുണ്ടു്.

* മരിച്ചവക്കുവേണ്ടിയുള്ള പ്രാത്ഥന.



# സൂചിക



## ആ

## കൌ



## ക്ര



## ക്രി



## ക്രോ



## ക്ഷീ



## ഗ



## ഗാ



## ഗു



## ഗോ



## ഗൌ

### രു



### രൂ



### ല



### ലി

# ശുദ്ധിപത്രം

| പേജ് | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 27 | 13 | വാതാലയാധീശ്വര | വാതാശനാധീശ്വര |
| 61 | 1 | ത്വാഭടീ | ത്വാഭ്ടീ |
| 67 | 12 | ജ്ജാതവേദ്യോഷ്ഠ | ജ്ജാതവേദോഷ്ഠ |
| 118 | 4 (താഴെനിന്ന്) | ഇന്തുക്കഴ്വാ | ഈന്തുക്കഴ്വാ |
| 115 | 1 | ബന്ധിച്ചുമ്മ | ബന്ധിച്ചും |
| 221 | 6 | കണ്ടരങ്ങ | കണ്ടരണ്ട |
| 225 | 21 | വിടവുകളിൽ | വിടപികളിൽ |
| 282 | 5 | ഝലന്ത്വിദാനീ | ന്ധന്ത്വിദാനീ |
| 295 | 1 | കൃത്യാകൃതസ്യ | കൃത്യാകൃത്യസ്യ |
| 296 | 13 | പ്രായശ്ചിത്തമാഹ | പ്രായശ്ചിത്തമേവമാഹ |
| 301 | 12 | 984-ാമാണ്ട് | 884-ാമാണ്ട് |
| 326 | 5 | വിദശമായ | വിശദമായ |
| 348 | 4 | തത്സാകാശാൽ | തത്സകാശാൽ |
| 356 | 4 (താഴെനിന്ന്) | ഇളയ | ഇളപയിൽ |
| 400 | 21 | വെള്ളങ്ങല്ലൂർ | വെള്ളാങ്ങല്ലൂർ |
| 430 | 4 | ഞാനല്ലേയിതു | ഞാനേയല്ലിതു |
| 450 | 18 | അവക്കിരുവക്കും | അന്യോന്യം<br>അവക്കിരുവക്കും |
| 467 | 8 | നിടിലത്തടത്തിലടൽ | നിടിലത്തടത്തിലൂടൽ |
| 469 | 15 | വിഭൃമം | വിഭ്രമം |
| 476 | 25 | അനുഗ്രഹിക്കണ്ട | അനുഗ്രഹിക്കങ്ങെ |
| 484 | 7 | ജോതിർഗ്ഗോള | ജ്യോതിർഗ്ഗോള |
| 514 | 7 | എഴുച്ഛൻ | എഴുത്തച്ഛൻ |
| 540 | 9 | നിർമ്മൂല | നിർമ്മല |
| 557 | അവസാനവരി | കേരളാൽപത്തി | കേരളോൽപത്തി |
| 567 | ,, | സ്വീകരിച്ചുള്ള | സ്വീകരിച്ചു എന്നുള്ള |
| 587 | 23 | നദികലുങ്ങുന്നു | നദികലങ്ങുന്നു |
| 591 | 17 | ഭാവം | പ്രഭാവം |
| 605 | 15 | എത്ര കാലം | എത്ര ജന്മം |
| 611 | 21 | പെന്മേനി | പൊന്മേനി |
| 620 | 4 | മഞ്ജുഭാണി | മഞ്ജുവാണി |
| 624 | 4 (താഴെനിന്ന്) | നകന്ദം | നന്ദകം |

പേജ് 160:—താഴെനിന്നു് നാലാമത്തെ വരിയിൽ "ചിലമന്ത്രമതും" കഴിഞ്ഞു് "കുറതീൎത്തവിടെ കൊടിയ വന്ന മൂരശ്രുതിട്ടമനാടികമററ ഉലകിടമിളകിന പൊടികളെല്ലാം" എന്നുകൂടി ചേൎത്തു വായിക്കുക.

പേജ് 251:—18-ാം വരിയിൽ "വിഷ്ണുഭഗവാൻെറ" കഴിഞ്ഞു് "പ്രസാദം വരുത്തി, പ്രസന്നനായ ഭഗവാൻെറ" എന്നുകൂടി ചേൎത്തു വായിക്കുക.

പേജ് 260:—17-ാം വരിയിൽ "ഉദ്ദേശികളെൻറ" എന്നു തുടങ്ങുന്ന വാക്യമിങ്ങനെ വായിക്കുക. "ഉദ്ദേശികളെൻറ മുന്നുളവായിരിക്കിൻറവ; അനുദ്ദേശികളെൻറ പിന്നെ വൻറവ".

പേജ് 262:—13-ാം വരിയിൽ "സച്ചിദാനന്ദൈകരസമായുള്ള" കഴിഞ്ഞു് "ബ്രഹ്മത്തെ വിഷയീകരിച്ചുള്ള" എന്നുകൂടി ചേൎത്തു വായിക്കുക.

പേജ് 262:—23-ാം വരിയിൽ തുടങ്ങുന്ന വാക്യമിങ്ങനെ വായിക്കുക "ബുദ്ധിമാനായിരുപ്പൊരുത്തൻ. മഹാത്മാവായിട്ടു്"....

പേജ് 374:—26-ാം വരിയിൽ "സകലഭയനിവാരണ്യാ" കഴിഞ്ഞു് "ഭക്തജനചിത്തരംഗവിഹാരിണ്യാ, ഭവജലധിതാരിണ്യാ" എന്നുകൂടി ചേൎത്തു വായിക്കുക.

പേജ് 381:—18-ാം വരിയിൽ "പത്തു മണ്ഡലങ്ങളും" കഴിഞ്ഞു് "എട്ടു് അഷ്ടകങ്ങളും ഓരോ അഷ്ടകത്തിലും" എന്നുകൂടി ചേൎത്തു വായിക്കുക.

പേജ് 468:—"കൃഷ്ണരാമ............"യുടെ അടുത്ത വരിയായി (25-ാം വരിയായി) "കൃഷ്ണ രാമകൃഷ്ണരാമകൃഷ്ണ പാഹി മാം" എന്നു വായിക്കുക.

പേജ് 526:—4-ാം വരിയിൽ "ഇങ്ങനെ" എന്നാരംഭിക്കുന്ന വാക്യത്തിനുമുൻപായി "ഇനിയു അവതാരമൂൎത്തികളുടെ പ്രകൃതിയേയും ഉള്ളവണ്ണം അരുളിച്ചെയ്യുന്നു" എന്നുകൂടി ചേൎത്തുവായിക്കുക.

പേജ് 591:—13-ാം വരിയിൽ "നമ്പൂതിരി" കഴിഞ്ഞു് "യാതൊനോ എന്നു സംശയിക്കാം. ഉ.ം പൂമന നമ്പൂതിരി" എന്നുകൂടി ചേൎത്തു വായിക്കുക.

